# ഋഗ്വേദം

## 'ദേവീപ്രസാദം' ഭാഷാഭാഷ്യം

### വാല്യം 1

രചയിതാവ്

ഒ. എം. സി. നാരായണൻ നമ്പൂതിരിപ്പാട്

പ്രസാധകർ

വടക്കെമഠം ബ്രഹ്മസ്വം
തൃശ്ശൂർ—1

വിതരണം

കൈരളി പ്രസ് & ബുക്ക്സ്
എം. ജി. റോഡ്, തൃശ്ശൂർ—1

വില 65 ക.

RIGVEDAM

Bhasha Bhashyam

Vol: I

By

O. M. C. Narayanan Nambudiripad

Vellinali

(Palghat Dist.)

Publishers:

Vadakke Madham Brahmasw...,

M. G. Road, Trichur.

Distributors:

Kairali Press & Books,

M. G. Road, Trichur—1

First Published February 1982

Printed at

Kairali Press

M. G. Road, Trichur-1



Price Rs 65

Printed with the paper supplied by the Government of India at concession rate and Printed with the financial assistance from the Ministry of Education, & Social Welfare, Govt of India.

# സമർപ്പണം

പല നൂററാണ്ടുകളായി ഋഗ്വേദത്തിന്റെ ദീപശി
വിപരീത പരിതഃസ്ഥിതികളിലും കെടാതെ സൂക്ഷി
രക്ഷിച്ചുപോന്ന തൃശ്ശൂർ ബ്രഹ്മസ്വം മഠത്തിനും, ആ
പീഠത്തിലൂടെ തെളിഞ്ഞുയർന്നുവന്ന യജ്ഞബുദ്ധികളു
അനേകശതം ഓത്തന്മാർക്കും ഈ ഭാഷാഭാഷ്യം ഭക്ത്യാദരവിന
പുരസ്സരം സമർപ്പിച്ചുകൊള്ളുന്നു.

ഗ്രന്ഥകർത്താവ്

॥ श्रीः ॥

श्री चन्द्रमौलीश्वराय नमः

श्रीमत्परमहंसपरिव्राजकाचार्यवर्य

# जगद्गुरु — श्रीशङ्करभगवत्पादाचार्यपरम्परागतं

# श्रीकामकोटिपीठमहासंस्थानम्

काञ्चीपुरम्.

यात्रास्थानम् : १८ — ९ — १९८१

तृश्शिवपेरूर (तिरुच्चूर्)

ऋग्वेदस्य सायणाचार्यभाष्यानुसारमन्वयक्रमेण श्री ओ. एम्. सि. नारायणन् नम्बूदिरिपाट् महाशयेन मलैयालभाषायां पूर्णतया कृतः अनुवादग्रन्थः तृश्शिवपेरूर (तिरुच्चूर्) नगरवर्तमान ब्रह्मस्वमठेन प्रकाश्यते इति विदित्वा मोदामहे।

मलैयालभाषाज्ञाः वेदाधिकारिणः एतद्ग्रन्थं पठित्वा अर्थज्ञानपुरस्सरं पारायणादि कुर्वन्तः निखिल प्रेयः श्रेयः परम्पराः अवाप्नुयुरित्याशास्महे ।

दुर्मतिभाद्रपदबहुल पञ्चमी. नारायणस्मृतिः



ഗ്രന്ഥകാരന്റെ ഗ്രാമപരദേവത
ശുകപുരത്ത് ശ്രീ ദക്ഷിണാമൂർത്തി

ആഴിത്തട്ടിലെഴുന്ന രത്ന നിരപോൽ
മിന്നിത്തിളങ്ങുന്നതാ-
മാഴംകൂടിയ മാമറയ്ക്കകയൊളി-
ഞ്ഞീടുന്ന തത്വാകരം,
ഊഴിയ്ക്കാകെ സുമംഗളം, സുഖകരം
വിജ്ഞാന സമ്പത്തുനാം
പാഴാക്കായ്കിലതീമനുഷ്യനുമഹോൽ-
ക്കർഷം വളർത്തും ദൃഢം.

# പശ്ചാത്തലം-സാഹചര്യം

വേദത്തിന്ന് ഒരു ഭാഷാഭാഷ്യം നിർമ്മിയ്ക്കുവാൻ പുറപ്പെടുന്നതിന്ന് എനിക്ക് പ്രേരകമായ പശ്ചാത്തലവും സാഹചര്യവും എന്തായിരുന്നു എന്ന് ചുരുക്കത്തിൽ വിവരിയ്ക്കുവാൻ ഞാനാഗ്രഹിക്കുന്നു. വേദവേദികളുടെ നാലഞ്ചു തലമുറകൾ തുടർച്ചയായി നിലനിന്ന കുടുംബത്തിൽ ജനിച്ചതാണ് മൌലിക പശ്ചാത്തലം. നാലാമച്ഛനും മുത്തച്ഛനും മുത്തഫന്മാരും അച്ഛനും പ്രശസ്ത വേദജ്ഞന്മാരായിരുന്നു. എന്റെ വേദഗുരു ശ്രീ നരിപ്പററ ശ്രീധരൻ നമ്പൂതിരിയും ഒരു തികഞ്ഞ 'ഓത്ത'നായിരുന്നു. കുട്ടിക്കാലത്തു് പാരമ്പര്യമനുസരിച്ച് വേദം ആദ്യന്തം ഞാൻ ഹൃദിസ്ഥമാക്കി. തൃശ്ശൂർ യോഗത്തിൽ വാദ്ധ്യാന്റെ അഭാവത്തിൽ എന്റെ മുത്തഫൻ, നീലകണ്ഠൻ നമ്പൂതിരിപ്പാട് തല്ക്കാല വാദ്ധ്യാനായവരോധിയ്ക്കപ്പെട്ടു. അദ്ദേഹത്തിന്റെ കൂടെ പലതവണ ബ്രഹ്മസ്വം മഠത്തിൽ പോകാനും അവിടത്തെ വേദമുഖരിതമായ അന്തരീക്ഷം സ്വയമുൾക്കൊള്ളാനും കഴിഞ്ഞു. വാദ്ധ്യാൻ കഴിഞ്ഞാൽ എന്റെ ഇല്ലക്കാർക്കാണ് ബ്രഹ്മസ്വം മഠത്തിൽ പ്രാഥമ്യവും പ്രാമുഖ്യവും. അതനുസരിച്ച് ചില മാന്യസ്ഥാനങ്ങൾ കിട്ടാനിടയായിട്ടുണ്ട്. 1971–ൽ ബ്രഹ്മസ്വം മഠം ഭരണസമിതിയുടെ അദ്ധ്യക്ഷനായി ഞാൻ തിരഞ്ഞെടുക്കപ്പെട്ടു. ഇന്നും ആ സ്ഥാനം ഞാൻ സാദരം, സവിനയം വഹിച്ചുപോരുന്നു.

ബ്രഹ്മസ്വം മഠത്തിന്റെ ഭരണസമിതിയിൽ വന്നപ്പോൾ അവിടെ വേദാഭ്യാസം ഊർജ്ജിതപ്പെടുത്തേണ്ട ആലോചനകൾ വന്നു. വേദാർത്ഥവിചാരം കൂടി ആരംഭിക്കണമെന്ന ആശയം എന്റെ ബഹുമാന്യ സുഹൃത്തു്, ശ്രീ മുക്കനാട്ട് ദിവാകരൻ നമ്പൂതിരിയും ഞാനും കൂടി ഉന്നയിച്ചു. വിശേഷസന്ദർഭങ്ങളിൽ വേദാർത്ഥഭാഷണങ്ങൾ നടത്തിത്തുടങ്ങി. സായണ ഭാഷ്യത്തിന്റെ ഒരു മലയാളവിവർത്തനം മഠത്തിൽ നിന്ന് പ്രസിദ്ധപ്പെടുത്താനമാലോചിച്ചു. പക്ഷെ അതിന്റെ സാമ്പത്തികഭാരം ബ്രഹ്മസ്വം മഠത്തിന്ന് താങ്ങാവുന്നതല്ലായിരുന്നു. ഈ പരിതഃസ്ഥിതിയിലാണ് ഭാഷാഭാഷ്യനിർമ്മിതിക്കുള്ള ആഗ്രഹം എ



തൃശ്ശൂർ യോഗക്കാരുടെ വേദപരദേവത ശ്രീകൃഷ്ണൻ

ന്നിലങ്കരിച്ചത്. സംസ്കൃത പാണ്ഡിത്യം വളരെ കുറവാണെങ്കിലും വേദഭക്തി ഒന്നുകൊണ്ടുമാത്രം ഏകനായി ആ ഉദ്യമത്തിൽ ഞാൻ ഭയത്തോടും ധൈര്യത്തോടും കൂടി ഇറങ്ങി. ബ്രഹ്മസ്വം മഠത്തിൽ ശ്രീകൃഷ്ണന്റെയും, എന്റെ കുലപരദേവതയായ തിരുമാന്ധാംകുന്നിൽ ഭഗവതിയുടെയും ഗ്രാമപരദേവതയായ ദക്ഷിണാമൂർത്തിയുടെയും തൃക്കാൽകളിൽ സർവ്വവും സമർപ്പിച്ചുകൊണ്ട് പരിപോഷകരും തുടന്ന ബ്രഹ്മസ്വം മഠം ഭരണസമിതിയിലെ സഹപ്രവർത്തകരും പണ്ഡിതന്മാരായ ശ്രീ മൃകാനാട്ടും ശ്രീ എങ്കക്കര രാമൻ നമ്പൂതിരിയും മറ്റു വേദവിത്തുക്കളും എന്നെ പ്രോത്സാഹിപ്പിച്ചു ആ സാഹചര്യത്തിലാണ് ഈ മഹാസംരംഭം സംജാതമായതും സമാപിച്ചതും. അസ്സലെഴുതലടക്കം ദിവസത്തിൽ 7 മണിക്കൂർ വീതം 7 കൊല്ലം വേണ്ടിവന്നു ഇതു മുഴുമിപ്പാൻ. ഒന്നാമഷ്ടകമടങ്ങിയ ഈ ഒന്നാം വാല്യം പുറത്തിറങ്ങുമ്പോൾ അതെന്റെ ചാരിതാർത്ഥ്യസാക്ഷാൽക്കാരമാണ്.

ഒന്നു കൂടി പറയേണ്ടതുണ്ട് —എന്റെ ഈ എളിയ പരിശ്രമത്തിൽ എന്റെ ഭാര്യ, ഉമാ അന്തർജ്ജനത്തിന്റെ ആരാധനാപൂർവ്വമായ അഭിനന്ദനവും ആസ്വാദനവും എനിക്ക് വളരെ പ്രോത്സാഹകമായിട്ടുണ്ട് പല ഭാഗങ്ങളും മൂലത്തോടും അന്വയാർത്ഥങ്ങളോടും കൂടി അപ്പപ്പോൾ ഞാൻ അവരെ കേൾപ്പിച്ചിട്ടുണ്ട്. പാരമ്പര്യവിശ്വാസത്താൽ അവർ മൂലം വായിക്കില്ല, കേൾക്കും. മലയാളത്തിലെ അർത്ഥമേ വായിക്കൂ. സംസ്കൃതത്തിൽ ആവശ്യമാത്രമായ പരിജ്ഞാനമുള്ള അവർ, വേദഭാഷ്യമാണെന്നതും എന്റെ പ്രയത്നഫലമാണെന്നതുമോർത്ത് തികഞ്ഞ ഭക്തിബഹുമാനങ്ങളോടു കൂടി ശ്രദ്ധിച്ചാസ്വദിച്ചുപോന്ന ആ അനുമോദനം എനിക്കിന്നും പ്രോത്സാഹകമാണ്

ഈ ഭാഷാഭാഷ്യം അച്ചടിക്കുന്ന വമ്പിച്ച ഭാരത്തിൽ എനിക്കു സകലവിധമായ പ്രോത്സാഹനവും സഹകരണവും ആദ്യം വാഗ്ദാനരൂപത്തിലും പിന്നീട് പ്രവൃത്തിരൂപത്തിലും തന്ന് സഹായിക്കുന്ന ഡാക്ടർ സി ആർ സ്വാമിനാഥനോട് (കേന്ദ്ര ഗവമ്മേണ്ട് വിദ്യാഭ്യാസ വകുപ്പിൽ സംസ്കൃതം ഉപവകുപ്പിന്റെ ഉപദേഷ്ടാവ്) എനിക്കുള്ള കടപ്പാട് പറഞ്ഞാലൊടുങ്ങാത്തതാണ് ഏഴായിരം എണ്ണായിരം പേജോളം വരുന്ന ഈ ബൃഹദ്ഗ്രന്ഥം വൃത്തിയിലും വെടിപ്പിലും അസ്സലെഴുതിയ മേലേടം കൃഷ്ണൻനമ്പൂതിരി, മകൻ വാസുദേവൻ

എന്നിവരോടും എനിക്കു് സീമാതീതമായ നന്ദിയുണ്ടു്. അസ്സ്ലെഴുതിയതു് പരിശോധിച്ചു് തെററുതീക്കുകയും മുക്കാൽഭാഗവും സ്വരചിഹ്നങ്ങരം ചേക്കുകയും ചെയ്ത ശ്രീ. സി. എം. സുബ്രഹ്മണ്യൻ നമ്പൂതിരിയോടും ബാക്കി കാൽഭാഗം സ്വരചിഹ്നമിട്ട ശ്രീ കെ. വി. നാരായണൻ നമ്പൂതിരിയോടും ഞാൻ കൃതജ്ഞനാണു്. അച്ചടിയിൽ ക്ലേശപ്പെട്ടു് പ്രൂഫുനോക്കുന്ന ശ്രീ പൊറക്കൊടിഞ്ഞം നാരായണൻഭട്ടതിരപ്പാടു്, കെ. വി. നാരായണൻ നമ്പൂതിരി എന്നിവർ എൻെറ സവിശേഷകൃതജ്ഞതക്കർഹരാണു്. ബ്രഹ്മസ്വം മഠത്തിൻെറ പേരിൽ ഈ ഭാഷാഭാഷ്യം പ്രസിദ്ധപ്പെടുത്താനനുവദിച്ചതിന്നു് ഭരണസമിതി അംഗങ്ങളോടും ഞാൻ കടപ്പെട്ടിരിക്കുന്നു. ഇതു് വൃത്തിയായും ഭംഗിയായും അച്ചടിക്കുന്നതിൽ ശുഷ്കാന്തിയും ശ്രദ്ധയുമേന്തുന്ന തൃശ്ശൂർ കൈരളീ പ്രസ്സു് പ്രവർത്തകരോടും എൻെറ അകൈതവമായ നന്ദിയും രേഖപ്പെടുത്തുന്നു.

സർവ്വോപരി ഈ ഒന്നാം വാല്യത്തിന്നു് പ്രൌഢവും പ്രോത്സാഹകവുമായ അവതാരിക എഴുതി എന്നെ ആശീർവ്വദിച്ച ഡാക്ടർ കെ. കുഞ്ഞുണ്ണിരാജാവിനോടു് അതിരററ കൃതജ്ഞത ഞാനിവിടെ സാദരം രേഖപ്പെടുത്തുന്നു.

ഒ. എം. സി.

# ആമുഖം

വേദമെന്നാൽ ഋഗ്വേദമാണ്  മററുവേദങ്ങൾ യജുസ്സാമാഥവ്വ വിശേഷണങ്ങൾകൊണ്ടു് പറയപ്പെടണം. വേദമെന്ന പദത്തിൻെറ അത്ഥംപോലെ അതു് ജ്ഞാനമാണ്  പരിപക്വതവന്ന ജ്ഞാനത്തിൻെറയും കവിത്വത്തിൻെറയും ഫലം വേദത്തിൽ സവ്വത്ര തികഞ്ഞും തെളിഞ്ഞും കാണാം. വാല്മീകി, വ്യാസൻ, ഭാസൻ, കാളിദാസൻ മുതലായ കവികൾക്കു് മുമ്പും ഉത്തമകവിതകളുണ്ടായിരുന്നുവെന്നും ആ കവിത്വ സംസ്കാരമാണവരിൽ പ്രതിഫലിയ്ക്കുന്നതെന്നും വിചാരിയ്ക്കാവുന്നപോലെ, ഋഗ്വേദത്തിന്നു മുമ്പും ഈ ആഷ്ഭൂമിയിൽ ഭൂതിമത്തായ ഒരു ഭൂതകാലസംസ്കാരവും വിജ്ഞാനപാരമ്പര്യവും സാഹിത്യസരണിയും ഉണ്ടായിരുന്നിരിയ്ക്കണം അല്ലെങ്കിൽ വേദത്തിൽ ഇത്ര പരമോന്നതമായ വിചാരശൈലിയും വിജ്ഞാനപ്രകാശവും ഭാവനാഭവ്യതയുമുണ്ടാവാനിടയില്ല പ്രഥമാഷ്ടകത്തിൽ പ്രഥമാധ്യായത്തിൽ രണ്ടാം ഋക്കിൽ ''പൂർവ്വേഭിരൃഷിഭിഃ നൂതനൈരുത'' (പൂവ്വന്മാരായ ഋഷികളാലും നവീനന്മാരാലും) എന്നു് പ്രസ്പഷ്ടം പ്രസ്താവിച്ചിട്ടുള്ളതു് വേദപൂവ്വകാലസംസ്കാരത്തെ സൂചിപ്പിയ്ക്കുന്ന  അത്തരം പരാമശങ്ങൾ തുടന്നും പലയിടങ്ങളിലുമുണ്ടു്

വേദത്തിനു് യാജ്ഞികം, ദൈവതം, ആത്മീയം എന്നിങ്ങനെ മൂന്നുവിധമത്ഥങ്ങളുണ്ടെന്നു് ശ്രീ യാസ്കൻ സൂചിപ്പിച്ചിട്ടുണ്ടു് യാജ്ഞികാത്ഥമെടുത്താൽ സവ്വാപ്പണപരമായ, സവ്വാപ്പണത്തിൻെറ പ്രതീകമായ യജ്ഞത്തിൻെറ തത്വപരവും അനുഷ്ഠാനപരവുമായ പുത്തി അതിൽ കാണാം ദൈവതമായെടുത്താൽ പേർകൊണ്ടു് പല ദേവന്മാരെയും പരാമശിയ്ക്കുന്നുണ്ടെങ്കിലും എല്ലാദേവന്മാരും ഒന്നാണെന്നും ഓരോദേവനും എല്ലാദേവന്മാരുമാണെന്നും, നാനാത്വത്തിലേകത്വം സുവിശദമായി വേദത്തിൽ കാണാം  കേവലം യഥാശ്രുതാത്ഥവും സൂചിതകഥകളുമെടുത്തു്  കാവ്യമായാസ്വദിയ്ക്കുകയാണെങ്കിൽ മനുഷ്യൻെറ മഹത്വങ്ങളും അല്പത്വങ്ങളും വേദത്തിൽ കാണാം  മർത്ത്യത്വത്തിൽ നിന്നു് അമർത്ത്യത്വത്തിലേയ്ക്കുള്ള പ്രയാണവും

ദൃശ്യമാണ്. മഹാഭാരതത്തിലില്ലാത്തതു് മററങ്ങുമില്ല എന്നു പറഞ്ഞപോലെ, വേദത്തിലില്ലാത്തതെവിടെയുമില്ല. വാല്മീകി, വ്യാസൻ, കാളിദാസൻ മുതൽപേരുടെ കാവ്യേതിഹാസപുരാണങ്ങൾക്കു് ഉറവിടവും ഇരിപ്പിടവും വേദമാണ്. വേദത്തിൽ സൂചിപ്പിച്ച തത്വങ്ങളാണ് ഇതിഹാസപുരാണാദികളിൽ അർത്ഥവാദമായി കഥാരൂപത്തിലും കല്പനാരൂപത്തിലും വന്നിട്ടുള്ളതു്.

വേദവ്യാസൻ, വേദങ്ങളെ നാലായി വ്യസിച്ചപ്പോൾ എററവും മഹത്തായ ഭാഗമാണ് ഋഗ്വേദമായി വിഭജിക്കപ്പെട്ടതെന്നു് വിചാരിക്കണം. നാലുവേദങ്ങളിൽ ഋഗ്വേദത്തിന്നു് പ്രാധാന്യം വേദത്തിൽ തന്നെ പറയപ്പെട്ടിട്ടുണ്ട്. പുരുഷസൂക്തത്തിൽ (8-4, 17, 18, 19) സർവ്വേശ്വരനിൽ നിന്നു് ഋക്കുകളാണ് മുമ്പുണ്ടായതെന്ന പറയുന്നു.

തസ്മാദ്യജ്ഞാത് സർവ്വഹുത
ഋചസ്സാമാനി ജജ്ഞിരേ
ഛന്ദാംസിജജ്ഞിരേതസ്മാ—
ദ്യജുസ്തസ്മാദജായത.

(അർത്ഥം—എല്ലാം ഹോമിക്കപ്പെട്ട, യജ്ഞപുരുഷനിൽ നിന്നു് ഋക്കുകളും സാമങ്ങളും ജനിച്ചു. ഛന്ദസ്സുകളും ജനിച്ചു. യജുസ്സും ജനിച്ചു.) തൈത്തരീയ സംഹിതയിൽ

'യദ്വൈയജ്ഞസ്യസാമ്നാ
യജുഷാക്രിയതേ ശിഥിലം
തദൃചാതദ്ദൃഢം'.

(അർത്ഥം—യജ്ഞത്തിന്നു് ദൃഢത്വം വരുത്തുന്നതു് ഋക്കുകൊണ്ടാണ്.) എന്നു് ഋഗ്വേദത്തിന്റെ യജ്ഞാംഗദൃഢത്വം പ്രസ്പഷ്ടമാക്കിയിരിക്കുന്നു. 'ഋഗ്വേദോയജുർവ്വേദസ്സാമവേദോഥർവ്വവേദഃ' എന്നാണ് മുണ്ഡകോപനിഷത്തിൽ ക്രമം പറയുന്നതു്. 'ഋഗ്യജുസ്സാമാഥർവ്വണാശ്ചത്വാരോവേദാഃ' എന്നാണ് നൃസിംഹതാപനീയോപനിഷത്തിലെ ക്രമീകരണം. യജുർവ്വേദം യജ്ഞാനുഷ്ഠാനപരമാകയാൽ യാജ്ഞികാർത്ഥപ്രതിപാദകമായ ഭാഷ്യം യജുർവ്വേദിയായ ശ്രീ സായണൻ യജുർവ്വേദത്തിന്നാണാദ്യം നിർമ്മിച്ചതു്.

ഋക്ക് എന്നാൽ അച്ചനയെന്നർത്ഥം. ദേവന്മാർ അതിനാൽ അച്ചിക്കപ്പെടുന്നതുകൊണ്ട് ഋക്ക്. അപ്പോൾ യജ്ഞാംഗദ്ധത്വം പോലെ ദേവാർച്ചനയിൽ ഉത്തമത്വവും ഋഗ്വേദത്തിന്നാകുന്നു. ഋഗ്വേദമന്ത്രങ്ങളിൽ ഭൂരിഭാഗവും യഥാശ്രുതമായി പറഞ്ഞാൽ അഭീഷ്ടസിദ്ധിക്കും അനഭീഷ്ടനിവൃത്തിക്കുമുള്ള പ്രാത്ഥനകളാണ്. ആ അഭീഷ്ടാനഭീഷ്ടങ്ങൾ ഉപാസകരിൽ വരുന്ന പാത്രഭേദം കൊണ്ട് ലൌകികങ്ങളും കാലികങ്ങളുമെന്നപോലെ, ആത്മീയങ്ങളും ചിരന്തനങ്ങളുമാവാം. ശ്രീ അരവിന്ദൻ പ്രഖ്യാപിക്കുന്ന പോലെ പ്രതീകാത്മകങ്ങളുമാവാം.

വേദം അപൌരുഷേയമാണോ?

'ഋഗ്വേദ ഏവാഗ്നേരജായത
യജുർവ്വേദോവായോഃ
സാമവേദ ആദിത്യാൽ'

എന്ന് ഐതരേയ ബ്രാഹ്മണത്തിൽ പറയുന്നു. വേദത്തിലെ ഋഷിമാർ മന്ത്രകർത്താക്കളല്ല, മന്ത്രദ്രഷ്ടാക്കൾ മാത്രമാണെന്നാണ് പൂർവ്വമതം. എന്നാൽ വിശ്വാമിത്രൻ വസിഷ്ഠനെ അധിക്ഷേപിക്കുന്നതും മററുമായ ഋക്കുകൾ നോക്കുമ്പോൾ അതു് യുക്തിയ്ക്കു എത്രകണ്ട് ചേരുമെന്ന് നിശ്ചയമില്ല. മന്ത്രങ്ങളിലെ ആശയം ഋഷിമാർ ദശിച്ചതാവാം. പിന്നീടതു് അവരുടെ വാക്കിലൂടെ വന്നതാവാം. അപൌരുഷേയത്വം വേദത്തിൻെറ ആത്യന്തികമഹത്വമുദ്ദേശിച്ച് സങ്കല്പിതവുമാവാം.

ഊഹം എന്നാൽ മന്ത്രത്തിൽ ഒരു പദത്തിന്നു പകരം മറെറാരു ഉചിതപദം ചേക്കലാണ്. ലൌകികമന്ത്രങ്ങളിൽ അതു പതിവുണ്ട്. 'പതിമ്മേ പാഹി ശങ്കര' എന്നതു് 'സുതമ്മേ പാഹി ശങ്കര' എന്ന് മാററിച്ചൊല്ലാറുണ്ട്. വേദത്തിൽ ഊഹം നിഷിദ്ധമാണ്. ഒരു പദത്തിന്നും തദത്ഥമായ മറെറാരു പദം വെയ്ക്കലൊ, ഉപാസ്യദേവനെ ഉദ്ദേശിച്ചോ, ഉപാസകനെ ഉദ്ദേശിച്ചൊ ലിംഗവചനങ്ങൾ മാററലോ പതിവില്ല. ഋഷിദൃഷ്ടമായതുകൊണ്ടാണ് ഊഹം നിഷിദ്ധമായിട്ടുള്ളതു്.

(ശ്രീ കുഞ്ചൻനമ്പ്യാരുടെ ഐതിഹ്യപ്രസിദ്ധമായ ഒരു ഊഹമുണ്ട്. ഒരു ദിക്കിൽ ഉണ്ണിയെ ഓത്തചൊല്ലിയ്ക്കുന്ന ആശാ

ഋഷി, ആവോ' എന്ന് സ്വയം ചോദിച്ചപ്പോൾ അടുത്തു നിന്നിരുന്ന കുഞ്ചൻനമ്പ്യാർ 'ശക്രശൈലൌമഹതാസ്യന്ദനേന' എന്നാണ് കടഞ്ഞുവെയ്ക്കുന്നതു് കേട്ടു് എന്നു പറഞ്ഞുവത്രെ. (ഒരു വർഗ്ഗമോതിയ്ക്കുമ്പോൾ ഉടൻ തോന്നാൻവേണ്ടി പിന്നത്തെ വർഗ്ഗത്തിലെ ആദ്യത്തെ പാദംകൂട്ടി ചൊല്ലിക്കൊടുക്കുന്നതാണ് കടഞ്ഞുവെയ്ക്കൽ) 'ഇന്ദ്രാപർവ്വതാ ബൃഹതാരഥേന' എന്നായിരുന്നു ആ പാദം. വേദോച്ചാരണാധികാരമില്ലാതിരുന്നതിനാൽ നമ്പ്യാർ കേട്ടധരിച്ച പദങ്ങൾക്ക് പര്യായങ്ങൾ ചേർത്തു പറഞ്ഞതാണ്.)

വേദത്തിൽ അഗ്നി, ഇന്ദ്രൻ, അശ്വികൾ, രുദ്രൻ, മിത്രാവരുണന്മാർ മുതലായി അനേകം ദേവന്മാർ സ്തുതിക്കപ്പെടുന്നു. അതുപോലെ വായു, സൂര്യൻ, ഉഷസ്സ്, രാത്രി, അപ്പുകൾ മുതലായവയും ദേവരൂപത്തിൽ സ്തുതിക്കപ്പെടുന്നു. അചേതനവസ്തുക്കളായ സോമം, രഥം, യാഗപശുവിനെ കെട്ടുന്ന യൂപം, സോമം ചതയ്ക്കുന്ന പിടിക്കല്ല്, ഉരൽ, ഉലക്ക മുതലായവയും ദേവതാരൂപത്തിൽ സ്തുതിക്കപ്പെടുന്നു. സോമം അല്ലെങ്കിൽ സോമൻ ആദ്യന്തം പലയിടങ്ങളിലും ഒമ്പതാം മണ്ഡലത്തിൽ മുഴുവനും പ്രതിപാദിക്കപ്പെടുന്നു. അതുപോലെ പശു, കുതിര, നായ, പക്ഷികൾ, തവളകൾ മുതലായവയും പരാമർശിക്കപ്പെടുന്നു. പശു ജ്ഞാനശക്തിയുടെയും കുതിര ക്രിയാശക്തിയുടെയും സോമം ആത്മീയാനന്ദത്തിന്റെയും പ്രതീകമാണെന്ന് ശ്രീ അരവിന്ദൻ പറയുന്നു. എന്തായാലും വേദത്തിന്റെ രീതി, ഗതി മറ്റെല്ലാ ജ്ഞാനശാഖകളിൽനിന്നും വിഭിന്നമാകുന്നു.

വേദമന്ത്രങ്ങളുടെ യാജ്ഞിക വിനിയോഗമാണ് ബ്രാഹ്മണങ്ങൾ പ്രതിപാദിക്കുന്നതു്. ബ്രാഹ്മണം രണ്ടുവിധമുണ്ട്— വിധിയും അർത്ഥവാദവും. വിധിയെന്നാൽ കർമ്മചോദന. അതും രണ്ടുവിധം—അപ്രവൃത്തപ്രവർത്തകം, അജ്ഞാതാർത്ഥസ്ഥാപനം. പരസ്പര വിരുദ്ധങ്ങളായ വിധിനിഷേധങ്ങളിൽ ബ്രാഹ്മണം വിധികൾ സമർത്ഥിക്കുന്നു. അങ്ങിനെ യാജ്ഞികാർത്ഥത്തിന്റെ അടിസ്ഥാനപ്രമാണമായി ബ്രാഹ്മണങ്ങൾ നിലകൊള്ളുന്നു.

വളരെ തലമുറകളായി വേദം അർത്ഥചിന്ത കൂടാതെയാണ് ഇന്ത്യയിലുടനീളം പഠിപ്പിക്കപ്പെട്ടതു്. എട്ടി [illegible] ഷന്നതു്

കട്ടിക്കാലത്തെ പററു. അന്നു് അൎത്ഥചിന്തനം അശക്യവുമാണു്. മുതിൎന്നു് പാണ്ഡിത്യം നേടിയ ശേഷമാണു് അൎത്ഥചിന്ത തുടങ്ങേണ്ടതു്. അതു വിരളമായി. അങ്ങിനെ അക്ഷരസ്വരം വ്യത്യാസമില്ലാതെ മുഖത്തോടുമുഖം ചൊല്ലിക്കൊടുത്തും കേട്ടു പഠിച്ചും സംഹിത നിലനിന്നു എങ്കിലും, അതിന്റെ ഉള്ളിലേക്കാരും കടക്കാതായി. വേദഭാഷയിൽ പറഞ്ഞാൽ വേദാൎത്ഥങ്ങളാം ഗുഹാഹിതങ്ങളായി.

അൎത്ഥചിന്തയുടെ മുഖ്യതയും ആവശ്യകതയും വേദത്തിൽ തന്നെ പ്രസ്താവിക്കപ്പെട്ടിട്ടുണ്ടു്.

ഉതത്വഃപശ്യന്നദദൎശവാച-
മുതത്വശ്ശൃണ്വന്ന ശൃണോത്യേനാം
ഉതോത്വസ്മൈതന്വം വിസസ്രേ
ജായേവപത്യ ഉശതീസുവാസാഃ (8–2–23)

(അൎത്ഥം—ഒരുവൻ വാക്കിനെ കണ്ടിട്ടും കാണുന്നില്ല. കേട്ടിട്ടും കേൾക്കുന്നില്ല. അവന്നു് വാക്കു് അൎത്ഥസ്പഷ്ടമാവുന്നില്ല. വേറെ ഒരുവന്നു് വാക്കു് അണിഞ്ഞൊരുങ്ങിയ പ്രേയസി ഭൎത്താവിന്നെന്നപോലെ മുഗ്ധമായ സ്വശരീരം വെളിവാക്കുന്നു.)

ഉതത്വം സഖ്യേ സ്ഥിരപീതമാഹു-
ൎന്നൈനം ഹിന്വന്ത്യപിവാജിനേഷു
അധേന്വാചരതിമായയൈഷ
വാചം ശുശ്രുവാ അഫലാമപുഷ്പാം (8–2–23)

(അൎത്ഥം—വിദ്വൽസദസ്സിൽ പലരിലൊരാൾ മാത്രം വേദാൎത്ഥവേദിയായി കാണപ്പെടുന്നു. അവനെ ആരുമനാദരിക്കുന്നില്ല, എല്ലാവരും കൊണ്ടാടുന്നു. വേദാൎത്ഥമറിയാത്തവൻ മച്ചിപ്പശുവിനെ പോററുന്ന പോലെയാണു്, ഫലപുഷ്പങ്ങളില്ലാത്ത വാക്കുചൊല്ലി അലയുന്നതു്.) ''സ്ഥാണുരയം ഭാരഹാരഃ കിലാഭൂദധീത്യവേദം നവിജാനാതിയോൎത്ഥഃ'' (വേദം ഉരുവിട്ടു് പഠിച്ചു് അൎത്ഥമറിയാത്തവൻ ഭാരം താങ്ങുന്ന തൂണാകുന്നു.) എന്നും ''യോൎത്ഥജ്ഞ ഇൽ സകലം ഭദ്രമശ്നുതേ'' (വേദാൎത്ഥമറിയുന്നവൻ മാത്രം എല്ലാ നന്മയും നേടുന്നു.) എന്നും

''അനഗാവപി ശ്രുത്വൈധോനതജ്ജ്വലതി കർഹിചിത്'' (തീയില്ലാതെ ഉണങ്ങിയ വിറകും കത്തുകയില്ല.) എന്നും നിരുക്തകാരൻ ശ്രീ യാസ്കൻ പറഞ്ഞിട്ടുണ്ട്. ഇപ്രകാരമെല്ലാമായിട്ടും വേദാർത്ഥചിന്തനം ചിരകാലമായി ഇന്ത്യയിൽ ഉപേക്ഷിതമായിരുന്നു.

പതിന്നാലാം നൂറ്റാണ്ടിൽ വിജയനഗര ചക്രവർത്തി ബുക്കൻെറ സചിവപുംഗവനായ സായണനാണ് നലുവേദങ്ങൾക്കും സമ്പൂർണ്ണ ഭാഷ്യങ്ങൾ നിർമ്മിച്ചതു്. അതിന്നു മുമ്പും ചില ഭാഷ്യങ്ങളുണ്ടായിട്ടുണ്ട്. അവ സായണ ഭാഷ്യങ്ങൾപോലെ പൂർണ്ണങ്ങളല്ല. അനവധി പണ്ഡിതന്മാരെ ഇരുത്തി ഭാഷ്യങ്ങളെഴുതിച്ച് താനതു മുഴുവൻ പരിശോധിച്ച എന്നാണ് ശ്രീ സായണാചാര്യരെക്കുറിച്ചുള്ള പ്രശസ്തി. ''വേദാർത്ഥവിദോ ലോകത്രയേപി ശ്രേയഃ പ്രാപ്തിരുപപദ്യതേ'' (വേദാർത്ഥമറിയുന്നവർ മൂലോകങ്ങളിലും ശ്രേയഃപ്രാപ്തിയേലുന്നു.) എന്ന് ശ്രീ സായണാചാര്യൻ തന്നെ പറയുന്നു. സായണഭാഷ്യമുണ്ടായിരുന്നില്ലെങ്കിൽ ഇന്ന് വേദത്തിലെ പല ഭാഗങ്ങളും അജ്ഞാതാർത്ഥങ്ങളായിത്തന്നെ ഇരിയ്ക്കുമായിരുന്നു. വേദങ്ങൾക്കു മാത്രമല്ല, ബ്രാഹ്മണാരണ്യകങ്ങൾക്കു കൂടി ശ്രീ സായണൻ ഭാഷ്യം നിർമ്മിച്ചിട്ടുണ്ട്. അങ്ങിനെ ഭാരതസംസ്കാരത്തിൻെറ നവീന സമുദ്ധാരകനെന്ന് വിളിയ്ക്കപ്പെടാൻ ശ്രീ സായണൻ സർവ്വഥാ സമർത്ഥനാകുന്നു.

''വേദേ പൂർവ്വോത്തരകാണ്ഡയോഃ ക്രമേണ ധർമ്മബ്രഹ്മണീ വിഷയഃ'' വേദത്തിൽ പൂർവ്വോത്തരകാണ്ഡങ്ങൾക്ക്, സംഹിതയ്ക്കും ഉപനിഷത്തിന്നും, ധർമ്മബ്രഹ്മങ്ങളാണ് ക്രമേണ വിഷയങ്ങളെന്ന് പറയപ്പെടുന്നു ഉപനിഷത്തുകൾ വേദത്തിൻെറ വികസനങ്ങളല്ല, വിസ്താരങ്ങൾ മാത്രമാണ്. വേദത്തിലടങ്ങിയ തത്വങ്ങൾ തന്നെ ഏകവിഷയീകരിച്ചെടുത്തുള്ള വിസ്താരങ്ങൾ മാത്രമാണ്.

വേദാർത്ഥചിന്തനത്തിന്ന് വേദാംഗങ്ങളായ ശിക്ഷ, വ്യാകരണം, കല്പം, നിരുക്തം, ജ്യോതിഷം, ഛന്ദസ്സ് എന്നിവയിൽ നിഷ്ണാതനാവണം.

ഛന്ദഃ പാദൌ തു വേദസ്യ
ഹസ്തൌ കല്പോഥപഠ്യതേ
ജ്യോതിഷാമയനഞ്ചക്ഷു–
ന്നിരുക്തം ശ്രോത്രമുച്യതേ

ശിക്ഷാഘ്രാണന്തുവേദസ്യ
മുഖംവ്യാകരണം സ്മൃതം
തസ്മാൽ സാങ്ഗമധീത്യൈവ
ബ്രഹ്മലോകേമഹീയതേ

(അത്ഥം—ഛന്ദസ്സ് വേദത്തിന്റെ കാലുകളും കല്പം കൈകളും ജ്യോതിഷം കണ്ണും നിരുക്തം ചെവിയും ശിക്ഷ മൂക്കും മുഖം വ്യാകരണവുമത്രെ. ഈ അംഗങ്ങളോടുകൂടി വേദം പഠിച്ചവൻ ബ്രഹ്മലോകത്തിൽ പൂജിക്കപ്പെടുന്നു). എന്നാണ് പാണിനീയശിക്ഷയിൽ പറയുന്നതു്.

പുരാണം ന്യായമീമാംസാ
ധമ്മശാസ്ത്രാങ്ഗമിശ്രിതാഃ
വേദാസ്ഥാനാനിവിദ്യാനാം
ധമ്മസ്യ ച ചതുദ്ദശ

(അത്ഥം–പുരാണം, തക്കശാസ്ത്രം, മീമാംസ, ധമ്മശാസ്ത്രങ്ങൾ എന്നിവയോടു ചേൎന്ന വേദങ്ങൾ വിദ്യകളുടെയും ധമ്മത്തിന്റെയും പതിന്നാലു സ്ഥാനങ്ങൾ കുറിക്കുന്നു). എന്നു് യാജ്ഞവൽക്യൻ പറയുന്നു. ഇതോക്കുമ്പോൾ വേദാത്ഥത്തെ സമീപിക്കുന്ന ഏവനും ഭയപ്പെടണം. എന്നാൽ ഒരു പുരാവൃത്തം അവക്കു് സമാധാനമാണു്. ബൃഹസ്പതി നൂറു് ദിവ്യവഷകാലം ഇന്ദ്രന്നു് വേദാത്ഥമുപദേശിച്ചു. എന്നിട്ടും അവസാനിച്ചില്ല. പരമാവധി മനുഷ്യായുസ്സു നൂറു കൊല്ലമാണല്ലൊ. അതുകൊണ്ടെന്തു സാധിക്കുന്നു? അതുകൊണ്ടു്, അപൂണ്ണതകളും അല്പതകളും അനിവാര്യങ്ങളാണു്. അതുകൊണ്ടുതന്നെ ക്ഷന്തവ്യങ്ങളും.

വേദത്തിന്നു് സ്വരം പ്രധാനമാണു്. ''വൃത്തബദ്ധാഋചഃ, ഗീതിരൂപാമന്ത്രാസ്സാമാനി, വൃത്തഗീതിവജ്ജിതാ മന്ത്രാ യജൂംഷി'' എന്നു് ഒരു പ്രമാണമുണ്ടു്. സ്വരം എല്ലാ വേദത്തിന്നുമുണ്ടു്.

ഉദാത്തശ്ചാനദാത്തശ്ച,
സ്വരിതശ്ചസ്വരാസ്ത്രയഃ
ഹ്രസ്വോദീർഘഃ പ്ലുതഇതി
കാലതോ നിയമാഅപി

എന്നാണ് സ്വരത്തെപ്പററിയ പ്രമാണം. പ്ലുതം ഋഗ്വേദത്തിൽ വളരെ ദുർല്ലഭമേ ഉള്ളു.

മന്ത്രോഹീനസ്സ്വരതോവർണ്ണതോവാ
മിഥ്യാപ്രയുക്തോനതമർത്ഥമാഹ
സവാഗ്വജ്രോയജമാനം ഹിനസ്തി
യഥേന്ദ്രശത്രുസ്സ്വരതോപരാധാത്

(അർത്ഥം—സ്വരവർണ്ണങ്ങളോടു കൂടാതെ പ്രയുക്തമായ മന്ത്രം നിഷ്ഫലമാണ്. വാക്കാകുന്ന വജ്രം യജമാനനെ ഹനിക്കുന്നില്ല. ഇന്ദ്രശത്രു എന്ന തൽപുരുഷസമാസം സ്വരഭേദംകൊണ്ട് ഇന്ദ്രനാകുന്ന ശത്രുവോടുകൂടിയവൻ എന്ന് ബഹുവ്രീഹിയായി വിനാശകരമായപോലെ) എന്ന് പാണിനി തന്നെ പറയുന്നു. കേരളത്തിൽ കുട്ടികളെ തലപിടിച്ചു കലുക്കിയാണ് സ്വരം ഉറപ്പിക്കുന്നതു്. എത്ര ചൊല്ലിക്കേട്ടാലും അടയാളം കണ്ടാലും സ്വരം പഠിയ്ക്കാത്തവന്ന് അതു് പുറപ്പെടുവാൻ പ്രയാസമുണ്ട്.

വേദങ്ങളിൽവെച്ച് ഋഗ്വേദം പുരാതനതമമാകുന്നു. ക്രി. മു. 1500ന് ഇപ്പുറം ആരും ഋഗ്വേദോല്പത്തിയെ ഗണിയ്ക്കുന്നില്ല. പല പണ്ഡിതന്മാരും അതിലെത്രയോ അധികം പഴക്കം ഋഗ്വേദത്തിന്നു കല്പിക്കുന്നു. അതിലെ സൂര്യോദയ പ്രശസ്തികളും ഉഷഃകാല സന്തോഷങ്ങളും കണ്ട്, ദീർഘിച്ച രാപ്പകലുകളുള്ള ധ്രുവപ്രദേശത്തുള്ളവരായിരുന്നു പുരാതനാര്യന്മാരെന്ന് ലോകമാന്യതിലകൻ സിദ്ധാന്തിക്കുന്നു. അദ്ദേഹം വേദത്തിന്ന് വളരെ സഹസ്രാബ്ദങ്ങളുടെ പഴക്കം പറയുന്നു. ഏതു വിധത്തിലും ഇന്ത്യയിലെ ഇതിഹാസ പുരാണങ്ങളെക്കാൾ എത്രയോ അധികം പഴമ വേദത്തിനാണ് വേദഭിന്നങ്ങളായി ആഭ്യന്തരങ്ങളായ ബൌദ്ധജൈനശിഖ മതങ്ങളുടെയോ, ഹിന്ദുമതത്തിലൊന്നാണെ ശൈവ വൈഷ്ണവ ശാക്തേയ ശാഖകളുടെ ഭേദത്തെയോ, മുസ്ലീം ജൂതപാർസി കൃസ്ത്യൻ മതങ്ങളുടെയോ, ചാർവ്വാകം മുതലായ പഴയ നിരീശ്വര വാദങ്ങളുടെയോ,

പുതിയ ശാസ്ത്രീയ–യുക്തിവാദപരങ്ങളായ അഭിപ്രായങ്ങളുടെയൊ, ആഘാതങ്ങളെ ശാന്തമായി ജയിച്ചാണ് വേദം ഇതുവരെ നിലനിന്നതു്. സംസ്കൃതഭാഷാപ്രചാരത്തിന്റെ ക്ഷീണംകൊണ്ടും വേദാർത്ഥവിചാരത്തിന്റെ അഭാവംകൊണ്ടും കുറച്ചൊക്കെ ക്ഷതംബാധിച്ചുവെങ്കിലും ഇന്നും വേദം സജീവമായി വർത്തിക്കുന്നു. 'വേദം, വിശേഷിച്ചും പുരാതനതമമായ ഋഗ്വേദം സംസ്കാരത്തിന്റെ പ്രഭാതം മാത്രമല്ല, പ്രവൃത്തിയും കൂടി കുറിക്കുന്ന അതു് ഇന്ത്യയുടെ മാത്രമല്ല, മനുഷ്യസമുദായത്തിന്റെ പ്രഥമ ഗ്രന്ഥമാണ്. അതേസമയത്തു് മനുഷ്യജ്ഞാനത്തിന്റെ പരമകാഷ്ഠയാണ്' എന്ന ശ്രീ രാധാകുമുദ് മുഖർജിയുടെ വാക്യം അക്ഷരംപ്രതി-ശരിയാണ്.

പതിനെട്ടാം നൂററാണ്ടിന്റെ ഒടുവിലും പത്തൊമ്പതാം നൂററാണ്ടിലും പല പല ഭാരതീയ വിജ്ഞാനങ്ങൾപോലെ വേദങ്ങളും പാശ്ചാത്യപണ്ഡിതന്മാരുടെ ശ്രദ്ധയെ ആകർഷിച്ചു. ബുദ്ധിമാന്മാരും പ്രയത്നശാലികളുമായ അവർ സംസ്കൃതം പഠിച്ചു വേദത്തിന്റെ ഉള്ളിൽ കടക്കാൻ അങ്ങേ അററം പരിശ്രമിച്ചു. അവരുടെ വിജ്ഞാനയത്നത്തിന്നു മുമ്പിൽ ആരും നമസ്കരിക്കണം. എന്നാൽ അവർ പിറന്നുവളന്ന പരിസരവും പഠിച്ചു നേടിയ വിജ്ഞാനവും അവരെ വേദപഠനത്തിൽ പലപാടും വഴിതെററിച്ചു. പ്രാകൃതരായ ആര്യന്മാരുടെ നാടോടിപ്പാട്ടുകളെന്നും പ്രകൃത്യത്ഭുതങ്ങൾ കണ്ടമ്പരന്നവരുടെ ഭയവിസ്മയജന്യങ്ങളായ സ്തുതികളെന്നും അവർ വേദത്തെ കണക്കാക്കി. സായണഭാഷ്യമാണവർ പ്രധാനമായവലംബിച്ചതെങ്കിലും അതിലും വേണ്ടപോലെ ആഞ്ഞിറങ്ങുവാൻ അവക്കു് കഴിഞ്ഞില്ല. വേദത്തിന്നു് ഒരു പാഠ്യപ്രചാരം അവരുടെ പരിശ്രമംകൊണ്ടു് കിട്ടിയെങ്കിലും, വേദത്തിന്റെ മഹത്വവും സർവ്വാതിശായിത്വവും മനസ്സിലാക്കാനവക്കു് കഴിഞ്ഞില്ല. മാക്സ്മുള്ളർ തന്നെ പറഞ്ഞിട്ടുണ്ടു്: 'ഈ (വേദ) പഠനത്തിൽ നമ്മൾ കാക്കേണ്ടതു് ഇതാണ്: നമ്മൾ നിരർത്ഥകമെന്നോ അയുക്തികമെന്നോ വിചാരിച്ചതു്, പിന്നീടു് അഗാധതരമായ അർത്ഥമുള്ളതായെനിക്കനുഭവപ്പെട്ടിട്ടുണ്ടു്.' പഴയ പാശ്ചാത്യ പണ്ഡിതന്മാരുടെ പരമ്പര അവസാനിച്ചശേഷം ഒരു പുതിയ പരമ്പര വരുന്നുണ്ടു്. അവക്കു് പുതിയ വീക്ഷണങ്ങളുണ്ടാവാം.

വേദം ഏകദൈവത്തിന്ന പകരം ബഹുദേവതാമുഖംകൊള്ളുന്ന എന്നാണ് പാശ്ചാത്യരുടെ ആക്ഷേപം. ഏതു ദേവനെ പറയുമ്പോഴും ആ ദേവനാണ് സർവ്വമുഖ്യൻ എന്ന രീതിയെ ഹിനോതീസം (Henotheism) എന്ന ഒരു വാക്കിനാൽ മാക്സ്മുള്ളർ വിവരിക്കുന്ന വാസ്തവത്തിൽ വേദത്തിലേതു്, ഏകദേവതയെ വിശാലമാക്കി സർവ്വദേവതാ കല്പനയാണ്, അഗ്നി, മിത്രൻ, വരുണൻ, ഇന്ദ്രൻ, രുദ്രൻ, വിഷ്ണു, സരസ്വതി, അശ്വികൾ മുതലായ കല്പിതദേവന്മാർക്ക പുറമെ ഉഷസ്സ്, രാത്രി, സൂര്യൻ, ചന്ദ്രൻ, ഭൂമി, ദ്യോവ്, അന്തരിക്ഷം മുതലായ പ്രകൃതിപ്രതിഭാസങ്ങളേയും നദി, പർവ്വതം, സമുദ്രം, വസന്താദികാലങ്ങൾ മുതലായ പ്രകൃതിപ്രവർത്തനങ്ങളെയും വേദം ദേവത്വം കൊടുത്തുയർത്തിയിരിക്കുന്നു, 'ത്രായന്താം വിശ്വാ ഭൂതാനി' എന്ന് (എല്ലാ ഭൂതജാതങ്ങളും എന്നെ രക്ഷിക്കട്ടെ) ദേവവല്ക്കരിച്ചിരിക്കുന്നു.

വേദത്തിൽ സത്യത്തിന്ന്, ഋതത്തിന്ന് മഹത്തായ സ്ഥാനമുണ്ട്. ഋതമെന്നാൽ വ്യാവഹാരികസത്യം, ലോകക്രമം, ധർമ്മമെന്ന പറയാം

സാമാസത്യോക്തിഃ പരിപാതുവിശ്വതോ–
ദ്യാവാചയത്രതതനന്നഹാനിച
വിശ്വമന്യന്നിവിശതേയദേജതി
വിശ്വാഹാപോവിശ്വാഹോദേതി സൂര്യഃ

(7–8–12)

(അർത്ഥം–സത്യംകൊണ്ടാണ് ദ്യാവാപൃഥിവികൾ അഹോരാത്രങ്ങളെ ഉണ്ടാക്കുന്നത്. എല്ലാ ഭൂതജാതങ്ങളും സത്യത്തെ ആശ്രയിച്ചാണ് വിശ്രമിക്കുന്നതും ചലിക്കുന്നതും. സത്യംകൊണ്ടാണ് എപ്പോഴും പുഴകൾ ഒഴുകുന്നതും, എന്നും സൂര്യനുദിക്കുന്നതും ആ സത്യോക്തി എന്നെ എമ്പാടും രക്ഷിക്കട്ടെ) എന്നും.

സുവിജ്ഞാനഞ്ചികിതുഷേ ജനായ
സച്ചാസച്ചവചസീപസ്പൃധാതേ
തയോര്യത് സത്യം യതരദൃജീയ–
സ്തദിത്സോമോവതി ഹന്ത്യാസത്

(5–7–7)

(അത്ഥം—സത്യവുമസത്യവും ലോകത്തിൽ പരസ്സരം മത്സരിക്കുന്നു. അവയിൽ സത്യമായതിന്നെ മാത്രം സോമൻ, സർവ്വേശ്വരൻ രക്ഷിക്കുന്നു. അസത്യത്തെ അവിടുന്ന് ഹനിക്കുന്നു. ഇതെല്ലാവക്കമറിയുന്നതാണ്). എന്നുമുള്ള വാക്യങ്ങൾ സത്യത്തിന്ന് വേദം കല്പിക്കുന്ന വില കാണിക്കുന്നു. സത്യഃ എന്ന വിശേഷണം ദേവന്മാരോരോരുത്തക്കം പ്രയോഗിക്കുന്നു. അതുപോലെ ഋതം, ലോകത്തിലെ സത്യക്രമം സവ്വപ്രധാനമാകുന്നു. ഋതവാൻ, ഋതവരീ, ഋതവൃധഃ, മുതലായ പ്രയോഗങ്ങൾ ദേവന്മാരുടെ ധമ്മരക്ഷണവ്യഗ്രതയെ കുറിക്കുന്നു. 'യതോ ധമ്മസ്തതോ ജയഃ' (ധമ്മമുള്ളിടത്താണ് ജയം) എന്ന മഹാഭാരതതത്വം വേദോക്തമായ ഋതത്തെത്തന്നെയാണ് പ്രശംസിക്കുന്നതു്.

വേദത്തിൽ സകാമപ്രാത്ഥനകളാണധികമെന്നാണ് മറെറാരാക്ഷേപമുള്ളതു്. അതിന്ന് രണ്ടു സമാധാനമുണ്ടു്. ഓരോ ഋക്കിന്നും പാത്രഭേദമനുസരിച്ച് ലൌകികാത്ഥംപോലെ ആധ്യാത്മികാത്ഥവും പറയാം. പിന്നെ, മനുഷ്യർ പ്രായേണ സകാമന്മാരാകുന്നിടത്തോളം, സകാമപ്രാത്ഥനകൾക്കെന്താണ് തെററ്? നന്മവരാനും തിന്മനീങ്ങാനുമുള്ള പ്രാത്ഥന മനുഷ്യമനസ്സിൽ സഹജമാണ്. വിശക്കുന്നവന്ന് ചോറാണ് കൊടുക്കേണ്ടതു്, തത്വപ്രസംഗങ്ങളല്ല എന്ന് സ്വാമി വിവേകാനന്ദൻ പറഞ്ഞിട്ടുള്ളതു് ഇവിടെ സ്മത്തവ്യമാണ്.

വേദത്തിൽ പറയപ്പെടുന്ന ദസ്യുക്കൾ, രാക്ഷസന്മാർ മുതലായവർ ഇന്ത്യയിലെ ആദിവാസികളാണെന്നും ആക്രമിച്ചുവന്ന ആര്യന്മാരവരെ ഒതുക്കിയതാണെന്നും, ദേവാസുരസമരങ്ങൾ ആര്യദ്രാവിഡ സംഘഷ്ങ്ങളാണെന്നും ഒരു സിദ്ധാന്തമുണ്ട്. ഈ ദേവന്മാരെന്നതു് നമ്മുടെ സത്വഗുണങ്ങളും സദ്വാസനകളും സൽകമ്മേച്ഛകളുമാണെന്നും രാക്ഷസാദികൾ വിപരീതശക്തികളാണെന്നും അവയുടെ മേലുള്ള ജയമാണ് വേദം ഘോഷിക്കുന്നതെന്നും മറെറാരഭിപ്രായമുണ്ടു്. ലോകമാന്യതിലകൻെറ സിദ്ധാന്തം സ്വീകരിച്ചാൽ ആര്യന്മാർ ഇന്ത്യയിൽ വന്നവരാണെന്ന് സമ്മതിക്കേണ്ടിവരും. അപ്പോൾ പൂവ്വനിവാസികളായി ചില സംഘർഷങ്ങളും അനിവാര്യങ്ങളാവും. ആധ്യാത്മികാത്ഥത്തിൽ രണ്ടാമതു് പറഞ്ഞ അഭിപ്രായമാണ് ബലപ്പെടുക.

ഓരോ ഋക്കിനും നിഗൂഢമായ ആധ്യാത്മികാർത്ഥങ്ങളുണ്ടെങ്കിൽ ശ്രീ സായണാചാര്യരെന്തേ അതെടുത്തു കാട്ടാത്തതു്? എന്തേ വാച്യാർത്ഥം മാത്രം പറഞ്ഞുപോകാൻ? കാരണമുണ്ടു്: ശ്രീ സായണാചാര്യരുടെ കാലത്തു് വേദത്തിന്നു് യാജ്ഞികാർത്ഥമാണു് നടപ്പിലായിരുന്നതു്. യജ്ഞങ്ങളിലെ മന്ത്രവിനിയോഗങ്ങൾ കൂടി കണക്കിലെടുത്താണദ്ദേഹം വ്യാഖ്യാനിച്ചിട്ടുള്ളതു്. ചിലയിടങ്ങളിൽ നിഗൂഢാർത്ഥം ഭാഷ്യകാരൻ സൂചിപ്പിച്ചിട്ടുണ്ടു്. യഥാശ്രുതാർത്ഥം പറഞ്ഞു് ബാക്കി ബുദ്ധിമാന്മാരായ ജ്ഞാനാർത്ഥികൾക്കു് വിട്ടുകൊടുത്തിരിക്കുകയാണു്. നിഗൂഢാർത്ഥം പറയാൻ പുറപ്പെട്ടാൽ ബുദ്ധിയും യുക്തിയുമനുസരിച്ചു് ഓരോരുത്തർ പറയുന്നതു ഓരോ വിധമാകാനിടയുണ്ടു്. അതു് അർത്ഥപരമായ 'അനർത്ഥം' വരുത്തിവെച്ചേക്കും. അതുകൊണ്ടാവണം ശ്രീ സായണാചാര്യർ വാച്യാർത്ഥത്തിൽ നിർത്തിയതു്.

വേദം പലയിടത്തും യജ്ഞക്രിയയെ സ്പർശിക്കുന്നു, വിസ്തരിക്കുന്നു. യജ്ഞാനുഷ്ഠാന രീതികളറിയാത്തവർക്കു് പല വാക്യങ്ങളും മനസ്സിലാവാൻ തന്നെ പ്രയാസമുണ്ടു്. യൂപം, ഗ്രാവ, ഗ്രഹചമസങ്ങൾ, പുരോഡാശം, പ്രവർഗ്യം തുടങ്ങി പല പദങ്ങൾ യജ്ഞാനുഷ്ഠാന സംബന്ധികളാണു്. എന്നാൽ യജ്ഞത്തെത്തന്നെ പ്രതീകാത്മകമായും ആത്മാർപ്പണപരമായ തപസ്സായും, ആ തപസ്സാകുന്ന അഗ്നിയിൽ ഇന്ദ്രിയസുഖങ്ങളടക്കം തനിക്കുള്ള സർവ്വസ്വവും ഹോമിക്കുന്നതായും അങ്ങിനെ സാക്ഷാത്കാരം നേടുന്നതായുമെടുക്കാം. ക്രിയാപരമായ യജ്ഞത്തിലും ആ തപസ്സും ത്യാഗവും ഉളവാകുമ്പോൾ അതു് പ്രകൃഷ്ടപ്രകാശമായിത്തീരുന്ന പുരുഷസൂക്തത്തിൽ ഹോമവസ്തുക്കളുടെ അഭാവത്തിൽ പുരുഷനെത്തന്നെ യാഗപശുവാക്കിയിട്ടുള്ളതു് ഉദാഹർത്തവ്യമാണു്

വേദത്തിൽ ഭക്തിയോഗം, കർമ്മയോഗം, ജ്ഞാനയോഗം, എന്നിവ മൂന്നുമന്തർഭവിച്ചിട്ടുണ്ടു് പ്രാർത്ഥനാ പ്രധാനമായ വേദം മുഴുവൻ ഭക്തിസംവർദ്ധകമാണു്. വേദഹൃദയമായ ഗായത്രീമന്ത്രം ഭക്തിക്കും ജ്ഞാനത്തിനും ഉദാഹരണമാണു്

തത്സവിതുർവ്വരേണ്യം
ഭർഗ്ഗോദേവസ്യധീമഹി
ധിയോയോനഃ പ്രചോദയാൽ (3-4-10)

(അത്ഥം—ദേവനായ സവിതാവിൻെറ തേജസ്സ്; പരമാ ത്മാവിൻെറ ജ്ഞാനപ്രകാശം നമ്മുടെ ബുദ്ധികളെ, കമ്മങ്ങളെ വേണ്ടപോലെ ജ്ഞാനമാർഗ്ഗത്തിലൂടെ നയിക്കട്ടെ) എന്നതിൽ ഭക്തിപരമായ ജ്ഞാനാത്ഥന ഉദാംകൊള്ളുന്നു. അതുപോലെ വേറെ സൂക്തകളും ഭക്തികമ്മജ്ഞാനങ്ങദാക്ക് ഒരുപോലെ ഉദാ ഹരിക്കാവുന്നവയായുമുണ്ട്.

ഹിരണ്യഗർഭസ്സമവത്തതാഗ്രേ
ഭൂതസ്യജാതഃ പതിരേക ആസീൽ
സദാധാരപൃഥിവീന്ദ്യാമുതേമാം
കസ്മൈദേവായ ഹവിഷാവിധേമ (8–7–3)

(അത്ഥം—ഏതു ഹിരണ്യഗർഭനെന്ന സർവ്വേശ്വരനാണോ ന മ്മുടെ മുമ്പിൽ വത്തിക്കുന്നതു്, ആരാണോ സർവ്വഭൂതജാതങ്ങദാ ക്കം ഏകനായ സ്വാമിയായതു്, അവിടുന്നാണ് ഈ ഭൂവിനെ യും ദ്യോവിനെയും ധരിക്കുന്നതു്. ആ പ്രജാപതിയെ നാം ഹവിസ്സാൽ പൂജിക്കാവൂ.) എന്നതിൽ ഭക്തിയും ജ്ഞാനവും ഹ വിരപ്പ്ണത്തിൽ കമ്മവുമുദാംകൊള്ളുന്നു.

ഇനി കമ്മയോഗവാദ്യമെടുക്കാം. വിസ്തരഭയത്താൽ ഉദാ ഹരണങ്ങദാ ചുരുക്കുന്നു. കമ്മത്തിൻെറ മഹത്വവും അകമ്മക ത്വത്തിൻെറ നിന്ദ്യതയും വേദമുൽഘോഷിക്കുന്നു.

...................................
മാനോനിദ്രാഈശതമോതജല്പിഃ
...................................
സുവീരാസോവിദഥമാവദേമ (6–4–13)

(അത്ഥം—ഉറക്കം, ആലസ്യം എന്നെ കീഴടക്കരുതേ, വൃഥാ വാദി എന്നെ കീഴടക്കരുതേ, ഞങ്ങദാ സുവീരന്മാരായി, യ ജ്ഞത്തെ അഭിസംബോധനം ചെയ്ത് പ്രഭാഷിക്കാവൂ.)

ഇച്ഛന്തിദേവാസ്സുന്വന്തം
നസ്വപ്നായസ്പൃഹയന്തി
യന്തിപ്രമാദമതന്ദ്രാഃ (6–7–20)

(അൎത്ഥം–ദേവന്മാർ (സോമം പതയ്ക്കുന്ന) കർമ്മം ചെയ്യുന്നവനെയാണിഷ്ടപ്പെടുന്നതു്, ആലസ്യത്തിനെയല്ല. മടിയില്ലാത്തവരാണ് പ്രമാദങ്ങളെ കടന്നുപോകുന്നതു്)

ന ഋതേശ്രാന്തസ്യസഖ്യായദേവാഃ (3-7-2)

(അൎത്ഥം–ദേവന്മാർ വിശ്രമിക്കുന്നവന്റെ സഖ്യത്തിന്നു് വരുന്നില്ല.) മേലെഴുതിയ വേദവാക്യങ്ങൾ കർമ്മത്തെ ഊന്നുന്നു. ലൌകിക കർമ്മങ്ങളേയും വേദം പ്രശംസിക്കുന്നുണ്ടു്.

അക്ഷൈർമ്മാദിവ്യഃ കൃഷിമിത് കൃഷസ്വ
വിത്തേരമസ്വബഹുമന്യമാനഃ
തത്രഗാവഃ കിതവതത്രജായാ (7-8-5)

(അൎത്ഥം–പകിട (ചൂതു്) കളിച്ചു് സമയം കളയരുതു്. വയൽ കൃഷിചെയ്യുക. സ്വാഭിമാനത്തോടുകൂടി ധനത്തിൽ സുഖിക്കുക. അല്ലയോ ചൂതുകളിക്കാരാ, അവിടെ നിന്റെ കന്നുകളുണ്ടു്, ഭാര്യയുണ്ടു്, സമ്പത്തുണ്ടു്, ഭാര്യാസുഖമുണ്ടു്.)

സ്വസ്തിപന്ഥാമനുചരേമ
സൂര്യാചന്ദ്രമസാവിവ
പുനർദ്ദദതാഘ്നതാ
ജാനതാസങ്ഗമേമഹി (4-3-7)

(അൎത്ഥം–നാം സന്മാർഗ്ഗത്തിൽ സൂര്യചന്ദ്രന്മാരേപ്പോലെ നിയതമായി ചരിക്കാവു. ദാതാക്കളും അഹിംസാലുക്കളും ജ്ഞാനികളുമായി സംഗമിക്കാവു.)

ഋതവാകേന സത്യേന
ശ്രദ്ധയാ തപസാസുതഃ............
ഇന്ദ്രായേന്ദോപരിസ്രവ (7-5-26)

(അൎത്ഥം–സത്യത്തോടും ശ്രദ്ധയോടും തപസ്സോടും കൂടി സംസ്കരിക്കപ്പെട്ട അവിടുന്നു് ഈ യജ്ഞാനുഷ്ഠാനത്തോടു പ്രത്യാഗമിച്ചാലും. സോമ, ഇന്ദ്രനുവേണ്ടി പരന്നൊഴുകിയാലും.)

ഈ സൂക്തങ്ങളും കർമ്മത്തിന്റെ ശുദ്ധിയും അതിനുണ്ടാവേണ്ട സത്യവും ശ്രദ്ധയും തപസ്സും ചൂണ്ടിക്കാണിക്കുന്നു.

അകർമ്മികളെ അധിക്ഷേപിക്കുന്നു.

അകമ്മാദസ്യുരഭിനോ അമന്തു-
രന്യവ്രതോ അമാനുഷഃ (7–7–7)

(അത്ഥം–കമ്മം ചെയ്യാത്ത ദസ്യു നേരേ വരുന്നു. അവൻ അന്യ വ്രതനാണ്, രാക്ഷസനാണ്.)

യുദ്ധത്തിൽ പൊരുതൽ കത്തവ്യമായിപ്പറയുന്നു.

അഗ്നിരിവമന്യോത്വിഷിതസ്സഹസ്വ
സേനാനീന്നസ്സഹുരേഹൂത ഏധി (8–3–19)

(അത്ഥം–തീപോലെ അല്ലയോ ക്രോധമേ, ചീറിച്ചെല്ലുക. അല്ലയോ വീര, സേനാനിപോലെ പടയ്ക്കു നായകനാവുക.) ഭഗവൽഗീതയിലെന്നപോലെ ഇവിടെ യുദ്ധം കത്തവ്യമായിപ്പറയുന്നു.

വിശസ്ത്വാ സവ്വാവാഞ്ഛന്തു
മാത്വദ്രാഷ്ട്രമധിഭ്രശൽ (8–8–31)

(അത്ഥം–പ്രജകരം അങ്ങയെ ഇഷ്ടപ്പെടട്ടെ. അങ്ങയുടെ രാജ്യം വീഴാതിരിക്കട്ടെ.) എന്ന് രാജാവിനെഉപദേശിക്കുന്നു.

യാഗത്തിന്റെ മഹാഫലം പറയുന്നു:

സോമോ ധേനം സോമോ അവ്വന്തമാശും
സോമോ വീരങ്കമ്മണ്യന്ദദാതി
സാദന്യം വിദത്ഥ്യം സഭേയം
പിതൃശ്രവണംയോദദാശദസ്മൈ (1–6–22)

(അത്ഥം–യാതൊരു യജമാനൻ സോമന്ന് ഹവിസ്സേകുന്നുവോ, അവന്നവിടുന്ന് കറവപ്പശുവിനെ കൊടുക്കുന്നു, ശീഘ്രഗാമിയായ കുതിരയെ കൊടുക്കുന്നു. കമ്മകുശലനും ഗൃഹസ്ഥനും യജ്ഞാഹനും സകലശാസ്ത്രാഭിജ്ഞനും അച്ഛന്റെ പേർ പുകഴ്ത്തുന്നവനുമായ പുത്രനെ കൊടുക്കുന്നു.)

സംവാദസൂക്തം ഐകമത്യകത്തവ്യം ഉപദേശിക്കുന്നു.

സങ്ഗച്ഛധ്വംസംവദധ്വം
സംവോമനാംസിജാനതാം
ദേവാഭാഗം യഥാപൂവ്വേ
സഞ്ജാനാനാ ഉപാസതേ

സമാനോമന്ത്രസ്സമിതിസ്സമാനീ
സമാനം മനസ്സഹ ചിത്തമേഷാം
സമാനം മന്ത്രമഭിമന്ത്രയേവ-
സ്സമാനേനവോ ഹവിഷാജുഹോമി

സമാനീവ ആകൂതി-
സ്സമാനാ ഹൃദയാനിവഃ
സമാനമസ്തുവോമനോ-
യഥാവസ്സുസഹാസതി (8-8-49)

(അർത്ഥം—അല്ലയോ സ്തോതാക്കളേ, നിങ്ങളൊന്നിച്ചു നടക്കുക, ഒരേവാക്യം പറയുക, നിങ്ങളുടെ മനസ്സുകൾ ഏകരൂപോദ്ദേശങ്ങളോടുകൂടിയവയാകട്ടെ. പുരാതനന്മാരായ ദേവന്മാർ ഐകമത്യത്തോടുകൂടി സ്വാസ്വഹവിർഭാഗങ്ങളെ സ്വീകരിക്കുന്നപോലെ, സ്വന്തം സ്വന്തം കഴിവുകളെ സ്വീകരിക്കുക. ഏകകർമ്മത്തിൽ ഒപ്പം പ്രവർത്തിക്കുന്ന നിങ്ങളുടെ സ്തുതി ഏകവിധമാവട്ടെ. നിങ്ങളുടെ പ്രാപ്തി (എത്താൻ) ഏകരൂപമാവട്ടെ. അന്തഃകരണം ഏകവിധമാവട്ടെ. ചിത്തം ഏകോദ്ദേശവും ഏകീഭൂതവുമാവട്ടെ നിങ്ങളുടെ ഐക്യത്തിന്നായി ഞാൻ ഏകവിധമായ മന്ത്രംകൊണ്ടുപാസിയ്ക്കുന്നു. നിങ്ങൾക്ക് വേണ്ടി ഏകവിധമായ ഹവിസ്സുകൊണ്ട് ഹോമിയ്ക്കുന്നു. നിങ്ങളുടെ സങ്കല്പം, തീരുമാനം ഏകവിധമാവട്ടെ നിങ്ങളുടെ ഹൃദയങ്ങൾ ഏകവിധങ്ങളാവട്ടെ നിങ്ങളുടെ അന്തഃകരണം ഏപ്രകാരമായാൽ ശോഭനമായ കൂടിച്ചേർച്ച് വരുമോ, അപ്രകാരം ഏകരൂപമാവട്ടെ )

ക്രിയാപരമായ യജ്ഞത്തെയും വേദം പ്രശംസിയ്ക്കുന്നു,

ഋചാന്ത്വഃ പോഷമാസ്തേ പുപുഷ്വാൻ
ഗായത്രന്ത്വോ ഗായതിശക്വരീഷു
ബ്രഹ്മാത്വോവദതി ജാതവിദ്യാം
യജ്ഞസ്യ മാത്രാം വിമിമീത ഉത്വഃ (8-2-24)

(അർത്ഥം—ഒരാൾ, ഹോതാവ്, ഋക്കുകളുടെ പ്രയോഗത്തെ പുഷ്ടിപ്പെടുത്തുന്നു. മറ്റൊരാൾ, ഉദ്ഗാതാവ് ശക്വരികളായ

ഋക്കുകളിൽ സാമത്തെ ഗാനം ചെയ്യുന്നു. വേറൊരാം, ബ്രഹ്മൻ പ്രായശ്ചിത്താദിവിധികം പറയുന്നു. നാലാമത്തൊരാം, അധ്വര്യു യജ്ഞശരീരത്തെ നിർമ്മിയ്ക്കുന്നു:

ഭദ്രോനോ അഗ്നിരാഹുതോ—
ഭദ്രാരാതിസ്സുഭഗഭദ്രോ അധ്വരഃ (6–1–32)

(അർത്ഥം—നമ്മുടെ യാഗാഗ്നി മംഗളകരനാവട്ടെ. നമ്മുടെ ദാനം മംഗളകരമാവട്ടെ. നമ്മുടെ യജ്ഞം മംഗളകരമാവട്ടെ.)

ദുഷ്ടജനങ്ങാം സന്മാർഗ്ഗത്തിൽ ചരിയ്ക്കുന്നില്ലെന്നു പറയുന്നു.

ഋതസ്യ പന്ഥാന്നതരന്തി ദുഷ്കൃതഃ (7–2–30)

(അർത്ഥം—യജ്ഞമാർഗ്ഗത്തിൽ ദുഷ്ടകർമ്മാക്കാം സഞ്ചരിയ്ക്കുന്നില്ല.)

നകിഷ്ടംകർമ്മണാനശൽ (6–5–8)

എന്ന് മനസ്സുചെല്ലാത്ത കർമ്മത്തെ നിന്ദിയ്ക്കുന്നു.

വിവാഹസൂക്തത്തിൽ (8–3, 20–28) ആദർശദമ്പതീത്വവും ഗൃഹസ്ഥധർമ്മങ്ങളും വിവരിക്കുന്നു.

ഇഹപ്രിയം പ്രജയാതേ സമൃദ്ധ്യതാ—
മസ്മിൻഗൃഹേ ഗാർഹപത്യായജാഗൃഹി
ഏനാപത്യാതന്വ ൗ ം സംസൃജസ്വാ—
ധാജിവ്രീവിദഥമാവദാഥഃ

(അർത്ഥം—അല്ലയോ വധു, നിനക്ക് ഈ ഭർത്തൃഗൃഹത്തിൽ സന്തതിയോടുകൂടി ഇഷ്ടസിദ്ധി സമൃദ്ധമായി വരട്ടെ. ഈ ഗൃഹത്തിൽ ഗാർഹസ്ഥ്യത്തിന്നായി (സ്വധർമ്മാചരണത്തിൽ) ഉണർവ്വോടുകൂടിയിരിക്കുക. ഭർത്താവിനോട് തന്റെ ശരീരം ചേർത്ത് ഒന്നാവുക. നിങ്ങാം ജായാപതികളായി വാർദ്ധക്യ പ്രാപ്തിയിലും അന്യോന്യം സല്ലാപം ചെയ്തു സുഖിക്കുക.)

അഘോരചക്ഷുരപതിഘ്ന്യേധി
ശിവാപശുഭ്യസ്സുമനാസ്സുവർച്ചാഃ
വീരസൂർദ്ദേവകാമാസ്യോനാ
ശന്നോഭവദ്വിപദേശഞ്ചതുഷ്പദേ

(അത്ഥം—അല്ലയോ വധു നീ അഘോരചക്ഷുസ്സായി ഭവിക്കുക സ്നേഹാർദ്രദൃഷ്ടിയായവ്വക, ഭത്താവിന്ന് ദ്രോഹകരിയാവരുതു്, അനുകൂലയാവണം പ്രാണികാംക്ഷ് മുഴവൻ ഹിതകരിയാവ്വക സുമനസ്വിനിയും തേജസ്വിനിയുമാവ്വക സൽപുത്രന്മാരമ്മയാവ്വക സവ്വഥാ സുഖകരിയാവ്വക മനുഷ്യക്കും നാല്ക്കാലികാംക്കും ശാന്തിയ്ക്കായി ഭവിക്കുക )

സമ്രാജ്ഞീശ്വശുരേഭവ
സമ്രാജ്ഞീശ്വശ്രുവാംഭവ
നനാന്ദരി സമ്രാജ്ഞീഭവ
സമ്രാജ്ഞീഅധിദേവൃഷു

(അത്ഥം—നീ ഭർത്തൃപിതാവിങ്കൽ സമ്രാജ്ഞിയാവ്വക ഭർത്തൃമാതാവിങ്കൽ സമ്രാജ്ഞിയാവ്വക ഭർത്തൃസഹോദരിമാരിൽ സമ്രാജ്ഞിയാവ്വക ഭർത്തൃസഹോദരന്മാരിൽ സമ്രാജ്ഞിയാവ്വക ) ഇതിലധികം മഹത്തായ ഒരാശീവ്വാദം വധുവിന്ന് കൊടുക്കാനില്ല

ഇനി ജ്ഞാനയോഗം പരിശോധിക്കാം അതിന്ന് പരസ്സഹസ്രം ഉദാഹരണങ്ങളം ഉണ്ടു്

അക്ഷേത്രവിൽ ക്ഷേത്രവിദംഹ്യപ്രാട്
സപ്രൈതിക്ഷേത്രവിദാനുശിഷ്ടഃ (7–7–30)

(അത്ഥം—അറിവാറവൻ അറിവ്വാറവനോടു ചോദിക്കുന്നു അറിവ്വാറവനാൽ അനുശാസിക്കപ്പെടുന്നു ) ഇതു് ഗുരുവിന്റെ ആവശ്യകത കാണിക്കുന്നു

ഇന്ദ്രംമിത്രം വരുണമഗ്നിമാഹു—
രഥോദിവ്യസ്സസുപണ്ണോഗരുത്മാൻ
ഏകംസദ്വിപ്രാ ബഹുധാവദന്ത്യ
ഗ്നിംയമം മാതരിശ്വാനമാഹുഃ (2–3–22)

(അത്ഥം—ഈ ആദിത്യനെ ഇന്ദ്രനെന്നു പറയുന്നു, മിത്രനെന്നു പറയുന്നു വരുണനെന്നു പറയുന്നു അഗ്നിയെന്നു പറയുന്നു, പിന്നെ ദ്യോവിലുണ്ടായ സുപണ്ണനായ ഗരുഡനെന്നും പറയുന്നു വായുവമായുതു് ഒന്നേ ഉള്ളു ദേവതാ തത്വവിത്തു

ക്കളായ മേധാവികൾ പലതായിപ്പറയുന്ന അഗ്നിയായും യമനായും, വായുവായും)–ഈ പ്രസിദ്ധമായ ഋക്കു് പലപേരിലറിയപ്പെടുന്ന ദേവന്മാർ ഒന്നാണെന്നു് ഖണ്ഡിതമായി സിദ്ധാന്തിക്കുന്നു.

......വിപ്രാഃ കവയോവചോഭി–
രേകംസന്തംബഹുധാകല്പയന്തി

(അർത്ഥം—ഒന്നായ ദൈവത്തെ പണ്ഡിതന്മാരും മേധാവികളും പലതായി കൽപ്പിക്കുന്നു) എന്നു് മറ്റൊരിടത്തു് പറയുന്നു.

ത്വമഗ്ന ഇന്ദ്രോവൃഷഭസ്സതാമസി
ത്വം വിഷ്ണുരുരുഗായോനമസ്യഃ
ത്വം ബ്രഹ്മാരയിവിദ്ബ്രഹ്മണസ്പതേ (2-5-17)

(അർത്ഥം—അല്ലയോ അഗ്നേ, അവിടുന്നു് സത്തുക്കളിൽവെച്ച് ശ്രേഷ്ഠനായ ഇന്ദ്രനാകുന്നു. അവിടുന്നു് പാടിപ്പുകഴ്ത്തപ്പെടേണ്ടവനും നമസ്കരിക്കപ്പെടേണ്ടവനുമായ വിഷ്ണുവാകുന്നു അല്ലയോ മന്ത്രപതേ, അവിടുന്നു് ധന (ജ്ഞാന) ദാതാവായ ബ്രഹ്മാവാകുന്നു.) എന്നിപ്രകാരം ഒരേ ദേവങ്കൽ സർവ്വദേവത്വം കൽപ്പിക്കുന്നു.

സവിതാപശ്ചാതാൽ സവിതാപുരസ്താൽ
സവിതോത്തരാത്താൽ സവിതാധരാത്താൽ
സവിതാനസ്സുവതുസർവ്വതാതിം
സവിതാനോരാസതാന്ദീർഘമായുഃ (7–8–11)

(അർത്ഥം—പിന്നിൽ നില്ക്കുന്ന സവിതാവും മുന്നിൽ നില്ക്കുന്ന സവിതാവും മുകളിൽ നിൽക്കുന്ന സവിതാവും ചുവട്ടിൽ നിൽക്കുന്ന സവിതാവും നമുക്കു് സർവ്വാഭിലാഷങ്ങളുമെത്തിക്കട്ടെ. പിന്നെ സവിതാവുതന്നെ ദീർഘായുസ്സും തന്നരുളട്ടെ) ഇവിടെ ഈശ്വരന്റെ സർവ്വവ്യാപകത്വം കാണിച്ചിരിക്കുന്നു.

അദിതിർദ്യൌരദിതിരന്തരിക്ഷ–
മദിതിർമ്മാതാസപിതാസപുത്രഃ
വിശ്വേദേവാ അദിതിഃ പഞ്ചജനാ–
അദിതിർജ്ജാതമദിതിർജ്ജനിത്വം (1–6–16)

(അത്ഥം—അദിതി സൎവ്വശക്തയായ പരമാത്മസ്വരൂപയായ ദ്യോവാണ് അദിതി, അന്തരിക്ഷമാണ് അദിതി അമ്മയാണ്, അച്ഛനാണ്, മകനാണ് എല്ലാ ദേവന്മാരും അദിതിയാണ് പഞ്ചജനങ്ങളും അദിതിയാണ്, ഉൽഭൂതമായതും ഉത്ഭവിയ്ക്കാൻ പോകുന്നതുമെല്ലാം അദിതിയാണ് ) എന്ന് ഏററവും മഹത്തമമായി പരാശക്തിയെ വൎണ്ണിച്ചിരിയ്ക്കുന്നു

പുരുഷഏവേദം സൎവ്വം
യദ്ഭൂതംയച്ചഭവ്യം (8–4–17)

(അത്ഥം—ഇക്കണ്ടതുമുഴുവൻ പുരുഷനാണ് ഇതുവരെ ഉളവായതും എനി ഉളവാകാൻ പോകുന്നതും) എന്ന ആശയം തന്നെയാണ് ഇവിടെ ശക്തിരൂപത്തിൽ പറഞ്ഞിരിക്കുന്നത്

ഋതഞ്ചസത്യഞ്ചാഭീദ്ധാത്തപസോധ്യജായത
(8–8–48)

(അത്ഥം—ധമ്മവും സത്യവും തപസ്സിൽ നിന്നാണുണ്ടായത് ) ഇപ്രകാരം പുകഴ്ത്തപ്പെടുന്ന തപസ്സ് ജ്ഞാനം തന്നെയാണ് പ്രപഞ്ചോല്പത്തിപ്രകാരം അജ്ഞാതമാണെന്നു പറയുന്നു

ഇയം വിസൃഷ്ടിര്യത ആബഭൂവ
യദിവാദധേയദിവാന
യോ അസ്യാധ്യക്ഷഃ പരമേവ്യോമ
ന്ഥ്സോ അങ്ഗവേദയദിവാനവേദ (8–7–17)

(അത്ഥം—ഈ സൃഷ്ടി ആരിൽ നിന്ന് വന്നുവോ അവിടുന്നു ധരിക്കുന്നുണ്ടോ? ഇല്ലേ? പരമോൽകൃഷ്ടസ്ഥാനത്തിരുന്ന് നാഥനായിരിക്കുന്നവൻ ഇതിനെ ശരിയ്ക്കറിയുന്നു അല്ലെങ്കിലവിടുന്നുമറിയുന്നില്ല ) എന്നാൽ സൂര്യ ആത്മാ ജഗതസ്തസ്ഥുഷശ്ച (1–8–7) എന്ന് ഈശ്വരൻ സ്ഥാവരജംഗമങ്ങളുടെ ആത്മാവാണെന്ന് സ്ഥാപിക്കുന്നു

എനി ഭക്തിയോഗത്തിലേക്കു കടന്നാൽ അതിലും ധാരാളം ഉദാഹരണങ്ങൾ വേദത്തിലുണ്ട്

ത്വമസ്മാകന്തവസ്മസി (6–6–20)

(അത്ഥം—അവിടുന്നെൻെറയാണ്. ഞാനവിടുത്തെയാണ്) എന്നതിൽ കവിഞ്ഞ് എന്താത്മനിവേദനമാണുള്ളത്?

അഗ്നിമ്മന്യേപിതരമഗ്നിമാപി—
മഗ്നിംഭ്രാതരം സദമിൽസഖായം (7–5–32)

(അത്ഥം—അഗ്നിയെ ഞാൻ പിതാവായി വിചാരിയ്ക്കുന്നു. ബന്ധുവായി വിചാരിയ്ക്കുന്നു. ഭ്രാതാവായി വിചാരിയ്ക്കുന്നു. എപ്പോഴും സഖാവായി വിചാരിയ്ക്കുന്നു.) എന്നിങ്ങനെ ഉപാസ്യദേവനെ അച്ഛനായും ബന്ധുവായും സഹോദരനായും സഖാവായും ഋഷിമാർ കാണുന്നു.

വാചമഷ്ടാപദീമഹ—
ന്നവസ്രക്തിമൃതസ്പൃശം
ഇന്ദ്രാൽപരിതന്വംമമേ (6–5–28)

(അത്ഥം—എട്ടുദിക്കുകളാലും ഉപരി സൂര്യമണ്ഡലത്താലും വ്യാപ്തമായതും യജ്ഞസ്പർശിയുമായ ഈ സ്തുതി ഇന്ദ്രനേക്കുറിച്ച് വളരെ പരിമിതമാണ്. ഏതുൽകൃഷ്ടമായ സ്തുതിയും പരമേശ്വരനേപ്പററിയിടത്തോളം അപൂണ്ണമാണ്.) എന്ന് ഈശ്വരമഹത്വം ഘോഷിക്കുന്നു.

യൽ കിഞ്ചാഹന്ത്വായുരിദംവദാമി
തജ്ജുഷസ്വകൃധിമാദേവവന്തം (4–7–31)

(അത്ഥം—അവിടുത്തെ സ്വന്തമാക്കാനാഗ്രഹിക്കുന്ന ഞാൻ ഇപ്പോരം ഉചിതമോ അനുചിതമോ ആയി പറയുന്നതു്, അതെത്ര ചപലമായാലും, അവിടുന്നു കൈക്കൊണ്ടാലും. എന്നെ ദേവരക്ഷിതനാക്കിയാലും.) എന്ന് ഉപാസകൻെറ വിനയം പ്രകടിപ്പിക്കുന്നു.

ഒരിടത്ത് ഉപാസ്യദേവനോടുള്ള മമത്വം ഇപ്രകാരം പ്രകടമാക്കിയിരിക്കുന്നു.

യദഗ്നേസ്യാമഹന്ത്വം
ത്വം വാഘാസ്യാ അഹം
സ്യുഷ്ടേസത്യാ ഇഹാശിഷഃ (6–3–40)

(അർത്ഥം—ഞാനവിടുന്നും അവിടുന്ന് ഞാനുമായിരുന്നെങ്കിൽ എന്റെ അർത്ഥനകൾ പൂരിതങ്ങളായേനേ) എന്നുപാസകൻ കയറിപ്പറയുന്നു. നാമം ജപിക്കുവാനും വേദം ആഹ്വാനം ചെയ്യുന്നു.

ആസ്യ ജാനന്തോ നാമചിദ്വിവക്തന (2–2–26)

(അർത്ഥം—അവിടുത്തെ, വിഷ്ണുവിന്റെ നാമം മഹത്വമറിഞ്ഞ് സങ്കീർത്തനം ചെയ്യുക) എന്നും

നമസ്യാകല്മലീകിനന്നമോഭിർ–
ഗൃണീമസിത്വേഷം രുദ്രസ്യനാമ (2–7–17)

(അർത്ഥം—തേജസ്വിയായ രുദ്രനെ നമസ്കാരങ്ങൾകൊണ്ട് പൂജിക്കുക. ഞങ്ങൾ രുദ്രന്റെ ഉജ്ജ്വലമായ നാമം സങ്കീർത്തനം ചെയ്യുന്നു.) എന്നും നാമോച്ചാരണത്തെ പ്രശംസിക്കുന്നു.

ഭദ്രന്നോ അപിവാതയമനഃ (7–7–2)

(അർത്ഥം—ഞങ്ങളുടെ മനസ്സിനെ ശ്രേയസ്കരമായി വരത്തക്കവിധം പ്രചോദിപ്പിച്ചാലും) എന്നിങ്ങനെ മനഃശുദ്ധിക്കുള്ള പ്രാർത്ഥനയുമുണ്ട്.

ഭദ്രങ്കർണ്ണേഭിശ്ശൃണുയാമദേവാ–
ഭദ്രംപശ്യേമാക്ഷഭിര്യജത്രാഃ
സ്ഥിരൈരംഗൈസ്തുഷ്ടുവാംസസ്തനൂഭി–
ർവ്യശേമദേവഹിതംയദായുഃ (1–6–16)

(അർത്ഥം—അല്ലയോ ദേവന്മാരേ, ഞങ്ങൾ ചെവികളാൽ മംഗളം കേൾക്കാറാവു. കണ്ണുകളാൽ നല്ലതു കാണാറാവു. നിങ്ങളെ സ്തുതിക്കുന്ന ഞങ്ങൾ അരോഗശരീരങ്ങളോടുകൂടി പ്രജാപതിയാൽ നിശ്ചയിച്ച ആയുസ്സു മുഴുവൻ പ്രാപിക്കാറാവു.) എന്നിപ്രകാരം ജീവിതത്തിന് സർവ്വാംഗീണമായ ശുദ്ധിക്കും സുഖത്തിനും പ്രാർത്ഥിക്കുന്നു.

വേദത്തിലെ ഭക്തിയിൽ ചില സവിശേഷതകളുണ്ട്. ഉപാസകനായ മനുഷ്യൻ ദേവന്മാരോട് ഗുണവാനായി, അപാപനായി വാഴുവാൻ പ്രാർത്ഥിക്കുന്നതാണ്.

ദ്ധ്വിളാചനോഅധിചബ്രൂഹിദേവ (1-8-6)

(അത്ഥം—ദേവ, ഞങ്ങളെ സന്തുഷ്ടരാക്കുക. ഞങ്ങളെപ്പററി മററു ദേവന്മാരോട് അധിവചിച്ചാലും—അധിവചനം—അനുകൂലപക്ഷപാതവചനം.)

പ്രനോമിത്രായവരുണായവോ-
ചോനാഗസോഅര്യമ്ണേ അഗ്നയേച (5-5-5)

(അത്ഥം—അല്ലയോ സൂര്യ, അവിടുന്ന് മിത്രനോടും വരുണനോടും അര്യമാവിനോടും അഗ്നിയോടും ഞങ്ങളെ അപാപന്മാരായിപ്പറഞ്ഞാലും.)

ഇങ്ങിനെ കമ്മയോഗവും ജ്ഞാനയോഗവും ഭക്തിയോഗവും അടങ്ങിയ വേദം എല്ലാ ഭാരതീയ ശാസ്ത്രങ്ങൾക്കും ഉറവിടമാണ്. ഇതിൽനിന്നാണ് ഭാരതീയ സംസ്കൃതി മുഴുവൻ ഒഴുകുന്നത്.

ഋഗ്വേദത്തിന്ന് ശാകലം, ബാഷ്കലം, ആശ്വലായനം, സാങ്ഖ്യായനം, മാണ്ഡൂക്യായനം എന്നിങ്ങനെ അഞ്ചുശാഖകളുണ്ടായിരുന്നു. അവ തങ്ങളിൽ പറയത്തക്ക ഭേദങ്ങളില്ലെന്നാണ് പറയുന്നത്. ചില ഋക്കുകൾ കുറവോ കൂടുതലൊ, ചില പൂവ്വാപരക്രമ വ്യത്യാസങ്ങളൊ മാത്രമെ ഉള്ളുവെന്ന് പറയുന്നു. ശാകല ശാഖയാണിന്ന് ഇന്ത്യയിൽ മുഴുവൻ സ്വീകരിക്കപ്പെട്ടതു്. ബാലഖില്ല്യം, ഖിലങ്ങൾ എന്നിവകൂടി ശാകല ശാഖയുടെ ഭാഗങ്ങളായോ, പരിശിഷ്ടങ്ങളായൊ പറയപ്പെടുന്നുണ്ടു്. അതിന്നു പുറമെ ശ്രീസൂക്തം, മേധാസൂക്തം മുതലായി പല ഇനങ്ങളും പരിശിഷ്ടങ്ങളുടെ കൂട്ടത്തിൽ ചേൎത്തു കാണപ്പെടുന്നു. അവയിലെ ദേവതകൾ വേദത്തിൽ കാണപ്പെടാത്തവയും ഭാഷ, താരതമ്യേന നവീനവുമാകയാൽ അവ പരിശിഷ്ടങ്ങളാണെന്ന് വിചാരിക്കാൻ ന്യായമില്ല. ബാലഖില്ല്യഖിലങ്ങളടക്കം ഒന്നുംതന്നെ സംഹിതയുടെ കൂട്ടത്തിൽ കേരളത്തിൽ പഠിപ്പിക്കപ്പെടാറില്ല

ഋഗ്വേദം പത്തു മണ്ഡലങ്ങളായും എട്ട് അഷ്ടകങ്ങളായും വിഭജിക്കപ്പെട്ടിരിക്കുന്നു. മണ്ഡലത്തിന്റെ ഘടകങ്ങൾ അനുവാകങ്ങളും സൂക്തങ്ങളുമാണ്. വടക്കേ ഇന്ത്യയിൽ മണ്ഡലാനുവാകസൂക്തക്രമത്തിന്നാണ് കൂടുതൽ നടപ്പ്. അഷ്ടകത്തിന്റെ ഘടകങ്ങൾ അദ്ധ്യായങ്ങളും വൎഗ്ഗങ്ങളുമാണ്. കേരളത്തിൽ അഷ്ടകാദ്ധ്യായവൎഗ്ഗക്രമമാണനുസരിച്ചു വരുന്നതു്. എന്നാൽ സൂ

കത്തിനും പ്രാധാന്യമുണ്ട്. സ്വാദ്ധ്യായത്തിന് അനുവാകമാണനുസരിക്കപ്പെടുന്നത്. മണ്ഡലാന്തത്തിൽ മണ്ഡലം മുടിയൽ എന്ന ഒരാചാരവും നടപ്പുണ്ട്. അഷ്ടകത്തിന് മലയാളത്തിൽ അട്ടമെന്നും അധ്യായത്തിന് ഓത്തെന്നും വർഗ്ഗത്തിന് വക്കമെന്നും പറയുന്നു ഓരോ അഷ്ടകത്തിലെയും പ്രഥമാധ്യായത്തിന് മുതലാമോത്തെന്ന് പറയുന്നു.

ആറു മണ്ഡലങ്ങളിൽ ഓരോ ഋഷിക്കോ, ആ ഋഷിയുടെ കുലത്തിന്നോ ആണ് ദ്രഷ്ടൃത്വം 1-8-9-10 മണ്ഡലങ്ങൾക്ക് പല ഋഷികളാണ് രണ്ടാം മണ്ഡലത്തിന് ഗൃത്സമദനും, മൂന്നിന് വിശാമിത്രനും നാലിന് വാമദേവനും അഞ്ചിന്നത്രിയും ആറിന് ഭരദ്വാജനും ഏഴിന് വസിഷ്ഠനും പ്രധാന ഋഷികളാകുന്നു. ശാസ്ത്രീയമായി മണ്ഡലാദിക്രമമാണ് സ്വീകാര്യം.

കേരളത്തിൽ ഋഗ്വേദ സംഹിതക്ക് പല താങ്ങുകളുമുണ്ട്. താങ്ങുകൾ എന്നാൽ താങ്ങുവാൻ, കടന്നുകൂടുവാനുള്ള എളുപ്പവഴികൾ. സന്ധികൾക്കും സംഹിതയിൽ സംശയം വരാവുന്ന ഭാഗങ്ങൾക്കും പദത്തിനും എളുപ്പം ഓർമ്മിക്കാനായി താങ്ങുകൾ ഉപയോഗപ്പെടുന്നു. വിവിധ പദങ്ങൾക്ക് പദാന്ത്യസ്വഭാവത്തെ അടിസ്ഥാനമാക്കി മുദ്രകളും കേരളത്തിൽ നടപ്പുണ്ട്. ഒന്നോ രണ്ടോ പദം മുദ്രകാണിച്ചാൽ ഏതു ഭാഗവും ഒരോത്തന്ന് ചൊല്ലാനൊക്കും

ജാന,നപി,ഭേഷാ,മോദം,
സയജ്ഞഃ പാന്തനാനരഃ,
രസംഭിന്നായ, മാംസാദോ
നര,സ്സസ്യ ജലാധിപഃ

എന്ന ശ്ലോകംകൊണ്ട് പരല്പേരനുസരിച്ച് ജാനൻ (എട്ട്) അഷ്ടകങ്ങളെന്നും, നപി (പത്ത്) മണ്ഡലങ്ങളെന്നും, ഭേഷാ (അറുപത്തിനാല്) അധ്യായങ്ങളെന്നും മോദം (85) അനുവാകങ്ങളെന്നും, സയജ്ഞഃപാ (1017) സൂക്തങ്ങളെന്നും തനാനരഃ (2006) വർഗ്ഗങ്ങളെന്നും രസംഭിന്നായ (10472) ഋക്കുകളെന്നും മാംസാദോനരഃ (20875) ഖണ്ഡങ്ങൾ (ഋഗർദ്ധങ്ങൾ) എന്നും നസ്യജലാധിപഃ (193816) പദങ്ങളെന്നും സിദ്ധിക്കുന്നു.

ഈ ആമുഖമെഴുതുന്നതിൽ സായണഭാഷ്യത്തിലെ ഉപോദ്ഘാതത്തോടും ശ്രീ ഏ സി ബോസിന്റെ 'Call of the Vedas' എന്ന പുസ്തകത്തോടും കടപ്പാടുണ്ട്

*

# അവതാരിക

മനുഷ്യൻ ജിജ്ഞാസുവാണ്. ഈ ജിജ്ഞാസ ചെറിയ കുട്ടികളിൽക്കൂടി കാണാം. 'ഇതെന്താണ്? ഇതെന്തിനാണ്?' എന്നൊക്കെ കുട്ടികൾ ചോദിക്കാറുണ്ട്. പരിണതപ്രജ്ഞരായ പണ്ഡിതന്മാർ പോലും സത്യാന്വേഷണത്തിൽ ഇത്തരം കുട്ടികളാണ്. നാമെവിടെനിന്നു വന്നു? എവിടെപ്പോകുന്നു? ജീവിതത്തിൻെറ അർത്ഥമെന്താണ്? എന്നും മററും അവർക്കറിയണം. ഉദിച്ച സൂര്യൻ അസ്തമിക്കുമ്പോൾ 'കതമാം ദിശം രശ്മിരസ്യാതതാന' (അദ്ദേഹത്തിൻെറ രശ്മി ഏതൊരു ദിക്കിലേയ്ക്കാണ് വ്യാപിച്ചിട്ടുള്ളത്?) എന്നവർ ചോദിക്കും. സത്യത്തെപ്പററിയുള്ള ഈ ജിജ്ഞാസ തുടങ്ങുമ്പോൾ അവരുടെ നോട്ടം പ്രപഞ്ചരഹസ്യത്തിലേയ്ക്കു തിരിയുന്നു. ഈ തിരയിൽ അതിൻെറ അഗാധതയിലേയ്ക്ക് അവർ ഊളിയിട്ടു ചെല്ലും. അവരുടെ കൺമിഴിച്ചുകൊണ്ടുള്ള കുതിച്ചു പാച്ചലിൽ നാനാതരം സ്ഥൂലവസ്തുക്കൾ നാനാതരം സൂക്ഷ്മശക്തികളുടെ ഓളം തല്ലലായി അവർക്കനുഭവപ്പെട്ടു പോകുന്നു. അടിത്തട്ടിൽ നിന്നു നാലുപാടും നോക്കുമ്പോൾ ഓളമെല്ലാം ഒരേ സമുദ്രത്തിൻെറ രൂപഭേദമാണെന്ന് അവർക്കുറപ്പുവരുന്നു. തങ്ങൾക്കനുഭവപ്പെട്ട ഈ പരമ രഹസ്യം തങ്ങളുടെ കൂട്ടുകാരോടു വിളിച്ചു പറഞ്ഞേ തീരു എന്നവർക്കു തോന്നുകയായി. നാനാത്വം ഏകത്വത്തിൽ അലിഞ്ഞു ചേരുമ്പോൾ മനുഷ്യൻ പൂർണ്ണതയിൽ എത്തിച്ചേർന്നവനായി.

രണ്ടായിരത്തഞ്ഞൂറുകൊല്ലം മുമ്പ് യാസ്കൻ നിരുക്തത്തിൽ പറയുകയുണ്ടായി, ''സാക്ഷാൽകൃതധർമ്മാണ ഋഷയോ ബഭൂവുഃ, തേ അസാക്ഷാൽകൃത ധർമ്മഭ്യഃ ഉപദേശായ ഗ്ലായന്തഃ മന്ത്രാൻ സംപ്രാപുഃ'' പ്രപഞ്ചത്തിൻെറ സൂക്ഷ്മതത്ത്വങ്ങൾ നേരിട്ടു കണ്ടറിഞ്ഞ മഹർഷിപുംഗവന്മാർ അത്തരം ധർമ്മസാക്ഷാൽക്കാരം സിദ്ധിക്കാത്തവരും തത്ത്വജിജ്ഞാസുക്കളുമായ സ്വന്തം ശിഷ്യന്മാർക്കു ആ പാരമാർത്ഥികസത്യം കാണിച്ചുകൊടുക്കുവാൻ ശ്രമിച്ചതിൻെറ ഫലമാണ് വേദമന്ത്രങ്ങൾ.

വേദം എന്ന പദത്തിന്ന് അറിവ് എന്നാണ് വാച്യാൎത്ഥം. ശാശ്വതസത്യം കണ്ടറിയുവാനല്ലാതെ ഉണ്ടാക്കുവാനാൎക്കും കഴിയുകയില്ല. അപൌരുഷേയമാണ് വേദം എന്ന പറയുന്നതു് ഈ നിലക്കു ശരിയാണ്. യഥാൎത്ഥമായ കവിത തന്നെ കവികൾ ഭാവനയിൽ ദശിക്കുകയാണ്; ഉണ്ടാക്കുകയല്ല പതിവു്. ഓരോ കവിഗോത്രങ്ങളിൽ പരമ്പരയായി സൂക്ഷിച്ചുപോന്നിരുന്നവയും യജ്ഞകൎമ്മങ്ങൾക്കും സന്ധ്യാവന്ദനാദി നിത്യകൎമ്മങ്ങൾക്കും ഉപയോഗിച്ചു വന്നിരുന്നവയുമായ പ്രധാനപ്പെട്ട സൂക്തങ്ങൾ 'സമാഹരിച്ചു തരംതിരിച്ചടുക്കിയൊതുക്കി' വെച്ചിട്ടുള്ളതാണ് വേദസംഹിതകൾ. വേദവ്യാസനാണ് ഇങ്ങിനെ തരംതിരിച്ചതെന്നു് ഐതിഹ്യവേദികൾ പറയുന്നു. ഋഗ്വേദം, യജുൎവേദം, സാമവേദം, അഥൎവ്വവേദം എന്നിങ്ങനെ നാലു വേദങ്ങളാണുള്ളതു്. യാഗാദികൎമ്മങ്ങൾക്കുപകരിക്കുന്നതു് ആദ്യത്തെ മൂന്നെണ്ണമാണ്. ഐഹികസുഖങ്ങൾക്കു വേണ്ടിയുള്ള പൌഷ്ടികകൎമ്മങ്ങളും അനിഷ്ടപരിഹാരത്തിനു വേണ്ടിയുള്ള ശാന്തികകൎമ്മങ്ങളും വിവരിക്കുന്ന അഥൎവ്വവേദത്തിന്ന് കേരളത്തിൽ തീരെ പ്രചാരം കാണുന്നില്ല. സാമവേദം ഗാനാത്മകമാണ്; ഋഗ്വേദത്തിൽ നിന്നുതന്നെ എടുത്ത 1800-ഓളം മന്ത്രങ്ങളാണ് നീട്ടിയും പല സ്വരങ്ങളോടു കൂടിയും അൎത്ഥമില്ലാത്ത അക്ഷരം ഇടയ്ക്കു ചേൎത്തും മററും പാടുന്നതു്. ഗായത്രിയിലുള്ള മന്ത്രത്തെ ശക്വരീഛന്ദസ്സിൽ നീട്ടിപ്പാടുന്നതിനെപ്പററി 'ഗായത്രം ത്വോ ഗായതി ശക്വരീഷു' എന്ന ഋഗ്വേദത്തിൽ സൂചനയുണ്ടു്. യജുൎവേദം കൃഷ്ണയജുൎവേദം ശുക്ലയജുൎവ്വേദം എന്നു രണ്ടുവിധമുണ്ടു്. അഗ്ന്യാധാനാദി ശ്രൌതകൎമ്മപ്രതിപാദകങ്ങളാണ് രണ്ടും. കേരളത്തിൽ കൃഷ്ണയജുൎവ്വേദികൾ മാത്രമേ ഉള്ളൂ. അതും ബൌധായനൻ, വാധൂലകൻ എന്നീ ശാഖക്കാർ മാത്രം. വേദങ്ങളിൽ പ്രാചീനത കൊണ്ടും പ്രാമാണികത കൊണ്ടും വ്യക്തിവൈശിഷ്ട്യം കൊണ്ടും ഏററവും പ്രധാനം ഋഗ്വേദമാണെന്നതിന്നു സംശയമില്ല. ഋഗ്വേദ സംഹിതയുടെ സായണഭാഷ്യാനുസാരിയായൊരു ഭാഷാവ്യാഖ്യാനമാണ് ഇവിടെ കൊടുത്തിട്ടുള്ളതു്.

സ്വരൂപത്തെ മാത്രം ആസ്പദമാക്കി ഋഗ്വേദം എട്ടു് അഷ്ടകങ്ങൾ (അട്ടങ്ങൾ) ആയി വിഭജിക്കപ്പെട്ടിരിക്കുന്നു, ഓരോ അഷ്ടകവും എട്ടെട്ടു് അദ്ധ്യായങ്ങൾ (ഓത്തുകൾ) ആയും ഓരോ

അദ്ധ്യായവും 24മുതൽ 49വരെ വർഗ്ഗങ്ങൾ (വക്ഞങ്ങൾ) ആയും വിഭജിച്ചിട്ടുണ്ട്. സംഹിതാപാഠം കേരളത്തിൽ പഠിപ്പിക്കുന്നത് ഈ വിഭജനമനുസരിച്ചാണ്. അർത്ഥചിന്തയ്ക്ക് ഇവിടെ സ്ഥാനമില്ല.

കുറെ കൂടി ശാസ്ത്രീയമായ വിഭജനം പത്തുമണ്ഡലങ്ങളായാണ്. മണ്ഡലത്തിന്റെ ഘടകങ്ങൾ അനുവാകങ്ങളും അവാന്തര ഘടകങ്ങൾ സൂക്തങ്ങളുമത്രെ അനുവാകവും സൂക്തങ്ങളുമായിട്ടാണ് പണ്ടു വേദം പഠിച്ചിരുന്നതെന്ന് ഭർത്തൃഹരിയുടെ വാക്യപദീയത്തിലെ 'യഥാനുവാകഃ സൂക്തോവാ സോഢത്വമുപഗച്ഛതി ആവൃത്യാ' എന്ന ഭാഗത്തിൽ സൂചിപ്പിച്ചിട്ടുണ്ട്. അഷ്ടകാദ്ധ്യായാദി വിഭജനം കുറച്ചുകൂടി അർവ്വാചീനമാണെന്നുതോന്നുന്നു.

രണ്ടുമുതൽ ഏഴുവരെയുള്ള മണ്ഡലങ്ങൾ ഓരോന്നും ഓരോ പ്രത്യേകം ഋഷികുലത്തിൽപ്പെട്ട ഋഷിമാർ ദർശിച്ചതാണ്.

| | | | |
|---|---|---|---|
| രണ്ടാം മണ്ഡലം | ഗൃത്സമദൻ | 429 | സൂക്തങ്ങൾ |
| മൂന്നാം മണ്ഡലം | വിശ്വാമിത്രൻ | 617 | ,, |
| നാലാം മണ്ഡലം | വാമദേവൻ | 589 | ,, |
| അഞ്ചാം മണ്ഡലം | അത്രി | 726 | ,, |
| ആറാം മണ്ഡലം | ഭരദ്വാജൻ | 765 | ,, |
| ഏഴാം മണ്ഡലം | വസിഷ്ഠൻ | 841 | ,, |

മണ്ഡലങ്ങളുടെ ഈ ക്രമം സൂക്തങ്ങളുടെ സംഖ്യ കൂടിക്കൂടി വരുന്നതനുസരിച്ചാണെന്നു പറയപ്പെടുന്നു. മൂന്നാം മണ്ഡലത്തിൽ നാലാം മണ്ഡലത്തേക്കാൾ സൂക്തങ്ങൾ കൂടുമെങ്കിലും സുപ്രസിദ്ധമായ ഗായത്രീമന്ത്രത്തിന്റെ ദ്രഷ്ടാവെന്ന നിലയ്ക്ക് വാമദേവനേക്കാൾ മുമ്പു സ്ഥാനം ലഭിച്ചു; ഗൃത്സമദനേക്കാൾ മുമ്പു സ്ഥാനം കിട്ടാതിരുന്നത് ഇന്ദ്രന്റെ അനുഗ്രഹത്താൽ ബ്രാഹ്മണ്യം സിദ്ധിച്ച ക്ഷത്രിയനായ മന്ത്രദ്രഷ്ടാവാണ് ഗൃത്സമദൻ എന്ന കാരണം കൊണ്ടാണത്രെ. സായണനേക്കാൾ പ്രാചീനനായ മാധവൻ എന്ന ഋഗ്വേദവ്യാഖ്യാതാവാണ് ഈ യുക്തി ചൂണ്ടിക്കാണിച്ചിട്ടുള്ളത്. ഓരോ മണ്ഡലത്തിലെ സൂക്തങ്ങളുടേയും ക്രമം ആദ്യം പിതാവു ദർശിച്ച സൂക്തങ്ങൾ, പിന്നീട് പുത്രൻ ദർശിച്ച സൂക്തങ്ങൾ എന്ന നിലയ്ക്കാണ്.

ന്നാഞ്ചാം മണ്ഡലത്തിൽ മാത്രം ശ്യാവാശ്വൻ ദർശിച്ച 52 മുതൽ 62 വരെയുള്ള സൂക്തങ്ങാം അദ്ദേഹത്തിന്റെ പിതാവായ അർച്ചനാനസ് ദർശിച്ച 63–64 എന്നീ സൂക്തങ്ങളേക്കാം മുമ്പുതന്നെ കൊടുത്തുകാണന്നു; ഇതിന കാരണം പിതാവിനേക്കാം പ്രസിദ്ധനായിരുന്ന പുത്രൻ എന്നതാകണം വിശ്വാമിത്രൻതന്നെ തപസ്സുകൊണ്ടു ബ്രാഹ്മണ്യം സിദ്ധിച്ച ക്ഷത്രിയനാണെന്ന ഇതിഹാസാദികളിൽക്കാണുന്നു

ഓരോ ഋഷിയുടേയും സൂക്തങ്ങളിൽ ന്നന്നെ അഗ്നിയെ സ്തുതിക്കുന്നവ ആദ്യം, ഇന്ദ്രനെ സ്തുതിക്കുന്നവ പിന്നീട്, മറ്റുള്ളവ അതിനശേഷം എന്നതാണ് ക്രമം.

എട്ടാം മണ്ഡലത്തിലെ ആദ്യത്തെ 66 സൂക്തങ്ങാം കണ്വകലത്തിൽപ്പെട്ട ഋഷിമാരുടേതാണ്. 67 മുതൽ 103 വരെയുള്ള സൂക്തങ്ങാം മററു കവികളുടേതും ഇതിന്റെ തുടക്കം അഗ്നിസൂക്തങ്ങളല്ല, സൂക്തസംഖ്യയും കറവാണ്.

ഒമ്പതാം മണ്ഡലം മുഴുവനം സോമസൂക്തങ്ങളാണ്. 60–ലധികം കവികാം ദശിച്ച 114 സൂക്തങ്ങളുണ്ട്. രണ്ടു മുതൽ എട്ടുവരെയുള്ള മണ്ഡലങ്ങളിൽ സോമസൂക്തങ്ങാം കാണ്മാനില്ല. സോമസൂക്തങ്ങാം മുഴുവൻ തെരഞ്ഞെടുത്തു് ഒന്നിച്ചുചേർത്തതാണ് ഈ മണ്ഡലമെന്ന പറയാം.

ഒന്നാം മണ്ഡലത്തിൽ 51 മുതൽ 191 വരെയുള്ള സൂക്തങ്ങാം സവ്യൻ, നോധസ്, പരാശരൻ, ഗോതമൻ, കത്സൻ, കക്ഷീവത്, പരുച്ഛേപൻ, ദീർഘതമസ്സ്, അഗസ്ത്യൻ എന്നീ ഋഷിമാർ രചിച്ചവയാണ് 2 മുതൽ ഏഴുവരെയുള്ള പുസ്തകങ്ങളിൽ കാണാത്ത കവികളാണിവർ ഈ മണ്ഡലത്തിൽ ആദ്യഭാഗത്തുള്ള സൂക്തങ്ങാം മിക്കതും എട്ടാം മണ്ഡലത്തിലേതുപോലെ തന്നെ കണ്വകലത്തിൽപ്പെട്ട കവികളുടെയാണ്.

പത്താം മണ്ഡലം പല തരത്തിലും മററു മണ്ഡലങ്ങളിൽനിന്ന വ്യത്യസ്തപ്പെട്ടതാണ്. ഇതു പിന്നീടു കൂട്ടിച്ചേർത്തതാണെന്ന ചില പണ്ഡിതന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ടു് യജ്ഞത്തോടു ബന്ധപ്പെടാത്ത പല സൂക്തങ്ങളും ഈ മണ്ഡലത്തിലാണ് കാണുന്നതു്. പ്രപഞ്ചത്തിന്റെ ഉൽപത്തിയെപ്പററി ചച്ച്

ചെയ്യുന്ന നാസദീയസൂക്തം, പുരുഷസൂക്തം, വിവാഹസൂക്തം, അക്ഷസൂക്തം തുടങ്ങിയ സൂക്തങ്ങൾ ഈ മണ്ഡലത്തിലാണ്. പല സൂക്തങ്ങളുടേയും ഭാഷതന്നെ ലൌകിക സംസ്കൃതത്തോടടുത്തു നില്ക്കുന്നു. എങ്കിലും പല പ്രാചീനസൂക്തങ്ങളും ഈ മണ്ഡലത്തിൽത്തന്നെ സ്ഥാനം പിടിച്ചിട്ടുണ്ടെന്നും സമ്മതിക്കേണ്ടിവരും. ഒന്നാം മണ്ഡലത്തിൽ എന്നപോലെ പത്താം മണ്ഡലത്തിലും സൂക്തങ്ങൾ 191 ആണ്.

പത്തു മൺഡലങ്ങളിലും കൂടി 1017 സൂക്തങ്ങളാണുള്ളത്. ഇവയ്ക്കു പുറമേ 11 വാലഖില്ല്യ സൂക്തങ്ങൾ എട്ടാം മൺഡലത്തിൽ 48-ാം സൂക്തത്തിന്നുശേഷം കൂട്ടിച്ചേർത്തിട്ടുണ്ട്. ഇതു ശാകല്ല്യശാഖയനുസരിച്ചാണ്; ബാഷ്കലശാഖയിൽ 7 വാലഖില്ല്യങ്ങളേ ഉള്ളു. ശാകല്ല്യന്റെ പദപാഠത്തിൽ വാലഖില്ല്യങ്ങൾക്കു സ്ഥാനമുണ്ടെങ്കിലും സായണഭാഷ്യത്തിൽ അവ ഉൾപ്പെടുത്തിക്കാണുന്നില്ല. ചില സൂക്തങ്ങൾക്കു പ്രത്യേകം പേരുണ്ട്–പുരുഷസൂക്തം, അസ്യവാമീയം, ആപോനപ്ത്രീയം, നാസദീയം, ശ്രീസൂക്തം, ഭാഗ്യസൂക്തം, അക്ഷസൂക്തം എന്നിങ്ങനെ.

ചരണവ്യൂഹമനുസരിച്ച് ഋഗ്വേദത്തിന്ന് ശാകല്യം, ബാഷ്കലം, ആശ്വലായനം, ശാംഖായനം, മാണ്ഡൂകേയം എന്നിങ്ങനെ അഞ്ചു ശാഖകളുണ്ടായിരുന്നതായിക്കാണുന്നു; ഇന്ന് ശാകല്ല്യശാഖയ്ക്കാണ് സാർവ്വത്രികമായ പ്രചാരം. ബാഷ്കലശാഖക്കും കേരളത്തിൽ സ്ഥാനം കാണുന്നുണ്ട്.

ശാകല്ല്യസംഹിതൈകാച ബാഷ്കലസ്യ തഥാപരാ
തേ സംഹിതേ സമാശ്രിത്യ ബ്രാഹ്മണാന്യേകവിംശതിഃ

എന്നും പ്രമാണമുണ്ടെങ്കിലും ശാകല്ല്യപാഠാനുസാരിയായ ഋഗ്വേദത്തിന്നു മാത്രമേ ഇപ്പോൾ പ്രചാരമുള്ളു. പാഠഭേദങ്ങൾ പരിശിഷ്ടങ്ങൾക്കും വാലഖില്ല്യങ്ങൾക്കും മാത്രമാണ്. ശാകലസംഹിതക്കാർ ആശ്വലായനന്മാരും ബാഷ്കലസംഹിതക്കാർ കൌഷീതകന്മാരുമാണത്രെ.

ജീവിതം ദുഃഖമയമാണെന്നും അതുപേക്ഷിച്ചു സന്യാസം സ്വീകരിച്ചു മോക്ഷം നേടണമെന്നും ഉള്ള വിശ്വാസം ഋഗ്വേദത്തിൽ ഒരിടത്തും കാണുകയില്ല. ഈശ്വരന്റെ വിവിധ പ്ര

തിലാസങ്ങളായ പ്രാപഞ്ചിക വസ്തുക്കളൊന്നും തന്നെ ധിക്കരിക്കേണ്ടവയോ തിരസ്കരിക്കേണ്ടവയോ അല്ല. സർവ്വത്ര ഈശ്വര ചൈതന്യം പ്രത്യക്ഷമായിക്കണ്ട് ഓരോരോ പേരിൽ സ്തുതിക്കുന്നവരാണ് വൈദിക കവികൾ. സുവർണ്ണമയവും രത്നഖചിതവുമായ രഥങ്ങളിൽക്കയറിവരുന്ന ദേവന്മാരെ സ്തോത്രംകൊണ്ടു സന്തോഷിപ്പിക്കുകയും അവരുടെ അനുഗ്രഹംകൊണ്ടു സിദ്ധിക്കുന്ന ലൌകിക സുഖം ആഗ്രഹിക്കുകയും ചെയ്യുന്നവരാണവർ. വീരന്മാരായ പുത്രന്മാരുണ്ടാകണം; വിദ്വത്സദസ്സുകളിൽ സംസാരിക്കുവാൻ കഴിവുണ്ടാകണം; പശു, സുവർണ്ണം മുതലായ സമ്പത്തുണ്ടാകണം. അരോഗദൃഢഗാത്രന്മാരായിരിക്കണം നൂറുവത്സരം സുഖമായി ജീവിക്കണം, ശത്രുക്കൾ യുദ്ധത്തിന്നു വന്നാൽ അവരെ തോൽപ്പിക്കുവാൻ കഴിയണം. ഇതെല്ലാമാണ് ഋഗ്വേദ കവികളുടെ ആഗ്രഹം. കണ്ണിന്നും ചെവിക്കും മററംഗങ്ങൾക്കും ശരീരത്തിന്നും ശക്തി കുറയാതെ തന്നെ മനുഷ്യന്നു വിധിച്ചിട്ടുള്ള നൂറുവർഷം ആയുസ്സ്, പകുതിയായി വെട്ടിക്കുറയ്ക്കാതെ, ലഭിക്കുവാൻ ദേവന്മാരുടെ അനുഗ്രഹം അഭ്യർത്ഥിക്കുന്നു. ധാരാളം മക്കളുണ്ടായാൽ എല്ലാവരുംകൂടി അങ്ങയെ സ്തുതിച്ചു പാടാം. സുവർണ്ണവും, രത്നങ്ങളും, അന്നവും ധനവും എല്ലാം ലഭിക്കണമെന്നാണ് അവരുടെ ആഗ്രഹം. ഒരുതരം സകാമഭക്തിയെന്ന് ഈശ്വരനോടുള്ള അവരുടെ മനോഭാവത്തെപ്പററി പറയാം.

അനേകം ദേവന്മാരെ ഋഗ്വേദത്തിൽ സ്തുതിക്കുന്നുണ്ട്. പ്രധാനമായ സ്ഥാനം ഇന്ദ്രന്നാണ്. ഇന്ദ്രന്റെ പരാക്രമങ്ങൾ വർണ്ണിച്ചാലൊടുങ്ങുകയില്ല മിന്നൽപിണരാകുന്ന വജ്രായുധവുമേന്തി സുവർണ്ണരഥത്തിൽ വരുന്ന ഇന്ദ്രൻ ശംബരൻ, വലൻ, വൃത്രൻ മുതലായ വമ്പിച്ച അസുരന്മാരെക്കൊന്നു. സോമപാനത്തിൽ അതിയായ ആസക്തിയാണ് ഈ ദേവന്. ദസ്യുക്കളോടുള്ള യുദ്ധത്തിൽ ജനങ്ങൾക്ക് തുണയായി നിന്നത് ഇന്ദ്രനത്രെ.

അനന്തരകാലത്ത് ത്രിമൂർത്തികളിൽ ഒരാളായി മാന്യസ്ഥാനം ലഭിച്ച വിഷ്ണുവിന് ഇന്ദ്രന്റെ അനുജൻ എന്ന നിലയാണ് വേദത്തിൽ. 'ത്രിവിക്രമകഥ സൂചിപ്പിച്ചിട്ടുണ്ടെങ്കിലും മഹാബലിയെപ്പററി പ്രസ്താവനയില്ല'

ഇന്ദ്രൻ കഴിഞ്ഞാൽ പിന്നീട്ട പ്രാധാന്യം അഗ്നിക്കാണ്. ഹവിസ്സു സ്വീകരിച്ച് ദേവന്മാക്കെത്തിച്ചു കൊടുക്കുന്നതു് അഗ്നിയാണ് അരണി കടഞ്ഞാണ് അഗ്നിയുണ്ടാക്കുന്നതു്. അച്ഛൻ മക്കാംക്കെന്നെപോലെ അഭിഗമ്യനും ഹിതൈഷിയുമാണ് അഗ്നി.

വരുണൻ സർവ്വശക്തനായൊരു ദേവനാണ്. സർവ്വജ്ഞനായ ആ ദേവനെ എല്ലാവക്കും ഭയമാണ്. യമൻ പരലോകത്തിലെ രാജാവാണ്; ഇവിടെ നിന്നു മരിച്ച് അവിടെച്ചെല്ലുന്നവരെ സൽക്കരിക്കുന്ന ആതിഥേയനായിട്ടാണ് അദ്ദേഹത്തെ വർണ്ണിച്ചുകാണുന്നതു്.

അശ്വിനീദേവന്മാർ, മിത്രാവരുണന്മാർ, മരുത്തുകാം, സൂര്യൻ, സവിതാവു്, ഉഷസ്സ്, രാത്രി തുടങ്ങി അനേകം ദേവതമാർ ഋഗ്വേദത്തിൽ ആരാധിയ്ക്കപ്പെട്ടുന്നുണ്ട്.

ഋഗ്വേദത്തിന്ന് ആധിഭൗതികം, ആദിദൈവതം, ആദ്ധ്യാത്മികം എന്നു മൂന്നു തരത്തിൽ വ്യാഖ്യാനങ്ങാം പണ്ടുതന്നെ ഉണ്ടായിരുന്ന വേദത്തിന്ന് അത്ഥമേ ഇല്ല എന്ന വാദഗതി കൂടി യാസ്കൻ ചർച്ച ചെയ്യുന്നുണ്ട്. യാജ്ഞികമായ വിനിയോഗമാണ് ബ്രാഹ്മണങ്ങളിലും ശ്രൌതസൂത്രങ്ങളിലും കാണുക. ബൃഹദ്ദേവതയാണ് മറെറാരു വ്യാഖ്യാനം. പഞ്ചജനങ്ങളെപ്പററി യാസ്കൻ, ശാകടായനൻ, ഔപമന്യവൻ എന്നിവരുടെ അഭിപ്രായങ്ങാംക്കു ഐകരൂപ്യമില്ല. ആധുനികകാലത്തു് ദയാനന്ദസരസ്വതി ഏകദേവതാസിദ്ധാന്തം സമത്ഥിക്കുന്നു. ആദ്ധ്യാത്മികമായ രഹസ്യാത്ഥമാണ് അരവിന്ദഘോഷ് കല്പിക്കുന്നതു്. കാമധേനുവിനെപ്പോലെ വിദ്യാത്ഥികളുടെ കഴിവനുസരിച്ച് പല പല നിലക്കും അത്ഥം നല്കുന്ന ഒന്നത്രെ ഋഗ്വേദമന്ത്രങ്ങാം.

അസ്യവാമീയസൂക്തം അദ്ധ്യാത്മപരമായി വ്യാഖ്യാനിക്കുന്ന ആത്മാനന്ദൻ സ്കന്ദസ്വാമി, ഉദ്ഗീഥൻ, ഭാസ്കരൻ തുടങ്ങിയവരുടെ വ്യാഖ്യാനം അധിയജ്ഞവിഷയമാണെങ്കിലും ശൌനകാനുസാരിയായ വാരരുചാനുക്രമണികയും ബൃഹദ് വിഷ്ണുധമ്മത്തിന്റെ ഉത്തരാദ്ധത്തിൽ പുഷ്കരൻ എന്ന യക്ഷൻ ദശരഥപുത്രനായ ശ്രീരാമന്ന് രാജധമ്മാദികാം ഉപദേശിച്ച

തിഹാസങ്ങളിലായ പ്രാപഞ്ചിക വസ്തുക്കളൊന്നും തന്നെ ധിക്കരി ക്കേണ്ടവയോ തിരസ്കരിക്കേണ്ടവയോ അല്ല സർവ്വത്ര ഈശ്വര ചൈതന്യം പ്രത്യക്ഷമായിക്കണ്ടു് ഓരോരോ പേരിൽ സ്തുതി ക്കുന്നവരാണു് വൈദിക കവികൾ. സുവർണ്ണമയവും രത്നഖ ചിതവുമായ രഥങ്ങളിൽക്കയറിവരുന്ന ദേവന്മാരെ സ്തോത്രം കൊണ്ടു സന്തോഷിപ്പിക്കുകയും അവരുടെ അനുഗ്രഹംകൊണ്ടു സിദ്ധിക്കുന്ന ലൌകിക സുഖം ആഗ്രഹിക്കുകയും ചെയ്യുന്നവരാ ണവർ. വീരന്മാരായ പുത്രന്മാരുണ്ടാകണം, വിദ്വത്സദസ്സുക ളിൽ സംസാരിക്കുവാൻ കഴിവുണ്ടാകണം, പശു, സുവർണ്ണം മുത ലായ സമ്പത്തുണ്ടാകണം. അരോഗദൃഢഗാത്രന്മാരായിരിക്കണം നൂറുവത്സരം സുഖമായി ജീവിക്കണം, ശത്രുക്കൾ യുദ്ധത്തിന്നു വ ന്നാൽ അവരെ തോൽപ്പിക്കുവാൻ കഴിയണം. ഇതെല്ലാമാ ണു് ഋഗ്വേദ കവികളുടെ ആഗ്രഹം കണ്ണിന്നും ചെവിക്കും മററംഗങ്ങൾക്കും ശരീരത്തിന്നും ശക്തി കുറയാതെ തന്നെ മനു ഷ്യന്നു വിധിച്ചിട്ടുള്ള നൂറുവർഷം ആയുസ്സു്, പകുതിയായി വെ ട്ടിക്കുറയ്ക്കാതെ, ലഭിക്കുവാൻ ദേവന്മാരുടെ അനുഗ്രഹം അഭ്യ ർത്ഥിക്കുന്നു. ധാരാളം മക്കളുണ്ടായാൽ എല്ലാവരുംകൂടി അങ്ങ യെ സ്തുതിച്ചു പാടാം സുവർണ്ണവും, രത്നങ്ങളും, അന്നവും ധന വും എല്ലാം ലഭിക്കണമെന്നാണു് അവരുടെ ആഗ്രഹം ഒരു തരം സകാമഭക്തിയെന്നു് ഈശ്വരനോടുള്ള അവരുടെ മനോഭാ വത്തെപ്പററി പറയാം

അനേകം ദേവന്മാരെ ഋഗ്വേദത്തിൽ സ്തുതിക്കുന്നുണ്ടു്. പ്രധാനമായ സ്ഥാനം ഇന്ദ്രന്നാണു്. ഇന്ദ്രന്റെ പരാക്രമങ്ങൾ വർണ്ണിച്ചാലൊടുങ്ങുകയില്ല മിന്നൽപിണരാകുന്ന വജ്രായുധ വുമേന്തി സുവർണ്ണരഥത്തിൽ വരുന്ന ഇന്ദ്രൻ ശംബരൻ, വലൻ, വൃത്രൻ മുതലായ വമ്പിച്ച അസുരന്മാരെക്കൊന്നു. സോമപാ നത്തിൽ അതിയായ ആസക്തിയാണു് ഈ ദേവന്നു്. ദസ്യുക്ക ളോടുള്ള യുദ്ധത്തിൽ ജനങ്ങൾക്കു് തുണയായി നിന്നതു് ഇന്ദ്ര നത്രെ

അനന്തരകാലത്തു് ത്രിമൂർത്തികളിൽ ഒരാളായി മാന്യസ്ഥാ നം ലഭിച്ച വിഷ്ണുവിനു് ഇന്ദ്രന്റെ അനുജൻ എന്ന നിലയാണു് വേദത്തിൽ 'ത്രിവിക്രമകഥ സൂചിപ്പിച്ചിട്ടുണ്ടെങ്കിലും മഹാ ബലിയെപ്പററി പ്രസ്താവനയില്ല

ഇന്ദ്രൻ കഴിഞ്ഞാൽ പിന്നീട്ട പ്രാധാന്യം അഗ്നിക്കാണ്. ഹവിസ്സ സ്വീകരിച്ച് ദേവന്മാക്കെത്തിച്ചു കൊടുക്കുന്നതു് അഗ്നിയാണ് അരണി കടഞ്ഞാണ് അഗ്നിയുണ്ടാക്കുന്നതു്. അച്ഛൻ മക്കാംക്കെന്നെപോലെ അഭിഗമ്യനം ഹിതൈഷിയുമാണ് അഗ്നി.

വരുണൻ സവ്വശക്തനായൊരു ദേവനാണ്. സവ്വജ്ഞനായ ആ ദേവനെ എല്ലാവക്കും ഭയമാണ്. യമൻ പരലോകത്തിലെ രാജാവാണ്; ഇവിടെ നിന്നു മരിച്ച് അവിടെച്ചെല്ലുന്നവരെ സൽക്കരിക്കുന്ന ആതിഥേയനായിട്ടാണ് അദ്ദേഹത്തെ വണ്ണിച്ചുകാണുന്നതു്.

അശ്വിനീദേവന്മാർ, മിത്രാവരുണന്മാർ, മരുത്തുകാ, സൂര്യൻ, സവിതാവു്, ഉഷസ്സ്, രാത്രി തുടങ്ങി അനേകം ദേവതമാർ ഋഗ്വേദത്തിൽ ആരാധിക്കപ്പെട്ടുന്നുണ്ടു്.

ഋഗ്വേദത്തിന്നു് ആധിഭൌതികം, ആദിദൈവതം, ആദ്ധ്യാത്മികം എന്നു മൂന്നു തരത്തിൽ വ്യാഖ്യാനങ്ങാം പണ്ടുതന്നെ ഉണ്ടായിരുന്നു. വേദത്തിന്നു് അത്ഥമേ ഇല്ല എന്ന വാദഗതി കൂടി യാസ്കൻ ചർച്ച ചെയ്യുന്നുണ്ടു്. യാജ്ഞികമായ വിനിയോഗമാണ് ബ്രാഹ്മണങ്ങളിലും ശ്രൌതസൂത്രങ്ങളിലും കാണുക. ബൃഹദ്ദേവതയാണ് മറെറാരു വ്യാഖ്യാനം. പഞ്ചജനങ്ങളെപ്പററി യാസ്കൻ, ശാകടായനൻ, ഔപമന്യവൻ എന്നിവരുടെ അഭിപ്രായങ്ങാംക്കു ഐകരൂപ്യമില്ല. ആധുനികകാലത്തു് ദയാനന്ദസരസ്വതി ഏകദേവതാസിദ്ധാന്തം സമത്ഥിക്കുന്നു. ആദ്ധ്യാത്മികമായ രഹസ്യാത്ഥമാണ് അരവിന്ദഘോഷ് കല്പിക്കുന്നതു്. കാമധേനുവിനെപ്പോലെ വിദ്യാത്ഥികളുടെ കഴിവനുസരിച്ച് പല പല നിലക്കും അത്ഥം നല്കുന്ന ഒന്നത്രെ ഋഗ്വേദമന്ത്രങ്ങാം.

അസ്യവാമീയസൂക്തം അദ്ധ്യാത്മപരമായി വ്യാഖ്യാനിക്കുന്നേ ആത്മാനന്ദൻ സ്കന്ദസ്വാമി, ഉദ്ഗീഥൻ, ഭാസ്കരൻ തുടങ്ങിയവരുടെ വ്യാഖ്യാനം അധിയജ്ഞവിഷയമാണെങ്കിലും ശൌനകാനുസാരിയായ വാരരുചാനുക്രമണികയും ബൃഹദ് വിഷ്ണുധമ്മത്തിന്റെ ഉത്തരാദ്ധത്തിൽ പുഷ്കരൻ എന്ന യക്ഷൻ ദശരഥപുത്രനായ ശ്രീരാമന്നു് രാജധമ്മാദികാം ഉപദേശിച്ച

തിന്നശേഷം മോക്ഷത്തെ സംബന്ധിച്ച് ഈ സൂക്തം വ്യാഖ്യാനിക്കുന്ന പുഷ്കരകല്പത്തിലും ആദ്ധ്യാത്മവിഷയമായിട്ടാണ് വ്യാഖ്യാനിച്ചിട്ടുള്ളതെന്ന ചൂണ്ടിക്കാണിക്കുന്ന 'ദ്വാസുപ ർണ്ണാ—' എന്ന മന്ത്രത്തിന്റെ കല്പം

'ജീവഃ പരശ്ച പ്രതിപാദനീയൌ
ജീവഃ പരാത്മേതി വിവേകസ്തുകാരമഃ
ഏകസ്തയോഃ കാമഫലം തു ഉങ്ക്തേ
ചകാശ്യതേƒന്യോƒനശനഃ പരാത്മാ'

സായണനും ആധുനികന്മാർ പറയുന്നതായി ഇങ്ങനെ പ്രസ്താവിക്കുന്നു

സമാനേ വൃക്ഷേ പുരുഷോ നിമഗ്നോ
ƒനീശയാ ശോചതി മുഹ്യമാനഃ
ജുഷ്ടം യദാ പശ്യത്യന്യ മീശ—
മസ്യമഹിമാനമിതി വീതശോകഃ

ദേവതാനാനാത്വത്തിൽ ഏകത്വം ദർശിക്കുന്ന മന്ത്രവും ഈ സൂക്തത്തിൽപ്പെട്ടതാണ്

ഇന്ദ്രം മിത്രം വരുണമഗ്നിമാഹു—
രഥോദിവ്യഃ സസുപർണ്ണോ ഗരുത്മാൻ
ഏകം സദ്വിപ്രാ ബഹുധാ വദന്തി
അഗ്നിം യമം മാതരിശ്വാനമാഹുഃ

അതിന്റെ കല്പവ്യാഖ്യ ഇതാ—

ഇന്ദ്രാദിശബ്ദാ ഗുണയോഗതോ വാ
വ്യുൽപത്തിതോ വാപി പരേശമാഹുഃ
വിപ്രാസ്തദേകം ബഹുധാവദന്തി
പ്രാണാസ്തനാനാപി സദേകമാഹുഃ

ആനന്ദതീർത്ഥന്റെ വ്യാഖ്യാനം ഡാക്ടർ സി കുഞ്ഞൻരാജാവ് മദ്രാസിൽ നിന്ന പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്

## സാഹിത്യകൃതി

മനുഷ്യരാശിയുടെ ഏററവും പ്രാചീനമായ സാഹിത്യകൃതിയാണ് ഋഗ്വേദം. പ്രതിഭാധനന്മാരും പ്രത്യക്ഷധർമ്മാക്കളുമായ അനേകം ഋഷിമാർ പലപല സന്ദർഭങ്ങളിലായി രചിച്ച സൂക്തങ്ങളിൽ പ്രധാനപ്പെട്ടവയുടെ ഒരു സമാഹാരമാണത്. അപരിഷ്കൃതരായ കാടന്മാർ പ്രകൃതിയുടെ പ്രതിഭാസങ്ങൾ കണ്ടമ്പരന്ന് അന്ധമായ ഭയഭക്തികൾക്കു വിധേയരായി ഓരോ കാലത്തു പുലമ്പിയ വാക്യങ്ങളാണതിലുൾക്കൊള്ളുന്നതെന്ന് ആരെങ്കിലും കരുതിയിട്ടുണ്ടെങ്കിൽ അതു് തീരെ അബദ്ധമാണ്. ആ സൂക്തങ്ങൾ സശ്രദ്ധം പരിശോധിച്ചുനോക്കിയാൽ, കലാതത്വങ്ങളെപ്പററിയ നിഷ്കൃഷ്ടചർച്ചകൾക്കതിൽ സ്ഥാനം കാണാൻ പ്രയാസമാണെങ്കിലും മന്ത്രദ്രഷ്ടാക്കളായ മഹർഷിപുംഗവന്മാർക്കു് സാഹിത്യമൂല്യങ്ങളേയും കാവ്യനിർമ്മാണപ്രക്രിയയേയും പററി സുവ്യക്തവും സുദൃഢവുമായ ചില സിദ്ധാന്തങ്ങൾ ഉണ്ടായിരുന്നുവെന്നു മനസ്സിലാക്കുവാൻ കഴിയും. സാഹിത്യകലയെപ്പററിത്തന്നെ പ്രതിപാദിക്കുന്ന ചില സൂക്തങ്ങളും ഋഗ്വേദത്തിലുണ്ടുതാനും.

പ്രതിഭാശാലികളായ ക്രാന്തദർശികളെ മാത്രമേ കവികളായി വൈദികകാലത്തെ പണ്ഡിതന്മാർ കണക്കാക്കിയിരുന്നുള്ളു ഈശ്വരസാക്ഷാൽകാരം സിദ്ധിച്ചാലേ ഋഷിയാകയുള്ളു; ഭാവനയിൽ ദേവനെ നേരിട്ടു കാണുവാൻ കഴിഞ്ഞവർക്കുമാത്രമേ കവിതയെഴുതുവാനധികാരമുള്ളു സാക്ഷാൽകൃതധർമ്മാക്കളാണ് ഋഷിമാർ. ഒരു മഹാകവിയുടെ മകനാണെന്നതുകൊണ്ടു മാത്രം ഒരാൾക്കു് സാഹിത്യസമാജത്തിൽ, വിദഥത്തിൽ, മാന്യസ്ഥാനം ലഭിക്കുകയില്ല തപസ്യകൊണ്ടും ധ്യാനം കൊണ്ടും ദേവന്മാരെ പ്രീതിപ്പെടുത്തി അവരെ പ്രത്യക്ഷമായിക്കണ്ടറിഞ്ഞു് ഭക്തിപുരസ്സരം സ്തുതിച്ചുകൊണ്ടുള്ള സൂക്തങ്ങൾ രചിച്ചതിന്നുശേഷം മാത്രം മഹാകവികളായിത്തീർന്ന ഋഷിമാരെപ്പററി വൈദിക സാഹിത്യത്തിൽത്തന്നെ സൂചനകളുണ്ടു്! ശ്യാവാശ്വൻ എന്ന ഋഷികുമാരൻ രഥവീതി എന്ന യജമാനന്റെ മകളെ വേൾക്കുവാനാഗ്രഹിച്ചപ്പോൾ കവിതയെഴുതിയിട്ടില്ലാത്തൊരാൾക്കു്, അമന്ത്രദർശിക്കു്, തന്റെ ജാമാതാവാകുവാനർഹതയില്ലെന്നു അവളുടെ അമ്മ മറുപടി പറഞ്ഞതായും പിന്നീടു തപസ്സു ചെയ്തു് മരുത്തുക്കളെ പ്രത്യക്ഷമായിക്കണ്ടു്

സൂക്തങ്ങൾ രചിച്ച ആ യുവകവിക്ക് മകളെ വിവാഹം ചെയ്തുകൊടുത്തതായും ഒരു കഥയുണ്ട്, അനുഭൂതിയാണ് കവിതയുടെ ഉറവിടം എന്ന തത്വം വൈദികകവികൾ തികച്ചും മനസ്സിലാക്കിയിരുന്നു പശു തിന്നു തിരിച്ചെത്തിയ, ധാരാളം പാലുള്ള, പശു ചുരത്തുന്നതുപോലെ ജീവിതാനുഭൂതികൾ കൊണ്ടു സമൃദ്ധമായ ഭാവന ചുരത്തുന്ന അമൃതധാരയാണ് യഥാർത്ഥ കവിത ദിവ്യമായ ഇത്തരം ദർശനം പ്രയത്നമാത്രലഭ്യമല്ല. വാഗ്ദേവിയുടെ പ്രസാദം കൂടിയുണ്ടായാലേ അതു സാദ്ധ്യമാകൂ 'സരസ്വതിയുടെ സ്തനം ഇവിടെ സകരുമാക്കിയാലും' എന്നും മറ്റും പ്രാർത്ഥിക്കുന്ന ഭാഗങ്ങൾ വേദത്തിൽ കാണാം

ജന്മസിദ്ധമോ സരസ്വതീപ്രസാദലബ്ധമോ ആയ പ്രതിഭ മാത്രം പോരാ, അഭ്യാസജന്യമായ കഴിവും കാവ്യനിർമ്മാണത്തിന്ന് അത്യന്താപേക്ഷിതമാണ് പദങ്ങൾ തിരഞ്ഞെടുക്കുന്നതിൽ, അവ വേണ്ടവിധത്തിൽ കോർത്തിണക്കുന്നതിൽ, വൃത്തം ശരിപ്പെടുത്തുന്നതിൽ, ഉചിതമായ അലങ്കാരങ്ങൾ ചേർത്തു മോടിപിടിപ്പിക്കുന്നതിൽ—എല്ലാ കാര്യത്തിലും ശ്രദ്ധയും പരിശ്രമവും അത്യാവശ്യമാണ് സ്വന്തം കാവ്യനിർമ്മാണകലയുടെ പ്രായോഗികവശത്തെപ്പററി വൈദികകവികൾ പറയുന്നതു് നിത്യനൂതനമായിരിക്കുന്നു —

(a) പദങ്ങൾ തിരഞ്ഞെടുക്കുന്നതു് വളരെ ശ്രദ്ധിച്ചുവേണം. വാമൊഴിയിൽ നെല്ലും പതിരുമുണ്ടാവും, അതു ചേറി വെടിപ്പാക്കിയിട്ടേ കവികൾ ഉപയോഗിക്കാവൂ 'മലപ്പൊടി അരിപ്പകൊണ്ടരിച്ചു ശുദ്ധിയാക്കുന്നതുപോലെ വിദ്വാന്മാർ എവിടെ മനസ്സിരുത്തി ശുദ്ധീകരിക്കുന്നുവോ അവിടെ സഹൃദയർക്ക ഹൃദയസംവാദമുണ്ടാകുന്നു അവരുടെ വാക്കിൽ ഭദ്രയായ ലക്ഷ്മി നിക്ഷിപ്തയായിരിക്കുന്നു

സക്തുമിവ തിതഉനാ പുനന്തോ
യത്ര ധീരാ മനസാ വാചമക്രത
അത്രാസഖായഃ സഖ്യാനി ജാനതേ
ഭദ്രൈഷാം ലക്ഷ്മീർനിഹിതാധിവാചി (10 71 2)

ഉച്ചാരണം ശരിയായാൽ മാത്രമേ കേൾക്കുന്നവർക്ക് അർത്ഥബോധമുണ്ടാകയുള്ളൂ എന്ന് ഈ ഋക്കിനെ വ്യാഖ്യാനിച്ചു കണ്ടി

ട്ടുണ്ട്. പക്ഷേ സാക്ഷാൽ കൃതധർമ്മാക്കളായ ഋഷിമാർ മന്ത്രരചനയിൽ ചെലുത്തിയിരുന്ന നിഷ്കർഷയും *ശരിയായ* അത്ഥജ്ഞാനം സഹൃദയക്ക മാത്രമേ ഉണ്ടാകയുള്ളുവെന്ന തത്വവുമാണ് ഇവിടെ ഉദ്ദേശിച്ചിട്ടുള്ളതെന്നു കരുതുന്നതാണ് കൂടുതൽ നന്നായിരിക്കുക.

നൂലുകൊണ്ടു നല്ല വസ്ത്രം നെയ്തെടുക്കുന്നതുപോലെയാണ് പദങ്ങൾകൊണ്ടു സൂക്തം രചിക്കുന്നതു് എന്നു് പലപ്പോഴും വൈദികകവികൾ പറയാറുണ്ടു്. ദേവന്നു സമർപ്പിക്കുവാൻ സ്തോത്രങ്ങൾ ഉണ്ടാക്കുന്നതുതന്നെ വസ്ത്രം ഉണ്ടാക്കുന്നതുപോലെയാണ്. ക്രമം തെററാതെ ഊടും പാവും ഇടകലർത്തി നെയ്തെടുക്കുന്നതുപോലെതന്നെ പ്രയാസമുള്ള ഒന്നാണ് ഉചിത പദങ്ങൾ ഭംഗിയായി കോർത്തിണക്കി വൃത്തം തെററാതെ കവിതയുണ്ടാക്കലും.

ആയുധങ്ങൾ തേച്ചുമിനുക്കി മൂർച്ചകൂട്ടുന്നതുപോലെ കവിയും തനിക്കു പറയുവാനുള്ള കാര്യം കുറിക്കുകൊള്ളുന്നതുപോലെ പറയുവാൻ ശ്രമിക്കണം.

ഛന്ദസ്സിനെസ്സംബന്ധിച്ച സാമാന്യനിയമങ്ങൾ ഋഗ്വേദകാലത്തുതന്നെ കവികൾക്കറിയാമായിരുന്നു. ഗായത്രി തുടങ്ങിയ ഏഴു ഛന്ദസ്സുകളാണ് പ്രധാനം. ഇവ അക്ഷരസംഖ്യയെ ആശ്രയിച്ചു തരംതിരിച്ചിരിക്കുന്നു. ചില സൂക്തങ്ങളിൽ ഛന്ദസ്സുകളെ പക്ഷികളായി സങ്കല്പിച്ചുകാണാം. ഛന്ദസ്സുകളുടെ പേരുകൾ സൂക്തങ്ങളിൽത്തന്നെ അങ്ങിങ്ങു പ്രസ്താവിച്ചു കാണാം 'അക്ഷരംകൊണ്ടുതന്നെയാണ് ഏഴു ഛന്ദസ്സുകളെ കണക്കാക്കുന്നതു്.' ഗായത്രത്തിന്നു് മൂന്നത്രെ വിഭാഗങ്ങൾ. വെറും അക്ഷരസംഖ്യ മാത്രമല്ല ഛന്ദോനിയാമകമായിട്ടുള്ളതു്. *ഗുരുലഘുക്കളുടെ* ക്രമത്തിന്നും ചില നിയമങ്ങളുണ്ടു്. ത്രിഷ്ടുപ്പിന് 11 ഉം ജഗതിക്ക് 12 ഉം അക്ഷരങ്ങളാണുണ്ടാവുക. ത്രിഷ്ടുപ്പിൽ ഉപാന്ത്യമായ അക്ഷരം ഗുരുവായിരിക്കും, ജഗതിയിലാകട്ടെ ലഘുവും.

'വരേണ്യം' 'സവീര്യം' തുടങ്ങിയ പദങ്ങൾ 'വരേണിയം' 'സുവീരിയം' എന്നിങ്ങനെ വ്യൂഹിച്ചുച്ചരിച്ചാലേ വൃത്തം ശരിയാകയുള്ളു. 24 അക്ഷരങ്ങളുള്ള ഗായത്രി മുതൽ 48 അക്ഷരങ്ങളുടെ ജഗതിവരെയുള്ള 7 പ്രധാനച്ഛന്ദസ്സുകൾക്കു പുറമേ

52 അക്ഷരങ്ങളുള്ള അതിജഗതി മുതൽ നാലക്ഷരംവീതം കൂട്ടി 76 അക്ഷരങ്ങളുള്ള അതിധൃതിവരെയുള്ള ഏഴ് അതിച്ഛന്ദസ്സുകളും ഋഗ്വേദത്തിൽക്കാണാം.

കവിതയുടെ യഥാർത്ഥ സൌന്ദര്യമറിഞ്ഞാസ്വദിക്കുവാൻ സമാനധർമ്മാക്കളായ സഹൃദയർക്ക് മാത്രമേ കഴിയുകയുള്ളുവെന്നും മററുള്ളവർ കണ്ടിട്ടും കാണാത്ത കൂട്ടരാണെന്നും വൈദിക കവികൾ പറഞ്ഞിട്ടുണ്ട്. അപണ്ഡിതരും അരസികരുമായ ശ്രോതാക്കളെപ്പററിയുള്ള ആവലാതി അന്നത്തെക്കവികൾക്കും ഉണ്ടാകാതിരുന്നില്ല

ഉതത്വഃ പശ്യൻ ന ദദർശവാച-
മുതത്വഃ ശൃണ്വൻ ന ശൃണോത്യേനാം
ഉതോ ത്വസ്മൈ തന്വം വിസസ്രേ
ജായേവപത്യ ഉശതീ സുവാസാ (10 71 4)

വാഗ്ദേവിയെ ചില കൂട്ടർ കാണുന്നുണ്ടെങ്കിലും ശരിയായി കണ്ടറിയുന്നില്ല. കേൾക്കുന്നുണ്ടെങ്കിലും കേട്ടു മനസ്സിലാക്കുന്നില്ല. സൌന്ദര്യധാമമായ ആ ദേവി സ്നേഹസമ്പൂർണ്ണയായൊരു ഭാര്യ സർവ്വാലങ്കാരവിഭൂഷിതയായി സ്വന്തം ശരീരം ഭർത്താവിനു പൂർണ്ണമായി സമർപ്പിക്കുന്നതുപോലെ വശംവദയാകുന്നതു് യഥാർത്ഥ സഹൃദയന്നു മാത്രമാണ്. ശുഷ്കപണ്ഡിതന്മാർക്കു അവളുടെ ബാഹ്യസൌന്ദര്യം കാണുവാനും ശബ്ദം ശ്രവിക്കുവാനുമല്ലാതെ യഥാർത്ഥസൌന്ദര്യമറിഞ്ഞാസ്വദിക്കുവാൻ സാധിക്കുന്നില്ല. സഹൃദയന്നു മാത്രമാണവൾ സ്വയം വശഗയാകുന്നതു്. 'ശബ്ദാർത്ഥശാസനജ്ഞാനമാത്രേണൈവ ന വേദ്യതേ' എന്നു് ധ്വന്യാലോകകാരനായ ആനന്ദവർദ്ധനാചാര്യർ പ്രസ്താവിച്ചിട്ടുള്ളതും ഈ തത്വം തന്നെ

സഹൃദയന്മാരുടെ ആസ്വാദനശക്തി ഒരുപോലെയല്ല 'കണ്ണും ചെവിയുമുള്ള സഖാക്കൾ പ്രജ്ഞാദികളിൽ ഒരേനിലക്കാരാവില്ല. ചില കുളങ്ങളിൽ മുഖംവരെക്കും മററു ചിലതിൽ കക്ഷംവരെക്കും, വെള്ളമുണ്ടാകും. മററു ചിലതിലാകട്ടെ മുങ്ങിപ്പോകത്തക്കവണ്ണവും വെള്ളം കാണാം. (10 71 7)

പശുവിനെ കറക്കുന്നതുപോലെയാണത്രെ സഹൃദയൻ സാഹിത്യമാസ്വാദിക്കുന്നത്. ചിലപ്പോഴം കായ്ക്കുള്ള നല്ല തടിച്ച പശുക്കളം മച്ചികളാവും. പൂവും കായുമില്ലാത്ത വാക്കുകളം കേൾക്കുന്ന സഹൃദയൻ മച്ചിപ്പയ്യിന്റെ പിന്നാലെ നടക്കുന്നവനെപ്പോലെയാണ്.

അധേന്വാ ചരതി മായയൈഷ
വാചം ശുശ്രുവാം അഫലാമപുഷ്പാം (10 71 5)

സഹൃദയഹൃദയാഹ്ലാദനമാണ് കവിതയുടെ പരമപ്രയോജനമെന്ന് വൈദികകവികൾ തികച്ചും മനസ്സിലാക്കിയിരുന്നു. സുവാസസ്സായ ജായ സ്വന്തം സൌന്ദര്യം പൂൎണ്ണമായുംകാഴ്ചവെച്ചു ഭൎത്താവിനെ സന്തോഷിപ്പിക്കുന്നതുപോലെയാണ് കവിത യഥാൎത്ഥ സഹൃദയന്നു വശംവദയാകുന്നത്. കവിത 'കതിരകളെപ്പോലെ നമുക്കുപകരിക്കുന്നു, പശുക്കൾ കന്നിനെ നക്കി മിനുക്കുന്നതുപോലെ നമ്മുടെ ബുദ്ധിയെ ശുദ്ധീകരിക്കുന്നു, സ്ത്രീകൾ ഭൎത്താവിനെയെന്നപോലെ ആനന്ദിപ്പിക്കുന്നു' (1 186 7) വസ്ത്രം എന്നതുപോലെ അലങ്കരിക്കുവാനും ശാസ്ത്രങ്ങൾ എന്നപോലെ ജീവിതസമരത്തിൽ വിജയം നല്കുവാനും സാഹിത്യത്തിന്നു കഴിവുണ്ട്. (10 101 2)

ശബ്ദാലങ്കാരങ്ങൾക്കു സാഹിത്യത്തിലുണ്ടായിരുന്ന സ്ഥാനം എന്തായിരുന്നുവെന്ന് ഋഗ്വേദം നോക്കിയാൽ മനസ്സിലാക്കാം. അപൃഥഗ്യത്നനിൎവ്വൎത്ത്യങ്ങളായ അനുപ്രാസാദികൾ ധാരാളം കാണാം; യമകങ്ങൾക്കു സ്ഥാനം കഷ്ടിയാണ്. ശ്ലേഷത്തിന്നു സ്ഥാനമില്ലെന്നു പറഞ്ഞുകൂടാ.

'ഗണാനാം ത്വാ ഗണപതിം ഹവാമഹേ
കവിം കവീനാമുപമശ്രവസ്തമം'
'സഖ്യഃ സഖിഭ്യഃ', 'സോമപാ സോമപീതയേ',
'മഘവൻ മന്യുമത്തമഃ'

അൎത്ഥാലങ്കാരങ്ങളിൽ പ്രാധാന്യം ഉപമയ്ക്കും രൂപകാതിശയോക്തിക്കുമാണ്. ഉപമയോടു ബന്ധപ്പെട്ട ഉൽപ്രേക്ഷയും രൂപകവും ധാരാളം കാണാം.

അഭ്രാതേവ പുംസ ഏതി പ്രതീചീ
ഗൎത്താരുഗിവ സനയേ ധനാനാം
ജായേവ പത്യ ഉശതീ സുവാസാ
ഉഷാഹസ്രേവ നിരിണീതേ അപ്സഃ (1. 124. 7)

എന്ന ഋക്കിൽ മൂന്നുപമകൾ ഉപയോഗിച്ചാണ് ഉഷസ്സിനെ വൎണ്ണിക്കുന്നത്. രൂപകാതിശയോക്തിയ്ക്കൊരു പ്രസിദ്ധോ

ദ്വാ സുപർണ്ണാ സയുജാ സഖായാ
സമാനം വൃക്ഷം പരിഷസ്വജാതേ
തയോരന്യഃ പിപ്പലം സ്വാദ്വ
ത്ത്യനശ്നന്നന്യോ അഭിചാകശീതി (1 164 20)

‘ഒരേതരം ചേർച്ച ഒരേതരം ചേഷ്ട ഇങ്ങിനെയുള്ള രണ്ടു പക്ഷികൾ ഒരു വൃക്ഷത്തിൽ പാർക്കുന്നു അവയിലൊന്നു സ്വാദുററപഴം തിന്നുന്നു മററതു് ഒന്നും തിന്നാതെ നോക്കിക്കൊണ്ടിരിക്കുന്നു’ ഈ പക്ഷികൾ ജീവാത്മാവിനേയും പരമാത്മാവിനേയുമാണു് കുറിക്കുന്നതെന്നു വ്യാഖ്യാതാക്കന്മാർ പറയുന്നു ഒരുതരം സിംബോളിക്കു കവിതയാണിതു് ഇന്നു സുപ്രസിദ്ധമല്ലാത്ത ഉപമാനങ്ങൾ മാത്രമുപയോഗിച്ചുള്ള ഇത്തരം സൂക്തങ്ങൾ കടംകഥപോലെ തോന്നിയേക്കാം, ഒരുപക്ഷേ വൈദികകാലത്തു് ഈ ഉപമാനങ്ങൾ പ്രസിദ്ധമായിരുന്നിരിക്കാം പ്രതീകങ്ങളുപയോഗിച്ചു കാവ്യാത്മകമായി ജീവിതതത്വങ്ങൾ പ്രതിപാദിക്കുവാൻ വൈദിക കവികൾക്കുള്ള പാടവം ഒന്നു വേറെതന്നെയാണു് ഇത്തരം സൂക്തങ്ങളിൽ പ്രധാനമായ ഒന്നാണു് അസ്യവാമീയം (1 164)

ഋഗ്വേദത്തിലെ ഉപമകൾ സുന്ദരവും സുശക്തവുമാണു് ആകാശത്തിന്റെ ചിരിയാണു് മിന്നൽ സംവത്സരം വ്രതചാരികളായ ബ്രാഹ്മണർ സ്തോത്രം ചൊല്ലുന്നതുപോലെയാണു് മഴക്കാലത്തു് തവളകൾ ശബ്ദിക്കുന്നതു് ഓത്തു ചൊല്ലിപ്പഠിപ്പിക്കുന്നതുപോലെ ഒരു തവളയുടെ ശബ്ദം മററുള്ളവർ ഏററു ചൊല്ലുന്നു യാതൊരാലങ്കാരവും കൂടാതെ പറയുവാനുള്ളതു് തുറന്നു പറയുന്ന സമ്പ്രദായവും ഋഗ്വേദത്തിനു പുത്തരിയല്ല

അക്ഷൈർമാദീവ്യഃ കൃഷിമിത് കൃഷസ്വ
(ചൂതുകളിക്കരുതു്, കൃഷിചെയ്യുവിൻ )

ഓരോ ദേവതമാരെ സ്തുതിച്ചുകൊണ്ടുള്ള ഒന്നാംതരം സ്തോത്രകാവ്യമായും ഋഗ്വേദത്തെ കണക്കാക്കാവുന്നതാണു് പ്രകൃതിയുടെ പ്രതിഭാസങ്ങളെ ദേവതാ രൂപത്തിൽ വർണ്ണിച്ചുകൊണ്ടുള്ള പലഭാഗങ്ങളും ഇന്നത്തെ മഹാകവികൾക്കുപോലും അനുകരണീയവും അപ്രാപ്യവും അസൂയാജനകവുമത്രെ അപ്രസ്തുതപ്രശംസ, സമാസോക്തി രൂപകാതിശയോക്തി എന്നീ അലങ്കാരങ്ങളോടു ബന്ധപ്പെട്ട ഒരുതരം സിംബോളിസമാണു് ഋഗ്വേദത്തിൽ കാണുന്നതു് ഉപമാനങ്ങളുടെ അവ്യക്തതകൊണ്ടു കടംകഥ പോലെ തോന്നുന്ന ഭാഗങ്ങളും ധാരാളമുണ്ടു് മനസ്സിനും വാക്കിനും അപ്രാപ്യമായ ആദ്ധ്യാത്മികതത്വങ്ങളും സൂക്ഷ്മാനുഭൂതികളും വിവരിക്കുവാൻ ഈ മാർഗ്ഗം അനിവാര്യമാണു ‘പരോക്ഷവാദാ ഋഷയഃ പരോക്ഷം മമ ച പ്രിയം’ എന്നു് ഭാഗവതത്തിൽ (11 21 35) പറയുന്നുണ്ടു്

അനിർവചനീയത്തെ നിർവചിക്കുവാനുള്ള പരമമായ പരിശ്രമം ഋഗ്വേദത്തിലെ പുരുഷസൂക്തത്തിലാണു് ദൃശ്യ

കൊടി നാട്ടിയിരിക്കുന്നതു്. ദൃശ്യമായ പ്രപഞ്ചത്തിൻെറ സ്വരൂപം സവിസ്തരം പ്രതിപാദിച്ചിട്ടും ഋഷിക്കു തൃപ്തിവരുന്നില്ല. പരിണാമദശയിലെത്തിച്ചേർന്നിട്ടുള്ളതു് കേവലം നാലിലൊന്നു മാത്രമേ ആയിട്ടുള്ളൂ. മുക്കാൽ ഭാഗവും സൂക്ഷ്മാവസ്ഥയിൽത്തന്നെ കിടപ്പാണു്. 'ത്രിപാദസ്യാമൃതം ദിവി' ഈ സംസാരചക്രം ആ മഹാപുരുഷൻെറ ചെറിയ ഒരംശം മാത്രം.

പൂർണ്ണതയിൽ വിശ്വാസവും ഇടയ്ക്കിടെ അതിൻെറ അനുഭൂതിയുമുണ്ടായിരുന്നാലും മഹർഷിമാർ ലൌകിക ജീവിതത്തിൽനിന്നും തീരെ അതീതരായിരുന്നില്ല. ചില 'നന്മുരിസ്സംശയങ്ങൾ' അവർക്കും ഉണ്ടായിരുന്നു. നാസദീയ മന്ത്രത്തിൽത്തന്നെ ഇത്തരം സംശയം കാണാം. 'ഉള്ളതെന്നോ ഇല്ലാത്തതെന്നോ പറയുവാൻ പ്രയാസമായി അവ്യക്തരൂപമായ എന്തോ ഒന്നിൽ നിന്നുണ്ടായതായിരിക്കണം ഈ പ്രപഞ്ചം. ദേവന്മാരെല്ലാം പിന്നീടുണ്ടായവരാകയാൽ അവർക്കിതൊന്നുമറിയുവാൻ വഴിയില്ല. എല്ലാററിൻേറയും അദ്ധ്യക്ഷനായ ഈശ്വരനു് ഒരുപക്ഷേ അറിയാമായിരിക്കാം; അഥവാ അദ്ദേഹത്തിന്നും അജ്ഞാതമായിരിക്കാം ഈ പ്രപഞ്ചരഹസ്യം. തത്ത്വചിന്തയുടെ അത്യുന്നതമായൊരു മേഖലയിലേയ്ക്കു നമ്മെ നയിക്കുന്നൊരു സൂക്തമാണിതു്.

ചൂതുകളിയിലുള്ള അത്യാസക്തി കൊണ്ടു സർവ്വസ്വവും നശിച്ച ഒരു കിതവൻെറ സങ്കടങ്ങൾ വിവരിക്കുന്ന ഒരു ശോകഗാനമുണ്ടു് പത്താം മണ്ഡലത്തിൽ.

'ശ്വശ്രൂ വെറുക്കുന്നു, പത്നി ചെറുക്കുന്നു
പിച്ച ചോദിച്ചാൽ കൊടുക്കില്ലൊരുത്തനും
വിററഴിക്കേണ്ടും കിഴററു കുതിരക്കു
കൊററെന്തു കിട്ടും? കിതവനുമേവമാം'

എന്നിങ്ങനെയുള്ള ആ സൂക്തം ചൂതുകളിയ്ക്കെതിരായുള്ള ഒരൊന്നാംതരം വിലാപകാവ്യമാണു്. 'ചൂതുകളിയ്ക്കരുതു്; കൃഷിചെയ്യുവിൻ. അതാണു് നിങ്ങളുടെ സമ്പത്തു്; അവിടെയാണു് നിങ്ങളുടെ സുഖം' എന്നാണു് സ്വന്തം ജീവിതകഥ ചൂണ്ടിക്കാട്ടി അയാൾ ഉപദേശിക്കുന്നതു്.

ഏററവും പ്രാചീനമായ ഒരു മതഗ്രന്ഥം എന്ന നിലയ്ക്കല്ലാതെ ഒരൊന്നാംതരം പ്രാചീനസാഹിത്യകൃതി എന്ന നിലക്കു നോക്കിയാലും ഋഗ്വേദമന്ത്രങ്ങൾക്കു് മഹനീയമായൊരു സ്ഥാനമാണുള്ളതെന്നു വ്യക്തമത്രെ. മിസ്റ്റിസിസവും കവിതയും ഒത്തിണങ്ങിയ സൂക്തങ്ങൾ ഋഗ്വേദത്തിൽ അനേകമുണ്ടു്.

### വേദാഭ്യാസം കേരളത്തിൽ

വേദം കാത്തുരക്ഷിച്ചു പോരുന്നതിൽ കേരളം വഹിച്ചിട്ടുള്ള പങ്കു് അഭിമാനാവഹമാണു്. കേരളീയ പണ്ഡിതന്മാരുടെ ഉച്ചാരണശുദ്ധി പ്രസിദ്ധമാണല്ലോ. വേദോച്ചാരണത്തി

ലെ ചില പ്രാചീന സവിശേഷതകൾ ഇന്ത്യയിലെ ഇതര ഭാഗങ്ങളിൽ നഷ്ടപ്രായമായെങ്കിലും കേരളീയർ ഇന്നും നിലനിർത്തിപ്പോരുന്നുണ്ട്. വേദങ്ങളുടെ കേരളീയോച്ചാരണം നേരിട്ടു കേട്ടറിയുവാനും ടേപ്പുറെക്കാർഡുവഴി കാത്തു രക്ഷിക്കുവാനും ഗവേഷകന്മാർ വിദേശത്തുനിന്നുപോലും വന്നുചേരുന്നുണ്ട്. പ്രൊഫസർ ജെ. എഫ്. സ്റ്റാൾ കുറെക്കാലം കേരളത്തിൽ വന്നു താമസിച്ച് നമ്പൂതിരിമാരുടെ വേദോച്ചാരണ സമ്പ്രദായം മനസ്സിലാക്കി ടേപ്പുറെക്കാർഡുകളെടുത്ത് ഒരു ഗവേഷണഗ്രന്ഥം തയ്യാറാക്കി യൂറോപ്പിൽ നിന്നും പ്രസിദ്ധപ്പെടുത്തുകയുണ്ടായി. ഇതിനെത്തുടർന്ന് ഇന്ത്യയിൽ പല കേന്ദ്രങ്ങളിൽ നിന്നും നമ്മുടെ വേദോച്ചാരണത്തിന്റെ റെക്കാർഡു സമ്പാദിക്കുവാനുള്ള ശ്രമങ്ങൾ നടക്കുകയുണ്ടായിട്ടുണ്ട്. അന്താരാഷ്ട്രീയ സഹകരണത്തോടെ പ്രൊഫസർ സ്റ്റാളിന്റെ നേതൃത്വത്തിൽ കേരളത്തിൽവെച്ചു നടത്തിയ അതിരാത്രയജ്ഞത്തെ സംബന്ധിച്ച ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചുകൊണ്ടിരിക്കയാണ്; സിനിമയും എടുക്കുകയുണ്ടായി.

വേദോച്ചാരണത്തിൽ ഉദാത്തം, അനുദാത്തം, സ്വരിതം എന്നീ സ്വരങ്ങൾ വ്യക്തമാക്കുന്നതിനുവേണ്ടി പഠിപ്പിക്കുമ്പോൾ തല മേല്പോട്ടും, കീഴ്പോട്ടും ചെരിച്ചും പിടിക്കുന്ന സമ്പ്രദായം, ഉച്ചാരണഭേദം കാണിക്കുന്നതിന് കൈമുദ്ര കാണിക്കൽ തുടങ്ങിയ പലതും കേരളത്തിന്റെ സവിശേഷതകളാണ്. സ്വരങ്ങൾ കമ്പത്തോടുകൂടി (വിറപ്പിച്ചു) ചൊല്ലുന്നതും വിസർഗ്ഗം ഹകാരച്ഛായ കൂടാതെ വേറിട്ടുറപ്പിച്ചു ചൊല്ലുന്നതും കേരളീയോച്ചാരണ വിശേഷമത്രെ തകാരം ലകാരച്ഛായയിൽ 'തല്സവിതുർവരേണ്യം...പ്രചോദയാല്'' എന്ന മട്ടിൽ ചൊല്ലുന്നതിന് പ്രമാണമുണ്ടെന്നു തോന്നുന്നില്ല രേഫത്തിന്റെ ഉച്ചാരണത്തിൽക്കാണുന്ന ഭേദവും അങ്ങിനെ തന്നെ. അർക്കൻ, ക്രതു എന്നിടത്തെ കറുത്ത രേഫവും കാര്യം, ഗ്രാമം എന്നിടത്തെ വെളുത്ത രേഫവും തമ്മിലുള്ള ഭേദം ഇവിടെ പ്രകടമാണ്. അകാരത്തിനും ഇതുപോലെ സംവൃതവും വിവൃതവുമായി യഥാക്രമം കമിഴ്ത്തിയും മലർത്തിയും ഉച്ചരിക്കുന്ന രീതി ണ്ട്. മനസ്സിലാക്കുവാൻ തന്നെ ഉപകരിക്കുന്നു. കമിഴ്ത്തി ഉച്ചരിക്കുമ്പോൾ ഗെയം, ജെയം, ദെയ, ബെലം, യെശസ്സ്, രെക്ഷ, ലെജ്ജ, കെട എന്നിങ്ങനെ എകാരച്ഛായയിൽ സംവൃതമായാണ് വരിക പദാദിയിലുള്ള ഖരാതിഖരങ്ങളും ക്ഷകാരവും മലർത്തിയാണുച്ചരിക്കേണ്ടത് സന്ധി കാണിക്കുവാൻ മടിക്കുമ്പോൾ പദാദി കൂട്ടക്ഷരമായാലും മലർത്തണം. സ്വപസഃ (സു–അപസഃ) ഈ വിഷയത്തിൽ കൂടുതൽ വിവരം 'ആമ്നായമഥന'ത്തിൽ (പേജ് 41–41) കാണാം.

ശരിയായ പാഠം നിർണ്ണയിക്കുന്നതിന് ഗ്രന്ഥങ്ങളേക്കാൾ പ്രാധാന്യം ഒട്ടും കാണുന്നില്ല പാരമ്പര്യ ഗുരുമുഖത്തുനിന്നു

പഠിച്ചുവന്നിട്ടുള്ളവരുടെ ഉച്ചാരണം. കൌഷീതകിബ്രാഹ്മണത്തിന്റെ ശാസ്ത്രീയമായൊരു സംശോധിതപാഠം ജർമ്മനിയിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്നതിൽ ഡാക്ടർ ഈ ആർ. ശ്രീകൃഷ്ണശർമ്മയ്ക്കു രാമൻനമ്പൂതിരി ചൊല്ലിയതിന്റെ റക്കാഡ് വളരെയേറെ ഉപയോഗപ്പെടുകയുണ്ടായി.

സർവ്വാനുക്രമണിയിൽ ഋഗ്വേദ സൂക്തങ്ങളുടെ ഋഷിയും ദേവതയും മററും പ്രത്യേകം എടുത്തുപറയുന്നുണ്ടെങ്കിലും ചില ദിക്കിൽ അഭിപ്രായവ്യത്യാസം കാണാം. കേരളത്തിൽ തൃശ്ശൂർ യോഗവും തിരുനാവായ് യോഗവും തമ്മിലുള്ള വ്യത്യാസങ്ങളിലൊന്ന് ഇതിനെസ്സംബന്ധിച്ചതാണ്. ഇവയെ വ്യക്തമാക്കിക്കൊണ്ട് കമ്മിണ്ണി ഭവദാസൻ നമ്പൂതിരി രണ്ടു പുസ്തകങ്ങളും പ്രസിദ്ധപ്പെടുത്തുകയുണ്ടായിട്ടുണ്ട്.

വേദങ്ങളുടെ പാഠശുദ്ധി രക്ഷിച്ചുവരിക മാത്രമല്ല കേരളത്തിലെ നമ്പൂതിരിമാർ ചെയ്തിട്ടുള്ളതു്. അർത്ഥചിന്തനത്തിന്ന് അശ്രാന്തം പരിശ്രമിച്ചിട്ടുള്ള പണ്ഡിതന്മാരും നമ്മുടെ ഇടയിലുണ്ടായിരുന്നു. അർത്ഥം മനസ്സിലാക്കേണ്ടതു് അത്യാവശ്യമാണെന്ന് പണ്ടുതന്നെ പണ്ഡിതന്മാർ ഊന്നിപ്പറഞ്ഞിട്ടുണ്ട്.

സ്ഥാണുരയം ഭാരഹാരഃ കിലാഭൂദ്
അധീത്യവേദം ന വിജാനാതി യോഽർത്ഥം

എന്ന് യാസ്കൻ നിരുക്തത്തിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. വൈദികഭാഷയും സംസ്കൃതഭാഷയും തമ്മിലുള്ള വ്യത്യാസം കൂടിക്കൂടി വന്നപ്പോഴും ഉച്ചാരണം തെററാതെ വേദം സൂക്ഷിച്ചുവെക്കുന്നതിലാണ് ഭാരതീയരുടെ ശ്രദ്ധ കൂടുതൽ പതിഞ്ഞതെന്നേയുള്ളു. വാച്യാർത്ഥത്തേക്കാറം വിനിയോഗത്തിന്നാണ് പ്രാധാന്യം. എന്താണർത്ഥം എന്നതിനേക്കാറം ഏതുസന്ദർഭത്തിലാണുപയോഗിക്കേണ്ടതു് എന്നതിന്നായി കൂടുതൽ ശ്രദ്ധ. യാഗാദി കർമ്മങ്ങളാകട്ടെ മററും അർത്ഥമറിഞ്ഞില്ലെങ്കിലും സാരമില്ലെന്ന നില വന്നതോടുകൂടി അർത്ഥമറിയുവാൻ വിദ്യാർത്ഥികറം മെനക്കെടാതെയായി. വളരെ ചുരുക്കം പണ്ഡിതന്മാർ മാത്രമേ അർത്ഥചിന്തനത്തിന്നു മുതിർന്നിരുന്നുള്ളു. മന്ത്രത്തിൽ ശബ്ദം മാററുവാൻ പാടില്ല. 'അഗ്നിമീളേ പുരോഹിതം' എന്നു വേണ്ടിടത്തു് 'വഹ്നിമീളേ പുരോഹിതം' എന്നു ചൊല്ലിയാൽ ഫലം സിദ്ധിക്കയില്ല. മന്ത്രങ്ങളിൽ സ്തുതിക്കപ്പെടുന്ന ഇന്ദ്രാദിദേവന്മാർ പ്രത്യേകം ദേവന്മാരല്ലെന്നും ആ മന്ത്രശബ്ദത്തിന്നാണ് പ്രാധാന്യമെന്നും ഒരു മതം മീമാംസകന്മാർ ആവിഷ്കരിക്കയുണ്ടായി. നാരായണനാമത്തിന്നും രാമനാമത്തിന്നും മററും സ്വതന്ത്രമായ ദിവ്യശക്തിയുണ്ടെന്ന വിശ്വാസം ഈ സിദ്ധാന്തത്തിന്റെ പരിണതഫലമാണ്.

ഋഗ്വേദത്തിന്റെ രണ്ടു പ്രധാന ബ്രാഹ്മണങ്ങളാണല്ലോ ഐതരേയവും കൌഷീതകവും. ഇവയ്ക്കു രണ്ടിനും കേരളീയ പണ്ഡിതന്മാർ വ്യാഖ്യാനമെഴുതിയിട്ടുണ്ട്. ഐതരേയ

ണ്. സായണനുമുമ്പു ജീവിച്ച പല വേദഭാഷ്യകാരന്മാരുടെയും വ്യാഖ്യാനങ്ങളുടെ താളിയോലഗ്രന്ഥങ്ങൾ തേടിപ്പിടിച്ച് മിക്കതും കേരളത്തിൽനിന്നുതന്നെ പ്രസിദ്ധപ്പെടുത്തുവാൻ അദ്ദേഹം മുൻകയ്യെടുത്തു പ്രവർത്തിക്കയുണ്ടായി. സ്കന്ദസ്വാമിയുടെ വ്യാഖ്യാനം മാധവകൃതമായ ഋഗർത്ഥദീപിക, വെങ്കിടമാധവൻ്റെ വ്യാഖ്യാനം, ഉദ്ഗീഥഭാഷ്യം തുടങ്ങിയതെല്ലാം സായണനു മുമ്പുണ്ടായവയാണ്. സായണൻ്റെ ഭാഷ്യം സ്വകപോലകല്പിതമാണെന്ന പാശ്ചാത്യ പണ്ഡിതമതം ശരിയല്ലെന്നും സാമ്പ്രദായികമായ വ്യാഖ്യാനം വേദങ്ങൾക്കുണ്ടായിരുന്നുവെന്നും ഈ വ്യാഖ്യാനങ്ങൾ തെളിയിച്ചു. നാലഞ്ചു നല്ല പുസ്തകങ്ങളും ഋഗ്വേദത്തെ അടിസ്ഥാനമാക്കി എഴുതി പ്രസിദ്ധപ്പെടുത്തി. അധികവും ഇംഗ്ലീഷിലാണ്.

Veda: A Cultural study; Poet-philosophers of Rigveda; Quintessence of Rigveda, the Riddle of the universe (asyavāmiyasūkta with Ātmānanda's commentary )

പാരമ്പര്യമനുസരിച്ച് ഋഗ്വേദം ആദ്യന്തം ഓത്തുചൊല്ലിപ്പഠിച്ച ഹൃദിസ്ഥമാക്കിയ പണ്ഡിതനും പ്രാമാണികനും കലാപ്രേമിയുമായ ഒ. എം. സി. നാരായണൻ നമ്പൂതിരിപ്പാട് സ്വന്തം വ്യക്തിത്വം കൊണ്ടു കേരളീയരുടെ സ്നേഹാദരങ്ങൾക്കു പാത്രീഭവിച്ചിട്ടു കുറെക്കാലമായി. ഭാരതസംസ്കാരത്തിൻ്റെ അടിത്തറ കെട്ടിയുറപ്പിച്ചിട്ടുള്ളതു വേദത്തിലാണെന്നു മനസ്സിലാക്കിയ അദ്ദേഹം ഓത്തു ചൊല്ലിപ്പഠിച്ചിട്ടും അർത്ഥമറിയാത്ത സ്വസമുദായാംഗങ്ങൾക്കും ജിജ്ഞാസുക്കളായ മററുള്ളവർക്കും വേദത്തിൻ്റെ സാമാന്യമായൊരർത്ഥം മനസ്സിലാക്കുവാൻ വേണ്ടി രചിച്ച ഈ വേദഭാഷ്യം സർവ്വഥാ സ്വാഗതാർഹമാണ്.

ഒ. എം. സി. യുടെ 'വേദരശ്മികൾ'ക്കു അവതാരികയെഴുതിയ ഡോക്ടർ ശ്രീകൃഷ്ണശർമ്മ പ്രസ്താവിച്ചു, ''ഋഗ്വേദമന്ത്രങ്ങൾക്കു മുഴുവൻ ഇത്തരത്തിൽ ശ്രീ. ഒ എം. സി. ലഘുവ്യാഖ്യാനമെഴുതി കേരളീയർക്കുപകാരം നല്കണമെന്നാശിക്കുന്നതോടൊപ്പം, ആ മഹാകൃത്യം ചെയ്യുവാനുള്ള ആരോഗ്യവും മനഃശ്ശുദ്ധിയും അദ്ദേഹത്തിനുണ്ടാവട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ടു ഞാൻ ഈ 'വേദരശ്മി'കളെ സ്വാഗതം ചെയ്യുന്നു ' എന്ന്. 'വലിയ മഹർഷികൾ ചൊന്നാൽ ഫലമാവാക്കിൻ്റെ പിന്നിലോടി വരും.' ശ്രീകൃഷ്ണശർമ്മയുടെ ആശംസ ഫലിച്ചു ഒ. എം. സി. ഋഗ്വേദം മുഴുവൻ വ്യാഖ്യാനിച്ചു കഴിഞ്ഞു. ആദ്യത്തെ അഷ്ടകം മുഴുവനും ഉൾക്കൊള്ളുന്ന ഈ ഒന്നാം വാല്യം ഞാനിതാ സാദരം സാഭിമാനം സഹൃദയസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

അഡയാർ ലൈബ്രറി,
മദ്രാസ്. 28-1-1982

ഡോക്ടർ കെ. കുഞ്ഞുണ്ണിരാജാ

# അധ്യായപീഠിക

## അഷ്ടകം—1 അധ്യായം—1

അഗ്നിമീളേ എന്നു തുടങ്ങുന്ന ഒന്നാമധ്യായം ഋഗ്വേദത്തിന്റെ പ്രസിദ്ധമായ ആരംഭമാണ്. ദേവന്മാരെ മനുഷ്യരുടെ കർമ്മത്തിലേക്ക് വിളിച്ചാനയിക്കുന്ന, കർമ്മഫലം പ്രാപിപ്പിക്കുന്ന അഗ്നി വേദത്തിൽ സർവ്വപ്രാധാന്യമുള്ള ദേവനാണ്. സപ്തർഷികളിൽപെട്ട വിശ്വാമിത്രന്റെ കുലത്തിൽ പിറന്ന മധുച്ഛന്ദസ്സെന്ന ഋഷിയാണ് ഇതിന്റെ ദ്രഷ്ടാവ്. അഗ്നിയെന്ന പദത്തിനുതന്നെ പലപല അർത്ഥങ്ങൾ ആചാര്യന്മാർ കൊടുത്തിട്ടുണ്ട്. 'അഗ്രണിഃ', ദേവന്മാർക്ക് മുമ്പൻ, അവരുടെ സേനാനി എന്നാണ ഒരർത്ഥം. 'അഗ്നിർമ്മുഖം പ്രഥമോ ദേവതാനാം', അഗ്നി ദേവന്മാർക്ക് മുഖവും മുമ്പനുമാണ് എന്ന് മറെറാരു നിർവ്വചനം. യജ്ഞഭൂമിയിൽ സ്വീയമായ അംഗത്തെ നുറുങ്ങു ദഹിപ്പിക്കുന്നതിൽ, ഹവിസ്സു പാകം ചെയ്യുന്നതിൽ പ്രേരിപ്പിക്കുന്നവനെന്നുമർത്ഥം പറയുന്നു.

'ഈളേ' എന്ന പദം സ്തുതിക്കുന്നു എന്നർത്ഥത്തിലുള്ള 'ഈഡേ' ആണ് ഋഗ്വേദികൾ ഡകാരത്തിന്ന് ളകാരവും ഢകാരത്തിന് (ള+ഹ) ള്ഹകാരവും ഉച്ചരിക്കുന്നു. എന്നാൽ കൂട്ടക്ഷരങ്ങൾ വരുമ്പോൾ (ഉദാ ഈഡ്യഃ, മീഢ്വഃ,) ഈ ളകാര ള്ഹകാരങ്ങൾ വരുന്നില്ല.

രണ്ടാമത്തെ ഋക്കിൽ 'പൂർവ്വേഭിരൃഷിഭിഃ നൂതനൈരുത' എന്നിടത്ത് പൂർവ്വന്മാരും നവീനന്മാരുമായ ഋഷികളാൽ സ്തുത്യൻ എന്നു പറഞ്ഞതുകൊണ്ട്, വേദകാലത്തിന്ന് മുമ്പും ഋഷികളുണ്ടായിരുന്നു എന്നും വേദകാലം നൂതനന്മാരുടെ കാലമായിരുന്നു എന്നും വരുന്നു 'പൂർവ്വേഭിഃ' എന്നതിന്ന് ഭൃഗുക്കൾ, അംഗിരസ്സുകൾ മുതലായവരെന്നാണ് സായണ വ്യാഖ്യാനം.

ശ്രീ അരവിന്ദഘോഷ് അഗ്നിയെ ഇപ്രകാരം വ്യാഖ്യാനിച്ചിരിക്കുന്നു. 'അവിടന്നില്ലാതെ ആത്മബിംബത്തിൽ ത്യാഗത്തിന്റെ ജ്വാലകൾ പ്രകാശിക്കുകയില്ല. ആ അഗ്നിയുടെ ഏഴു നാവുകളുടെ പ്രകാശം ആത്മശക്തിയാണ്; ജ്ഞാന

ബ്രാഹ്മണത്തിനും ബൃഹദ്ദേവതയ്ക്കും മററും വ്യാഖ്യാനമെഴുതിയിട്ടുള്ള ഷഡ്ഗുരുശിഷ്യൻ ഒരു മലയാളിയാണെന്ന വസ്തുത പലർക്കും അറിഞ്ഞുകൂടാ. താനെഴുതിയ വ്യാഖ്യാനങ്ങളെപ്പററി അദ്ദേഹം ഐതരേയ ബ്രാഹ്മണത്തിന്റെ സുഖപ്രദാ വ്യാഖ്യാനത്തിൽ പ്രസ്താവിക്കുന്നുണ്ടു്

ആദ്യാ സർവ്വാനുക്രമണീ ദ്വിതീയാ
മഹാവ്രതം ചോപനിഷദ്ദ്വയം ച
മഹാവ്രതം സൂത്രഗാസാം തൃതീയാ
ചത്വാരിംശം ബ്രാഹ്മണം വൈ ചതുർത്ഥീ
സൂത്രം പഞ്ചമ്യഥ ഷഷ്ഠീതു ഗൃഹ്യം
ശാകല്യസ്യ സംഹിതാ സപ്തമീതി

സുഖപ്രദയുടെ മൂന്നു വാല്യങ്ങൾ തിരുവനന്തപുരത്തുനിന്നു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു് മററു ഭാഗങ്ങൾ ഇനിയും പുറത്തു വരേണ്ടിയിരിക്കുന്നു ബൃഹദ്ദേവതാവ്യാഖ്യാനം മാക്ഡോണൽ ഇംഗ്ലണ്ടിൽനിന്നു പ്രസിദ്ധപ്പെടുത്തി. സംഹിത, ക്രമപാഠം തുടങ്ങിയ പാഠങ്ങളുടെ ദ്രാവിഡരൂപം (ചങ്ങത, ഉരുവം) ബ്രാഹ്മണവ്യാഖ്യാനത്തിൽ അദ്ദേഹം എടുത്തുകാണിക്കുന്നുണ്ടു്.

കൌഷീതകീബ്രാഹ്മണത്തിനും ഒരൊന്നാന്തരം വ്യാഖ്യാനം കേരളം സംഭാവന ചെയ്തിട്ടുണ്ടു് മുരിയമംഗലത്തു് ഉദയൻ രചിച്ച 'സുഖദ' അഥവാ 'സദർത്ഥവിമർശിനി'യാണതു്. ഗുരുവായൂർക്കടുത്ത ബ്രഹ്മകുളത്താണു് അദ്ദേഹത്തിന്റെ ഇല്ലം താൻ നാരായണയജ്വാവിന്റെയും സാവിത്രിയുടേയും പുത്രനാണെന്നും തനിക്കു് കുമാരൻ, നാരായണൻ എന്നു രണ്ടു ജ്യേഷ്ഠന്മാരുണ്ടായിരുന്നുവെന്നും അദ്ദേഹം പറയുന്നുണ്ടു്. ഋഷി, പരമേശ്വരൻ എന്നീ രണ്ടു പിതൃവ്യന്മാരെപ്പററിയുള്ള പരാമർശം പയ്യൂർ പട്ടേരിമാരെപ്പററിയാണോ എന്നറിഞ്ഞുകൂടാ. ഉദയന്റെ ജ്യേഷ്ഠനായ നാരായണൻ 'മീമാംസാർണ്ണവകർണ്ണധാരധിഷണ'നാണെന്നും പ്രസ്താവനയുണ്ടു് ഈ വ്യാഖ്യാനവും കൌഷീതകബ്രാഹ്മണവും ഡാക്ടർ ശ്രീകൃഷ്ണശർമ്മ പ്രസാധനം ചെയ്തു് ജർമ്മനിയിൽ നിന്നു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്.

യാസ്കന്റെ നിരുക്തത്തിനു് അതിവിപുലമായൊരു ശ്ലോകവാർത്തികം രചിച്ചിട്ടുള്ളതു് ദേശമംഗലത്തടുത്തു് കൊണ്ടയൂർ ദേശത്തുള്ള ഒരു നമ്പൂതിരിയാണു് പ്രസിദ്ധമീമാംസാപണ്ഡിതനായ പയ്യൂർ ഋഷിപുത്രൻ പരമേശ്വരൻ സ്ഫോടസിദ്ധിക്കെഴുതിയ ഗോപാലികാ വ്യാഖ്യാനത്തിൽ ഈ നിരുക്തവാർത്തികത്തിൽ നിന്നു് പത്തുപന്ത്രണ്ടു വരികൾ പ്രമാണമായുദ്ധരിച്ചുചേർത്തിട്ടുണ്ടു്. ഈ വ്യാഖ്യാനത്തിന്റെ ഒരേ ഒരപൂർണ്ണഗ്രന്ഥം പ്രൊഫസർ കുഞ്ഞൻ രാജാവിന്റെ ഗ്രന്ഥശേഖരത്തിലുള്ളതിനെ ആസ്പദമാക്കി യുധിഷ്ഠിരമീമാംസകു് ഒരു വ്യാഖ്യാനം തയ്യാറാക്കി പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരിക്കയാണു്. നീലകണ്ഠൻ യജുർവേദിയും ഗാർഗ്ഗ്യഗോത്രജനുമായിരുന്നു. അച്ഛന്റെ

പേര് കീരശമ്മാവ് എന്നാണ് കാണുന്നത്; അമ്മ നീലി ഉത്തരകേരളത്തിൽ നിന്നു വന്നവരാണ്. നീലകണ്ഠൻ തുടങ്ങിയ ഭ്രാതാക്കളും ദത്ത തുടങ്ങിയ സോദരിമാരുമുണ്ടായിരുന്നു. നീലകണ്ഠൻ പരമപാദനെന്ന പേരിൽ സന്യാസാശ്രമം സ്വീകരിച്ചു; അതിനുശേഷമാണ് ഈ വ്യാഖ്യാനം രചിച്ചത്. നിരുക്തവാർത്തികത്തിൽ നിന്ന് ഒന്നു രണ്ടു ഭാഗങ്ങൾ നീലകണ്ഠസോമയാജിയുടെ ആര്യഭടീയ ഭാഷ്യത്തിൽ ഉദ്ധരിച്ചു കാണുന്നു; അജ്ഞാതകർത്തൃകമായ ഒരു സർവ്വാനുക്രമണീവ്യാഖ്യാനത്തിലും നിരുക്തവാർത്തികത്തെ സ്മരിക്കുന്നുണ്ട്.

മേപ്പത്തൂർ നാരായണഭട്ടതിരി സൂക്തശ്ലോകങ്ങൾ എന്ന പേരിൽ വേദവിഭാഗങ്ങളെപ്പററിയുള്ള വിവരങ്ങളുടെ ഒരു പട്ടിക കടപയാദി പരൽപ്പേരുപയോഗിച്ചുകൊണ്ടു പ്രതിപാദിക്കുന്ന ഒരു കൊച്ചുകൃതി രചിച്ചിട്ടുണ്ട്.

വേദപഠനത്തെപ്പററിയുള്ള കേരളീയ സംഭാവനകളുടെ കൂട്ടത്തിൽ അതിപ്രധാനമായ ഒന്നാണ് മഹാകവി വള്ളത്തോളിന്റെ മലയാള തർജ്ജമ. സായണന്റെ ഭാഷ്യംനല്ലുന്ന മാർഗ്ഗമാണ് അദ്ദേഹം ഏറെക്കുറെ സ്വീകരിച്ചിട്ടുള്ളത്. അതു യാജ്ഞികപദ്ധതിയിലേയ്ക്കു ചാഞ്ഞുകൊണ്ടുള്ളതാണല്ലൊ. വള്ളത്തോൾതന്നെ സ്വന്തം തർജ്ജമ സർവ്വഥാ അനവദ്യമാണെന്ന് അഭിമാനിച്ചിട്ടില്ല. സാമാന്യജനങ്ങൾക്കു ഋഗ്വേദത്തെപ്പററിയൊരു വിവരമുണ്ടാകുവാൻ വള്ളത്തോളിന്റെ തർജ്ജമ വളരെ സഹായിച്ചിട്ടുണ്ട്. ഋഗ്വേദം വ്യാഖ്യാനത്തോടെ മലയാളത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ ആദ്യമായി ശ്രമിച്ചതു് ആഗമാനന്ദനാണ്. പത്തുനാല്പതു പേജേ അച്ചടിക്കയുണ്ടായുള്ളു. പിന്നീടു് വി. കെ. നാരായണ ഭട്ടതിരിയെക്കൊണ്ടു വ്യാഖ്യാനിപ്പിച്ചു് ഋഗ്വേദം പ്രസിദ്ധപ്പെടുത്തുവാൻ ഒരു ശ്രമം മാതൃഭൂമിക്കാർ നടത്തുകയുണ്ടായി. അതും അലസിപ്പോയി. വൈദികവിഷയങ്ങളെ ആധികാരികമായി കൈകാര്യം ചെയ്തുകൊണ്ടുള്ള ലേഖനങ്ങളുടെ ഒരു സമാഹാരമായ 'ആമ്നായമഥനം' ഏർക്കര രാമൻനമ്പൂതിരിയുടേതാണ്. (ഇതു സംസ്കൃതത്തിലേയ്ക്കു പരിഭാഷപ്പെടുത്തി പ്രസിദ്ധപ്പെടുത്തുവാൻ ശ്രമം തുടങ്ങിയിട്ടുണ്ട്.) വേദത്തിന്റെ വെളിച്ചം സാമാന്യ ജനങ്ങളിലേയ്ക്കും പരത്തുവാൻവേണ്ടി 'അനാദി' എന്നൊരു മാസിക പ്രസാധനം ചെയ്തുകൊണ്ടിരിക്കുന്ന നമ്പൂരിയുടെ സേവനം സ്തുത്യർഹമാണ്. ശ്രീമാൻ ഒ. എം. സി. തന്നെ വേദരശ്മികൾ എന്ന പേരിൽ കേരളത്തിൽ നമ്പൂതിരിമാർ സാധാരണമായി ഉപയോഗിക്കുന്ന ചില സൂക്തങ്ങൾ സായണഭാഷ്യാനുസാരിയായ വ്യാഖ്യാനത്തോടെ പ്രസിദ്ധപ്പെടുത്തുകയുണ്ടായി. കെ. എൻ. എം. ദിവാകരൻ നമ്പൂതിരിയുടെ 'ഋഗ്വേദജ്യോതിസ്സ്' എന്ന പുസ്തകവും ചൂണ്ടിക്കാണിക്കാം.

അടുത്തകാലത്തന്തരിച്ചുപോയ ഡാക്ടർ സി. കുഞ്ഞൻ രാജാവിന്റെ സേവനവും ഇവിടെ പ്രത്യേകം സ്മരണീയമാ

യുക്തമായ ഈശ്വര ചൈതന്യമാണ് ബോധപൂർവ്വം ശക്തിമത്തമായ ഈ ബലം ജ്ഞാനശാലനായ അതിഥിയാണ്, പരിശുദ്ധനായ പുരോഹിതനാണ്, ഭൂവും ദ്യോവും തമ്മിൽ ഇണക്കുന്നവനാണ്. നാം ഉപരിസ്ഥരായ ദേവശക്തികൾക്ക് കൊടുക്കുന്നതവിടുന്ന് അവർക്കെത്തിക്കുന്നു. അവരിൽ നിന്ന് ശക്തിയും പ്രകാശവുമാനന്ദവും നമുക്ക് കൊണ്ടുവരുന്നു.'

രണ്ടാം വർഗ്ഗത്തിൽ ഒമ്പതാം മന്ത്രത്തിൽ 'പിതേവ സൂനവേ', അച്ഛൻ മകനെന്ന പോലെ എന്ന ഉപമകൊണ്ട് മാനുഷികത്വം അഗ്നിയിലവതരിപ്പിക്കുന്നു. മൂന്നാം മന്ത്രത്തിൽ തന്നെ ധനം, യശസ്സ്, സന്തതി എന്നിവയർത്ഥിച്ചിരിക്കുന്ന ഈ ആദ്യസൂക്തം വേദത്തിന്റെ ആരംഭമെന്നപോലെ പ്രതീകത്വമാവുന്നു.

രണ്ടുമുതൽ സൂക്തങ്ങളിൽ വായു, ഇന്ദ്രവായുക്കൾ, മിത്രാവരുണന്മാർ, അശ്വികൾ, വിശ്വദേവന്മാർ, സരസ്വതി, മരുത്തുക്കൾ, ഋഭുക്കൾ, ഇന്ദ്രവരുണന്മാർ, ബ്രഹ്മണസ്പതി, ഇന്ദ്രമരുത്തുക്കൾ, എന്നിങ്ങനെ ദേവതകൾ പെടുന്നു

ഈ അധ്യായത്തിൽ ആദ്യത്തെ മൂന്ന സൂക്തങ്ങളും സാരസ്വതത്തിൽ പെട്ടതാണ്. മൂന്നാം സൂക്തത്തിൽ ഒടുവിലത്തെ മൂന്ന മന്ത്രങ്ങളേ സരസ്വതിയെസ്സംബന്ധിച്ചുള്ളവയെങ്കിലും 'അഗ്നിർവാക് ഭൂത്വാ മുഖം പ്രാവിശത്' മുതലായ പ്രമാണങ്ങൾ കൊണ്ട് അഗ്നിക്ക് വാഗാത്മ്യമുണ്ട്. വായുവിന്ന് വാക് പ്രേരകത്വമുണ്ട്. വായുവിനെ നടത്തുന്നത് അശ്വികളാണ്. ഇങ്ങിനെ ബന്ധിച്ച് ചിന്തിച്ചാൽ അവ്യാപ്തി നീങ്ങും. സരസ്വതി തന്നെ രൂപവതിയായ ദേവതയായും നദീരൂപയായും മാറിമാറി വരുന്നുണ്ട്. മൂന്നാം സൂക്തത്തിൽ ഒടുവിലെ മന്ത്രം നദീരൂപയായി സ്തുതിക്കുന്നു. നാലാം സൂക്തത്തിൽ ഇന്ദ്രന് സോമത്തിലുള്ള പ്രിയം പറഞ്ഞുതുടങ്ങുന്നു. രണ്ടാം സൂക്തം മുതൽ ഇടവിട്ട് ഉടനീളം വേദത്തിൽ സോമമാഹാത്മ്യം സോമപാനാനന്ദവും സോമയജ്ഞപ്രാധാന്യവും പ്രതിപാദിക്കുന്നു

പതിമൂന്നാം സൂക്തം ആപ്രീസൂക്തമെന്ന് പറയപ്പെടുന്നു. ഇപ്രകാരമുള്ള സൂക്തങ്ങൾ മേല്പോട്ട് പോകുമ്പോഴും പലതുമുണ്ട്. അതിന്റെ സവിശേഷത സമിദ്ധൻ, (ഇധ്മൻ,) തനൂനപാത്, നാരാശംസൻ, ഇളൻ, ബർഹിസ്സ്, ദ്വാരോദേ

വികം, (യജ്ഞശാലാകവാടത്തിൻെറ അധിദേവതകാം,) ഉഷാസാനക്താ, (പകലിരവുകളുടെ ദേവതകാം,) ദൈവ്യന്മാരായ ഇതുഹോതാക്കാം, ഇള, സരസ്വതി, ഭാരതി, എന്നീ മൂന്നു ദേവതമാർ, ത്വഷ്ടാവ്, വനസ്പതി, സ്വാഹാകൃതികാം എന്നിങ്ങനെ പന്ത്രണ്ട് രൂപങ്ങളിൽ അഗ്നിയെ സ്തുതിക്കുകയാണ്. ചില ആപ്രീസൂക്തങ്ങളിൽ ഒന്നുവിട്ടുതുമുണ്ട്. ചിലയിടങ്ങളിൽ അതാതു ദേവന്മാരെ ശബ്ദാഭിരൂപ്യം കൊണ്ട് നിർദ്ദേശിച്ചിട്ടുമുണ്ട്. ഉദാ.—'ഈളിതഃ' എന്ന പദംകൊണ്ട് ഇളയെ ഈ സൂക്തത്തിൽ തന്നെ സൂചിപ്പിച്ചിരിക്കുന്നു. പതിനെട്ടാം സൂക്തത്തിൽ ആറാം മന്ത്രവും സാരസ്വതത്തിൽ പെടുന്നു. പക്ഷെ അവിടെ സരസ്വതിയോടല്ല. സദസസ്പതിയെന്ന ദേവനോടാണ്, മേധ, ബുദ്ധി ലഭിയ്ക്കാനായി പ്രാർത്ഥിക്കുന്നതു്. ഈ അധ്യായമൊടുക്കത്തെ സൂക്തത്തിൽ 'മരുത്ഭിരഗ്നആഗഹി' എന്ന പാദം ഓരോ ഋക്കിലും ആവർത്തിച്ചിരിയ്ക്കുന്നു. ആ ആവർത്തനത്തിന് 'ചമയ'മെന്നാണ് മലയാളത്തിലെ വേദവിത്തുക്കാം പേരിട്ടിരിക്കുന്നതു്. അലങ്കാരമെന്നർത്ഥം. അപ്രകാരം ചമയങ്ങാം തുടന്ന് പലയിടങ്ങളിലും പാദമായും ദ്വിപാദമായും ഋഗ്രൂപമായും കാണാം.

അനദാത്തസ്വരിതം കഴിഞ്ഞ് ഉദാത്തമെട്ടുക്കുമ്പോാം കമ്പം എന്ന ഒരു പ്രക്രിയ വരുന്നു ഹ്രസ്വമായാൽ ചെറിയ കമ്പം—ദീർഘമായാൽ വലിയ കമ്പം ചെറിയ കമ്പത്തിന്നുദാഹരണം: മക്ഷു + ഇത്ഥാ = മക്ഷ്വി ʃ ത്ഥാ വലിയ കമ്പത്തിന്നുദാഹരണം യോരായഃ + അവനിഃ = യോരായോ ʃ ʃ വനിഃ

# അഷ്ടകം ഒന്ന്

## അധ്യായം ഒന്ന്–വർഗ്ഗം–1–2

വൈശ്വാമിത്രോ മധുച്ഛന്ദാഃ ഋഷിഃ, ഗായത്രീഛന്ദഃ, അഗ്നിർദ്ദേവതാ

1 ഓം അഗ്നിമീളേ പുരോഹിതം

യജ്ഞസ്യ ദേവമൃത്വിജം

ഹോതാരം രത്നധാതമം

അന്വയം —യജ്ഞസ്യ പുരഃ–ഹിതം ആഹവനീയരൂപേണാവസ്ഥിതം

ദേവം, ഹോതാരം—ദാനാദിഗുണയുക്തം, ദേവാനാം യജ്ഞേഷ്വാഹ്വാതാരം

ഋത്വിജം, രത്ന–ധാതമം—ഋത്വിഗ്രൂപം, രത്നം ധാരയിതാരം

അഗ്നിം ഈളേ —സ്തൗമി

അർത്ഥം—ആഹവനീയ രൂപത്തിൽ സ്ഥിതിചെയ്യുന്നവനും അഭീഷ്ടദാനശീലനും യാഗങ്ങളിൽ ദേവന്മാരെ വിളിക്കുന്നവനും ഋത്വിഗ്രൂപനും രത്നധാരിയുമായ അഗ്നിയുടെ അധിഷ്ഠാനദേവതയെ ഞാൻ സ്തുതിക്കുന്നു

2 അഗ്നിഃ പൂർവ്വേഭിരൃഷിഭി–

രീഡ്യോ നൂതനൈരുത

സ ദേവാ ഏഹ വക്ഷതി

അന്വയം —അഗ്നിഃ പൂർവ്വേഭിഃ ഋഷി–ഭി —പുരാതനൈരതീന്ദ്രിയാർത്ഥദർശിഭിഃ

നൂതനൈഃ ഉത —ഇദാനീന്തനൈരപി

ഈഡ്യഃ —സ്തുത്യഃ

സഃ ദേവാൻ ഇഹ ആ വക്ഷതി—ആവഹതു

അത്ഥം—അഗ്നി പൂവ്വീകരായ അതീന്ദ്രിയാത്ഥദശികളാലും നവീനരായ ഋഷികളാലും സ്തുതിയ്ക്കപ്പെടേണ്ടവനാകുന്നു. അവിടുന്ന് ദേവന്മാരെ ഈ യജ്ഞത്തിലാവഹിയ്ക്കട്ടെ.

3 അഗ്നിനാ രയിമശ്നവൽ

പോഷമേവ ദിവേദിവേ

യശസം വീരവത്തമം

അന്വയം:—അഗ്നിനാ—നിമിത്തഭൂതേന യജമാനഃ
ദിവേ–ദിവേ പോഷം ഏവ—അനുദിനം വദ്ധമാനമേവ
യശസം —ദാനാദിയശോയുക്തം
വീരവൽ–തമം —പുത്രഭൃത്യാദിവീരപുരുഷോപേതം
രയിം അശ്നവൽ —ധനം പ്രാപ്നോതി.

അത്ഥം—അഗ്നികാരണമായി യജമാനൻ അനുദിനം വദ്ധിക്കുക തന്നെ ചെയ്യുന്നതും ദാനാദികളെക്കൊണ്ടു കീത്തിമത്തും വീരപുത്രഭൃത്യാദികളോടു കൂടിയതുമായ സമ്പത്തിനെ പ്രാപിയ്ക്കുന്നു.

4 അഗ്നേ യം യജ്ഞമധ്വരം

വിശ്വതഃ പരിഭൂരസി

സ ഇദ്ദേവേഷു ഗച്ഛതി.

അന്വയം:—ഹേ അഗ്നേ, (ത്വം) യം അധ്വരം യജ്ഞം—ഹിംസാരഹിതം യജ്ഞം
വിശ്വതഃ പരി–ഭൂഃ അസി—സവ്വാസു ദിക്ഷു പരിതഃ പ്രാപ്തവാൻ
സഃ ഇൽ ദേവേഷു ഗച്ഛതി—സ യജ്ഞ ഏവ ദേവാൻ പ്രാപ്നോതി

അത്ഥം—അല്ലയോ അഗ്നേ, അവിടുന്നു ഹിംസാരഹിതമായ യാതൊരു യജ്ഞത്തെ, അതിൻെറ എല്ലാ ഭാഗങ്ങളിലും, സ്ഥാനങ്ങളിലും പ്രാപിച്ചുവോ, ആ യജ്ഞം മാത്രമേ തൃപ്തിയണച്ചുകൊണ്ടു സ്വഗ്ഗത്തിൽ ദേവന്മാരെ പ്രാപിയ്ക്കുന്നുള്ളു.

അന്വയം:—ഹേ അഗ്നേ, സഃ (ത്വം) നഃ —അസ്മദർത്ഥം
സൂനവേ പിതാ—ഇവ —പുത്രാർത്ഥം പിതേവ
സു—ഉപായനഃ ഭവ —ശോഭനപ്രാപ്തിയുക്തോ ഭവ
നഃ സ്വസ്തയേ സചസ്വ—അസ്മാകം വിനാശരാഹിത്യാർത്ഥം സമവേതോ ഭവ.

അർത്ഥം—അല്ലയോ അഗ്നേ, അപ്രകാരമുള്ള അവിടുന്ന് ഞങ്ങൾക്ക്, മകന്നച്ഛനെന്ന പോലെ, സുപ്രാപ്യനായി ഭവിച്ചാലും. ഞങ്ങൾക്ക് ക്ഷേമത്തിന്നായി സഹവർത്തിച്ചാലും.

വർഗ്ഗം—3—4—വായു. ഇന്ദ്രവായൂ മിത്രാവരുണൗ ച ദേവതാ.

1 വായവാ യാഹിദർശതേ—
മേ സോമാ അരങ്കൃതാഃ
തേഷാം പാഹി ശ്രുധീ ഹവം

അന്വയം—ഹേ ദർശത, വായോ, ആ യാഹി—ദർശനീയവായോ, ആഗച്ഛ
ഇമേ സോമാഃ അരം—കൃതാഃ—അലങ്കൃതാഃ, അഭിഷവസംസ്കൃതാഃ
തേഷാം പാഹി —താൻ സോമാൻ പിബ (കർമ്മണി ഷഷ്ഠീ)
ഹവം ശ്രുധി— അസ്മാകമാഹ്വാനം ശൃണു

അർത്ഥം—ദർശനീയനായ വായോ, വന്നാലും. ഈ സോമങ്ങൾ അവിടേക്കു വേണ്ടിയാണ് സംസ്കരിക്കപ്പെട്ടിരിക്കുന്നതു്. അവയെ കുടിച്ചാലും ഞങ്ങളുടെ വിളി കേട്ടാലും.

2 വായ ഉക്ഥേഭിർജ്ജരന്തേ
ത്വാമച്ഛാ ജരിതാരഃ
സുതസോമാ അഹർവിദഃ

അന്വയം:—ഹേ വായോ, സുത—സോമാഃ—അഭിഷുതസോമോപേതാഃ
അഹഃ—വിദഃ ജരിതാരഃ—ക്രതുമഭിജ്ഞാസ്തോതാരഃ ഋത്വിഗ്യജമാനാഃ

ത്വാം അച്ഛ —ത്വാമഭിലക്ഷ്യ
ഉക്ഥൈഃ ജരന്തേ —ശസ്ത്രൈസ്സ്തുവന്തി.

അർത്ഥം—അല്ലയോ വായോ, സംസ്കരിച്ച സോമത്തോടു കൂടിയവരും യജ്ഞവിശാരദന്മാരുമായ സ്തോതാക്കളും, ഋത്വിഗ്യജമാനന്മാർ, അവിടുത്തെ ലക്ഷ്യമാക്കി ശസ്ത്രങ്ങളെക്കൊണ്ടു സ്തുതിയ്ക്കുന്നു.

3 വായോ തവ പ്രപൃഞ്ചതീ
ധേനാ ജിഗാതി ദാശുഷേ
ഉരൂചീ സോമപീതയേ.

അന്വയം—ഹേ വായോ, തവ
പ്ര—പൃഞ്ചതീ ധേനാ യാ—സോമഗുണം വർണ്ണയന്തീ വാക്
സോമ—പീതയെ ഉരൂചീ ജിഗാതി—ബഹൂൻ യജമാനാൻ ഗച്ഛതി
(സം)ദാശുഷേ—ദ്ദാനീം സോമഹവിർത്ത്ഥവന്തം യജമാനഞ്ച ഗച്ഛതി

അർത്ഥം—അല്ലയോ വായോ, അവിടുത്തെ സോമഗുണപ്രശംസിയായ യാതൊരു വാക്ക്—അതായത് ഞാൻ നിങ്ങളുടെ സോമം കുടിയ്ക്കുന്നു എന്ന വാക്ക്—സോമപാനത്തിന്നു വേണ്ടി എല്ലാ സോമയാജികളെയും പ്രാപിയ്ക്കുന്നുവോ, ആ വാക്ക് ഇപ്പോഴും സോമഹവിസ്സേകിയ യജമാനനെയും ചെന്നണയുന്നു.

4 ഇന്ദ്രവായൂ ഇമേ സുതാ
ഉപ പ്രയോഭിരാ ഗതം
ഇന്ദവോ വാമുശന്തി ഹി

അന്വയം:—ഹേ ഇന്ദ്രവായൂ, ഇമേ സുതാഃ—സോമാഃ വേദത്ഥമഭിഷുതാഃ
(യുവാം) പ്രയഃ—ഭിഃ ഉപ ആ ഗതം—അന്നൈരസ്മൽ സമീപമാഗച്ഛതം

5 അഗ്നിർഹോതാ കവിക്രതു–
സ്സത്യശ്ചിത്രശ്രവസ്തമഃ
ദേവോ ദേവേഭിരാ ഗമത് (വ 1)

അന്വയം —ഹോതാ —ഹോമനിഷ്പാദകഃ
കവി–ക്രതുഃ, സത്യഃ —ക്രാന്തപ്രജ്ഞഃ, അനൃതരഹിതഃ
ചിത്രശ്രവഃ–തമഃ —വിവിധകീർത്തിയുക്തഃ
ദേവഃ അഗ്നിഃ —ദീപ്യമാനോ ഽഗ്നിഃ
ദേവേഭിഃ ആ ഗമത് —ദേവൈസ്സഹാഗച്ഛതു

അർത്ഥം—ഹോമോൽപാദകനും അത്യധികം പ്രജ്ഞാവാനും സത്യസ്വഭാവനും സർവ്വഥാ യശസ്വിയും ശോഭമാനനുമായ അഗ്നി മറ്റു ദേവന്മാരോടു കൂടി ഈ യജ്ഞത്തിന്നു വന്നുചേരട്ടെ

6 യദങ്ഗ ദാശുഷേ ത്വ–
മഗ്നേ ഭദ്രം കരിഷ്യസി
തവേത്തത് സത്യമങ്ഗിരഃ

അന്വയം —ഹേ അങ്ഗ, അഗ്നേ —അഭിമുഖാഗ്നേ, ത്വം
ദാശുഷേ യത് ഭദ്രം കരിഷ്യസി —ഹവിർദ്ദത്തവതേ യജമാനായ യത് കല്യാണം വിദധാസി
തത് തവ ഇത് —തത്തവൈവ
ഹേ അങ്ഗിരഃ, (ഏതത്) സത്യം —അഗ്നേ തദവിസംവാദം

അർത്ഥം —അഭിമുഖനായ അഗ്നേ അവിടുന്നു് ഹവിർദ്ദാതാവായ യജമാനനു യാതൊരു മംഗളത്തെ ചെയ്യുന്നുവോ അത അവിടത്തേയ്ക്കു തന്നെ ചേരുന്നതാണ്. അഗ്നേ അതു് അവിതർക്കിതമാകുന്നു (അതായതു് അതിന്റെ ഫലഭോക്തൃത്വം ഉത്തരക്രതുവിലൂടെ അവിടേക്കു തന്നെ ചേരുന്നു )

7 ഉപ ത്വാഗ്നേ ദിവേദിവേ

ദോഷാവസ്തർധിയാ വയം

നമോ ഭരന്ത ഏമസി

അന്വയം —ഹേ അഗ്നേ, വയം—അനുഷ്ഠാതാരഃ
ദിവേ—ദിവേ ദോഷാ—വസ്തഃ—പ്രതിദിനം രാത്രാവഹനി ച
ധിയാ നമഃ ഭരന്തഃ—ബുദ്ധ്യാ നമസ്കാരം സമ്പാദയന്തഃ
ഉപ ത്വാ ആ ഇമസി —സമീപേ ത്വാമാഗച്ഛാമഃ

അർത്ഥം—അല്ലയോ അഗ്നേ, യജ്ഞാനുഷ്ഠാതാക്കളായ ഞങ്ങൾ ദിവസം തോറും രാവും പകലും ബുദ്ധികൊണ്ടു നമസ്കരിക്കുന്നവരായി അവിടുത്തെ അടുക്കൽ വരുന്നു, അവിടുത്തെ ആശ്രയിക്കുന്നു

8 രാജന്തമധ്വരാണാം

ഗോപാമൃതസ്യ ദീദിവിം

വർധമാനം സ്വേ ദമേ

അന്വയം —രാജന്തം, അധ്വരാണാം ഗോപാം—ദീപ്യമാനം യജ്ഞാനാം രക്ഷകം.
ഋതസ്യ ദീദിവിം —സത്യസ്യ ദ്യോതകം
സ്വേ ദമേ വർധമാനം —സ്വീയേ യജ്ഞശാലായാം ഹവിർഭിഃ പ്രോജ്ജ്വലന്തം ത്വാമുപൈമഃ

അർത്ഥം—ശോഭനനും യാഗരക്ഷകനും സത്യപ്രകാശനും സ്വന്തം യാഗശാലയിൽ ഹവിസ്സുകളെക്കൊണ്ടു പ്രോജ്ജ്വലിക്കുന്നവനുമായ അവിടുത്തെ ഞങ്ങൾ പ്രാപിക്കുന്നു.

9 സ നഃ പിതേവ സൂനവേ—

ഗ്നേ സൂപായനോ ഭവ

സചസ്വാ നസ്സ്വസ്തയേ. (വ. 2)

ഹി ഇന്ദവഃ വാം ഉശന്തി—യസ്മാൽ സോമാഃ യുവാം
കാമയന്തേ

അൎത്ഥം—അല്ലയോ ഇന്ദ്രവായുക്കളെ, ഈ സോമങ്ങൾ നിങ്ങൾക്കവേണ്ടി സംസ്കരിക്കപ്പെട്ടവയാണ്. നിങ്ങൾ അന്നങ്ങളോടുകൂടി ഞങ്ങളുടെ അടുക്കൽ വന്നാലും. കാരണം, സോമങ്ങൾ നിങ്ങളെ കാമിക്കുന്നു.

5 വായവിന്ദ്രശ്ച ചേതഥഃ
സുതാനാം വാജിനീവസൂ
താവാ യാതമുപ ദ്രവൽ (വ. 3)

അന്വയം—ഹേ വായോ, (ത്വം) ഇന്ദ്രഃ ച—ദ്വൗ
വാജിനീ—വസൂ —യജ്ഞാന്നവന്തൗ യുവാം
സുതാനാം ചേതഥഃ—അഭിഷുതാൻ സോമാൻ ജാനീഥഃ
തൗ (യുവാം) ദ്രവൽ ഉപ ആ യാതം—ക്ഷിപ്രമുപാഗച്ഛതം.

അൎത്ഥം—അല്ലയോ വായോ, അവിടുന്നും ഇന്ദ്രനും, ഹവിസ്സാന്മാരായ നിങ്ങൾ സംസ്കരിച്ച സോമങ്ങളെ അറിയുന്നു. അപ്രകാരമുള്ള നിങ്ങൾ ഞങ്ങളുടെ സമീപത്തിൽ വേഗം വന്നാലും.

6 വായവിന്ദ്രശ്ച സുന്വത
ആ യാതമുപ നിഷ്കൃതം
മക്ഷ്വിത്ഥാ ധിയാ നരാ

അന്വയം—ഹേ വായോ, (ത്വം) ഇന്ദ്രഃ ച സുന്വതഃ—സോമാ
ഭിഷവം കുർവ്വതഃ
നിഃ—കൃതം ഉപ ആ യാതം—സംസ്കൃതം
സോമമുപാഗച്ഛതം
ഹേ നരാ, ധിയാ—നേതാരൗ, കൎമ്മണാ
മക്ഷു ഇത്ഥാ-ത്വരയാ സംസ്കാരഃ സംപദ്യതേ

അൎത്ഥം—അല്ലയോ വായോ, അവിടുന്നും ഇന്ദ്രനും സോമം സംസ്കരിക്കുന്ന യജമാനന്റെ സംസ്കൃതസോമത്തിന്നടു

ത്തുവന്നാലും അല്ലയോ നേതാക്കളേ, കർമ്മംകൊണ്ടും സോമം വേഗത്തിൽ സംസ്സരിയ്ക്കപ്പെട്ടുന്നുണ്ടു്.

7 മിത്രം ഹുവേ പൂതദക്ഷം

വരുണം ചരിശാദസം

ധിയം ഘൃതാചീം സാധന്താ

അന്വയം —പൂത—ദക്ഷം മിത്രം ഹുവേ—പവിത്രബലം തം ആഹ്വയാമി

രിശാദസം വരുണം—രിശാനാം ഹിംസകാനാമദസം, അത്താരം, നാശകം വരുണം ച ഹുവേ

(തൗ) ഘൃതാചീം ധിയം സാധന്താ—ഘൃതം, ഉദകം ഭൂമിം യാ പ്രാപയതി താം വഷകർമ്മ കുർവ്വന്തൗ ഭവതഃ

അർത്ഥം—പരിശുദ്ധ ബലനായ മിത്രനെ ഞാൻ വിളിയ്ക്കുന്നു ഹിംസകഹന്താവായ വരുണനെയും വിളിക്കുന്നു അവർ വെള്ളം ഭൂമിയിലെത്തിക്കാൻ വേണ്ടി വഷകർമ്മം ചെയ്യുന്നവരത്രേ (മിത്രൻ പകലിൻെറയും വരുണൻ രാത്രിയുടെയും അഭിമാനദേവതയാകുന്നു )

8 ഋതേന മിത്രാവരുണാ—

വൃതാവൃധാ വൃതസ്പൃശാ

ക്രതും ബൃഹന്തമാശാഥേ

അന്വയം'—ഹേ ഋത—വൃധൗ, ഋത—സ്പൃശൗ,—സത്യയജ്ഞവർദ്ധകൗ, ഉദകാദീൻ സ്പൃശന്തൗ

ഹേ മിത്രാവരുണൗ, ഋതേന— യുവാം സത്യഫലേന ബൃഹന്തം ക്രതും ആശാഥേ —അങ്ഗോപാങ്ഗപ്രൗഢം യജ്ഞമാനശാഥേ.

അർത്ഥം—സത്യത്തിൻെറയും യജ്ഞത്തിൻെറയും വർദ്ധകന്മാരും ജലസ്പർശികളുമായ മിത്രവരുണന്മാരെ, നിങ്ങൾ എല്ലാ അംഗോപാംഗങ്ങളോടു കൂടിയ ഈ യാഗത്തെ പ്രാപിക്കുന്നു.

9 കവീ നോ മിത്രാവരുണാ
തുവിജാതാ ഉരുക്ഷയാ
ദക്ഷം ദധാതേ അപസം. (വ–4)

അന്വയം:—കവീ, തുവി–ജാതൗ,—മേധാവിനൗ, ബഹൂനാം ഉപകാരായോത്പന്നൗ
ഉരു–ക്ഷയാ—ബഹുനിവാസൗ
മിത്രാവരുണൗ നഃ ദക്ഷം—അസ്മാകം ബലം.
അപസം ദധാതേ—കർമ്മ ച പോഷയതഃ

അർത്ഥം—കവിഞ്ഞു കാണുന്നവരും വളരെപ്പേക്ക് ഉപകാരത്തിന്നുത്പന്നന്മാരും ബഹുനിവാസസ്ഥാനങ്ങളുള്ളവരുമായ മിത്രവരുണന്മാർ നമുക്ക് ബലവും കർമ്മവും വർദ്ധിപ്പിക്കുന്നു

വർഗ്ഗം—5–6—അശ്വിനൗ ഇന്ദ്രഃ വിശ്വേദേവാഃ സരസ്വതീ ച ദേവതാ

1 അശ്വിനാ യജ്വരീ രിഷോ
ദ്രവത്പാണീ ശുഭസ്പതീ
പുരുഭുജാ ചനസ്യതം

അന്വയം:—ഹേ ദ്രവത്–പാണീ—ഹവിർഗ്രഹണായ ദ്രവദ്ഭ്യാം പാണിഭ്യാമുപേതൗ
ഹേ ശുഭഃ പതീ, പുരു–ഭുജാ—ശോഭന കർമ്മപാലകൗ, വിസ്തീർണ്ണഭുജൗ
ഹേ അശ്വിനൗ, യജ്വരീഃ ഇഷഃ—യുവാം യാഗനിഷ്പാദികാനി ഹവിർല്ലക്ഷണാന്യന്നാനി
ചനസ്യതം—ഇച്ഛതം, ഭുഞ്ജാഥാം

അർത്ഥം—ഹവിസ്സു പിടിക്കുവാൻ ബദ്ധപ്പെട്ടു കൈ നീട്ടുന്നവരും ശോഭന കർമ്മപാലകന്മാരും മഹാബാഹുക്കളുമായ അശ്വികളേ, നിങ്ങൾ യാഗനിഷ്പാദകങ്ങളായ ഹവിസ്സുകളെ കാമിച്ചാലും, ഭുജിച്ചാലും.

2 അശ്വിനാ പുരുദംസസാ

നരാ ശവീരയാ ധിയാ

ധിഷ്ണ്യാ വനതം ഗിരഃ.

അന്വയം:—ഹേ പുരു—ദംസസാ, നരാ,—ബഹുകർമ്മാണൌ, നേതാരൌ

ധിഷ്ണ്യാ അശ്വിനാ — ബുദ്ധിമന്താവശ്വിനൌ യുവാമസ്മദീയാഃ

ഗിരഃ ധിയാ വനതം—സ്തുതീഃ ആദരയുക്തയാ ബുദ്ധ്യാ സംഭജതം, സ്വീകുരുതം.

അർത്ഥം—നാനാവിധ കർമ്മാക്കളും നേതാക്കളും ബുദ്ധിമാന്മാരുമായ അശ്വികളേ, നിങ്ങൾ ഞങ്ങളുടെ സ്തുതികളെ സമാദരബുദ്ധിയോടു കൂടി കൈക്കൊണ്ടാലും.

3 ദസ്രാ യുവാകവസ്സുതാ

നാസത്യാ വൃക്തബർഹിഷഃ

ആ യാതം രുദ്രവർത്തനീ.

അന്വയം:—ഹേ ദസ്രാ,—ശത്രൂണാം രോഗാണാഞ്ചോപക്ഷയിതാരൌ;

നാസത്യാ രുദ്ര—വർത്തനീ —അസത്യരഹിതൌ, ശൂരഭടാനാം മാർഗ്ഗേസ്ഥിതൌ, അശ്വിനൌ

(യുഷ്മദർത്ഥം സോമാഃ) യുവാകവഃ സുതാഃ—വസതീവരീഭിർമ്മിളിതാഃ അഭിഷുതാഃ

വൃക്ത—ബർഹിഷഃ ആ യാതം —മൂലവർജ്ജിതബർഹിരാസ്തരണാഃ അഗച്ഛതം

അർത്ഥം—ശത്രുക്കളുടെയും രോഗങ്ങളുടെയും ഹന്താക്കളും സത്യശീലന്മാരും ശത്രുക്കളെ കരയിക്കുന്ന ശൂരഭടന്മാരുടെ മാർഗ്ഗത്തിൽ വർത്തിക്കുന്നവരുമായ അശ്വികളേ, നിങ്ങൾക്കുവേണ്ടി വസതീവരികളെന്ന മന്ത്രപൂതജലങ്ങൾ ചേർന്ന സോമങ്ങൾ സംസ്കരിയ്ക്കപ്പെട്ടിരിക്കുന്നു. കടമുറിച്ച ദർഭപ്പുല്ലുകളുടെ വിരിപ്പുകളെ പ്രാപിച്ചാലും, അവയിൽ വന്നിരുന്നാലും.

ഉസ്രാഃ—ഇവ സ്വസരാണി—സൂര്യരശ്മയ അഹാനീവ
സുതം ആ ഗന്ത—അഭിഷുതം സോമമാഗച്ഛത

അർത്ഥം—അതാതു കാലത്തിൽ വൃഷ്ടിപ്രദന്മാരായ സകലമാനദേവന്മാർ ത്വരായുക്തരായി, സൂര്യകിരണങ്ങൾ പകലുകളെയെന്നപോലെ, നമ്മുടെ സംസ്കരിച്ച സോമത്തെ അഭിഗമിയ്ക്കട്ടെ

9 വിശ്വേ ദേവാസോ അസ്രിധ
ഏഹിമായാസോ അദ്രുഹഃ
മേധം ജുഷന്ത വഹ്നയഃ

അന്വയം—അസ്രിധഃ, ഏഹി—മായാസഃ —ക്ഷയരഹിതാഃ, സർവ്വതോ വ്യാപ്തപ്രജ്ഞാഃ
അദ്രുഹഃ, വഹ്നയഃ —ദ്രോഹരഹിതാഃ, വോഢാരഃ, ധനാനാം പ്രാപയിതാരഃ
വിശ്വേ ദേവാസഃ, മേധം ജുഷന്ത —വിശ്വേ ദേവാഃ യജ്ഞം സേവന്താം

അർത്ഥം—അക്ഷയന്മാരും എല്ലാററിലും വ്യാപിച്ച പ്രജ്ഞാനമുള്ളവരും ഉപദ്രവരഹിതന്മാരും ധനങ്ങൾ വഹിക്കുന്നവരും (ഉപാസകർക്കു) എത്തിക്കുന്നവരുമായ സകലമാനദേവന്മാർ നമ്മുടെ യജ്ഞത്തെ കൈക്കൊള്ളട്ടെ

10 പാവകാ നഃ സരസ്വതീ
വാജേഭിർവ്വാജിനീവതീ
യജ്ഞം വഷ്ടു ധിയാവസുഃ

അന്വയം—പാവകാ വാജിനീ-വതീ —ശോധയിത്രീ അന്നവതീ ക്രിയാവതീ
ധിയാ വസുഃ —കർമ്മപ്രാപ്യധനനിമിത്തഭൂതാ
സരസ്വതീ —വാജേഭിഃ —യജമാനേഭ്യോ ദാതവ്യൈരന്നൈഃ
നഃ യജ്ഞം, വഷ്ടു —അസ്മാകം യജ്ഞം കാമയതാം

അർത്ഥം—ശുദ്ധികാരിണിയും അന്നവതിയും (ക്രിയാവതിയും) കർമ്മംകൊണ്ട് ലഭ്യമായ ധനാദികാംക്ഷ, അവലംബഭൂതയുമായ സരസ്വതി, ഉപാസകൎക്ക് കൊടുക്കാനുള്ള അന്ന (രക്ഷണ)ങ്ങളോടുകൂടി നമ്മുടെ യജ്ഞത്തെ പ്രാപിക്കട്ടെ.

11 ചോദയിത്രീ സൂനൃതാനാം
ചേതന്തീ സുമതീനാം
യജ്ഞം ദധേ സരസ്വതീ

അന്വയം:—സൂനൃതാനാം ചോദയിത്രീ –പ്രിയസത്യഭൂതാനാം വാകൃാനാം പ്രേരയിത്രീ
സു-മതീനാം ചേതന്തീ-ശോഭനബുദ്ധിയുക്താനാംജ്ഞാപയന്തീ
സരസ്വതീ, യജ്ഞം ദധേ –യജ്ഞം ധാരിതവതീ.

അർത്ഥം-പ്രിയസത്യാത്മകങ്ങളായ വാകൃങ്ങളെ പ്രേരിപ്പിക്കുന്നവളും ശോഭനബുദ്ധികൾക്കുചേരിക്കേണ്ടും മാൎഗ്ഗമറിയിക്കുന്നവളുമായ സരസ്വതി യജ്ഞത്തെ ധരിച്ചവളാകുന്നു.

12 മഹോ അൎണ്ണസ്സരസ്വതീ
പ്ര ചേതയതി കേതുനാ
ധിയോ വിശ്വാ വി രാജതി

(വ–6)

അന്വയം:–സരസ്വതീ, കേതുനാ –പ്രവാഹരൂപേണ കൎമ്മണാ
മഹഃ അൎണ്ണഃ പ്ര ചേതയതി –പ്രഭൂതമുദകം പ്രജ്ഞാപയതി
വിശ്വാഃ ധിയഃ വി രാജതി –സൎവ്വാണ്യനുഷ്ഠാതൃപ്രജ്ഞാനാനി ദീപയതി.

അർത്ഥം-(നദീരൂപയായ) സരസ്വതി പ്രവാഹകൎമ്മത്താൽ സമൃദ്ധമായ ജലത്തെ കാട്ടിത്തരുന്നു. സൽകൎമ്മാനുഷ്ഠാതാക്കളായവരുടെയെല്ലാം പ്രജ്ഞാനങ്ങളെ തെളിയിക്കുന്നു.

4 ഇന്ദ്രാ യാഹി ചിത്രഭാനോ
സുതാ ഇമേ ത്വായവഃ
അണ്വീഭിസ്തനാ പൂതാസഃ

അന്വയം —ഹേ ചിത്ര—ഭാനോ, ഇന്ദ്ര, അണ്വീഭിഃ—ഋത്വിജാമംഗുലീഭിഃ
തനാ പൂതാസഃ—നിത്യം ശുദ്ധാഃ
ഇമേ ത്വാ—യവഃ—സോമാ ത്വാം കാമയമാനാഃ
ആ യാഹി—ആഗച്ഛ

അർത്ഥം—വിവിധ ദീപ്തിമാനായ ഇന്ദ്ര, ഋത്വിക്കുകളുടെ വിരലുകളാൽ നിത്യം ശോധിതങ്ങളായ ഈ സോമങ്ങൾ അവിടുത്തെ കാമിക്കുന്നവയാകുന്നു, വന്നാലും

5 ഇന്ദ്രാ യാഹി ധിയേഷിതോ—
വിപ്രജൂതഃ സുതാവതഃ
ഉപ ബ്രഹ്മാണി വാഘതഃ

അന്വയം —ഹേ ഇന്ദ്ര ധിയാ ഇഷിതഃ—പ്രജ്ഞയാ പ്രേരിതഃ
വിപ്ര—ജൂതഃ—അന്യൈരൃത്വിഗ്ഭിഃ പ്രേരിതസ്ത്വം
സുത—വതഃ—അഭിഷുതസോമയുക്തസ്യ
വാഘതഃ —ബ്രഹ്മാണി—ഋത്വിജോ വേദരൂപാണി സ്തോത്രാണി
ഉപ ആ യാഹി—ഉപേത്യാഗച്ഛ

അർത്ഥം—അല്ലയോ ഇന്ദ്ര ഞങ്ങളുടെ പ്രജ്ഞയാൽ പ്രേരിതനും മററു ഋത്വിക്കുകളാലും സ്തുതനായ അവിടുന്ന് സംസ്കരിച്ച സോമത്തോടുകൂടിയ ഋത്വിക്കിന്റെ വൈദിക സ്തോത്രങ്ങളെ പ്രാപിക്കുവാനായി വന്നാലും.

6 ഇന്ദ്രാ യാഹി തൂതുജാന
ഉപ ബ്രഹ്മാണി ഹരിവഃ
സുതേ ദധിഷ്വ നശ്ചനഃ

(വ 5)

അന്വയം:—ഹേ ഹരി—വഃ, ഇന്ദ്ര,—ഹര്യശ്വേന്ദ്ര, ത്വം
തുതുജാനഃ ബ്രഹ്മാണി—ത്വരമാണസ്തോത്രാണി
ഉപ ആ യാഹി—ഉപൈതുമാഗച്ഛ
സുതേ നഃ ചനഃ—സോമാഭിഷുതേ സതി അസ്മാകം ഹവിരന്നം
ദധിഷ്വ—ധാരയ, സ്വീകുരു

അർത്ഥം—ഹരികളെന്ന കുതിരകളോടുകൂടിയ ഇന്ദ്ര, അവിടുന്നു സത്വരനായി ഞങ്ങളുടെ സ്തോത്രങ്ങളെ പ്രാപിപ്പാനായി വന്നാലും. സോമം സംസ്കരിക്കപ്പെട്ടിരിക്കേ ഞങ്ങളുടെ യജ്ഞഹവിസ്സു സ്വീകരിച്ചാലും.

7 ഓമാസശ്ചർഷണീധൃതോ
വിശ്വേ ദേവാസ ആ ഗത
ദാശ്വാംസോ ദാശുഷഃസുതം

അന്വയം:—ഹേ ഓമാസഃ ചർഷണീ—ധൃതഃ—ഓമാരക്ഷകാഃ, മനുഷ്യാണാം ധാരകാഃ
ഹെ ദാശ്വാംസഃ, —ഫലസ്യ ദാതാരഃ
ഹേ വിശ്വേ ദേവാസഃ,—സർവ്വേ ദേവാഃ
ദാശുഷഃ സുതം ആ ഗത—ഹവിർദ്ദാതുര്യജമാനസ്യ സോമം പ്രത്യാഗച്ഛത

അർത്ഥം—രക്ഷകന്മാരും മനുഷ്യപോഷകരും കർമ്മഫലദാതാക്കളുമായ സകലമാനദേവന്മാരേ, ഹവിർദ്ദാതാവിൻെറ സോമത്തെച്ചൊല്ലി വന്നാലും.

8 വിശ്വേ ദേവാസോ അപ്തുര—
സ്സുതമാ ഗന്ത തൂർണ്ണയഃ
ഉസ്രാ ഇവ സ്വസരാണി

അന്വയം:—അപ്—തുരഃ വിശ്വേ ദേവാസഃ,—കാലവൃഷ്ടികരാസ്സർവ്വേ ദേവാഃ
തൂർണ്ണയഃ—ത്വരായുക്താഃ, ആലസ്യരഹിതാഃ

വർഗ്ഗം—7–8—ഇന്ദ്രോ ദേവതാ.

1 സുരൂപ കൃത്നുമൂതയേ
സുദുഘാമിവ ഗോദുഹേ
ജുഹൂമസി ദ്യവിദ്യവി

അന്വയം:—സുരൂപ-കൃത്നും—ശോഭന രൂപോപേതസ്യ കർമ്മണഃ കർത്താരമിന്ദ്രം
ഊതയേ ഗോ—ദുഹേ—രക്ഷാർത്ഥം, ദോഗ്ധുരർത്ഥം
സുദുഘാം-ഇവ—സുഷ്ഠുദോഗ്ധ്രീം ഇവ
ദ്യവി—ദ്യവി ജുഹൂമസി—പ്രതിദിനമാഹ്വയാമഃ

അർത്ഥം—ശോഭന കർമ്മത്തിന്നു കർത്താവായ ഇന്ദ്രനെ രക്ഷക്കായി, പാൽ കറക്കുവാൻ കറവപ്പശുവിനെയെന്നപോലെ, ദിനംപ്രതി നാം വിളിക്കുന്നു.

2 ഉപ നഃ സവനാഗഹി
സോമസ്യ സോമപാഃ പിബ
ഗോദാ ഇദ്രേവതോ മദഃ

അന്വയഃ—ഹേ സോമ—പാഃ — സോമസ്യ പാതഃ, ഇന്ദ്ര. (സോമം പാതും)
നഃ — അസ്മദീയാനി
സവനാ — ത്രീണി സവനാനി പ്രതി
ഉപ — സമീപേ
ആ ഗഹി — ആഗച്ഛ
രേവതഃ — ധനവതഃ (തവ)
മദഃ — ഹർഷഃ
ഗോ-ദാഃ ഇത് — ഗോപ്രദ ഏവ (ത്വയി ഹൃഷ്ടേ സതി അസ്മാഭിഃ ഗാവഃ ലഭ്യന്തേ)

അർത്ഥം—ഇന്ദ്രാ സോമപായിൻ, സോമപാനത്തിന്നായിക്കൊണ്ടു ഞങ്ങളുടെ മൂന്നു സവനങ്ങളിലും അവിടുന്നു സമീപത്തു വന്നാലും. ധനവാനായ അവിടുത്തെ ഹർഷം (പ്രസാദം) ഗോപ്രദമാണല്ലൊ അവിടുന്നു പ്രസാ

ദിച്ചാൽ ഞങ്ങൾക്ക ധാരാളം പശുക്കൾ ഉണ്ടാകുമല്ലോ. (പശുക്കൾ സുഖജീവിതത്തിന്നല്ല, കർമ്മനിർവ്വഹണത്തിന്നാണ്.)

3 അഥാ തേ അന്തമാനാം
വിദ്യാമ സുമതീനാം
മാ നോ അതി ഖ്യ ആഗഹി

അന്വയം:—അഥ — സോമപാനാനന്തരം
തേ — തവ
അന്തമാനാം — അതിശയേന സമീപവർത്തിനാം
സു—മതീനാം — ശോഭനപ്രജ്ഞാനാം പുരുഷാണാം (മധ്യേ സ്ഥിതം)
വിദ്യാമ — വയം ത്വാം ജാനീയാമ
(ത്വം) നഃ അതി ഖ്യഃ — അസ്മാൻ അതിക്രമ്യ അന്യേഷാം തൽസ്വരൂപം മാ പ്രകഥയ
(കിം തു) ആ ഗഹി — അസ്മാനേവാഗച്ഛ

അർത്ഥം—സോമപാനത്തിന്നശേഷം, അവിടത്തെ ഏററവും അടുത്തു നില്ക്കുന്നവരും ശോഭനപ്രജ്ഞന്മാരുമായ ഞങ്ങളുടെ നടുവിൽ അവിടുന്ന് എഴുന്നള്ളിനിന്ന്, ഞങ്ങൾ അവിടത്തെ നന്നായറിയട്ടെ. (പ്രത്യക്ഷനായി അവിടത്തെ ഞങ്ങൾ കാണട്ടെ) ഞങ്ങളെ വിട്ട് അന്യർക്ക് അവിടത്തെ രൂപം വെളിപ്പെടുത്തരുത്. അതായത് എല്ലാവരെക്കാൾ കൂടുതൽ ഞങ്ങളെ ഭക്തതമന്മാരായി കരുതണം. പിന്നെ ഞങ്ങളുടെ അടുത്തുവന്നാലും.

4 പരേഹി വിഗ്രമസ്തൃതം—
മിന്ദ്രം പൃച്ഛാ വിപശ്ചിതം
യസ്തേ സഖിഭ്യ ആ വരം

അന്വയം:-യഃ (ഇന്ദ്രഃ) തേ — തവ (യജമാനസ്യ)
സഖി-ഭ്യഃ — ഋത്വിഗ്ഭ്യഃ

വരം — ശ്രേഷ്ഠം, ധനപുത്രാദികം
ആ — സമന്താത് (പ്രയച്ഛതി)
(ഹേ യജമാന, ത്വം)
ഇന്ദ്രം പരാ ഇഹി — ഇന്ദ്രസ്യ സമീപേ ഗച്ഛ
(ഗത്വാ ച) വിപഃ ചിതം — പണ്ഡിതം
വിപ്രം — മേധാവിനം
അസ്തൃതം — അഹിംസിതം (തം)
(ഹോതാരം മാം) പൃച്ഛ — അസൌഹോതാ സമ്യക്സ്തുതവാൻ, നവാ ഇതി

അർത്ഥം—(ഇവിടെ ഹോതാവു യജമാനനോടു പറയുന്ന ) യാതൊരിന്ദ്രൻ കൂട്ടുകാരായ ഋത്വിക്കുകളോടുകൂടി അങ്ങക്ക്, ഐശ്വര്യസന്താനാദികളെ നിറച്ചും നല്കുന്നുവോ, ആ ഇന്ദ്രന്റെ അടുക്കൽ ചെല്ലുക ചെന്നിട്ടു പണ്ഡിതനും മേധാവിയും അജയ്യനുമായ ഇന്ദ്രനോട് എന്നെപ്പററി, 'ഈ ഹോതാവു വേണ്ടപോലെ സ്തുതിച്ചുവോ ഇല്ലയോ' എന്നു ചോദിക്കുക (ഇന്ദ്രനെയും തങ്ങളിൽ ഒരാളെപ്പോലെ എത്ര ലാഘവത്തോടുകൂടിയാണ് കണക്കാക്കുന്നത്? ഈ ദേവമാനുഷസൗഹൃദം വേദത്തിൽ പല ദിക്കിലും കാണാം )

5 ഉത ബ്രുവന്തു നോ നിദോ-
നിരന്യതശ്ചിദാരത
ദധാനാ ഇന്ദ്ര ഇദ്ദുവഃ (വ 7)

അന്വയം —നഃ — അസ്മാകം സംബന്ധിനഃ (ഋത്വിജഃ)
ഇന്ദ്രേ ഇത് ദുവഃ ദധാനാഃ — പരിചര്യാം കുർവ്വന്തഃ
ഉത ബ്രുവന്തു — സ്തുവന്തു
ഹേ നിദഃ, — നിന്ദിതാരഃ പുരുഷാഃ,
നിഃ ആരത — ഇതോ ദേശാത് നിർഗ്ഗച്ഛത
ഉത അന്യതഃചിത് — അന്യസ്മാത് ദേശാത് അപി (നിർഗ്ഗച്ഛത )

അർത്ഥം — ഞങ്ങളുടെസ്സംബന്ധിച്ചവരും ഇന്ദ്രനെ പരിചര്യ ചെയ്യുന്നവരും (സർവ്വദാ സേവിച്ചുകൊണ്ടേ ഇരിക്കുന്നവരും) ആയ ഋത്വിക്കുകൾ അവിടുത്തെ സ്തുതിയ്ക്കട്ടെ. കർമ്മനിന്ദകന്മാരേ, നിങ്ങൾ ഈ സ്ഥലത്തുനിന്ന് മാത്രമല്ല നിങ്ങളെത്തിച്ചേരുന്ന അന്യദിക്കിൽ നിന്നും അകന്നുപോവുക. അതായത് യജ്ഞനിന്ദകന്മാരായ നിങ്ങൾക്ക് എവിടെയും സ്ഥാനമില്ലാതിരിക്കട്ടെ.

6 ഉത നസ്സുഭഗാँ അരി-
വ്വോചേയുർദ്ദസ്മ കൃഷ്ടയഃ
സ്യാമേദിന്ദ്രസ്യ ശർമ്മണി.

| | |
|---|---|
| അന്വയം:—ഹേ ദസ്മ | — ശത്രൂണാം ഉപക്ഷപയിതഃ (ഇന്ദ്ര) |
| (ത്വ ദനുഗ്രഹാൽ) അരിഃ | — ശത്രവഃ |
| ഉത | — അപി |
| നഃ | — അസ്മാൻ |
| സു-ഭഗാൻ | — ശോഭനധനോപേതാൻ |
| വോചേയുഃ | — ഉച്യാസുഃ |
| കൃഷ്ടയഃ | — അസ്മൽ മിത്രഭൂതാഃ മനുഷ്യാഃ ഏവം വദന്തീതി കിമു വക്തവ്യം? |
| (ധനസമ്പന്നാഃ വയം) ഇന്ദ്രസ്യ ശർമ്മണി | — ഇന്ദ്രപ്രസാദലബ്ധേ സുഖേ |
| സ്യാമ ഇൽ | — ഭവേമൈവ |

അർത്ഥം: — അല്ലയോ ശത്രുനാശകനായ ഇന്ദ്ര, അവിടുത്തെ അനുഗ്രഹംകൊണ്ടു ശത്രുക്കൾകൂടി ഞങ്ങളെ ഐശ്വര്യയുക്തന്മാരായി പറയാവൂ. ഞങ്ങൾക്കു വേണ്ടപ്പെട്ടവരായ, ബന്ധുമിത്രാദികളായ, മനുഷ്യർ അപ്രകാരം പറയണമെന്നും പറയേണ്ടതില്ലല്ലോ. ഐശ്വര്യസമ്പന്നന്മാരായ ഞങ്ങൾ ഇന്ദ്രപ്രസാദലബ്ധമായ സുഖത്തിൽത്തന്നെ സ്ഥിതിചെയ്യുമാറാകട്ടെ.

7 ഏമാശുമാശവേ ഭര
യജ്ഞശ്രിയം നൃമാദനം
പതയന്മന്ദയത്സഖം

അന്വയം (ഹേ യജമാന) ആശവേ — കൃത്സ്നസോമയാഗവ്യാപ്തായ, ഇന്ദ്രായ
ആശും — സവനത്രയവ്യാപ്തം
യജ്ഞ-ശ്രിയം — യജ്ഞസ്യ സമ്പദ്രൂപം
നൃ മാദനം — നൄണാം, ഋത്വിഗ്യജമാനാനാം, ഹർഷഹേതും
പതയത് — പതയന്തം, കർമ്മാണി പ്രാപ്നുവന്തം
മന്ദയത്-സഖം — യഃ ഇന്ദ്രഃ യജമാനാൻ മന്ദയതി, ഹർഷയതി, തസ്മിന്നിന്ദ്രേ സഖിഭൂതം (സോമം)
ഈം ആ ഭര — ഇമം സോമം ആഹര

അർത്ഥം: അല്ലയോ യജമാന സോമയാഗസാമാന്യത്തെ പ്രാപിക്കുന്ന ഇന്ദ്രനായി, സവനത്രയങ്ങളിൽ വ്യാപ്തവും യജ്ഞത്തിന്റെ ശ്രീസ്വരൂപിയും ഋത്വിഗ്യജമാനന്മാർക്ക് ഹർഷകരവും കർമ്മങ്ങളിൽ ചെലുത്തുന്നതും യജമാനന്മാരെ സന്തോഷിപ്പിക്കുന്നതും ഇന്ദ്രന്റെ സഖിഭൂതവുമായ ഇതിനെ, ഈ സോമത്തെ ആഹരിച്ചാലും. (സോമത്തിന് അല്ലെങ്കിൽ സോമന് ഇന്ദ്രന്റെ സഖിത്വം പ്രസിദ്ധം)

8 അസ്യ പീത്വാ ശതക്രതോ
ഘനോ വൃത്രാണാമഭവഃ
പ്രാവോ വാജേഷു വാജിനം

അന്വയം — ഹേ ശത-ക്രതോ — ബഹുകർമ്മയുക്ത, ഇന്ദ്ര,
(ത്വം) അസ്യ — സോമസ്യ സംബന്ധിനം അംശം

| | |
|---|---|
| പീതാ വൃത്രാണാം | — വൃത്രനാമകാസുരപ്രമുഖാനാം ശത്രൂണാം |
| ഘ്നഃ അഭവഃ | — ഹന്താഭൂഃ |
| (തതഃ) വാജേഷു | — സംഗ്രാമേഷു |
| വാജിനം | — സംഗ്രാമവന്തം സ്വഭക്തം |
| പ്ര ആവഃ | — പ്രകർഷേണ രക്ഷിതവാനസി |

അർത്ഥം—അല്ലയോ ബഹുകർമ്മയുക്തനായ ഇന്ദ്ര, അവിടുന്നു സോമാംശം പാനംചെയ്തു്, വൃത്രപ്രമുഖരായ ശത്രുക്കളുടെ ഹന്താവായി ഭവിച്ചു. പിന്നെ യുദ്ധങ്ങളിൽ യോദ്ധാക്കളായ ഭക്തന്മാരെ അവിടുന്നു രക്ഷിച്ചു.

9 തന്ത്വാ വാജേഷു വാജിനം
വാജയാമശ്ശതക്രതോ
ധനാനാമിന്ദ്ര സാതയേ.

അന്വയം:—ഹേ ശത—ക്രതോ, ഇന്ദ്ര, — ബഹുകർമ്മയുക്ത, ഇന്ദ്ര,

| | |
|---|---|
| ധനാനാം സാതയേ | — സംഭജനാർത്ഥം |
| വാജേഷു വാജിനം | — യുദ്ധേഷു ബലവന്തം |
| ത്വാ | — ത്വാം |
| വാജയാമഃ | — അന്നവന്തം കർമ്മഃ |

അർത്ഥം—ബഹുകർമ്മയുക്തനായ ഇന്ദ്ര, ഐശ്വര്യസിദ്ധിക്കവേണ്ടി യുദ്ധങ്ങളിൽ ബലവാനായ അവിടത്തെ അന്നവാനാക്കിച്ചെയ്യുന്നു. അതായത്തു് അവിടേക്കു ഹവിസ്സർപ്പിക്കുന്നു.

10 യോ രായോ॑ऽവനിർമ്മഹാ-
ൻത്സുപാരസ്സുന്വതസ്സഖാ
തസ്മാ ഇന്ദ്രായ ഗായത (വ. 8)

അന്വയം:—(ഹേ ഋത്വിജഃ) യഃ (ഇന്ദ്രഃ) രായഃ — ധനസ്യ

| | |
|---|---|
| അവനിഃ | — രക്ഷകഃ, സ്വാമീ |
| മഹാൻ | — ഗുണൈരധികഃ |

സു-പാരഃ — സമ്യക് കർമ്മണഃ പൂരയിതാ
സുന്വതഃ സഖാ — അഭിഷുണ്വതഃ (യജമാനസ്യ) സഖാ
തസ്മൈ ഇന്ദ്രായ — തത്പ്രീത്യർത്ഥം
ഗായത — സ്തുതിം കുരുത

അർത്ഥം-അല്ലയോ ഋത്വിക്കുകളേ, യാതൊരിന്ദ്രനാണോ സർവ്വധനത്തിന്റെയും സ്വാമി, രക്ഷകൻ, ഗുണങ്ങളാൽ ഉൽകൃഷ്ടൻ, സത്കർമ്മങ്ങളെ പൂരിപ്പിക്കുന്നവൻ, സോമം സംസ്കരിക്കുന്ന (യാഗംചെയ്യുന്ന) യജമാനന്റെ തോഴൻ, ആ ഇന്ദ്രന്റെ പ്രീതിക്കായി സ്തുതിഗാനങ്ങൾ പാടുക

വർഗ്ഗം—9–10

1 ആ ത്വേ താ നി ഷീദതേ-
ന്ദ്രമഭി പ്ര ഗായത
സഖായഃ സ്തോമവാഹസഃ

പദം —ഹേ സ്തോമ-വാഹസഃ
സഖായഃ — ത്രിവൃത്പഞ്ചദശാദി സ്തോമാൻ അസ്മിൻ കർമ്മണി വഹന്തി, യേ, തേ, താദൃശാഃ
തു ആ ഇത — ക്ഷിപ്രമസ്മിൻ കർമ്മണി ആഗച്ഛതാഗച്ഛത
(ആഗത്യ ച) നി സീദത — ഉപവിശത
(ഉപവിശ്യ ച) ഇന്ദ്രം അഭി
പ്ര ഗായത — സർവ്വതഃ പ്രകർഷേണ സ്തുത

അർത്ഥം—ത്രിവൃത്പഞ്ചദശാദി സ്തോത്രങ്ങൾ വഹിക്കുന്ന സഖാക്കളായ ഋത്വിക്കുകളേ നിങ്ങൾ വേഗത്തിൽ ഈ കർമ്മത്തിൽ വന്നുചേരുക വന്നുചേരുക വന്നിട്ട് ഇരിക്കുക, ഇരുന്ന് ഇന്ദ്രനെക്കുറിച്ച് എല്ലാററിലും ഉത്തമമായ സ്തോത്രം ചൊല്ലുക

2 പുരൂതമം പുരൂണാ-

മീശാനം വാര്യാണാം

ഇന്ദ്രം സോമേ സചാ സുതേ.

അന്വയം:-(ഹേ സഖായഃ ഋത്വിജഃ) പുരു-തമം — പുരൂൻ, ബഹൂൻ ശത്രൂൻ തമയതി ഗ്ലാപയതി താദൃശം
പുരൂണാം — ബഹൂനാം
വാര്യാണാം — വരണീയാനാം ധനാനാം
ഈശാനം ഇന്ദ്രം — സ്വാമിനം, ഇന്ദ്രം
സുതേ സോമേ — അഭിഷുതേ സോമേ പ്രവൃത്തേ സതി
സചാ — യൂയം സർവ്വൈസ്സഹ (അഭിപ്രഗായത)

അർത്ഥം—അല്ലയോ സഖാക്കളായ ഋത്വിക്കുകളേ, സംസ്കരിച്ച സോമം സജ്ജമായിരിക്കേ, ബഹുക്കളായ ശത്രുക്കളെ അമർത്തുന്നവനും ധാരാളം ശ്രേഷ്ഠധനങ്ങളുടെ അധീശനുമായ ഇന്ദ്രനെക്കുറിച്ച് എല്ലാവരും ചേർന്ന് സ്തോത്രം ചൊല്ലുക.

3 സ ഘാ നോ യോഗ ആ ഭുവൽ

സ രായേ സ പുരന്ധ്യാം

ഗമദ്വാജേഭിരാ സ നഃ

അന്വയം:—സഃ ഘ — പൂർവ്വോക്തഗുണവിശിഷ്ടഃ സ ഏവേന്ദ്ര
നഃ — അസ്മാകം
യോഗേ — പൂർവ്വമപ്രാപ്തസ്യ പുരുഷാർത്ഥസ്യ സംബന്ധേ
ആ ഭുവൽ — ആ ഭവതു, പുരുഷാർത്ഥം സാധയതു
സഃ (ഏവ) രായേ — ധനാർത്ഥം (ആ ഭുവൽ)
സഃ (ഏവ) പുരം-ധ്യാം — യോഷിതി, ബഹുവിധായാം ബുദ്ധൗ വാ (ആ ഭുവൽ)

7 ആ ത്വാ വിശന്ത്വാശവ-
സ്സോമാസ ഇന്ദ്ര ഗിർവ്വണ,
ശന്തേ സന്തു പ്രചേതസേ

അന്വയം —ഗിർവ്വണഃ — ഗീർഭിഃ, സ്തുതിഭിഃ സംഭജനീയ
ഹേ ഇന്ദ്ര
ആശവഃ — സവനത്രയേ വ്യാപ്തിമന്തഃ
സോമാസഃ — സോമാഃ
ത്വാ — ത്വാം
ആ വിശന്തു — ആഭിമുഖ്യേന പ്രവിശന്തു
തേ പ്ര-ചേതസേ — തവ പ്രകൃഷ്ടജ്ഞാനായ
ശം സന്തു — സുഖരൂപാഃ (സോമാഃ) ഭവന്തു

അർത്ഥം.—സ്തുതികളാൽ ഭജനീയനായ ഇന്ദ്ര സവനത്രയങ്ങളിലും വ്യാപ്തങ്ങളായ സോമങ്ങൾ നേരെ അവിടത്തെ അണയട്ടെ അവിടേക്ക് പ്രകൃഷ്ട ജ്ഞാനത്തിന്നായിക്കൊണ്ട്, സോമങ്ങൾ സുഖരൂപങ്ങളായി ഭവിക്കട്ടെ

8 ത്വാം സ്തോമാ അവീവൃധൻ
ത്വാമുക്ഥാ ശതക്രതോ
ത്വാം വർദ്ധന്തു നോ ഗിരഃ

അന്വയം —ഹേ ശതക്രതോ — ബഹുകർമ്മൻ, ബഹുപ്രജ്ഞ, ഇന്ദ്ര
ത്വാം സ്തോമാഃ — സാമഗാനാം സ്തോത്രാണി
അവീവൃധൻ — വർദ്ധയന്തി
(തഥാ) ഉക്ഥാ — ബഹ്വൃചാനാം ശസ്ത്രാണി (അവീവൃധൻ) (യസ്മാത് പൂർവ്വമേവാസീത്, തസ്മാത് ഇദാനീമപി)
നഃ ഗിരഃ — അസ്മാകം സ്തുതയഃ
ത്വാം വർദ്ധന്തു — വർദ്ധയന്തു

അൎത്ഥം—ബഹുകൎമ്മവാനായ, ബഹുപ്രജ്ഞനായ ഇന്ദ്ര, സാമഗന്മാരുടെ സ്തോത്രങ്ങൾ അവിടേയ്ക്കു് ഉൽക്കൎഷമുണ്ടാക്കുന്നു. അതുപോലെ ബഹ്വൃക്കുകളുടെ ശസ്ത്രങ്ങൾ (സ്തുതിമന്ത്രങ്ങൾ) അവിടേയ്ക്കു് ഉൽക്കർഷമുണ്ടാക്കുന്നു. മുമ്പെന്നപോലെ ഇപ്പോഴും ഞങ്ങളുടെ സ്തുതികൾ അവിടേയ്ക്കുൽകർഷമുണ്ടാക്കട്ടെ (പൂജകൊണ്ടു ബിംബങ്ങൾക്കു ശക്തികൂടുന്നപോലെ, സ്തുതികൾകൊണ്ടു ദേവന്മാൎക്കു് ഉൽക്കർഷവും ശക്തിയും കൂടുമെന്നു് ആർഷസിദ്ധാന്തം.)

9 അക്ഷിതോതിസ്സനേദിമം
വാജമിന്ദ്രസ്സഹസ്രിണം
യസ്മിൻ വിശ്വാനി പൗംസ്യാ

അന്വയം:—യസ്മിൻ (വാജേ) പൗംസ്യാ — പൗംസ്യാനി, പുംസ്ത്വാനി, ബലാനി വൎത്തന്തേ
അക്ഷിത—ഊതിഃ — അഹിംസിതരക്ഷണഃ
ഇന്ദ്രഃ സഹസ്രിണം — പ്രകൃതിവികൃതിഷു ച വൎത്തമാനത്വേന സഹസ്രസംഖ്യായുക്തം
ഇമം വാജം — സോമരസരൂപം അന്നം
സനേൽ — സംഭജേൽ

അൎത്ഥം-യാതൊരന്നത്തിൽ പുംസ്ത്വങ്ങൾ, ബലങ്ങൾ ഉണ്ടോ (അതായതു് യാതൊരന്നം ബലപ്രദമാണോ), പ്രകൃതിവികൃതികളിലെ പരിണാമംകൊണ്ടു് ആയിരം (ബഹു) രൂപങ്ങളുള്ളതും സോമരസരൂപവുമായ ആ അന്നത്തെ എന്നും സുരക്ഷാകരനായ ഇന്ദ്രൻ പ്രാപിക്കട്ടെ.

10 മാ നോ മൎത്താ അഭി ദ്രുഹൻ
തനൂനാമിന്ദ്ര ഗിൎവ്വണഃ
ഈശാനോ യവയാ വധം

അന്വയം:-ഹേ ഗിൎവ്വണഃ, ഇന്ദ്ര, — ഗീൎഭിഃ സ്തുതിഭിഃ സംഭജനീയ, ഇന്ദ്ര,
മൎത്താഃ — വിരോധിനോ മനുഷ്യാഃ

സഃ (ഏവ) വാജേഭിഃ — ദേയൈരന്നൈസ്സഹ
നഃ ആ ഗമത് — അസ്മാൻ ആഗച്ഛതു

അർത്ഥം—മുൻമന്ത്രത്തിൽ പറഞ്ഞ ഗുണവിശേഷങ്ങളോടുകൂടി ഇന്ദ്രൻ തന്നെ ഞങ്ങൾക്ക് ഇതുവരെ അപ്രാപ്തമായ പുരുഷാർത്ഥത്തെ (ധർമ്മാർത്ഥകാമമോക്ഷങ്ങളിൽ നേടാത്തതിനെ) സാധിപ്പിക്കട്ടെ അവിടുന്നുതന്നെ ഞങ്ങൾക്ക (ധർമ്മാർത്ഥമായ) ധനത്തിന്നായി ഭവിക്കട്ടെ അവിടുന്നുതന്നെ ഞങ്ങൾക്ക ഗാർഹസ്ഥ്യം (അല്ലെങ്കിൽ ബഹുവിധമായ ബുദ്ധിവൈശദ്യം) നേടിത്തരട്ടെ നല്ലപ്പെട്ടോരു അന്നത്തോടു (ഭക്ഷ്യത്തോടു)കൂടി അവിടുന്നുതന്നെ ഞങ്ങളുടെ അടുക്കൽ ആഗമിക്കട്ടെ (ഇവിടെ ഇന്ദ്രനെ സർവ്വേശ്വരനായി, സർവ്വവിധാതാവായി കല്പിച്ചിരിക്കുന്നു )

4 യസ്യ സംസ്ഥേ ന വൃണ്വതേ

ഹരീ സമത്സു ശത്രവഃ

തസ്മാ ഇന്ദ്രായ ഗായത

അന്വയം—സമത്—സു — യുദ്ധേഷു
യസ്യ (ഇന്ദ്രസ്യ) സം—സ്ഥേ — രഥേയുക്തൌ
ഹരീ — ഭാവശൌ
ശത്രവഃ ന വൃണ്വതേ — ന സംഭജന്തേ, കിംതു പലായന്തേ
തസ്മൈ ഇന്ദ്രായ — തത്സന്തോഷാർത്ഥം
(ഹേ ഋത്വിജഃ) ഗായത — സ്തുതിം കുരുത

അർത്ഥം—യുദ്ധങ്ങളിൽ യാതൊരിന്ദ്രന്റെ തേരിൽ പൂട്ടപ്പെട്ട അശ്വങ്ങളുടെയാണോ ശത്രുക്കൾ അടുക്കാത്തതു് (അതായതു്, ഹര്യശ്വങ്ങളെ കാണുമ്പോൾതന്നെ ശത്രുക്കൾ ഓടി അകലുന്നതു്,) ആ ഇന്ദ്രന്റെ സന്തോഷത്തിന്നായി, അല്ലയോ ഋത്വിക്കുകളേ, സ്തുതിചൊല്ലുക

5 സുതപാവ്നേ സുതാ ഇമേ

ശുചയോ യന്തി വീതയേ

സോമാസോ ദധ്യാശിരഃ

(വ. 9)

| | |
|---|---|
| അന്വയം:—സുതാഃ | — അഭിഷുതാഃ |
| ശുചയഃ | — ദശാപവിത്രേണ ശോധിതാഃ |
| ദധി-ആശിരഃ | — അവനീയമാനം ദധി ആശിര്‍ശ്രോഷഘാതകം യേഷാം സോമാനാം തേ |
| ഇമേ സോമാസഃ | — അസ്മിൻ കർമ്മണി സമ്പാദിതാഃ സോമാഃ |
| സുത-പാവ്നേ | — അഭിഷുതസ്യ സോമസ്യ പാനകർത്രേ (ഷഷ്ഠ്യർത്ഥേ ചതുർത്ഥീ) |
| വീതയേ | — ഭക്ഷണാർത്ഥം |
| യന്തി | — തമേവ പ്രാപ്നുവന്തി |

അർത്ഥം—സംസ്കരിച്ചവയും ദശാപവിത്രംകൊണ്ടു് അരിച്ചു ശുദ്ധീകരിച്ചവയും തൈർചേർത്തു് 'നാവരാപ്പെട്ട ദോഷം നീങ്ങിയവയും ഈ കർമ്മത്തിൽ ഒരുക്കിയവയുമായ സോമങ്ങാം സംസ്കരിച്ച സോമത്തിന്നു് അവകാശിയായ ഇന്ദ്രന്ന ഭക്ഷണാർത്ഥം എത്തിച്ചേരുന്നു.

6 ത്വം സുതസ്യ പീതയേ
സദ്യോ വൃദ്ധോ അജായഥാഃ
ഇന്ദ്ര ജ്യൈഷ്ഠ്യായ സുക്രതോ

| | |
|---|---|
| അന്വയം:—സു—ക്രതോ | — ശോഭനകർമ്മൻ, ശോഭനപ്രജ്ഞ |
| ഹേ, ഇന്ദ്ര, ത്വം സുതസ്യ | — അഭിഷുതസ്യ സോമസ്യ |
| പീതയേ | — പാനാർത്ഥം |
| ജ്യൈഷ്ഠ്യായ | — ദേവേഷു ജ്യേഷ്ഠത്വാർത്ഥം (ച) |
| സദ്യഃ | — അസ്മിന്നേവ ക്ഷണേ |
| വൃദ്ധഃ അജായഥാഃ | — അഭിവൃദ്ധ്യുത്സാഹേന യുക്തഃ അഭൂഃ |

അർത്ഥം—ശോഭനകർമ്മാവായ, ശോഭനപ്രജ്ഞനായ ഇന്ദ്ര, അവിടുന്നു് സംസ്കരിച്ച സോമത്തിന്റെ പാനത്തിന്നു വേണ്ടിയും (അതുവഴി) ദേവന്മാരുടെ ഇടയിൽ ശ്രേഷ്ഠതവേണ്ടിയും ഈ ക്ഷണത്തിൽത്തന്നെ, അഭിവൃദ്ധിയിൽ ഉത്സാഹയുക്തനായി ഭവിക്കുക.

നഃ തനൂനാം — അസ്മദീയാനാം ശരീരാണാം
മാ അഭി ദ്രുഹൻ — അഭിതോ ദ്രോഹം മാ കുര്യുഃ
ഈശാനഃ — സമർത്ഥഃ (ത്വം)
(വൈരിഭിഃ) വധം യവയ — അസ്മത്തഃ പൃഥക് കുരു

അർത്ഥം—സ്തുതികളാൽ മഹനീയനായ ഇന്ദ്ര, വിരോധികളായ മനുഷ്യർ ഞങ്ങളുടെ ശരീരങ്ങളെ അഭിദ്രോഹിക്കാതിരിക്കട്ടെ (ശത്രുക്കൾക്ക് ആത്മവാന്മാരുടെ ശരീരത്തെയല്ലാതെ മറ്റൊന്നിനേയും ദ്രോഹിക്കാൻ കഴികയില്ല. ധർമ്മസാധനമാകയാൽമാത്രമാണ് ശരീരത്തിൽ പ്രതിപത്തി) ഈശനായ അവിടുന്ന് അവരുടെ വധ (ശരീരദ്രോഹ)ത്തെ ഞങ്ങളിൽനിന്നകററിയാലും.

വർഗ്ഗം 11–12 ഇന്ദ്രോ മരുതോ ദേവതാ.

1 യുഞ്ജന്തി ബ്രധ്നമരുഷം
ചരന്തം പരി തസ്ഥുഷഃ
രോചന്തേ രോചനാ ദിവി

അന്വയം—ബ്രധ്നം — ആദിത്യരൂപേണാവസ്ഥിതം
അരുഷം — അഗ്നിരൂപേണാവസ്ഥിതം
ചരന്തം — വായുരൂപേണ സർവ്വതഃ പ്രസരന്തം (ഇന്ദ്രം)
പരി തസ്ഥുഷഃ — പരിതോവസ്ഥിതാഃ ലോകത്രയവർത്തിനഃ പ്രാണിനഃ
യുഞ്ജന്തി — സ്വകീയേ കർമ്മണി ദേവതാത്വേന സംബന്ധം കുർവ്വന്തി (തസ്യൈവേന്ദ്രസ്യ മൂർത്തിവിശേഷഭൂതാനി)
രോചനാ — രോചനാനി, നക്ഷത്രാണി
ദിവി രോചന്തേ — ദ്യുലോകേ പ്രകാശന്തേ

അർത്ഥം—(ഇന്ദ്രനെ ഇവിടെ പരമേശ്വരനായി പറയുന്നു) ആദിത്യരൂപത്തിൽ അവസ്ഥിതനും അഗ്നിരൂപത്തിൽ വർത്തിക്കുന്നവനും വായുരൂപത്തിൽ സർവ്വത്ര പ്രസരിക്കുന്നവനുമായ ഇന്ദ്രനെ, ലോകത്രയങ്ങളിലെമ്പാടുമുള്ള പ്രാണി

കാം (ജനങ്ങാം) സ്വസ്വകമ്മങ്ങളിൽ, ദേവതാത്വത്തോട്ട ക്കുടി ബന്ധിപ്പിക്കുന്നു. (ദേവനായി സങ്കല്പിക്കുന്നു.) ആ ഇന്ദ്രന്റെ മൂർത്തിവിശേഷങ്ങാംതന്നെയാണ് ആകാശത്തിൽ നക്ഷത്രങ്ങളായി പ്രകാശിക്കുന്നത്.

2 യുഞ്ജന്ത്യസ്യ കാമ്മ്യാ

ഹരീ വിപക്ഷസാ രഥേ

ശോണാ ധൃഷ്ണൂ നൃവാഹസാ.

അന്വയം:—അസ്യ രഥേ — ഇന്ദ്രസ്യ രഥേ
(സാരഥയഃ) കാമ്യാ — കാമയിതവ്യൗ
വി—പക്ഷസാ — വിവിധേ പക്ഷസി, രഥസ്യ പാശ്വൗ, യയോരശ്വയോഃ തൗ
ശോണാ — രക്തവർണ്ണൗ
ധൃഷ്ണൂ — പ്രഗത്ഭൗ
നൃ—വാഹസാ — നൃണാം, പുരുഷാണാം വോഢാരൗ
ഹരീ — ഇന്ദ്രാശ്വൗ
യുഞ്ജന്തി

അത്ഥം—ആദിത്യാഗ്നിവായുരൂപങ്ങളിൽ അവസ്ഥിതനായ ഇന്ദ്രന്റെ രഥത്തിൽ, കാഴ്ചയിൽ കൗതുകം തോന്നിക്കുന്നവയും രഥത്തിന്റെ രണ്ടു പാശ്വങ്ങളിലും പൂട്ടപ്പെട്ടവയും ചുകപ്പുനിറമുള്ളവയും ഗാംഭീര്യമുള്ളവയും ഇന്ദ്രൻ സാരഥി മുതലായവരെ വഹിക്കുന്നവയുമായ ഹരികളെന്നു പേരായ അശ്വങ്ങളെ കെട്ടുന്നു (ഇന്ദ്രന്റെ അശ്വങ്ങാംക്കു ഹരികളെന്നും അഗ്നിയുടെ അശ്വങ്ങാംക്കു രോഹിത്തുകളെന്നും പേരുകാം)

3 കേതും കൃണ്വന്നകേതവേ

പേശോ മര്യാ അപേശസേ

സമുഷദ്ഭിരജായഥാഃ

അന്വയം —ഹേ മര്യാഃ — മനുഷ്യാഃ (ഇദമാശ്ചര്യം പശ്യത)

(ആദിത്യരൂപോയമിന്ദ്രഃ)

ഉഷദ്ഭിഃ — ദാഹകൈഃ രശ്മിഭിഃ

(പ്രതിദിനമുഷഃകാലേ)

അകേതവേ — രാത്രൗ നിദ്രാഭിഭൂതത്വേന പ്രജ്ഞാരഹിതായ പ്രാണിനേ

കേതും കൃണ്വൻ — പ്രാതഃ പ്രജ്ഞാനം കുർവൻ

അപേശസേ — രാത്രൗ അന്ധകാരാവൃതത്വേന അനഭിവ്യക്തത്വാൽ രൂപരഹിതായ പദാർത്ഥായ പ്രാതഃ അന്ധകാരനിവാരണേന

പേശഃ — രൂപം അഭിവ്യഞ്ജനം കുർവൻ

സം അജായഥാഃ — ഉദപദ്യത

അർത്ഥം—അല്ലയോ മനുഷ്യരേ ഈ ആശ്ചര്യം കാണുക ആദിത്യരൂപനായ ഇന്ദ്രൻ തപിപ്പിക്കുന്ന രശ്മികളോടുകൂടി നിത്യവും ഉഷഃകാലത്തിൽ, നിദ്രാബാധകൊണ്ടു പ്രജ്ഞ കെട്ട പ്രാണികൾക്കു പ്രജ്ഞാനമുണ്ടാക്കിക്കൊണ്ടും അന്ധകാരംകൊണ്ട് അവ്യക്തവും അരൂപവുമായ ജഗത്തിന്നു രൂപവ്യക്തി വരുത്തിക്കൊണ്ടും വേണ്ടപോലെ പിറന്നു, ഉദിച്ചുവന്നു

4 ആദഹ സ്വധാമനു
പുനർഗർഭത്വമേരിരേ
ദധാനാ നാമ യജ്ഞിയം.

അന്വയം —ആത് അഹ — വർഷർത്താനന്തരമേവ

സ്വധാം അനു — ഇതഃപരം ജനിഷ്യമാണം അന്നമനുലക്ഷ്യ

യജ്ഞിയം നാമ ദധാനാഃ — യജ്ഞാർഹം നാമ ധാരയന്തഃ

(മരുതോ ദേവാഃ) പുനഃ
ഗർ—ത്വം ആ—ഈരിരേ — മേഘമദ്ധ്യേ ജലസ്യ ഗർഭാകാരം പ്രേരിതവന്തഃ

അർത്ഥം—വർഷകാലത്തിന്നശേഷം, മേലിൽ ഉളവാകേണ്ട അന്നത്തെ (അന്നകാരികളായ സസ്യാദികളെ) ലക്ഷ്യംവെച്ച് യജ്ഞാർഹമായ പേരോടുകൂടിയ മരുത്തുകൾ കഴിഞ്ഞ കൊല്ലങ്ങളിൽ ചെയ്തുവന്നപോലെ മേഘങ്ങൾക്ക ജലഗർത്വം (ജലമയത്വം) വീണ്ടും ഉണ്ടാക്കിയിരിക്കുന്നു. (മരുത്തുക്കളിൽ) ഏഴ ഗണങ്ങൾക്കും യജ്ഞയോഗ്യങ്ങളായ സവിശേഷനാമങ്ങളുണ്ട്. ആ പേരുകളെയാണ് യജ്ഞാർഹ നാമങ്ങളെന്നു പറയുന്നത് )

5 വീളു ചിദാരുജത്നുഭി-
ർഗ്ഗുഹാ ചിദിന്ദ്ര വഹ്നിഭിഃ വ. 11
അവിന്ദ ഉസ്രിയാ അനു

അന്വയം-ഹേ ഇന്ദ്ര, വീളു ചിൽ —ദൃഢസ്ഥാനം ദൃഢമപി.
ആരുജത്നു—ഭിഃ —ഭഞ്ജൽ ഭിഃ
വഹ്നി-ഭിഃ — വോഢൃഭിഃ, അന്യത്ര നേതൃം സമർത്ഥൈ:
(സഹിതഃ ത്വം) ഗുഹാ ചിൽ — ഗുഹായാമപി സ്ഥാപിതാഃ
ഉസ്രിയാഃ — ഗാഃ
അനു അവിന്ദഃ — അന്വിഷ്യ ലബ്ധവാനസി

അർത്ഥം—ദേവലോകത്തിൽനിന്ന് പണികൾ എന്ന അസുരന്മാർ പശുക്കളെ അപഹരിച്ച് ഇരുട്ടത്തൊളിപ്പിച്ചു. മരുത്തുക്കളോടും ദേവശുനിയായ സരമയുടെ സഹായത്തോടും കൂടി ഇന്ദ്രൻ പണികളെ ജയിച്ച് പശുക്കളെ വീണ്ടെടുത്തു ഈ കഥയാണ് ഇവിടെ സൂചിപ്പിക്കുന്നത്. (അംഗിരസ്സുകളുടെ പശുക്കളെന്ന് മററിടങ്ങളിൽ) അല്ലയോ ഇന്ദ്ര, ചെല്ലേണ്ടിടം ദുർഗ്ഗമവും ഉറപ്പുള്ളതുമായിട്ടും, ശത്രുബലത്തെ പിളർക്കുന്നവരും സൈന്യത്തെ നയിക്കാൻ കരുത്തുള്ളവരുമായ മരുത്തുക്കളോടുകൂടിയ അവിടുന്ന് ഗുഹ

യിൽ, മറവിൽ ഒളിച്ചുനിർത്തപ്പെട്ട പശുക്കളെ അന്വേഷിച്ചു പിടിച്ചു

വർഗ്ഗം 12

6 ദേവയന്തോ യഥാ മതി-

മച്ഛാ വിദദ്വസും ഗിരഃ

മഹാമനൂഷത ശ്രുതം

അന്വയം —ദേവ–യന്തഃ — ദേവാൻ (മരുൽ ഗണാൻ) ഇച്ഛന്തഃ

ഗിരഃ — സ്തോതാരഃ, ഋത്വിജഃ

വിദൽ–വസും —വേദയദ്ഭിഃ, സ്വമഹിമപ്രഖ്യാപകൈഃ, വസുഭിഃ, ധനൈഃ, യുക്തം,

ശ്രുതം —പ്രഖ്യാതം

മഹാം —മഹാന്തം (മരുദ്ഗണം)

അച്ഛ —പ്രാപ്തും

യഥാ മതിം —മന്താരം ഇന്ദ്രം യഥാ സ്തുവന്തി തഥാ

അനൂഷത —സ്തുതവന്തഃ

അർത്ഥം—ദേവന്മാരായ മരുൽ ഗണങ്ങളെ സേവിക്കുന്ന സ്തോതാക്കാരം ഋത്വിക്കുകളും, സ്വമഹിമയെ പുകഴ്ത്തുന്ന ഐശ്വര്യത്തോടുകൂടിയതും പ്രസിദ്ധവും മഹത്തുമായ മരുൽസമൂഹത്തെ പ്രാപിക്കുവാനായി ഇന്ദ്രനെ സ്തുതിക്കുന്നതുപോലെ സ്തുതിച്ചു

7 ഇന്ദ്രേണ സം ഹി ദൃക്ഷസേ

സഞ്ജഗ്മാനോ അബിഭ്യുഷാ-

മന്ദൂ സമാനവർച്ചസാ

അന്വയം —(ഹേ മരുദ്ഗണ ത്വം) അബിഭ്യുഷാ —ഭീതിരഹിതേന

ഇന്ദ്രേണ സം–ജഗ്മാനഃ —സംഗച്ഛമാനഃ

മന്ദൂ — നിത്യപ്രമുദിതൗ

സമാന–വർച്ചസാ —തുല്യദീപ്തീ

സം ദൃക്ഷസേ ഹി —സമ്യക് ദൃശ്യഥാഃ ഖലു അവശ്യമസ്മാഭിർദ്രഷ്ടവ്യഃ

അൎത്ഥം — അല്പയോ മരുൽഗണമേ, നിങ്ങാം ഭീതിരഹിതനായ ഇന്ദ്രനോടുകൂടി സംഗമിച്ച നിത്യസന്തുഷ്ടരും തുല്യപ്രകാശരുമായി ഞങ്ങളാൽ അവശ്യം കാണപ്പെട്ടമാറാകണം (വൃത്രവധഘട്ടത്തിൽ ഇന്ദ്രൻെറ സഖാക്കളായ ദേവന്മാരെല്ലാം വൃത്രശ്വാസത്താൽ പറത്തി അകററപ്പെട്ടു. അന്നു മരുത്തുക്കളൊണ്ട് ഒപ്പം വിടാതെ നിന്നു് ഇന്ദ്രന്നു സകല സഹായങ്ങളും ചെയ്യുത്തു്.
ഈ കഥ ഇവിടെ സ്മൎത്തവ്യം)

8 അനവദ്യൈരഭിദ്യുഭി—
ൎമ്മഖസ്സഹസ്വദൎച്ചതി
ഗണൈരിന്ദ്രസ്യ കാമ്യൈഃ

| | |
|---|---|
| അന്വയം:—മഖഃ | —പ്രവൎത്തമാനോയം യജ്ഞഃ |
| അനവദ്യൈഃ | —ദോഷരഹിതൈഃ |
| അഭിദ്യു—ഭിഃ | —ദ്യുലോകമഭിഗതൈഃ |
| കാമ്യൈഃ | —ഫലപ്രദത്വേന കാമയിതവ്യൈഃ |
| ഗണൈഃ | —മരുത്സമൂഹൈഃ (സഹിതം) |
| ഇന്ദ്രസ്യ | —ഇന്ദ്രം |
| സഹസ്വൽ | —ബലോപേതം യഥാ ഭവതി തഥാ |
| അൎച്ചതി | —പൂജയതി |

അൎത്ഥം—ഈ നടക്കുന്ന യാഗം (സൽകൎമ്മം), ദോഷരഹിതന്മാരായി സ്വൎഗ്ഗത്തെ അഭിഗമിച്ചവരായി, അഭീഷ്ട പ്രദത്വംകൊണ്ടു് കാമിക്കത്തക്കവരായ മരുത്തുക്കളുടെ സമൂഹത്തോടുകൂടിയ ഇന്ദ്രനെ, അവിടുന്നു് എങ്ങിനെയായാലാണോ ബലയുക്തനാവുക ആവിധത്തിൽ പൂജിക്കുന്നു. (ഇവിടെയും ഭക്തന്മാരുടെ പൂജകൊണ്ടു പൂജ്യദേവൻെറ ബലം വൎദ്ധിക്കുമെന്നു് കാണിക്കുന്നു.)

9 അതഃ പരിജ്മന്നാ ഗഹി
ദിവോ വാ രോചനാദധി
സമസ്മിന്നൃഞ്ജതേ ഗിരഃ

| | |
|---|---|
| അന്വയം —അസ്മിൻ | —അസ്മിൻ കർമ്മണി വാന്ത മാനഃ ഋത്വിക് |
| ഗിരഃ | —സ്തുതിഃ |
| സം ഋഞ്ജതേ | —സമ്യക് പ്രസാധയതി |
| ഹേ പരി—ജ്മൻ | —പരിതോ വ്യാപിൻ മരുൽഗണ, |
| അതഃ | അസ്മാൽ മരുൽഗണസ്ഥാനാൽ, അന്തരിക്ഷാൽ |
| ദിവഃ വാ | —ദ്യുലോകാദ്വാ |
| രോചനാൽ അധി | —ദീപ്യമാനാദാദിത്യമണ്ഡലാദ്വാ (അസ്മദീയകർമ്മകാലെ യത്ര യത്ര തിഷ്ഠസി തതഃ സർവ്വസ്മാൽ) |
| ആ ഗഹി | —സംഗച്ഛ |

അർത്ഥം—ഈ യാഗത്തിലേപ്പെട്ട ഋത്വിക് സ്തുതികളെ പ്രസാധനം ചെയ്യുന്ന (ചൊല്ലുന്ന) എല്ലാദിക്കിലും വ്യാപിച്ച മരുൽഗണമേ നിങ്ങളുടെ സ്ഥാനമായ അന്തരീക്ഷത്തിലോ സ്വർഗ്ഗത്തിലോ പ്രകാശമാനമായ ആദിത്യമണ്ഡലത്തിലോ നിങ്ങാം എവിടെയെവിടെയാണെങ്കിൽ അവിടെയവിടെനിന്ന് ഈ ഞങ്ങളുടെ കർമ്മത്തിന്ന സമാഗമിച്ചാലും.

10 ഇതോ വാ സാതിമീമഹേ
ദിവോ വാ പാർത്ഥിവാദധി
ഇന്ദ്രം മഹോ വാ രജസഃ

വ 12

| | |
|---|---|
| അന്വയം —ഇതഃ | — അസ്മാൽ അഭിദൃശ്യമാനാൽ |
| പാർത്ഥിവാൽ | — പൃഥിവീലോകാൽ |
| ദിവഃ വാ | — ദ്യുലോകാദ്വാ |
| മഹഃ | — മഹതഃ പ്രൗഢാൽ |
| രജസഃ വാ | — പക്ഷ്യാദീനാം രഞ്ജകാൽ അന്തരീക്ഷാൽ (അയമിന്ദ്രോ യതഃ കുതശ്ചിൽ) |
| ഇന്ദ്രം | — ഇന്ദ്രം പ്രതി |
| സാതിം | — ധനദാനം |
| അധി ഈമഹേ | — ആധിക്യേന യാചാമഹേ |

അർത്ഥം—ഇക്കാണുന്ന ഭൂലോകത്തിലോ സ്വർഗ്ഗത്തിലോ മഹാ വിസ്തൃതവും പക്ഷികൾ പറക്കുന്നതുമായ അന്തരീക്ഷലോകത്തിലോ ഇന്ദ്രൻ ഏതിടത്തുണ്ടോ, ആ ഇന്ദ്രനെച്ചൊല്ലി ഐശ്വര്യം അതുളവാനായി അകമഴിഞ്ഞു യാചിക്കുന്നു.

വർഗ്ഗം 13–14

1 ഇന്ദ്രമിദ്ഗാഥിനോ ബൃഹ—
ദിന്ദ്രമർക്കേഭിരർക്കിണഃ
ഇന്ദ്രം വാണീരനൂഷത

അന്വയം:—ഗാഥിനഃ — ഗീയമാനസാമയുക്താഃ ഉൽഗാതാരഃ
ഇന്ദ്രം ഇൽ — ഇന്ദ്രമേവ
ബൃഹൽ — ബൃഹന്നാമകേന സാമ്നാ
അനൂഷത — സ്തുതവന്തഃ
അർക്കിണഃ — അർച്ചനഹേതുമന്ത്രോപേതാഃ, ഹോതാരഃ
അർക്കേഭിഃ — ഋഗ്രൂപൈഃ മന്ത്രൈഃ ഇന്ദ്രം (ഏവ അനൂഷത.)
(അവശിഷ്ടാഃ അധ്വര്യവഃ)
വാണീഃ — യജുരൂപാഭിഃ വാഗ്ഭിഃ ഇന്ദ്രം (ഏവ അനൂഷത)

അർത്ഥം—സാമവേദികളായ ഉൽഗ്ഗാതാക്കൾ ബൃഹന്നാമകമായ (ത്വാമിദ്ധി ഹവാമഹേ എന്ന) സാമത്താൽ ഇന്ദ്രനെത്തന്നെ സ്തുതിച്ചു. ഋഗ്വേദികളായ ഹോതാക്കൾ ഋഗ്വേദാന്തർഗ്ഗതങ്ങളായ മന്ത്രങ്ങളെക്കൊണ്ട് ഇന്ദ്രനെത്തന്നെ സ്തുതിച്ചു. ശേഷിച്ച അധ്വര്യക്കൾ യജുർവ്വേദത്തിൽ പെട്ട സ്തവങ്ങളെക്കൊണ്ടു ഇന്ദ്രനെത്തന്നെ സ്തുതിച്ചു.

2 ഇന്ദ്ര ഇദ്ധര്യോസ്സചാ
സമ്മിശ്ല ആ വചോയുജാ
ഇന്ദ്രോ വജ്രീ ഹിരണ്യയഃ

അന്വയം'—ഇന്ദ്രഃ ഇത് — ഇന്ദ്ര ഏവ
വചഃ—യുജാ — ഇന്ദ്രസ്യ വചനമാത്രേണ രഥേ യുജ്യമാനയോഃ, സുശിക്ഷിതയോഃ
ഹര്യോഃ — ഹരിനാമകയോഃ അശ്വയോഃ
സചാ — സഹ, യുഗപത്
ആ സം—മിശ്ലഃ — സർവ്വതഃ സമ്യങ്മിശ്രയിതാ
(അയം) ഇന്ദ്രഃ വജ്രീ — വജ്രയുക്തഃ
ഹിരണ്യയഃ — ഹിരണ്മയഃ സർവ്വാഭരണഭൂഷിതഃ

അർത്ഥം—പറയുന്ന മാത്രയിൽ തേരിൽ പൂട്ടാൻ എത്തുന്ന സുശിക്ഷിതങ്ങളായ ഹരിക (ഇന്ദ്രാശ്വങ്ങ)ളോടൊപ്പം ഇന്ദ്രൻ ഇടകലർന്നു സ്ഥിതിചെയ്യുന്നു ഈ ഇന്ദ്രൻ വജ്രായുധയുക്തനാണ്, സ്വർണ്ണാഭരണഭൂഷിതനാണ്

3 ഇന്ദ്രോ ദീർഘായ ചക്ഷസ—
ആ സൂര്യം രോഹയദ്ദിവി
വി ഗോഭിരദ്രിമൈരയത്

അന്വയം'—(അയം) ഇന്ദ്രഃ ദീർഘായ — നിരന്തരായ
ചക്ഷസേ — ദർശനായ
ദിവി — ദ്യുലോകേ
സൂര്യം ആ രോഹയത് — ആരോഹിതവാൻ, സ്ഥാപിതവാൻ
(സഃ സൂര്യഃ) ഗോഭിഃ — സ്വകീയരശ്മിഭിഃ
അദ്രിം — പർവ്വതപ്രമുഖം സർവ്വം ജഗത്
വി ഐരയത് — വിശേഷേണ ദർശനാർത്ഥം പ്രേരിതവാൻ

അർത്ഥം—വൃത്രാസുരൻ ജഗത്തിൽ മുഴുവൻ ഇരുട്ടു പരത്തി ആ ഇരുട്ടിൽ നിന്നു പ്രാണികളെ രക്ഷിക്കാൻ ഇന്ദ്രൻ സൂര്യനെ ദ്യോവിൽ കയററി നിർത്തി ഈ കഥ ഇവിടെ സൂചിതമാകുന്നു

ഈ ഇന്ദ്രൻ നിരന്തരമായ ദൎശനത്തിന്നായി—അതായതു് പ്രകാശത്തിന്നായി—സൂര്യനെ ദ്യുലോകത്തിൽ ആരോഹണം ചെയ്യിച്ചു, പൊക്കിനിൎത്തി. ആ സൂര്യൻ പൎവ്വതമുതല്പ്പെടെ സകല ജഗത്തിനെയും പ്രകാശിപ്പിച്ചു.

4 ഇന്ദ്ര വാജേഷു നോവ
സഹസ്രപ്രധനേഷു ച
ഉഗ്ര ഉഗ്രാഭിരൂതിഭിഃ

ഹേ ഇന്ദ്ര, ഉഗ്രഃ — ശത്രുഭിരപ്രധൃഷ്യഃ (ത്വം)
ഉഗ്രാഭിഃ — അപ്രധൃഷ്യാഭിഃ
ഊതി—ഭിഃ — അസ്മദ്വിഷയരക്ഷാഭിഃ
വാജേഷു — യുദ്ധേഷു
നഃ അവ — അസ്മാൻ രക്ഷ
(തഥാ) സഹസ്ര-പ്രധനേഷു ച — സഹസ്രസംഖ്യാകഗജാശ്വാദിയുക്തേഷു മഹായുദ്ധേഷു (രക്ഷ)

അൎത്ഥം—അല്ലയോ ഇന്ദ്ര, ശത്രുക്കളാൽ അടക്കപ്പെടാത്ത അവിടുന്നു്, തടുത്തുനീക്കാൻ വയ്യാത്ത രക്ഷകളാൽ യുദ്ധങ്ങളിൽ ഞങ്ങളെ രക്ഷിച്ചാലും. അതുപോലെ, ആയിരക്കണക്കിൽ ആനകുതിരതേർകൾ ഏൎപ്പെട്ട മഹായുദ്ധങ്ങളിലും ഞങ്ങളെ രക്ഷിച്ചാലും.

5 ഇന്ദ്രം വയം മഹാധന—
ഇന്ദ്രമൎഭേ ഹവാമഹേ
യുജം വൃത്രേഷു വജ്രിണം

വ. 13

അന്വയം:—വയം — അനുഷ്ഠാതാരഃ
മഹാ—ധനേ — പ്രഭൂതധനനിമിത്തം
ഇന്ദ്രം ഹവാമഹേ — ആഹ്വയാമഃ
അൎഭേ — അൎഭകേ, സ്വല്പേപി ധനേ നിമിത്തഭൂതേ സതി
ഇന്ദ്രം (ഹവാമഹേ)
വൃത്രേഷു — ശത്രുപ്രാപ്തേഷു, തന്നിവാരണായ

വജ്രിണം — വജ്രോപേതം (ഇന്ദ്രം ഹവാമഹേ)

അർത്ഥം—കർമ്മാനുഷ്ഠാതാക്കളായ ഞങ്ങൾ സമൃദ്ധമായ ധനത്തിന്റെ പ്രാപ്തിക്കായി ഇന്ദ്രനെ വിളിക്കുന്നു സ്വല്പമായ ധനത്തിന്റെ സിദ്ധിയ്ക്കുവേണ്ടിയും (ചിലപ്പോൾ) ഇന്ദ്രനെ വിളിക്കുന്നു. അടുത്തണഞ്ഞ ശത്രുക്കളുടെ നിവാരണത്തിന്നു വജ്രായുധനായ ഇന്ദ്രനെ വിളിക്കുന്നു.

വർഗ്ഗം 14

6 സ നോ വൃഷന്നമും ചരും

സത്രാദാവന്നപാ വൃധി

അസ്മഭ്യമപ്രതിഷ്കുതഃ

അന്വയം:—ഹേ സത്രാ—ദാവൻ — അഭിമതഫലജാതം സകലം സഹ ദദാതീതി സത്രാദാവാ, താദൃശ,

| | |
|---|---|
| വൃഷൻ | — വൃഷ്ടിപ്രദ, (ഇന്ദ്ര) |
| നഃ | — അസ്മഭ്യം |
| അമും ചരും | — മേഘം |
| അപ വൃധി | — ഉദ്ഘാടയ |
| സഃ (ത്വം തഥൈവ) | |
| അസ്മഭ്യം | — അസ്മദർത്ഥം |
| അപ്രതി—സ്കുതഃ | — പ്രതിശബ്ദരഹിതഃ, നേതി പ്രതിശബ്ദം ന ഉച്ചാരയതി (ഭവ) |

അർത്ഥം—സകലാഭീഷ്ടങ്ങളും ഒരുമിച്ചു തന്നരുളുന്നവനും വൃഷ്ടിപ്രദനുമായ ഇന്ദ്ര, അവിടുന്ന് (ഞങ്ങളുടെ സസ്യാദികൾ വളർന്നുതളിരാൻ വേണ്ടി) ഈ മേഘത്തെ തുറന്നുവിടുക. അതുപോലെ, അവിടുന്നു ഞങ്ങളാൽ എന്തെന്തു യാചിക്കപ്പെട്ടാലും, ഇല്ല എന്ന പ്രതിശബ്ദം ഒരിക്കലും ഉച്ചരിക്കാത്തവനായി ഭവിച്ചാലും.

7 തുഞ്ജേതുഞ്ജേ യ ഉത്തരേ

സ്തോമാ ഇന്ദ്രസ്യ വജ്രിണഃ

ന വിന്ധേ അസ്യ സുഷ്ടുതിം

അന്വയം:-ത്തുഞ്ജേ–ത്തുഞ്ജേ — തസ്മിംസ്തസ്മിൻ ഫലദാതരി ദേവാന്തരേ
യേ സ്തോമാഃ — സ്തോത്രവിശേഷാഃ
ഉൽ–തരേ — ഉൽകൃഷ്ടാഃ (സന്തി)
(തൈസ്തോമൈഃ സർവ്വൈരപി)
വജ്രിണഃ അസ്യ ഇന്ദ്രസ്യ
സു–സ്തുതിം — യോഗ്യാം സ്തുതിം
ന വിന്ധേ — ന വിന്ദാമി
(ഇന്ദ്രസ്യാത്യന്തഗുണബാഹുല്യേന ദേവാന്തരേഷു ഉത്തമത്വേന പ്രസിദ്ധാന്യപി സ്തോത്രാണി ന പര്യാപ്താനി.)

അർത്ഥം–ഫലദാതാക്കളായ മറേറതേതു ദേവന്മാരെസ്സംബന്ധിച്ചും ഏതേതു സ്തോത്രങ്ങൾ ഉൽകൃഷ്ടങ്ങളാണോ, അവ വജ്രായുധനായ ഇന്ദ്രന്നു യോഗ്യമായ സ്തോത്രമായി വരുന്നില്ല. അതായതു് അത്യന്തഗുണബാഹുല്യംകൊണ്ടു മററു ദേവന്മാൎക്കു് അത്യുത്തമങ്ങളായ സ്തോത്രങ്ങൾ ഇന്ദ്രനെസ്സംബന്ധിച്ചു് അപര്യാപ്തങ്ങളാണു്.

8 വൃഷാ യൂഥേവ വംസഗഃ
കൃഷ്ടീരിയർത്ത്യോജസാ
ഈശാനോ അപ്രതിഷ്കുതഃ

അന്വയം:-ഈശാനഃ — സമർത്ഥഃ
അപ്രതി–സ്കുതഃ — പ്രതിശബ്ദരഹിതഃ
വൃഷാ — കാമാനാം വർഷിതാ (ഇന്ദ്രഃ)
വംസഗഃ — വനനീയഗതിഃ വൃഷഭഃ
യൂഥാ–ഇവ — ഗോയൂഥാനിയഥാ
ഓജസാ — സ്വകീയബലേന
കൃഷ്ടീഃ — മനുഷ്യാൻ (അനുഗ്രഹീതും)
ഇയർത്തി — പ്രാപ്നോതി

അർത്ഥം — പ്രഭാവവാനും പ്രതിശബ്ദരഹിതനും അഭീഷ്ടവൎഷകനുമായ ഇന്ദ്രൻ, ഊക്കുള്ള കാള പശുക്കൂട്ടങ്ങളെ എന്ന പോലെ, സ്വബലംകൊണ്ടു മനുഷ്യരെ രക്ഷിക്കാനായി, അനുഗ്രഹിപ്പാനായി എത്തുന്നു. (കാള പശുക്കൂട്ടങ്ങളെപ്പോലെ എന്ന ഉപമകൊണ്ടു് മനുഷ്യരോടു് അവിടേക്കുള്ള ഇഷ്ടം സൂചിപ്പിക്കുന്നു.)

വജ്രിണം — വജ്രോപേതം (ഇന്ദ്രം ഹവാമഹേ)

അർത്ഥം—കർമ്മാനുഷ്ഠാതാക്കളായ ഞങ്ങൾ സമൃദ്ധമായ ധനത്തിന്റെ പ്രാപ്തിക്കായി ഇന്ദ്രനെ വിളിക്കുന്നു സ്വല്പമായ ധനത്തിന്റെ സിദ്ധിക്കുവേണ്ടിയും (ചിലപ്പോൾ) ഇന്ദ്രനെ വിളിക്കുന്നു അടുത്തുനിന്ന് ശത്രുക്കളുടെ നിവാരണത്തിന്നു വജ്രായുധനായ ഇന്ദ്രനെ വിളിക്കുന്നു

വർഗ്ഗം 14

6 സ നോ വൃഷന്നമും ചരും
സത്രാദാവന്നപാ വൃധി
അസ്മഭ്യമപ്രതിഷ്കുതഃ

അന്വയം —ഹേ സത്രാ–ദാവൻ — അഭിമതഫലജാതം സകലം സഹ ദദാതീതി സത്രാദാവാ താദൃശ,

| | |
|---|---|
| വൃഷൻ | — വൃഷ്ടിപ്രദ, (ഇന്ദ്ര) |
| നഃ | — അസ്മഭ്യം |
| അമും ചരും | — മേഘം |
| അപ വൃധി | — ഉദ്ഘാടയ |
| സഃ (ത്വം തഥൈവ) | |
| അസ്മഭ്യം | — അസ്മദർത്ഥം |
| അപ്രതി–ഷ്കുതഃ | — പ്രതിശബ്ദരഹിതഃ, നേതി പ്രതിശബ്ദം ന ഉച്ചാരയതി (വേ) |

അർത്ഥം—സകലാഭീഷ്ടങ്ങളും ഒരുമിച്ചു തന്നരുളുന്നവനും വൃഷ്ടിപ്രദനുമായ ഇന്ദ്ര അവിടുന്ന് (ഞങ്ങളുടെ സസ്യാദികൾ വളരുവാൻ വേണ്ടി) ഈ മേഘത്തെ തുറന്നുവിടുക. അതുപോലെ, അവിടുന്നു ഞങ്ങളാൽ എന്തെല്ലാം യാചിക്കപ്പെട്ടാലും, ഇല്ല എന്ന പ്രതിശബ്ദം ഒരിക്കലും ഉച്ചരിക്കാത്തവനായി ഭവിച്ചാലും.

7 തുഞ്ജേതുഞ്ജേ യ ഉത്തരേ
സ്തോമാ ഇന്ദ്രസ്യ വജ്രിണഃ
ന വിന്ധേ അസ്യ സുഷ്ടുതിം.

അന്വയം –തുഞ്ജേ–തുഞ്ജേ — തസ്മിംസ്തസ്മിൻ ഫലദാതരി ദേവാന്തരേ

യേ സ്തോമാഃ — സ്തോത്രവിശേഷാഃ

ഉൽ–തരേ — ഉൽകൃഷ്ടാഃ (സന്തി)

(തൈസ്തോമൈഃ സർവ്വൈരപി)

വജ്രിണഃ അസ്യ ഇന്ദ്രസ്യ

സു–സ്തുതിം — യോഗ്യാം സ്തുതിം

ന വിന്ധേ — ന വിന്ദാമി

(ഇന്ദ്രസ്യാത്യന്തഗുണബാഹുല്യേന ദേവാന്തരേഷു ഉത്തമത്വേന പ്രസിദ്ധാന്യപി സ്തോത്രാണി ന പര്യാപ്താനി )

അർത്ഥം—ഫലദാതാക്കളായ മററതേതു ദേവന്മാരെസ്സംബ്ബന്ധിച്ചും ഏതേതു സ്തോത്രങ്ങരം ഉൽകൃഷ്ടങ്ങളാണോ, അവ വജ്രായുധനായ ഇന്ദ്രന്നു യോഗ്യമായ സ്തോത്രമായി വരുന്നില്ല അതായതു് അത്യന്തഗുണബാഹുല്യംകൊണ്ടു മററു ദേവന്മാക്കു് അത്യുത്തമങ്ങളായ സ്തോത്രങ്ങരം ഇന്ദ്രനെസ്സംബ്ബന്ധിച്ചു് *അപര്യാപ്തങ്ങളാണു്*

8 വൃഷാ യൂഥേവ വംസഗഃ

കൃഷ്ടീരിയർത്ത്യോജസാ

ഈശാനോ അപ്രതിഷ്കുതഃ

അന്വയം –ഈശാനഃ — സമർത്ഥഃ

അപ്രതി–സ്കുതഃ — പ്രതിശബ്ദരഹിതഃ

വൃഷാ — കാമാനാം വർഷിതാ (ഇന്ദ്രഃ)

വംസഗഃ — വനനീയഗതിഃ വൃഷഭഃ

യൂഥാ–ഇവ — ഗോയൂഥാനിയഥാ

ഓജസാ — സ്വകീയബലേന

കൃഷ്ടീഃ — മനുഷ്യാൻ (അനുഗ്രഹീതും)

ഇയർത്തി — പ്രാപ്നോതി

അർത്ഥം —പ്രഭാവവാനും പ്രതിശബ്ദരഹിതനും അഭീഷ്ടവർഷകനുമായ ഇന്ദ്രൻ, ഊക്കുള്ള കാള പശുക്കൂട്ടങ്ങളെ എന്ന പോലെ, സ്വബലംകൊണ്ടു മനുഷ്യരെ രക്ഷിക്കാനായി അനുഗ്രഹിപ്പാനായി എത്തുന്നു (കാള പശുക്കൂട്ടങ്ങളെപ്പോലെ എന്ന ഉപമകൊണ്ടു് മനുഷ്യരോടു് അവിടേക്കുള്ള ഇഷ്ടം സൂചിപ്പിക്കുന്നു )

9 യ ഏകശ്ചർഷണീനാം

വസൂനാമിരജ്യതി

ഇന്ദ്രഃ പഞ്ച ക്ഷിതീനാം

യഃ ഇന്ദ്രഃ (സ്വയം) ഏകഃ (ഏവ)

അന്വയം—ചർഷണീനാം — മനുഷ്യാണാം
ഇരജ്യതി — ഈഷ്ടേ
(തഥാ) വസൂനാം — ധനാനാം (ഇരജ്യതി)
(സഃ) പഞ്ച ക്ഷിതീനാം— നിഷാദ പഞ്ചമാനാം വർണ്ണാനാം (അനുഗ്രഹീതാ ഭവതി)

അർത്ഥം—യാതൊരു ഇന്ദ്രനാണോ സ്വയം, ഒററു മനുഷ്യരുടെ ഈശനായി ഭവിക്കുന്നതു്, എല്ലാധനങ്ങളുടെയും അധിപനായിരിക്കുന്നതു്, അവിടുന്നു ലോകത്തിൽ നിഷാസഹിതരായ പഞ്ചവർണ്ണങ്ങളുടെ (കാട്ടാളന്മാരോടു കൂടിയ നാലുവർണ്ണങ്ങളുടെ) അനുഗ്രഹീതാവായി ഭവിക്കുന്നു

10 ഇന്ദ്രം വോ വിശ്വതസ്പരി

ഹവാമഹേ ജനേഭ്യഃ

അസ്മാകമസ്തു കേവലഃ

വ. 14

അന്വയം—(ഹേ ഋത്വിഗ്യജമാനാഃ)
വിശ്വതഃ — സർവ്വേഭ്യഃ
ജനേഭ്യഃ പരി — ഉപരി (അവസ്ഥിതം)
ഇന്ദ്രം വഃ — യുഷ്മദർത്ഥം
ഹവാമഹേ — ആഹ്വയാമഃ
(അതഃ സഃ ഇന്ദ്രഃ) അസ്മാകം
കേവലഃ — അസാധാരണഃ, ഇതരേഭ്യോധികം, അനുഗ്രാഹം അസ്മാകം കല്യാണഃ
അസ്തു — ഭവതു

അർത്ഥം—അല്ലയോ ഋത്വിഗ്യജമാനന്മാരേ, എല്ലാജനങ്ങളുടെയും (ദേവന്മാരുൾപ്പെടെ) മീതെനില്ക്കുന്ന ഇന്ദ്രനെ നിങ്ങൾ

കൾവേണ്ടി വിളിക്കുന്നു. അതുഹേതുവായി ആ ഇന്ദ്രൻ നമുക്കു മറെറല്ലാവരിലും അധികം അനുഗ്രഹപരനായി ഭവിക്കട്ടെ.

വർഗ്ഗം 15–16

1 ഏന്ദ്ര സാനസിം രയിം
സജിത്വാനം സദാസഹം
വർഷിഷ്ഠമൂതയേ ഭര

അന്വയം:–

| | | |
|---|---|---|
| ഹേ ഇന്ദ്ര, സാനസിം | — | സംഭജനീയം |
| സ–ജിത്വാനം | — | സമാനശത്രുജയശീലം |
| സദാ–സഹം | — | സർവ്വദാ ശത്രൂണാം അഭിഭവ ഹേതും |
| വർഷിഷ്ഠം | — | അതിശയേന പ്രവൃദ്ധം, പ്രഭൂതം |
| രയിം | — | ധനം |
| ഊതയേ | — | അസ്മദ്രക്ഷണായ |
| ആ ഭര | — | ആഹര |

അർത്ഥം–അല്ലയോ ഇന്ദ്ര, നേടേണ്ടതും തുല്യരായ ശത്രുക്കളെ ജയിപ്പാൻ പററിയതും എപ്പോഴും ശത്രുക്കളെ തോല്പിക്കാൻ പോന്നതും ഏററവും പ്രവൃദ്ധവുമായ ധനത്തെ ഞങ്ങളുടെ രക്ഷയ്ക്കായി അവിടുന്നു കൊണ്ടുവന്നാലും, തന്നാലും.

2 നി യേന മുഷ്ടിഹത്യയാ
നി വൃത്രാ രുണധാമഹൈ
ത്വോതാസോ ന്യർവ്വതാ

അന്വയം:–

| | | |
|---|---|---|
| നി മുഷ്ടി–ഹത്യയാ | — | നിതരാം മുഷ്ടിപ്രഹാരേണ |
| വൃത്രാ | — | ശത്രൂൻ |
| നി രുണധാമഹൈ | — | നിരുദ്ധാൻ കരവാമ |

(താദൃശം ധനം ആഹര)

ത്വാ–ഊതാസഃ — ത്വയാ രക്ഷിതാഃ (വയം)

അർവ്വതാ — അസ്മദീയേനാശ്വേന

നി (അന്നധാമമെന്ന പദാതിയുദ്ധേന അശ്വയുദ്ധേന ച ശത്രൂൻ നാശയാമഃ)

അർത്ഥം—യാതൊരു ധനംകൊണ്ട് സ്വാധീനിക്കപ്പെട്ട ഭടന്മാരുടെ കഠിനമായ മുഷ്ടിപ്രഹാരത്താൽ (കൈമുട്ടടിയാൽ) ശത്രുക്കളെ പിന്തിരിപ്പിക്കുമോ അപ്രകാരമുള്ള ധനം ഞങ്ങൾക്ക് കൊണ്ടുതന്നാലും. അവിടത്തെ രക്ഷയിലുള്ള ഞങ്ങൾ അശ്വത്തെക്കൊണ്ടും ശത്രുക്കളെ പിന്തുടക്കുമാറാകണം (കാലാൾ—കുതിരയുദ്ധങ്ങൾ രണ്ടിലും ശത്രുക്കളെ നശിപ്പിക്കുമാറാകണം)

3 ഇന്ദ്ര ത്വോതാസ ആ വയം

വജ്രം ഘനാ ദദീമഹി

ജയേമ സം യുധി സ്പൃധഃ

അന്വയം—

ഹേ ഇന്ദ്ര, ത്വാ-ഊതാസഃ — ത്വയാ പാലിതാഃ

വയം ഘനാ — ഘനം, ശത്രുപ്രഹരണായ അത്യന്തദൃഢം

വജ്രം — ആയുധം

ആ ദദീമഹി — സ്വീകുമഃ

(തേന വജ്രേണ) യുധി — യുദ്ധേ

സ്പൃധഃ — സ്പർദ്ധമാനാൻ ശത്രൂൻ

സം ജയേമ — സമ്യക് ജയേമ

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടുന്ന് പാലിക്കുന്ന ഞങ്ങൾ ശത്രുപ്രഹരണത്തിന് ഏററവും ഉറപ്പുള്ള ആയുധത്തെ സ്വീകരിക്കുമാറാകണം. ആ ആയുധംകൊണ്ട്, എതിർക്കാൻ വരുന്ന ശത്രുക്കളെ നല്ലപോലെ ജയിക്കുമാറാകണം.

4 വയം ശൂരേഭിരസ്തൃഭി-

രിന്ദ്ര ത്വയാ യുജാ വയം

സാസഹ്യാമ പൃതന്യതഃ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, വയം | — കർമ്മാനുഷ്ഠാതാരഃ |
| ശൂരേഭിഃ | — ശൗര്യയുക്തൈഃ |
| അസ്തൃ-ഭിഃ | — ആയുധാനാം പ്രക്ഷേപ്തൃഭിഃ ഭടൈഃ (സംയുജ്യേമഹി) |
| (ഭടസഹിതാഃ) വയം | |
| യുജാ ത്വയാ | — സഹായഭൂതേന |
| പൃതന്യതഃ | — സേനാമിച്ഛതഃ (ശത്രൂൻ) |
| സസഹ്യാമ | — അതിശയേനാഭിഭവേമ |

അർത്ഥം—അല്ലയൊ ഇന്ദ്ര, കർമ്മാനുഷ്ഠാതാക്കളായ ഞങ്ങൾ (സ്വയം യോദ്ധാക്കളല്ലാത്തതിനാൽ ഞങ്ങളെയും കർമ്മങ്ങളെയും എതിരിടുന്ന ശത്രുക്കളുടെ വിഷയത്തിൽ) ശൗര്യവാന്മാരും ആയുധപ്രയോഗസമർത്ഥരുമായ ഭടന്മാരോടു കൂടിയവരാവട്ടെ. ഭടരക്ഷിതരായ ഞങ്ങൾ സഹായഭൂതനായ അവിടുത്തെകൊണ്ടു സേനയെ ഇച്ഛിക്കുന്ന ശത്രുക്കളെ എപ്പോഴും ജയിയ്ക്കുട്ടെ.

5 മഹാ ഇന്ദ്രഃ പരശ്ച നു
മഹിത്വമസ്തു വജ്രിണേ
ദ്യൗർന്ന പ്രഥിനാ ശവഃ ,വ. 15

അന്വയം:—

| | |
|---|---|
| (അയം) ഇന്ദ്രഃ മഹാൻ | — ശരീരേണ പ്രൗഢഃ |
| പരഃ ച | — ഗുണൈഃ ഉൽകൃഷ്ടഃ അപി |
| നു | — കിഞ്ച |
| വജ്രിണേ | — വജ്രയുക്തായ ഇന്ദ്രായ |
| മഹി-ത്വം | — പൂർവ്വോക്തദ്വിവിധമാധിക്യം |
| (സർവ്വദാ) അസ്തു | — ഭവതു |
| (കിഞ്ച) ദ്യൗഃ ന | — ദ്യുലോക ഇവ |
| ശവഃ | — (ഇന്ദ്രസ്യ) സേനാരൂപം ബലം |
| പ്രഥിനാ | — പ്രഥിമ്നാ, പൃഥുത്വേന യുക്തം) |

അർത്ഥം—ഈ ഇന്ദ്രൻ കായികമായി പ്രൗഢനും ഗുണങ്ങളെകൊണ്ടു ഉൽകൃഷ്ടനുമാകുന്നു. വജ്രായുധനായ ഇന്ദ്രന്നു മുൻ പറഞ്ഞ രണ്ടു യോഗ്യതയും (ശരീരപ്രൗഢിയും ഗുണോൽകൃഷ്ട്യ

ദ്രവ്യം) എന്നും ഭവിക്കട്ടെ. അവിടുത്തെ സേനാബലം വലുപ്പത്തിൽ ആകാശത്തിന്നു തുല്യമാവട്ടെ.

വർഗ്ഗം 16

6 സമോഹേ വാ യ ആശത

നരസ്തോകസ്യ സനിതൗ

വിപ്രാസോ വാ ധിയായവഃ

അന്വയം:—

| | | |
|---|---|---|
| യേ നരഃ | — | പുരുഷാഃ |
| സം-ഓഹേ | — | സംഗ്രാമേ |
| തോകസ്യ സനിതൗ വാ | — | അപത്യസ്യലാഭേവാ |
| (ഇന്ദ്രം സ്തുത്യ) ആശത | — | പ്രാപ്തവന്തഃ |
| വാ | — | അഥവാ |
| വിപ്രാസഃ | — | മേധാവിനഃ |
| ധിയാ-യവഃ | — | പ്രജ്ഞാകാമാസ്സന്തഃ |
| | | (ആശത തേ സർവ്വേലഭന്തേ) |

അർത്ഥം-മനുഷ്യരേവർ യുദ്ധവിഷയത്തിലോ സന്താനലാഭവിഷയത്തിലോ ഇന്ദ്രനെ സ്തുതിച്ച സമീപിക്കുന്നുവോ, അല്ലെങ്കിൽ ഏതു മേധാവികൾ ജ്ഞാനകാമന്മാരായി അവിടുത്തെ അടുക്കുന്നുവോ, അവരെല്ലാം ആ അഭീഷ്ടങ്ങളെ നേടുന്നു

7 യഃ കുക്ഷിസ്സോമപാതമഃ

സമുദ്ര ഇവ പിന്വതേ

ഉർവ്വീരാപോ ന കാകുദഃ

അന്വയം:—

| | | |
|---|---|---|
| യഃ കുക്ഷിഃ | — | അസ്യ ഇന്ദ്രസ്യ ഉദരപ്രദേശഃ |
| സോമ-പാതമഃ | — | അതിശയേന സോമസ്യ പാതാ |
| (സഃ കുക്ഷിഃ) സമുദ്രഃ-ഇവ പിന്വതേ | — | വർദ്ധതേ |
| കാകുദഃ | — | മുഖസംബന്ധിന്യഃ |

| | |
|---|---|
| ഉദ്വീഃ | — ബഹ്വ്യഃ |
| ആപഃ ന | — ജലാനീവ |

(തഥാ ഇന്ദ്രസ്യ കുക്ഷിഃ സോമപൂരിതഃ ന ശുഷ്യതി)

അർത്ഥം-യാതൊരിന്ദ്രൻെറ വയർ അത്യധികമായി സോമപാനം കൊണ്ടു നിറയുന്നുവോ, അതു സമുദ്രം പോലെ വർദ്ധിക്കുന്നു. വായിൽ ധാരാളം ജലം ഉള്ളപോലെ. അതായതു്, സോമപാനം കൊണ്ടു വായ വരളാത്തതുപോലെ, അവിടത്തെ വയറും വററാറില്ല.

8 ഏവാ ഹ്യസ്യ സൂനൃതാ

വിരപ്ശീ ഗോമതീ മഹീ

പക്വാ ശാഖാ ന ദാശുഷേ

അന്വയം:—

അസ്യ (ഇന്ദ്രസ്യ)

| | |
|---|---|
| വി—രപ്ശീ | — ബഹുവിധോപചാരവാദിനീ |
| ഗോ—മതീ | — ബഹ്വീഭിഃ ഗോഭിഃ ഉപേതാ (ഗോപ്രദാ) |
| (അത ഏവ) മഹീ | — മഹതീ, പൂജ്യാ |
| സൂനൃതാ | — പ്രിയസത്യരൂപാ വാക് |
| ദാശുഷേ | — ഹവിർദ്ദത്തവതേ യജമാനായ |
| ഏവ ഹി | — ഏവം ഖലു, അനന്തരപദ വക്ഷ്യമാണഗുണോപേതാ |
| പക്വാ ശാഖാ ന | — യഥാ ബഹുഭിഃ പക്വൈഃ ഫലൈരുപേതാ, പനസാദിവൃക്ഷ ശാഖാ, പ്രീതിഹേതുഃ തദ്വൽ |

അർത്ഥം—അവിടത്തെ ഔദാര്യോപചാരത്തോടുകൂടിയതും ഗോക്കളോടൊത്തവയും (ഗോക്കളെക്കൊടുക്കുന്നവയും) പൂജ്യവുമായ സൂനൃതം (പ്രിയവും സത്യവുമായ വചനം) ഹവിർദ്ദാതാവായ യജമാനന്നു്, ഉപാസകന്നു്, അങ്ങിനെത്തന്നെ ലഭിക്കുന്നു. ആ വാക്കു് ഒന്നപേക്ഷിച്ചു മറുപടി പറഞ്ഞാൽ പിന്നത്തെ അപേക്ഷ പറയാൻ ധൈര്യപ്പെടുത്തുന്നതാണു്. ധാരാളം പഴുത്ത ചക്കകൾ നിറഞ്ഞുനില്ക്കുന്ന പിലാവിൻെറ കൊമ്പു പോലെ പ്രീതികരമാണു് ആ വചനം.

9 ഏവാ ഹി തേ വിഭൂതയ

ഊതയ ഇന്ദ്ര മാവതേ

സദ്യശ്ചിത് സന്തി ദാശുഷേ

അന്വയം:—

ഹേ ഇന്ദ്ര, തേ — തവ
വി—ഭൂതയഃ — ഐശ്വര്യവിശേഷാഃ
ഏവ ഹി — ഏവംവിധാഃ ഖലു
മാ—വതേ ദാശുഷേ — മത്സദൃശായ ഹവിർദ്ദാത്രേ യജമാനായ
ഊതയഃ — രക്ഷാഃ
സദ്യഃ ചിത് സന്തി — യദാ കർമ്മ അനുഷ്ഠിതം തദൈവ ഭവന്തി

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടത്തെ ഐശ്വര്യ വിശേഷങ്ങൾ അങ്ങിനെക്കെയാണല്ലോ എന്നെപ്പോലുള്ള ഹവിർദ്ദാതാക്കളായ യജമാനർ(ഉപാസകന്മാർ)ക്കുള്ള രക്ഷകളാവട്ടെ പെട്ടെന്ന്, കർമ്മം അനുഷ്ഠിക്കുമ്പോൾത്തന്നെ കിട്ടുന്നു

10 ഏവാ ഹ്യസ്യ കാമ്യാ

സ്തോമ ഉക്ഥം ച ശംസ്യാ

ഇന്ദ്രായ സോമപീതയേ വ 16

അന്വയം:—

അസ്യ (ഇന്ദ്രസ്യ) സ്തോമഃ— സാമസാധ്യം സ്തോത്രം
ഉക്ഥം ച — ഋക്സാധ്യം ശസ്ത്രം അപി
കാമ്യാ — കാമയിതവ്യേ
ശംസ്യാ — ഋത്വിഗ്ഭിഃ ശംസനീയേ
ഇന്ദ്രായ സോമ—പീതയേ — സോമപാനായ
ഏവ ഹി — ഏതേ ഉഭേ ഏവം വിധേ ഖലു

അർത്ഥം—അവിടത്തെക്കുറിച്ച സാമസ്തോത്രവും ഋക്ശസ്ത്രവും (സ്തുതിവിശേഷങ്ങൾ) രണ്ടും കാമിക്കത്തക്കവയും ഋത്വിക്കു

കളാൽ ചൊല്ലപ്പെട്ടതുമായും ഇന്ദ്രനു സോമപാനത്തിന്നുവേണ്ടിയുള്ളവയും—അപ്രകാരമെല്ലാമാണല്ലോ.

വർഗ്ഗം 17—18

1 ഇന്ദ്രേഹി മത്സ്യന്ധസോ-
വിശ്വേഭിസ്സോമപർവ്വഭിഃ
മഹാँ അഭിഷ്ടിരോജസാ.

അന്വയം:—

| | | |
|---|---|---|
| ഹേ ഇന്ദ്ര, ആ ഇഹി | — | അസ്മിൻ കർമ്മണി ആഗച്ഛ |
| (ആഗത്യ ച) വിശ്വേഭിഃ | — | സർവ്വൈഃ |
| സോമപർവ്വ—ഭിഃ | — | സോമരസത്രപൈഃ |
| അന്ധസഃ | — | അന്ധോഭിഃ, അന്നൈഃ |
| മത്സ്വി | — | മാദ്യ, ഹൃഷ്ടോ ഭവ |
| (തതഃ ഊർദ്ധ്വം) ഓജസാ | — | ബലേന |
| മഹാൻ (ഭൂത്വാ) അഭിഷ്ടിഃ | — | ശത്രൂണാം അഭിഭവിതാ. (ഭവ) |

അർത്ഥം—അല്ലയോ ഇന്ദ്ര, വന്നാലും. വന്നിട്ട്, സോമരസത്രപങ്ങളായ എല്ലാ അന്നങ്ങളെ (ഹവിസ്സുകളെ)ക്കൊണ്ടും ഹൃഷ്ടനായി ഭവിച്ചാലും. അതിന്നുശേഷം അവിടുത്തെ ബലംകൊണ്ടു വലിയവനായിത്തീൎന്ന്, ശത്രുക്കളുടെ ജേതാവായി ഭവിച്ചാലും.

2 ഏമേനം സൃജതാ സുതേ
മന്ദിമിന്ദ്രായ മന്ദിനേ
ചക്രിം വിശ്വാനി ചക്രയേ

അന്വയം:—

| | | |
|---|---|---|
| (ഹേ അദ്ധ്വര്യവഃ) സുതേ | — | അഭിഷുതേ ചമസസ്ഥേ സോമേ |
| മന്ദിം | — | ഹർഷഹേതും |
| ചക്രിം | — | സാധുകാരണശീലം |
| ഏനം ഈം | — | സോമം |
| മന്ദിനേ | — | ഹർഷയുക്തായ |

| | |
|---|---|
| വിശ്വാനി ചക്രയേ | — സർവ്വാണി കർമ്മാണി കൃതവതേ |
| ഇന്ദ്രായ ആ സൃജത | — ഇന്ദ്രാർത്ഥം പുനരാഭ്യുന്നയ |

അർത്ഥം—അല്ലയോ അധ്വര്യുക്കളെ, ഇടിച്ചുപിഴിഞ്ഞു പാത്രത്തിലാക്കിയ ഹർഷകരവും, നന്മ ചെയ്യുന്നതുമായ സോമത്തെ ഹർഷയുക്തനും എല്ലാ കർമ്മങ്ങളെയും ചെയ്യുന്നവനുമായ ഇന്ദ്രന്നായി വീണ്ടും ഉന്നയിക്കുക (അർപ്പിക്കുക). (ചില സന്ദർഭങ്ങളിൽ സോമത്തിന്റെ പുനരുന്നയനം ആപസ്തംബൻ വിധിച്ചിട്ടുണ്ട്.)

3 മത്സ്വാ സുശിപ്ര മന്ദിഭി

സ്തോമേഭിർവ്വിശ്വചർഷണേ

സചൈഷു സവനേഷ്വാ

അന്വയം:—

| | |
|---|---|
| ഹേ സു—ശിപ്ര, ഇന്ദ്ര, | — ശോഭനഹനോ, ഇന്ദ്ര, |
| മന്ദി–ഭിഃ | — ഹർഷഹേതുഭിഃ |
| സ്തോമേഭിഃ | — സ്തോത്രൈഃ |
| മത്സ്വ | — ഹൃഷ്ടോ ഭവ |
| ഹേ വിശ്വ–ചർഷണേ | — സർവ്വമനുഷ്യയുക്ത, സർവ്വൈഃ യജമാനൈഃ പൂജ്യ (ഇന്ദ്ര) |
| (ത്വം) ഏഷു | — യാഗഗതേഷു |
| (ത്രിഷു) സവനേഷു | |
| സചാ | — ദേവൈരന്യൈസ്സഹ |
| ആ | — ആഗച്ഛ |

അർത്ഥം—നല്ല താടിയെല്ലോടുകൂടിയ ഇന്ദ്ര, ഹർഷകരങ്ങളായ സ്തോത്രങ്ങളാൽ അവിടുന്ന സന്തുഷ്ടനായി ഭവിച്ചാലും. എല്ലാ മനുഷ്യരാലും, കൊണ്ടാടപ്പെടുന്നവനും എല്ലാ യജമാനന്മാരാലും പൂജ്യനുമായ ഇന്ദ്ര അവിടുന്ന യാഗത്തിലെ മൂന്നു സവനങ്ങളിലും മററു ദേവന്മാരോടുകൂടി വന്നാലും.

4 അസൃഗ്രമിന്ദ്ര തേ ഗിരഃ

പ്രതി ത്വാമുദഹാസത

അജോഷാ വൃഷഭം പതിം

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, തേ ഗിരഃ | — ത്വദീയാസ്തുതീഃ |
| അസൃഗ്രം | — സൃഷ്ടവാനസ്മി |
| (താഃ ഗിരഃ സ്വർഗ്ഗേ സ്ഥിതം) വൃഷഭം | — കാമാനാം വർഷിതാരം. |
| പതിം | — യജമാനാനാം പാലയിതാരം |
| ത്വാം പ്രതി ഉൽ അഹാസത | — ഉൽഗത്യ പ്രാപ്തവൻ |
| (ത്വം) അജോഷാഃ | — സേവിതവാൻ അസി |

അർത്ഥം-അല്ലയോ ഇന്ദ്ര, അവിടുത്തെക്കുറിച്ച സ്തുതികൾ ഞാൻ നിർമ്മിച്ചിരിക്കുന്നു ആ സ്തുതികൾ സ്വർഗ്ഗസ്ഥിതനും കാമവർഷകനും യജമാനന്മാരുടെ പാലകനുമായ അവിടുത്തെ ഉദ്ദേശിച്ചു മേല്പോട്ടു് ഉയർന്നുവന്നു. അവിടുന്നു് അവയെ സ്വീകരിച്ചിരിക്കുന്നു.

5 സഞ്ചോദയ ചിത്രമർവ്വാ—
ഗ്രാധ ഇന്ദ്ര വരേണ്യം
അസദിത്തേ വിഭു പ്രഭു വ 17

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, വരേണ്യം | — ശ്രേഷ്ഠം |
| ചിത്രം | — മണിമുക്താദിരൂപേണ ബഹുവിധം |
| വി—ഭു | — ഭോഗായ യാവൽ പര്യാപ്തം താവൽ |
| പ്ര—ഭു | — തതോധികം |
| രാധഃ | — ധനം |
| തേ ഇൽ അസൽ | — തവൈവാസ്തി |
| (താദൃശം ധനം) അർവ്വാക് | — അസ്മദഭിമുഖം യഥാ ഭവതി തഥാ |
| സം ചോദയ | — സമ്യക് പ്രേരയ, അസ്മഭ്യം പ്രയച്ഛ |

അർത്ഥം—അല്ലയോ ഇന്ദ്ര, ശ്രേഷ്ഠവും രത്നം മുത്തുതുടങ്ങിയ രൂപങ്ങളിലുള്ളതും അനുഭവിക്കാൻ എത്ര പര്യാപ്തമാണോ അ

ത്രുയും അതിലധികവും ധനം അവിടേയ്ക്കുതന്നെ ചേർന്നതാകുന്നു അപ്രകാരമുള്ള ധനം ഏതുപ്രകാരമായാൽ ഞങ്ങൾക്കഭിമുഖമായി വരുമോ അപ്രകാരം അതിനെ ഗമിപ്പിച്ചാലും ആ ധനം ഞങ്ങൾക്കു തന്നരുളിയാലും

വർഗ്ഗം—18

6 അസ്മാൻസു തത്ര ചോദയേ-
ന്ദ്ര രായേ രഭസ്വതഃ
തുവിദ്യുമ്ന യശസ്വതഃ

അന്വയം -

| | |
|---|---|
| ഹേ തുവി-ദ്യുമ്ന ഇന്ദ്ര | — പ്രഭൂതധന, ഇന്ദ്ര, |
| രഭസ്വതഃ | — ഉദ്യോഗവതഃ |
| യശസ്വതഃ | — കീർത്തിമതഃ |
| അസ്മാൻ | — അനുഷ്ഠാതൄൻ |
| രായേ | — ധനസിദ്ധ്യർത്ഥം |
| തത്ര | — കർമ്മണി |
| സു ചോദയ | — സുഷ്ഠു പ്രേരയ |

അർത്ഥം—പ്രവൃദ്ധധനനായ ഇന്ദ്ര (അവിടത്തെ അനുഗ്രഹം കൊണ്ടു) കർമ്മങ്ങളിൽ ഏർപ്പെട്ടവരും (അതുകൊണ്ടു) കേൾവിപ്പെട്ടവരുമായ അനുഷ്ഠാതാക്കളായ ഞങ്ങളെ സമ്പത്സിദ്ധിക്കു വേണ്ടി (അതിനുപററിയ) കർമ്മത്തിൽ വേണ്ടപോലെ പ്രേരിപ്പിച്ചാലും ഞങ്ങളെക്കൊണ്ടു കർമ്മം അവിടുന്നുതന്നെ ചെയ്യിച്ചാലും

7 സം ഗോമദിന്ദ്ര വാജവ-
ദസ്മേ പൃഥുശ്രവോ ബൃഹത്
വിശ്വായുർദ്ധേഹ്യക്ഷിതം

അന്വയം —

| | |
|---|---|
| ഹേ ഇന്ദ്ര അസ്മേ | — അസ്മാകം |
| ഗോ-മത് | — ബഹുഭിർഗ്ഗോഭിരുപേതം |
| വാജ വത് | — പ്രഭൂതേനാന്നേനോപേതം |

| | |
|---|---|
| പൃഥു | — പരിമാണേനാധികം |
| ബൃഹൽ | — ഗുണൈരധികം |
| വിശ്വ–ആയുഃ | — കൃത്സ്നായുഷ്യകാരണം |
| അക്ഷിതം | — നാശരഹിതം |
| ശ്രവഃ | — ധനം |
| സം ധേഹി | — അസ്മഭ്യം പ്രയച്ഛ |

അർത്ഥം-അല്ലയോ ഇന്ദ്ര, വളരെ പശുക്കളോടുകൂടിയതും ധാരാളം അന്നത്തോടുകൂടിയതും അളവിൽ പെരുത്തതും ഗുണങ്ങളെക്കൊണ്ടു മികച്ചതും ആയുഷ്കരവും (ആയുഷ്കാലത്തേയ്ക്കു മുഴുവൻ തികയുന്നതും) നാശരഹിതവും ആയ ധനം ഞങ്ങൾക്കു തന്നരുളിയാലും.

8 അസ്മേ ധേഹി ശ്രവോ ബൃഹ–
ദ്യുമ്നം സഹസ്രസാതമം
ഇന്ദ്ര താ രഥിനീരിഷഃ

അന്വയംഃ—

| | |
|---|---|
| ഹേ ഇന്ദ്ര, ബൃഹൽ ശ്രവഃ | — മഹതീം കീർത്തിം |
| അസ്മേ ധേഹി | — അസ്മഭ്യം പ്രയച്ഛ |
| (തഥാ) സഹസ്ര-സാതമം | — അതിശയേന സഹസ്രസംഖ്യാകദാനോപേതം |
| ദ്യുമ്നം | — ധനം (അസ്മേ ധേഹി) |
| (തഥാ) താഃ | — വ്രീഹിയവാദിരൂപേണ പ്രസിദ്ധാഃ |
| രഥിനീഃ | — ബഹുരഥോപേതാഃ |
| ഇഷഃ | — അന്നാനി (അസ്മേ ധേഹി) |

അർത്ഥം-അല്ലയോ ഇന്ദ്ര, വലുതായ യശസ്സിനെ എനിക്കുണ്ടാക്കിത്തന്നാലും. ആയിരക്കണക്കിൽ ദാനങ്ങളോടുകൂടിയ, ദാനങ്ങൾക്കു പര്യാപ്തമായ ധനം എനിക്കരുളിയാലും. അതുപോലെ, പലതേരുകളിൽ കയററിയ നെല്ല്, യവം മുതലായി ധാന്യരൂപങ്ങളായ അന്നങ്ങളും എനിക്കു തന്നരുളിയാലും.

അതാതുസോമങ്ങാം അപ്പിക്കുന്നതോടൊപ്പം അവിടുത്തെ പ്രൗഢമായ ബലത്തെ, പരാക്രമത്തെ, സ്തുതിക്കുന്നു.

വൎഗ്ഗം—19 20 അനുഷ്ടുപ്ഛന്ദഃ.

1 ഗായന്തി ത്വാ ഗായത്രിണോ—

ൎച്ചന്ത്യൎക്കമൎക്കിണഃ

ബ്രഹ്മാണസ്ത്വാ ശതക്രത–

ഉദ്വംശമിവ യേമിരേ.

അന്വയം:-

| | |
|---|---|
| ഹേ ശത—ക്രതോ | — ബഹുകൎമ്മൻ |
| ഗായത്രിണഃ | — ഉൽഗാതാരഃ |
| ത്വാ ഗായന്തി | — ത്വാം സ്തുവന്തി |
| അൎക്കിണഃ | – അൎച്ചനഹേതുമന്ത്രയുക്താഃ, ഹോതാരഃ |
| അൎക്കം | — അൎച്ചനീയം (ഇന്ദ്രം ത്വാം) |
| അൎച്ചന്തി | — ശസ്ത്രഗതൈൎമ്മന്ത്രൈഃ പ്രശംസന്തി |
| ബ്രഹ്മാണഃ | — ബ്രഹ്മപ്രഭൃതയഃ ഇതരേ ബ്രാഹ്മണാഃ |
| വംശം-ഇവ | — യഥാ സന്മാൎഗ്ഗവൎത്തിനഃ സ്വകീയം കുലം ഉന്നതം കുർവ്വന്തി തദ്വൽ |
| ത്വാ ഉൽ യേമിരേ | — ത്വാം ഉന്നതിം പ്രാപയന്തി. |

അൎത്ഥം—അല്ലയോ ബഹുകൎമ്മാവായ ഇന്ദ്ര, ഉൽഗാതാക്കാം അവിടുത്തെ സ്തുതിക്കുന്നു. അൎച്ചനമന്ത്രാഭിജ്ഞന്മാരായ ഹോതാക്കാം ശസ്ത്രഗതങ്ങളായ മന്ത്രങ്ങളാൽ അവിടുത്തെ പ്രശംസിക്കുന്നു. ബ്രഹ്മൻ മുതലായ മററു ബ്രാഹ്മണർ, സന്മാൎഗ്ഗവർത്തിയായ ഒരാം സ്വകുലത്തെ ഉയൎത്തുന്നതുപോലെ, അവിടുത്തെ ഉന്നതിപ്രാപിപ്പിക്കുന്നു. (സ്തോത്രങ്ങളെക്കൊണ്ടു പൂജ്യദേവന്നു ഔൽകൃഷ്ടിസിദ്ധിയുണ്ടെന്നവിശ്വാസം വീണ്ടും കാണുക. ജനിച്ചകുലം പോലെ തങ്ങാംക്കു ഇന്ദ്രൻ മൂലാവലംബമാണെന്നും സൂചന)

2 യത് സാനോസ്സാനമാരുഹ

ദ്ഭൂര്യസ്പഷ്ട കർത്വം

തദിന്ദ്രോ അർത്ഥം ചേതതി

യൂഥേന വൃഷ്ണിരേജതി

അന്വയം —

| | |
|---|---|
| യത് | — യദാ |
| സാനോഃ | — സാനും |
| (യജമാനഃ) ആ അരുഹത് | — സോമവല്ലീസമിദാദ്യാഹരണായ പർവ്വതഭാഗാദപരം പർവ്വതഭാഗം ആരൂഢവാൻ |
| (തഥാ) ഭൂരി | — പ്രഭൂതം |
| കർത്വം | — സോമയാഗരൂപം കർമ്മ |
| അസ്പഷ്ട | — സ്പൃഷ്ടവാൻ, ഉപക്രാന്തവാൻ |
| തത് ഇന്ദ്രഃ | — തദാനീം ഇന്ദ്രഃ |
| അർത്ഥം | — യജമാനസ്യ പ്രയോജനം |
| ചേതതി | — ജാനാതി |
| (ജ്ഞാത്വാ ച) വൃഷ്ണിഃ | — കാമാനാം വർഷിതാ സൻ |
| യൂഥേന | — മരുദ്ഗണേന സഹ |
| ഏജതി | — കമ്പതേ സ്വസ്ഥാനാത് യജ്ഞഭൂമിമാഗന്തുമുദ്യുങ്ക്തേ |

അർത്ഥം—യജമാനൻ സോമവല്ലിയും ചമതയും മററും സംഭരിക്കാനായി പർവ്വതത്തിന്റെ ഒരു ഭാഗത്തു നിന്ന് മറെറാരു ഭാഗത്തേയ്ക്ക് കയറിപ്പോയി (അവ കൊണ്ടുവന്ന്) മഹത്തായ സോമയാഗകർമ്മത്തിൽ ഏർപ്പെട്ടപ്പോൾ യജമാനന്റെ ഉദ്ദേശമറിഞ്ഞ ഇന്ദ്രൻ കാമവർഷിതാവായി മരുത്തുക്കളുടെ സംഘത്തോടുകൂടി സ്വസ്ഥാനത്തുനിന്ന് ഇളകുകയായി, യാഗഭൂമിയിലേയ്ക്കു പുറപ്പെടുകയായി (സ്വപ്രയത്നംകൊണ്ടു വേണം യാഗസാധനങ്ങൾ സംഭരിക്കുകയെന്നും അങ്ങിനെ സ്വയത്നാർജ്ജിതമായ ക്ലേശപൂർണ്ണമായ ത്യാഗലബ്ധമായ യാഗത്തെ, സത്കർമ്മത്തെ കണ്ട് ഭഗവാൻ ക്ഷിപ്രപ്രസാദിയാണെന്നും സൂചന )

3 യുക്ഷ്വാ ഹി കേശിനാ ഹരീ

വൃഷണാ കക്ഷ്യപ്രാ

അഥാ ന ഇന്ദ്ര സോമപാ

ഗിരാമുപശ്രുതിഞ്ചര

അന്വയം:—

| | |
|---|---|
| ഹേ സോമ—പാഃ ഇന്ദ്ര | — സോമപാനയുക്ത, ഇന്ദ്ര, |
| കേശിനാ | — സ്കന്ധപ്രദേശേ ലംബമാന കേശയുക്തൗ |
| വൃഷണാ | — സേചനസമർത്ഥൗ, യുവാനൗ |
| കക്ഷ്യ—പ്രാ | — അശ്വസ്യ ഉദരബന്ധനരജ്ജുഃ കക്ഷ്യാ, തസ്യാഃ പൂരകൗ, പുഷ്ടാംഗൗ |
| ഹരീ | — തദീയാവശ്വൗ |
| യുക്ഷ്വ ഹി | — സ്വരഥാ സംയോജയ |
| അഥ നഃ ഗിരാം | — അനന്തരം അസ്മദീയം സ്തുതീനാം |
| ഉപ—ശ്രുതിം ചര | — സമീപേ ശ്രവണമുദ്ദിശ്യ ഗച്ഛ |

അർത്ഥം—അല്ലയോ സോമപാനശീലനായ ഇന്ദ്ര, കഴുത്തിൽ തൂങ്ങുന്ന രോമങ്ങളുള്ളവയും യുവത്വം തികഞ്ഞവയും വയററത്തുള്ള കയർ മുറുകത്തക്കവണ്ണം തടിച്ചുകൊഴുത്തവയുമായ അവിടത്തെ കുതിരകളെ തേരിൽ പൂട്ടിയാലും. പിന്നെ ഞങ്ങളുടെ സ്തുതികൾ കേൾക്കാൻ തൽപ്രദേശത്തു വന്നാലും.

4 ഏഹി സ്തോമാ് അഭിസ്വരാ-

ഭി ഗൃണീഹ്യാ രുവ

ബ്രഹ്മ ച നോ വസോ സചേ-

ന്ദ്ര യജ്ഞഞ്ച വർദ്ധയ

അന്വയം:—

| | |
|---|---|
| ഹേ വസോ, ഇന്ദ്ര, | — നിവാസകാരണഭൂത, ഇന്ദ്ര, |
| ആ ഇഹി | — അസ്മിൻ കർമ്മണ്യാഗച്ഛ |

(ആഗത്യ ച) സ്തോമാൻ — ഉദ്ഗാതൃപ്രയുക്താനി സ്തോത്രാണി
അഭി സ്വര — അഭിലക്ഷ്യ പ്രശംസാരൂപം ശബ്ദം കുരു
(തഥാ) അഭി ഗൃണീഹി — അധ്വര്യും അഭിലക്ഷ്യ ശബ്ദം കുരു
(തഥാ) ആ രുവ — ഹോതൃയുക്താനി ശസ്ത്രാണ്യഭിലക്ഷ്യ ശബ്ദം കുരു
(അതഃ ഊർധ്വം) നഃ — അസ്മാകം
ബ്രഹ്മ ച — അന്നം ച
യജ്ഞം ച — അനുഷ്ഠീയമാനം കർമ്മ ച
സചാ — സഹ
വർധയ — സാംഗത്വസമ്പാദനേന യജ്ഞം വർധയിത്വാ തത്ഫലമന്നം പ്രവൃദ്ധം കുരു.

അർത്ഥം: എല്ലാവരുടെയും നിവാസഹേതുവായ ഇന്ദ്ര, ഈ കർമ്മത്തിൽ സന്നിഹിതനായാലും. സന്നിഹിതനായി, ഉദ്ഗാതാക്കൾ ഉച്ചരിക്കുന്ന സ്തോത്രങ്ങളെ പുരസ്സരിച്ച് പ്രശംസാശബ്ദം പുറപ്പെടുവിച്ചാലും. അതുപോലെ, അധ്വര്യുവിന്നഭിമുഖമായി പ്രശംസാശബ്ദം പുറപ്പെടുവിച്ചാലും. ഹോതാവിന്റെ ശസ്ത്രപ്രയോഗങ്ങളുടെ നേരെയും പ്രശംസാശബ്ദം പുറപ്പെടുവിച്ചാലും. അതിന്നുശേഷം ഞങ്ങൾക്ക് അന്നവും യജ്ഞവും (പുഷ്ടിയും കർമ്മവും അല്ലെങ്കിൽ ത്യാഗവും) ഒപ്പം വർദ്ധിപ്പിച്ചാലും. അതായത് അംഗോപാംഗപൂർണ്ണമായ യജ്ഞം (സത്കർമ്മം) വർദ്ധിപ്പിച്ച് തത്ഫലമായ അന്നം (പുഷ്ടി) പ്രവൃദ്ധമാക്കിയാലും.

5 ഉക്ഥമിന്ദ്രായ ശംസ്യം
വർധനം പുരുനിഷ്ഷിധേ
ശക്രോ യഥാ സുതേഷു ണോ
രാരണത് സഖ്യേഷു ച

അന്വയം:—

| | |
|---|---|
| ശക്രഃ നഃ സുതേഷു | — ഇന്ദ്രഃ അസ്മദീയേഷു പുത്രേഷു |
| സഖ്യേഷു ച | — സഖിത്വേഷ്വപി |
| യഥാ രരണൽ | — യേന പ്രകാരേണ അതിശയേന ശബ്ദം കുര്യാൽ |
| (തഥാ) പുരുനിഃ-ഷിധേ | — ബഹൂനാം ശത്രൂണാം നിഷേധകാരിണേ |
| (തസ്മൈ) ഇന്ദ്രായ | — ഇന്ദ്രാർത്ഥം |
| വർദ്ധനം ഉക്ഥം ശംസ്യം | — വൃദ്ധിസാധനം ശസ്ത്രം അസ്മാഭിശ്ശംസനീയം |

അർത്ഥം—ഏതു വിധമായാൽ ഇന്ദ്രൻ നമ്മുടെ പുത്രന്മാരിലും സഖ്യങ്ങളിലും (ബന്ധുമിത്രാദികളിലും) സന്തോഷിച്ചു ശബ്ദം പ്രകടിപ്പിക്കുമോ, ആ വിധത്തിൽ ബഹുശത്രുനിഷൂദനനായ ഇന്ദ്രനെ ഉദ്ദേശിച്ച്, ശസ്ത്രമന്ത്രങ്ങളാം ചൊല്ലപ്പെടട്ടെ.

6 തമിൽ സഖിത്വ ഈമഹേ
തം രായേ തം സുവീര്യേ
സ ശക്ര ഉത നഃ ശകൽ—
ദിന്ദ്രോ വസു ദയമാനഃ (വ. 19

അന്വയം:—

| | |
|---|---|
| സഖി—ത്വേ | — (നിമിത്തഭൂതേ സതി) |
| തം ഇൽ | — തമേവേന്ദ്രം |
| ഈമഹേ | — യാചാമഹേ |
| (തഥാ) രായേ | — ധനാർത്ഥം |
| തം (ഈമഹേ) | — യാചാമഹേ |
| (തഥാ) സു—വീര്യേ | — ശോഭനസാമർത്ഥ്യനിമിത്തേ |
| തം (ഈമഹേ) | — യാചാമഹേ |
| ഉത ശക്രഃ സഃ | — അപിച ശക്തിമാൻ ഇന്ദ്രഃ |
| നഃ വസു ദയമാനഃ | — അസ്മഭ്യം ധനം പ്രയച്ഛൻ |
| ശകൽ | — അസ്മദീയരക്ഷണേ ശക്തോഭവേൽ |

അർത്ഥം—സഖിത്വം(വേഴ്ച)കാരണമായി ഇന്ദ്രനോടുതന്നെ യാചിക്കുന്നു. ധനാർത്ഥം അവിടുത്തോടുയാചിക്കുന്നു.

ശോഭനമായ സാമർത്ഥ്യത്തിന്ന് (കർമ്മങ്ങൾ യഥാവിധി നിർവ്വഹിക്കാനുള്ള കഴിവിന്ന്) വേണ്ടിയും അവിടുത്തോടു യാചിക്കുന്ന ശക്തനായ ആ ഇന്ദ്രൻ നമുക്ക് ഐശ്വര്യമണച്ചുകൊണ്ടു നമ്മുടെ രക്ഷണത്തിന്ന് പോന്നവനാവട്ടെ

വർഗ്ഗം 20

7 സുവിവൃതം സുനിരജ-
മിന്ദ്ര ത്വാദാതമിദ്യശഃ
ഗവാമപ വ്രജം വൃധി
കൃണുഷ്വ രാധോ അദ്രിവഃ

അന്വയം —

| | |
|---|---|
| ഹേ ഇന്ദ്ര യശഃ | — അന്നം (കർമ്മഫലഭൂതം) |
| സു-വിവൃതം | — സുഷ്ഠു സർവ്വത്ര പ്രസൃതം |
| സു-നിഃ അജം | — സുഖേന നിശ്ശേഷം പ്രാപ്തും ശക്യം |
| ത്വാ-ദാതം ഇത് (ക്ഷീരാദിരസലാഭാർത്ഥം) | — ത്വയാ ശോധിതം ച സമ്പന്നം |
| ഗവാം വ്രജം | — ഗോനിവാസസ്ഥാനം |
| അപ വൃധി | — അപാവൃതം, ഉദ്ഘാടിതദ്വാരം കുരു |
| ഹേ അദ്രി-വഃ | — പർവ്വതോപലക്ഷിത വജ്രയുക്ത, (ഇന്ദ്ര) |
| രാധഃ കൃണുഷ്വ | — ധനം സമ്പാദയ |

അർത്ഥം—അല്ലയോ ഇന്ദ്ര, കർമ്മഫലസിദ്ധമായ അന്നം വേണ്ടപോലെ എല്ലാദിക്കിലും പരന്നും, പ്രയാസം കൂടാതെ മുഴുവൻ കിട്ടത്തക്കതുമായി അവിടുന്ന് ശുദ്ധിവരുത്തി ഇവിടെ സമ്പന്ന (ലബ്ധ)മായല്ലൊ കർമ്മങ്ങൾക്ക് ആവശ്യമായ ക്ഷീരാദികൾക്കുവേണ്ടി പശുക്കളുടെ തൊഴുത്തിന്റെ വാതിൽ തുറന്നുതന്നാലും. അല്ലയോ വജ്രായുധ(മലപോലെ വലിപ്പമാർന്ന വജ്രായുധത്തോടുകൂടിയവനേ) ഞങ്ങൾക്കു ധനം സമ്പന്നമാക്കിയാലും.

8 നഹി ത്വാ രോദസീ ഉഭേ

ഋഘായമാണമിന്വതഃ

ജേഷസ്സ്വർവ്വതീരപ-

സ്സങ്ഗാ അസ്മഭ്യം ധൂനഹി.

അന്വയം:—

(ഹേ ഇന്ദ്ര) ഋഘായമാണം

ത്വാ — ശത്രുവധം കുർവ്വാണം ത്വാം

രോദസീ ഉഭേ — ദ്യാവാപൃഥിവ്യൗ അപി

(ത്വദീയം മഹിമാനം)

നഹി ഇന്വതഃ — വ്യാപ്തും ന സമർത്ഥേ

(താദൃശസ്ത്വം)സ്വഃ-വതീഃ — സ്വർല്ലോകയുക്താഃ

(വൃഷ്ടിരൂപാഃ) അപഃ

ജേഷഃ — ജയേഃ, പ്രേരയ ഇത്യർത്ഥഃ

(കിഞ്ച വൃഷ്ടിപ്രദാനേന അന്നസമ്പത്തേരുദ്ധ്വം) അസ്മഭ്യം ഗാഃ

സം ധൂനഹി — സമ്യക് പ്രേരയ

അർത്ഥം—അല്ലയോ ഇന്ദ്ര, ശത്രുക്കളെ വധിക്കുന്ന അവിടുത്തെ മഹിമയെ പ്രാപിക്കുവാൻ ദ്യാവാപൃഥിവികൾകൂടി സമർത്ഥകളാകുന്നില്ല. സ്വർഗ്ഗത്തിൽനിന്ന വൃഷ്ടിരൂപത്തിൽ ജലങ്ങളെ അയച്ചാലും (പൊഴിച്ചാലും) വർഷധാരകൊണ്ടു സസ്യാദികൾ തഴച്ച് അന്നസമ്പത്തുണ്ടായാൽ, കർമ്മങ്ങൾക്കുവേണ്ടി പാൽ മുതലായതിന്ന പശുക്കളെയും വേണ്ടപോലെ എത്തിച്ചുതന്നാലും.

9 ആശ്രുൽകർണ്ണശ്രുധീഹവം

നൂചിദ്ദധിഷ്വ മേ ഗിരഃ

ഇന്ദ്ര സ്തോമമിമം മമ

കൃഷ്വാ യുജശ്ചിദന്തരം

അന്വയം:—

| | |
|---|---|
| ഹേ ആശ്രുത്—കർണ്ണ, ഇന്ദ്ര | — സർവ്വതഃ ശ്രോതാരൗ കർണ്ണൗ യസ്യ താദൃക് |
| ഹവം | — അസ്മദീയമാഹ്വാനം |
| നു ശ്രുധി | — ക്ഷിപ്രം ശൃണു |
| മേ ഗിരഃ ചിത് | — മമ ഹോതുഃ സ്തുതിരപി |
| ദധിഷ്വ | — ചിത്തേ ധാരയ |
| (കിഞ്ച) മമ ഇമം സ്തോമം | — മദീയം സ്തോത്രരൂപം വാക്സമൂഹം |
| യുജഃ ചിത് | — സ്വകീയസഖ്യുരപി |
| അന്തരം കൃഷ്വ | — ആസന്നം കുരു |

(യഥാ വചനം തസ്യ പ്രിയം മന്യസേ തദ്വത് അസ്മദീയ സ്തുതിഷ്വപി പ്രീതിം കുരു)

അർത്ഥം—എവിടെ എന്തു ശബ്ദം പുറപ്പെട്ടാലും കേൾക്കുന്ന ചെവികളോടുകൂടിയ ഇന്ദ്ര, ഞങ്ങളുടെ വിളി വേഗം കേട്ടാലും എന്റെ ഹോതാവിന്റെ സ്തുതിയെ ഉൾക്കൊണ്ടാലും പിന്നെ എന്റെ ഈ സ്തോത്രരൂപമായ വാക്സമൂഹത്തെ, അവിടത്തെ സ്വസഖന്റെ (ഇഷ്ടതോഴന്റെ) വാക്കുകളോടു തുല്യമായി സ്വീകരിച്ചാലും അതായതു് അവിടത്തേക്ക് പ്രിയമാകുന്നതു, ഏതുവാക്കുകളാണോ, അവയെപ്പോലെ സ്വീകരിച്ചാലും, അവയിൽ പ്രീതി കുറതിയാലും.

10 വിദ്മാ ഹി ത്വാ വൃഷന്തമം
വാജേഷു ഹവനശ്രുതം
വൃഷന്തമസ്യ ഹൂമഹ—
ഊതിം സഹസ്രസാതമാം

അന്വയം —

| | |
|---|---|
| (ഹേ ഇന്ദ്ര) വൃഷൻ—ത്വാം | — കാമാനാമതിശയേന വർഷിതാരം |
| വാജേഷു ഹവന ശ്രുതം | — അസ്മദീയസ്യാഹ്വാനസ്യ ശ്രോതാരം |

| | |
|---|---|
| ത്വാ വിദ്മ | — ത്വാം ജാനീമഃ |
| വൃഷൻ—തമസ്യ | — അതിശയേന കാമാദീനാം വർഷിതുഃ (തവ) |
| സഹസ്ര—സാതമാം | — അതിശയേന ധനസഹസ്രാണാം ദാത്രീം |
| ഊതിം | — അസ്മദ്വിഷയാം രക്ഷാം (ഉദ്ദിശ്യത്വാം) |
| ഹ്വമഹേ | — ആഹ്വയാമഃ. |

അർത്ഥം—അല്ലയോ ഇന്ദ്ര, ഏറ്റവും അഭീഷ്ടവൎഷകനും യുദ്ധങ്ങളിൽ ഞങ്ങളുടെ വിളികേൾക്കുന്നവനുമായ അവിടുത്തെ ഞങ്ങളറിയുന്നു അത്യധികം കാമങ്ങളെ വൎഷിക്കുന്ന അവിടുത്തെ, ആയിരക്കണക്കിൽ ധനദാനങ്ങളോടൊത്ത രക്ഷക്കായി, ഞങ്ങൾ വിളിക്കുന്നു.

11 ആ തൂ ന ഇന്ദ്ര കൌശിക
മന്ദസാനസ്സുതം പിബ.
നവ്യമായുഃ പ്ര സൂ തിര
കൃധീ സഹസ്ര സാമൃഷിം.

അന്വയം:-

| | |
|---|---|
| ഹേ ഇന്ദ്ര, തു നഃ ആ | — ക്ഷിപ്രം അസ്മാൻ പ്രതി ആഗച്ഛ |
| ഹേ കൌശിക, | — കുശികസ്യ പുത്ര (ഇന്ദ്ര) |
| മന്ദസാനഃ സുതം പിബ | — ഹൃഷ്ടഃ (ഭൂത്വാ) അഭിഷുതം സോമം പിബ |
| (ഇന്ദ്ര) നവ്യം | — സർവ്വൈൎവ്വൈ സ്തുത്യം കർമ്മാനുഷ്ഠാനപരം |
| ആയുഃ പ്ര സു തിര | — ജീവിതം പ്രകർഷേണ സുഷ്ഠു വർദ്ധയ |
| (തതഃ) മാം സഹസ്ര-സാം | — സഹസ്രസംഖ്യാക ലാഭോപേതം |
| ഋഷിം കൃധി | — അതീന്ദ്രിയദ്രഷ്ടാരം കുരു |

അർത്ഥം—കുശികൻ ഇന്ദ്രതുല്യനായ ഒരു പുത്രനുണ്ടാവാൻ ഇച്ഛിച്ച് ബ്രഹ്മചര്യമനുഷ്ഠിച്ചു ഇന്ദ്രൻതന്നെ കുശികന്റെ പുത്രനായി, വിശ്വാമിത്രനായി ജനിച്ചു അതുകൊണ്ടാണ് ഇന്ദ്രനെ കൗശിക എന്ന സംബോധനംചെയ്തിട്ടുള്ളത്

അല്ലയോ ഇന്ദ്ര, വേഗത്തിൽ ഞങ്ങളുടെ അടുക്കൽ വന്നാലും അല്ലയോ കൗശിക, സംസ്കരിച്ച സോമത്തെ ഹൃഷ്ടനായി കുടിച്ചാലും. സർവ്വദേവന്മാരാലും വന്ദ്യമായി കർമ്മാനുഷ്ഠാനപരമായ എന്റെ ജീവിതം ഏററവും പ്രവൃഷ്ടമാക്കിയാലും അതിന്നശേഷം എന്നെ ആയിരക്കണക്കിൽ സിദ്ധികളോടുകൂടിയ അതീന്ദ്രിയജ്ഞാനിയാക്കിയാലും.

12 പരി ത്വാ ഗിർവ്വണോ ഗിര

ഇമാ ഭവന്തു വിശ്വതഃ

വൃദ്ധായുമനു വൃദ്ധയോ

ജുഷ്ടാ ഭവന്തു ജുഷ്ടയഃ വ 20

അന്വയം —

ഹേ ഗിർവ്വണഃ, — അസ്മദീയസ്തുതിഭാക്, (ഇന്ദ്ര)
വൃദ്ധ- ആയും അനു — പ്രവൃദ്ധമായുഷ്യേണോപേതം ത്വാം അനുസൃത്യ
വൃദ്ധയഃ — വർദ്ധമാനാഃ
വിശ്വതഃ — സർവ്വേഷു കർമ്മസു പ്രയുജ്യമാനാഃ
ഇമാഃ ഗിരഃ — അസ്മദീയാഃ സ്തുതയഃ
ത്വാ പരി ഭവന്തു (കിഞ്ച ഏതാ ഗിരഃ) — ത്വാം സർവ്വതഃ പ്രാപ്നുവന്തു
ജുഷ്ടാഃ — ത്വയാ സേവിതാസ്സത്യഃ
ജുഷ്ടയഃ ഭവന്തു — അസ്മാകം പ്രീതിഹേതവസ്സന്തു

അർത്ഥം—ഞങ്ങളുടെ സ്തുതിഭാജനമായ ഇന്ദ്ര, പ്രവൃദ്ധമായ ആയുസ്സോടുകൂടിയ അവിടത്തെ ചേർന്നുവിധം പ്രവൃദ്ധങ്ങളും എല്ലാ കർമ്മങ്ങളിലും പ്രയോഗിക്കപ്പെടുന്നവയുമായ ഞങ്ങളുടെ ഈ സ്തുതികൾ അവിടത്തെ എല്ലാ വിധത്തിലും ചെന്നെത്തട്ടെ പിന്നെ ഈ സ്തുതികൾ അവിടുന്നിഷ്ടപ്പെട്ട് ഞങ്ങൾക്ക് ഇഷ്ടസിദ്ധിഹേതുകളായി ഭവിക്കട്ടെ

വർഗ്ഗം 21 മാധുച്ഛന്ദസഃ ജേതാ ഋഷിഃ അനുഷ്ടുപ് ച്ഛന്ദഃ ഇന്ദ്രോ ദേവതാ

1 ഇന്ദ്രം വിശ്വാ അവീവൃധ—
ന്ഥ് സമുദ്രവ്യചസം ഗിരഃ
രഥീതമം രഥീനാം
വാജാനാം സൽപതിം പതിം.

അന്വയം:—

| | |
|---|---|
| വിശ്വാഃ ഗിരഃ | — സർവ്വാഃ അസ്മദീയാഃ സ്തുതയഃ |
| സമുദ്ര—വ്യചസം | — സമുദ്രവദ്വ്യാപ്തവന്തം |
| രഥിനാം രഥി—തമം | — രഥയുക്താനാം യോദ്ധൄണാം മധ്യേ അതിശയേന രഥയുക്തം |
| വാജാനാം പതിം | — അന്നാനാം സ്വാമിനം |
| സൽ—പതിം | — സന്മാർഗ്ഗവർത്തിനാം പാലകം |
| ഇന്ദ്രം അവീവൃധൻ | — വർദ്ധിതവത്യഃ |

അർത്ഥം—സമുദ്രംപോലെ വ്യാപിച്ചവനും തേരാളികളായ പടയാളികളുടെ ഇടയിൽ ഏററവും വലിയ തേരാളിയും (വൃഷ്ടികർത്താവെന്ന നിലയ്ക്ക്) അന്നങ്ങളുടെ സ്വാമിയും സന്മാർഗ്ഗചാരികളുടെ രക്ഷിതാവുമായ ഇന്ദ്രനെ നമ്മളുടെ എല്ലാ സ്തുതികളും വർദ്ധിപ്പിക്കുന്നു.

2 സഖ്യേ ത ഇന്ദ്ര വാജിനോ
മാ ഭേമ ശവസസ്പതേ
ത്വാമഭി പ്ര ണോനുമോ—
ജേതാരമപരാജിതം

അന്വയം:—

| | |
|---|---|
| ഹേ ശവസഃ പതേ ഇന്ദ്ര | ബലസ്യ പാലക, ഇന്ദ്ര |
| തേ സഖ്യേ | — തവ അനുഗ്രഹപ്രയുക്തേ സഖിത്വേ (വർത്തമാനാ വയം) |
| വാജിനഃ | — അന്നവന്തഃ (ഭൂത്വാ) |

| | |
|---|---|
| മാ ഭേമ | — ശത്രുഭ്യോ ഭീതിം പ്രാപ്യാ മാ ഭൂമ |
| (അതഃ) ജേതാരം | — യുദ്ധേഷു ജയശീലം |
| അപരാ–ജിതം | — കദാപി പരാജയരഹിതം |
| (അഭയഹേതും) ത്വാം | |
| അഭി പ്ര നോനുമഃ | — സർവ്വതഃ പ്രകർഷേണ സ്തുമഃ |

അർത്ഥം—അല്ലയോ ബലപതേ, ഇന്ദ്ര, അവിടുത്തെ അനുഗ്രഹപ്രയുക്തമായ സഖിത്വത്തിൽ വർത്തിക്കുന്ന (അവിടേയ്ക്കു വേണ്ടപ്പെട്ടവരായ) ഞങ്ങൾ അന്നവാന്മാരായി (പുഷ്ടന്മാരായി) ശത്രുക്കളിൽനിന്നു ഭയത്തെ പ്രാപിക്കാതിരിക്കട്ടെ. അതേ കാരണംകൊണ്ടു ജയശീലനും ഒരിടത്തും തോൽവി പറ്റാത്തവനുമായ അവിടുത്തെ എല്ലാ വിധത്തിലും സ്തുതിക്കുന്നു.

3 പൂർവ്വീരിന്ദ്രസ്യ രാതയോ–
നവി ദസ്യന്ത്യൂതയഃ
യദീ വാജസ്യ ഗോമത–
സ്തോതൃഭ്യോ മംഹതേ മഘം

അന്വയം:—

| | |
|---|---|
| ഇന്ദ്രസ്യ (സംബന്ധിന്യഃ) രാതയഃ | — ധനദാനാനി |
| പൂർവ്വീഃ | — അനാദികാലപ്രസിദ്ധാഃ |
| (ഇന്ദ്രസ്യ സർവ്വദാ യഷ്ടൃഭ്യോ ധനദാനമേവ സ്വഭാവഃ. ഏവം സതി ഇദാനീന്തനോപി യജമാനഃ) | |
| സ്തോതൃ–ഭ്യഃ | — ഋത്വിഗ്ഭ്യഃ |
| ഗോ–മതഃ വാജസ്യ മഘം | — ഗോസഹിതസ്യ അന്നസ്യ (പര്യാപ്തം) ധനം |
| യദി മംഹതേ | — ദക്ഷിണാരൂപേണ ദദാതി. |
| (തദാനീം) ഊതയഃ | — ബഹുധനദാനപൂർവ്വകാണി ഇന്ദ്രസ്യ അനുഗ്രഹവിഷയാണി രക്ഷണാനി |
| ന വി ദസ്യന്തി | — വിശേഷേണ ന ഉപക്ഷീയന്തേ |

അൎത്ഥം—ഇന്ദ്രനെസ്സംബന്ധിച്ചിടത്തോളം യാഗകൎത്താക്കൾക്ക ധനദാനം അനാദികാലപ്രസിദ്ധമായ സ്വഭാവമാണ്. അങ്ങിനെ ഇരിക്കെ ഇക്കാലത്തെ യജമാനനും ഋത്വിക്കുകൾക്ക കഴിച്ചിലിന്ന പര്യാപ്തമായ ധനം പശുക്കളോടുകൂടി ദക്ഷിണയായി കൊടുക്കുന്നു എങ്കിൽ ആ യജമാനന്റെ വിഷയത്തിൽ ഇന്ദ്രന്റെ ധനദാനപൂൎവ്വമായ രക്ഷണത്തിന്നു ഉലച്ചിൽ തട്ടുകയില്ല.

4 പുരാം ഭിന്ദുര്യുവാ കവി-
രമിതൗജാ അജായത.
ഇന്ദ്രോ വിശ്വസ്യ കൎമ്മണോ-
ധൎത്താ വജ്രീ പുരുഷ്ടുതഃ

അന്വയം:—

| | |
|---|---|
| പുരാം ഭിന്ദുഃ | — അസുരപുരാണാം ഭേത്താ |
| യുവാ | — കദാചിദപി വലീപലിതവാൎദ്ധക്യരഹിതഃ |
| കവിഃ | — മേധാവീ |
| അമിത—ഓജാഃ | — പ്രഭൂതബലഃ |
| വിശ്വസ്യ കൎമ്മണഃ ധൎത്താ | — കൃത്സ്നസ്യ ജ്യോതിഷ്ടോമാദേഃ പോഷകഃ |
| വജ്രീ | — യജമാനരക്ഷണാൎത്ഥം സൎവ്വദാ വജ്രയുക്തഃ |
| പുരു—സ്തുതഃ | — ബഹുവിധേ തത്തൽകൎമ്മണി സ്തുതഃ |
| ഇന്ദ്രഃ അജായത | — സമ്പന്നഃ |

അൎത്ഥം—അസുരപുരങ്ങളെ പിളൎക്കുന്നവനും ഒരിക്കലും വാൎദ്ധക്യത്തിന്റെ ചുക്കിച്ചുളിവും നരയും ഏല്ക്കാത്തവനും മേധാവിയും മഹാബലവാനും അഗ്നിഷ്ടോമം മുതലായ സകല കൎമ്മങ്ങളുടേയും പോഷകനും ഉപാസകന്മാരെ രക്ഷിക്കാൻ വജ്രം ധരിച്ചവനും പലവിധം കൎമ്മങ്ങളിൽ പലവിധം സ്തുതിക്കപ്പെട്ടവനുമായ ഇന്ദ്രൻ ഇതാ വന്നെത്തി.

5 ത്വം വലസ്യ ഗോമതോ–
ഽപാവരദ്രിവോ ബിലം
ത്വാം ദേവാ അബിഭ്യുഷ–
സ്തുജ്യമാനാസ ആവിഷുഃ

അന്വയം:—

ഹേ അദ്രി–വഃ ത്വം — വജ്രയുക്ത, ഇന്ദ്ര ത്വം
ഗോ–മതഃ വലസ്യ
ബിലം — ഗോഭിര്യുക്തസ്യ വലനാമകസ്യ ബിലം
അപ അവഃ — സ്വസൈന്യദ്വാരേണ അപാവൃതവാനസി
(തദാനീം) തുജ്യമാനാസഃ — വലേന ഹിംസ്യമാനാഃ
ദേവാഃ അബിഭ്യുഷഃ — ത്വദീയരക്ഷയാ വലാദഭീതാസ്സന്തഃ
ത്വാം ആവിഷുഃ — പ്രാപ്തവന്തഃ

അർത്ഥം—വലൻ എന്ന പേരായ അസുരൻ ദേവന്മാരുടെ പശുക്കളെ ഒരു ഗുഹയിൽ ഒളിപ്പിച്ചു ഇന്ദ്രൻ സൈന്യസമേതം ആക്രമിച്ചു് ഗുഹയിൽനിന്നു് പശുക്കളെ മോചിപ്പിച്ചു ആ കഥ ഇവിടെ സൂചിതമാകുന്നു അല്ലയോ വജ്രായുധ, പശുക്കളെ വലൻ കൊണ്ടുപോയി ഒളിപ്പിച്ച ഗുഹയിൽനിന്ന സ്വസൈന്യസഹായത്തോടെ അവിടുന്ന മടക്കിക്കൊണ്ടുവന്നു. അപ്പോൾ വലനാൽ ഉപദ്രവിക്കപ്പെട്ടിരുന്ന ദേവന്മാർ അവിടുത്തെ രക്ഷകൊണ്ടു് ഭീതിയറ്റവരായി അവിടുത്തെ പ്രാപിച്ചു

6 തവാഹം ശൂര രാതിഭിഃ
പ്രത്യായം സിന്ധുമാവദൻ
ഉപാതിഷ്ഠന്ത ഗിർവ്വണോ
വിദുഷ്ടേ തസ്യ കാരവഃ

അന്വയം:—

| | |
|---|---|
| ഹേ ശൂര തവ രാതി—ഭിഃ | — ശൌര്യയുക്ത, ഇന്ദ്ര, കർമ്മസ്ത്വദീയൈഃ ധനദാനൈഃ നിമിത്തഭൂതൈഃ |
| (ഹോതാ) അഹം സിന്ധും | |
| ആ—വദൻ | — സ്യന്ദമാനം സോമം സർവ്വതഃ കഥയൻ |
| പ്രതി ആയം | — ത്വാം പുനരാഗതോഽസ്മി |

(പുരാ ബഹുഷു കർമ്മസു ത്വത്തഃ ധനസ്യ ലബ്ധത്വാൽ അസ്മിൻ കർമ്മണി പ്രത്യാഗമനമിത്യുച്യതേ. അസ്മിൻ സോമയാഗേ ത്വദീയം ധനദാനകീർത്തിം പ്രകടയൻ).

| | |
|---|---|
| ഹേ ഗിർവ്വണഃ | — ഗീർഭിർവ്വനനീയ, ഇന്ദ്ര, |
| കാരവഃ | — കർത്താരഃ, ഋത്വിഗ്യജമാനാഃ |
| ഉപ അതിഷ്ഠന്ത | — പുരാ ധനലാഭാർത്ഥം ത്വാം ഉപസ്ഥിതവന്തഃ |
| (ഉപസ്ഥായ ച) തസ്യ | — താദൃശസ്യൗദാര്യോപേതസ്യ |
| തേ | — തവ (ധനദാനം) |
| വിദുഃ | — ജാനന്തി |

അർത്ഥം—അല്ലയോ വീരനായ ഇന്ദ്ര, കർമ്മഫലമായി അവിടുന്നരുളിയ ഐശ്വര്യം കാരണമായി ഹോതാവായ ഞാൻ ഒഴുകുന്ന സോമത്തെപ്പററി കഥിച്ചുകൊണ്ടു്, അവിടുത്തെ വദാന്യതയെ പ്രകീർത്തിച്ചുകൊണ്ടു്, വീണ്ടും അവിടുത്തെ സമീപിച്ചിരിക്കുന്നു. മുമ്പുനടത്തിയ യാഗകർമ്മത്തിൻെറ ഫലമായ ധനസിദ്ധിമൂലം വീണ്ടും കർമ്മത്തിന്നു് ഉദ്യുക്തനായി, അവിടുത്തെ അടുക്കൽ മടങ്ങിവന്നിരിക്കുന്നു. അല്ലയോ സ്തുതികളാൽ ഭജനീയ, ഇന്ദ്ര, ഋത്വിഗ്യജമാനന്മാർ മുമ്പു് ഐശ്വര്യസിദ്ധിക്കായി അവിടുത്തെ ഉപസ്ഥാനംചെയ്തു വന്ദിച്ചു. ഉദാരനായ അവിടുത്തെ ധനദാനം അവരറിയുന്നു. (അതുപോലെ ഞാനും അവിടുത്തെ സമീപിക്കുന്നു.)

7 മായാഭിരിന്ദ്ര മായിനം
ത്വം ശുഷ്ണമവാതിരഃ
വിദുഷ്ടേ തസ്യ മേധിരാ—
സ്തേഷാം ശ്രവാംസ്യുത്തിര.

അന്വയം —

ഹേ ഇന്ദ്ര, ത്വം മായിനം — നാനാവിധകപടോപേതം
ശുഷ്ണം — ഏതന്നാമകമസുരം
മായാഭിഃ — തത്പ്രതികൂലൈഃ കപട
വിശേഷൈഃ
അവ അതിരഃ — ഹിംസിതവാനസി
മേധിരാഃ — മേധാവന്തഃ അനുഷ്ഠാതാരഃ
തസ്യ തേ — താദൃശസ്യ തവ (മഹിമാനം)
വിദുഃ — ജാനന്തി
തേഷാം — ജാനതാം അനുഷ്ഠാതൄണാം
ശ്രവാംസി — അന്നാനി
ഉത് തിര — വർദ്ധയ

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടുന്നു നാനാവിധകപടങ്ങളോടുകൂടിയ ശുഷ്ണനെന്നപേരായ അസുരനെ തൽപ്രതികൂലങ്ങളായ കപടപ്രയോഗങ്ങളെക്കൊണ്ടുതന്നെ ഹനിച്ചു മേധാവികളായ അനുഷ്ഠാതാക്കൾ അവിടുത്തെ മഹിമയെ അറിയുന്നു അവർക്ക് അന്നങ്ങളെ വർദ്ധിപ്പിച്ചാലും.

8 ഇന്ദ്രമീശാനമോജസാ—
ഭി സ്തോമാ അനൂഷത
സഹസ്രം യസ്യ രാതയ
ഉത വാ സന്തി ഭൂയസീഃ വ 21

അന്വയം —

യസ്യ (ഇന്ദ്രസ്യ) രാതയഃ — ധനദാനാനി
സഹസ്രം — സഹസ്രസംഖ്യോപേതാനി
ഉത വാ — അഥവാ
ഭൂയസീഃ സന്തി — സഹസ്രസംഖ്യായാഃ
അപ്യധികാഭവന്തി
സ്തോമാഃ — സ്തോതാരഃ, ഋത്വിജഃ
ഓജസാ — ബലേന
ഈശാനം ഇന്ദ്രം — ജഗതോ നിയാമകം തം
അഭി അനൂഷത — സർവ്വത്ര സ്തുതവന്തഃ,

അത്ഥം—യാതൊരിന്ദ്രൻെറ ധനദാനങ്ങാം ആയിരക്കണെക്കിലുള്ളതോ അതിലുംമേലെ കണക്കററാതോ ആണോ, സ്വബലം കൊണ്ട് ജഗന്നിയന്താവായ ആ ഇന്ദ്രനെ സ്തോതാക്കളായ ഋത്വിക്കുകാം എല്ലാടങ്ങളിലും സ്തുതിക്കുന്നു.

വഗ്ഗം 22—23

കാണ്വോമേധാതിഥിഃ ഋഷിഃ ഗായത്രീ ച്ഛന്ദഃ അഗ്നിർദ്ദേവതാ

1 അഗ്നിം ദൂതം വൃണീമഹേ
ഹോതാരം വിശ്വവേദസം
അസ്യ യജ്ഞസ്യ സുക്രതും

അന്വയം:—

| | |
|---|---|
| ദൂതം | — ദേവദൂതം |
| ഹോതാരം | — ദേവാനാമാഹ്വാതാരം |
| വിശ്വ—വേദസം | — സർവ്വധനോപേതം |
| അസ്യ യജ്ഞസ്യ സു—ക്രതും | — പ്രവത്തമാനസ്യ യജ്ഞസ്യ ശോഭനകമ്മാണം |
| അഗ്നിം വൃണീമഹേ | — അസ്മിൻ കമ്മണി സംഭജാമഃ |

അത്ഥം—ദേവദൂതനും ദേവന്മാരെ വിളിച്ചുവരുത്തുന്നവനും സർവ്വൈശ്വര്യയുക്തനും നടന്നുകൊണ്ടിരിക്കുന്ന ഈ യാഗത്തിൻെറ നിഷ്പാദകത്വംകൊണ്ടു ശോഭനകർമ്മാവുമായ അഗ്നിയെ ഈ കർമ്മത്തിൽ വിളിക്കുന്നു (അഗ്നി ദേവന്മാരുടേയും ശുക്രൻ അസുരന്മാരുടേയും ദൂതനെന്നു ശ്രുതിപ്രസിദ്ധം)

2 അഗ്നിമഗ്നിം ഹവീമഭി—
സ്സദാ ഹവന്ത വിശ്പതിം
ഹവ്യവാഹം പുരുപ്രിയം

അന്വയം:—

| | |
|---|---|
| വിശ്പതിം | — വിശാം, പ്രജാനാം, ഹോത്രാദീനാം പാലകം |
| ഹവ്യ—വാഹം | — ഹവിഷഃ ദേവാൻ പ്രതിവോഢാരം |

| | |
|---|---|
| (അത ഏവ) പുരു-പ്രിയം — | ബഹൂനാം പ്രീത്യാസ്പദം |
| അഗ്നിം—അഗ്നിം — | ആഹവനീയാദിസ്ഥാനഭേദേന, പാവകാദിവിശേഷഭേദേന വാ, ബഹുവിധമഗ്നിം |
| ഹവീമ—ഭിഃ — | ആഹ്വാനമന്ത്രൈഃ |
| (അനുഷ്ഠാതാരഃ) ഹവന്ത — | നിരന്തരമാഹ്വയന്തി |

അർത്ഥം.—ഹോതാവും കുശലായ ജനങ്ങളുടെ പാലകനും ദേവന്മാർക്ക് ഹവിസ്സു വഹിച്ചുകൊണ്ടുപോകുന്നവനും അതുകൊണ്ട് എല്ലാവർക്കും പ്രിയങ്കരനും ആഹവനീയാദി വിഭിന്നസ്ഥാനങ്ങളിൽ സ്ഥിതിചെയ്യുന്നവനും പാവകാദിവ്യത്യസ്തനാമങ്ങളോടുകൂടിയവനുമായ അഗ്നിയെ ആഹ്വാനമന്ത്രങ്ങളാൽ കർമ്മികൾ എപ്പോഴും വിളിക്കുന്നു.

3 അഗ്നേ ദേവാം ഇഹാ വഹ
ജജ്ഞാനോ വൃക്തബർഹിഷേ
അസി ഹോതാ ന ഈഡ്യഃ

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, ജജ്ഞാനഃ | — അരണ്യോരുത്പന്നഃ (ത്വം) |
| വൃക്ത—ബർഹിഷേ | — ആസ്തരണാർത്ഥം ഛിന്നേന ബർഹിഷാ യുക്തായ തം യജമാനമനുഗ്രഹീതും |
| ഇഹ ദേവാൻ ആ വഹ | — കർമ്മണി ദേവാൻ ആനയ |
| നഃ | — അസ്മദർത്ഥം |
| ഹോതാ | — ദേവാനാമാഹ്വാതാ (ത്വം) |
| ഈഡ്യഃ അസി | — സ്തുത്യഃ ഭവസി |

അർത്ഥം.—അല്ലയോ അഗ്നേ, അരണിയിൽനിന്നുണ്ടായ അവിടുന്ന് കുശാസ്തരണത്തോടുകൂടിയ യജമാനനെ അനുഗ്രഹിപ്പാനായി ഹവിർഭുക്കുകളായ ദേവന്മാരെ ഈ കർമ്മത്തിൽ ആനയിച്ചാലും. ഞങ്ങൾക്കുവേണ്ടി ദേവന്മാരെ വിളിക്കുന്ന അവിടുന്ന് സ്തുത്യനാകുന്നു

4 ത്വാ ഉശതോ വി ബോധയ

യദഗ്നേ യാസി ദൂത്യം

ദേവൈരാ സത്സി ബർഹിഷി

അന്വയം:—

| | | |
|---|---|---|
| ഹേ അഗ്നെ, യൽ | — | യസ്മാൽ കാരണാൽ |
| ദൂത്യം യാസി | — | ദേവാനാം ദൂതകർമ്മപ്രാപ്നോഷി |
| (തസ്മാൽ കാരണാൽ) | | |
| ഉശതഃ താൻ | — | ഹവിഃ കാമയമാനാൻ ദേവാൻ (ഹവിസ്വീകാരാർത്ഥം വി ബോധയ, |
| (വിബോധ്യ ച) | | |
| ബർഹിഷി | — | അസ്മിൻ കർമ്മണി. |
| (തൈഃ) ദേവൈഃ (സഹ) | | |
| ആ സത്സി | — | ആസീദ, ഉപവിശ |

അർത്ഥം.—അല്ലയോ അഗ്നേ, ഏതുകാരണത്താൽ അവിടുന്ന് ദേവന്മാരുടെ ദൂതകർമ്മം ഏററുവോ, ആ കാരണത്താൽ ഹവിഷ്കാമന്മാരായ ദേവന്മാരെ ഹവിസ്വീകാരത്തിന്ന് പ്രബോധിപ്പിച്ചാലും (ക്ഷണിച്ചുകൊണ്ടുവന്നാലും) ആ ദേവന്മാരോടൊപ്പം അവിടുന്ന് ഈ കർമ്മത്തിൽ വന്നിരുന്നാലും

5 ഘൃതാഹവന ദീദിവഃ

പ്രതിഷ്മ രിഷതോ ദഹ

അഗ്നേത്വം രക്ഷസ്വിനഃ

അന്വയം:—

| | | |
|---|---|---|
| ഹേ ഘൃത—ആഹവന | — | ഘൃതേന ഹൂയമാന |
| ദീദി—വഃ, അഗ്നേ ത്വം | — | ദീപ്യമാന, അഗ്നേ |
| രക്ഷസ്വിനഃ | — | രക്ഷായുക്താൻ |
| രിഷതഃ | — | ഹിംസകാൻ, ശത്രൂൻ |
| പ്രതി | — | അസ്മാകം പ്രതികൂലാൻ |
| ദഹ സ്മ | — | സർവ്വഥാ ഭസ്മീകുരു |

അർത്ഥം—നെയ്യിനാൽ വിളിക്കപ്പെടുന്നവനും (നെയ്യ് ഹോമിച്ചാൽ പ്രീതിപൂർവ്വം പൊങ്ങിവരുന്നവനും) ദീപ്യമാനനുമായ അഗ്നേ, സ്വപക്ഷകളോടുകൂടി വരുന്ന അക്രമികളായ ശത്രുക്കളെ, ഞങ്ങളുടെ പ്രതിയോഗികളെ, അവിടുന്ന് തികച്ചും വെണ്ണീറാക്കിയാലും

6 അഗ്നിനാഗ്നിസ്സമിധ്യതേ
കവിർഗൃഹപതിർയുവാ
ഹവ്യവാഡ്ജുഹ്വാസ്യഃ വ 22

അന്വയം:—

| | |
|---|---|
| കവിഃ | — മേധാവീ |
| ഗൃഹ-പതിഃ | — യജമാനഗൃഹസ്യ പാലകഃ |
| യുവാ | — നിത്യതരുണഃ |
| ഹവ്യ-വാട് | — ഹവിഷോ വോഢാ |
| ജുഹൂ-ആസ്യഃ | — ജുഹൂഃ ആസ്യം യസ്യ സഃ |
| അഗ്നിഃ | — ആഹവനീയാഖ്യഃ |
| (അസ്മിൻ പ്രക്ഷിപ്യമാണേന) അഗ്നിനാ | — പ്രണീതേന സഹ |
| സം ഇധ്യതേ | — സമ്യക് ദീപ്യതേ |

അർത്ഥം—മേധാവിയും, യജമാനന്റെ ഗൃഹത്തെ കാക്കുന്നവനും നിത്യതരുണനും ദേവന്മാർക്കു ഹവിസ്സു വഹിക്കുന്നവനും ജുഹു(ഹോമിക്കുന്ന ഉപകരണം)വാകുന്ന മുഖത്തോടുകൂടിയവനുമായ ആഹവനീയാഗ്നി ഇതിൽ പ്രക്ഷേപിക്കപ്പെടുന്ന, ഇതിൽ കൂട്ടിച്ചേർക്കപ്പെടുന്ന, ഇതിലേക്ക് പ്രണയിക്കപ്പെടുന്ന മറ്റ് അഗ്നികൊണ്ട് നല്ലപോലെ ജ്വലിക്കുന്നു

വർഗ്ഗം 23

7 കവിമഗ്നിമുപ സ്തുഹി
സത്യധർമ്മാണമധ്വരേ
ദേവമമീവചാതനം

അന്വയം:—

(ഹേ സ്തോതൃസംഘ)

| | |
|---|---|
| കവിം | — മേധാവിനം |
| സത്യ-ധർമ്മാണം | — സത്യം ധർമ്മോ യസ്യ തം |
| ദേവം | — ദ്യോതമാനം |
| അമീവ—ചാതനം | — അമീവാനാം, രോഗാണാം ഘാതകം |
| അഗ്നിം അധ്വരേ ഉപ സ്തുഹി | — ക്രതൗ ഉപേത്യ സ്തുതിം കുരു |

അൎത്ഥം—ഹേ സ്തോതാക്കളേ, മേധാവിയും സത്യത്തെ ധർമ്മമായി പാലിക്കുന്നവനും ദീപ്യമാനനും രോഗങ്ങളുടെ പരിഹൎത്താവുമായ അഗ്നിയെ നിങ്ങൾ ഈ യാഗത്തിൽ അടുത്തുചെന്നു സ്തുതിക്കുക.

8 യസ്ത്വാമഗ്നേ ഹവിഷ്പതി-
ർദ്ദൂതം ദേവ സപൎയ്യതി
തസ്യ സ്മ പ്രാവിതാ ഭവ

അന്വയം:—

ഹേ, അഗ്നേ, ദേവ

| | |
|---|---|
| യഃ ഹവിഃ—പതിഃ | — യജമാനഃ |
| (ദേവ) ദൂതം ത്വാം | |
| സപൎയ്യതി | — പരിചരതി |
| തസ്യ (യജമാനസ്യ) പ്ര— | |
| അവിതാ ഭവ സ്മ | — അവശ്യം രക്ഷിതാ ഭവ. |

അൎത്ഥം—അല്ലയോ അഗ്നേ, ദേവ, യാതൊരു യജമാനൻ ദേവദൂതനായ അവിടത്തെ സേവിയ്ക്കുന്നുവോ, ഉറപ്പായും ആ യജമാനന്റെ രക്ഷകനായി ഭവിച്ചാലും.

9 യോ അഗ്നിം ദേവ വീതയേ
ഹവിഷ്മാ ആവിവാസതി
തസ്മൈ പാവക മൃളയ

അന്വയം —

| | |
|---|---|
| ഹേ പാവക, | — അഗ്നേ, |
| ഹവിഷ്മാൻ യഃ | — ഹവിര്യുക്തഃ യഃ യജമാനഃ |
| ദേവ—വീതയേ | — ദേവാനാം ഹവിർഭക്ഷണഹേതു യാഗാർത്ഥം |
| അഗ്നിം ആ—വിവാസതി | — അഗ്നേസ്സമീപേ വിശേഷേണാഗത്യ പരിചര്യാം കരോതി |
| തസ്മൈ മൃളയ | — തം യജമാനം സുഖയ |

അർത്ഥം—അല്ലയോ അഗ്നേ, ഹവിസ്സോടുകൂടിയ യാതൊരു യജമാനൻ, ദേവന്മാരുടെ ഹവിർഭക്ഷണഹേതുവായ യാഗത്തിന്നായി (ദേവയാഗത്തിന്നായി) അഗ്നിയുടെ (അവിടുത്തെ) അടുക്കൽവന്നു സേവിക്കുന്നുവോ, ആ യജമാനനെ സുഖിപ്പിച്ചാലും

10 സ നഃ പാവക ദീദിവോ-
ഗ്നേ ദേവാ ഇഹാ വഹ
ഉപ യജ്ഞം ഹവിശ്ച നഃ

അന്വയം—

| | |
|---|---|
| ഹേ ദീദി—വഃ, പാവക, അഗ്നേ | — ദീപ്യമാന, ശോധക, അഗ്നേ |
| സഃ (ത്വം) നഃ | — അസ്മദർത്ഥം |
| ഇഹ | — ദേവയജനദേശേ |
| ദേവാൻ ആ വഹ | — ആനയ |
| (തതഃ) നഃ യജ്ഞം | — അസ്മദീയം യജ്ഞം |
| (തത്രത്യം) ഹവിഃ ച ഉപ | — ദേവസമീപേ പ്രാപയ |

അർത്ഥം—അല്ലയോ ദീപ്യമാന, ശുദ്ധികര, അഗ്നേ, അവിടുന്നു ഞങ്ങൾക്കുവേണ്ടി ഈ ദേവയാഗഭൂവിൽ ദേവന്മാരെ ആനയിച്ചാലും. പിന്നെ ഞങ്ങളുടെ യജ്ഞത്തെയും അവിടെയുള്ള ഹവിസ്സിനെയും ദേവസമീപത്തിൽ എത്തിച്ചാലും.

11 സ നഃ സ്തവാന ആ ഭര

ഗായത്രേണ നവീയസാ

രയിം വീരവതീമിഷം

അന്വയം:—

നവീയസാ — നവതരേണ, പൂർവ്വൈരപ്യ
സംപാദിതേന

ഗായത്രേണ — ഗായത്രീച്ഛന്ദസ്കേന സൂക്തേന

സ്തവാനഃ — സ്തൂയമാനഃ

സഃ (ത്വം) നഃ — അസ്മദർത്ഥം

രയിം — ധനം

വീര-വതീം ഇഷം — വീരപുത്രഭൃത്യയുക്തം അന്നം (ച)

ആ ഭര — സമ്പാദയ

അർത്ഥം—അല്ലയോ അഗ്നേ, മുമ്പുള്ളവരാൽ ചൊല്ലപ്പെടാത്ത പുതിയ ഗായത്രീവൃത്തസൂക്തത്താൽ സ്തുതിക്കപ്പെടുന്ന അവിടുന്നു ഞങ്ങൾക്ക് ഐശ്വര്യവും വീരപുത്രാദികളോടു കൂടിയ അന്നവും (പുഷ്ടിയും) ഉണ്ടാക്കിത്തന്നാലും.

12 അഗ്നേ ശുക്രേണ ശോചിഷാ

വിശ്വാഭിർദ്ദേവഹൂതിഭിഃ

ഇമം സ്തോമം ജുഷസ്വ നഃ വ 23

അന്വയം —

ഹേ അഗ്നേ, ശുക്രേണ

ശോചിഷാ — ത്വദീയശ്വേതവർണ്ണദീപ്ത്യാ

വിശ്വാഭിഃ ദേവഹൂതി-ഭിഃ — ത്വൽകൃതസർവ്വദേവതാഹ്വാന
സാധനസ്തോത്രൈഃ യുക്തഃ ത്വം

നഃ ഇമം സ്തോമം ജുഷസ്വ — അസ്മദീയം സ്തോത്രവിശേഷം
സേവസ്വ

അർത്ഥം—അല്ലയോ അഗ്നേ, വെളുത്ത ജ്വാലകളോടും എല്ലാദേവന്മാരെയും വിളിക്കുന്ന (അവിടുന്നു നിർമ്മിച്ച) സ്തോത്രങ്ങളോടും കൂടിയ അവിടുന്നു ഞങ്ങളുടെ ഈ സ്തോത്രവിശേഷത്തെ സ്വീകരിച്ചാലും.

വർഗ്ഗം—24—25 (ആപ്രീസൂക്തം)

1 സുസമിദ്ധോ ന ആ വഹ
ദേവാ അഗ്നേ ഹവിഷ്മതേ
ഹോതഃ പാവക യക്ഷി ച

അന്വയം —

ഹേ അഗ്നേ, സു—സമിദ്ധഃ — തന്നാമകസ്ത്വം
നഃ ഹവിഷ്മതേ — അസ്മദീയായ യജമാനായ, തദനുഗ്രഹാർത്ഥം
ദേവാൻ ആ വഹ — ആനയ
ഹേ പാവക — ശോധക
ഹോതഃ — ഹോമനിഷ്പാദക, (അഗ്നേ)
യക്ഷി ച — യജ ച

അർത്ഥം—അല്ലയോ അഗ്നേ, സമിദ്ധൻ എന്ന പേരോടുകൂടിയ അവിടുന്നു ഞങ്ങളുടെ യജമാനനെ അനുഗ്രഹിപ്പാനായി ദേവന്മാരെ ആവഹിച്ചാലും. അല്ലയോ ശുദ്ധികര ഹോമം ഉണ്ടാക്കുന്ന കാരണത്താൽ ഹോതാവേ, അവിടുന്നുതന്നെ യജിക്കുകയും ചെയ്യാലും.

2 മധുമന്തം തനൂനപാ—
ദ്യജ്ഞം ദേവേഷു നഃ കവേ
അദ്യാ കൃണുഹി വീതയേ

അന്വയം —

ഹേ കവേ, — മേധാവിൻ (അഗ്നേ)
തനൂ—നപാൽ — ഏതന്നാമകസ്ത്വം
അദ്യ — അസ്മിൻ ദിനേ
നഃ മധു—മന്തം യജ്ഞം — അസ്മദീയം രസവന്തം ഹവിഃ
വീതയേ — ഭക്ഷണായ
ദേവേഷു കൃണുഹി — കുരു പ്രാപയ

അർത്ഥം—മേധാവിയായ അഗ്നേ തനൂനപാൽ എന്ന പേരോടുകൂടിയ അവിടുന്ന് ഇന്നു ഞങ്ങളുടെ സ്വാദുവായ ഹവിസ്സിനെ ഭക്ഷണത്തിന്നായി ദേവന്മാരിൽ എത്തിച്ചാലും.

3 നരാശംസമിഹ പ്രിയ—

മസ്മിൻ യജ്ഞ ഉപഹ്വയേ

മധുജിഹ്വം ഹവിഷ്കൃതം

അന്വയം:—

| | |
|---|---|
| ഇഹ | — ദേവയജനദേശേ |
| അസ്മിൻ | — (പ്രവത്തമാനേ) യജ്ഞേ |
| പ്രിയം | — ദേവാനാം പ്രീതിഹേതും |
| മധു—ജിഹ്വം | — മധുരഭാഷിതജിഹ്വോപേതം |
| ഹവിഃ—കൃതം | — ഹവിഷോനിഷ്പാദകം |
| നരാശംസം | — ഏതന്നാമകമഗ്നിം |
| ഉപ ഹ്വയേ | — ആഹ്വയാമി |

അർത്ഥം—ഈ ദേവയാഗഭൂമിയിൽ നടന്നുവരുന്ന ഈ യജ്ഞത്തിൽ ദേവന്മാൎക്കു ഇഷ്ടഭൂതനും മധുരമായി ഭാഷിക്കുന്ന നാവോടുകൂടിയവനും ഹവിസ്സിനെ ഉണ്ടാക്കുന്നവനും നരാശംസൻ എന്ന പേരോടുകൂടിയവനുമായ അഗ്നിയെ ഞാൻ വിളിക്കുന്നു.

4 അഗ്നേ സുഖതമേ രഥേ

ദേവാ ഈളിത ആ വഹ

അസി ഹോതാ മനുൎഹിതഃ

അന്വയം:—

(ഇട്ശബ്ദാഭിധേയ) ഹേ അഗ്നേ ഈഡിതഃ—സ്തുതസ്സൻ

| | |
|---|---|
| സുഖ—തമേ | — അതിശയേന സുഖഹേതൗ |
| (കസ്മിംശ്ചിൽ) രഥേ | |
| ദേവാൻ | — (സ്ഥാപയിത്വാ, കൎമ്മഭൂമൗ) |
| ആ വഹ | — ആനയഃ |
| മനുഃ—ഹിതഃ | — മന്ത്രേണ ഹിതഃ, സ്ഥാപിതഃ (ത്വം) |
| ഹോതാ അസി | — ദേവാനാം ആഹ്വാതാ അസി |

അർത്ഥം—ഇട്ശബ്ദത്താൽ അറിയപ്പെടുന്ന അഗ്നേ, അവിടുന്നു സ്തുതനായി ഏറ്റവും സുഖകരമായ ഒരു തേരിൽ ദേവന്മാരെ ഈ കർമ്മഭൂമിയിലേക്ക് ആവഹിച്ചാലും മന്ത്രത്താൽ പ്രതിഷ്ഠിതനായ അവിടുന്നു ദേവന്മാരെ വിളിക്കുന്നവനാണല്ലോ (ഈളിതഃ എന്ന പദംകൊണ്ടാണ് ഇട്ശബ്ദാഭിധാനനായ അഗ്നിയെ സൂചിപ്പിക്കുന്നത് )

5 സ്തൃണീത ബർഹിരാനുഷ-

ഗ്ഘൃതപൃഷ്ഠം മനീഷിണഃ

യത്രാമൃതസ്യ ചക്ഷണം

അന്വയം —

| | | |
|---|---|---|
| ഹേ മനീഷിണഃ, | — | ബുദ്ധിമന്തഃ, ഋത്വിജഃ, |
| യത്ര | — | യസ്മിൻ ബർഹിഷി |
| അമൃതസ്യ | — | അമൃതസമാനസ്യ ഘൃതസ്യ |
| ചക്ഷണം | — | ദർശനം (ഭവതി) |
| (തത്) ബർഹിഃ | — | ദർഭം |
| ആനുഷക് | — | അനുക്രമേണ സക്തം പരസ്പരം സംബദ്ധം |
| ഘൃത—പൃഷ്ഠം | — | ഘൃതപൂർണ്ണാനാം സ്രുചാം ബർഹിഷി ആസാദിതത്വാത് ഘൃതം പൃഷ്ഠേ ഉപരിഭാഗേ യസ്യ ബർഹിഷഃ, തത് |
| സ്തൃണീത | — | വേദേഃ ഉപരി ആച്ഛാദയത |

(അത്രാപി ബർഹിർന്നാമകോഗ്നിഃ സൂച്യതേ)

അർത്ഥം—ബുദ്ധിമാന്മാരായ ഋത്വിക്കുകളേ ഏതു ദർഭയിൽ അമൃതതുല്യമായ നെയ്യിൻെറ ദർശനം ഭവിക്കുന്നുവോ (ധാരാളം നെയ്യുപുരണ്ടിരിക്കുന്നുവോ) ആ ദർഭപ്പുല്ലന്യോന്യം തൊട്ടുതൊട്ടു കൊണ്ടും നെയ്യുപററിയ സ്രുവം താഴെവെച്ച് ഉപരിഭാഗത്തു നെയ്യു കലർന്നുകൊണ്ടും വേദിയുടെ മേൽഭാഗത്തു വിരിച്ചു മൂടുക (ഇവിടെ ബർഹിസ്സ് എന്ന പേരായ അഗ്നിയെ സൂചിപ്പിക്കുന്നു )

6 വിശ്രയന്താമൃതാവൃധോ-

ദ്വാരോ ദേവീരസശ്ചതഃ

അദ്യാ നൂനഞ്ച യഷ്ടവേ വ, 24

അന്വയം:

| | |
|---|---|
| ഋത-വൃധഃ | — ഋതസ്യ യജ്ഞസ്യ വർദ്ധയിത്ര്യഃ |
| ദേവീഃ | — ദ്യോതമാനാഃ |
| അസശ്ചതഃ | — അസശ്ചന്ത്യഃ, ദ്വാരോൽഘാടനേന പ്രവേഷ്ടൃപുരുഷ സംഗരഹിതാഃ |
| ദ്വാരഃ | — യജ്ഞശാലാദ്വാരാണി, |
| അദ്യ നൂനം | — അസ്മിൻ ദിനേ അവശ്യം |
| യഷ്ടവേ | — യഷ്ടും |
| വി ശ്രയന്താം | — കവാടോൽഘാടനേന വിശ്രിയന്താം |

അർത്ഥം—യജ്ഞത്തെ പോഷിപ്പിക്കുന്നവയും പ്രകാശമാനങ്ങളും തുറന്നാൽ പുരുഷന്മാരുടെ തിരക്കൊഴിയുന്നതുമായ യജ്ഞശാലയുടെ ഉമ്മറങ്ങൾ, ഇന്നു യജിക്കാനായിക്കൊണ്ടു നിശ്ചയമായും വാതിൽ തുറന്നിരിക്കട്ടെ. (ദ്വാരാഭിമാനദേവതകളായ അഗ്നിയുടെ മൂർത്തിവിശേഷങ്ങൾ ഇവിടെ സൂചിപ്പിക്കപ്പെട്ടിരിക്കുന്നു.)

വർഗ്ഗം 25

7 നക്തോഷാസാ സുപേശസാ-

സ്മിൻ യജ്ഞ ഉപ ഹ്വയേ

ഇദം നോ ബർഹിരാസദേ

അന്വയം:—

| | |
|---|---|
| നഃ | — അസ്മദീയം |
| അസ്മിൻ യജ്ഞേ | — പ്രവർത്തമാനേ യജ്ഞകർമ്മണി |
| ഇദം ബർഹിഃ | — വേദ്യാം ആസ്തീർണ്ണം ദർഭം |
| ആ—സദേ | — ആസത്തും, പ്രാപ്തും |

ു—പേശസാ — ശോഭനരൂപയുക്തേ
ാക്തോഷസാ — നക്തോഷോനാമികേ വഹ്നി
മൂർത്തി
ുപ ഹ്വയേ — ആഹ്വയാമി

അർത്ഥം ഞങ്ങളുടെ ഈ നടക്കുന്ന യജ്ഞകർമ്മത്തിൽ വേദി
യിൽ വിരിച്ച ദർഭയിൽ വന്നിരിക്കാനായി ശോഭനരൂപയുക്ത
കളായി നക്തോഷസ്സുകൾ എന്ന പേരോടു കൂടിയ (രണ്ട്) അഗ്
നിമൂർത്തികളെ വിളിക്കുന്ന (നക്തോഷസ്സുകൾ രാവും പകലും)

8 താ സുജിഹ്വാ ഉപ ഹ്വയേ

ഹോതാരാ ദൈവ്യാ കവീ

യജ്ഞം നോ യക്ഷതാമിമം

അന്വയം —

സു—ജിഹ്വൗ — ശോഭനജ്വാലൗ
ഹോതാരാ — ഹോമനിഷ്പാദകൗ
ദൈവ്യാ — ദൈവ്യൗ, ദേവസംബന്ധിനൗ
കവീ — മേധാവിനൗ
താ — തൗ (യാജ്ഞികാനാം
പ്രസിദ്ധൗ ദൈവ്യഹോതൃ
നാമകൗ ദ്വാവഗ്നീ)

നഃ ഇമം യജ്ഞം യക്ഷതാം — യജതാം, അനുതിഷ്ഠതാം

അർത്ഥം—ശോഭന ജ്വാലകളോടുകൂടിയവരും ഹോമനിഷ്പാ
ദകന്മാരും ദേവസംബന്ധികളും മേധാവികളും ദൈവ്യഹോ
താക്കൾ എന്ന നാമത്തോടുകൂടിയവരുമായ രണ്ടു അഗ്നികൾ
ഞങ്ങളുടെ ഈ യജ്ഞത്തെ അനുഷ്ഠിക്കട്ടെ

9 ഇളാ സരസ്വതീ മഹീ

തിസ്രോ ദേവീർമയോ ഭുവഃ

ബർഹിസ്സീദന്ത്വസ്രിധഃ

അന്വയം —

മയഃ—ഭുവഃ — സുഖോൽപാദികാഃ
അസ്രിധഃ — ക്ഷയേണ രഹിതാഃ

ഇളാ സരസ്വതീ മഹീ — ഇളാദിശബ്ദാഭിധേയാ
വഹ്നിമൂർത്തയഃ
തിസ്രഃ ദേവീഃ — ദീപ്യമാനാഃ
(വേദ്യാമാസ്തീർണ്ണം)
ബർഹിഃ സീദന്തു — പ്രാപ്നുവന്തു.
(അത്ര മഹീശബ്ദഃ ഭാരതീമാചഷ്ടേ)

അർത്ഥം—സുഖമുണ്ടാക്കുന്നവരും ഒരിക്കലും ക്ഷയം പററാത്തവരുമായ ഇള, സരസ്വതി, ഭാരതി എന്നിങ്ങനെ പേരുകളോടുകൂടിയ അഗ്നിവിശേഷമൂർത്തികളായ മൂന്നു പ്രകാശവതികളും വേദിയിൽ വിരിച്ച ദർഭയെ പ്രാപിക്കട്ടെ (മഹീ എന്ന പദംകൊണ്ടു ഭാരതിയെയാണു പറയുന്നത്)

10 ഇഹ ത്വഷ്ടാരമഗ്രിയം

വിശ്വരൂപമുപ ഹ്വയേ

അസ്മാകമസ്തു കേവലഃ

അന്വയം:—
അഗ്രിയം — ശ്രേഷ്ഠം
വിശ്വ—രൂപം — ബഹുവിധരൂപോപേതം
ത്വഷ്ടാരം — ത്വഷ്ടൃനാമകമഗ്നിം
ഇഹ (കർമ്മണി) ഉപ
ഹ്വയേ — ഉപാഹ്വയാമി
(സഃ) അസ്മാകം കേവലഃ
അസ്തു — അസാധാരണഃ ഇതരയജമാനേ
ഭ്യോധികം അനുഗ്രഹം കരോതു

അർത്ഥം—ശ്രേഷ്ഠനും വിവിധരൂപനുമായ ത്വഷ്ടാവെന്ന പേരോടുകൂടിയ അഗ്നിയെ ഈ കർമ്മത്തിൽ വിളിക്കുന്നു. അവിടുന്നു ഞങ്ങൾക്കു മററു യജമാനന്മാരിലും മീതെ അനുഗ്രഹപരനായി (ഞങ്ങൾക്കുമാത്രമുള്ളവനായി) ഭവിക്കട്ടെ.

11 അവസൃജാ വനസ്പതേ

ദേവ ദേവേഭ്യോ ഹവിഃ

പ്രദാതുരസ്തു ചേതനം

അന്വയം —

ഹേ വനസ്പതേ, — ഏതന്നാമകാഗ്നേ,
ദേവ, — ദീപ്യമാന,
(ഹവിർഭുഗ്ഭ്യഃ) ദേവേഭ്യഃ (അസ്മദീയം) ഹവിഃ
അവ സൃജ — സമർപ്പയ
പ്ര ദാതുഃ — യജമാനസ്യ
ചേതനം — പരലോകവിഷയം വിജ്ഞാനം
(ത്വൽപ്രസാദാൽ) അസ്തു — ഭവതു

അർത്ഥം—വനസ്പതി എന്ന പേരോടുകൂടിയ അഗ്നേ, ദേവ, ഹവിർഭുക്കുകളായ ദേവന്മാൎക്ക ഞങ്ങളുടെ ഹവിസ്സിനെ സമൎപ്പിച്ചാലും. ദാതാവായ യജമാനന്ന അവിടുത്തെ പ്രസാദത്താൽ പരലോകവിഷയമായ വിജ്ഞാനം ഭവിക്കട്ടെ

12 സ്വാഹാ യജ്ഞം കൃണോതനേ-
ന്ദ്രായ യജ്വനോ ഗൃഹേ
തത്ര ദേവാ ഉപ ഹ്വയേ വ 25

അന്വയം—

സ്വാഹാ (ഏതന്നാമകാഗ്നിവിശേഷം ലക്ഷയതി)
യജ്ഞം — തദഗ്നിസമ്പാദിതം യജ്ഞം
ഇന്ദ്രായ — ഇന്ദ്രപ്രീത്യർത്ഥം
യജ്വനഃ ഗൃഹേ — യജമാനസ്യ ഗൃഹേ
(ഹേ ഋത്വിജഃ)
കൃണോതന — കുരുത
തത്ര (യജ്ഞേ) ദേവാൻ
ഉപ ഹ്വയേ — ആഹ്വയാമി

അർത്ഥം—സ്വാഹാകൃത് എന്ന പേരോടുകൂടിയ അഗ്നിയാൽ സമ്പാദിതമായ യജ്ഞം ഇന്ദ്രന്റെ സന്തോഷത്തിന്നായി യജമാനന്റെ ഗൃഹത്തിൽ, ഋത്വിക്കുകളേ, നിങ്ങൾ നടത്തുക ആ യജ്ഞത്തിൽ ദേവന്മാരെ വിളിക്കുന്നു
വൎഗ്ഗം 26—27 വിശ്വേദേവാദേവതാ

1 ഐഭിരഗ്നേ ദുവോ ഗിരോ-

വിശ്വേഭിസ്സോമപീതയേ

ദേവേഭിര്യാഹി യക്ഷി ച

അന്വയം:-

| | |
|---|---|
| ഹേ അഗ്നേ, ഏഭിഃ | — അസ്മിൻ യജ്ഞേ സംഭാവിതൈഃ |
| വിശ്വേഭിഃ, ദേവേഭിഃ | — സർവ്വൈർദ്ദേവൈഃ (സഹ) |
| സോമ-പീതയേ | — സോമപാനോപേതയാഗാർത്ഥം |
| ദുവഃ | — അസ്മദീയം പരിചര്യാ |
| ഗിരഃ | — അസ്മദീയാഃ സ്തുതീഃ (ച പ്രതി) |
| ആ യാഹി, യക്ഷി ച | — ആഗച്ഛ, യജ ച. |

അർത്ഥം-അല്ലയോ അഗ്നേ ഈ യജ്ഞത്തിൽ പൂജിതന്മാരായ എല്ലാ ദേവന്മാരോടും കൂടി സോമപാനയുക്തമായ യാഗത്തിന്ന ഞങ്ങളുടെ സപര്യയേയും സ്തുതികളേയും ആസ്വദിച്ചു വന്നാലും, യജിക്കുകയും ചെയ്യാലും.

2 ആത്വാ കണ്വാ അഹൂഷത

ഗൃണന്തി വിപ്ര തേധിയഃ

ദേവേഭിരഗ്ന ആഗഹി

അന്വയം:-

| | |
|---|---|
| ഹേ വിപ്ര | — മേധാവിൻ, (അഗ്നേ) |
| കണ്വാഃ | — മേധാവിനഃ ഋത്വിജഃ |
| ത്വാ അഹൂഷത | — യജ്ഞനിഷ്പാദകം ത്വാം ആഹ്വയന്തി |
| (തഥാ) തേ ധിയഃ ഗൃണന്തി | — ത്വദീയാനി കർമ്മാണി കഥയന്തി |
| (തതഃ) ഹേ അഗ്നേ, ദേവേഭിഃ ആ ഗഹി | - ദേവൈസ്സഹ ആഗച്ഛ |

അർത്ഥം-അല്ലയോ മേധാവിയായ അഗ്നേ, ജ്ഞാനികളായ ഋത്വിക്കുകൾ യജ്ഞനിഷ്പാദകനായ അവിടുത്തെ വിളിക്കു

ന്ന അവിടത്തെ കർമ്മങ്ങളെ കഥിക്കുന്ന അല്ലയോ അഗ്നേ, ദേവന്മാരോടുകൂടിവന്നാലും

3 ഇന്ദ്രവായൂ ബൃഹസ്പതിം
മിത്രാഗ്നിം പൂഷണം ഭഗം
ആദിത്യാന്മാരുതം ഗണം

അന്വയം —

ഹേ അഗ്നേ, ഇന്ദ്രവായൂ, ബൃഹസ്പതിം, മിത്രാ, അഗ്നിം പൂഷണം ഭഗം ആദിത്യാൻ മാരുതം ഗണം (പ്ര യക്ഷി)

അർത്ഥം അല്ലയോ അഗ്നേ, ഇന്ദ്രനേയും വായുവിനേയും ബൃഹസ്പതിയേയും മിത്രനേയും അഗ്നിയേയും പൂഷാവിനേയും ഭഗനേയും ആദിത്യന്മാരേയും മരുത്തുക്കളുടെ സമൂഹത്തേയും അവിടുന്നു യജിച്ചാലും

4 പ്ര വോ ഭ്രിയന്ത ഇന്ദവോ-
മത്സരാ മാദയിഷ്ണവഃ
ദ്രപ്സാ മധ്വശ്ചമൂഷദഃ

അന്വയം —

(ഹേ ഇന്ദ്രാദിദേവാഃ) വഃ — യുഷ്മദർത്ഥം
മത്സരാഃ, മാദയിഷ്ണവഃ — തൃപ്തികരാഃ, ഹർഷഹേതവഃ
ദ്രപ്സാഃ, മധ്വഃ — ബിന്ദുരൂപാഃ, മധുരാഃ
ചമൂഷദഃ ഇന്ദവഃ — ചമസാദിപാത്രേഷ്വവസ്ഥിതാഃ സോമാഃ
പ്ര ഭ്രിയന്തേ — പ്രകർഷേണ സമ്പാദ്യന്തേ

അർത്ഥം—ഇന്ദ്രാദി ദേവന്മാരേ, നിങ്ങൾക്കുവേണ്ടി തൃപ്തികരങ്ങളും ഹർഷവർദ്ധകങ്ങളും ബിന്ദു(തുള്ളി)രൂപങ്ങളും മധുരങ്ങളും, ചമസാദിപാത്രങ്ങളിൽവെച്ചവയുമായ സോമങ്ങൾ വേണ്ടപോലെ ഒരുക്കിയിരിക്കുന്നു

5 ഈളതേ ത്വാമവസ്യവഃ
കണ്വാസോ വൃക്തബർഹിഷഃ
ഹവിഷ്മന്തോ അരങ്കൃതഃ

അന്വയം —

ഹേ അഗ്നേ അവസ്യവഃ — അവനഹേതുൻ ദേവാൻ ഇച്ഛന്തഃ
കണ്വാസഃ — മേധാവിനഃ
വൃക്ത—ബർഹിഷഃ — ആസ്തരണാർത്ഥം ഛിന്നദർഭാഃ
ഹവിഷ്മന്തഃ — ഹവിര്യുക്താഃ
അരം—കൃതഃ — അലംകർത്താരഃ (ഋത്വിജഃ)
ത്വാം ഈളതേ — സ്തുവന്തി

അർത്ഥം—അല്ലയോ അഗ്നേ, സ്വരക്ഷയ്ക്കു ദേവന്മാരുടെ അനുഗ്രഹമിച്ഛിക്കുന്നവരും മേധാവികളും വിരിപ്പായി ദർഭപ്പുല്ല് ചിതറിയവരും ഹവിസ്സോടുകൂടിയവരും (അവിടുത്തെ) അലങ്കരിക്കുന്നവരുമായ ഋത്വിക്കുകൾ അവിടുത്തെ സ്തുതിക്കുന്നു

6 ഘൃതപൃഷ്ഠാ മനോയുജോ
യേ ത്വാ വഹന്തി വഹ്നയഃ
ആ ദേവാൻത്സോമപീതയേ വ 26

അന്വയം —

ഹേ അഗ്നേ, ഘൃത—
പൃഷ്ഠാഃ — ഘൃതം, ദീപ്തം പൃഷ്ഠം യേഷാം തേ
മനഃ—യുജഃ — മനസ്സങ്കല്പമാത്രേണ രഥേ യുജ്യമാനാഃ
വഹ്നയഃ — വോഢാര
യേ (അശ്വാ) ത്വാ
വഹന്തി — ത്വാം വഹന്തി
(തൈരശ്വൈഃ) സോമ-

പീതയേ — സോമപാനഹേതുയാഗാർത്ഥം
ദേവാൻ ആ — ദേവാൻ ആ വഹ

അർത്ഥം—അല്ലയോ അഗ്നേ, ദീപ്തമായ പൃഷ്ഠങ്ങളോടുകൂടിയവയും മനസ്സുകല്പനയാൽമാത്രം തേരിൽ പൂട്ടപ്പെടുന്നവയും തേർവലിക്കുന്നവയുമായി ഏതശ്വങ്ങളാണോ അവിടത്തെ വഹിക്കുന്നത്, ആ അശ്വങ്ങളോടുകൂടി സോമപാനയുക്തമായ ഈ യാഗത്തിന്നു ദേവന്മാരെ ആവഹിക്കുക.

വർഗ്ഗം 27

7 താൻ യജത്രാ ഋതാവൃധോ–
ഗ്നേ പത്നീവതസ്കൃധി
മധ്വഃ സുജിഹ്വ പായയ

അന്വയം —
ഹേ അഗ്നേ, യജത്രാൻ — യജനീയാൻ
ഋത–വൃധഃ — യജ്ഞവർദ്ധകാൻ
താൻ — ഇന്ദ്രാദീൻ ദേവാൻ
പത്നീ–വതഃ കൃധി — പത്നീയുക്താൻ കുരു
ഹേ സു–ജിഹ്വ, — ശോഭനജിഹ്വോപേത,
മധ്വഃ — മധുരസ്യ സോമസ്യ ഭാഗം
(ദേവാൻ) പായയ — പാനായ പ്രയച്ഛ.

അർത്ഥം—അല്ലയോ അഗ്നേ, യജിക്കപ്പെടേണ്ടവരും യജ്ഞത്തെ പോഷിപ്പിക്കുന്നവരുമായ ഇന്ദ്രാദിദേവന്മാരെ ഈ യജ്ഞത്തിൽ പത്നീയുക്തന്മാരാക്കുക (സഭാര്യന്മാരായി വരുത്തിയാലും ) മധുരമായ സോമാംശം ദേവന്മാരെക്കൊണ്ടു കുടിപ്പിച്ചാലും.

8 യേ യജത്രാ യ ഈഡ്യാ–
സ്തേ തേ പിബന്തു ജിഹ്വയാ
മധോരഗ്നേ വഷട്കൃതി

അന്വയം —
യേ (ദേവാഃ) യജത്രാഃ — യഷ്ടവ്യാഃ

(തഥാ) യേ (ദേവാഃ)
ഈഡ്യാഃ — സ്തുത്യാഃ
തേ (സർവ്വേപി)
വഷട്—കൃതി — വഷട്കാരയുക്തേ യാഗേ
ഹേ അഗ്നേ തേ
ജിഹ്വയാ
മധോഃ — മധുരസ്യ സോമസ്യ ഭാഗം
പിബന്തു — പാനം കുർവ്വന്തു

അർത്ഥം — ദേവന്മാരേവർ യജിക്കപ്പെടേണ്ടവരാണോ, ഏവർ സ്തുതിക്കപ്പെടേണ്ടവരാണോ, ആ ദേവന്മാരെല്ലാം വഷട്കാരയുക്തമായ ഈ യാഗത്തിൽ, അല്ലയോ അഗ്നേ, അവിടുത്തെ നാവിലൂടെ മധുരമായ സോമാംശം കുടിക്കട്ടെ.

9 ആകീം സൂര്യസ്യ രോചനാ—
ദ്വിശ്വാന്ദേവാം ഉഷർബ്ബുധഃ
വിപ്രോ ഹോതേഹ വക്ഷതി.

അന്വയം:-

വിപ്രഃ — മേധാവീ
ഹോതാ — ഹോമനിഷ്പാദകഃ (അഗ്നിഃ)
ഉഷഃ—ബുധഃ — ഉഷഃകാലേ യാഗഗമനായ
പ്രബുധ്യമാനാൻ
വിശ്വാൻ ദേവാൻ — സർവ്വാൻ ദേവാൻ
സൂര്യസ്യ (സംബന്ധിനഃ)
രോചനാത് — സ്വർഗ്ഗലോകാത്
ഇഹ ആകീം വക്ഷതി — കർമ്മണി ആവഹതു

അർത്ഥം—മേധാവിയും ഹോമനിഷ്പാദകനുമായ അഗ്നി, യാഗത്തിന്ന പോകാൻ പ്രാതഃകാലത്ത് ഉണർന്നിട്ടുള്ള എല്ലാ ദേവന്മാരേയും സൂര്യസംബന്ധിയായ സ്വർഗ്ഗലോകത്തിൽനിന്ന് ഈ കർമ്മത്തിലേയ്ക്കു ആവഹിക്കട്ടെ.

10 വിശ്വേഭിസ്സോമ്യം മധ്വ-
ഗ്ന ഇന്ദ്രേണ വായുനാ
പിബാ മിത്രസ്യ ധാമഭിഃ

അന്വയം —

| | |
|---|---|
| ഹേ അഗ്നേ (ത്വം) | |
| വിശ്വേഭിഃ | — സർവ്വൈഃ ദേവൈഃ |
| ഇന്ദ്രേണ വായുനാ | — സഹ |
| മിത്രസ്യ (സംബന്ധിഭിഃ) | |
| ധാമ—ഭിഃ | — തേജോമൂർത്തിവിശേഷ രൂപൈസ്സഹ |
| സോമ്യം മധു പിബ | — സോമസംബന്ധി മധുരം ഭാഗം പാനം കുരു |

അർത്ഥം—അല്ലയോ അഗ്നേ അവിടുന്ന് എല്ലാദേവന്മാരോടും ഇന്ദ്രനോടും വായുവിനോടും മിത്രനെസ്സംബന്ധിച്ച തേജോമൂർത്തിവിശേഷങ്ങളോടും കൂടി സോമത്തിന്റെ മധുരാംശത്തെ കുടിച്ചാലും

11 ത്വം ഹോതാ മനുർഹിതോ-
ഗ്നേ യജ്ഞേഷു സീദസി
സേമന്നോ അധ്വരം യജ

അന്വയം —

| | |
|---|---|
| ഹേ അഗ്നേ മനു — ർഹിതഃ | — മനുഷ്യേണ (ഹോത്രാദി രൂപേണ) ഹിതഃ |
| ഹോതാ (യഃ ത്വം) യജ്ഞേഷു സീദസി | — ഹോമനിഷ്പാദകഃ യജ്ഞേഷു സ്ഥിതവാൻ |
| സഃ (ത്വം) ഇമം അധ്വരം യജ | — നിഷ്പാദയ |

അർത്ഥം—അല്ലയോ അഗ്നേ, ഹോതാക്കൾ മുതലായ മനുഷ്യരാൽ സ്ഥാപിതനായി, ഹോമത്തെ ഉണ്ടാക്കുന്നവനായി യാതൊരവിടുന്ന യജ്ഞങ്ങളിൽ ഇരുന്നരുളുന്നുവോ, ആ അവിടുന്ന ഹിംസയില്ലാത്ത ഈ യജ്ഞത്തെ യജിച്ചാലും, ഉൽപാദിപ്പിച്ചാലും (അധ്വരം എന്ന വാക്കിന്ന 'ധ്വരം ഹിംസ ഇല്ലാത്തതെന്നർത്ഥം യാഗത്തിൽ പശ്വാലംഭനം ഹിംസയല്ലെന്നും അതുകൊണ്ട് ഹിംസയില്ലാത്തത് എന്നുള്ളതിന്ന പശ്വാലംഭനമില്ലാത്തത് എന്നല്ല അർത്ഥമെന്നും പശ്വാലംഭനം ഹിംസയല്ലാത്തതുകൊണ്ട് ഹിംസയില്ലാത്തത് എന്നാണർത്ഥമെന്നും കർമ്മവേദികൾ പറയുന്നു)

12 യുക്ഷ്വാ ഹ്യരുഷീ രഥേ
ഹരിതോ ദേവ രോഹിതഃ
താഭിർദ്ദേവാ ഇഹാ വഹ. വ 27

അന്വയം'—

ഹേ ദേവ, (അഗ്നേ)

| | |
|---|---|
| അരുഷീഃ | — ഗതിമതീഃ |
| ഹരിതഃ | — (രഥാരൂഢാൻ) ഹർത്തും നേതും, സമർത്ഥാഃ |
| രോഹിതഃ | — രോഹിച്ഛബ്ദാഭിധേയാഃ ത്വദീയാഃ ബഡവാഃ |
| രഥേ യുക്ഷ്വ ഹി | — അവശ്യം രഥേയോജയ |
| താഭിഃ (ബഡവാഭിഃ) ഇഹ | |
| ദേവാൻ ആ വഹ | — ആനയ |

അർത്ഥം—അല്ലയോ ദേവ, അഗ്നേ. ഗതിവേഗമുള്ളവയും തേരിൽ കയറിയവരെ വേണ്ടിടത്ത് വേണ്ടസമയത്തെത്തിക്കാൻ കഴിവുള്ളവയും രോഹിത്തുകളെന്നറിയപ്പെടുന്നവയുമായ അവിടുത്തെ പെൺകുതിരകളെ രഥത്തിൽ അവശ്യം ബന്ധിച്ചാലും അവയെക്കൊണ്ട് (ഓടിച്ച്) ഈ കർമ്മത്തിൽ ദേവന്മാരെ കൊണ്ടുവന്നാലും.

വർഗ്ഗം 28–29 വിശ്വേദേവാ ദേവതാ

1 ഇന്ദ്ര സോമം പിബ ഋതു–
നാ ത്വാ വിശന്ത്വിന്ദവഃ
മത്സരാസസ്തദോകസഃ

അന്വയം:—

ഹേ ഇന്ദ്ര, ഋതുനാ (സഹ)
സോമം പിബ — പാനം കുരു
മത്സരാസഃ — തൃപ്തികരാഃ
തത്–ഓകസഃ — തന്നിവാസാഃ, സർവ്വദാ ത്വദുദരസ്ഥായിനഃ
ഇന്ദവഃ — പീയമാനാസ്സോമാഃ
ത്വാ (ത്വാം) ആ വിശന്തു — പ്രവിശന്തു

അർത്ഥം—അല്ലയോ ഇന്ദ്ര, ഋതുവോടുകൂടി (ഈ ഋതുവിൽ, വസന്തത്തിൽ) സോമം കുടിച്ചാലും. തൃപ്തിഹേതുക്കളും അവിടുത്തെ ഉദരംതന്നെ സ്ഥിരനിവാസസ്ഥാനമായവയും പാനയോഗ്യങ്ങളുമായ സോമങ്ങൾ അവിടുത്തെ ആവേശിക്കട്ടെ

2 മരുതഃ പിബത ഋതുനാ
പോത്രാദ്യജ്ഞം പുനീതന
യൂയം ഹി ഷ്ഠാ സുദാനവഃ

അന്വയം:—

ഹേ മരുതഃ, ഋതുനാ,
(സഹ) പോത്രാത് — പോതൃനാമകസ്യ ഋത്വിജഃ പാത്രാത്
(സോമം) പിബത — പാനം കുരുത
ഹേ സു–ദാനവഃ — ശോഭനദാതാരഃ
ഹി — യസ്മാത് കാരണാത്
യൂയം സ്ഥ — യുഷ്മാകം ശോധയിതൃത്വം പ്രസിദ്ധം
(തസ്മാത് അസ്മദീയം)
യജ്ഞം പുനീതന — ശോധയത

അർത്ഥം—അല്പയോ മരുത്തുക്കളേ, ഋതുവോടുകൂടി, ഈ ഋതു അനുഭവിക്കുന്ന കൂട്ടത്തിൽ, പോതാവെന്ന ഋത്വിക്കിൻെറ പാത്രത്തിൽനിന്നു സോമം കുടിച്ചാലും. സദ്ദീഷ്ടപ്രദന്മാരേ, നിങ്ങളുടെ ശുദ്ധീകരത്വം പ്രസിദ്ധമാണല്ലോ. അക്കാരണ ത്താൽ ഞങ്ങളുടെ യജ്ഞത്തെ ശുദ്ധീകരിച്ചാലും.

3 അഭി യജ്ഞം ഗൃണീഹി നോ

ഗ്നാവോ നേഷ്ടഃ പിബ ഋതുനാ

ത്വം ഹി രത്നധാ അസി

അന്വയം:—

| | |
|---|---|
| ഹേ ഗ്നാവഃ, | — പത്നീയുക്ത, |
| നേഷ്ടഃ, | — ത്വഷ്ടഃ, |
| നഃ യജ്ഞം | — അസ്മദീയം യജ്ഞം |
| അഭി ഗൃണീഹി | — അഭിതഃ, ദേവാനാം സമീപേ സ്തുഹി |
| ഹി | — യസ്മാൽ കാരണാൽ |
| ത്വം രത്ന-ധാഃ അസി | — രത്നാനാം ദാതാസി |
| (തസ്മാൽ) ഋതുനാ | |
| (സഹ സോമം) പിബ | — പാനം കുരു |

അർത്ഥം—അല്പയോ പത്നീയുക്തനായ ത്വഷ്ടാവേ, ഞങ്ങളുടെ യജ്ഞത്തെ ദേവന്മാരുടെ മുമ്പിൽ പ്രശംസിച്ചാലും. അവിടുന്നു രത്നദാതാവാണല്ലോ. അതിനാൽ ഈ ഋതു ആസ്വദിച്ചുകൊണ്ട്, ഋതുവോടുകൂടി, സോമം കുടിച്ചാലും. (ഞങ്ങളുടെ സോമം ഉണ്ടുകൊണ്ടു ഞങ്ങൾക്കു സാധാരണൈശ്വര്യം തന്നരുളിയാലും)

4 അഗ്നേ ദേവാ് ഇഹാ വഹ

സാദയാ യോനിഷു ത്രിഷു

പരി ഭൂഷ പിബ ഋതുനാ.

അന്വയം —

ഹേ അഗ്നേ, ദേവാൻ
ഇഹ ആ വഹ — ആനയ
(തത്ര) യോനിഷു ത്രിഷു
(സവനേഷു) സാദയ — ഉപവേശയ
(തത്ര താൻ) പരി ഭൂഷ — അലങ്കുരു
ഋതുനാ (സഹ ത്വം
സോമം) പിബ — പാനം കുരു

അർത്ഥം—അല്ലയോ അഗ്നേ ദേവന്മാരെ ഈ കർമ്മത്തിൽ ആവഹിച്ചാലും. പിന്നെ, സ്ഥാനങ്ങളിൽ, മൂന്ന സവനങ്ങളിൽ, അവരെ ഇരുത്തിയാലും. അവരെ അലങ്കരിച്ചാലും. ഋതുവോടുകൂടി അവിടുന്ന സോമം കുടിച്ചാലും

5 ബ്രാഹ്മണാദിന്ദ്ര രാധസഃ
പിബാ സോമമൃതൂംരനു
തവേദ്ധി സഖ്യമസ്തൃതം

അന്വയം —

ഹേ ഇന്ദ്ര, ഹി — യസ്മാത്
തവ ഇത് — തവൈവ
സഖ്യം അസ്തൃതം — ഋതുനാം അവിച്ഛിന്നം
(തസ്മാത് ത്വം)
ബ്രാഹ്മണാത് — ബ്രാഹ്മണാച്ഛംസിസംബന്ധാത്
രാധസഃ — ധനഭൂതാത് പാത്രാത്
ഋതൂൻ അനു സോമം
പിബ — ഋതുനാ സഹ സോമം പിബ

അർത്ഥം—അല്ലയോ ഇന്ദ്ര യാതൊരു കാരണത്താൽ അവിടുത്തെ സഖ്യം ഋതുഭേദം ബാധിക്കാത്തതാണോ എല്ലാ ഋതുക്കളുമായി ഇണങ്ങിയതാണോ, ആ കാരണത്താൽ അവിടുന്ന് ഋതുക്കളോടൊത്ത്, ഋതുദേവതകളോടുകൂടി ബ്രാഹ്മണാച്ഛംസിയുടെ ധനപൂർണ്ണമായ പാത്രത്തിൽനിന്ന്

6 യുവം ദക്ഷം ധൃതവ്രത

മിത്രാവരുണ ദൂളഭം

ഋതുനാ യജ്ഞമാശാഥേ

വ. 28

അന്വയം:—

| | |
|---|---|
| ഹേ ധൃത—വ്രതാ | — സ്വീകൃതകർമ്മാണൗ |
| മിത്രാവരുണാ | — മിത്രാവരുണൗ |
| യുവം | — ഉഭൗ യുവാം |
| ഋതുനാ | — സഹാസ്മദീയം |
| ദക്ഷം | — പ്രവൃദ്ധം |
| ദുഃ—ദഭം | — ദുർഹം, ശത്രുഭിഃദഗ്ധും, നാശയിതും അശക്യം |
| യജ്ഞം ആശാഥേ | — വ്യാപ്നഥഃ |

അർത്ഥം—കർമ്മത്തെ സ്വയം സ്വീകരിച്ചവരായ മിത്രവരുണന്മാരേ, നിങ്ങൾ രണ്ടുപേരും ഋതുദേവതയോടുകൂടി ഞങ്ങളുടെ പ്രവൃദ്ധവും ശത്രുക്കളാൽ കേടുവരുത്താൻ കഴിയാത്തതുമായ ഈ യജ്ഞത്തെ പ്രാപിക്കുന്നു.

വർഗ്ഗം 29

7 ദ്രവിണോദാ ദ്രവിണസോ—

ഗ്രാവഹസ്താസോ അധ്വരേ

യജ്ഞേഷു ദേവമീളതേ

അന്വയം:—

| | |
|---|---|
| അധ്വരേ | — പ്രകൃതിരൂപേ അഗ്നിഷ്ടോമേ |
| യജ്ഞേഷു | — വികൃതിരൂപേഷു ഉക്ഥാദിഷു |
| ദ്രവിണഃ—ദാഃ ദേവം | — ധനപ്രദം അഗ്നിം |
| ദ്രവിണസഃ | — ധനാർത്ഥിനഃ |
| ഗ്രാവ—ഹസ്താസഃ (ഋത്വിജഃ) | — അഭിഷവസാധനപാഷാണധാരിണഃ |
| ഈളതേ | — സ്തുവന്തി |

അർത്ഥം—പ്രകൃതിരൂപമായ അഗ്നിഷ്ടോമയജ്ഞത്തിലും വികൃതിരൂപങ്ങളായ (പാദവും പദവും പിണച്ചുചൊല്ലുക മുതലായതുള്ള) യജ്ഞങ്ങളിലെ ഉക്ഥാദിമന്ത്രങ്ങളിലും ധനപ്രദനായ അഗ്നിദേവനെയാണ്, ധനാർത്ഥികളും പിടിക്കപ്പെടുകയില്ലെന്നുന്നവരുമായ ഋത്വിക്കുകൾ സ്തുതിക്കുന്നത്

8 ദ്രവിണോദാ ദദാതു നോ—
വസൂനി യാനി ശൃണ്വിരേ
ദേവേഷു താ വനാമഹേ

അന്വയം —
യാനി (ധനാനി)
ശൃണ്വിരേ — ഹവിരുപയുക്തത്വേന ശ്രൂയതേ
താ — താനി (ധനാനി)
ദേവേഷു (നിമിത്തഭൂതേഷു)
വനാമഹേ — സംഭജാമഹേ ധനൈഃ
ദേവാൻ യഷ്ടും താനി സ്വീകുമഃ
ദ്രവിണഃ ദാഃ ധനപ്രദഃ (അഗ്നിഃ)
നഃ (താനി) വസൂനി
ദദാതു — പ്രയച്ഛതു

അർത്ഥം—യാതൊരു ധനം ഹവിരുപയോഗത്തിന്റെ അതായത് ദേവന്മാർക്കു സമർപ്പണത്തിന്റെ ഫലമായി പ്രസിദ്ധമാണോ ദേവന്മാർനിമിത്തമായുണ്ടായ ആ ധനത്തെ അവരെ യജിക്കുവാനായി ഞാൻ തേടുന്നു ധനപ്രദനായ അഗ്നി ആ ധനത്തെ തന്നരുളട്ടെ (ധനം യാഗത്തിന്റെ സംഭാരങ്ങൾക്കും ദക്ഷിണാദികൾക്കും മാത്രമേ ആവശ്യമുള്ളൂ അപ്പോൾ യാഗഫലമായി ദേവദത്തമായ ധനം ദേവന്മാർക്കുതന്നെ വീണ്ടും അർപ്പിക്കപ്പെടുന്നു )

9 ദ്രവിണോദാഃ പിപീഷതി
ജുഹോത പ്ര ച തിഷ്ഠത
നേഷ്ട്രാദൃതുഭിരിഷ്യത

അന്വയം:—

ദ്രവിണഃ—ദാഃ — അഗ്നിഃ
ഋതു—ഭിഃ (സഹ)
നേഷ്ടാൽ — നേഷ്ടൃസംബന്ധിപാത്രാൽ
പിപീഷതി — സോമം പാതുമിച്ഛതി
(തതഃ ഹേ ഋത്വിജഃ)
ഇഷ്യത — ഹോമസ്ഥാനേ ഗച്ഛത.
(ഗത്വാ ച) ജുഹോത — ഹോമം കുരുത
(ഹുത്വാ) പ്ര തിഷ്ഠത ച — ഹോമസ്ഥാനാൽ സ്ഥാനാന്തരം പ്രതി പ്രസ്ഥാനം കുരുത

അർത്ഥം—ധനപ്രദനായ അഗ്നി ഋതുക്കളോടുകൂടി, ഋതുദേവതകളോടുകൂടി, നേഷ്ടാവെന്ന ഋത്വിക്കിൻെറ പാത്രത്തിൽ നിന്നു സോമം കുടിക്കുവാൻ ഇച്ഛിക്കുന്നു. അതുകൊണ്ടു്, അല്ലയോ ഋത്വിക്കുകളേ, ഹോമസ്ഥാനത്തുചെല്ലുക, ചെന്നിട്ടു്, ഹോമിക്കുക. ഹോമിച്ചു്, ഹോമസ്ഥാനത്തുനിന്നു മററിടത്തേയ്ക്കു നീങ്ങിയിരിക്കുക.

10 യത്വാ തുരീയമൃതുഭി—
ർദ്രവിണോദോ യജാമഹേ
അധ സ്മാ നോ ദദിർഭവ

അന്വയം:—

ഹേ ദ്രവിണഃ—ദഃ യൽ — യസ്മാൽ കാരണാൽ
ഋതു—ഭിഃ (സഹ) ത്വാ
തുരീയം — ചതുർത്ഥം പൂരണം
യജാമഹേ — പൂജയാമഹേ
അധ — തസ്മാൽ കാരണാൽ
നഃ — അസ്മഭ്യം
ദദിഃ ഭവ സ്മ — ധനസ്യ ദാതാ അവശ്യം ഭവ

അർത്ഥം:—അല്ലയോ ദ്രവിണോദസ്സേ, (അഗ്നേ,) യാതൊരു കാരണത്താൽ ഋതുക്കളോടുകൂടി, ഋതുദേവതകളോടുകൂടി, ഞങ്ങറം അവിടുത്തെ നാലാമത്തെ പൂർത്തിയായി യജിക്കുന്നുവോ, ആ കാരണത്താൽ അവിടുന്നു ഞങ്ങാംക്കു ധനദാതാവായി അവശ്യം ഭവിച്ചാലും.

11 അശ്വിനാ പിബതം മധു
ദീദ്യഗ്നീ ശുചിവ്രതാ
ഋതുനാ യജ്ഞവാഹസാ

അന്വയം —

ദീദി-അഗ്നീ — ദ്യോതമാനൌ, ആഹവനീയാദ്യഗ്നിയുക്തൌ
ശുചി-വ്രതാ — ശുദ്ധകർമ്മാണൌ
ഋതുനാ — ഋതുദേവതയാ സഹ
യജ്ഞ-വാഹസാ — യജ്ഞനിർവ്വാഹകൌ
അശ്വിനാ, — ഹേ അശ്വിനൌ,
മധു പിബതം — മാധുര്യോപേതം സോമം പിബതം

അർത്ഥം—ആഹവനീയാദി മൂന്ന അഗ്നികളോടുകൂടിയവരും പരിശുദ്ധകർമ്മാക്കളും, ഋതുദേവതയോടുകൂടി യജ്ഞത്തിന്റെ നിർവ്വാഹകന്മാരായ അശ്വികളേ, മധുരമായ സോമം പാനംചെയാലും

12 ഗാർഹപത്യേന സന്ത്യ
ഋതുനാ യജ്ഞനീരസി
ദേവാന്ദേവയതേ യജ

അന്വയം — (വ —29)

ഹേ സന്ത്യ — ഫലപ്രദാതഃ (ത്വം)
ഗാർഹ-പത്യേന — ഗൃഹപതിസംബന്ധിനാ രൂപേണ യുക്തസ്സൻ
ഋതുനാ — ഋതുദേവതയാ സഹ
യജ്ഞ-നീഃ അസി — യജ്ഞസ്യ നിർവ്വാഹകഃ ഭവസി
(തസ്മാത് ത്വം) ദേവ-യതേ — ദേവവിഷയകാമനായുക്തായ യജമാനായ
വാൻ യജ — പൂജയ

അൎത്ഥം–അഭീഷ്ടപ്രദനായ അഗ്നേ, ഗൃഹപതിരൂപനായി ഋത്വിഗ്ദേവതയോടുകൂടി അവിടുന്നു യജ്ഞനിൎവ്വാഹകനായി ഭവിക്കുന്നു. ദേവസന്തൎപ്പണാസക്തനായ യജമാനന്നുവേണ്ടി ദേവന്മാരെ അവിടുന്നു യജിച്ചാലും.

വൎഗ്ഗം 30–31 ഇന്ദ്രോദേവതാ

1 ആ ത്വാ വഹന്തു ഹരയോ–

വൃഷണം സോമപീതയേ

ഇന്ദ്ര ത്വാ സൂരചക്ഷസഃ

അന്വയം:–

| | |
|---|---|
| ഹേ ഇന്ദ്ര, വൃഷണം ത്വാ | — കാമാനാം വൎഷിതാരം ത്വാം |
| സോമ-പീതയേ | — സോമപാനാൎത്ഥം |
| ഹരയഃ | — ത്വദീയാഃ അശ്വാഃ |
| ആ വഹന്തു | — അസ്മിൻ കൎമ്മണ്യാനയന്തു |
| (തഥാ) സൂര–ചക്ഷസഃ | — സൂര്യസമാനപ്രകാശയുക്താഃ (ഋത്വിജഃ) |
| ത്വാ (പ്രകാശയന്തി) | — ത്വാം മന്ത്രൈഃ പ്രകാശയന്തി |

അൎത്ഥം–അല്ലയോ ഇന്ദ്ര, അഭീഷ്ടവൎഷകനായ അവിടുത്തെ, സോമപാനത്തിന്നായി ഹരികൾ (ഇന്ദ്രാശ്വങ്ങൾ) ഈ കൎമ്മത്തിലേയ്ക്കു് ആനയിക്കട്ടെ. പിന്നെ സൂര്യനെപ്പോലെ പ്രകാശമുള്ള ഋത്വിക്കുകൾ അവിടുത്തെ മന്ത്രങ്ങൾകൊണ്ടു പ്രകാശിപ്പിക്കുന്നതാണു്. (മന്ത്രസിദ്ധികൊണ്ടും കൎമ്മസിദ്ധികൊണ്ടും സൂര്യനെപ്പോലെ പ്രകാശിച്ച ഋഷികൾ ഇന്ദ്രനെപ്പോലും പ്രകാശിപ്പിക്കുവാൻ പോന്നവരായിരുന്നു.)

2 ഇമാ ധാനാ ഘൃതസ്നുവോ–

ഹരീ ഇഹോപ വക്ഷതഃ

ഇന്ദ്രം സുഖതമേ രഥേ

അന്വയം:–

| | |
|---|---|
| ഹരീ | — ഇന്ദ്രാശ്വൌ |
| ഇമാഃ ഘൃത–സ്നവഃ | — അലംകരണോപസ്തരണേന ഘൃതസ്രാവിണീഃ |

വർഗ്ഗം 31

6 ഇമേ സോമാസ ഇന്ദവ–

സ്സുതാസോ അധിബർഹിഷി

താ ഇന്ദ്ര സഹസേ പിബ

അന്വയം –

ഇന്ദവ, ഇമേ സോമാസഃ — ക്ലേദനയുക്താഃ വേദ്യാം അവസ്ഥിതാഃ തത്തൽപാത്രഗതാഃ സോമാഃ

ബർഹിഷി അധി

സുതാസഃ — യജ്ഞേ ആധിക്യേന അഭിഷുതാഃ

ഹേ ഇന്ദ്ര സഹസേ — ബലാർത്ഥം

താൻ (സോമാൻ) പിബ — പാനം കുരു

അർത്ഥം—ആർദ്രങ്ങളായി വേദിയിൽ അതാതു പാത്രങ്ങളിലുള്ള സോമങ്ങൾ ഈ യജ്ഞത്തിൽ (മന്ത്രപൂർവ്വം) നല്ലപോലെ സംസ്കരിച്ചവയാണു അല്ലയോ ഇന്ദ്ര ബലത്തിന്നുവേണ്ടി ആ സോമങ്ങളെ കുടിച്ചാലും

7 അയം തേ സ്തോമോ അഗ്രിയോ–

ഹൃദിസ്പൃഗസ്തു ശന്തമഃ

അഥാ സോമം സുതം പിബ

അന്വയം –

(ഹേ ഇന്ദ്ര) അയം — അസ്മാഭിഃ ക്രിയമാണഃ

സ്തോമഃ — സ്തോത്രവിശേഷഃ

അഗ്രിയഃ — ശ്രേഷ്ഠഃ (സൻ)

തേ ഹൃദി–സ്പൃക് — തവ ഹൃദിസ്പൃശന്തീതി ഹൃദിസ്പൃക്

ശം–തമഃ അസ്തു — സുഖതമഃ ഭവതു

അഥ — സ്തുതേരനന്തരം

സുതം സോമം പിബ — പാനം കുരു

അർത്ഥം—അല്ലയോ ഇന്ദ്ര, ഞങ്ങളാൽ ചെയ്യപ്പെടുന്ന സ്തോത്രവിശേഷം ശ്രേഷ്ഠമായി, അവിടേയ്ക്കു ഹൃദയത്തിൽ തട്ടുന്നതായി, അവിടുത്തെ മനസ്സിൽ അംഗീകൃതമായി, ഏററവും സുഖകരമായി ഭവിക്കട്ടെ. ഈ സ്തുതിക്കുശേഷം സംസ്കരിച്ച സോമം കുടിച്ചാലും

8 വിശ്വമിൽ സവനം സുത-
മിന്ദ്രോ മദായ ഗച്ഛതി
വൃത്രഹാ സോമപീതയേ

അന്വയം:—

| | |
|---|---|
| വൃത്ര—ഹാ ഇന്ദ്രഃ | — ശത്രുഘാതകഃ സഃ |
| സോമ—പീതയേ | — സോമപാനായ |
| മദായ | — തൽപാനജന്യഹർഷായ (ച) |
| വിശ്വം ഇൽ | — സർവ്വമപി |
| സുതം സവനം | — അഭിഷുതസോമയുക്തം പ്രാതസ്സവനാദി രൂപം കർമ്മ |
| ഗച്ഛതി | — പ്രാപ്നോതി |

അർത്ഥം—ശത്രുഹന്താവായ ഇന്ദ്രൻ സോമപാനത്തിന്നും അതു കുടിച്ചാലുള്ള ഹർഷത്തിന്നും വേണ്ടി, സംസ്കരിച്ച സോമത്തോടുകൂടിയ എല്ലാ പ്രാതസ്സവനകർമ്മത്തിന്നും എത്തുന്നു.

9 സേമം നഃ കാമമാ പൃണ
ഗോഭിരശ്വൈശ്ശതക്രതോ
സ്തവാമ ത്വാ സ്വാധ്യഃ

വ 31

അന്വയം:—

| | |
|---|---|
| ഹേ ശത—ക്രതോ, സഃ | |
| (ത്വം) നഃ ഇമം കാമം | — അസ്മദീയം കാമ്യമാനം ഫലം |
| ഗോഭിഃ അശ്വൈഃ (ച | |
| സഹ) ആ പൃണ— | — സർവ്വതഃ പൂരയ |
| (വയം) സു—ആധ്യഃ | — സുഷ്ഠു സർവ്വതോ ധ്യാനയുക്താസ്സന്തഃ |

ത്വാ — ത്വാം
സ്തവാമ — സ്തുമഃ

അർത്ഥം—അല്ലയോ ഇന്ദ്ര, പ്രസ്തുതഗുണനായ അവിടുന്ന് ഞങ്ങളാഗ്രഹിക്കുന്ന ഫലത്തെ പശുക്കളോടും കുതിരകളോടും കൂടി എപ്പോഴും പൂരിപ്പിച്ചാലും വേണ്ടപോലെ അവിടത്തെ ധ്യാനിച്ചുകൊണ്ട് അവിടത്തെ എല്ലാവിധത്തിലും സ്തുതിക്കുന്നു

വർഗ്ഗം 32–33 ഇന്ദ്രാവരുണൗ ദേവതാ

1 ഇന്ദ്രാവരുണയോരഹം
സമ്രാജോരവ ആ വൃണേ
താ നോ മൃളാത ഈദൃശേ

അന്വയം —

അഹം (അനുഷ്ഠാതാ)
സം-രാജോഃ — സമീചീനരാജ്യോപേതയോഃ, സമ്യക് ദീപ്യമാനയോർവാ
ഇന്ദ്രാവരുണയോഃ (ദേവയോസ്സംബന്ധി) അവഃ — രക്ഷണം
ആ വൃണേ — സർവ്വതഃ പ്രാർത്ഥയേ
താ — തൗ ദേവൗ
ഈദൃശേ — ഏവംവിധേ അസ്മദീയവരണേ നിമിത്തഭൂതേ സതി
നഃ മൃളാതഃ — അസ്മാൻ സുഖയതഃ

അർത്ഥം—കർമ്മാനുഷ്ഠാതാവായ ഞാൻ അധീശന്മാരായ അല്ലെങ്കിൽ പ്രകാശമാനന്മാരായ ഇന്ദ്രവരുണന്മാരുടെ രക്ഷയെ എല്ലാവിധത്തിലും പ്രാർത്ഥിക്കുന്നു അവർ എന്റെ പ്രാർത്ഥനയെ കണക്കാക്കി എനിക്കു സുഖമണയ്ക്കുന്നു

2 ഗന്താരാഹിസ്ഥോഽവസേ
ഹവം വിപ്രസ്യ മാവതഃ
ധർത്താരാ ചർഷണീനാം

അന്വയം:—

(ഹേ ഇന്ദ്രാവരുണൗ,)
ചർഷണീനാം — മനുഷ്യാണാം
ധർത്താരാ — യോഗക്ഷേമസമ്പാദനേ ധാരയിതാരൗ
(യുവാം) അവസേ — അനുഷ്ഠാതാരം അവിതും. രക്ഷിതും
മാ—വതഃ വിപ്രസ്യ — മദ്വിധസ്യ ബ്രാഹ്മണർത്വിജഃ
ഹവം ഗന്താരാ സ്ഥഃ ഹി — ആഹ്വാനം പ്രാപ്തിശീലൗ ഭവഥഃ

അർത്ഥം—അല്ലയോ ഇന്ദ്രവരുണന്മാരേ, യോഗക്ഷേമങ്ങളണച്ച്, മനുഷ്യരെ ധരിക്കുന്ന (കാത്തുപോരുന്ന) നിങ്ങൾ, അനുഷ്ഠാതാവിനെ രക്ഷിക്കാനായി എന്നെപ്പോലുള്ള ബ്രാഹ്മണർത്വിക്കിന്റെ വിളികേട്ട് എത്തുന്ന ശീലമുള്ളവരാണല്ലോ.

3 അനുകാമം തർപ്പയേഥാ—
മിന്ദ്രാ വരുണ രായ ആ
താ വാം നേദിഷ്ഠമീമഹേ.

അന്വയം:—

ഇന്ദ്രാ വരുണാ, — ഹേ ഇന്ദ്രാ വരുണൗ,
അനു—കാമം — അസ്മദീയാഭിലാഷമനു
രായഃ — ധനസ്യ (പ്രദാനേന)
ആ തർപ്പയേഥാം — സർവ്വതഃ അസ്മാൻ തൃപ്താൻ കുരുതം.
(വയം യദാ യദാ ധനം കാമയാമഹേ തദാ തദാ പ്രയച്ഛതം)
താ വാം — താദൃശൗ യുവാം
നേദിഷ്ഠം — അതിശയേന സാമീപ്യം യഥാ ഭവതി തഥാ.
ഈമഹേ — യാചാമഹേ

(അവിളംബേന ധനം ദാതവ്യം)

അർത്ഥം—അല്ലയോ ഇന്ദ്രവരുണന്മാരേ, ഞങ്ങൾക്കു കാമാനുകൂലമായ്, എപ്പോഴെപ്പോൾ കാമിക്കുന്നുവോ അപ്പോഴ

പ്പോരം, ധനത്തിൻെറ ദാനംകൊണ്ടു ഞങ്ങളെ തൃപ്തിപ്പെടുത്തണം. അപ്രകാരമുള്ള നിങ്ങരം ഞങ്ങരംക്കേററവും സമീപത്തിൽ വരണമെന്ന്, താമസം കൂടാതെ ധനം തന്നരുളണമെന്ന് യാചിക്കുന്നു.

4 യുവാകു ഹി ശചീനാം
യുവാകു സുമതീനാം
ഭൂയാമ വാജദാവ്നാം

അന്വയം —

| | |
|---|---|
| ഹി | — യസ്മാൽ കാരണാൽ |
| ശചീനാം | — അസ്മദീയകർമ്മണാം സംബന്ധി. (സോമരൂപം ഹവിഃ) |
| യുവാകു | — വസതീവര്യേകധനാത്മകൈഃ ഉദകൈഃ പയസ്സക്ത്വാദി ദ്രവ്യാന്തരൈശ്ച മിശ്രിതം |
| (തഥാ) സു—മതീനാം | — ശോഭനബുദ്ധിയുക്താനാം ഋത്വിജാം (സ്തോത്രരൂപം വചനമപി) |
| യുവാകു | — നാനാവിധൈസ്തുത്യഗുണൈഃ മിശ്രിതം |

(തസ്മാൽ കാരണാൽ ഹേ ഇന്ദ്രാവരുണൗ തം തഥാവിധം ഹവിഃ സ്വീകുർവ്വതോഃ യുവയോഃ പ്രസാദാൽ വയം)

| | |
|---|---|
| വാജ—ദാവ്നാം | — അന്നപ്രദാനാം പുരുഷാണാം മദ്ധ്യേ മുഖ്യാഃ |
| ഭൂയാമ | — ഭവേമ |

അർത്ഥം—യാതൊരു ഹേതുവാൽ ഞങ്ങളുടെ കർമ്മങ്ങളിലെ സോമരൂപമായ ഹവിസ്സു വസതീവരി, ഏകധന എന്നീ അഭിമന്ത്രിതജലങ്ങളാലും പാൽ, തൈര് മുതലായ ദ്രവ്യങ്ങളാലും മിശ്രിതമാണോ, അതുപോലെ നല്ല ബുദ്ധിമാന്മാരായ ഋത്വിക്കുകളുടെ സ്തോത്രം പലേ സ്തുത്യഗുണങ്ങളാലും മിശ്രിതമാണോ. ആ കാരണത്താൽ, അല്ലയോ ഇന്ദ്രവരുണന്മാരേ ആവിധമുള്ള സോമരൂപമായ ഹവിസ്സ് സ്വീകരിക്കുന്ന നിങ്ങരം, പ്രസാദിച്ച്, ഞങ്ങരം അന്നദാതാക്കളുടെ ഇടയിൽ മുമ്പരായി ഭവിക്കു

മാറാകണം. (ഇവിടെ സ്വസുഖമല്ല, ദാതൃത്വവും ദാനപ്രശസ്തിയുമാണ് അപേക്ഷിക്കുന്നത്)

5 ഇന്ദ്രസ്സഹസ്രദാവ്നാം
വരുണശ്ശംസ്യാനാം
ക്രതുർഭവത്യുക്ഥ്യഃ
വ 32

അന്വയം:—

(അയം) ഇന്ദ്രഃ സഹസ്ര—
ദാവ്നാം — സഹസ്രസംഖ്യാകധനപ്രദാനാം മധ്യേ
ക്രതുഃ ഭവതി — ധനദാനസ്യ കർത്താ ഭവതി
(തഥാ) വരുണഃ
ശംസ്യാനാം — സ്തുത്യാനാം മധ്യേ
ഉക്ഥ്യഃ — അതിശയേന സ്തുത്യഃ (ഭവതി)

അർത്ഥം—(എന്തുകൊണ്ടാണ് അന്നപ്രദന്മാരുടെ മധ്യത്തിൽ തങ്ങളെ മുമ്പരാക്കണമെന്നു പ്രാർത്ഥിച്ചതെന്നു വിവരിക്കുന്നു ) ഈ ഇന്ദ്രൻ ആയിരക്കണക്കിൽ ധനദാനം ചെയ്യുന്നവരുടെ ഇടയിൽ ദാനകർത്താവായി, ഭൂരിധനദാതാവായി, ഭവിക്കുന്നു. വരുണനാകട്ടെ, സ്തുതിക്കപ്പെടേണ്ടവരുടെ ഇടയിൽ ഏററവും സ്തുത്യനായി ഭവിക്കുന്നു (അതും ദാനമഹത്വംകൊണ്ടു തന്നെ)

വർഗ്ഗം 33

6 തയോരിദവസാ വയം
സനേമ നി ച ധീമഹി
സ്യാദുത പ്രരേചനം

അന്വയം:—

തയോഃ ഇത് — ഇന്ദ്രാവരുണയോരേവ
അവസാ — രക്ഷണേന
വയം (ധനം) സനേമ — അനുഷ്ഠാതാരഃ വയം സംഭജേമ

നി ധീമഹി ച — പ്രാപ്തേ ധനേ യാവദപേക്ഷിതം താവൽ ഭുക്ത്വാ, തതോവശിഷ്ടം ധനം കചചിന്നിധിരൂപേണ സ്ഥാപയാമശ്ച

ഉത — അപി ച

പ്ര–രേചനം — ഭുക്താന്നിഹിതാച്ച പ്രകർഷേണാധികം ധനം

സ്യാത് — സമ്പദ്യതാം

അർത്ഥം—ഇന്ദ്രവരുണന്മാരുടെ തന്നെ രക്ഷണംകൊണ്ടു കർമ്മാനുഷ്ഠാതാക്കളായ ഞങ്ങൾ ധനപുഷ്ടിയെ പ്രാപിക്കട്ടെ. പ്രാപ്തമായ ധനത്തിൽ ആവശ്യമുള്ളേടത്തോളം അനുഭവിച്ചു്. ബാക്കി ഒരു നിധിയായി സ്ഥാപിക്കട്ടെ പിന്നെ അനുഭവിച്ചതും കരുതിസ്സൂക്ഷിച്ചതും കൂടാതെ വേറെയും ധനം ഞങ്ങൾ നേടട്ടെ.

7 ഇന്ദ്രാവരുണ വാമഹം

ഹുവേ ചിത്രായ രാധസേ

അസ്മാന്ത്സു ജിഗ്യുഷസ്കൃതം.

അന്വയം—

ഇന്ദ്രാവരുണാ, — ഹേ ഇന്ദ്രാവരുണൗ,

വാം — യുവാം ഉഭൗ

ചിത്രായ രാധസേ — മണിമുക്താദിരൂപേണ വിവിധായ ധനായ

അഹം ഹുവേ — ആഹ്വയാമി

(തതഃ ആ ഹൂതൗ യുവാം)

അസ്മാൻ — അനുഷ്ഠാതൄൻ

സു ജിഗ്യുഷഃ — (ശത്രുവിഷയേ) സുഷ്ഠു ജയയുക്താൻ

കൃതം — കുരുതം

അർത്ഥം—അല്ലയോ ഇന്ദ്രവരുണന്മാരേ, നിങ്ങൾ ഇരുവരെയും, രത്നം മുത്തുമുതലായധനത്തിന്നായി വിളിക്കുന്നു. അപ്രകാരം വിളിക്കപ്പെട്ട നിങ്ങൾ (ധനമരുളിത്തരുന്നതിന്നു പുറമെ) കർമ്മാനുഷ്ഠാതാക്കളായ ഞങ്ങളെ ശത്രുവിഷയത്തിങ്കൽ വിജയികളാക്കിച്ചെയ്യാലും.

8 ഇന്ദ്രാവരുണാ നൂ നു വാം

സിഷാസന്തീഷു ധീഷ്വാ

അസ്മഭ്യം ശർമ്മ യച്ഛതം

അന്വയം:—

| | | |
|---|---|---|
| ഇന്ദ്രാവരുണാ | — | ഹേ ഇന്ദ്രാവരുണൗ |
| ധീഷു | — | അസ്മദീയബുദ്ധിഷു |
| വാം | — | യുവാം |
| സിസാസന്തീഷു | — | സനിതും, സംഭക്തും, സമ്യക് സേവിതും ഇച്ഛന്തീഷു |
| ആ | — | സമന്താൽ |
| അസ്മഭ്യം ശർമ്മ | — | സുഖം |
| നു നു യച്ഛതം | — | അതിശയേന ക്ഷിപ്രം ദത്തം |

അർത്ഥം.—അല്ലയോ ഇന്ദ്രവരുണന്മാരേ, നിങ്ങളെ വേണ്ട പോലെ സേവിക്കുവാൻ ഇച്ഛിക്കുന്ന അവസ്ഥയിൽ പൂർണ്ണമായും ഞങ്ങൾക്കു സുഖത്തെ വേഗത്തിൽ അത്യധികം തന്നരുളണം.

9 പ്ര വാമശ്നോതു സുഷ്ടുതി—

രിന്ദ്രാവരുണ യാം ഹുവേ

യാമൃധാഥേ സധസ്തുതിം വ 33

അന്വയം:—

| | | |
|---|---|---|
| ഇന്ദ്രാവരുണാ, | — | ഹേ ഇന്ദ്രാവരുണൗ, |
| യാം | — | അസ്മൽകൃതാം ശോഭനസ്തുതിം പ്രതി |
| ഹുവേ | — | യുവാം ഉഭൗ ആഹ്വയാമി |
| (കിഞ്ച) സധ—സ്തുതിം | — | യുവയോരുഭയോഃ സാഹിത്യേന ക്രിയമാണായാഃ സ്തവക്രിയായാഃ |
| യാം | — | സുഷ്ടുതിം |
| (പ്രതിലഭ്യയുവാം) | | |
| ഋധാഥേ | — | വർദ്ധേഥേ |

(താദൃശീ) സു–സ്തുതിഃ — ശോഭനസ്തുതിഹേതുഭൂതഃ ഋക്സമൂഹഃ

വാം അശ്നോതു — യുവാം പ്രാപ്നോതു

അർത്ഥം —അല്ലയോ ഇന്ദ്രവരുണന്മാരേ, ഞാൻ ചൊല്ലുന്ന യാതൊരു സ്തുതിയെ ആസ്വദിച്ച് നിങ്ങളെ വിളിക്കുന്നുവോ, നിങ്ങൾ ഇതുവരെയുംകൂട്ടി പ്രശംസിക്കുന്ന യാതൊരു സ്തുതി സ്വീകരിച്ചു നിങ്ങൾ പ്രവൃദ്ധന്മാരാകുമോ, അപ്രകാരമുള്ള എന്റെ സ്തുതിപരമായ മന്ത്രസമൂഹം നിങ്ങളെ പ്രാപിക്കട്ടെ

വർഗ്ഗം 34–35

ബ്രഹ്മണസ്പതിഃ ഇന്ദ്രഃ സോമഃ ദക്ഷിണാ സദസസ്പതിഃ ദേവതാ

1 സോമാനം സ്വരണം
കൃണുഹി ബ്രഹ്മണസ്പതേ
കക്ഷീവന്തം യ ഔശിജഃ

അന്വയം —

ഹേ ബ്രഹ്മണഃ പതേ — ഏതന്നാമകദേവ,
സോമാനം — അഭിഷവസ്യ കർത്താരം
യഃ ഔശിജഃ — ഉശിജഃ പുത്രഃ
(തം) കക്ഷീവന്തം (ഇവ)
സ്വരണം കൃണുഹി — ദേവേഷു പ്രകാശനവന്തം കുരു

അർത്ഥം—ബ്രഹ്മണസ്പതി എന്ന ദേവ, സോമം സംസ്കരിക്കുന്നവനെ ഉശിക്കിന്റെ പുത്രൻ ആരാണോ, ആ കക്ഷീവാനെ എന്നപോലെ, ദേവന്മാരുടെ ഇടയിൽ പ്രകാശിക്കുന്നവനാക്കിച്ചെയ്യാലും (കക്ഷീവാൻ ഋഷികളുടെ ഇടയിലെന്നപോലെ ദേവന്മാരുടെ ഇടയിലും പ്രശസ്തൻ)

2 യോ രേവാൻ യോ അമീവഹാ
വസുവിൽ പുഷ്ടിവർദ്ധനഃ
സ നസ്സിഷക്തു യസ്തുരഃ

അന്വയം —

യഃ രേവാൻ — ധനവാൻ

യഃ (ച) അമീവ–ഹാ — രോഗാണാം ഹന്താ
വസു–വിൽ — ധനലബ്ധാ
പുഷ്ടി–വദ്ധനഃ — പുഷ്ടേർവദ്ധയിതാ
യഃ (ച) തുരഃ — ത്വരോപേതഃ, ശീഘ്രഫലദഃ
സഃ (ബ്രഹ്മണസ്പതിഃ) നഃ — അസ്മാൻ
സിസക്തു — സേവതാം, പരിഗൃഹ്യ അനുഗൃഹ്ണാതു

അർത്ഥം:—ആർ ഐശ്വര്യവാനാണോ, ആർ രോഗഹന്താവും ധനദാതാവും പുഷ്ടികരനുമാണോ, ആർ (ഉപാസകർക്ക്) ക്ഷിപ്രഫലപ്രദനാണോ, ആ ബ്രഹ്മണസ്പതി ഞങ്ങളെ കൈക്കൊണ്ട് അനുഗ്രഹിക്കട്ടെ.

3 മാ നശ്ശംസോ അരരുഷോ
ധൂർത്തിഃ പ്രണങ്മർത്ത്യസ്യ
രക്ഷാ ണോ ബ്രഹ്മണസ്പതേ.

അന്വയം:—

അരരുഷഃ മർത്ത്യസ്യ — ഉപദ്രവം കർത്തും അസ്മൽസമീപം പ്രാപ്തസ്യ, ശത്രുരൂപസ്യ, മനുഷ്യസ്യ
ധൂർത്തിഃ — ഹിംസകഃ
ശംസഃ — ശംസനം, അധിക്ഷേപഃ
നഃ മാ പ്രണക് — അസ്മാൻ മാ സംപൃണക്തു, മാ പ്രാപ്നോതു
(തദർത്ഥം) ഹേ ബ്രഹ്മണഃ
പതേ നഃ രക്ഷ — അസ്മാൻ പാലയ

അർത്ഥം:—ഞങ്ങളെ ഉപദ്രവിക്കാനായി അടുത്തുവരുന്ന (ശത്രുവായ) മനുഷ്യൻെറ കത്തിത്തുളക്കുന്ന അധിക്ഷേപം ഞങ്ങളെ പ്രാപിക്കാതിരിക്കട്ടെ. അതിന്നുവേണ്ടി, അല്ലയോ ബ്രഹ്മണസ്പതേ, ഞങ്ങളെ കാത്താലും

4 സ ഘാ വീരോ ന രിഷ്യതി
യമിന്ദ്രോ ബ്രഹ്മണസ്പതിഃ
സോമോ ഹിനോതി മർത്ത്യം

അന്വയം —

ഇന്ദ്രഃ യം (യക്ഷ്യമാണം)
മർത്യം ഹിനോതി — പ്രാപ്നോതി, വർദ്ധയതി
(തഥാ) ബ്രഹ്മണഃ പതിഃ (ഹിനോതി)
(തഥാ) സോമഃ (ഹിനോതി)
സഃ ഘ — സ ഏവ യജമാനഃ
വീരഃ — വീര്യയുക്തഃ (സൻ)
ന രിഷ്യതി — ന വിനശ്യതി

അർത്ഥം—ഇന്ദ്രൻ യാഗകർത്താവായ ഏതു മനുഷ്യനെ വർദ്ധിപ്പിക്കുന്നു, അതുപോലെ ബ്രഹ്മണസ്പതി വർദ്ധിപ്പിക്കുന്നു അതുപോലെ സോമൻ വർദ്ധിപ്പിക്കുന്നു, ആ യജമാനൻ തന്നെയാണ് വീര്യയുക്തനായി നശിക്കാതിരിക്കുന്നത്

5 ത്വം തം ബ്രഹ്മണസ്പതേ
സോമ ഇന്ദ്രശ്ച മർത്യം
ദക്ഷിണാ പാത്വംഹസഃ

വ 34

അന്വയം —

ഹേ ബ്രഹ്മണസ്പതേ,
ത്വം തം മർത്യം — അനുഷ്ഠാതാരം മനുഷ്യം
അംഹസഃ — പാപാൽ (പാഹി)
(തഥാ) സോമഃ പാതു
ഇന്ദ്രഃ — (പ പാതു)
ദക്ഷിണാ — ദക്ഷിണാഖ്യാ ദേവതാ (പ പാതു)

അർത്ഥം—അല്ലയോ ബ്രഹ്മണസ്പതേ അവിടുന്നു കർമ്മാനുഷ്ഠാതാവായ മനുഷ്യനെ പാപത്തിൽനിന്നു രക്ഷിച്ചാലും അതുപോലെ സോമൻ രക്ഷിക്കട്ടെ ഇന്ദ്രനും രക്ഷിക്കട്ടെ ദക്ഷിണാ എന്ന ദേവതയും രക്ഷിക്കട്ടെ

വർഗ്ഗം 35

6 സദസസ്പതിമദ്ഭുതം

പ്രിയമിന്ദ്രസ്യ കാമ്മ്യം

സനിം മേധാമയാസിഷം

അന്വയം:—

| | |
|---|---|
| അദ്ഭുതം | — ആശ്ചര്യകരം |
| ഇന്ദ്രസ്യ പ്രിയം | — സോമപാനസഹചാരിത്വാൽ ഇന്ദ്രസ്യ പ്രിയം |
| കാമ്യം | — കമനീയം |
| സനിം | — ധനദാതാരം |
| സദസഃ പതിം | — ഏതന്നാമകം ദേവം |
| മേധാം | — മേധാം ലബ്ധും |
| അയാസിഷം | — പ്രാപ്തവാനസ്മി |

അർത്ഥം—ആശ്ചര്യകരനും സോമപാനത്തിൽ കൂട്ടുകൊണ്ട് ഇന്ദ്രന്റെ സഖാവും കാമിക്കത്തക്കവനും ധനദാതാവുമായ സദസസ്പതി എന്ന ദേവനെ ജ്ഞാനസിദ്ധിക്കായി ഞാൻ പ്രാപിച്ചിരിക്കുന്നു. (മേധാ സരസ്വതിതന്നെയാവാം.)

7 യസ്മാദൃതേ ന സിദ്ധ്യതി

യജ്ഞോ വിപശ്ചിതശ്ചന

സ ധീനാം യോഗമിന്വതി.

അന്വയം:—

| | |
|---|---|
| യജ്ഞഃ വിപഃ—ചിതഃ ചന | — അനുഷ്ഠാതവ്യഃ അയം യജ്ഞഃ, വിദുഷോപി യജമാനസ്യ |
| യസ്മാത് ഋതേ ന സിധ്യതി സഃ (സദസസ്പതിഃ) | |
| ധീനാം | — മനോനുഷ്ഠാനവിഷയാണാം, അസ്മദ്ബുദ്ധീനാം, അനുഷ്ഠേയ കർമ്മണാം വാ |
| യോഗം ഇന്വതി | — സംബന്ധം വ്യാപ്നോതി |

അർത്ഥം—അനുഷ്ഠിക്കപ്പെടുന്ന ഈ യജ്ഞം വിദ്വാനായ യജമാനനെക്കൂടി ആരേക്കൂടാതെ സിദ്ധിക്കുകയില്ലയോ, ആ സദസസ്പതിദേവൻ അനുഷ്ഠാനവിഷയങ്ങളോട് അല്ലെങ്കിൽ അനുഷ്ഠേയകർമ്മങ്ങളോട് ഞങ്ങളുടെ ബുദ്ധിയുടെ ചേർച്ചയെ സഫലമാക്കുന്നു. അതായത്, ഞങ്ങളുടെ സംസാരബന്ധകളായ ബുദ്ധികളെ മനസ്സുകൊണ്ടും, വാക്കായങ്ങൾ കൊണ്ടും അനുഷ്ഠിക്കേണ്ട കർമ്മങ്ങളിലേക്ക് തിരിച്ചുവിടുന്നു.

8 ആദ്ദ്ധ്നോതി ഹവിഷ്കൃതിം
പ്രാഞ്ചം കൃണോത്യദ്ധ്വരം
ഹോത്രാ ദേവേഷു ഗച്ഛതി

അന്വയം:—

| | |
|---|---|
| ആൽ | — അനന്തരം |
| ഹവിഃ—കൃതിം | — ഹവിസ്സമ്പാദനയുക്തം യജമാനം |
| (സദസസ്പതിഃ) | |
| ഋദ്ധ്നോതി | — വർദ്ധയതി, ഹവിർദ്ദാനാനന്തരമേവ ഫലം പ്രയച്ഛതി. |
| (തഥാവിധഫലസിദ്ധയേ) | |
| അദ്ധ്വരം | — യജ്ഞം |
| പ്രാഞ്ചം | — പ്രകർഷേണ ഗച്ഛന്തം അവിഘ്നേന സമാപ്തിയുക്തം |
| കൃണോതി | — കരോതി |
| ഹോത്രാ | — ഹൂയമാനാ ദേവതാ തുഷ്ടാ സതീ യജമാനം പ്രഖ്യാപയിതും |
| ദേവേഷു ഗച്ഛതി | — ദേവാൻ പ്രാപ്നോതി |

അർത്ഥം—ഹവിർദ്ദാനാനന്തരം തന്നെ ഹവിർദ്ദാതാവായ യജമാനനെ സദസസ്പതി അഭിവൃദ്ധിപ്പെടുത്തുന്നു. അപ്രകാരമുള്ള ഫലസിദ്ധിക്കായി അവിടുന്നു യജ്ഞത്തെ അവിഘ്നമായി പരിസമാപ്തമാക്കുന്നു. യജ്ഞത്തിൽ വിളിക്കപ്പെടുന്ന ദേവത, സന്തുഷ്ടയായി യജമാനനെ പ്രഖ്യാപിക്കുവാനായി ദേവന്മാരുടെ മദ്ധ്യത്തിലേയ്ക്കു പോകുന്നു. (ഈ ദേവത യജ്ഞസ്വരൂപയായ, യജ്ഞാഭിമാനിനിയായ ദേവതയാണ്.)

9 നരാശംസം സുധൃഷ്ടമ—

മപശ്യം സപ്രഥസ്തമം

ദിവോന സദ്മമഖസം॥ വ 35

അന്വയം:—

| | |
|---|---|
| സു—ധൃഷ്ടമം | — അത്യാധിക്യേന ധാർഷ്ട്യയുക്തം |
| സപ്രഥഃ—തമം | — അതിശയേന പ്രഖ്യാതം |
| സദ്മ—മഖസം | — പ്രാപ്തതേജസ്കം |
| നരാശംസം | — തന്നാമകമഗ്നിം, സദസസ്പതിം വാ |
| ദിവഃ ന | — ദ്യുലോകാനിവ |
| അപശ്യം | — ശാസ്ത്രദൃഷ്ട്യാ ദൃഷ്ടവാനസ്മി |

അർത്ഥം—അത്യധികം തന്റേടമുള്ളവനും അത്യന്തം പ്രഖ്യാതനും നിറഞ്ഞുനില്ക്കുന്ന തേജസ്സോടുകൂടിയവനുമായ നരാശംസനെന്ന അഗ്നിയെ (നരാശംസൻ എന്നതു് സദസസ്പതിയുടെ അപരനാമമാണെന്ന പക്ഷാന്തരം) ആദിത്യചന്ദ്രാദികൾ വിളങ്ങുന്ന ദ്യുലോകമെന്നപോലെ ഞാൻ ശാസ്ത്രദൃഷ്ടികൊണ്ടു കാണുന്നു. (നരാശംസാഗ്നി സൂര്യചന്ദ്രാദികൾ പോലെ തേജസ്സുററവനാണെന്നും ശാസ്ത്രദൃഷ്ടികൊണ്ടല്ലാതെ മാംസദൃഷ്ടികൊണ്ടു കാണാവുന്നതല്ലെന്നും അഭിപ്രായം)

വർഗ്ഗം 36—37 അഗ്നാമരുതാ ദേവതാ

1 പ്രതി ത്യഞ്ചാരുമധ്വരം

ഗോപീഥായ പ്ര ഹൂയസേ

മരുദ്ഭിരഗ്ന ആ ഗഹി

അന്വയം:—

ഹേ അഗ്നേ, (യോ യജ്ഞഃ ചാരുഃ, വൈകല്യരഹിതഃ)

ത്യം ചാരും അധ്വരം

| | |
|---|---|
| പ്രതി— | — തം യജ്ഞം (പ്രതിലക്ഷ്യ) |
| ഗോ—പീഥായ | — സോമപാനായ |
| (ത്വം) പ്ര ഹൂയസേ | — പ്രകർഷേണ ഹൂയസേ |

(തസ്മാൽ) മരുൽ—ഭിഃ
(സഹ) ആ ഗഹി — ആഗച്ഛ

അൎത്ഥം—അല്ലയോ അഗ്നേ, ഏതൊന്നാണോ ലോപങ്ങൾ പററാത്ത, വൈകല്യമില്ലാത്ത, യജ്ഞം, അതിനെ മുൻനിൎത്തി സോമപാനത്തിന്നായി അവിടുന്ന വേണ്ടപോലെ വിളിക്കപ്പെടുന്നു. അതിനാൽ മരുത്തുക്കളോടുകൂടി വന്നാലും.

2 നഹി ദേവോ ന മൎത്ത്യോ
മഹസ്തവ ക്രതും പരഃ
മരുദ്ഭിരഗ്ന ആ ഗഹി

അന്വയം:—
ഹേ അഗ്നേ, മഹഃ — മഹതഃ
തവ (സംബന്ധിനം)
ക്രതും — കൎമ്മവിശേഷം ഉല്ലംഘ്യ
പരഃ നഹി (ഉൽകൃഷ്ടഃ) — അന്യഃ നഹി
ദേവഃ — അന്യോ ദേവഃ ന വേത്തി.
(തഥാ) മൎത്ത്യഃ — മനുഷ്യഃ ച പരഃ
ന — ന വേത്തി
(യേ മനുഷ്യാഃ ത്വാദീയം ക്രതുമനുതിഷ്ഠന്തി, യേ ച ദേവാഃ ത്വാദീയേ ക്രതൗ ഇജ്യന്തേ, തേ ഏവോൽകൃഷ്ടാഃ)
(തസ്മാൽ) മരുൽ—ഭിഃ
(സഹ) ആ ഗഹി — ആഗച്ഛ

അൎത്ഥം—അല്ലയോ അഗ്നേ, മഹാനായ അവിടുത്തെസ്സംബന്ധിച്ച കൎമ്മവിശേഷത്തെ (യജ്ഞത്തെ) കടത്തിവെച്ച മറെറാന്നും ഉൽകൃഷ്ടമായിട്ടില്ല (അതിൽ യജിക്കപ്പെടാത്ത) ദേവനും ഉൽകൃഷ്ടനല്ല അതിൽ പങ്കെടുക്കാത്ത മനുഷ്യനും ഉൽകൃഷ്ടനല്ല ഏതു മനുഷ്യർ അവിടുത്തെക്കുറിച്ച് യജ്ഞം ചെയ്യുന്നു, അവിടുത്തെ ഉദ്ദേശിച്ച ഏതു യജ്ഞത്തിൽ ദേവന്മാർ യജിക്കപ്പെടുന്നു, ആ യജ്ഞങ്ങൾ മാത്രമാണ് ഉൽകൃഷ്ടങ്ങൾ. അതിനാൽ മരുത്തുക്കളോടുകൂടി വന്നാലും.

3 യേ മഹോ രജസോ വിദു

വിശ്വേ ദേവാസോ അദ്രുഹഃ

മരുദ്ഭിരഗ്ന ആ ഗഹി

അന്വയം—

| | |
|---|---|
| യേ (മരുതഃ) മഹഃ രജസഃ | — മഹതഃ ഉദകസ്യ വർഷണപ്രകാരം |
| വിദുഃ | — ജാനന്തി |
| വിശ്വേ | — സപ്തവിധഗണോപേതാസ്സർവ്വേ |
| ദേവാസഃ | — ദ്യോതമാനാഃ |
| അദ്രുഹഃ | — ദ്രോഹരഹിതാഃ, വർഷണേന 'സർവ്വഭൂതോപകാരിണഃ |

ഹേ അഗ്നേ, (തൈഃ) മരുൽ—ഭിഃ (സഹ) ആ ഗഹി

അർത്ഥം—യാവരായ മരുത്തുക്കളാണോ മഹത്തായ ജലവർഷണത്തെ അറിയുന്നതു്. ദ്യോതമാനന്മാരായ ആ മരുത്തുക്കൾ ഏഴു ഗണങ്ങളിൽ പെട്ടവരും സർവ്വഭൂതോപകാരികളും (ദ്രോഹരഹിതർ) ആകുന്നു. അല്ലയോ അഗ്നേ, ആ മരുത്തുക്കളോടുകൂടി വന്നാലും.

4 യ ഉഗ്രാ അർക്കമാനൃചു—

രനാധൃഷ്ടാസ ഓജസാ

മരുദ്ഭിരഗ്ന ആ ഗഹി

അന്വയം:—

| | |
|---|---|
| യേ (മരുതഃ) ഓജസാ | |
| അനാധൃഷ്ടാസഃ | — ബലേന അതിരസ്കൃതാഃ, സർവ്വേഭ്യോപി പ്രബലാഃ |
| ഉഗ്രാഃ (സന്തഃ, അർക്കം | — ഉദകം |
| ആനൃചുഃ | — അർച്ചിതവന്തഃ, വർഷണേന സമ്പാദിതവന്തഃ |
| ഹേ അഗ്നേ, (തൈഃ) മരുൽ—ഭിഃ (സഹ) ആ ഗഹി | — ആഗച്ഛ |

അത്ഥം—യാവരായ മരുത്തുക്കരം സ്വബലംകൊണ്ടു ആക്രം അടക്കാൻ വയ്യാത്തവരാണോ, എല്ലാവരെക്കാളും പ്രബലരാണോ, ശക്തിമാന്മാരായി മഴപെയ്യിച്ച വെള്ളമുണ്ടാക്കുന്നവരാണോ, ആ മരുത്തുക്കളോടുകൂടി അല്ലയോ അഗ്നേ, വന്നാലും (ഹിരണ്യഗർഭൻ, ബ്രഹ്മാവ്, വെള്ളം സൃഷ്ടിക്കുവാനായി സത്യസങ്കല്പനായി, ആത്മാവിനെ പൂജിച്ച്, അച്ചിച്ച അച്ചിക്കുന്ന അവിടുത്തെ മുമ്പിൽ ആവിർഭൂതമായതുകൊണ്ട് വെള്ളത്തിന് അക്കമെന്ന പേരുണ്ടായി )

5 യേ ശുഭ്രാ ഘോരവപ്പ്സ—
സ്സുക്ഷത്രാസോ രിശാദസഃ
മരുദ്ഭിരഗ്ന ആ ഗഹി വ 36

അന്വയം—

| | |
|---|---|
| യേ (മരുതഃ) ശുഭ്രാഃ | — ശോഭനാഃ |
| ഘോര—വപ്പസഃ | — ഉഗ്രരൂപധരാഃ |
| സു—ക്ഷത്രാസഃ | — ശോഭനധനോപേതാഃ |
| രിശാദസഃ | — ഹിംസകാനാം ഭക്ഷകാഃ |
| ഹേ അഗ്നേ, (തൈഃ) | |
| മരുത്—ഭിഃ (സഹ) ആ | |
| ഗഹി | — ആഗച്ഛ |

അത്ഥം—യാവരായ മരുത്തുക്കരം പ്രകാശവാന്മാരും ഉഗ്രരൂപന്മാരും ശോഭനധനത്തോടുകൂടിയവരും ശത്രുക്കളെ ഒടുക്കുന്നവരുമാണോ, ആ മരുത്തുക്കളോടുകൂടി, അല്ലയോ അഗ്നേ, വന്നാലും.

വർഗ്ഗം 37

6 യേ നാകസ്യാധി രോചനേ
ദിവി ദേവാസ ആസതേ
മരുദ്ഭിരഗ്ന ആ ഗഹി

അന്വയം:—

യേ (മരുതഃ) നാകസ്യ
അധി ദിവി — ദുഃഖരഹിതസ്യ സൂര്യസ്യോപരി ദ്യുലോകേ
രോചനേ — ദീപ്യമാനേ സ്ഥാനേ
(യേ) ദേവാസഃ — സ്വയമപി ദീപ്യമാനാഃ
ആസതേ — ഭവന്തി
ഹേ അഗ്നേ (തൈഃ)
മരുൽ—ഭിഃ (സഹ) ആ
ഗഹി — ആഗച്ഛ

അർത്ഥം—യാവരായ മരുത്തുക്കൾ ദുഃഖരഹിതമായ സൂര്യമണ്ഡലത്തിന്നു മുകളിൽ, ദ്യുലോകത്തിൽ, ദീപ്യമാനമായ സ്ഥാനത്തു സ്വയം പ്രകാശിക്കുന്നവരായി വർത്തിക്കുന്നുവോ, ആ മരുത്തുക്കളോടുകൂടി, അല്ലയോ അഗ്നേ, വന്നാലും.

7 യ ഈംഖയന്തിപർവ്വതാ—
ന്തിരഃസമുദ്രമർണ്ണവം
മരുദ്ഭിരഗ്ന ആഗഹി

അന്വയം:—

യേ (മരുതഃ) പർവ്വതാൻ
ഈംഖയന്തി — മേഘാൻ ചാലയന്തി
(തഥാ) അർണ്ണവം സമുദ്രം — ഉദകയുക്തം സമുദ്രം
തിരഃ (കുർവ്വന്തി) — നിശ്ചലസ്യ ജലസ്യ തരംഗാദ്യുൽപത്തയേ ചാലനം തിരസ്കാരം.
ഹേ അഗ്നേ, (തൈഃ)
മരുൽ—ഭിഃ (സഹ) ആ
ഗഹി — ആഗച്ഛ

അർത്ഥം—യാവരായ മരുത്തുക്കൾ മഴക്കാറുകളെ ഇളക്കിവിടുന്നുവോ, അതുപോലെ വെള്ളം നിറഞ്ഞ സമുദ്രത്തിൽ തിരയിളക്കുന്നുവോ, ആ മരുത്തുക്കളോടുകൂടി അല്ലയോ അഗ്നേ, വന്നാലും.

8 ആയേതന്വന്തിരശ്മിഭി-
സ്തിരസ്സമുദ്രമോജസാ
മരുദ്ഭിരഗ്ന ആഗഹി

അന്വയം —
യേ (മരുതഃ) രശ്മി-ഭിഃ — സൂര്യകിരണൈഃ (സഹ)
(ആകാശം) ആ തന്വന്തി — വ്യാപ്തവന്തി
(കിഞ്ച) ഓജസാ — സ്വകീയേന ബലേന
സമുദ്രം തിരഃ (കുർവന്തി) — ചാലയന്തി
ഹേ അഗ്നേ, (തൈഃ)
മരുത്-ഭിഃ (സഹ) ആ
ഗഹി — ആഗച്ഛ

അർത്ഥം—യാവരായ മരുത്തുകൾ സൂര്യകിരണങ്ങളെക്കൊണ്ട് ആകാശത്തെ നിറച്ച് വ്യാപിക്കുന്നുവോ സ്വശക്തികൊണ്ട് സമുദ്രത്തിൽ തിരയിളക്കുന്നുവോ, ആ മരുത്തുകളോടുകൂടി, അല്ലയോ അഗ്നേ, വന്നാലും.

9 അഭി ത്വാ പൂർവ്വപീതയേ
സൃജാമി സോമ്യം മധു
മരുദ്ഭിരഗ്ന ആ ഗഹി

അന്വയം —
ഹേ അഗ്നേ, പൂർവ്വ-
പീതയേ വ 37
ത്വാ — പൂർവ്വകാലേ പ്രവൃത്തായ പാനായ
സോമ്യം മധു — ത്വാം പ്രതി
അഭി സൃജാമി — സോമസംബന്ധിനം മധുരരസം
ഹേ അഗ്നേ, മരുത്-ഭിഃ — സർവ്വതസ്സമ്പാദയാമി
(സഹ) ആ ഗഹി — ആഗച്ഛ

അർത്ഥം—അല്ലയോ അഗ്നേ, മുൻകാലത്തെന്നപോലെ കുടിക്കാനായി, അവിടത്തെ ഉദ്ദേശിച്ച് സോമസംബന്ധിയായ മധുരരസം എല്ലാടത്തും (വിഹിതസ്ഥാനങ്ങളിൽ) ഒരുക്കുന്നു. അല്ലയോ അഗ്നേ, മരുത്തുകളോടുകൂടി വന്നാലും.

# അദ്ധ്യായപീഠിക

## അഷ്ടകം—1 അധ്യായം—2

ഈ അദ്ധ്യായത്തിൽ പ്രഥമസൂക്തത്തിൽ ഋഭുക്കളാണ് ദേവത. സ്വതപസ്സുകൊണ്ട് ദേവത്വം പ്രാപിച്ച മനുഷ്യരാണ് സുധന്വാവിന്റെ പുത്രന്മാരായ ഋഭു, വിഭ്വാവ്, വാജൻ എന്നീ മൂവർ. തുടന്ന് ഇന്ദ്രാഗ്നികൾ, അശ്വികൾ, സവിതാവ്, ഇന്ദ്രവരുണാഗ്നിപത്നികൾ, പൃഥിവി, വിഷ്ണു, വായു, ഇന്ദ്രവായുക്കൾ, ഇന്ദ്രമരുത്തുക്കൾ, മിത്രവരുണന്മാർ, വിശ്വേദേവന്മാർ, ജലങ്ങൾ, പ്രജാപതി, ഭഗൻ, വരുണൻ, ഉഷസ്സ് എന്നിങ്ങനെ പല ദേവതകളും വരുന്നു. 25—26 വർഗ്ഗങ്ങളുടങ്ങിയ സൂക്തത്തിൽ നാലാം ഋക്കുമുതൽ മേൽപോട്ട് ഉരലും ഉലയ്ക്കയും സോമസംസ്കരണത്തിന്നുള്ള കാളത്തോലുമാണ് ദേവത. യാഗത്തിലുപയോഗ്യങ്ങളായ എല്ലാററിന്നും ദേവത്വം കല്പിയ്ക്കുന്നതുകൊണ്ടും ഏതിനെപ്പററിയോ, ആരെപ്പററിയോ പറയുന്നുവോ അതു ദേവതയായതുകൊണ്ടുമാണ് ഇപ്രകാരം അജീവസാധനങ്ങൾക്കും ദേവത്വം വന്നിട്ടുള്ളത്. സോമം ഇടിച്ചുചതയ്ക്കാനുള്ളതാണ് ഉരലും ഉലയ്ക്കയും. സോമമരിയ്ക്കുന്നതിന്റെ താഴത്തു പലകകളുടെ അടിയിൽ വെയ്ക്കുന്നതാണ് കാളത്തോല്.

ഏഴാം വർഗ്ഗം വിഷ്ണുസ്തോത്രങ്ങളിൽ ആദ്യത്തേതാണ്. വിഷ്ണുവിന്റെ ത്രിവിക്രമസ്വരൂപവും പരമാത്മഭാവവും അതിൽ പ്രതിപാദിച്ചിരിയ്ക്കുന്നു.

13—ാം വർഗ്ഗം മുതല്ക്കുള്ള സൂക്തങ്ങളിൽ അജീഗർത്തന്റെ മകനായ ശുനശ്ശേപൻ ഹരിശ്ചന്ദ്രമഹാരാജാവിന്റെ യാഗത്തിന്ന് പശുവായി യൂപത്തിന്മേൽ കെട്ടപ്പെട്ട നിലയിൽ അദ്ദേഹത്തിന്റെ വിലാപമാണ്. ഓരോ ദേവനെ മാറിമാറി വിളിച്ച് രക്ഷണാപേക്ഷയാണ്. പുരാണപ്രസിദ്ധമായ ഈ കഥ സ്വല്പം വ്യത്യാസങ്ങളോടുകൂടി ഇവിടെ സൂചിപ്പിച്ചിരിയ്ക്കുന്നു. അഗ്നി, സവിതാവ്, വരുണൻ, വിശ്വേദേവന്മാർ, ഇന്ദ്രൻ, അശ്വികൾ, ഉഷസ്സ്, എന്നീ ദേവന്മാരെ സ്തുതിയ്ക്കുന്നു. മരണവിധേയനായ ശുനശ്ശേപന്റെ സ്തുതി വളരെ മാനുഷികവും അ

നകമ്പാകമ്പകവുമാണ്. 15—ാം വർഗ്ഗത്തിൽ 'തത്വായാമി' എന്നുതുടങ്ങുന്ന മന്ത്രവും 20—ാം വർഗ്ഗത്തിൽ 'ഇമംമേ വരുണശ്രുധി' എന്നു തുടങ്ങുന്ന മന്ത്രവും സായംസന്ധ്യാവന്ദനത്തിന്ന് വരുണസ്തുതിയായി ചൊല്ലുന്നവയാണ്.

32—ാം വർഗ്ഗം മുതൽക്ക് തുടങ്ങുന്ന സൂക്തം മുഴവൻ അഗ്നിയുടെ സർവ്വോൽകൃഷ്ട്യം വർണ്ണിക്കുന്ന ഭൌതികമായുമാത്മീയമായും അഗ്നിയുടെ സർവ്വാധികത്വവും പ്രതിപാദിക്കുന്ന — 36—ാം വർഗ്ഗം മുതൽക്ക് വൃത്രവധം മുതലായി ഇന്ദ്രൻെറ മാഹാത്മ്യം വിവരിക്കുന്നു

പുരാണപ്രതിപാദനങ്ങളിൽ നിന്നും ചില ഭേദഗതികൾ കാണാം വൃത്രവധവിചാരം അടുത്ത അധ്യായത്തിലും തുടരുന്നു അഷ്ടകം 1—അധ്യായം 2 വർഗ്ഗം 1—2 ഋഭവോ ദേവതാ

1 അയം ദേവായ ജന്മനേ
സ്തോമോ വിപ്രേഭിരാസയാ
അകാരി രത്നധാതമഃ

അന്വയം —

| | |
|---|---|
| ജന്മനേ | — ജായമാനായ ഋഭുസംഘരൂപായ |
| ദേവായ | — തൽപ്രീത്യർത്ഥം |
| രത്ന—ധാതമഃ | — രമണീയമണിമുക്താദിധനപ്രദഃ |
| അയം സ്തോമഃ | — സ്തോത്രവിശേഷഃ |
| വിപ്രേഭിഃ | — മേധാവിഭിഃ ഋത്വിഗ്ഭിഃ |
| ആസയാ | — സ്വകീയേനാസ്യേന |
| അകാരി | — നിഷ്പാദിതഃ |

അർത്ഥം—(ഋഭുക്കൾ സ്വതപസ്സുകൊണ്ടു ദേവത്വം പ്രാപിച്ച ഋഷിമാരാകുന്നു അവരുടെ സംഘത്തെ ഉദ്ദേശിച്ച് ഏകവചനം പ്രയുക്തമായിരിക്കുന്നു )

സ്വതപസ്സുകൊണ്ടു ജനിച്ച ഋഭുസമൂഹരൂപമായ ദേവനായിക്കൊണ്ട് (ഋഭുക്കളെന്ന ദേവന്മാരായിക്കൊണ്ടു) തൽപ്രീതിക്കുവേണ്ടി, രത്നാദിധനത്തെ നേടുന്ന ഈ സ്തോത്രവിശേഷം മേധാവികളായ ഋത്വിക്കുകളാൽ സ്വമുഖത്തിൽനിന്ന് പുറപ്പെട്ടതാകുന്നു.

2 യ ഇന്ദ്രായ വചോയുജാ

തതക്ഷുർമ്മനസാ ഹരീ

ശമീഭിര്യജ്ഞമാശത.

അന്വയം:—

യേ (ഋഭവഃ) ഇന്ദ്രായ വചഃ—

| | | |
|---|---|---|
| യുജാ | — | താഡനാദികം വിനാ വാങ്മാത്രേണ രഥേ യുജ്യമാനൗ സുശിക്ഷിതൗ |
| ഹരീ | — | ഇന്ദ്രാശ്വൗ |
| മനസാ | — | സങ്കല്പേന |
| തതക്ഷുഃ | — | സമ്പാദിതവന്തഃ |
| (തേ (ഋഭവഃ) ശമീഭിഃ | — | ഗ്രഹചമസാദിനിഷ്പാദന രൂപൈഃ കർമ്മഭിഃ |
| (അസ്മദീയം) യജ്ഞം | | |
| ആശത | — | വ്യാപ്തവന്തഃ |

അർത്ഥം—യാവർ ഇന്ദ്രനായിക്കൊണ്ട്, ഒട്ടും ഉപദ്രവിക്കാതെ, വാക്കുകൊണ്ടുമാത്രം തേരിൽ പൂട്ടാൻ എത്തുന്ന സുശിക്ഷിതങ്ങളായ ഹരികളെ (ഇന്ദ്രന്റെ കുതിരകളെ) മനസ്സങ്കല്പം കൊണ്ടു നേടിയവരാണോ, ആ ഋഭുക്കൾ ഗ്രഹം, ചമസംമുതലായ പാത്രങ്ങൾ ഉണ്ടാക്കുന്ന വേലയിലേർപ്പെട്ട് ഞങ്ങളുടെ യജ്ഞത്തെ പ്രാപിച്ചവരായല്ലോ. (ഋഭുക്കളുടെ സത്യസങ്കല്പം കൊണ്ടാണ് ഹരികൾ എന്ന ഇന്ദ്രാശ്വങ്ങൾ ഉണ്ടായത്.)

3 തക്ഷന്നാസത്യാഭ്യാം

പരിജ്മാനം സുഖം രഥം

തക്ഷന്ധേനും സബർദുഘാം

അന്വയം:—

| | | |
|---|---|---|
| നാസത്യാഭ്യാം | — | അശ്വിദേവപ്രീത്യർത്ഥം |
| പരി-ജ്മാനം | — | പരിതോ ഗന്താരം |
| സു-ഖം | — | ഉപവിശ്യപ്രവേശനേ സുഖകരം |

| | | |
|---|---|---|
| രഥം തക്ഷൻ | — | ഋഭവഃ കഥഞ്ചിദ്രഥം തക്ഷൻ, സമ്പാദിതവന്തഃ |
| (കിഞ്ച) സബഃ-ദുഘാം | — | സബരഃ ക്ഷീരസ്യ ദോഗ്ധ്രീം |
| ധേനും | — | കാഞ്ചിൽ ഗാം |
| തക്ഷൻ | — | സമ്പാദിതവന്തഃ |

അർത്ഥം-ഋഭുക്കൾ സത്യശീലന്മാരായ അശ്വിദേവന്മാരുടെ പ്രീതിക്കുവേണ്ടി എല്ലാടത്തും ഓടുന്നതും കയറിയിരിക്കാൻ മേല്ലുമേൽ സുഖമുള്ളതുമായ ഒരു തേർ ഉണ്ടാക്കിക്കൊടുത്തു പിന്നെ ധാരാളം പാൽചുരത്തുന്ന ഒരു പശുവിനെ നേടിക്കൊടുത്തു.

4 യുവാനാ പിതരാ പുനഃ
സത്യമന്ത്രാ ഋജൂയവഃ
ഋഭവോ വിഷ്ട്യക്രത

അന്വയം—

| | | |
|---|---|---|
| സത്യ-മന്ത്രാഃ | — | അവിതഥമന്ത്രസാമർത്ഥ്യോപേതാഃ |
| ഋജു-യവഃ ഋഭവഃ | — | ഋജുതാം ആത്മനഇച്ഛന്തഃ, ഫലാഹിതാഃ |
| പിതരാ | — | സ്വകീയൗ മാതാപിതരൗ |
| (പൂർവ്വം വൃദ്ധാവപി) പുനഃ | | |
| യുവാനാ അകൃത | — | തരുണൗ കൃതവന്തഃ |
| (തേ) വിഷ്ടീ | — | വിഷ്ടയഃ, പ്രാപ്തിയുക്താഃ |

അർത്ഥം—ഒരിക്കലും നിഷ്ഫലമാകാത്ത മന്ത്രസിദ്ധിയോടുകൂടിയവരും ആത്മാവിന്ന് എപ്പോഴും നേർവഴി നേടുന്നവരുമായ ഋഭുക്കൾ വൃദ്ധരായ മാതാപിതാക്കളെ വീണ്ടും യുവാക്കളാക്കി. എല്ലാ കർമ്മങ്ങളിലും അവരുടെ മന്ത്രശക്തികൾ വ്യാപ്തിയുക്തങ്ങളായിരുന്നു (പുരശ്ചരണാദ്യനുഷ്ഠാനംകൊണ്ടു മന്ത്രസിദ്ധിവന്നവർക്ക് ഉദ്ദേശിച്ച ഫലം ഉറപ്പായി കിട്ടുന്നു. ആത്മാവിന്നു നേർവഴി ഉള്ളവർക്കു മാത്രമേ മന്ത്രഫലം സിദ്ധിക്കയുള്ളു)

5 സം വോ മദാസോ അഗ്മതേ-

ന്ദ്രേണ ച മരുത്വതാ

ആദിത്യേഭിശ്ച രാജഭിഃ വ-1

അന്വയം:—

(ഹേ ഋഭവഃ) വഃ — യുഷ്മാകം സംബന്ധിനഃ
മദാസഃ — മദഹേതവഃ സോമാഃ
മരുത്വതാ ഇന്ദ്രേണ ച — മരുദ്യുക്തേന തേന ച
രാജ—ഭിഃ ആദിത്യേഭിഃ ച — ദീപ്യമാനൈഃ ആദിത്യൈശ്ച
സം അഗ്മത — സങ്ഗതാഃ

അർത്ഥം—അല്ലയോ ഋഭുക്കളേ, നിങ്ങളെസ്സംബന്ധിച്ച ഹർഷകരങ്ങളായ സോമങ്ങൾ മരുത്തുക്കളോടുകൂടിയ ഇന്ദ്രനും പ്രകാശമാനന്മാരായ ആദിത്യന്മാർക്കും ചേർന്നതാകുന്നു. (മൂന്നാം സവനത്തിൽ ഋഭുക്കൾക്ക് ഇന്ദ്രാദിത്യന്മാരോടുകൂടിയാണ് സോമപാനം)

വർഗ്ഗം 2

6 ഉത ത്യം ചമസം നവം

ത്വഷ്ടുർദേവസ്യ നിഷ്കൃതം

അകർത്ത ചതുരഃ പുനഃ

അന്വയം:

ഉത — അപി ച
ത്വഷ്ടുഃ ദേവസ്യ — ഏതന്നാമകസ്യ ദേവസ്യ സംബന്ധി തക്ഷവ്യാപാരഃ
നവം — നൂതനം
ത്യം — തം
ചമസം — സോമധാരണക്ഷമം കാഷ്ഠപാത്രവിശേഷം
നിഃ—കൃതം (അകരോത്) — നിശ്ശേഷേണ സമ്പാദിതം
(ത്വഷ്ടുശ്ശിഷ്യാഃ ഋഭവഃ തേന നിർമ്മിതം തം ഏകം ചമസം)
പുനഃ ചതുരഃ അകർത്ത — ചതുർധാ വിഭക്താൻ ചമസാൻ കൃതവന്തഃ

രഥം തക്ഷൻ — ഋഭവഃ കഥഞ്ചിദ്രഥം തക്ഷൻ സമ്പാദിതവന്തഃ
(കിഞ്ച) സബഃ-ദുഘാം — സബരഃ ക്ഷീരസ്യ ദോഗ്ധ്രീം
ധേനും — കാഞ്ചിൽ ഗാം
തക്ഷൻ — സമ്പാദിതവന്തഃ

അർത്ഥം-ഋഭുക്കൾ സത്യശീലന്മാരായ അശ്വിദേവന്മാരു ടെ പ്രീതിക്കുവേണ്ടി എല്ലാടത്തും ഓടുന്നതും കയറിയിരി ക്കാൻ മേല്ലമേൽ സുഖമുള്ളതുമായ ഒരു തേർ ഉണ്ടാക്കിക്കൊടു ത്തു പിന്നെ ധാരാളം പാൽചുരത്തുന്ന ഒരു പശുവിനെ നേടിക്കൊടുത്തു

4 യുവാനാ പിതരാ പുനഃ-
സ്സത്യമന്ത്രാ ഋജൂയവഃ
ഋഭവോ വിഷ്ട്യക്രത

അന്വയം —

സത്യ-മന്ത്രാഃ — അവിതഥമന്ത്രസാമർത്ഥ്യോ പേതാഃ
ഋജു-യവഃ ഋഭവഃ — ഋജുതാം ആത്മനഇച്ഛന്ത ഛലരഹിതാഃ
പിതരാ — സ്വകീയൗ മാതാപിതരൗ
(പൂർവ്വം വൃദ്ധാവപി) പുനഃ
യുവാനാ അക്രത — തരുണൗ കൃതവന്തഃ
(തേ) വിഷ്ടീ — വിഷ്ട്യ്, പ്രാപ്തിയുക്താഃ

അർത്ഥം—ഒരിക്കലും നിഷ്ഫലമാകാത്ത മന്ത്രസിദ്ധിയോടു കൂടിയവരും ആത്മാവിന്ന് എപ്പോഴും നേർവഴി നേരുന്നവരു മായ ഋഭുക്കൾ വൃദ്ധരായ മാതാപിതാക്കളെ വീണ്ടും യുവാക്ക ളാക്കി എല്ലാ കമ്മങ്ങളിലും അവരുടെ മന്ത്രശക്തികൾ വ്യാപ്തി യുക്തങ്ങളായിരുന്നു (പുരശ്ചരണാദ്യനുഷ്ഠാനംകൊണ്ടു മന്ത്ര സിദ്ധിവന്നവൎക്ക് ഉദ്ദേശിച്ച ഫലം ഉറപ്പായി കിട്ടുന്നു ആത്മാവിന്നു നേർവഴി ഉള്ളവൎക്ക മാത്രമേ മന്ത്രഫലം സിദ്ധി ക്കുകയുള്ളൂ )

5 സം വോ മദാസോ അഗ്മതേ–

ന്ദ്രേണ ച മരുത്വതാ

ആദിത്യേഭിശ്ച രാജഭിഃ

അന്വയം:–

(ഹേ ഋഭവഃ) വഃ — യുഷ്മാകം സംബന്ധിനഃ
മദാസഃ — മദഹേതവഃ സോമാഃ
മരുത്വതാ ഇന്ദ്രേണ ച — മരുദ്യുക്തേന തേന ച
രാജ–ഭിഃ ആദിത്യേഭിഃ ച — ദീപ്യമാനൈഃ ആദിത്യൈശ്ച
സം അഗ്മത — സങ്ഗതാഃ

അർത്ഥം–അല്ലയോ ഋഭുക്കളേ, നിങ്ങളെസ്സംബന്ധിച്ച ഹർഷകരങ്ങളായ സോമങ്ങൾ മരുത്തുക്കളോടുകൂടിയ ഇന്ദ്രനും പ്രകാശമാനന്മാരായ ആദിത്യന്മാർക്കും ചേർന്നതാകുന്നു. (മൂന്നാം സവനത്തിൽ ഋഭുക്കൾക്ക് ഇന്ദ്രാദിത്യന്മാരോടുകൂടിയാണ് സോമപാനം)

വർഗ്ഗം 2

6 ഉത ത്യഞ്ചമസന്നവം

ത്വഷ്ടുർദ്ദേവസ്യ നിഷ്കൃതം

അകർത്ത ചതുരഃ പുനഃ

അന്വയം:

ഉത — അപി ച
ത്വഷ്ടുഃ ദേവസ്യ — ഏതന്നാമകസ്യ ദേവസ്യ സംബന്ധീ തക്ഷവ്യാപാരഃ
നവം — നൂതനം
ത്യം — തം
ചമസം — സോമധാരണക്ഷമം കാഷ്ഠപാത്രവിശേഷം
നിഃ–കൃതം (അകരോത്) — നിശ്ശേഷേണ സമ്പാദിതം
(ത്വഷ്ടുശ്ശിഷ്യാഃ ഋഭവഃ തേന നിർമ്മിതം തം ഏകം ചമസം)
പുനഃ ചതുരഃ അകർത്ത — ചതുർധാ വിഭക്താൻ ചമസാൻ കൃതവന്തഃ

അന്വയം —

ഇഹ ഇന്ദ്രാഗ്നീ ഉപ ഹ്വയേ — അസ്മിൻ കർമ്മണി ഇന്ദ്രാഗ്നീ ആഹ്വയാമി

തയോഃ ഇത് — ഇന്ദ്രാഗ്ന്യോരേവ

സ്തോമം ഉശ്മസി — സ്തോത്രം കാമയാമഹേ

സോമ–പാതമാ — അതിശയേന സോമം പാതും ക്ഷമൌ

താ സോമം (പിബതാം) — തൗ സോമപാനം കുരുതാം

അർത്ഥം —ഈ കർമ്മത്തിൽ ഇന്ദ്രാഗ്നികളെ ഞാൻ വിളിക്കുന്നു ഇന്ദ്രാഗ്നികൾക്കുതന്നെ സ്തോത്രത്തെ (അവരെത്തന്നെ സ്തുതിപ്പാൻ) ആഗ്രഹിക്കുന്നു ഏററവും സോമം കുടിക്കാൻ മതിയായ ആ ദേവന്മാർ സോമം കുടിക്കട്ടെ

2 താ യജ്ഞേഷു പ്രശംസതേ–

ന്ദ്രാഗ്നീ ശുംഭതാ നരഃ

താ ഗായത്രേഷു ഗായത

അന്വയം —

ഹേ നരഃ — മനുഷ്യാഃ ഋത്വിജഃ,

താ ഇന്ദ്രാഗ്നീ — പൂർവ്വോക്തൗ തൗ ഇന്ദ്രാഗ്നീ

യജ്ഞേഷു — അനുഷ്ഠീയമാനേഷു കർമ്മസു

(ശസ്ത്രൈഃ) പ്ര ശംസത — സ്തുതിം കുരുത

(തഥാ) ശുംഭത — നാനാവിധൈരലങ്കാരൈഃ ശോഭിതൗ കുരുത

(തഥാ) താ ഗായത്രേഷു ഗായത — ഗായത്രീച്ഛന്ദസ്കേഷു മന്ത്രേഷു സാമരൂപേണ തൗ ഗായത

അർത്ഥം—അല്ലയോ ഋത്വിക്കുകളേ മുൻപറഞ്ഞ ഇന്ദ്രാഗ്നികളെ, അനുഷ്ഠിച്ചുവരുന്ന ഈ കർമ്മങ്ങളിൽ ശസ്ത്രങ്ങളാൽ സ്തുതിക്കുക നാനാവിധാലങ്കാരങ്ങളെക്കൊണ്ട് (അലങ്കാരയുക്തമായിവർണ്ണിക്കുന്ന സ്തോത്രങ്ങൾ കൊണ്ട്) അവരെ ശോഭിതരാക്കുക പിന്നെ ഗായത്രീവൃത്തങ്ങളിലുള്ള മന്ത്രങ്ങളെ സാമസ്വരത്തിൽ പാടുക

3 താ മിത്രസ്യ പ്രശസ്തയ

ഇന്ദ്രാഗ്നീ താ ഹവാമഹേ

സോമപാ സോമപീതയേ.

അന്വയം:—

| | |
|---|---|
| മിത്രസ്യ | — സ്നേഹവിഷയസ്യ അനുഷ്ഠാതുഃമമ |
| പ്ര—ശസ്തയേ | — പ്രശസ്ത്യർത്ഥം |
| താ | — തൗ (ഇന്ദ്രാഗ്നീ സമ്പദ്യേതാം) |

(യദ്വാ മിത്രസ്യ മമ സംബന്ധിനൗ താവിന്ദ്രാഗ്നീ പ്രശസ്തയേ, പ്രശംസിതുമിച്ഛാമഃ)

| | |
|---|---|
| സോമ—പാ | — സോമപാനക്ഷമൗ |
| താ | — തൌ ഇന്ദ്രാഗ്നീ |
| സോമ—പീതയേ | — സോമപാനാർത്ഥം |
| ഹവാമഹേ | — ആഹ്വയാമഃ |

അർത്ഥം—ഇന്ദ്രാഗ്നികളുടെ സ്നേഹപാത്രഭൂതനായ എനിക്കു (കർമ്മാനുഷ്ഠാതാവിന്ന്) അവർ (ഇന്ദ്രാഗ്നികൾ) പ്രശസ്തി ഉണ്ടാക്കട്ടെ അല്ലെങ്കിൽ എൻെറ സംബന്ധികൾ ഇന്ദ്രാഗ്നികളെ പ്രശംസിക്കാൻ, സ്തുതിക്കാൻ, ഇഷ്ടപ്പെടട്ടെ സോമം കുടിക്കുന്നതിൽ തൽപരരായ ആ ഇന്ദ്രാഗ്നികളെ സോമപാനത്തിന്നായി ഞാൻ വിളിക്കുന്നു

4 ഉഗ്രാ സന്താ ഹവാമഹ

ഉപേദം സവനം സുതം

ഇന്ദ്രാഗ്നീ ഏഹ ഗച്ഛതാം.

അന്വയം —

| | |
|---|---|
| സുതം | — അഭിഷവോപേതം |
| ഇദം സവനം | — അനുഷ്ഠീയമാനം പ്രാതസ്സവനാദിരൂപം കർമ്മ |
| ഉപ | — സാമീപ്യേന പ്രാപ്തും |
| ഉഗ്രാ സന്താ | — വൈരിവധാദിഷു ക്രൂരൗ സന്തൗ |

അർത്ഥം—ത്വഷ്ടാവെന്ന ദേവന്റെ (ദേവശില്പിയുടെ) തച്ചു പണി സോമധാരണത്തിന്നുള്ള പുതിയ ചമസത്തെ (മരംകൊണ്ടുള്ള വാലൻമരികയെ) ഉണ്ടാക്കി ത്വഷ്ടാവിന്റെ ശിഷ്യരായ ഋഭുക്കൾ ആ ചമസത്തെ വീണ്ടും നാലാക്കിച്ചെയ്തു (ഓരോ ഋത്വിക്കിന്നും സോമധാരണത്തിന്ന് ഒരോ ചമസം (വാലൻമരിക) ഉണ്ട് ഓരോന്നിന്റെയും വാൽ വ്യത്യാസപ്പെട്ടതിൽ തിരിച്ചറിയാറാകുന്നു )

7 തേ നോ രത്നാനി ധത്തന

ത്രിരാ സാപ്താനി സുന്വതേ

ഏകമേകം സുശസ്തിഭിഃ

അന്വയം —

| | |
|---|---|
| (ഹേ ഋഭവഃ) തേ (യൂയം) | — പൂർവ്വോക്താഃ യൂയം |
| സുശസ്തി—ഭിഃ | — ശോഭനൈഃ അസ്മദീയൈഃ ശംസനൈഃ യുക്താസ്സന്തഃ |
| നഃ | — അസ്മാകം സംബന്ധിനേ |
| സുന്വതേ | — സോമാഭിഷവം കർവ്വതേ യജമാനായ |
| ത്രിഃ ആ | — ത്രിവാരം, ആവൃത്താനി, ഉത്തമ മധ്യമാധമാനി രത്നാനാം ത്രിരാവൃത്തിഃ |
| രത്നാനി | — രമണീയാനി സുവർണ്ണമണി മുക്താദീനി ധനാനി |
| ഏകം—ഏകം | — ക്രമേണ പ്രത്യേകം |
| ധത്തന | — പ്രയച്ഛത |
| (കിഞ്ച ത്രിരാ) സാപ്താനി | — സപ്തസംഖ്യാനിഷ്ടന്നവർഗ്ഗരൂപാണി കർമ്മാണി (പ്ര ധത്തന ) |

അർത്ഥം—മുമ്പറഞ്ഞ ഗുണങ്ങളോടുകൂടിയ ഋഭുക്കളേ, ശോഭനങ്ങളായ ഞങ്ങളുടെ പ്രശംസനങ്ങളോടു (സ്തുതികളോടു) കൂടിയവരായി (അവയെ കൈക്കൊണ്ട്) സോമം സംസ്കരിക്കുന്ന ഞങ്ങളുടെ യജമാനന്ന സ്വർണ്ണം, രത്നം മുത്തുമുതലായി ഉത്തമമധ്യമാധമങ്ങളിൽപ്പെട്ട ധനങ്ങളെ ക്രമത്തിൽ ഓരോന്നായി കൊടു

ക്ഷമാറാകണം. പിന്നെ മൂന്നാവൃത്തിയുള്ള, ഏഴവർഗ്ഗങ്ങളുംകൊള്ളുന്ന കർമ്മങ്ങളെയും തന്നരുളണം. (അഗ്ന്യാധാനദർശപൂർണ്ണമാസാദി ഏഴ ഹവിര്യജ്ഞങ്ങളും; ഔപാസനവൈശ്വദേവാദി ഏഴ പാകയജ്ഞങ്ങളും; അഗ്നിഷ്ടോമാത്യഗ്നിഷ്ടോമാദി ഏഴ സോമയജ്ഞങ്ങളും).

8 അധാരയന്ത വഹ്നയോ-

ഭജന്ത സുകൃത്യയാ

ഭാഗം ദേവേഷു യജ്ഞിയം വ. 2

അന്വയം:—

| | | |
|---|---|---|
| വഹ്നയഃ | — | ചമസാദിനിഷ്പാദനേന യജ്ഞസ്യ വോഢാരഃ (ഋഭവഃ) |
| അധാരയന്ത | — | മരണയോഗ്യാ അപി അമൃതത്വലാഭേന പ്രാണാൻ ധാരിതവന്തഃ |
| (കിഞ്ച ഏതേ) | | |
| സു-കൃത്യയാ | — | യജ്ഞസാധനദ്രവ്യസമ്പാദന രൂപേണ ശോഭനവ്യാപാരേണ |
| ദേവേഷു (മധ്യേ സ്ഥിതാഃ) | | |
| യജ്ഞിയം ഭാഗം | — | യജ്ഞാർഹം ഹവിർല്ലക്ഷണമംശം |
| അഭജന്ത | — | സേവിതവന്തഃ |

അർത്ഥം—ചമസംമുതലായ യാഗോപയോഗസാധനങ്ങളുടെ നിർമ്മിതികൊണ്ടു് യജ്ഞവാഹകന്മാരായ ഋഭുക്കൾ, മരണവിധേയരായിട്ടും അമൃതത്വം പ്രാപിച്ചു്, പ്രാണങ്ങളെ ധരിച്ചു. പിന്നെ അതേ യജ്ഞസാധനനിർമ്മിതിയെന്ന സൽകർമ്മംവഴിക്കു് ദേവന്മാരുടെ ഇടയിൽ വർത്തിച്ചു് യാഗത്തിലെ ഹവിർഭാഗത്തിന്നർഹരായി അത്രു നേടി.

വർഗ്ഗം 3—ഇന്ദ്രാഗ്നീ ദേവതാ.

1 ഇന്ദ്രാഗ്നീ ഉപ ഹ്വയേ

തയോരിത് സ്തോമമുശ്മസി

താ സോമം സോമപാതമാ

(ദേവൗ) ഹവാമഹേ — ആഹ്വയാമഃ
ഇന്ദ്രാഗ്നീ ഇഹ ആ
ഗച്ഛതാം

അർത്ഥം—സോമസംസ്കാരത്തോടുകൂടിയതും അനുഷ്ഠിച്ചുവരുന്നതുമായ ഈ പ്രാതസ്സവനകർമ്മത്തിന്നണയാൻ ശത്രുഹന്താക്കളായ ആ രണ്ടുദേവന്മാരെ ഞാൻ വിളിക്കുന്നു ഇന്ദ്രാഗ്നികൾ ഈ കർമ്മത്തിൽ വന്നാവൂ

5 താ മഹാന്താ സദസ്പതീ
ഇന്ദ്രാഗ്നീ രക്ഷ ഉബ്ജതം
അപ്രജാസ്സന്ത്വത്രിണ്

അന്വയം —
മഹാന്താ — മഹാന്തൗ, ഗുണൈരധികൗ
സദസ്പതീ — സഭാപാലകൗ
(തൗ) ഇന്ദ്രാഗ്നീ രക്ഷഃ — രാക്ഷസജാതിം
ഉബ്ജതം — ഋജു കുരുതം ക്രൗര്യം പരിത്യാജയതാം
(തയോഃ പ്രസാദാൽ)
അത്രിണഃ — ഭക്ഷകാഃ രാക്ഷസാഃ
അപ്രജാഃ സന്തു — അനപത്യാസ്സന്തു

അർത്ഥം—ഗുണാധികന്മാരും മഹൽസദസ്സുകളിൽ ആദ്ധ്യക്ഷ്യം വഹിക്കുന്നവരുമായ ആ ഇന്ദ്രാഗ്നികൾ രാക്ഷസവർഗ്ഗത്തെ നേർവഴിക്കാക്കട്ടെ അവരെക്കൊണ്ടു ഹിംസാസ്വഭാവം പരിത്യജിപ്പിക്കട്ടെ ഇന്ദ്രാഗ്നികളുടെ പ്രസാദത്താൽ (മനുഷ്യ) ഭക്ഷകരായ രാക്ഷസന്മാർ ജനിക്കാതിരിക്കട്ടെ അല്ലെങ്കിൽ സന്തതിയില്ലാത്തവരാവട്ടെ (എന്നും ഒരുപക്ഷം)

6 തേന സത്യേന ജാഗൃത—
മധി പ്രചേതുനേ പദേ
ഇന്ദ്രാഗ്നീ ശർമ്മ യച്ഛതം

അന്വയം —
ഹേ ഇന്ദ്രാഗ്നീ സത്യേന — അവശ്യഫലപ്രദാനാൽ അവിതഥേന

തേന — അസ്മാഭിരനഷ്ടിതേന കമ്മ്ണാ
പ്ര–ചേതുനേ — പ്രകഷേണ ഫലഭോഗജ്ഞാപകേ
പദേ — സ്വർഗ്ഗലോകാദിസ്ഥാനേ.
അധി ജാഗൃതം — ആധിക്യേന സാവധാനൗ ഭവതം
(തതഃ അസ്മഭ്യം) ശമ്മ യച്ഛതം — സുഖം യച്ഛതം

അർത്ഥം.—അല്ലയോ ഇന്ദ്രാഗ്നികളേ, ഒഴിച്ചുകൂടാതെ ഫലപ്രദത്വംകൊണ്ടു നിഷ്ഫലമാകാത്ത ഞങ്ങളുടെ കർമ്മത്താൽ സുഖഭോഗാനുഭൂതിയെ വിളിച്ചുപറയുന്ന സ്വർഗ്ഗസ്ഥാനം ഞങ്ങാംക്കു ലഭിക്കുന്ന കാര്യത്തിൽ നിങ്ങാം ഏറ്റവും മനസ്സു വെച്ചാലും. പിന്നെ ഞങ്ങാംക്കു (നിത്യ)സുഖം തന്നരുളിയാലും.

വർഗ്ഗം 4–5–6–7 അശ്വിനൗ, സവിതാ, അഗ്നിഃ, ദേവ്യഃ, ഇന്ദ്രാണീവരുണാന്യഗ്നായ്യഃ ദ്യാവാപൃഥിവ്യൗ, പൃഥിവീ, വിഷ്ണുഃ ദേവതാ

1 പ്രാതര്യുജാ വി ബോധയാ
ശ്വിനാവേഹ ഗച്ഛതാം
അസ്യ സോമസ്യ പീതയേ

അന്വയം:—

(ഹോതാ അധ്വര്യും ഉദ്ദിശ്യ ബ്രൂതേ)
(ഹേ അധ്വര്യോ,)
പ്രാതഃ–യുജാ — പ്രാതസ്സവനഗ്രഹണേ സംയുക്തൗ (അശ്വിനൗ)
വി ബോധയ — വിശേഷേണ പ്രബുദ്ധൗ കുരു
(പ്രബുദ്ധൗ) അശ്വിനൗ
അസ്യ — അഭിഷവസംസ്കാരയുക്തസ്യ
സോമസ്യ പീതയേ — പാനായ
ഇഹ — കർമ്മണി
ആ ഗച്ഛതാം — ആഗച്ഛതാം

അർത്ഥം—(ഇവിടെ ഹോതാവ് അധ്വര്യുവിനോടു പറയുന്നു) അല്ലയോ അധ്വര്യോ, പ്രഭാതസവനത്തിന്നുള്ള ഗ്രഹമെന്ന പാത്രം കയ്യിലേന്തിയ അശ്വിദേവന്മാരെ വേണ്ടപോലെ ഉണർത്തുക. ഉണർത്തപ്പെട്ട അശ്വിദേവന്മാർ സംസ്കരിച്ച സോമത്തിന്റെ പാനത്തിന്നായി ഈ കർമ്മത്തിൽവരട്ടെ.

2 യാ സുരഥാ രഥീതമോ–
ഭാ ദേവാ ദിവിസ്പൃശാ
അശ്വിനാ താ ഹവാമഹേ

അന്വയം:—

| | |
|---|---|
| യാ ഉഭാ അശ്വിനാ ദേവാ | — യൗ ഉഭൗ അശ്വിനൗ ദേവൗ |
| സു—രഥാ | — ശോഭനരഥയുക്തൗ |
| രഥി—തമാ | — രഥീനാം മദ്ധ്യേ അതിശയേന രഥിനൗ |
| ദിവി—സ്പൃശാ | — ദ്യുലോകനിവാസിനൗ |
| താ ഹവാമഹേ | — തൗ ആഹ്വയാമഹേ, |

അർത്ഥം—ശോഭനരഥയുക്തന്മാരും തേരാളികളിൽവെച്ച മികച്ച തേരാളികളും സ്വർഗ്ഗവാസികളുമായ രണ്ട് അശ്വിദേവന്മാരേയും വിളിക്കുന്നു

3 യാ വാങ്കശാ മധുമത്യ
ശ്വിനാ സൂനൃതാവതീ
തയാ യജ്ഞം മിമിക്ഷതം

അന്വയം —

| | |
|---|---|
| അശ്വിനാ, | — ഹേ അശ്വിനൗ, |
| വാം | — യുവയോഃ |
| മധു–മതീ സൂനൃതാ—വതീ | — ഉദകവതീ, പ്രിയസത്യവാഗ്വതീ |
| യാ കശാ | — അശ്വതാഡനീ (വിദ്യതേ) |
| തയാ (സഹ ആഗത്യ അസ്മദീയം) | |

യജ്ഞം മിമിക്ഷതം — സോമരസേന സേക്തുമിച്ഛതം (അശ്വസ്യ ശീഘ്രഗത്യാ യൽ സ്വേദോദകം സ്രവതി, തേന കശാ ക്ലിന്നാ. തീവ്രേണ കശാതാഡനേന യോ ധ്വനിഃ നിഷ്പദ്യതേ, താഡനവേലായാം അശ്വാരൂഢേന ആക്രോശഃ ക്രിയതേ തദ്ദ്വയം ശീഘ്രഗമനഹേതുത്വേന യജമാനസ്യപ്രിയം)

അർത്ഥം—അല്ലയോ അശ്വിദേവന്മാരേ, ഓടുന്നവേഗംകൊണ്ടുവിയൎത്ത കുതിരകളുടെമേൽ തട്ടി കുതിൎന്നതും, അടിക്കുന്നതിൻെറയും അടിക്കുമ്പോൾ കുതിരക്കാരൻെറയും ശബ്ദംകൊണ്ടു കുതിരകളുടെ ഗതിവേഗം അറിഞ്ഞു യജമാനന്മാൎക്കു പ്രിയമുണ്ടാക്കുന്നുമായ യാതൊരു ചാട്ടവാറുണ്ടോ, ആ ചാട്ടവാറോടുകൂടിവന്നു ഞങ്ങളുടെ യജ്ഞത്തെ സോമരസംകൊണ്ടു നനച്ചാലും. (അല്ലങ്കിൽ) കശാ എന്നതിന്നു ധിഷണാ, ബുദ്ധി, വാക് എന്നർത്ഥമെടുത്തു് അശ്വിനീദേവതുടെയാതൊരുവാക്കു മധുരവും പ്രിയവും സത്യവും (ഫലപ്രദവും) ആണോ ആ വാക്കോടുകൂടി ഈ യജ്ഞത്തിൽ വന്നു സോമാഹുതി സ്വീകരിച്ചാലും എന്നു്.

4 നഹി വാമസ്തി ദൂരകേ
യത്രാ രഥേന ഗച്ഛഥഃ
അശ്വിനാ സോമിനോ ഗൃഹം.

അന്വയം:—

| | |
|---|---|
| അശ്വിനൗ | — ഹേ അശ്വിനൗ |
| (യുവാം) സോമിനഃ | — സോമവതഃ യജമാനസ്യ |
| ഗൃഹം (പ്രതി) രഥേന ഗച്ഛഥഃ | |
| യത്ര ഗൃഹേ (ഗച്ഛഥഃ തച്ച) | |
| വാം | — യുവയോഃ |
| ദൂരകേ | — ദൂരദേശേ |
| നഹി അസ്തി | — ന വൎത്തതേ ഖലു. |

അർത്ഥം—അല്ലയോ അശ്വികളേ, സോമത്തോടുകൂടിയ യജമാനൻെറ ഗൃഹത്തിലേക്കു നിങ്ങൾ തേരിൽ വരുന്നു. നിങ്ങൾക്കു പോകേണ്ടും ഗൃഹം ശീഘ്രഗതിയായ രഥമുള്ളതുകൊണ്ടു്, ദൂരദേശത്തല്ല, സമീപത്തിലാണു്.

5 ഹിരണ്യപാണിമൂതയേ

സവിതാരമുപ ഹ്വയേ

സ ചേത്താ ദേവതാ പദം. വ 4

അന്വയം —

ഹിരണ്യ—പാണിം — യജമാനായ ദാതും ഹസ്തേ സുവർണ്ണധാരിണം

സവിതാരം ഊതയേ — രക്ഷണായ

ഉപ ഹ്വയേ — ആഹ്വയാമി

സഃ ദേവതാ — ഏതന്മന്ത്രപ്രതിപാദ്യദേവതാ ഭൂത്വാ

പദം — യജമാനേന പ്രാപ്യം സ്ഥാനം.

ചേത്താ — ജ്ഞാപയിതാ (വേത്താ)

അർത്ഥം—യജമാനന്നു കൊടുപ്പാനായി കയ്യിൽ സ്വർണ്ണം ധരിക്കുന്ന (സുവർണ്ണരശ്മികളോടുകൂടിയ) സവിതാവിനെ, രക്ഷയ്ക്കായി ഞാൻ വിളിക്കുന്നു അവിടുന്ന് ഈ മന്ത്രത്തിൽ പ്രതിപാദിക്കപ്പെട്ട ദേവതയായി ഭവിച്ച്, യജമാനനായ എനിക്കു പ്രാപ്യസ്ഥാനത്തിന്റെ ജ്ഞാപകനായി (അറിയിക്കുന്നവനായി) ഭവിക്കുന്നു (ഹിരണ്യപാണി എന്ന സവിതൃവിശേഷണത്തിന്റെ പിന്നിൽ സൂചിതമായി ഒരു കഥയും പറയുന്നു. ദേവന്മാരനുഷ്ഠിച്ച ഒരു യാഗത്തിൽ സവിതാവു ബ്രഹ്മന്റെ സ്ഥാനംവഹിച്ചു മറ്റ് ഋത്വിക്കുകൾ സവിതാവിന്നു പ്രാശിത്രമെന്നുപേരായ പുരോഡാശഭാഗംകൊടുത്തു സവിതാവു അതു കയ്യിൽ വെച്ചപ്പോൾ അവിടത്തെ കൈ മുറിഞ്ഞു പ്രാശിത്രം കൊടുത്തവർ സവിതാവിന്നു ഒരു സ്വർണ്ണക്കയ്യുണ്ടാക്കിപ്പിടിപ്പിച്ചു അപ്പോൾ ഹിരണ്യപാണിയായി )

6 അപാന്നപാതമവസേ

സവിതാരമുപ സ്തുഹി

തസ്യ വ്രതാന്യുശ്മസി

അന്വയം –
(ഹോതാ സാമഗം ഋത്വിജം ബ്രൂതേ)
അവസേ — രക്ഷണായ
അപാം നപാതം ജലസ്യ ന പാലകം സന്താപേന ശോഷയിതാരം
സവിതാരം ഉപ സ്തുഹി – സ്തുതിം കുരു
തസ്യ വ്രതാനി — സവിതുസ്സംബന്ധീനി കർമ്മാണി (സോമയാഗരൂപാണി)
ഉശ്മസി — കാമയാമഹേ

അർത്ഥം—(ഇവിടെ ഹോതാവ് സാമഗനായ ഋത്വിക്കിനോടു പറയുന്നു) ജലത്തെ തപിപ്പിച്ചു ശോഷിപ്പിക്കുന്ന സവിതാവിനെ രക്ഷയ്ക്കായി ഞാൻ വിളിക്കുന്നു അവിടുത്തെ സ്സംബന്ധിച്ച സോമയാഗരൂപങ്ങളായ കർമ്മങ്ങൾ ചെയ്യാൻ ആഗ്രഹിക്കുന്നു

7 വിഭക്താരം ഹവാമഹേ
വസോശ്ചിത്രസ്യ രാധസഃ
സവിതാരം നൃചക്ഷസം

അന്വയം –
വസോഃ — നിവാസഹേതോഃ
ചിത്രസ്യ — സുവർണ്ണരജതാദിബഹുവിധസ്യ
രാധസഃ — ധനസ്യ
വി—ഭക്താരം — വിഭാഗകാരിണം
നൃ ചക്ഷസം — മനുഷ്യാണാം പ്രകാശകാരിണം
സവിതാരം ഹവാമഹേ — ആഹ്വയാമഹേ

അർത്ഥം—എല്ലാവരേയും അതാതിടത്തു വസിപ്പിക്കുന്നവനും സ്വർണ്ണം, വെള്ളി എന്നിങ്ങനെ പലവിധത്തിലുള്ള ധനത്തെ ഇന്ന യജമാനന് ഇത്ര ഇന്നതു് എന്നു വിഭജിക്കുന്നവനും; മനുഷ്യർക്കു പ്രകാശകരനുമായ സവിതാവിനെ നാം വിളിക്കുന്നു

8 സഖായ ആ നിഷീദത
സവിതാ സ്തോമ്യോനഃ
ദാതാ രാധാംസി ശുംഭതി

അന്വയം —

സഖായഃ — സഖീഭൂതാഃ ഹേ ഋത്വിജഃ
ആ നി സീദത — സർവ്വത്രോപവിശത
നഃ — അസ്മാകം
(അയം) സവിതാ നു — ക്ഷിപ്രം
സ്തോമ്യഃ — സ്തുതിയോഗ്യഃ
രാധാംസി — ധനാനി
ദാതാ — പ്രദാതുമുദ്യുക്തഃ ഏഷ സവിതാ
ശുംഭതി — ശോഭതേ

അർത്ഥം—ചങ്ങാതികളായ ഋത്വിക്കുകളേ, എല്ലാടങ്ങളിലും ഇരിക്കുക നമ്മുടെ ഈ സവിതാവ് ഇപ്പോഴുംതന്നെ സ്തുതിക്കപ്പെടേണ്ടവനാകുന്നു ധനങ്ങളെ തരുവാൻ ഒരുങ്ങിയ അവിടുന്നു ശോഭിക്കുന്നു

9 അഗ്നേ പത്നീരിഹാ വഹ
ദേവാനാ മുശതീരുപ
ത്വഷ്ടാരം സോമപീതയേ

അന്വയം —

ഹേ അഗ്നേ, ഉശതീഃ — കാമയമാനാഃ
ദേവാനാം പത്നീഃ — ഇന്ദ്രാണ്യാദ്യാഃ
ഇഹ — ദേവയജനദേശേ
ആ വഹ — ആനയ
(തഥാ) സോമ—പീതയേ
ത്വഷ്ടാരം ഉപ — സമീപേ (ആവഹ)

അർത്ഥം—അല്ലയോ അഗ്നേ, (സോമപാനത്തിന്നു) കാമിക്കുന്ന ഇന്ദ്രാണി മുതലായ ദേവപത്നികളെ ഈ യജനദേശത്തേയ്ക്കു കൊണ്ടുവന്നാലും അതുപോലെ, സോമപാനത്തിന്നായി ത്വഷ്ടാവെന്ന ദേവനേയും അടുക്കലെണച്ചാലും

10 ആ ഗ്നാ അഗ്ന ഇഹാവസേ
ഹോത്രാം യവിഷ്ഠ ഭാരതീം
വരൂത്രീം ധിഷണാം വഹ

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, അവസേ | — രക്ഷണായ |
| ഗ്നാഃ | — ദേവപത്നീഃ |
| ഇഹ ആ വഹ | — ആനയ. |
| (തഥാ) ഹേ യവിഷ്ഠ, | — യുവതമ, (അഗ്നേ,) |
| ഹോത്രാം | — ഹോമനിഷ്പാദകാഗ്നിപത്നീം |
| ഭാരതീം | — ഭരതനാമകസ്യാദിത്യസ്യ പത്നീം |
| വരൂത്രീം ധിഷണാം | — വരണീയാം വാഗ്ദേവീം (ആവഹ) |

അർത്ഥം—അല്ലയോ അഗ്നേ, രക്ഷയ്ക്കായി ദേവപത്നികളെ ഇവിടെ കൊണ്ടുവന്നാലും നിത്യയുവാവായ അഗ്നേ, അതുപോലെ, ഹോമനിഷ്പാദകനായ അവിടുത്തെ പത്നിയെ കൊണ്ടുവന്നാലും. ഭരതനെന്ന ആദിത്യന്റെ പത്നിയെ കൊണ്ടുവന്നാലും. ശ്രേഷ്ഠയായ സരസ്വതിയെ കൊണ്ടുവന്നാലും.

വർഗ്ഗം 6

11 അഭി നോ ദേവീരവസാ
മഹശ്ശർമ്മണാ നൃപത്നീഃ
അച്ഛിന്നപത്രാസ്സചന്താം

അന്വയം:—

| | |
|---|---|
| നൃ—പത്നീഃ | മനുഷ്യാണാം പാലയിത്ര്യഃ |
| അച്ഛിന്ന—പത്രാഃ | — അച്ഛിന്നപക്ഷാഃ (പക്ഷിരൂപാണാം ദേവപത്നീനാം പക്ഷാഃ കേനചിൽ നഹി ഛിദ്യന്തേ) |
| ദേവീഃ | — ദേവ്യഃ ദേവപത്ന്യഃ |
| അവസാ | — രക്ഷണേന |
| മഹഃ ശർമ്മണാ | — മഹതാ സുഖേന (സഹ ച) |
| നഃ അഭി സചന്താം | — ആഭിമുഖ്യേന സേവന്താം. |

അർത്ഥം—മനുഷ്യരെ പാലിക്കുന്നവരും പക്ഷിരൂപകളായി സഞ്ചരിക്കുമ്പോൾ ഒരിക്കലും ചിറകൊടിയാത്തവരുമായ ദേവപത്നികൾ, രക്ഷണംകൊണ്ടും മഹത്തായ സുഖംകൊണ്ടും നമ്മെ കാക്കട്ടെ സ്ത്രീകൾക്കുസിന്ന പക്ഷിരൂപം പാശ്ചാത്യ

സങ്കല്പങ്ങളിൽ സുവിദിതമാണ് ഇവിടെ ദേവപത്നികാംക്കും പക്ഷിത്രൂപം പറഞ്ഞിരിക്കുന്നു )

12 ഇഹേന്ദ്രാണീമുപ ഹ്വയേ

വരുണാനീം സ്വസ്തയേ

അഗ്നായീം സോമപീതയേ

അന്വയം —

ഇഹ സ്വസ്തയേ — അസ്മിൻ കർമ്മണി അവിനാശായ സോമ—പീതയേ (ച) ഇന്ദ്രാണീം വരുണാനീം അഗ്നായീം ഉപ ഹ്വയേ

അർത്ഥം—ഈ കർമ്മത്തിൽ മംഗളത്തിന്നായിക്കൊണ്ടും സോമപാനത്തിന്നായിക്കൊണ്ടും ഇന്ദ്രൻെറയും വരുണൻെറയും അഗ്നിയുടെയും പത്നിമാരെ ഞാൻ വിളിക്കുന്നു

13 മഹീ ദ്യൗഃ പൃഥിവീ ച ന

ഇമം യജ്ഞം മിമിക്ഷതാം

പിപൃതാന്നോ ഭരീമഭിഃ

അന്വയം —

| | | |
|---|---|---|
| മഹീ | — | മഹതീ |
| ദ്യൗഃ | — | ദ്യുലോകദേവതാ |
| പൃഥിവീ ച | — | ഭൂമിലോകദേവതാ ച |
| നഃ ഇമം യജ്ഞം | | |
| മിമിക്ഷതാം | — | സ്വകീയസാരഭൂതേന രസേന സേക്തുമിച്ഛതാം |
| ഭരീമ—ഭിഃ | — | ഭരണൈഃ, പോഷണൈഃ |
| നഃ പിപൃതാം | — | അസ്മാൻ ഉഭേ ദേവ്യൗ പൂരയതാം |

അർത്ഥം—മഹതിയായ ദ്യുലോകദേവതയും ഭൂലോകദേവതയും യജ്ഞത്തിൽ പങ്കുകൊണ്ട് (അനുഗ്രഹ) സേചനം ചെയ്യട്ടെ ഭരണപോഷണങ്ങളെക്കൊണ്ടു രണ്ടു ദേവിമാരും നമുക്ക് തികവു വരുത്തട്ടെ (ദ്യുലോകദേവത പാരത്രികവും ഭൂലോകദേവത ഐഹികവുമായ ശ്രേയസ്സുണ്ടാക്കട്ടെ)

14 തയോരിദ്ഘൃതവൽ പയോ

വിപ്രാ രിഹന്തി ധീതിഭിഃ

ഗന്ധർവ്വസ്യ ധ്രുവേ പദേ

അന്വയം —

| | |
|---|---|
| ഗന്ധർവ്വസ്യ ധ്രുവേ പദേ | — അന്തരിക്ഷേ (അന്തരിക്ഷേണ ഉപലക്ഷിതേ ആകാശേ വർത്തമാനയോഃ) |
| തയോഃ ഇൽ | — ദ്യാവാപൃഥിവ്യോഃ ഏവ (സംബന്ധി) |
| പയഃ | — ജലം |
| ഘൃത—വൽ | — ഘൃതസദൃശം |
| വിപ്രാഃ | — മേധാവിനഃ പ്രാണിനോവാ |
| ധീതി—ഭിഃ | — കർമ്മഭിഃ |
| രിഹന്തി | — ലിഹന്തി |

അർത്ഥം—ഗന്ധർവ്വന്മാരുടെ ഉറച്ചസ്ഥാനമായ അന്തരീക്ഷത്തിൽ (ആ അന്തരീക്ഷം ഉൾക്കൊള്ളുന്ന) ദ്യാവാപൃഥിവികൾ ഉണ്ടാക്കുന്ന വെള്ളത്തെ (മഴവെള്ളത്തെ) ജീവജാലങ്ങൾ നക്കി കുടിക്കുന്നു അല്ലെങ്കിൽ മേധാവികളായ ഋത്വിക്കുകൾ കർമ്മങ്ങൾക്കായി ഉപയോഗിക്കുന്നു

15 സ്യോനാ പൃഥിവി ഭവാ—

നൃക്ഷരാ നിവേശനീ

യച്ഛാ നശ്ശർമ്മ സപ്രഥഃ വ 6

അന്വയം —

| | |
|---|---|
| ഹേ പൃഥിവി, സ്യോനാ | — വിസ്തീർണ്ണതായുക്താ, സുഖയുക്താ |
| അനൃക്ഷരാ | — കണ്ടകരഹിതാ |
| നി—വേശനീ ഭവ | — നിവേശസ്ഥാനഭൂതാ ഭവ |
| സ—പ്രഥഃ | — വിസ്താരയുക്തം |
| ശർമ്മ | — ശരണം, ഗൃഹം |
| നഃ യച്ഛ | — അസ്മഭ്യം യച്ഛ |

അർത്ഥം—അല്ലയോ ഭൂമിദേവി, അവിടുന്നു വിസ്താരവതിയായി, സുഖദാത്രിയായി, കണ്ടകരഹിതയായി, എല്ലാവർക്കും അധിവാസസ്ഥാനഭൂതയായി ഭവിച്ചാലും. മതിയാവോളം വിസ്തൃതമായ ഗൃഹം ഞങ്ങൾക്ക തന്നരുളിയാലും.

വർഗ്ഗം 7

16 അതോ ദേവാ അവന്തു നോ—

യതോ വിഷ്ണുർവ്വിചക്രമേ

പൃഥിവ്യാസ്സപ്ത ധാമഭിഃ

അന്വയം:—

| | |
|---|---|
| വിഷ്ണുഃ | — പരമേശ്വരഃ |
| സപ്ത | — സപ്തഭിഃ |
| ധാമ—ഭിഃ | — ഗായത്ര്യാദിഭിഃ ഛന്ദോഭിഃ സാധനഭൂതൈഃ |
| യതഃ പൃഥിവ്യാഃ | — യസ്മാൽ ഭൂപ്രദേശാൽ |
| വി—ചക്രമേ | — വിവിധം പാദക്രമണം കൃതവാൻ |
| അതഃ | — അസ്മാൽ ഭൂപ്രദേശാൽ |
| നഃ | — അസ്മാൻ |
| ദേവാഃ അവന്തു | — രക്ഷന്തു |

അർത്ഥം—സർവ്വേശ്വരനായ വിഷ്ണു, ഗായത്രി മുതലായ ഏഴു ഛന്ദസ്സുകളുടെ ശക്തികൊണ്ടു്, യാതൊരു ഭൂവിൽനിന്നാണോ പാദക്രമണം ചെയ്തതു്, ആ ഭൂപ്രദേശത്തിലുള്ള ഞങ്ങളെ ദേവന്മാർ പാപനിവാരണംചെയ്തു രക്ഷിക്കട്ടെ.

17 ഇദം വിഷ്ണുർവ്വി ചക്രമേ

ത്രേധാ നി ദധേ പദം

സമൂള്ഹമസ്യ പാംസുരേ.

അന്വയം:—

| | |
|---|---|
| വിഷ്ണുഃ | — ത്രിവിക്രമാവതാരധാരീ |
| | — സർവ്വം ജഗൽ |

വി ചക്രമേ — വിശേഷേണ ക്രമണം കൃതവാൻ
(തദാ) ത്രേധാ — ത്രിഭിഃ പ്രകാരൈഃ
പദം നി ദധേ — സ്വപാദം പ്രക്ഷിപ്പവാൻ
അസ്യ പാംസുരേ — വിഷ്ണോഃ ധൂളിയുക്തേ പാദസ്ഥാനേ
(ഇദം സർവ്വം ജഗൽ)
സം-ഊൾഹം — സമ്യഗന്തർഭൂതം

അർത്ഥം—ത്രിവിക്രമാവതാരധാരിയായ വിഷ്ണു ഈ ജഗത്തുമുഴുവൻ ഒരു സവിശേഷതരത്തിൽ ക്രമണംചെയ്തു. അപ്പോഠം മൂന്നുവിധത്തിൽ തൃപ്പാദം വെച്ചു. അവിടത്തെ പാംസുലമായ പാദസ്ഥാനത്താണ് ഈ വിശ്വം മുഴുവനും അന്തർഭൂതമായിരിക്കുന്നതു്.

18 ത്രീണി പദാ വി ചക്രമേ

വിഷ്ണുർഗ്ഗോപാ അദാഭ്യഃ

അതോ ധർമ്മാണി ധാരയൻ

അന്വയം:—

അദാഭ്യഃ — കേനാപി ഹിംസിതുമശക്യഃ
ഗോപാഃ — സർവ്വസ്യ ജഗതഃ രക്ഷകഃ
വിഷ്ണുഃ (പൃഥിവ്യാദി
സ്ഥാനേഷു) ധർമ്മാണി
ധാരയൻ — സത്കർമ്മാണി വഹമാനഃ വർദ്ധയൻ
അതഃ ത്രീണി പദാ വി
ചക്രമേ — ക്രമണം കൃതവാൻ

അർത്ഥം—അജയ്യനും സർവ്വജഗദ്രക്ഷകനുമായ വിഷ്ണു പൃഥിവി മുതലായ സ്ഥാനങ്ങളിൽ സൽക്കർമ്മങ്ങളെ വളത്തിക്കൊണ്ടു്, ലോകങ്ങളിൽ മൂന്നു പദക്ഷേപങ്ങളെച്ചെയ്തു.

19 വിഷ്ണോഃ കർമ്മാണി പശ്യത

യതോ വ്രതാനി പസ്പശേ

ഇന്ദ്രസ്യ യുജ്യസ്സഖാ

അന്വയം:—

(ഹേ ഋത്വിഗാദയഃ)

| | |
|---|---|
| യതഃ | — യൈഃ കർമ്മഭിഃ |
| വ്രതാനി | — അഗ്നിഹോത്രാദീനി |
| പസ്പശേ | — സർവ്വോയജമാനഃ സ്പൃഷ്ടവാൻ (വിഷ്ണ്വനുഗ്രഹാൽ അനുതിഷ്ഠതി) |
| (തസ്യ) വിഷ്ണോഃ | |
| കർമ്മാണി | — പാലനാദീനി |
| പശ്യത | |
| (സഃ) ഇന്ദ്രസ്യ യുജ്യഃ | — യോജ്യഃ |
| സഖാ (ഭവതി) | |

അർത്ഥം—അല്ലയോ ഋത്വിഗ്യജമാനാദികളേ, യാതൊരു വിഷ്ണുവിൻെറ അനുഗ്രഹംകൊണ്ടാണോ സൽകർമ്മങ്ങൾ (നിങ്ങളെപ്പോലുള്ള) യജമാനൻ അനുഷ്ഠിക്കുന്നത്, ആ വിഷ്ണുവിൻെറ ശിഷ്ടപാലനദുഷ്ടനാശനാദികർമ്മങ്ങളെ, നിങ്ങൾ കാണുക അവിടുന്ന ലോകത്തിൽ കർമ്മഫലദാതാവായ ഇന്ദ്രൻെറ അനുയോജ്യനായ സഖാവാകുന്നു

20 തദ്വിഷ്ണോഃ പരമം പദം
സദാപശ്യന്തി സൂരയഃ
ദിവീവ ചക്ഷുരാതതം.

അന്വയം:—

| | |
|---|---|
| സൂരയഃ | — വിദ്വാംസഃ |
| വിഷ്ണോഃ പരമം | — ഉൽകൃഷ്ടം |
| തൽ | — ശാസ്ത്രപ്രസിദ്ധം |
| പദം | — സ്വർഗ്ഗസ്ഥാനം |
| ദിവി—ഇവ | — ആകാശേ യഥാ |
| ആ—തതം ചക്ഷുഃ സദാ | |
| പശ്യന്തി | — അനിരോധേന സർവ്വദാ പശ്യന്തി |

അർത്ഥം—ജ്ഞാനികൾ വിഷ്ണുവിൻെറ, ശാസ്ത്രദൃഷ്ട്യാ പ്രസിദ്ധവും സ്വർഗ്ഗസ്ഥാനഭൂതവുമായ ആ പ...

സർവ്വത്ര വ്യാപ്തമായ സൂര്യബിംബം പോലെ എപ്പോഴും വിശദമായി കാണുന്നു.

21 തദ്വിപ്രാസോ വിപന്യവോ—

ജാഗൃവാംസസ്സമിന്ധതേ

വിഷ്ണോര്യൽ പരമം പദം. വ 7

അന്വയം:—

വിഷ്ണോഃ യൽ പരമം പദം (അസ്തി) തൽ (പദം)

| | |
|---|---|
| വിപന്യവഃ | — വിശേഷേണ സ്തോതാരഃ |
| ജാഗൃ—വാംസഃ | — ശബ്ദാർത്ഥയോഃ പ്രമാദരാഹിത്യേന ജാഗരൂകാഃ |
| വിപ്രാസഃ | — മേധാവിനഃ |
| സം ഇന്ധതേ | — സമ്യക് ദീപയന്തി |

അർത്ഥം—പൂർവ്വോക്തമായ വിഷ്ണുവിന്റെ ആ ഉൽകൃഷ്ടപദം യാതൊന്നോ, അതിനെ ഭക്തസ്തോതാക്കളും ശബ്ദോച്ചാരണത്തിലും അർത്ഥബോധത്തിലും പിഴപററാതെ കാക്കുന്നവരുമായ മേധാവികൾ വേണ്ടപോലെ തെളിയിക്കുന്നു

വർഗ്ഗം 8—9—10—11—12 ഗായത്രീ പുരഉഷ്ണിക് പ്രതിഷ്ഠാ അനുഷ്ടുപ് ഛന്ദാംസി വായുഃ, ഇന്ദ്രവായൂ, മിത്രാവരുണൗ, ഇന്ദ്രോ മരുത്വാൻ, വിശ്വേദേവാഃ, ആപഃ, അഗ്നിഃ ദേവതാ

1 തീവ്രാസ്സോമാസ ആ ഗഹ്യാ—

ശീർവ്വന്തസ്സുതാ ഇമേ

വായോ താൻ പ്രസ്ഥിതാൻ പിബ

അന്വയം:—

ഹേ വായോ, ഇമേ

| | |
|---|---|
| സോമാസഃ | — സോമാഃ |
| സുതാഃ | — അഭിഷുതാഃ |
| (തേ ച) തീവ്രാഃ | — പ്രവൃദ്ധത്വാൽ തൃപ്തയിതും സമർത്ഥാഃ |

ആശീഃ—വന്തഃ — ആശീര്യുക്താഃ
ആ ഗഹി — അസ്മിൻ കർമ്മണ്യാഗച്ഛ
പ്ര—സ്ഥിതാൻ — ഉത്തരവേദിം പ്രതി ആനീതാൻ
താൻ (സോമാൻ) പിബ — പാനം കുരു

അർത്ഥം—അല്ലയോ വായോ, ഈ സോമങ്ങളും സംസ്കരിക്കപ്പെട്ടവയാണ്. അവ തൃപ്തിപ്പെടുത്തുവാൻതക്കവണ്ണം കടുത്തതത്രേ, ഞങ്ങളുടെ ആശിസ്സുകളോട്, (പ്രാർത്ഥനകളോടു) കൂടിയവയാണ് ഈ കർമ്മത്തിൽ വന്നാലും വടക്കേ വേദിയിൽ കൊണ്ടുവെയ്ക്കപ്പെട്ട ആ സോമങ്ങളെ കുടിച്ചാലും.

2 ഉഭാ ദേവാ ദിവിസ്പൃശേ-
ന്ദ്രവായൂ ഹവാമഹേ
അസ്യ സോമസ്യ പീതയേ.

അന്വയം:—
ദിവി—സ്പൃശാ — ദ്യുലോകവർത്തിനൌ
ഉഭാ ദേവാ — ദ്വൌ ദേവൌ
ഇന്ദ്രവായൂ അസ്യ
സോമസ്യ പീതയേ
ഹവാമഹേ — ആഹ്വയാമഃ

അർത്ഥം—ദ്യുലോകവർത്തികളായ ഇന്ദ്രവായുക്കളെന്ന രണ്ടു ദേവന്മാരെ ഈ സോമം കുടിക്കാനായി വിളിക്കുന്നു

3 ഇന്ദ്രവായൂ മനോജുവാ
വിപ്രാ ഹവന്ത ഊതയേ
സഹസ്രാക്ഷാ ധിയസ്പതീ

അന്വയം —
വിപ്രാഃ — മേധാവിനഃ ഋത്വിഗ്യജമാനാഃ
ഊതയേ — രക്ഷണായ
മനഃ—ജുവാ — മനോജുവൌ മന ഇവ വേഗവത്തരൌ

| | | |
|---|---|---|
| സഹസ്ര–അക്ഷാ | — | സഹസ്രാക്ഷൌ, സഹസ്രനയനയുക്തൌ |
| ധിയഃ പതീ | — | കർമ്മണഃ ബുദ്ധേർവ്വാ പാലകൌ |
| ഇന്ദ്രവായൂ ഹവന്തേ | — | ആഹ്വയന്തി |

അർത്ഥം—മേധാവികളായ ഋത്വിഗ്യജമാനന്മാർ രക്ഷയ്ക്കായി മനസ്സിനൊത്ത വേഗമുള്ളവരും ആയിരം കണ്ണുള്ളവരും കർമ്മങ്ങളുടെ (ബുദ്ധിയുടെ) പാലകന്മാരുമായ ഇന്ദ്രവായുക്കളെ വിളിക്കുന്നു (ഇന്ദ്രൻമാത്രമാണ് സഹസ്രാക്ഷനെങ്കിലും ഛത്രിന്യായേന ആ വിശേഷണം വായുവിനും ചേരാനിടയായി. അല്ലെങ്കിൽ സർവ്വഗനായ വായു സർവ്വദർശിയാണല്ലോ. അപ്പോൾ എണ്ണമററ കണ്ണുകളുള്ളവനുമാകാം.)

4 മിത്രം വയം ഹവാമഹേ
വരുണം സോമപീതയേ
ജജ്ഞാനാ പൂതദക്ഷസാ

അന്വയം:—

| | | |
|---|---|---|
| വയം | — | അനുഷ്ഠാതാരഃ |
| സോമ–പീതയേ | — | സോമപാനാർത്ഥം |
| ജജ്ഞാനാ | — | കർമ്മപ്രദേശേ പ്രാദുർഭവന്തൌ |
| പൂത–ദക്ഷസാ | — | ശുദ്ധബലൌ |
| മിത്രം വരുണം (ച) | | |
| ഹവാമഹേ | — | ആഹ്വയാമഃ |

അർത്ഥം—കർമ്മാനുഷ്ഠാതാക്കളായ ഞങ്ങൾ സോമപാനത്തിന്നായി കർമ്മപ്രദേശങ്ങളിൽ പ്രത്യക്ഷീഭവിക്കുന്നവരും വിശുദ്ധബലന്മാരുമായ മിത്രനെയും വരുണനെയും വിളിക്കുന്നു.

5 ഋതേന യാവൃതാവൃധാ-
വൃതസ്യ ജ്യോതിഷസ്പതീ
താ മിത്രാവരുണാ ഹുവേ വ–8

9 ഹത വൃത്രം സുദാനവ
ഇന്ദ്രേണ സഹസാ യുജാ
മാ നോ ദുശ്ശംസ ഈശത

അന്വയം —

| | |
|---|---|
| ഹേ സു–ദാനവഃ, | — ശോഭനദാനയുക്താഃ, (മരുൽഗണാഃ,) |
| സഹസാ യുജാ ഇന്ദ്രേണ | — ബലവതാ യോഗ്യേന ഇന്ദ്രേണ (സഹ) |
| വൃത്രം ഹത | — ശത്രും നാശയത |
| ദുഃ–ശംസഃ | — ദുഷ്ടേന ശംസനേന യുക്തശ്ശത്രുഃ |
| നഃ | — അസ്മാൻ പ്രതി |
| മാ ഈശത | — മാ സമർത്ഥോഭൂൽ |

അർത്ഥം—അല്ലയോ അഭീഷ്ടദാതാക്കളായ മരുൽഗണങ്ങളേ ബലവാനും പോന്നവനുമായ ഇന്ദ്രനോടുകൂടി നിങ്ങൾ ശത്രുവിനെ നശിപ്പിച്ചാലും ക്രൂരാക്രോശങ്ങളോടുകൂടിയ അവൻ ഞങ്ങളെ കീഴടക്കരുത്

10 വിശ്വാന്ദേവാൻ ഹവാമഹേ
മരുതസ്സോമപീതയേ
ഉഗ്രാ ഹി പൃശ്നിമാതരഃ വ 9

അന്വയം —

| | |
|---|---|
| മരുതഃ | — മരുൽസംജ്ഞകാൻ |
| വിശ്വാൻ ദേവാൻ സോമ–<br>പീതയേ ഹവാമഹേ | — ആഹ്വയാമഃ |
| പൃശ്നി–മാതരഃ | — പൃശ്നേഃ നാനാവർണ്ണയുക്തായാഃ ഭൂമേഃ പുത്രാഃ |
| ഉഗ്രാഃ ഹി | — ശത്രുഭിഃ അസഹ്യബലാഃ |

അർത്ഥം—മരുത്തുക്കളെന്ന എല്ലാ ദേവന്മാരെയും സോമപാനത്തിന്നായി വിളിക്കുന്നു നാനാവർണ്ണങ്ങളിയന്ന ഭൂമിയുടെ മക്കളായ അവർ ശത്രുക്കൾക്ക് അജയ്യന്മാരാണല്ലോ

വർഗ്ഗം 10

11 ജയതാമിവ തന്യതു-
മ്മരുതാമേതി ധൃഷ്ണുയാ
യച്ഛുഭം യാഥനാ നരഃ

അന്വയം —

| | |
|---|---|
| മരുതാം തന്യതുഃ | — ശബ്ദഃ |
| ധൃഷ്ണു-യാ | — ധാർഷ്ട്യയുക്തഃ (സൻ) |
| ജയതാം-ഇവ | — ശൂരാണാം ഭടാനാം ഇവ |
| ഏതി | — ഗച്ഛതി |
| നരഃ | — ഹേ നേതാരഃ, മരുതഃ |
| യൽ ശുഭം | — യദാ ശോഭനം ദേവയജനം |
| യാഥന | — പ്രാപ്നഥ (തദാ ത്വദീയഃ ശബ്ദഃ ഗച്ഛതി) |

അർത്ഥം-അല്ലയോ നേതാക്കളായ മരുത്തുക്കളേ, എപ്പോൾ നിങ്ങൾ ദേവയജനത്തെ പ്രാപിക്കുന്നുവോ, അപ്പോൾ മരുത്തുകളായ നിങ്ങളുടെ ശബ്ദം ആരെയും കൂസാതെ, യുദ്ധത്തിൽ ജയിച്ചുവരുന്ന ശൂരഭടന്മാരുടേതുപോലെ, പുറത്തുപുറപ്പെടുന്നു.

12 ഹസ്കാരാദ്വിദ്യുതസ്പര്യ-
തോ ജാതാ അവന്തു നഃ
മരുതോമൃളയന്തു നഃ

അന്വയം —

| | |
|---|---|
| ഹസ്കാരാൽ | — ദീപ്തികരാൽ |
| വി-ദ്യുതഃ | — വിശേഷേണ ദീപ്യമാനാൽ |
| അതഃ | — അന്തരിക്ഷാൽ |
| പരി ജാതാഃ | — സർവ്വതഃ ഉൽപന്നാഃ |
| മരുതഃ നഃ | — അസ്മാൻ |
| അവന്തു | — രക്ഷന്തു |
| നഃ മൃളയന്തു | — സുഖയന്തു. |

അന്വയം -
യൗ (മിത്രാവരുണൗ) -
ഋതേന — യജമാനാനുഗ്രഹകാരിണാ സത്യവചനേന
ഋത–വൃധൗ — ഋതം, അവശ്യം ഭാവിതയാ സത്യം കർമ്മഫലം തസ്യ വർദ്ധകൗ
ഋതസ്യ — സത്യസ്യ
ജ്യോതിഷഃ പതീ — പ്രകാശസ്യ പാലകൗ
താ മിത്രാവരുണാ — തൗ മിത്രാവരുണൗ
ഹുവേ — ആഹ്വയാമി

അർത്ഥം—യജമാനനെ അനുഗ്രഹിക്കുന്ന, നിഷ്ഫലമാകാത്ത, വാക്കുകൊണ്ട് സത്യമായ കർമ്മഫലത്തെ വളർത്തുന്നവരും സത്യത്തിന്റെ പ്രകാശത്തെ പാലിക്കുന്നവരും യാവരോ, ആ മിത്രവരുണന്മാരെ ഞാൻ വിളിക്കുന്നു

വർഗ്ഗം—9

6 വരുണഃ പ്രാവിതാ ഭുവ-
ന്മിത്രോ വിശ്വാഭിരൂതിഭിഃ
കരതാന്നസ്സുരാധസഃ

അന്വയം —
വരുണഃ (അസ്മാകം)
പ്ര–അവിതാ ഭുവൽ — പ്രകർഷേണ രക്ഷിതാ ഭവതു
മിത്രഃ (ച) വിശ്വാഭിഃ
ഊതി–ഭിഃ — സർവ്വാഭിഃ രക്ഷാഭിഃ (പ്രാവിതാ ഭുവൽ)
നഃ — അസ്മാൻ
സു–രാധസഃ — പ്രഭൂതധനയുക്താൻ
കരതാം — കുരുതാം

അർത്ഥം—വരുണൻ വേണ്ടപോലെ ഞങ്ങളുടെ രക്ഷകനായി ഭവിക്കട്ടെ മിത്രനും എല്ലാ രക്ഷകളോടും കൂടി (രക്ഷകനായി) ഭവിക്കട്ടെ ആ ദേവന്മാർ ഞങ്ങളെ സമൃദ്ധമായ ധനത്തോടുകൂടിയവരാക്കട്ടെ

7 മരുത്വന്തം ഹവാമഹ
ഇന്ദ്രമാ സോമപീതയേ
സജൂർഗ്ഗണേന തൃമ്പതു

അന്വയം —

| | |
|---|---|
| മരുത്വന്തം | — മരുത്ഭിര്യുക്തം |
| ഇന്ദ്രം സോമ—പീതയേ | |
| ആ ഹവാമഹേ | — ആഹ്വയാമഹേ |
| (സഃ ച) ഗണേന സ—ജൂഃ | — മരുത്സമൂഹേന സഹ |
| തൃമ്പതു | — തൃപ്തോ ഭവതു |

അർത്ഥം—മരുത്തുക്കളോടുകൂടിയ ഇന്ദ്രനെ സോമപാനത്തിന്നായി വിളിക്കുന്നു. അവിടുന്നു മരുത്തുക്കളുടെ കൂട്ടത്തോടുകൂടി തൃപ്തനായി ഭവിക്കട്ടെ.

8 ഇന്ദ്രജ്യേഷ്ഠാ മരുദ്ഗണാ
ദേവാസഃ പൂഷരാതയഃ
വിശ്വേ മമ ശ്രുതാ ഹവം

അന്വയം —

| | |
|---|---|
| ഇന്ദ്ര—ജ്യേഷ്ഠാഃ | — ഇന്ദ്രോ ജ്യേഷ്ഠഃ, മുഖ്യഃ യേഷു തേ |
| മരുദ്—ഗണാഃ | — മരുത്സമൂഹരൂപാഃ |
| പൂഷ—രാതയഃ | — പൂഷാഖ്യോ ദേവഃ രാതിഃ ദാതാ യേഷാം തേ |
| ഹേ ദേവാസഃ | — ഇന്ദ്രമരുദ്രൂപാഃ ദേവാഃ |
| വിശ്വേ | — സർവ്വേ യൂയം |
| മമ ഹവം | — മമാഹ്വാനം |
| ശ്രുത | — ശൃണുത |

അർത്ഥം—ഇന്ദ്രനാകുന്ന നേതാവോടുകൂടിയവരും മരുദ്ഗണരൂപന്മാരും പൂഷാവാകുന്ന ദാതാവോടുകൂടിയവരുമായ ദേവന്മാരേ, നിങ്ങൾ എല്ലാവരും എന്റെ വിളി കേട്ടാലും.

അത്ഥം—ദീപ്തികരങ്ങളിൽവെച്ച കൂടുതൽ ദീപ്യമാനമായ അന്തരീക്ഷത്തിൽ എല്ലാടത്തുനിന്നും ഉൽപന്നന്മാരായ മരുത്തുക്കാം നമ്മളെ രക്ഷിക്കട്ടെ, നമ്മളെ സുഖിപ്പിക്കട്ടെ

13 ആ പൂഷഞ്ചിത്രബഹിഷ—

മാഘൃണേ ധരുണം ദിവഃ

ആജാ നഷ്ടം യഥാ പശും

അന്വയം —

| | |
|---|---|
| ഹേ ആഘൃണേ, | — ആഗതദീപ്തിയുക്ത, |
| പൂഷൻ, അജ, | — ഗമനശീല, |
| യഥാ (ലോകേ) നഷ്ടം | |
| പശും | — മഹാരണ്യാദൗ അന്വിഷ്യ കശ്ചിൽ |
| ആ | — ആഹരതി (തദ്വൽ) |
| ചിത്ര—ബഹിഷം | — വിചിത്രൈഃ ദർഭൈഃ യുക്തം |
| ധരുണം | — യാഗസ്യധാരകം സോമം |
| ദിവഃ ആ | — ദ്യുലോകാൽ (ആഹര) |

അത്ഥം—സിദ്ധപ്രകാശനം എല്ലാടവും ഗമിക്കുന്നവനുമായ പൂഷാവേ കാണാതായ പശുവിനെ കാട്ടുകളിൽ അന്വേഷിച്ചു കൊണ്ടുവരുന്നപോലെ വിചിത്രദർഭ്ഭപ്പുല്ലുകളോടുകൂടിയതും യാഗത്തെ ധരിക്കുന്നതുമായ (യാഗത്തിന്റെ പ്രധാന ഘടകമായ) സോമത്തെ ദ്യോവിൽനിന്ന് ആഹരിച്ചാലും

14 പൂഷാ രാജാനമാഘൃണി—

രപഗൂള്ഹം ഗുഹാ ഹിതം

അവിന്ദച്ചിത്രബഹിഷം

അന്വയം —

| | |
|---|---|
| ആഘൃണിഃ പൂഷാ ഗുഹാ ഹിതം | — ഗുഹാസദൃശേ ദ്യുലോകേ സ്ഥിതം |
| അപ—ഗൂള്ഹം | — അത്യന്തഗൂഢം |

ചിത്ര—ബൎഹിഷം — വിചിത്രൈഃ ദൎഭൈഃ യുക്തം
രാജാനം അവിന്ദൽ — സോമം അലഭത

അൎത്ഥം—ദീപ്തനായപൂഷാവ്, ഗുഹപോലെ ഗൂഢമായ ദ്യു ലോകത്തിൽനിന്ന് ഏററവും ഗൂഹ്യവും വിചിത്രദൎഭ്പ്പുല്ലുകളോടുകൂടിയതുമായ സോമത്തെ നേടി.

15 ഉതോ സ മഹ്യമിന്ദുഭി—
ഷ്ഷഡ്യുക്താ അനുസേഷിധൽ
ഗോഭിൎയ്യവന്ന ചൎക്കൃഷൽ. (വ. 10)

അന്വയം:—

ഉതോ — അപി ച
സഃ (പൂഷാ) മഹ്യം — യജമാനായ
ഇന്ദു—ഭിഃ യുക്താൻ — (യാഗഹേതുഭിഃ) സോമൈഃ യുക്താൻ
ഷട് — വസന്താദീൻ ഋതൂൻ
ഗോഭിഃ — ബലീവൎദ്ദൈഃ
യവം ന — യഥാ യവമുദ്ദിശ്യ
ചൎക്കൃഷൽ — (പുനഃ പുനഃ) കൃഷതി തദ്വൽ
അനു—സേസിധൽ — പുനഃ പുനഃ നയൻ (വൎത്തതേ)

അൎത്ഥം—മാത്രമല്ല, ആ പൂഷാവു യജമാനനായ എനിക്കായിക്കൊണ്ട്, യവധാന്യത്തിന്നുവേണ്ടി കാളകളെ പൂട്ടി കൊല്ലംതോറും കൃഷിചെയ്യുന്നപോലെ, യാഗഹേതുക്കളായ സോമങ്ങളോടുകൂടി വസന്താദി ഋതുക്കളെ കൊണ്ടുവന്നുകൊണ്ടു വൎത്തിക്കുന്നു (വസന്തൎത്തുവിലാണ് യാഗം വിധിക്കപ്പെട്ടിട്ടുള്ളത്. യാഗയോഗ്യമായ ആ കാലം ഓരോകൊല്ലത്തിലും പൂഷാവു കൊണ്ടുവരുന്നു )

വൎഗ്ഗം 11

16 അംബയോ യന്ത്യധ്വഭി—
ൎജ്ജാമയോ അധ്വരീയതാം
പൃഞ്ചതീൎമ്മധുനാപയഃ

അന്വയം:—

| | |
|---|---|
| അധ്വരീയതാം | — അധ്വരം ആത്മനഃ ഇച്ഛതാം അസ്മാകം |
| അംബയഃ | — മാതൃസ്ഥാനീയാഃ (ആപഃ) |
| ജാമയഃ | — ഹിതകാരിണ്യഃ ബന്ധവഃ |
| മധുനാ | — മാധുര്യരസേന യുക്തം |
| പയഃ പൃഞ്ചതീഃ | — ഗവാദിഷു യോജയന്ത്യഃ |
| അധ്വഭിഃ യന്തി | — ദേവയജനമാർഗ്ഗേ ഗച്ഛന്തി |

അർത്ഥം—യാഗേച്ഛുക്കളായ ഞങ്ങൾക്ക് അമ്മയുടെ സ്ഥാനം വഹിക്കുന്നവയും ഹിതകാരിണികളായ ബന്ധുക്കളും പശുക്കളിലും മററും മധുരരസത്തോടുകൂടിയ പാൽ ഉളവാക്കുന്നവയുമായ അപ്പുകൾ (ജലങ്ങൾ) ദേവയജന മാർഗ്ഗങ്ങളിലൂടെ ഗമിക്കുന്നു. (പശുക്കൾ കുടിക്കുന്ന വെള്ളമാണല്ലോ പാലായി പരിണമിക്കുന്നതു്. ജലദേവതകൾ പശുക്കളിൽ സ്വയമെത്തുന്നതുകൊണ്ടാണ് നമുക്ക യാഗാദികർമ്മങ്ങൾക്ക പാൽ ലഭിക്കുന്നതു്.)

17 അമൂര്യാ ഉപ സൂര്യേ
യാഭിർവ്വാ സൂര്യസ്സഹ
താ നോ ഹിന്വന്ത്വധ്വരം.

അന്വയം:—

| | |
|---|---|
| യാഃ അമൂഃ (ആപഃ) | |
| സൂര്യേ ഉപ | — സൂര്യസ്യ സമീപേ അവസ്ഥിതാഃ |
| വാ | — അഥവാ |
| സൂര്യഃ യാഭിഃ (അദ്ഭിഃ) സഹ (വർത്തതേ) | |
| താഃ | — താദൃശ്യഃ ആപഃ |
| നഃ അധ്വരം | — അസ്മദീയം യാഗം |
| ഹിന്വന്തു | — പ്രീണയന്തു |

അർത്ഥം—അപ്പുകളേവ സൂര്യസമീപം സ്ഥിതിചെയ്യുന്നവോ, അല്ലെങ്കിൽ സൂര്യൻ ഏതു് അപ്പുകളോടുകൂടി വർത്തിക്കുന്നുവോ, അപ്രകാരമുള്ള അപ്പുകൾ നമ്മുടെ യാഗത്തെ

പ്രാപിച്ച് പ്രീണിപ്പിക്കട്ടെ. (സൂര്യകൽ വെള്ളത്തിന്റെ സ്ഥിതി ശ്രുതിപ്രസിദ്ധം.)

18 അപോ ദേവീരുപ ഹ്വയേ
യത്ര ഗാവഃ പിബന്തി നഃ
സിന്ധുഭ്യഃ കർത്വം ഹവിഃ

അന്വയം:—

| | |
|---|---|
| നഃ | — അസ്മദീയാഃ |
| ഗാവഃ യത്ര പിബന്തി | — യാസു അപ്സു പാനം കുർവ്വന്തി |
| താഃ അപഃ ദേവീഃ ഉപ | |
| ഹ്വയേ | — ആഹ്വയാമി |
| സിന്ധു-ഭ്യഃ | — സ്യന്ദനശീലാഭ്യഃ അദ്ഭ്യഃ, ദേവതാഭ്യഃ |
| ഹവിഃ കർത്വം | — അസ്മാഭിഃ കർത്തവ്യം |

അർത്ഥം—നമ്മുടെ പശുക്കരം എവിടെനിന്നു്, ഏതു ജലധാരയിൽനിന്നു്, ഏതു ജലനിക്ഷേപത്തിൽനിന്നു കുടിക്കുന്നുവോ, ആ ജലദേവിമാരെ ഞാൻ വിളിക്കുന്നു. ഒഴുകുന്ന അപ്പുകളാകുന്ന ദേവതകൾക്കു ഹവിസ്സു നൽകുക നമ്മരം ചെയ്യേണ്ടതാണല്ലോ.

19 അപ്സ്വ ന്തരമൃതമപ്സു ഭേഷജ—
മപാമുത പ്രശ സ്തയേ
ദേവാ ഭവത വാജിനഃ

അന്വയം:—

| | |
|---|---|
| അപ്-സു | — ജലേഷു |
| അന്തഃ | — മധ്യേ |
| അമൃതം | — പീയൂഷം (വർത്തതേ) |
| (തത്രൈവ) അപ്-സു | |
| ഭേഷജം | — ഔഷധം (വർത്തതേ) |
| ഉത | — അപി ച |

(താദൃശീനാം) അപാം (ദേവതാനാം)
പ്ര—ശസ്തയേ — പ്രശംസാർത്ഥം
ഹേ ദേവാഃ,—ഋത്വിഗാദയോ ബ്രാഹ്മണാഃ,
വാജിനഃ — വേഗവന്തഃ
ഭവത — ശീഘ്രം സ്തുതിം കുരുത

അർത്ഥം—ജലങ്ങളുടെ ഉള്ളിൽ അമൃതമുണ്ട് അതുപോലെ ജലങ്ങളിൽ ഔഷധമുണ്ട് അപ്രകാരമുള്ള ജലദേവതകളുടെ പ്രശംസയ്ക്കായി, അല്ലയോ ഋത്വിഗാദിബ്രാഹ്മണരേ, വേഗവാന്മാരായി സ്തുതിചൊല്ലുക

20 അപ്സു മേ സോമോ അബ്രവീ-
ദന്തർവിശ്വാനി ഭേഷജാ
അഗ്നിഞ്ച വിശ്വശംഭുവ-
മാപശ്ച വിശ്വഭേഷജീഃ വ 11

അന്വയം —
അപ്—സു — ജലേഷു
അന്തഃ — മധ്യേ
വിശ്വാനി ഭേഷജാ — സർവ്വാണി ഔഷധാനി (സന്തി ഇതി)
സോമഃ മേ — മന്ത്രദർശിനേമുനയേമഹ്യം,
അബ്രവീൽ — ഉക്തവാൻ
(തഥാ) വിശ്വ—ശംഭുവം — സർവ്വസ്യ ജഗതഃ സുഖകരം
അഗ്നിം ച— (അപ്സു വർത്തമാനമഗ്നിം, ച സോമഃ അബ്രവീൽ)
വിശ്വ—ഭേഷജീഃ — വിശ്വാനി ഭേഷജാനി യാസു താഃ ആപഃ ച (അബ്രവീൽ)

അർത്ഥം—ജലങ്ങളുടെ ഉള്ളിൽ എല്ലാ ഔഷധങ്ങളും വർത്തിക്കുന്നുഎന്ന സോമദേവൻ (ഓഷധീശനാണല്ലോ സോമൻ) ഈ മന്ത്രത്തിന്റെ ദ്രഷ്ടാവായ എന്നോടു പറഞ്ഞു അതുപോലെ സർവ്വജഗൽസുഖകരനായ അഗ്നിയും വെള്ളത്തിൽ സ്ഥിതിചെയ്യുന്നതായി സോമൻ പറഞ്ഞു സർവ്വൗഷധസ്ഥാനകളായ അപ്പുകളും എന്നോടു പറഞ്ഞു

വർഗ്ഗം 12

21 ആപഃ പൃണീത ഭേഷജം

വരൂഥം തന്വേ മമ

ജ്യോക് ച സൂര്യം ദൃശേ.

അന്വയം:—

| | |
|---|---|
| ഹേ ആപഃ മമ തന്വേ | — ശരീരാർത്ഥം |
| വരൂഥം ഭേഷജം | — രോഗനിവാരകം ഔഷധം |
| പൃണീത | — പൂരയത |
| ച ജ്യോക് | — ഉത ചിരം |
| സൂര്യം ദൃശേ | — നീരോഗാഃ വയം ദ്രഷ്ടും ശക്നവാമ |

അർത്ഥം—അല്ലയോ അപ്പുകളേ, എന്റെ ശരീരത്തിന്ന രോഗനിവാരകമായ ഔഷധം നിറച്ചു തന്നാലും. പിന്നെ, ചിരകാലം സൂര്യനെ രോഗം ബാധിക്കാതെ ദർശിക്കാൻ ശക്തിയുണ്ടാകാവു.

22 ഇദമാപഃ പ്ര വഹത

യത് കിഞ്ച ദുരിതം മയി

യദ്വാഹമഭിദുദ്രോഹ

യദ്വാ ശേപ ഉതാനൃതം.

അന്വയം:—

| | |
|---|---|
| ഹേ ആപഃ മയി യത് | |
| കിം ച ദുഃ—ഇതം | — അജ്ഞാനാൽ നിഷ്പന്നം പാപം |
| വാ | — അഥവാ |
| അഹം അഭി—ദുദ്രോഹ | — ബുദ്ധിപൂർവ്വകം ദ്രോഹം കൃതവാൻ |
| വാ ശേപേ | — അഥവാ സാധുജനം ശപ്തവാൻ |
| ഉത അനൃതം | - അപിച അസത്യം (ഉക്തവാൻ) |
| (ഇതി യത് തത് സർവ്വ | |

തൽ) ഇദം — സർവ്വാപരാധ ജാതം
പ്രവഹത — മത്തഃ അപനീയ പ്രവാഹരൂപേണ അന്യതഃ നയത.

അർത്ഥം—അല്ലയോ ജലങ്ങളേ, എങ്കൽ അറിയാതെ ചെയ്തുപോയ യാതൊരു പാപമുണ്ടോ, അല്ലെങ്കിൽ അറിഞ്ഞുകൊണ്ട് ഞാൻ ആൎക്കെങ്കിലും ദ്രോഹം ചെയ്തിട്ടുണ്ടോ, അല്ലെങ്കിൽ സജ്ജനങ്ങളെ ഞാൻ ശപിച്ചിട്ടുണ്ടോ, (വേദനയാകത്തക്കവണ്ണം ദുർവ്വാക്കു പറയുന്നതും ശാപംതന്നെ) അസത്യം പറഞ്ഞിട്ടുണ്ടോ, ആ സർവ്വപാപസമൂഹവും എങ്കൽനിന്നു പ്രവാഹരൂപേണ ഒഴുക്കിക്കളഞ്ഞാലും.

23 ആപോ അദ്യാന്വചാരിഷം
രസേന സമഗസ്മഹി
പയസ്വാനഗ്ന ആ ഗഹി
തം മാ സം സൃജ വർച്ചസാ.

അന്വയം—

ഹേ ആപഃ അദ്യ — അസ്മിൻ ദിനേ അവഭൃഥാർത്ഥം,
അനു അചാരിഷം — അനുപ്രവിഷ്ടോസ്മി
(പ്രവിശ്യ ച) രസേന — ജലസാരേണ
സം അഗസ്മഹി — സംഗതാസ്മഃ
ഹേ അഗ്നേ, പയസ്വാൻ (ത്വം) — ജലേ വർത്തമാനത്വേന പയോയുക്തഃ ത്വം
ആ ഗഹി — അസ്മിൻ കർമ്മണി ആഗച്ഛ
തം മാ — താദൃശം സ്നാതം മാം
വർച്ചസാ സം സൃജ — തേജസാ സംശോധയ

അർത്ഥം—അല്ലയോ ജലങ്ങളേ, ഇന്നു യാഗാന്തത്തിലെ അവഭൃഥത്തിന്ന് നിങ്ങളിൽ ഞാനിറങ്ങി, ആ ജലസാരത്തിൽ കൂടിച്ചേർന്നു. അല്ലയോ അഗ്നേ, ജലത്തിൽ വർത്തിക്കുന്ന അവിടുന്ന് [illegible]

നായ (കളിച്ച) എന്നെ അവിടുത്തെതേജസ്സിനോടു സംയോജിപ്പിച്ചാലും, ശുദ്ധീകരിച്ചാലും.

24 സമ്മാഗ്നേ വർച്ചസാ സൃജ

സം പ്രജയാ സമായുഷാ

വിദ്യുർമ്മേ അസ്യ ദേവാ–

ഇന്ദ്രോ വിദ്യാൽ സഹ ഋഷിഭിഃ

അന്വയം:—

ഹേ അഗ്നേ, മാ വർച്ചസാ

| | |
|---|---|
| സം സൃജ | — മാം തേജസാ സംയോജയ |
| പ്ര–ജയാ സം (സൃജ) | — സംയോജയ |
| ആയുഷാ സം സൃജ | — സംയോജയ |
| ദേവാഃ | — സോമപാതാരഃ |
| അസ്യ (യജമാനസ്യ),മേ (അനുഷ്ഠാനം) വിദ്യുഃ ജാനീയുഃ | |
| ഇന്ദ്രഃ (ച) ഋഷി–ഭിഃ | |
| സഹ | — ഋഷിഗണൈസ്സഹ |
| (മമാനുഷ്ഠാനം) വിദ്യാൽ | — ജാനീയാൽ |

അത്ഥം—അല്ലയോ അഗ്നേ, എന്നെ തേജസ്സോടു (വീര്യത്തോടു) വേണ്ടപോലെ യോജിപ്പിച്ചാലും സന്തതിയോടു് വേണ്ടപോലെ യോജിപ്പിച്ചാലും ആയുസ്സോടു വേണ്ടപോലെ യോജിപ്പിച്ചാലും സോമം കുടിക്കുന്ന ദേവന്മാർ യജമാനനായ എന്റെ അനുഷ്ഠാനത്തെ അറിയാവൂ ഇന്ദ്രനും ഋഷിഗണങ്ങളോടുകൂടി എന്റെ അനുഷ്ഠാനത്തെ അറിയാവൂ

വർഗ്ഗം 13, 14, 15—ആജീഗത്തിശ്ശുനശ്ശേപഃ ഋഷിഃ, ത്രിഷ്ടുപ് ഗായത്ര്യൗ ഛന്ദസീ. കഃ പ്രജാപതിഃ, അഗ്നിഃ, സവിതാ, (ഭഗോവാ) വരുണഃ ദേവതാ

1 കസ്യ നൂനം കതമസ്യാമൃതാനാം

മനാമഹേ ചാരു ദേവസ്യ നാമ

കോ നോ മഹ്യാ അദിതയേ പുനർദ്ദാൽ

പിതരം ച ദൃശേയം മാതരം ച.

അന്വയം:—

| | |
|---|---|
| അമൃതാനാം | — ദേവതാനാം (മധ്യേ) |
| കതമസ്യ | — കിംജാതീയസ്യ |
| കസ്യ ദേവസ്യ ചാരു | |
| നാമ | — ശോഭനം നാമ |
| മനാമഹേ | — ഉച്ചാരയാമഃ |
| കഃ (ദേവഃ മൃത്യും മാം) | |
| പുനഃ മഹ്യൈ | — മഹത്യൈ |
| അദിതയേ | — പൃഥിവ്യൈ |
| നൂനം ദാൽ | — ദദ്യാൽ (തേന ദാനേന അഹമമൃതസ്സൻ) |
| നഃ പിതരം മാതരം ച | |
| ദൃശേയം | — പശ്യേയം |

അർത്ഥം: നരമേധത്തിന്നായി അച്ഛനായ അജീഗർത്തനാൽ, ദാരിദ്ര്യം മൂലം, രാജാവിന്ന വില്ക്കപ്പെട്ടു യൂപബദ്ധനായിത്തീൎന്ന ശുനശ്ശേപൻ മോചനത്തിന്നുവേണ്ടി ഏതു ദേവനോടാണ് പ്രാർത്ഥിക്കേണ്ടതെന്ന സ്വയം സംശയിക്കുന്നു

ശുനശ്ശേപനായ ഞാൻ ദേവതകളുടെ മധ്യത്തിൽ ഏതിനത്തിൽപ്പെട്ട ഏതു ദേവന്റെ ശോഭനനാമമാണ് ഉച്ചരിക്കേണ്ടതു്? ഏതു ദേവനാണ് വധവിധേയനായ എന്നെ മഹതിയായ ഭൂമിക്ക്, ഭൂവിൽ ജീവിക്കുന്നതിന്ന്, ഉറപ്പായും വീണ്ടു കൊടുക്കുക? (അല്ലെങ്കിൽ കൻ (പ്രജാപതി) സമീപമരണനായ എന്നെ തീർച്ചയായും മഹതിയായ ഭൂമിക്കു കൊടുക്കട്ടെ ) ആ കൊടുക്കൽകൊണ്ടു ഞാൻ എന്റെ അച്ഛനേയും അമ്മയേയും കാണുമാറാകാവൂ

2 അഗ്നേർവ്വയം പ്രഥമസ്യാമൃതാനാം
മനാമഹേ ചാരു ദേവസ്യ നാമ
സ നോ മഹ്യാ അദിതയേ പുനർദ്ദാത്
പിതരം ച ദൃശേയം മാതരം ച

അന്വയം:—

വയം അമൃതാനാം
പ്രഥമസ്യ അഗ്നേഃ
ദേവസ്യ ചാരു നാമ
മനാമഹേ — ഉച്ചാരയാമഃ
സഃ നഃ മഹ്യൈ
അദിതയേ പുനഃ ദാത് — ദദാതു
പിതരം മാതരം ച ദൃശേയം

അൎത്ഥം—കൻ, (പ്രജാപതി) ദേവന്മാരിൽ പ്രമുഖനായ, അഗ്നിയെ ഉപാസിക്കുവാൻ പറഞ്ഞു അല്ലെങ്കിൽ പറഞ്ഞതായിശ്ശുനശ്ശേപന്നു തോന്നി. അതുപ്രകാരം അഗ്നിയോടു പ്രാൎത്ഥിക്കുന്നു

ദേവന്മാരിൽ ഒന്നാമനായ അഗ്നിദേവന്റെ ശോഭനനാമം ഞാൻ ഉച്ചരിക്കുന്നു. അവിടുന്ന് എന്നെ മഹതിയായ ഭൂമിക്കു വീണ്ടുകൊടുക്കട്ടെ ഞാൻ വീണ്ടും അച്ഛനേയും അമ്മയേയും കാണുമാറാകട്ടെ

3 അഭി ത്വാ ദേവ സവിത—
രീശാനം വാൎയ്യാണാം.
സദാവൻ ഭാഗമീമഹേ

അന്വയം:—

ഹേ സദാ അവൻ, — സദാരക്ഷക,
ഹേ സവിതഃ ദേവ,
വാൎയ്യാണാം — വരണീയാനാം ധനാനാം
ഈശാനം ത്വാ — സ്വാമിനം (ത്വാം പ്രതി)
ഭാഗം — ഭജനീയം ധനം
അഭി ഈമഹേ — സൎവ്വതഃ യാചാമഹേ

അൎത്ഥം—അഗ്നിതന്നളിച്ചെയ്തപ്രകാരം ശുനശ്ശേപൻ എല്ലാ ജീവികളുടെയും ഈശനായ സവിതാവിനോടു പ്രാൎത്ഥിക്കുന്നു.

അല്ലയോ നിത്യരക്ഷകനായ സവിതാവേ, ദേവ, ശ്രേഷ്ഠങ്ങളായ ധനങ്ങളുടെ സ്വാമിയായ അവിടുത്തോടു ഭജനീയമായ ഐശ്വൎയ്യത്തെ എല്ലാവിധത്തിലും യാചിക്കുന്നു.

അർത്ഥം—വരുണനോടു പ്രാർത്ഥിക്കുകയാണ് നല്ലത് എന്നു സൂര്യൻ ഉപദേശിച്ചു (അല്ലെങ്കിൽ അങ്ങിനെ തോന്നിയ) ശുനശ്ശേപൻ വരുണനെ വിളിച്ചു പറയുന്നു

അല്ലയോ വരുണ, പ്രൗഢമായ ഗഗനത്തിൽ ഉല്ലാദിക്കുന്ന, മേല്പോട്ടുയരുന്ന, ഈ കാണുന്ന പരുന്തുമുതലായ പക്ഷികൾക്കും അവിടുത്തോളം ശരീരബലമില്ല, അവിടുത്തോളം പരാക്രമമില്ല, അവിടുത്തെ കോപം സഹിക്കാൻ ശക്തിയില്ല. എപ്പോഴും പ്രവഹിച്ചുകൊണ്ടിരിക്കുന്ന ഈ ജലങ്ങൾ അവിടുത്തെ ബലത്തെ പ്രാപിച്ചിട്ടില്ല വായുവിന്റെ ഏതു ഗതിവിശേഷങ്ങളുണ്ടോ, അവയും അവിടുത്തെ വേഗത്തെ ഹനിക്കുന്നില്ല

7 അബുധ്നേ രാജാ വരുണോ വനസ്യോ—
ർധ്വം സ്തൂപം ദദതേ പൂതദക്ഷഃ
നീചീനാ സ്ഥുരുപരി ബുധ്ന ഏഷാ—
മസ്മേ അന്തർനിഹിതാഃ കേതവസ്സ്യുഃ

അന്വയം—

പൂത—ദക്ഷഃ — ശുദ്ധബലഃ
വരുണഃ രാജാ അബുധ്നേ — മൂലരഹിതേ അന്തരിക്ഷേ തിഷ്ഠൻ
വനസ്യ സ്തൂപം — വനനീയസ്യ തേജസഃ സംഘം
ഊർധ്വം ദദതേ — ഉപരിദേശേ ധാരയതി
(ഊർധ്വദേശേ വർത്തമാനസ്യ വരുണസ്യ രശ്മയഃ)
നീചീനാഃ സ്ഥുഃ — അധോമുഖാസ്തിഷ്ഠന്തി
ഏഷാം ബുധ്നഃ ഉപരി— — രശ്മീനാം മൂലം (ഉപരി തിഷ്ഠതി)
(തഥാ സതി) കേതവഃ — പ്രജ്ഞാപകാഃ പ്രാണാഃ
അസ്മേ അന്തഃ
നി-ഹിതാഃ സ്യുഃ — അസ്മാസു സ്ഥാപിതാഃ സ്യുഃ

അർത്ഥം—ശുദ്ധബലനായ വരുണൻ രാജാവ്, വേരില്ലാത്ത അന്തരിക്ഷത്തിൽ നിന്നുകൊണ്ട്, വ്യാപകമായ തേജസ്സമൂഹത്തെ മുകളിൽ ധരിക്കുന്നു അങ്ങനെ മുകളിൽ വർത്തിക്കുന്ന വരുണന്റെ രശ്മികൾ അധോമുഖങ്ങളായി ഭവിക്കുന്ന

ആ രശ്മികളുടെ മൂലം (വേരു്) മുകളിലും നില്ക്കുന്നു. അങ്ങനെ ഇരിയ്ക്കെ, എല്ലാം അറിയിക്കുന്ന പ്രജ്ഞാപകങ്ങളായ പ്രാണങ്ങൾ നമ്മുടെ ഉള്ളിൽ സ്ഥാപിതങ്ങളായിരിക്കുന്നു. അതായതു് അവിടുത്തെ വ്യാപകമായ തേജസ്സാണു് പ്രാണരൂപങ്ങളിൽ ജീവികളിൽ വർത്തിക്കുന്നതു്.

8 ഉരും ഹി രാജാ വരുണശ്ചകാര
സൂര്യായ പന്ഥാമന്വേതവാ ഉ.
അപദേ പാദാ പ്രതിധാതവേക—
രുതാപവക്താ ഹൃദയാവിധശ്ചിൽ

അന്വയം—

വരുണഃ രാജാ സൂര്യായ

| | |
|---|---|
| അനു-ഏതവൈ ഉ | — അനുക്രകേണ ഉദയാസ്തമയൗ ഗന്തുമേവ |
| പന്ഥാം ഉരും ചകാര ഹി | — മാർഗ്ഗം വിസ്തീർണ്ണം കൃതവാൻ |
| (തഥാ) അപദേ | — പാദരഹിതേ അന്തരീക്ഷേ |
| പാദാ പ്രതി—ധാതവേ | — പാദൗ പ്രക്ഷേപ്തും |
| അകഃ | — മാർഗ്ഗം (കൃതവാൻ) |
| ഉത ഹൃദയ-വിധഃ ചിൽ | — അസ്മദീയവേധകസ്യ ശത്രോരപി |
| അപ—വക്താ | — അപവദിതാ, നിരാകർത്താ (ഭവതു) |

(യദ്വാ) അപദേ യൂപേ ബദ്ധേന മയാ ഗന്തുമശക്യേ ഭൂപ്രദേശേ പാദൗ പ്രക്ഷേപ്തും ബന്ധനമോചനം കരോതു

അർത്ഥം—വരുണൻ, രാജാവു്, സൂര്യന്നു് ഉദയാസ്തമയങ്ങളാം പ്രാപിക്കുവാനുള്ള മാർഗ്ഗത്തെ വിസ്തീർണ്ണമാക്കിയല്ലോ. അതുപോലെ, കാലില്ലാത്ത അന്തരീക്ഷത്തിൽ കാലുകളംവെപ്പാൻ മാർഗ്ഗമുണ്ടാക്കി. കൂടാതെ ഞങ്ങളുടെ ഹൃദയം വേധിക്കുന്ന ശത്രുവിനെ അകറ്റുന്നവനായും ഭവിക്കട്ടെ. (അല്ലെങ്കിൽ) കാലില്ലാത്ത യൂപത്തിൽകെട്ടപ്പെട്ട എനിക്കു ഭൂപ്രദേശത്തു കാലുകളം വെപ്പാൻ ബന്ധനമോചനം തന്നരുളട്ടെ.

4 യശ്ചിദ്ധി ത ഇത്ഥാ ഭഗഃ—
ശശമാനഃ പുരാ നിദഃ
അദ്വേഷോ ഹസ്തയോർദ്ധധേ

അന്വയം —
(ഹേ സവിതഃ) യഃ ചിത്
ഹി ഭഗഃ — ഭജനീയോ ധനവിശേഷഃ
തേ ഹസ്തയോർദ്ധധേ — ധൃതോഭൂത്
ഇത്ഥാ ശശമാനഃ — അനേന പ്രകാരേണ ശസ്യമാനഃ, സ്തൂയമാനഃ
നിദഃ പുരാ അദ്വേഷഃ — നിന്ദായാഃ പൂർവ്വം സ്വകീയത്വേന വ്യവസ്ഥിതേ സതി ദ്വേഷരഹിതഃ
(തംധനം ഈമഹേ)

അർത്ഥം—അല്ലയോ സവിതാവേ പരിശുദ്ധവും പ്രസിദ്ധവും ഭജനീയവുമായ യാതൊരു ധനവിശേഷം അവിടുത്തെ തൃക്കയ്യിൽ ധരിച്ചിരിക്കുന്നുവോ, സ്തുതിക്കപ്പെടുന്നതും നിന്ദിക്കാൻ ഇടവരാത്തതും ദ്വേഷം ബാധിക്കാത്തതുമായ ആ ധനത്തെ ഞാൻ യാചിക്കുന്നു (ധനം അപഹരിക്കപ്പെട്ടാൽ നിന്ദ്യമായി, ദ്വേഷസങ്കുലമായി, അനിന്ദിതവും അദ്വേഷ്യവുമായുള്ള സ്വകീയധനം. അപ്രകാരമുള്ള ധനമാണ് അവിടുന്ന തൃക്കയ്യിൽ ധരിച്ചിരിക്കുന്നത് )

5 ഭഗഭക്തസ്യ തേ വയ—
മുദശേമ തവാവസാ
മൂർധാനം രായ ആരഭേ വ. 13

അന്വയം.—
(ഹേ സവിതഃ) തേ — ത്വദീയാഃ
വയം ഭഗ—ഭക്തസ്യ — ധനേന സംയുക്തസ്യ
തവ അവസാ — രക്ഷണേന
രായഃ മൂർധാനം — ധനസ്യ ഉത്കർഷം

| | |
|---|---|
| ആ—രഭേ | — പ്രാരബ്ധും |
| ഉൽ അശേമ | — ഉൽകർഷേണ വ്യാപ്നമഃ |

അൎത്ഥം—അല്ലയോ സവിതാവേ, അവിടേയ്ക്കുചേൎന്ന ശുന ശ്ശേപനെന്ന ഞാൻ ധനസമ്പന്നനായ അവിടത്തെ രക്ഷണം കൊണ്ടു് ഐശ്വൎയ്യത്തിന്റെ തലപ്പത്തു് ഉൽകർഷത്തോടുകൂടി ഉയരുന്നേ. (ആസന്നവധനായ ശുനശ്ശേപൻ ജീവിതം ലഭിച്ചാലല്ലേ ധനമുള്ളു, അനുഭവിപ്പാനനുഗ്രഹിച്ചധനം കിട്ടിയാൽ മരണമുക്തി ഉറപ്പായല്ലോ എന്നതുകൊണ്ടാണു്. സാവിത്രി യമനോടു സന്തതിയാചിക്കുംപോലെ)

വൎഗ്ഗം 14

6 നഹി തേ ക്ഷത്രം ന സഹോ ന മന്യും
വയശ്ചനാമീ പതയന്ത ആപുഃ
നേമാ ആപോ അനിമിഷം ചരന്തീ—
ൎന്ന യേ വാതസ്യ പ്രമിനന്ത്യഭ്വം.

അന്വയം:—

| | |
|---|---|
| (ഹേ വരുണ) പതയന്തഃ | — പ്രൗഢേ വിയത്യുൽപതന്തഃ |
| അമീ | — ദൃശ്യമാനാഃ |
| വയഃ ചന | — ശ്യേനാദയഃ പക്ഷിണഃ അപി |
| തേ ക്ഷത്രം | — ത്വദീയം ശരീരബലം |
| നഹി ആപുഃ | — നൈവ പ്രാപ്താഃ |
| (തഥാ) സഹഃ | — ത്വദീയം പരാക്രമം, സാമൎത്ഥ്യം |
| ന (ആപുഃ) | |
| (തഥാ) മന്യും | — ത്വദീയം കോപ മപി |
| ന (പ്രാപുഃ) | — ത്വയി ക്രുദ്ധേ സതി സോഢുമശക്താഃ |
| അനി—മിഷം ചരന്തീഃ | — സൎവ്വദാ പ്രവാഹരൂപേണ ഗച്ഛന്ത്യഃ |
| ഇമാഃ ആപഃ (ത്വദീയം ബലം) ന (ആപുഃ) | |
| വാതസ്യ യേ | — വായോഃ ഗതിവിശേഷാഃ (തേപി) |
| (ത്വദീയം) അഭ്വം | — വേഗം |
| ന പ്ര—മിനന്തി | — ന ഹിംസന്തി |

9 ശതന്തേ രാജൻ ഭിഷജസ്സഹസ്രം—
ഉർവ്വീ ഗഭീരാ സുമതിഷ്ടേ അസ്തു
ബാധസ്വ ദൂരേ നിർരുതിം പരാചൈഃ
കൃതം ചിദേനഃ പ്ര മുമുഗ്ദ്ധ്യസ്മത്

അന്വയം —

| | |
|---|---|
| ഹേ രാജൻ, വരുണ, തേ | — തവ |
| ശതം സഹസ്രം ഭിഷജഃ | — ബന്ധനിവാരകാണി ശത സഹസ്രസംഖ്യാകാനി ഔഷധാനി വൈദ്യാ വാ (സന്തി) |
| തേ സു—മതിഃ | — തവ അസ്മദനുഗ്രഹബുദ്ധിഃ |
| ഉർവ്വീ ഗഭീരാ അസ്തു | — വിസ്തീർണ്ണാ, സ്ഥിരാ ഭവതു |
| നിഃ—ഋതിം | — അസ്മദനിഷ്ടകാരിണീം പാപദേവതാം |
| പരാചൈഃ | — പരാങ്മുഖാം കൃത്വാ |
| ദൂരേ | — അസ്മത്തോ വ്യവഹിതേ ദേശേ സ്ഥാപയിത്വാ (താം) |
| ബാധസ്വ | — നാശയ |
| കൃതം ചിൽ | — അസ്മാഭിരനുഷ്ഠിതമപി |
| ഏനഃ | — പാപം |
| അസ്മൽ പ്ര മുമുഗ്ധി | — അസ്മത്തഃ പ്രകർഷേണ മുക്തം കുരു |

അർത്ഥം—അല്ലയോ രാജൻ, അവിടത്തെ പക്കൽ ബന്ധനിവാരകങ്ങളായി നൂറും ആയിരവും കണക്കിൽ ഔഷധങ്ങളോ, അല്ലെങ്കിൽ വൈദ്യന്മാർ (അതിന്നുള്ള പോംവഴികളോ) ഉണ്ട് എന്റെ പേരിൽ അവിടത്തെ അനുഗ്രഹബുദ്ധി അപാരവും സ്ഥിരവുമാവട്ടെ എനിക്ക് അനിഷ്ടത്തെ ചെയ്യുന്ന പാപദേവതയായ നിരൃതിയെ എന്നിൽനിന്നകന്നിടത്തു നിർത്തി, അവിടുന്ന ബാധിച്ചാലും. ഞാൻ വല്ല പാപവും ചെയ്തിട്ടുണ്ടെങ്കിൽ അതെന്നിൽനിന്ന വിടുത്തിയാലും.

10 അമീ യഋക്ഷാ നിഹിതാസ ഉച്ചാ
നക്തം ദദൃശ്രേ കുഹ ചിദ്ദിവേയുഃ
അദബ്ധാനി വരുണസ്യ വ്രതാനി
വിചാകശച്ചന്ദ്രമാ നക്തമേതി. വ 14

അന്വയം:—

| | |
|---|---|
| അമീ | — രാത്രൗ അസ്മാഭിർദൃശ്യമാനാഃ |
| ഋക്ഷാഃ | — സപ്തർഷയഃ നക്ഷത്രാഃ |
| ഉച്ചാ | — ഉച്ചൈഃ, ഉപരി, ദ്യുപ്രദേശേ |
| നി— ഹിതാസഃ | — സ്ഥാപിതാഃ |
| യേ (സന്തി തേ ഋക്ഷാഃ) | |
| നക്തം | — രാത്രൗ |
| ദദൃശ്രേ | — സർവൈരപി ദൃശ്യന്തേ |
| ദിവാ കുഹ ചിത് ഈയുഃ | — അഹനി ക്വാപി ഗച്ഛേയുഃ, ന ദൃശ്യന്തേ |
| വരുണസ്യ വ്രതാനി | — നക്ഷത്രദർശനരൂപാണി കർമ്മാണി |
| അദബ്ധാനി | — കേനാപ്യഹിംസിതാനി |
| (കിഞ്ച വരുണസ്യ ആജ്ഞയൈവ) | |
| ചന്ദ്രമാഃ നക്തം | — രാത്രൗ |
| വി—ചാകശത് ഏതി | — വിശേഷേണ ദീപ്യമാനഃ ഗച്ഛതി |

അർത്ഥം—രാത്രിയിൽ കാണപ്പെടുന്ന നക്ഷത്രങ്ങൾ (സപ്തർഷികൾ) ഉച്ചത്തിൽ ദ്യോവിൽ സ്ഥാപിതങ്ങളാണ്. ആ നക്ഷത്രങ്ങൾ എല്ലാവരാലും രാത്രിയിൽ കാണപ്പെടുന്നു. പകൽ എവിടെയോ പോകുന്നു, കാണപ്പെടുന്നില്ല. നക്ഷത്രങ്ങളെ ദർശിപ്പിക്കുന്നതും മായ്ക്കുന്നതുമായ വരുണന്റെ കർമ്മങ്ങൾ അപ്രതിഹതങ്ങളാണ്. പിന്നെ, വരുണന്റെ ആജ്ഞകൊണ്ടുതന്നെയാണല്ലോ രാത്രിയിൽ ചന്ദ്രൻ പ്രകാശമാനനായി വരുന്നതും.

വർഗ്ഗം 15

11 തത്ത്വാ യാമി ബ്രഹ്മണാ വന്ദമാന-
സ്തദാശാസ്തേ യജമാനോ ഹവിർഭിഃ
അഹേളമാനോ വരുണേഹ ബോ-
ധ്യുരുശംസ മാ ന ആയുഃ പ്ര മോഷീഃ

അന്വയം:—

ഹേ വരുണ, (മുമൂർഷുരഹം)

| | |
|---|---|
| ബ്രഹ്മണാ | — പ്രൗഢേന സ്തോത്രേണ |
| വന്ദമാനഃ | — സ്തുവൻ |
| ത്വാ | — ത്വാം പ്രതി |
| തത് | — ആയുഃ |
| യാമി | — യാചേ |
| യജമാനഃ (അപി) | |
| ഹവിഃ—ഭിഃ തത് ആ | |
| ശാസ്തേ | — പ്രാർത്ഥയതേ |
| (ത്വം ച) ഇഹ | — കർമ്മണി |
| അഹേളമാനഃ | — അനാദരമകുർവ്വൻ |
| ബോധി | — അസ്മദപേക്ഷിതം ബുധ്യസ്വ |
| ഹേ ഉരു—ശംസ, | — ബഹുഭിഃ സ്തുത്യ, |
| നഃ ആയുഃ മാ പ്ര മോഷീഃ | — അസ്മദീയം ആയുഃ പ്രമുഷിതം മാ കുരു |

അർത്ഥം—അല്ലയോ വരുണ, വധവിധേയനായ, ആസന്നമരണനായ, ഞാൻ പ്രൗഢസ്തോത്രത്താൽ അവിടത്തെ സ്തുതിച്ചുകൊണ്ട് ആയുസ്സുയാചിക്കുന്നു എവിടെയും യജമാനൻ ഹവിസ്സുകളെക്കൊണ്ട് ആയുസ്സാണല്ലോ പ്രാർത്ഥിക്കുന്നത് (അതായത് ആയുസ്സാണല്ലോ എല്ലാകർമ്മത്തിന്നും ഉദ്ഗതിക്കും സ്ഥൂലമൂലം അതുകൊണ്ട് എല്ലാകർമ്മികളും ആദ്യം പ്രാർത്ഥിക്കുന്നത് അതിന്നാണ് ) അനാദരം വിചാരിക്കാതെ, അവിടുന്ന് ഉൽബോധിച്ചാലും എല്ലാവരാലും സ്തുത്യനായ വരുണ, എന്റെ ആയുസ്സ് അപഹൃതമാകരുതേ

12 തദിന്നക്തം തദ്ദിവാ മഹ്യമാഹു-
സ്തദയം കേതോ ഹൃദ ആ വി ചഷ്ടേ
ശുനശ്ശേപോ യ മഹ്വദ്ഗൃഭീത-
സ്സോ അസ്മാന്രാജാ വരുണോ മുമോക്തു.

അന്വയം.—

തൽ ഇൽ — തദേവ, വരുണവിഷയം സ്തോത്രം
നക്തം — രാത്രൗ
(ശുനശ്ശേപായ) മഹ്യം
ആഹുഃ — കത്തവ്യത്വേന അഭിജ്ഞാഃ കഥയന്തി.
(തഥാ) ദിവാ (അപി) തൽ (ഏവ ആഹുഃ)
ഹൃദഃ — മദീയമനസോ നിഷ്പന്നഃ
അയം കേതഃ — പ്രജ്ഞാവിശേഷഃ (അപി)
തൽ (ഏവ) ആ വി
ചഷ്ടേ — സർവ്വതോ വിശേഷേണ പ്രകാശയതി
ഗൃഭീതഃ — ഗൃഹീതഃ, യൂപേ ബദ്ധഃ
ശുനശ്ശേപഃ യം (വരുണം)
അഹ്വൽ — ആഹൂതവാൻ
സഃ വരുണഃ രാജാ
അസ്മാൻ മുമോക്തു — മുക്തംകരോതു

അത്ഥം—വരുണവിഷയമായ ഈ സ്തോത്രം ശുനശ്ശേപനായ എനിക്കുവേണ്ടി രാത്രിയിൽ കത്തവ്യമെന്ന നിലയിൽ അറിവുള്ളവർ ചൊല്ലുന്നു. അതുപോലെ പകലും അതുതന്നെ ചൊല്ലുന്നു. എന്റെ മനസ്സിൽനിന്നുളവായ ഈ പ്രജ്ഞാവിശേഷവും (വരുണനെ ആശ്രയിച്ചാൽ മുക്തികിട്ടുമെന്ന ജ്ഞാനവും) അതുതന്നെ എല്ലാവിധത്തിലും പ്രകാശിപ്പിക്കുന്നു. യൂപത്തിൽ കെട്ടപ്പെട്ട ശുനശ്ശേപനെന്ന ഈയുള്ളവൻ യാതൊരു ദേവനെ വിളിക്കുന്നുവോ, ആ വരുണരാജാവ് എന്നെ മോചിപ്പിക്കട്ടെ.

13 ശുനശ്ശേപോ ഹ്യഹ്വദ്ഗൃഭീത-
സ്ത്രിഷ്വാദിത്യം ദ്രുപദേഷു ബദ്ധഃ
അവൈനം രാജാ വരുണസ്സസൃജ്യാ-
ദ്വിദ്വാൻ അദബ്ധോ വി മുമോക്തു പാശാൻ.

അന്വയം—

| | | |
|---|---|---|
| ഗൃഭീതഃ | — | ബന്ധനായ ഗൃഹീതഃ |
| ത്രിഷു ദ്രു-പദേഷു | — | ത്രിസംഖ്യാകേഷു കാഷ്ഠസ്യ, യൂപസ്യ പദേഷു |
| ബദ്ധഃ ശുനശ്ശേപഃ | | |
| ആദിത്യം | — | അദിതേഃ പുത്രം വരുണം |
| അഹ്വൽ | — | ആഹൂതവാൻ |
| ഹി | — | യസ്മാദേവം തസ്മാത് സഃ |
| വരുണഃ രാജാ ഏനം | — | ശുനശ്ശേപം |
| അവ സസൃജ്യാത് | — | ബന്ധനാത് അവസൃഷ്ടം മുക്തം കരോതു |
| വിദ്വാൻ | — | വിമോകപ്രകാരാഭിജ്ഞഃ |
| അദബ്ധഃ | — | കേനാപ്യഹിംസിതഃ (വരുണഃ) |
| പാശാൻ വി മുമോക്തു | — | ബന്ധനരജ്ജുവിശേഷാത് മുക്തം കരോതു |

അർത്ഥം—ബന്ധിക്കാനായി പിടിക്കപ്പെട്ട്, മുക്കാലിയായ യൂപത്തിൽ ബദ്ധനായ ശുനശ്ശേപൻ അദിതിപുത്രനായ വരുണനെ വിളിച്ചതിന്റെ ഫലമായി രാജാവായ വരുണൻ ഇവനെ ബന്ധനത്തിൽ നിന്ന് മോചിപ്പിക്കട്ടെ എങ്ങനെ മോചിപ്പിക്കണമെന്ന്, ഏതു കുടുക്കാകെട്ടും എങ്ങനെ അഴിക്കണമെന്ന് അറിയുന്നവനും ആരാലും തടയപ്പെടാത്തവനുമായ വരുണൻ കെട്ടുകയറുകളിൽനിന്ന് എന്നെ മോചിപ്പിക്കട്ടെ (ഇവിടെ പ്രാരാബ്ധകർമ്മങ്ങളുടെ കെട്ടുപാടിൽപ്പെട്ട ജീവന്റെ ക്ലേശപാശം അന്യാപദേശമായി കാണിച്ചിരിക്കുന്നു )

14 അവ തേ ഹേളോ വരുണ നമോഭി—
രവ യജ്ഞേഭിരീമഹേ ഹവിഭിഃ
ക്ഷയന്നസ്മഭ്യമസുര പ്രചേതാ
രാജന്നേനാംസി ശിശ്രഥഃ കൃതാനി

അന്വയം'—

| | |
|---|---|
| ഹേ വരുണ, തേ ഹേളഃ | — തവ ക്രോധം |
| നമഃ—ഭിഃ അവ ഈമഹേ | — നമസ്കാരൈഃ അവനയാമഃ |
| (തഥാ) യജ്ഞേഭിഃ | — സാംഗാനുഷ്ഠാനേന പൂജ്യൈഃ |
| ഹവിഃ—ഭിഃ അവ | |
| (ഈമഹേ) | — അവനയാമഃ |
| ഹേ അസുര, | — അനിഷ്ടക്ഷേപണശീല, |
| പ്ര—ചേതഃ, | — പ്രകൃഷ്ടേണ പ്രജ്ഞായുക്ത , |
| രാജൻ, | — ദീപ്യമാന(വരുണ,) |
| അസ്മഭ്യം | — അസ്മദർത്ഥം |
| ക്ഷയൻ | — അസ്മിൻ കർമ്മണി നിവസൻ |
| കൃതാനി | — അസ്മാഭിരനുഷ്ഠിതാനി |
| ഏനാംസി ശിശ്രഥഃ | — പാപാനി ശ്രഥിതാനി, ശിഥിലാനി കുരു |

അർത്ഥം-അല്ലയോ വരുണ, അവിടുത്തെ ക്രോധത്തെ നമസ്കാരങ്ങളെക്കൊണ്ടു ഞാൻ നീക്കുന്നു അതുപോലെ അംഗങ്ങളോടുകൂടിയ അനുഷ്ഠാനത്താൽ പൂജ്യങ്ങളായ ഹവിസ്സുകളെക്കൊണ്ടു് അതിനെ അകററുന്നു അനിഷ്ടങ്ങളെ അകററുന്നവനും വർദ്ധിച്ച ജ്ഞാനത്തോടുകൂടിയവനും വിളങ്ങുന്നവനുമായ വരുണ, എനിക്കുവേണ്ടി ഈ കർമ്മത്തിൽ സന്നിഹിതനായി ഞാൻ ചെയ്ത പാപങ്ങളെ ശിഥിലങ്ങളാക്കിച്ചെയ്താലും (യൂപബദ്ധനായ ശുനശ്ശേപന്റെ ഹവിസ്സും കർമ്മവും മാനസികമാവാനേ തരമുള്ളു മാനസികയജ്ഞത്തിന്നു ശാരീരാനുഷ്ഠാനപരമായ യജ്ഞത്തേക്കാൾ കുറവില്ല )

15 ഉദുത്തമം വരുണ പാശമസ്മ-
ദവാധമം വി മധ്യമം ശ്രഥായ
അഥാ വയമാദിത്യ വ്രതേ തവാ-
നാഗസോ 'അദിതയേ സ്യാമ (വ 15)

അന്വയം:–
ഹേ വരുണ, ഉൽ–തമം

| | | |
|---|---|---|
| പാശം | — | ശിരസി ബദ്ധം പാശം |
| അസ്മൽ ഉൽ ശ്രഥയ | — | അസ്മത്തഃ ഉൽകൃഷ്യ ശിഥിലം കരു |
| അധമം | — | പാദേവസ്ഥിതം (പാശം) |
| അവ (ശ്രഥയ) | — | അധസ്താദവകൃഷ്യ ശിഥിലീകരു |
| മധ്യമം | — | നാഭിപ്രദേശഗതം (പാശം) |
| വി (ശ്രഥയ) | — | വിയുജ്യ ശിഥിലീകരു |
| അഥ ഹേ ആദിത്യ | — | അദിതേഃ പുത്ര, വരുണ, |
| വയം | — | ശുനശ്ശേപാഃ |
| തവ വ്രതേ | — | ത്വദീയേ കർമ്മണി |
| അദിതയേ | — | ഖണ്ഡനരാഹിത്യായ |
| അനാഗസഃ | — | അപരാധരഹിതാഃ |
| സ്യാമ | — | ഭവേമ |

അർത്ഥം–അല്ലയോ വരുണ, എന്റെ തലയിൽ കെട്ടിയ കയർ എന്നിൽനിന്ന് മേല്പോട്ട് ഊരിയാലും. കാലിന്മേലുള്ള കയർ കീഴ്പ്പോട്ടൂരിയാലും. വയററത്തുള്ള കയർ അഴിച്ച് ഊരിയാലും. പിന്നെ, അല്ലയോ അദിതിപുത്രനായ വരുണ, ഞാൻ അവിടത്തെസ്സംബന്ധിച്ച കർമ്മത്തിൽ, ഉപാസനയിൽ ഏർപ്പെട്ട് പൂർണ്ണതയെ പ്രാപിക്കാനായി നിരപരാധനായി, പാപരഹിതനായി ഭവിച്ചാവൂ

വർഗ്ഗം 16, 17, 18, 19 ഗായത്രീ ഛന്ദഃ വരുണോ ദേവതാ.

1 യച്ചിദ്ധി തേ വിശോ യഥാ
പ്ര ദേവ വരുണ വ്രതം
മിനീമസി ദ്യവിദ്യവി.

അന്വയം:—

ഹേ ദേവ വരുണ, യഥാ
(ലോകേ) വിശഃ — പ്രജാഃ കദാ ചിത്പ്രമാദം
കുർവ്വന്തി, തഥാവയമപി
തേ — തവ (സംബന്ധി)
യൽ ചിൽ ഹി — യദേവ കിംചിൽ
വ്രതം — കർമ്മ
ദ്യവി-ദ്യവി — പ്രതിദിനം
പ്ര മിനീമസി — പ്രമാദേന ഹിംസിതവന്തഃ
(തദപി വ്രതം പ്രമാദപരിഹാരേണ സാംഗം കുരു)

അർത്ഥം—അല്ലയോ വരുണ, ലോകത്തിൽ ജനങ്ങൾ എപ്പോഴെങ്കിലും തെററുചെയ്യുന്ന പോലെ ഞാനും അവിടുത്തെ സംബന്ധിച്ച ഏതെങ്കിലും കർമ്മത്തെ പ്രമാദത്തോടു (തെററോടു) കൂടി ഹനിച്ചിട്ടുണ്ടെങ്കിൽ, വികലമായി ചെയ്തിട്ടുണ്ടെങ്കിൽ, ആ വ്രതത്തെയും തെററുതീർത്തു സാംഗോപാംഗശുദ്ധമാക്കിത്തരണം (അതു് അവിടുത്തെ ഭാരമാണു്).

2 മാ നോ വധായ ഹത്നവേ
ജിഹീളാനസ്യ രീരധഃ
മാ ഹൃണാനസ്യ മന്യവേ.

അന്വയം:—

(ഹേ വരുണ,)
ജിഹീളാനസ്യ ഹത്നവേ — അനാദരം കൃതവതഃ ഹന്തുഃ
പാപിഹനന ശീലസ്യ തവ
സംബന്ധിനേ, തൽകർത്തൃകായ
വധായ നഃ — അസ്മാൻ
മാ രീരധഃ — സംസിദ്ധാൻ, വിഷയഭൂതാൻ
മാ കുരു
ഹൃണാനസ്യ — ഹൃണീയമാനസ്യ, ക്രുദ്ധസ്യ
(തവ) മന്യവേ — ക്രോധായ
(അസ്മാൻ) മാ (രീരധഃ)

അർത്ഥം—അല്ലയോ വരുണ, അവിടുത്തെ അനാദരിക്കുന്ന പാപികൾക്കു് അവിടുന്നു കല്പിക്കുന്ന ശിക്ഷയ്ക്കു്, വധത്തിന്നു്

15 ഉദുത്തമം വരുണ പാശമസ്മ–

ദവാധമം വി മധ്യമം ശ്രഥായ

അഥാ വയമാദിത്യ വ്രതേ തവാ–

നാഗസോ അദിതയേ സ്യാമ (വ 15)

അന്വയം:–

ഹേ വരുണ, ഉത്–തമം

| | |
|---|---|
| പാശം | — ശിരസി ബദ്ധം പാശം |
| അസ്മത് ഉത് ശ്രഥയ | — അസ്മത്തഃ ഉത്കൃഷ്യ ശിഥിലം കുരു |
| അധമം | — പാദേവസ്ഥിതം (പാശം) |
| അവ (ശ്രഥയ) | — അധസ്താദവകൃഷ്യ ശിഥിലീകുരു |
| മധ്യമം | — നാഭിപ്രദേശഗതം (പാശം) |
| വി (ശ്രഥയ) | — വിയുജ്യ ശിഥിലീകുരു |
| അഥ ഹേ ആദിത്യ | — അദിതേഃ പുത്ര, വരുണ, |
| വയം | — ശുനശ്ശേപാഃ |
| തവ വ്രതേ | — ത്വദീയേ കർമ്മണി |
| അദിതയേ | — ഖണ്ഡനരാഹിത്യായ |
| അനാഗസഃ | — അപരാധരഹിതാഃ |
| സ്യാമ | — ഭവേമ |

അർത്ഥം–അല്ലയോ വരുണ, എന്റെ തലയിൽ കെട്ടിയ കയർ എന്നിൽനിന്ന് മേല്പോട്ട് ഊരിയാലും. കാലിന്മേലുള്ള കയർ കീഴ്പ്പോട്ടൂരിയാലും. വയററത്തുള്ള കയർ അഴിച്ച് ഊരിയാലും. പിന്നെ, അല്ലയോ അദിതിപുത്രനായ വരുണ, ഞാൻ അവിടത്തെസ്സംബന്ധിച്ച കർമ്മത്തിൽ, ഉപാസനയിൽ ഏർപ്പെട്ട് പൂർണ്ണതയെ പ്രാപിക്കാനായി നിരപരാധനായി, പാപരഹിതനായി ഭവിച്ചാവൂ.

വർഗ്ഗം 16, 17, 18, 19 ഗായത്രീ ഛന്ദഃ വരുണോ ദേവതാ.

1 യച്ചിദ്ധി തേ വിശോ യഥാ

പ്ര ദേവ വരുണ വ്രതം

മിനീമസി ദ്യവിദ്യവി.

അന്വയം:—

ഹേ ദേവ വരുണ, യഥാ
(ലോകേ) വിശഃ — പ്രജാഃ കദാ ചിൽപ്രമാദം കുർവ്വന്തി, തഥാവയമപി
തേ — തവ (സംബന്ധി)
യൽ ചിൽ ഹി — യദേവ കിംചിൽ
വ്രതം — കർമ്മ
ദ്യവി—ദ്യവി — പ്രതിദിനം
പ്ര മിനീമസി — പ്രമാദേന ഹിംസിതവന്തഃ
(തദപി വ്രതം പ്രമാദപരിഹാരേണ സാംഗം കുരു)

അർത്ഥം—അല്ലയോ വരുണ, ലോകത്തിൽ ജനങ്ങൾ എപ്പോഴെങ്കിലും തെററുചെയ്യുന്ന പോലെ ഞാനും അവിടുത്തെ സംബന്ധിച്ച ഏതെങ്കിലും കർമ്മത്തെ പ്രമാദത്തോടു (തെററോടു) കൂടി ഹനിച്ചിട്ടുണ്ടെങ്കിൽ, വികലമായി ചെയ്തിട്ടുണ്ടെങ്കിൽ, ആ വ്രതത്തെയും തെററുതീർത്തു സാംഗോപാംഗശുദ്ധമാക്കിത്തരണം (അതു് അവിടുത്തെ ഭാരമാണ്)

2 മാ നോ വധായ ഹത്നവേ
ജിഹീളാനസ്യ രീരധഃ
മാ ഹൃണാനസ്യ മന്യവേ.

അന്വയം:—

(ഹേ വരുണ,)
ജിഹീളാനസ്യ ഹത്നവേ — അനാദരം കൃതവതഃ ഹന്തുഃ പാപിഹനന ശീലസ്യ തവ സംബന്ധിനേ, തൽകർത്തൃകായ
വധായ നഃ — അസ്മാൻ
മാ രീരധഃ — സംസിദ്ധാൻ, വിഷയഭൂതാൻ മാ കുരു
ഹൃണാനസ്യ — ഹൃണീയമാനസ്യ, ക്രുദ്ധസ്യ
(തവ) മന്യവേ — ക്രോധായ
(അസ്മാൻ) മാ (രീരധഃ)

അർത്ഥം—അല്ലയോ വരുണ, അവിടുത്തെ അനാദരിക്കുന്ന പാപികൾക്കു് അവിടുന്നു കല്പിക്കുന്ന ശിക്ഷയ്ക്കു്, വധത്തിന്നു്

എന്നെ വിഷയീഭൂതനാക്കരുതേ ഉദ്ഗ്രനായ അവിടത്തെ കോപത്തിന്നും എന്നെ പാത്രമാക്കരുതേ

3 വി മൃളീകായ തേ മനോ

രഥീരശ്വം ന സന്ദിതം

ഗീർഭിർവ്വരുണ സീമഹി

അന്വയം.—

| | |
|---|---|
| ഹേ വരുണ, മൃളീകായ | — അസ്മൽസുഖായ |
| തേ മനഃ | — തവ മനഃ |
| ഗീഃ—ഭിഃ | — സ്തുതിഭിഃ |
| രഥീഃ | — രഥസ്വാമീ |
| സം—ദിതം അശ്വം ന | — ദൂരഗമനേന ശ്രാന്തം അശ്വമിവ |
| വി സീമഹി | — വിശേഷേണ ബധ്നീമഃ, പ്രസാദയാമഃ |

(ശ്രാന്തമശ്വം ഘാസപ്രദാനാദിനാ യഥാ പ്രസാദയതി തദ്വൽ)

അർത്ഥം—അല്ലയോ വരുണ, എന്റെ സുഖത്തിന്നായി അവിടത്തെ മനസ്സിനെ സ്തുതികൾകൊണ്ടു്, നീണ്ടയാത്രയാൽ ക്ഷീണിച്ച കുതിരയെ പുല്ലും വെള്ളവും കൊടുത്തു തേരാളി കെട്ടിനിറുത്തി സന്തോഷിപ്പിക്കുന്നപോലെ ഞാൻ പ്രസാദിപ്പിക്കുന്നു

4 പരാ ഹി മേ വിമന്യവഃ

പതന്തി വസ്യഇഷ്ടയേ

വയോ ന വസതീരുപ

അന്വയം —

| | |
|---|---|
| (ഹേ വരുണ,) മേ | — ശുനശ്ശേപസ്യ മമ |
| വി—മന്യവഃ | — ക്രോധരഹിതാ ബുദ്ധയഃ |
| വസ്യഃ—ഇഷ്ടയേ | — അതിശയേന വസുമതോ ജീവനസ്യ പ്രാപ്തയേ |
| വയഃ ന | — പക്ഷിണഃ യഥാ |

വസതീഃ — നിവാസസ്ഥാനാനി
ഉപ — സാമീപ്യേന പ്രാപ്നുവന്തി
(തഥാ) പരാ പതന്തി ഹി — പരാങ്മുഖാഃ, പുനരാവൃത്തി രഹിതാഃ പ്രസരന്തി

അർത്ഥം—അല്പയോ വരുണ, ശുനശ്ശേപനായ എന്റെ ക്രോധംവിട്ടബുദ്ധികൾ (തന്നെപണത്തിന്നു വിററ അച്ഛനോടും വിലയ്ക്കുവാങ്ങി യൂപത്തിൽ കെട്ടിയ രാജാവിനോടും മററാരോടും ക്രോധം തോന്നാത്ത, ശമംവന്ന വിചാരങ്ങൾ) അത്യധികം സുഖപുഷ്ടമായ ജീവനത്തിന്നുവേണ്ടി (മരിക്കാതെ ജീവിതം നീണ്ടുകിട്ടാനായി), പക്ഷികൾ കൂടുകളുടെ സമീപത്തു സോത്സാഹം പറന്നെത്തുന്നപോലെ, ജീവിതത്തിലേയ്ക്കു പിന്നാക്കം നോക്കിക്കൊണ്ടു പ്രസരിക്കുക തന്നെ ചെയ്യുന്നു.

5 കദാ ക്ഷത്രശ്രിയന്നര—
മാ വരുണങ്കരാമഹേ
മൃളീകായോരുചക്ഷസം. വ 16

അന്വയം:—
മൃളീകായ — ആത്മസുഖായ
ക്ഷത്ര—ശ്രിയം നരം — ബലസേവിനം നേതാരം
ഉരു—ചക്ഷസം വരുണം — ബഹൂനാം ദ്രഷ്ടാരം വരുണം
കദാ ആ കരാമഹേ? — കസ്മിൻ കാലേ അസ്മിൻ കർമ്മണി ആഗതം കരവാമ?

അർത്ഥം—ആത്മസുഖത്തിന്നായി ബലസേവിയും നേതാവും എല്ലാം കാണുന്നവനുമായ വരുണനെ എപ്പോഴാണ് ഈ കർമ്മത്തിൽ ഞാൻ വരുത്തുന്നതു്?

വർഗ്ഗം 17

6 തദിത് സമാനമാശാതേ
വേനന്താ ന പ്രയുച്ഛതഃ
ധൃതവ്രതായ ദാശുഷേ

അന്വയം —

| | |
|---|---|
| ധൃത—വ്രതായ | — അനുഷ്ഠിതകർമ്മണേ |
| ദാശുഷേ | — ഹവിർദ്ദത്തവതേ യജമാനായ |
| വേനന്താ | — വേനന്തൗ, കാമയമാനൗ, മിത്രാവരുണൗ |
| (തൗ ഉഭൗ) സമാനം | — സാധാരണം |
| തത് ഇത് | — തദേവ, അസ്മാഭിർദ്ദത്തം ഹവിഃ |
| ആശാതേ | — അശ്നവാതേ |
| ന പ്ര യുച്ഛതഃ | — കദാചിദപി പ്രമാദം ന കുരുതഃ |

അർത്ഥം—കർമ്മമനുഷ്ഠിച്ചു ഹവിസ്സർപ്പിക്കുന്ന യജമാനന്ന് സുഖത്തെ ഇച്ഛിക്കുന്ന (സുഖം കൊടുക്കുന്ന) മിത്രാവരുണന്മാർ രണ്ടുപേരും നമ്മളാൽ കൊടുക്കപ്പെടുന്ന ഹവിസ്സ് ഒരുമിച്ചു സ്വീകരിക്കുന്നു അവർക്ക് ഒരിക്കലും തെററുപററാറില്ല

7 വേദാ യോ വീനാം പദ—
മന്തരിക്ഷേണ പതതാം
വേദ നാവസ്സമുദ്രിയഃ

അന്വയം —

യഃ (വരുണഃ)

| | |
|---|---|
| അന്തരിക്ഷേണ പതതാം | — ആകാശമാർഗ്ഗേണ ഗച്ഛതാം |
| വീനാം പദം വേദ | — പക്ഷിണാം പദം ജാനാതി |
| (തഥാ) സമുദ്രിയഃ | — സമുദ്രേവസ്ഥിതഃ (വരുണഃ) |
| നാവഃ വേദ | — ജലേ ഗച്ഛന്ത്യാഃ (പദം) ജാനാതി |

(സഃ അസ്മാൻ ബന്ധനാത് മോചയതു)

അർത്ഥം—യാതൊരു ദേവൻ ആകാശമാർഗ്ഗത്തിൽ ഗമിക്കുന്ന പക്ഷികളുടെ നില അറിയുന്നുവോ അതുപോലെ സമുദ്രവർത്തിയായി ജലചരങ്ങളുടെ നില അറിയുന്നുവോ ആ വരുണൻ എന്നെ ബന്ധനത്തിൽനിന്ന് മോചിപ്പിക്കട്ടെ (ചെറുപ്രാണികളുടെകൂടി ജീവിതസ്ഥിതി വരുണനറിയാമല്ലോ എന്റെ ജീവിതസ്ഥിതിയേയും അവിടുന്നറിയട്ടെ എന്നു സാരം )

8 വേദ മാസോ ധൃതവ്രതോ-

ദ്വാദശ പ്രജാവതഃ

വേദാ യ ഉപജായതേ.

അന്വയം:-

| | |
|---|---|
| ധൃത-വ്രതഃ | — സ്വീകൃതകർമ്മവിശേഷഃ (വരുണഃ) |
| പ്രജാ-വതഃ | — തദാ തദോൽപദ്യമാനപ്രജാ യുക്താൻ |
| ദ്വാദശ മാസഃ | — ചൈത്രാദീൻ ഫാൽഗുനാന്താൻ |
| വേദ | — ജാനാതി |
| യഃ (ത്രയോ ദശാധിക മാസഃ) ഉപ-ജായതേ | — സംവത്സരസമീപേ സ്വയമേ വോൽപദ്യതേ. |

(തമപി) വേദ (സഃ അസ്മാൻ ബന്ധനാൽ മോചയതു)

അർത്ഥം—സ്വയം ചില കർമ്മവിശേഷങ്ങരം സ്വീകരിച്ചിട്ടുള്ള വരുണൻ, അതാതു കാലങ്ങളിൽ ജനിച്ച പ്രജകളോടു കൂടിയ, ചൈത്രംമുതൽ ഫാൽഗുനം വരെയുള്ള പന്ത്രണ്ടു മാസങ്ങളെ അറിയുന്നു. ,സംവത്സരം തികയുമ്പോരം പതിമൂന്നാമതു് വരുന്ന അധിമാസത്തെയും അറിയുന്നു. ആ വരുണൻ എന്നെ ബന്ധനത്തിൽനിന്നു മുക്തനാക്കട്ടെ. (എല്ലാവരുടെയും ജനനകാലവും കാലത്തിൻെറ ഗതിയും അറിയുന്ന അവിടുന്നു കാലവിളംബം കൂടാതെ എന്നെ മുക്തനാക്കട്ടെ )

9 വേദ വാതസ്യ വർത്തനി-

മുരോരൃഷ്വസ്യ ബൃഹതഃ

വേദാ യേ അധ്യാസതേ.

അന്വയം:-

| | |
|---|---|
| ഉരോഃ | — വിസ്തീർണ്ണസ്യ |
| ഋഷ്വസ്യ | — ദർശനീയസ്യ |
| ബൃഹതഃ | — ഗുണൈരധികസ്യ |

വാതസ്യ വർത്തനിം — വായോഃ മാർഗ്ഗം
(വരുണഃ) വേദ — ജാനാതി
യേ (ദേവാഃ) അധി—
ആസതേ — ഉപരി തിഷ്ഠന്തി
(താൻ അപി) വേദ (സഃ അസ്മാൻ ബന്ധനാത് മോചയതു)

അർത്ഥം—വിസ്തീർണ്ണവും ദർശനീയവും ഗുണംകൊണ്ടു മികച്ചതുമായ വായുവിൻെറ മാർഗ്ഗത്തെ (ഗതിയെ) വരുണൻ അറിയുന്നു ഏതു ദേവന്മാർ മുകളിൽ വർത്തിക്കുന്നുവോ അവരെയും വരുണനറിയുന്നു ആ വരുണൻ ബന്ധനമോചനം തരട്ടെ (വായുവിൻെറ വികാരമാണല്ലോ പ്രാണൻ അതുപോലെ, കർമ്മസാക്ഷികളായ ദേവന്മാർ മുകളിൽ വർത്തിക്കുന്നു പ്രാണൻെറ ഗതിയെയും ദേവന്മാരുടെ വിധിയെയും അറിയുന്ന വരുണൻ ബന്ധനമുക്തി തരണം എന്നു സാരം )

10 നിഷസാദ ധൃതവ്രതോ
വരുണഃ പസ്ത്യാ൨സ്വാ
സാമ്രാജ്യായ സുക്രതുഃ വ 17

അന്വയം —

ധൃത—വ്രതഃ വരുണഃ
പസ്ത്യാസു — ദൈവീഷു പ്രജാസു
സാം—രാജ്യായ — സാമ്രാജ്യസിദ്ധ്യർത്ഥം
സു—ക്രതുഃ — ശോഭനകർമ്മാ
ആ നി സസാദ — ആഗത്യ നിഷണ്ണവാൻ (സഃ അസ്മാൻ ബന്ധനാത് മോചയതു)

അർത്ഥം—സ്വയം കർമ്മവിശേഷങ്ങളെ അനുഷ്ഠിക്കുന്ന വരുണൻ ദേവന്മാരായ പ്രജകളിൽ അധീശത്വത്തിന്നായി ശോഭനകർമ്മാവായി ഇരുന്നരുളി ആ വരുണൻ എന്നെ ബന്ധനത്തിൽ നിന്ന് മോചിപ്പിക്കട്ടെ

വർഗ്ഗം 18

11 അതോ വിശ്വാന്യദ്ഭുതാ
ചികിത്വാ അഭി പശ്യതി
കൃതാനി യാ ച കർത്വാ

അന്വയം:—

| | |
|---|---|
| അതഃ | — അസ്മാൽ വരുണാൽ |
| യാ കൃതാനി | — യാനി ആശ്ചര്യാണി പൂർവ്വം സമ്പാദിതാനി. |
| ച കർത്വാ | — ഇതഃ പരം കർത്തവ്യാനി അന്യാന്യാശ്ചര്യാണി. |
| (താനി) വിശ്വാനി | — സർവ്വാണി |
| അദ്ഭുതാ | — അദ്ഭുതാനി, ആശ്ചര്യാണി. |
| ചികിത്വാൻ | — പ്രജ്ഞാവാൻ |
| അഭി പശ്യതി | — ആഭിമുഖ്യേന പശ്യതി |

അർത്ഥം—ഈ വരുണങ്കൽ നിന്നു മുമ്പുതന്നെ വെളിവായ ആശ്ചര്യങ്ങളും ഇതുവരെ കർത്തവ്യമെന്ന നിലയിൽ ഉളവായ മററാശ്ചര്യങ്ങളും ഏവയോ, ആ എല്ലാ ആശ്ചര്യങ്ങളെയും പ്രജ്ഞാവാനായി (ജ്ഞാനിയായി) നേരേ കാണുന്നു. (അവിടുത്തെ ആശ്ചര്യകർമ്മങ്ങളെ അവിടുന്നുതന്നെ കാണുന്നു.)

12 സ നോ വിശ്വാഹാ സുക്രതു—
രാദിത്യസ്സുപഥാ കരൽ
പ്ര ണ ആയൂംഷി താരിഷൽ.

അന്വയം:—

| | |
|---|---|
| സു—ക്രതുഃ | — ശോഭനപ്രജ്ഞഃ |
| സഃ ആദിത്യഃ | — വരുണഃ |
| വിശ്വാഹാ | — സർവ്വേഷ്വഹസ്സു |
| നഃ സു—പഥാ കരൽ | — അസ്മാൻ ശോഭനമാർഗ്ഗേണ സഹിതാൻ കരോതു |
| (കിഞ്ച) നഃ ആയൂംഷി പ്ര താരിഷൽ | — നഃ ആയൂംഷി പ്രവർദ്ധയതു |

അർത്ഥം—ശോഭനപ്രജ്ഞനായ ആ അദിതിപുത്രൻ, വരുണൻ, എല്ലാ ദിവസങ്ങളിലും എന്നെ ശോഭനമാർഗ്ഗസഹിതനാക്കട്ടെ, സൽപഥചാരിയാക്കട്ടെ. കൂടാതെ എനിക്കു് ആയുസ്സുകളെ വർദ്ധിപ്പിക്കട്ടെ.

*12

13 ബിഭ്രദ്ദ്രാപിം ഹിരണ്യയം
വരുണോ വസ്ത നിർണ്ണിജം
പരി സ്പശോ നി ഷേദിരേ.

അന്വയം:—

| | |
|---|---|
| ഹിരണ്യയം | — സുവർണ്ണമയം |
| ദ്രാപിം ബിഭ്രത് | — കവചം ധാരയൻ |
| വരുണഃ നിഃ—നിജം വസ്ത | പുഷ്ടം സ്വശരീരം ആച്ഛാദയതി |
| സ്പശഃ | — ഹിരണ്യസ്പർശിനോ രശ്മയഃ |
| പരി നി സേദിരേ | — സർവ്വതോ നിഷണ്ണാഃ |

അർത്ഥം—സുവർണ്ണമയമായ കവചം ധരിച്ച വരുണൻ പുഷ്ടമായ സ്വശരീരത്തെ ആച്ഛാദനംചെയ്യുന്ന സ്വർണ്ണ (കവച)ത്തിൽ മുട്ടിവരുന്ന രശ്മികൾ എല്ലാടവും വ്യാപിക്കുന്നു.

14 ന യം ദിപ്സന്തി ദിപ്സവോ
ന ദ്രുഹ്വാണോ ജനാനാം
ന ദേവമഭിമാതയഃ

അന്വയം:—

| | |
|---|---|
| ദിപ്സവഃ | — ഹിംസിതുമിച്ഛന്തോ വൈരിണഃ |
| യം (വരുണം) ന ദിപ്സന്തി | — ഭീതാസ്സന്തഃ ഹിംസിതുമിച്ഛാം പരിത്യജന്തി |
| ജനാനാം | — പ്രാണിനാം |
| ദ്രുഹ്വാണഃ | — ദ്രോഗ്ധാരഃ (അപി) ന ദിപ്സന്തി |
| (തം)ദേവം അഭി—മാതയഃ ന (സ്പൃശന്തി) | — പാപ്മാനഃ |

അർത്ഥം—ഹിംസിക്കാൻ ഇച്ഛിച്ച് ശത്രുക്കൾ യാതൊരുദേവനെ വിട്ടുമാറുന്നുവോ, ജനങ്ങളെ ദ്രോഹിക്കുന്നവരും

യാതൊരു ദേവനെ ദ്രോഹിക്കുന്നില്ലയോ, ആ വരുണനെ പാപികരം സ്പൃശിക്കുന്നില്ല.

15 ഉത യോ മാനുഷേഷ്വാ
യശശ്ചക്രേ അസാമ്യാ
അസ്മാകമുദരേഷ്വാ.

അന്വയം:-

| | |
|---|---|
| ഉത | — അപി ച |
| യഃ (വരുണഃ) മാനുഷേഷു | |
| യശഃ | — അന്നം |
| ആ ചക്രേ | — സർവ്വതഃ കൃതവാൻ |
| (സഃ വരുണഃ) ആ | — സർവ്വതഃ |
| അസാമി (ചക്രേ) | — സമ്പൂർണ്ണം, ന തു ന്യൂനം കൃതവാൻ |
| (വിശേഷതഃ) | |
| അസ്മാകം ഉദരേഷു ആ | — സർവ്വതഃ ചക്രേ |

അർത്ഥം—അതുമല്ല, യാതൊരുദേവൻ മനുഷ്യരിൽ അന്നം എല്ലാദിക്കിലും ഉണ്ടാക്കിയോ, ആ വരുണൻ അങ്ങനെ ചെയ്തു പകുതിയാ (ന്യൂനമാ) യിട്ടല്ല, പൂർണ്ണമായിട്ടാണ് വിശേഷിച്ചും നമ്മുടെ ഉദരങ്ങളിലും അവിടുന്ന് അന്നം നിറച്ചിരിരിക്കുന്നു.

16 പരാ മേ യന്തി ധീതയോ
ഗാവോ ന ഗവ്യൂതീരനു
ഇച്ഛന്തീരുരുചക്ഷസം.

അന്വയം:—

| | |
|---|---|
| ഉരു-ചക്ഷസം | — ബഹുഭിഃ ദ്രഷ്ടവ്യം വരുണം. |
| ഇച്ഛന്തീഃ മേ ധീതയഃ | — ശുനശ്ശേപസ്യ ബുദ്ധയഃ |
| ഗാവഃ ന ഗവ്യൂതീഃ അനു | — യഥാ ഗാവഃ ഗോഷ്ഠാന്യനുലക്ഷ്യ ഗച്ഛന്തി തഥാ |
| പരാ യന്തി | — പരാങ്മുഖാ ഗച്ഛന്തി |

അർത്ഥം—എല്ലാവർക്കും ദർശനീയനായ വരുണനെ ഇച്ഛിക്കുന്ന (അവിടുത്തെ പ്രസാദത്തിന്നായി പ്രാർത്ഥിക്കുന്ന) ശുനശ്ശേപനായ എന്റെ ബുദ്ധികൾ, (വിചാരഗതികൾ) തൊഴുത്തിനെ ഉന്നംവെച്ചു പശുക്കൾ പോകുന്നപോലെ, അവിടുത്തെ നേരെ നിവൃത്തിരഹിതമായി ഗമിക്കുന്നു

17 സം നു വോചാവഹൈ പുന-
ര്യതോ മേ മധ്വാഭൃതം
ഹോതേവ ക്ഷദസേ പ്രിയം.

അന്വയം —

| | | |
|---|---|---|
| യതഃ | — | യസ്മാൽ കാരണാൽ |
| മേ | — | മജ്ജീവനാർത്ഥം |
| മധു | — | മധുരം ഹവിഃ |
| ആ—ഭൃതം | — | അഞ്ജസ്സവാഖ്യേ കർമ്മണി സംപാദിതം |
| (അതഃ കാരണാൽ) | | |
| ഹോതാ—ഇവ | — | ഹോമകർത്തേവ (ത്വമപി) |
| പ്രിയം (ഹവിഃ) ക്ഷദസേ | — | അഗ്ലാസി |
| പുനഃ | — | ഹവിസ്സ്വീകാരാദൂർദ്ധ്വം തൃപ്തസ്ത്വം ജീവന്നഹം ച |
| നു സം വോചാവഹൈ | — | സംഭൂയ അവശ്യം പ്രിയവാർത്താം കരവാവഹൈ |

അർത്ഥം—യാതൊരുകാരണത്താൽ എന്റെ തുടർന്ന ജീവനത്തിന്നായി അഞ്ജസ്സവമെന്നകർമ്മത്തിൽ മധുരമായ ഹവിസ്സ് ഒരുക്കിയോ, ആ കാരണത്താൽ [illegible] ടുന്നും ആ പ്രിയഹവിസ്സ് അശി[illegible] ന്നശേഷം സംതൃപ്തനായ അവിടു[illegible] ഒന്നുചേർന്ന തമ്മിൽ തീർച്ചയായും നല്ലപോലെ സംസാരിക്കുമാറാകണം

18 ദർശം നു വിശ്വദർശതം
ദർശം രഥമധി ക്ഷമി
ഏതാ ജുഷത മേ ഗിരഃ

അന്വയം:—

| | |
|---|---|
| വിശ്വ—ദർശതം | — സർവ്വൈഃ ദർശനീയം, അസ്മദനുഗ്രഹാർത്ഥം ആവിർഭൂതം വരുണം |
| ദർശം നു | — അഹം ദൃഷ്ടവാൻ ഖലു |
| ക്ഷമി | — ക്ഷമായാം, ഭൂമൗ |
| (വരുണസംബന്ധിനം) | |
| രഥം അധി ദർശം | — ആധിക്യേന ദൃഷ്ടവാനസ്മി |
| (വരുണഃ) എതാഃ മേ | |
| ഗിരഃ | — ഉച്യമാനാഃ മദീയാസ്തുതീഃ |
| ജുഷത | — സേവിതവാൻ |

അർത്ഥം—സർവ്വദർശനീയനും എന്നെ അനുഗ്രഹിപ്പാൻ പ്രത്യക്ഷനുമായ വരുണനെ ഞാൻ ഇതാകണ്ടുവല്ലോ. ഭൂമിയിൽ വരുണരഥത്തെ ഇതാ ഞാൻ നല്ലപോലെ കാണുന്നു. ഞാൻ ഉച്ചരിക്കുന്ന സ്തുതികൾ വരുണൻ സ്വീകരിച്ചിരിക്കുന്നു.

19 ഇമംമേ വരുണശ്രുധീ
ഹവമദ്യാ ച മൃളയ
ത്വാമവസ്യുരാ ചകേ

അന്വയം:—

| | |
|---|---|
| ഹേ വരുണ, മേ | — മദീയം. |
| ഇമം ഹവം ശ്രുധി | — ആഹ്വാനം ശൃണു. |
| അദ്യ മൃളയ | — അസ്മിൻ ദിനേ സുഖയ |
| അവസ്യുഃ | — രക്ഷണേച്ഛുഃ (അഹം) |
| ത്വാം ആ ചകേ | — ത്വാം ആഭിമുഖ്യേന ശബ്ദയാമി, സ്തൗമി |

അർത്ഥം—അല്ലയോ വരുണ, എന്റെ ഈ വിളികേൾക്കണേ. എനിക്കിന്നു സുഖമരുളണേ, അവിടത്തെ രക്ഷണമിച്ഛിക്കുന്ന ഞാൻ അവിടത്തെ നേരിട്ട് ഉറക്കെ സ്തുതിക്കുന്നു.

20 ത്വം വിശ്വസ്യ മേധിര

ദിവശ്ച ഗ്മശ്ച രാജസി

സ യാമനി പ്രതി ശ്രുധി

അന്വയം —

| | |
|---|---|
| ഹേ മേധിര, | — മേധാവിൻ (വരുണ,) |
| ത്വം ദിവഃ ച ഗ്മഃ ച (ഏവം ആത്മകസ്യ) | — ദ്യുലോകസ്യ ഭൂലോകസ്യാപി |
| വിശ്വസ്യ | — സർവ്വസ്യ ജഗതോമദ്ധ്യേ |
| രാജസി | — ദീപ്യസി |
| സഃ | — താദൃശ് ത്വം |
| യാമനി | — ക്ഷേമപ്രാപണേ അസ്മദീയേ |
| പ്രതി ശ്രുധി | — പ്രതിശ്രവണം ആജ്ഞാപനം കുരു |

(രക്ഷിഷ്യാമി ഇതി പ്രത്യുത്തരം ദേഹി)

അർത്ഥം—അല്ലയോ മേധാവിൻ വരുണ അവിടുന്ന ദ്യോവും ഭൂവുമടങ്ങിയ സർവ്വജഗത്തിന്റെയും മദ്ധ്യത്തിൽ പ്രകാശിക്കുന്ന അപ്രകാരമുള്ള അവിടുന്ന് എനിക്കു ക്ഷേമമണയ്ക്കുന്ന വിഷയത്തിൽ (ക്ഷേമം അണയ്ക്കാനായിക്കൊണ്ട്) എന്നോടു പ്രതിവചനം (മറുപടി) പറഞ്ഞാലും (രക്ഷിക്കാം എന്ന് ഉത്തരംതന്നാലും)

21 ഉദുത്തമം മുമുഗ്ധി നോ

വിപാശം മധ്യമം ചൃത

അവാധമാനി ജീവസേ

അന്വയം —

| | |
|---|---|
| ഉത് മുമുഗ്ധി | — ഉത്കൃത്യ മോചയ |
| മധ്യമം | — ഉദരഗതം പാശം |
| വി ചൃത | — വിയുജ്യ നാശയ |
| അധമാനി | — പാദഗതാൻ പാശാൻ |
| അവ (ചൃത) | — അവകൃത്യ നാശയ |

അർത്ഥം—ജീവിക്കാനായി എൻെറ തലയിലുള്ള കയററിനെ മേല്പോട്ടരിയാലും വയററിലുള്ള കയററിനെ അഴിച്ചു വേർപെത്തിയാലും. കാലുകളിലുള്ള കയറുകളെ താഴോട്ടരിയാലും.

വർഗ്ഗം 20, 21—അഗ്നിർദ്ദേവതാ

1 വസിഷ്വാ ഹി മിയേധ്യ

വസ്ത്രാണ്യൂർജ്ജാം പതേ

സേമന്നോ അധ്വരം യജ

അന്വയം:—

| | | |
|---|---|---|
| ഹേ മിയേധ്യ, | — | മേധസ്യ, യജ്ഞസ്യ യോഗ്യ, |
| ഊർജ്ജാം പതേ, | — | അന്നാനാം പാലക, (അഗ്നേ,) |
| വസ്ത്രാണി | — | ആച്ഛാദകാനി തേജാംസി |
| വസിഷ്വ | — | ആച്ഛാദയ, പ്രജ്വലിതസ്തേജസാ ഭവ |
| ഹി | — | യസ്മാൽ പ്രജ്വലിതഃ തസ്മാൽ |
| സഃ | — | താദൃശഃ (ത്വം) |
| നഃ ഇമം അധ്വരം യജ | — | അസ്മദീയം ക്രിയമാണം യാഗം നിഷ്പാദയ |

അർത്ഥം—അല്ലയോ യജ്ഞയോഗ്യ, അന്നരക്ഷക, അഗ്നേ, അവിടുത്തെ മൂടുന്ന തേജസ്സുകളും ധരിച്ചു പ്രജ്വലിതനായി ഭവിച്ചാലും. അങ്ങനെ ആളിക്കത്തി ഞങ്ങളുടെ ഈ യാഗത്തെ നിറവേററിയാലും. (വരുണനാൽ ഉപദിഷ്ടനായി ശുനശ്ശേപൻ അഗ്നിയെ സ്തുതിക്കുകയാണ് ഇതിലും തുടർന്ന് സൂക്തങ്ങളും രണ്ടിലും.)

2 നി നോ ഹോതാ വരേണ്യ—

സ്സദാ യവിഷ്ഠ മന്മഭിഃ

അഗ്നേ ദിവിത്മതാ വചഃ

അന്വയം:—

| | | |
|---|---|---|
| സദാ യവിഷ്ഠ | — | സർവ്വദാ യുവതമ |
| ഹേ അഗ്നേ, മന്മഭിഃ | — | ജ്ഞാപകൈഃ തേജോഭിര്യുക്തഃ |

17 മനുഷ്വദഗ്നേ അംഗിരസ്വദംഗിരോ—
യയാതിവൽസദനേ പൂൎവ്വവച്ഛുചേ
അച്ഛയാഹ്യാവഹാദൈവ്യം ജന—
മാസാദയബൎഹിഷി യക്ഷിചപ്രിയം.

അന്വയം:—

| | |
|---|---|
| ഹേ ശുചേ, | — ശുദ്ധിയുക്ത, |
| അംഗിരഃ അഗ്നേ | — അംഗനശീല, ഹവിരാദാനായ തത്രതത്രഗമനശീല, |
| അച്ഛ | — ആഭിമുഖ്യേന |
| സദനേ | — ദേവയജനദേശേ |
| മനുഷ്വൽ, അംഗിരസ്വൽ, യയാതി—വൽ | — യഥാമനുഃ, അംഗിരാഃ, യയാതിൎന്നാമരാജാ (ച) |
| പൂൎവ്വ—വൽ | — യഥാ അന്യേ പൂൎവ്വപുരുഷാഃ ഗച്ഛന്തി |
| (തഥാ) യാഹി | — ഗച്ഛ |
| (ഗത്വാ ച)ദൈവ്യം ജനം ആ വഹ | — ദേവതാസമൂഹരൂപം ജനം അസ്മിൻ കൎമ്മണി ആനയ. |
| (ആനീയ ച) ബൎഹിഷി (താൻ) ആ സാദയ | — വിസ്തീൎണ്ണേ ദൎഭേ ഉപവേശയ |
| (ഉപവേശ്യ ച) പ്രിയം | — അഭീഷ്ടം ഹവിഃ |
| യക്ഷി ച | — ദേഹി |

അൎത്ഥം—അല്ലയോ ശുദ്ധനും സൎവ്വത്ര ഗമനശീലനുമായ അഗ്നേ, അവിടുന്ന് നേരിട്ട് ഈ ദേവയജനസ്ഥലത്ത്, പണ്ട് മനുവും അംഗിരസ്സും, യയാതി എന്ന രാജാവും മററു പൂൎവ്വപുരുഷന്മാരും യാഗത്തിന്നു വന്നെത്തുന്നതുപോലെ, വന്നുചേൎന്നാലും വന്ന്, ദേവന്മാരുടെ സമൂഹത്തെ ഈ കൎമ്മത്തിലേക്ക് ആനയിച്ചാലും. ആനയിച്ചിട്ട്, വിസ്തീൎണ്ണമായ ദൎഭ്ഭവിരിപ്പിൽ ഇരുത്തിയാലും. ഇരുത്തി, അവൎക്ക് അഭീഷ്ടമായ ഹവിസ്സു നല്കിയാലും.

18 ഏതേനാഗ്നേ ബ്രഹ്മണാവാവൃധസ്വ
ശക്തീവായത്തേ ചകൃമാവിദാവാ
ഉതപ്രണേഷ്യഭിവസ്യോ അസ്മാ— വ 35
ൻത്സന്നസ്സൃജസുമത്യാ വാജവത്യാ

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, വവൃധസ്വ | — അഭിവൃദ്ധോഭവ |
| ശക്തീ വാ വിദാ വാ | — അസ്മദീയ ശക്ത്യാച അസ്മദീയജ്ഞാനേന ച |
| തേ യൽ ചകൃമ | — തവ യൽ സ്തോത്രം വയം കൃതവന്തഃ |
| ഏതേന ബ്രഹ്മണാ | — മന്ത്രേണ |
| ഉത | — അപി ച |
| അസ്മാൻ | — അനുഷ്ഠാതൄൻ |
| വസ്യഃ | — വസുമത്തരത്വലക്ഷണം ശ്രേയഃ |
| അഭി പ്ര നേഷി | — പ്രകർഷേണ അഭിപ്രാപയ |
| നഃ വാജ–വത്യാ | — അസ്മാൻ പ്രഭൂതാന്നയുക്തയാ |
| സു–മത്യാ സം സൃജ | — അനുഷ്ഠാനവിഷയയാ ശോഭനബുദ്ധ്യാ സംയോജയ |

അർത്ഥം—അല്ലയോ അഗ്നേ, ഞങ്ങളുടെ ശക്തികൊണ്ടോ ജ്ഞാനംകൊണ്ടോ അവിടത്തെക്കുറിച്ച് (ചില) സ്തോത്രങ്ങളുണ്ടാക്കി ആ മന്ത്രങ്ങളെക്കൊണ്ട് അവിടന്ന് വർദ്ധിച്ചാലും. പിന്നെ അനുഷ്ഠാതാക്കളായ ഞങ്ങളെ വസുമത്തരായ (മികച്ച ധനത്തോടു കൂടിയ) ശ്രേയസ്സിങ്കലെത്തിച്ചാലും. അന്നസമ്പത്തിയോടും അനുഷ്ഠാന വിഷയത്തിൽ തെളിഞ്ഞ ബുദ്ധിയോടും ഞങ്ങളെ യോജിപ്പിച്ചാലും. (ധനസമ്പത്തിയോടൊപ്പം കർമ്മനിഷ്ഠയും ഉണ്ടാവണം എന്നു സാരം.)

വർഗ്ഗം 36, 37, 38 ത്രിഷ്ടുപ് ഛന്ദഃ ഇന്ദ്രോദേവതാ.

1 ഇന്ദ്രസ്യനവീര്യാണിപ്രവോചം

യാനിചകാര പ്രഥമാനിവജ്രീ

അഹന്നഹി മന്വപസ്തതർദ

പ്രവക്ഷണാ അഭിനൽ പർവ്വതാനാം

അന്വയം:—

വജ്രീ — വജ്രയുക്തഃ ഇന്ദ്രഃ

പ്രഥമാനി യാനി (വീര്യാണി) ചകാര — മുഖ്യാനി പരാക്രമയുക്താനി കർമ്മാണി ചകാര (തസ്യ) ഇന്ദ്രസ്യ (താനി) വീര്യാണി

നു പ്ര വോചം — ക്ഷിപ്രം പ്രബ്രവീമി

അഹിം അഹൻ — മേഘംഹതവാൻ

അനു അപഃ തതർദ്ദ — പശ്ചാൽജലാനി ഹിംസിതവാൻ, ഭൂമൌ പതിതവാൻ

പർവ്വതാനാം (സംബന്ധിനീഃ) വക്ഷണാഃ — പ്രവഹണശീലാനദീഃ

പ്ര അഭിനൽ — ഭിന്നവാൻ, പ്രവാഹിതവാൻ

അർത്ഥം:—വജ്രായുധനായ ഇന്ദ്രൻ ചെയ്തിട്ടുള്ള മുഖ്യങ്ങളായ പരാക്രമകർമ്മങ്ങൾ ഏവയാണോ, ഇന്ദ്രന്റെ ആ അപദാനങ്ങളെ ഞാനിതാ പറയുന്നു അവിടുന്ന് മേഘത്തെ ഉടച്ചു് തുടന്ന് വെള്ളങ്ങളെ ഭൂമിയിൽ വീഴ്ത്തി പർവ്വതങ്ങളിൽ നിന്നൊഴുകുന്ന വെള്ളച്ചാട്ടങ്ങളെ രണ്ടു കരകൾക്കുള്ളിലൊതുക്കി പുഴകളായി പ്രവഹിപ്പിച്ചു

2 അഹന്നഹിം പർവ്വതേ ശിശ്രിയാണം

ത്വഷ്ടാസ്മൈ വജ്രം സ്വര്യം തതക്ഷ

വാശ്രാഇവധേനവ സ്യന്ദമാനാ—

അഞ്ജഃസമുദ്രമവ ജഗ്മുരാപഃ

അന്വയം —

| | |
|---|---|
| പർവ്വതേ ശിശ്രിയാണം | — ആശ്രിതം |
| അഹിം അഹൻ | — മേഘം ഹതവാൻ |
| അസ്മൈ (ഇന്ദ്രായ) ത്വഷ്ടാ | — വിശ്വകർമ്മാ |
| സ്വര്യം | — സുഷ്ഠു പ്രേരണീയം, സ്തുത്യം |
| വജ്രം തതക്ഷ | — തനൂകൃതവാൻ |
| (തേന വജ്രേണ മേഘേ ഭിന്നേ സതി)സ്യന്ദമാനാഃ | — പ്രസ്രവണയുക്താഃ |
| ആപഃ വാശ്രാഃ—ഇവ ധേനവഃ | — വത്സാൻപ്രതി ഹംബാരവോപേതാഃ ഗാവ ഇവ |
| സമുദ്രം അഞ്ജഃ അവ ജഗ്മുഃ | — സമ്യക് പ്രാപ്താഃ |

അർത്ഥം—പർവ്വതത്തെ ആശ്രയിച്ചു നിന്നിരുന്ന മേഘത്തെ ഇന്ദ്രൻ ഉടച്ചു. അവിടേക്കുവേണ്ടി വിശ്വകർമ്മാവ് സുക്ഷേപ്താപയോഗക്ഷമമായ വജ്രത്തിന്നു് മൂർച്ചകൂട്ടി. ആ വജ്രത്താൽ മേഘം പിളരപ്പെട്ടപ്പോൾ ഒഴുകിക്കൊണ്ടു ജലങ്ങൾ, കുട്ടികളെക്കുറിച്ച് ഇമ്പാശബ്ദം പുറപ്പെടുവിച്ച് ഓടിച്ചെല്ലുന്ന തള്ളപ്പശുക്കളെപ്പോലെ, സമുദ്രത്തെ മുറക്ക് പ്രാപിച്ചു.

3 വൃഷായമാണോ വൃണീതസോമം
ത്രികദ്രുകേഷ്വപിബൽ സുതസ്യ
ആസായകം മഘവാദത്ത വജ്ര—
മഹന്നേനം പ്രഥമജാ മഹീനാം

അന്വയം:—

| | |
|---|---|
| വൃഷ—യമാണഃ | — വൃഷ ഇവ ആചരൻ (ഇന്ദ്രഃ) |
| സോമം അവൃണീത | — വൃതവാൻ |
| ത്രി—കദ്രുകേഷു | — ജ്യോതിഃ, ഗൌഃ, ആയുഃ, ഇത്യേതന്നാമകാഃ ത്രയോയാഗാഃ തേഷു |
| സുതസ്യ | — അഭിഷുതസ്യ സോമസ്യാംശം |

അപിബൽ — പീതവാൻ
മഘവാ — ധനവാൻ ഇന്ദ്രഃ
സായകം വജ്രം ആ
അദത്ത — ബന്ധകം വജ്രം സ്വീകൃതവാൻ
(തേനവജ്രേണ)
അഹീനാം — മേഘാനാം മധ്യേ
പ്രഥമ–ജാം ഏനം — പ്രഥമോൽപ്പന്നം മേഘം
അഹൻ — ഹതവാൻ

അർത്ഥം—ഇന്ദ്രൻ കാളയായിച്ചമഞ്ഞ് സോമത്തെ കൈക്കൊണ്ടു ജ്യോതിഃ ഗൌഃ ആയുഃ എന്നീ പേരുകളോടുകൂടിയ മൂന്നു യാഗങ്ങളിൽ സംസ്കരിച്ച സോമത്തിന്റെ അംശം കുടിച്ചു ധനവാനായ ഇന്ദ്രൻ ലോകത്തെ കീഴിൽ നിർത്താൻ മതിയായ വജ്രത്തെ സ്വീകരിച്ചു ആ വജ്രംകൊണ്ട് മേഘങ്ങളിൽ ആദ്യമുണ്ടായതിനെ ഉടച്ചു

4 യദിന്ദ്രാഹൻ പ്രഥമജാ മഹീനാ–
മാൻമായിനാ മമിനാഃ പ്രോതമായാഃ
ആൽസൂര്യം ജനയന്ദ്യാ മുഷാസം
താദീത്നാ ശത്രും ന കിലാവിവിത്സേ

അന്വയം —

ഉത — അപി ച
ഹേ ഇന്ദ്ര യൽ — യദാ
അഹീനാം പ്രഥമ–ജാം — മേഘാനാംമധ്യേ പ്രഥമോല്പന്നം മേഘം
അഹൻ — ഹതവാനസി
ആൽ മായിനാം — അനന്തരം മായോപേതാനാമസുരാണാം
മായാഃ പ്ര അമിനാഃ — പ്രകർഷേണ നാശിതവാനസി
(അനന്തരം) സൂര്യം
ഉഷസം ദ്യാം — ഉഷഃകാലം ആകാശം ച

| | |
|---|---|
| ജനയൻ | — ഉൽപ്പാദയൻ, ആവരകമേഘ നിവാരണേന പ്രകാശയൻ വർത്തസേ |
| താദീത്നാ | — തദാനീം, ആവരകാന്ധകാരാ ഭാവാൽ |
| ശത്രും | — ഘാതകം വൈരിണം |
| ന വിവിത്സേ കില | — ന ലബ്ധവാൻ ഖലു |

അർത്ഥം—മാത്രമല്ല, അല്ലയോ ഇന്ദ്ര, എപ്പോഠം അവിടുന്ന് മേഘങ്ങളിൽ ഒന്നാമത്തേതിനെ പിളർന്നുവോ, പിന്നെ മായാശാലികളായ അസുരന്മാരുടെ മായകളെ നശിപ്പിച്ചുവോ, പിന്നെ സൂര്യനെയും പ്രഭാതത്തെയും ആകാശത്തെയും ഉണ്ടാക്കി പ്രകാശിപ്പിച്ച് വർത്തിച്ചുവോ, അപ്പോഠം, ഇരുട്ടുണ്ടാക്കുന്ന മേഘം നീങ്ങിത്തെളിഞ്ഞു്, ഘാതകനായ ശത്രുവിനെ മുമ്പിൽ കാണാതായി. ശത്രു പേടിച്ച് മറഞ്ഞു. (ഇരുട്ടിലാണ്, അജ്ഞാനത്തിലാണ് ശത്രുക്കഠം, പാപങ്ങഠം ബാധിക്കുന്നതു്. ജ്ഞാനത്തിൽ, വെളിച്ചത്തിൽ അവ മായുന്നു.)

5 അഹന്വൃത്രം വൃത്രതരം വ്യംസം<br>
മിന്ദ്രോ വജ്രേണ മഹതാവധേന<br>
സ്കന്ധാംസീവ കുലിശേനാവിവൃ—<br>
ക്ണാഹിശ്ശയത ഉപപൃക് പൃഥിവ്യാഃ. (വ.36)

അന്വയം:—
(അയം) ഇന്ദ്രഃ

| | |
|---|---|
| മഹതാ വധേന | — യഃ സംപാദിതോ മഹാൻ വധഃ, തേന. |
| വജ്രേണ കുലിശേന | — കഠാരേണ. |
| വി—വൃക്ണാ | — വിശേഷതശ്ഛിന്നാനി |
| സ്കന്ധാംസി—ഇവ | — വൃക്ഷസ്കന്ധാശ്ഛിന്നാ ഇവ |
| വൃത്ര—തരം | — ആവരണൈഃ യസ്സർവ്വാൻ ശത്രൂൻ തരതിതം. |
| വൃത്രം | — ഏതന്നാമകമസുരം. |

| | |
|---|---|
| വി–അംസം അഹൻ | — വിഗതാം സഃ ഛിന്നബാഹുഃ യഥാഭവതി തഥാ ഹതവാൻ. |
| (തഥാസതി) അഹിഃ | — വൃത്രഃ |
| പൃഥിവ്യാഃ (ഉപരി) | |
| ഉപ–പൃക് | — സാമീപ്യേന സംപൃക്തഃ |
| ശയതേ | — ശയനം കരോതി, ഛിന്നകാഷ്ഠവൽ ഭൂമൌപതതി |

അർത്ഥം—ഈ ഇന്ദ്രൻ യാതൊന്നകൊണ്ടാണോ മഹത്തായ വധം സാധിക്കുന്നത്, ആ വജ്രംകൊണ്ട്, കോടാലിയാൽ മരത്തിന്റെ കൊമ്പിനെ എന്നപോലെ, എല്ലാശത്രുക്കളെയും ഇരുട്ടുകൊണ്ട് മറച്ച് മറികടക്കുന്ന വൃത്രാസുരനെ, ചുമലിൽ വെട്ടി, കൈമുറിഞ്ഞവനാക്കിക്കൊന്നു. അപ്പോാം വൃത്രൻ മുറിഞ്ഞ മരക്കൊമ്പുപോലെ ഭൂമിയുടെ മുകളിൽ കിടപ്പായി.

6 അയോദ്ധേവ് ദുർമ്മദ ആഹിജുഹ്വേ
മഹാവീരം തുവിബാധമൃജീഷം
നാതാരീദസ്യ സമൃതിം വധാനാം
സംരുജാനാഃ പിപിഷ ഇന്ദ്രശത്രുഃ

അന്വയം:—

| | |
|---|---|
| ദുഃ–മദഃ | — ദർപ്പയുക്തഃ (വൃത്രഃ) |
| മഹാ–വീരം | — ഗുണൈർമ്മഹാന്തം, ശൂരം |
| തുവി–ബാധം | — ബഹൂനാം ബാധകം |
| ഋജീഷം | — ശത്രൂണാം അപാർജ്ജകം (ഇന്ദ്രം) |
| അയോദ്ധാ–ഇവ | — യോദ്ധൃരഹിത ഇവ |
| ആ ജുഹ്വേ ഹി | — ആഹൂതവാൻ ഖലു |
| അസ്യ (ഇന്ദ്രസ്യ സംബന്ധിനഃ യേ ശത്രുവധാസ്സന്തി, തേഷാം വധാനാം) | |
| സം–ഋതിം | — സംഗമം |
| ന അതാരീത് | — താരിതും നാശക്നോൽ |
| ഇന്ദ്ര–ശത്രുഃ | — ഇന്ദ്രഃ ശത്രുഃ യസ്യ സഃ (വൃത്രഃ) |

(ഇന്ദ്രേണഹതഃ നദീഷുപതിതസ്സൻ)

രുജാനാഃ — നദീഃ

സം പിപിഷേ — സമ്യക്പിഷ്ടവാൻ

(നദീനാം പാഷാണാദികം ചൂർണ്ണമിത്യർത്ഥഃ)

അർത്ഥം—ദുരഹങ്കാരിയായ വൃത്രൻ, ഗുണവാനും, ശൂരനും, എത്രയോ ശത്രുക്കളെ ബാധിച്ചവനും, ഒട്ടക്കിയവനുമായ ഇന്ദ്രനെ അയോദ്ധാവ് (കൂടെ യോദ്ധാക്കളില്ലാത്തവൻ) എന്ന നിലയിൽ പോരിനു വിളിച്ചുവത്രെ. ഇന്ദ്രൻെറ ശത്രുവധങ്ങളുടെ സംഗമത്തെ (പാരമ്പര്യത്തെ) മറികടക്കാൻ അവൻ ശക്തനായില്ല. ഇന്ദ്രനാകുന്ന ശത്രുവോടുകൂടിയ വൃത്രൻ ഇന്ദ്രനാൽ കൊല്ലപ്പെട്ടു് നദികളിൽ വീണു. ആ വീഴ്ചയിൽ പുഴകളിലെ പാറകളും പൊടിപൊടിയായി.

7 അപാദഹസ്തോ അപൃതന്യദിന്ദ്ര-
*മാസ്യവജ്രമധി സാനൗ ജഘാന*
വൃഷ്ണോവധ്രിഃ പ്രതിമാനം ബുഭൂഷൻ
പുരുത്രാവൃത്രോ അശയദ്വ്യസ്തഃ

അന്വയം'—

അപാദ് — വജ്രേണ ഛിന്നത്വാൽ പാദരഹിതഃ

അഹസ്തഃ — ഹസ്തരഹിതഃ (വൃത്രഃ)

വധ്രിഃ — ഛിന്നമുഷ്കഃ പുരുഷഃ

വൃഷ്ണഃ — രേതസ്സേചന സമർത്ഥസ്യ പുരുഷാന്തരസ്യ

പ്രതി—മാനം ബുഭൂഷൻ — സാദൃശ്യം പ്രാപ്തുമിച്ഛൻ (യഥാ ന ശക്നോതി)

ഇന്ദ്രം — ഇന്ദ്രമുദ്ദിശ്യ

അപൃതന്യത് — പൃതനാം, യുദ്ധം, ഐച്ഛൽ.

(ദ്വേഷാധിക്യേന ബഹുധാ വിദ്വോപിയുദ്ധം ന പരിത്യക്തവാൻ)

(ഇന്ദ്രഃ) അസ്യ സാനൗ — ഹസ്തപാദഹീനസ്യ പർവ്വത സാനുസദൃശേ പ്രൌഢസ്കന്ധേ

അധി — ഉപരി
വജ്രം ആ ജഘാന — ആഭിമുഖ്യേന ക്ഷിപ്തവാൻ
(സഃ) വൃത്രഃ പുരു-ത്രാ — ബഹുഷ്വവയവേഷു
വി-അസ്തഃ — വിവിധം ക്ഷിപ്തഃ, താഡിതസ്സൻ
അശയത് — ഭൂമൗ പതിതവാൻ

അർത്ഥം—വജ്രായുധം കൊണ്ട് മുറിക്കപ്പെട്ട് കാലും കയ്യുമററ വൃത്രൻ, വൃഷണം മുറിഞ്ഞുപോയ ഒരു പുരുഷൻ പുരുഷബലമുള്ള ആളോട് സമനാവാൻ ഇച്ഛിച്ച് പാററാത്തതുപോലെ, ഇന്ദ്രന്റെ നേരെ യുദ്ധം ചെയ്‌വാൻ (വിഫലമായി) മുതിർന്ന് ദ്വേഷാധിക്യം കൊണ്ട് പലപാടും മുറിവേററിട്ടും പോരിൽ നിന്ന് പിൻതിരിഞ്ഞില്ല ഒരു കുന്നിന്റെ സമപ്രദേശം പോലെയുള്ള, കാലും കയ്യുമററ അവന്റെ ചുമലിൽ ഇന്ദ്രൻ വജ്രത്തെ വീണ്ടും ക്ഷേപിച്ചു ദേഹം മുഴുവൻ മുറിവുപററി വൃത്രൻ ഭൂമിയിൽ പതിച്ചു

8 നദം ന ഭിന്നമമുയാ ശയാനം
മനോ രുഹാണാ അതി യന്ത്യാപഃ
യാശ്ചിദ് വൃത്രോ മഹിനാ പര്യതിഷ്ഠ-
ത്താസാമഹിഃ പത്സുതശ്ശീർബഭൂവ

അന്വയം —
അമുയാ — അമുഷ്യാം പൃഥിവ്യാം
ശയാനം — പതിതം മൃതം വൃത്രം
മനഃ രുഹാണാഃ — നൃണാം ചിത്തമാരോഹന്ത്യഃ
ആപഃ — ജലാനി
ഭിന്നം നദം ന — ബഹുധാ ഭിന്നകൂലം സിന്ധുമിവ
അതി യന്തി — അതിക്രമ്യ ഗച്ഛന്തി
വൃത്രഃ (ജീവനദശായാം)
മഹിനാ — സ്വകീയേന മഹിമ്നാ
യാഃ ചിത് — യാ ഏവ മേഘഗതാഃ ആപഃ

പരി—അതിഷ്ഠൽ — പരിവൃത്യസ്ഥിതവാൻ
അഹിഃ — വൃത്രഃ, മേഘഃ
താസാം (അപാം)
പത്സുതഃ—ശീഃ — പാദസ്യാധശ്ശയാനഃ
ബഭൂവ — അഭൂൽ

അർത്ഥം—വൃത്രൻ ജീവിച്ചിരിക്കമ്പോഠം സ്വന്തം ശക്തി കൊണ്ടു് മേഘത്തിലടങ്ങിയ ജലങ്ങളേവയെ, ഭൂമിയിൽ വീഴാതെ തടഞ്ഞുനിൎത്തിയൊ, മനുഷ്യരുടെ മനസ്സിൽ കയറി അവക്കു് ആനന്ദവും കളിരുമണക്കുന്ന ആ ജലങ്ങഠം കരപൊട്ടി ഒഴുകുന്ന നദിപോലെ ഭൂമിയിൽ വീണുകിടക്കുന്ന വൃത്രനെ അതിക്രമിച്ചൊഴുകി. വൃത്രൻ ആ ജലങ്ങളുടെ കാൽച്ചുവട്ടിൽ പെട്ടു. (വൃത്രനെ ജനങ്ങഠംക്കത്യന്താപേക്ഷിതമായ ജലവിതരണം മുടക്കുന്ന മനുഷ്യദ്രോഹിയുടെ പ്രതീകമായി ചിത്രീകരിക്കുന്നു ഇന്ദ്രനെ തദ്ദുരിതമോചകനായും.)

9 നീചാവയാ അഭവദ്വൃത്രപുത്രേ—
ന്ദ്രോ അസ്യാ അവവധ്ജഭാര
ഉത്തരാസൂരധരഃ പുത്ര ആസീ—
ദ്ദാനുശ്ശയേ സഹവത്സാനധേനുഃ

അന്വയം:—
വൃത്ര—പുത്രാ — വൃത്രഃ പുത്രോയസ്യാഃ സാ (മാതാ)
നീചാ—വയാഃ അഭവൽ — ന്യക്ഭാവംപ്രാപ്താ
(തദാനീം അയം) ഇന്ദ്രഃ
അസ്യാഃ — മാതുഃ
അവ — അധോഭാഗേ, വൃത്രസ്യോപരി
വധഃ — ഹനനസാധനമായുധം
ജഭാര — പ്രഹൃതവാൻ
(തദാനീം) സൂഃ — മാതാ
ഉത്—തരാ — ഉപരിസ്ഥിതാ (ആസീൽ)
പുത്രഃ അധരഃ — അധോഭാഗേസ്ഥിതഃ ആസീൽ

(സാ) ദാനു: — ദാനവീ, വൃത്രമാതാ
സഹ–വത്സാ ധേനു: ന — യഥാവത്സസഹിതാ
ശയാനാ ഗൌ: തഥാ
ശയേ — ഭൂതാ ശയനം കൃതവതീ

അർത്ഥം–വൃത്രനാകുന്ന പുത്രനോടുകൂടിയവരം, അമ്മ, പുത്രനെ മറച്ചു കടന്നു അപ്പോൾ ഇന്ദ്രൻ അമ്മയുടെ അടിയിൽപെട്ട വൃത്രന്റെമേൽ വജ്രായുധമേല്പിച്ചു. തത്സമയം അമ്മ മുകളിലും പുത്രൻ താഴെയും സ്ഥിതരായി ആ അസുരസ്ത്രീ, വൃത്രമാതാവു്, കുട്ടിയോടുകൂടിയ ഒരു പശുപോലെ മരിച്ചു കിടന്നു (ദുർജ്ജനത്തെ സഹായിക്കുന്ന സജ്ജനത്തിനും ദുർജ്ജനങ്ങൾക്കു സഹായത്തിനെത്തുന്ന സജ്ജനങ്ങൾക്കും നാശമാണെന്നു് സൂചിപ്പിക്കുന്നു )

10 അതിഷ്ഠന്തീനാമനിവേശനാനാം
കാഷ്ഠാനാം മദ്ധ്യേ നിഹിതം ശരീരം
വൃത്രസ്യനിണ്യം വിചരന്ത്യാപോ–
ദീർഘംതമ ആശയദിന്ദ്ര ശത്രു: വർഗ്ഗം 37

അന്വയം –
വൃത്രസ്യ നിണ്യം — നിന്നാമധേയം,
അപ്പുമശന്തോപന തദീയം നാമ
ന കോപിജ്ഞായതേ
അതിഷ്ഠന്തീനാം — സ്ഥിതിരഹിതാനാം
അനി–വേശനാനാം — ഉപവേശരഹിതാനാം
കാഷ്ഠാനാം മദ്ധ്യേ നി–
ഹിതം ശരീരം — നിക്ഷിപ്തം ദേഹം
ആപ: വി ചരന്തി — വിശേഷേണ ഉപരി ആക്രമ്യ
പ്രവഹന്തി
ഇന്ദ്ര–ശത്രു: (ശരീരേജല
മയേ പ്രക്ഷിപ്തേ സതി)
ദീർഘം തമ: — ദീർഘം നിദ്രാത്മകം മരണം
ആ അശയത് — സർവ്വത: പതിതവാൻ

അർത്ഥം—ജനങ്ങളാൽ പേർ പോലും മറക്കപ്പെട്ട വൃത്രന്റെ ജഡം, ഒരിടത്തും നില്ക്കാത്തതും ഇരിക്കാത്തതുമായ ജലത്തിൽ നിക്ഷിപ്തമായി. ജലസമൂഹം മേൽക്കൂടെ ആക്രമിച്ചൊഴുകി. ഇന്ദ്രശത്രുവായ വൃത്രൻ ദീർഘതമസ്സിൽ, നിദ്രാത്മകമായ മരണത്തിൽ പൂർണ്ണമായി പതിച്ചു.

11 ദാസപത്നീരഹിഗോപാ അതിഷ്ഠ—
ന്നിരുദ്ധാ ആപഃ പണിനേവ ഗാവഃ
അപാംബിലമപിഹിതം യദാസീ—
ദ്വൃത്രം ജഘന്വാ അപ തദ്വവാര

അന്വയം:—

| | |
|---|---|
| ദാസ—പത്നീഃ | — ദാസഃ വിശേഷാപക്ഷപണ ഹേതുഃ വൃത്രഃ പതിഃ യാസാം താഃ (ആപഃ) |
| (ആ ഏവ) | |
| അഹി-ഗോപാഃ | — അഹിഃ വൃത്രഃ ഗോപാ രക്ഷകഃ യാസാം താഃ |
| ആപഃ | — ഉദകാനി |
| പണിനാ—ഇവ ഗാവഃ | — പണി നാമകോസുരഃ ഗാഃ അപഹൃത്യബിലേസ്ഥാപയിത്വാ ബിലദ്വാരമാച്ഛാദ്യ യഥാ നിരുദ്ധവാൻ തഥാ, |
| നി—രുദ്ധാഃ അതിഷ്ഠൻ | — സ്ഥിതവത്യഃ |
| യത് അപാം ബിലം | — പ്രവഹണദ്വാരം |
| അപി—ഹിതം ആസീൽ | — വൃത്രേണ നിരുദ്ധമാസീൽ |
| തൽ (ബിലം) | — പ്രവഹണദ്വാരം |
| വൃത്രം ജഘന്വാൻ | — ഹതവാൻ |
| ഇന്ദ്രഃ അപ വവാര | — അപാവൃതമകരോൽ |

അർത്ഥം—ദാസന്റെ (വിശ്വദ്രോഹിയായ വൃത്രന്റെ) അടിമകളും അദ്ദേഹത്തിന്റെ ആജ്ഞക്ക് വഴങ്ങേണ്ടിവന്ന് സ്വച്ഛന്ദമൊഴുകാൻ തടസ്സപ്പെട്ടവരുമായ അപ്പുകളും (ജലങ്ങളും), പണി

എന്ന അസുരനാൽ അപഹരിക്കപ്പെട്ടു് പുറത്തേക്കുള്ള വഴി അടഞ്ഞ ഗുഹയിൽ പെട്ട പശുക്കളെപ്പോലെ തടയപ്പെട്ടിരിക്കുകയായിരുന്നു. ജലങ്ങളുടെ പ്രവാഹദ്വാരങ്ങളും വൃത്രനാൽ അടക്കപ്പെട്ടിരുന്നു. വൃത്രൻ മരിച്ചപ്പോൾ ആ തടസ്സം നീക്കി പ്രവാഹദ്വാരം ഇന്ദ്രൻ തുറന്നു.

12 അശ്വ്യോ വാരോ അഭവസ്ത ദിന്ദ്ര
സൃകേയത്വാ പ്രത്യഹം ദേവ ഏകഃ
അജയോ ഗാ അജയശ്ശൂരസോമ–
മവാസൃജ സ്സർത്തവേ സപ്തസിന്ധൂൻ

അന്വയം:—

| | | |
|---|---|---|
| ഹേ ശൂര, ഇന്ദ്ര, സൃകേ | — | വജ്രേ |
| ദേവഃ | — | ദീപ്യമാനഃ സപ്തായുധകുശലഃ |
| ഏകഃ | — | അദ്വിതീയഃ (വൃത്രഃ) |
| യത് ത്വാ പ്രതി–അഹൻ | — | യദാ ത്വാം പ്രതികൂലത്വേന പ്രഹൃതവാൻ |
| തത് (ത്വം) | — | തദാനീം |
| അശ്വ്യഃ വാരഃ | — | അശ്വസംബന്ധിവാലഃ യഥാ ശ്വസ്യവാലഃ അനായാസേന മക്ഷികാദീൻ നിവാരയതി തദ്വൽ വൃത്രം അഗണയിത്വാ നിരാകൃതവാൻ |
| അഭവഃ | — | അഭൂത് |
| (കിഞ്ച ത്വം) ഗാഃ | — | പണിനാപഹൃതാഗാഃ |
| അജയഃ | — | ജിതവാൻ |
| ത്വം സോമം അജയഃ | — | ജിതവാൻ, |
| (ത്വം) സപ്ത സിന്ധൂൻ | — | ഗംഗാദ്യാഃ സപ്തസംഖ്യാകാ നദീഃ |
| സർത്തവേ | — | സർത്തും, പ്രവാഹരൂപേണ ഗന്തും |
| അവ അസൃജഃ | — | ത്യക്തവാൻ |

അർത്ഥം-അല്ലയോ ശൂര, ഇന്ദ്ര, വജ്രത്തെ തടുക്കുന്നതിൽ മുമ്പനും സൎവ്വായുധകുശലനുമായ വൃത്രൻ എപ്പോാം അവിടുത്തെ എതിരാക്രമിച്ചുവോ, അപ്പോാം അവിടുന്ന് ഒരു കുതിരവാലായി അതായത് കുതിര, വാലുകൊണ്ട് ഈച്ച മുതലായവയെ നിഷ്പ്രയാസം ആട്ടിയകററുന്നപോലെ വൃത്രനെ അനായാസമായി തോല്പിച്ചു അതുകൂടാതെ പണിയാൽ അപഹരിക്കപ്പെട്ട ഗോക്കളെ ജയിച്ചുകൊണ്ടുവന്നുവല്ലോ. അവിടുന്ന് സോമത്തെയും ജയിച്ചു (കുടിച്ചു) ഗംഗാദികളായ ഏഴു പുണ്യനദികളെ സ്വച്ഛന്ദമൊഴുകാൻവിട്ടു

13 നാസ്മൈ വിദ്യുന്നതന്യതുസ്സിഷേധ

നയാം മിഹമകിരദ്ധ്രാദുനിം ച

ഇന്ദ്രശ്ചയദ്യുയുധാതേ അഹി-

ശ്ചോതാപരീഭ്യോ മഘവാവി ജിഗ്യേ

അന്വയം —

| | | |
|---|---|---|
| അസ്മൈ | — | ഇന്ദ്രാൎത്ഥം നിൎമ്മിതാ, |
| വി-ദ്യുൽ ന സിസേധ | — | ഇന്ദ്രം ന പ്രാപ്നോൽ |
| (തഥാ) തന്യതുഃ ന | — | ഗൎജ്ജനം ന പ്രാപ്നോൽ |
| യാം മിഹം | — | സേചനം, വൃഷ്ടിം |
| അകിരൽ | — | വൃത്രഃ വിക്ഷിപ്തവാൻ |
| (സാപിവൃഷ്ടിഃ നസിഷേധ) | | |
| ഹ്രാദുനിം ച | — | യാം അശനിം വൃത്രഃ പ്രമുക്തവാൻ (സാപിന സിഷേധ) |
| ഇന്ദ്രഃ ച അഹിഃ ച യൽ | | |
| യുയുധാതേ | — | യദായുദ്ധം കൃതവന്തൌ |
| (തദാനീം വിദ്യുദാദയോ നപ്രാപ്താഃ) | | |
| ഉത | — | അപി ച |
| മഘ-വാ | — | ധനവാനിന്ദ്രഃ |
| അപരീഭ്യഃ | — | അപരാഭ്യഃ, അന്യാസാമപി വൃത്ര നിൎമ്മിതാനാം മായാനാം സകാശാൽ |
| വി-ജിഗ്യേ | — | വിശേഷേണ ജിതവാൻ |

അൎത്ഥം—ഇന്ദ്രന്റെ നേരെ വൃത്രൻ നിൎമ്മിച്ചുവിട്ട മിന്നൽ അവിടുത്തെ പ്രാപിച്ചില്ല അതുപോലെ വൃത്രന്റെ ഗൎജ്ജനം പ്രാപിച്ചില്ല യാതൊരു വൎഷം വൃത്രൻ പൊഴിച്ചുവോ അതും അവിടുത്തെ ഏശിയില്ല വൃത്രൻ വിട്ട ഇടിവാളും ഇന്ദ്രന്റെ അടുത്തെത്തിയില്ല ഇന്ദ്രനും വൃത്രനും തമ്മിൽ യുദ്ധം ചെയ്തപ്പോൾ വൃത്രന്റെ ആയുധങ്ങളൊന്നും ഇന്ദ്രനെ കൊണ്ടില്ല പിന്നെ, ഐശ്വൎയ്യവാനായ ഇന്ദ്രൻ വൃത്രനിൎമ്മിതങ്ങളായ മറ്റു മായാപ്രയോഗങ്ങളെയും ജയിച്ചു.

14 അഹേൎയ്യാതാരം കമപശ്യ ഇന്ദ്ര
ഹൃദിയത്തേ ജഘ്നുഷോ ഭീരഗച്ഛൽ
നവചയന്നവതിഞ്ചസ്രവന്തീ—
ശ്യേനോനഭീതോ അതരോ രജാംസി

അന്വയം—

ഹേ ഇന്ദ്ര ജഘ്നുഷഃ — (വൃത്രം) ഹതവതഃ (തവ)
ഹൃദി യൽ ഭീഃ അഗച്ഛൽ — ചിത്തേ യദി ന ഹതവാൻ അസ്മീതി ബുദ്ധ്യാ ഭയം പ്രാപ്നുയാൽ
(തൎഹി) അഹേഃ യാതാരം — ഹന്താരം
കം അപശ്യഃ — ത്വത്തോന്യം കംപുരുഷം ദൃഷ്ടവാനസി
(താദൃശസ്യ പുരുഷാന്തരസ്യാഭാവാൽ മാത്രൽ തവ ഭയം)
യൽ — യസ്മാൽ കാരണാൽ (ത്വം)
നവ ച നവതിം ച
സ്രവന്തീഃ — ഏകോനശതസംഖ്യാകാഃ പ്രവഹന്തീഃ നദീഃ
(പ്രാപ്യ) രജാംസി — തത്രത്യാന്യുദകാനി
ശ്യേനഃ ന ഭീതഃ — ശ്യേനനാമകഃ പക്ഷീവാഭയഃ
അതരഃ — തീൎണ്ണവാനസി
(ദൂരഗമനാത്തവ ഭയമാസീദിതി ഗമ്യതേ തൽഭയം മാത്രൽ)

അൎത്ഥം—അല്ലയോ ഇന്ദ്ര, വൃത്രനെ വധിച്ച അവിടുത്തെ മനസ്സിൽ വൃത്രൻ കൊല്ലപ്പെട്ടില്ലേ എന്ന ഭയം ബാധിച്ചിട്ടുണ്ടെങ്കിൽ അതു് വ്യൎത്ഥമാണു്. വൃത്രന്റെ ഹന്താവായി അവിടുന്നൊഴികെ ആരുണ്ടു്? അന്യഹന്താവിന്റെ അഭാവത്തിൽ അവിടുന്നു് ഭയപ്പെടരുതു്. വൃത്രപതനത്തിന്നശേഷം അവിടുന്നു് നൂറിലൊന്നു കുറയെ നദികളിലെ ഒഴുകുന്ന ജലങ്ങളും പരുന്തുപോലെ നിർഭയം താണ്ടി ബഹുദൂരം കടന്നു. (ഈ വാക്കുകൾ, വൃത്രവധത്തിൽ ഇന്ദ്രനെ വിടാതെനിന്നു് സഹായിച്ച മരുത്തുക്കളുടേതാണെന്നു് വിചാരിക്കണം. ആ വാക്കുകൾ ദ്രഷ്ടാവായ ഋഷി എടുത്തു പറയുകയാണു്.)

15 ഇന്ദ്രോയാതോ വസിതസ്യരാജാ
ശമസ്യച ശൃംഗിണോ വജ്രബാഹുഃ
സേദുരാജാ ക്ഷയതിചൎഷണീനാ—
മരാന്നനേമിഃ പരിതാബഭൂവ വ 38

അന്വയം:—

വജ്ര—ബാഹുഃ ഇന്ദ്രഃ
(ശത്രൗഹതേ സതി നിസ്സപത്നോ ഭൂത്വാ)

| | |
|---|---|
| യാതഃ | — ഗച്ഛതഃ, ജംഗമസ്യ |
| അവ–സിതസ്യ | — ഏകത്രൈവസ്ഥിതസ്യ, സ്ഥാവരസ്യ |
| ശമസ്യ | — ശാന്തസ്യ, ശൃംഗരാഹിത്യേന പ്രഹരണാദേവ പ്രവൃത്തസ്യ, അശ്വഗൎദ്ദഭാദേഃ |
| ശൃംഗിണഃ | — ശൃംഗോപേതസ്യ ഉഗ്രസ്യ മഹിഷബലീവൎദ്ദാദേഃ |
| രാജാ (അഭൂത്) | — ഈശോബഭൂവ |
| സഃ ഇത് ഉ | — സ ഏവ ഇന്ദ്രശ്ച |
| ചൎഷണീനാം രാജാ | — മനുഷ്യാണാം രാജാ (ഭൂത്വാ) |
| ക്ഷയതി | — നി [illegible] |

താ — താനി പൂവ്വോക്താനി
ജംഗമാദീനി

അരാൻ ന നേമിഃ — യഥാ രഥചക്രസ്യ പരിതോ
വൎത്തമാനാഃ അരാൻ ദണ്ഡാൻ
കീലിതാൻ കാഷ്ഠവിശേഷാൻ
വ്യാപ്നോതി തഥാ

പരി ബഭൂവ — വ്യാപ്തവാൻ

അത്ഥം—വജ്രായുധനായ ഇന്ദ്രൻ വൃത്രമരണത്താൽ ശത്രുരഹിതനായി ഭുവനത്തിൽ ജംഗമത്തിന്റെയും സ്ഥാവരത്തിന്റെയും, കൊമ്പില്ലാത്ത കുതിര കഴുത മുതലായ ശാന്തമൃഗങ്ങളുടെയും കൊമ്പുള്ള പോത്ത് കാള മുതലായ ഉഗ്ര മൃഗങ്ങളുടെയും നാഥനായി ഭവിച്ചു ആ ഇന്ദ്രൻ തന്നെ മനുഷ്യരുടെയും രാജാവായി ഭവിച്ചു നിവസിക്കുന്നു മുൻപറഞ്ഞ ജംഗമാദികളെയെല്ലാം, തേച്ചക്രത്തിന്ന ചുററുമുള്ള അരങ്ങളാം (അഴികാം) ചക്രത്തിന്റെ അററത്തെത്തുന്നപോലെ ഇന്ദ്രൻ വ്യാപിച്ചു

# അധ്യായപീഠിക

## അഷ്ടകം–1 അധ്യായം–3

1–മുതൽ–3–കൂടി വർഗ്ഗങ്ങളിൽ വൃത്രവധംതന്നെ തുടൻ വിവരിയ്ക്കുന്നു അതിനുശേഷം അശ്വികൾ, സവിതാവു, അഗ്നി, മിത്രൻ, വരുണൻ, രാത്രി, മരുത്തുക്കൾ, ബ്രഹ്മണസ്പതി, ആദിത്യന്മാർ, രുദ്രൻ എന്നീ ദേവതകൾ പ്രത്യക്ഷപ്പെടുന്നു. 23–ാം വർഗ്ഗത്തിൽ 8–9–മന്ത്രങ്ങൾ ഋഷിമാരുടെ സത്വസ്വഭാവവും വിളിച്ചുപറയുന്നു ദുഷ്ടവാക്ക് പറയരുതല്ലോ എന്നുകരുതി ശത്രുവിന്റെ പേർ കൂടി പറയുന്നില്ല എങ്കിലും ദേവനറിഞ്ഞു വേണ്ടതു ചെയ്താൽ മതിയെന്നും പ്രസ്താവിയ്ക്കുന്നു. 26–27 വർഗ്ഗങ്ങൾ രുദ്രപ്രതിപാദകമാണ്. രുദ്രസൂക്തങ്ങളിൽ ആദ്യത്തേതാണിതു്. രുദ്രസൂക്തങ്ങൾ ശിവങ്കൽ ധാരയ്ക്കും പുഷ്പാർച്ചനയ്ക്കും നിത്യോപയുക്തങ്ങളാണ്.
അധ്യായം 3-വർഗ്ഗം 1–2–3 ആംഗിരസഃ ഹിരണ്യസ്തൂപഃ ത്രിഷ്ടുപ്ഛന്ദഃ ഇന്ദ്രോ ദേവതാ.

1 ഏതായാമോപ ഗവ്യന്ത ഇന്ദ്ര–

മസ്മാകം സുപ്രമതിം വാവൃധാതി.

അനാമൃണഃ കുവിദാദസ്യരായോ–

ഗവാം കേതം പരമാവർജതേനഃ

അന്വയം:–

| | |
|---|---|
| (ദേവാഃ പരസ്പരം കഥയന്തി) | |
| (ഹേദേവാഃ) ഗവ്യന്തഃ | — പണിനാപഹൃതാഃ അസ്മദീയാഃ ഗാഃ പ്രാപ്തുമിച്ഛന്തഃ യൂയം |
| ആ ഇത | — ആഗച്ഛത |
| (യുഷ്മാഭിസ്സഹിതാഃ വയം ഗവാനയനകാമം) | |
| ഇന്ദ്രം ഉപ യായാമ | — പ്രാപ്നവാമ |

(സച ഇന്ദ്രഃ) അനാമൃണഃ — ഹിംസകരഹിതഃ (സൻ)
അസ്മാകം പ്ര–മതിം — ഗോലാഭേന ഹർഷയിത്വാ
പ്രകൃഷ്ടാംബുദ്ധിം
സ വവൃധാതി — സുഷ്ഠു വർദ്ധയതി
ആത് — അനന്തരം (സ ഇന്ദ്ര )
അസ്യ രായഃ — ധനസ്യ
ഗവാം — ഗോരൂപസ്യ സംബന്ധി–
പരം കേതം — ഉൽകൃഷ്ടം ജ്ഞാനം
നഃ കവിൽ ആ–വജ്ജതേ — അസ്മാകം അധികം പ്രാപയതി

അർത്ഥം—(ദേവന്മാർ പരസ്പരം പറയുന്നു ) അല്ലയോ ദേവന്മാരേ പണി എന്ന അസുരൻ അപഹരിച്ച പശുക്കളെ വീണ്ടുകിട്ടാൻ നിങ്ങൾ വരുക നമുക്ക് ആ പശുക്കളെ മടക്കിക്കൊണ്ടുവരുവാൻ സമർത്ഥനായ ഇന്ദ്രന്റെ അടുക്കൽ എത്തുക ആ ഇന്ദ്രൻ ആരാലും എതിർക്കപ്പെടാത്തവനായി നമുക്ക് പശുക്കളെ വീണ്ടുകിട്ടിയ സന്തോഷംകൊണ്ട് ഇമ്പം വളർത്തും പിന്നെ ഗോരൂപമായ ഈ ധനത്തെപ്പറ്റി ശരിയായ അറിവും പലപാടുണ്ടാക്കിത്തരും

2 ഉപേദഹം ധനദാമപ്രതീതം
ജുഷ്ടാംനശ്യേനോ വസതിം പതാമി
ഇന്ദ്രന്നമസ്യന്നുപമേഭിരർക്കൈ–
ര്യസ്തോതൃഭ്യോ ഹവ്യോ അസ്തിയാമൻ

അന്വയം —
അഹം — അനുഷ്ഠാതാ,
യഃ (ഇന്ദ്രഃ) സ്തോതൃ–ഭ്യഃ — സ്തോതൄണാം അനുഷ്ഠാതൄണാം
യാമൻ — തദീയശത്രുഭിസ്സഹ പ്രവൃത്തോ യുദ്ധേ
ഹവ്യഃ അസ്തി — ആഹ്വാതവ്യഃ ഭവതി
(തം) ധന–ദാം — ധനപ്രദം
അപ്രതി–ഇതം — അപ്രതിഗതം, അതിരസ്കൃതം

ഇന്ദ്രം ഉപ—മേഭിഃ

| | | |
|---|---|---|
| അർക്കൈഃ | — | ഉപമാനസ്ഥാനീയൈഃ ഉത്തമൈഃ സ്തോത്രൈഃ സഹ |
| നമസ്യൻ | — | പൂജയൻ |
| ജുഷ്ടാം വസതിം | — | പൂർവ്വൈസ്സേവിതാം സ്വകീയനീഡം |
| ശ്യേനഃ ന | — | യഥാശ്യേനഃ തം പ്രതി ആദരേണ ധാവതി തഥാ |
| ഉപ ഇൽ പതാമി | — | ഉപാപ്നോമ്യേവ |

അർത്ഥം—അനുഷ്ഠാതാവായ ഞാൻ, ശത്രുക്കളോയി എതിരിട്ട യുദ്ധത്തിൽ സ്തോതാക്കാംക്കും അനുഷ്ഠാതാക്കാംക്കും വിളിക്കപ്പെടാവുന്ന ദേവൻ ആരാണോ, (വരുമെന്നുറച്ച് വിശ്വസിച്ച് വിളിക്കപ്പെടാവുന്നവനാരാണോ,) ധനപ്രദനും എതിരററവനമായ ആ ഇന്ദ്രനെ ഉത്തമസ്തോത്രങ്ങളാൽ പൂജിച്ചുകൊണ്ട്, തൻെറ പഴയ കൂട്ടിലേക്ക് പരുന്ത് മമതയോടുകൂടി പറന്നെത്തുന്നപോലെ, പ്രാപിക്കുന്നു.

3 നിസർവ്വസേന ഇഷുധീരസക്ത
സമര്യോഗാ അജതിയസ്യവഷ്ടി
ചോഷ്കൂയമാണ ഇന്ദ്ര ഭൂരിവാമം
മാപണിർഭ്രൂരസ്മദധി പ്രവൃദ്ധ

അന്വയം:—

| | | |
|---|---|---|
| സർവ്വ—സേനഃ | — | കൃത്സ്നസേനായുക്തഃ |
| ഇഷു—ധീൻ | — | ബാണാനാമാധാരഭൂതാൻ നിഷംഗാൻ |
| നി അസക്ത | — | നിതരാം പൃഷ്ഠഭാഗേ സംയോജിതവാൻ |
| അര്യഃ | — | സ്വാമിരൂപഃ (ഇന്ദ്രഃ) |
| യസ്യ (ദേവസ്യ) വഷ്ടി | — | അസുരേണാപഹൃതാഃ ഗാഃ പ്രദാതും കാമയതേ, തസ്യ ദേവസ്യ ഗൃഹേ |
| (താഃ) ഗാഃ സം അജതി | — | [illegible] |

ഹേ പ്ര–വൃദ്ധ, ഇന്ദ്ര — പ്രകൃഷ്ടവൃദ്ധിയുക്ത, ഇന്ദ്ര
ഭൂരി വാമം — പ്രഭൂതം ഗോരൂപം ധനം
ചോഷ്കൂയമാണഃ — അത്യർഥം പ്രയച്ഛൻ
അസ്മത് അധി — അസ്മാസു
പണിഃ മാ ഭൂഃ — വ്യവഹാരീ മാ ഭൂയാഃ
(ഗവാംമൂല്യം മാ യാചസ്വ)

അർത്ഥം—സർവ്വസൈന്യത്തോടുകൂടി, ആവനാഴി പിന്നാം പുറത്തു കെട്ടി, സ്വാമിയായ ഇന്ദ്രൻ, അസുരാപഹൃതങ്ങളായ പശുക്കളെ ഇഷ്ടാനുസാരമായി അതാതു ദേവൻെറ ഗൃഹത്തിലെത്തിക്കുന്നു. സമൃദ്ധിയുക്തനായ ഇന്ദ്ര, മികച്ച ഗോധനം ഞങ്ങൾക്ക് തന്നരുളുന്ന അവിടുന്ന് ഞങ്ങളോട് ഒരു കച്ചവടക്കാരനാകരുത് അതായത് പശുക്കളുടെ വില ചോദിക്കരുത് (ഈ സൂക്തത്തിൽ ഒന്നാം ഋക്കിൽ ദേവന്മാർ പരസ്പരം അപഹൃതപശുക്കളെപ്പററി പറയുന്നു രണ്ടാമത്തെ ഋക്കിൽ ഋഷി ഇന്ദ്രനെ പ്രാപിക്കാൻ ഇച്ഛിക്കുന്നു മൂന്നാമത്തേതിൽ അപഹൃതപശുക്കളെ കിട്ടിയ ദേവന്മാർ ഇന്ദ്രനോടു പറയുന്നു മററു പല ഇടങ്ങളിലുമെന്നപോലെ ഇതിലും കുറച്ച് ശരിയല്ലായ്ക തോന്നാം എന്നാൽ മഹർഷിമാർ മുൻനടന്ന സംഭവങ്ങളെയും സംഭാഷണങ്ങളെയും ഉള്ളുകൊണ്ട് കാണുകയാണ് ചിലപ്പോൾ പ്രകൃതംവിട്ട് സ്വയം സ്തുതിക്കുകയാണ് ഒരാശയത്തിൽ നിന്ന് അകന്ന ഒരു സംഭവത്തിലേക്കും അവിടെ നിന്ന് മറെറാരിടത്തേക്കും വിചാരധാര പ്രവഹിക്കുന്നപോലെ തോന്നും )

4 വധീർഹി ദസ്യും ധനിനം ഘനേന—
ഏകശ്ചരന്നുപശാകേഭിരിന്ദ്ര
ധനോരധി വിഷുണക്തേ വ്യായ—
ന്നയജ്വാനസ്സനകാഃ പ്രേതിമീയുഃ

അന്വയം —

ഹേ ഇന്ദ്ര, ധനിനം — ബഹുധനോപേതം
ദസ്യും — വൃത്രം
ഘനേന, വധീഃ ഹി — കഠിനേന വജ്രേണ ത്വം

| | |
|---|---|
| | ഹതവാൻ ഖലു. |
| ഉപ—ശാകേഭിഃ | — സമീപവർത്തിഭിഃ ശക്തിയുക്തൈർമ്മരുത്ഭിസ്സഹിതോ ഭൂത്വാ |
| ഏകഃ ചരൻ | — പ്രഹർത്തും സ്വയമേവഗച്ഛൻ |
| ധനോഃ അധി | — ഇന്ദ്രസംബന്ധിനോധനുഷ ഉപരി |
| വിഷുണക് | — വിഷ്വക്, സർവ്വതഃ |
| തേ വി ആയൻ | — വൃത്രാനുചരാഃ വിവിധമാഗച്ഛൻ |
| (ആഗത്യ ച) അയജ്വാനഃ | — യജ്വവിരോധിനസ്സന്തഃ |
| സനകാഃ | — ഏതന്നാമകാവൃത്രാനുചരാഃ |
| പ്ര—ഇതിം ഈയുഃ | — മരണം പ്രാപ്താഃ |

അർത്ഥം—അല്ലയോ ഇന്ദ്ര, ഭൂരിധനനായ വൃത്രനെ കഠിനമായ വജ്രായുധം കൊണ്ട് വധിച്ചവല്ലോ. സമീപവർത്തികളായ ബലവാന്മാരായ മരുത്തുക്കളോടുകൂടിയെങ്കിലും, അവരാൽ പ്രോത്സാഹിതൻ മാത്രമായി, വൃത്രനെ ഏകനായാണ് അവിടുന്ന് എതിർത്തത്. ഇന്ദ്രന്റെ വില്ലിന്റെ മുകളിൽ വൃത്രാനുചരന്മാർ പലപാടുവന്നു യജ്വാക്കളുടെ വിരോധികളായിവന്ന സനകന്മാരെന്ന ആ വൃത്രാനുചരന്മാർ മരണ പ്രാപ്തരായി.

5 പരാചിച്ഛീർഷാ വവൃജുസ്ത ഇന്ദ്രാ—
യജ്വാനോ യജ്വഭിസ്സ്പർധമാനാഃ
പ്രയദ്ദിവോ ഹരിവസ്ഥാതരുഗ്ര
നിരവ്രതാ അധമോ രോദസ്യോഃ വ. 1

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, അയജ്വാനഃ | — സ്വയം യാഗരഹിതാഃ |
| (പ്രത്യുത) യജ്വ—ഭിഃ | |
| സ്പർധമാനാഃ | — യാഗാനുഷ്ഠാതൃഭിഃ സ്പർധമാനാഃ |
| തേ ശീർഷാ | — വൃത്രാനുചരാഃ സ്വകീയാനി ശിരാംസി |
| പരാ ചിത് വവൃജുഃ | — പരാങ്മുഖാന്യേവഗതവന്തഃ |

ഹേ ഹരി–വഃ, — ഹരിനാമകാശ്വയുക്ത,
സ്ഥാതഃ, — സ്ഥിതിയുക്ത, യുദ്ധേ പലായനരഹിത,
ഉഗ്ര, — ശൌര്യയുക്ത, (ഇന്ദ്ര),
യത് — യദാ,
ദിവഃ രോദസ്യോഃ — അന്തരിക്ഷാൽ, ദ്യാവാപൃഥിവ്യോഃ സകാശാൽ
അവ്രതാൻ — വ്രതരഹിതാൻ, വൃത്രാനുചരാൻ
നിഃ പ്ര അധമഃ — ധമനം കൃതവാനസി
(തദാനീം ത്വദീയ മുഖവായുനാമുന്നാഃ സന്തഃ തേ വവ്രജുഃ)

അർത്ഥം—അല്ലയോ ഇന്ദ്ര, സ്വയം യാഗം ചെയ്യാത്തവരും യാഗം ചെയ്യുന്നവരോടു മത്സരിക്കുന്നവരും ആയ വൃത്രാനുചരന്മാർ തലതാഴ്ത്തി മുഖം തിരിച്ച് ഓടിപ്പോയി. ഹരികളെന്ന അശ്വങ്ങളോടുകൂടിയവനും യുദ്ധത്തിൽ ഒരിക്കലും പിന്തിരിഞ്ഞോടാത്തവനും ശൂരനുമായ ഇന്ദ്ര, എപ്പോഴം അന്തരിക്ഷത്തിൽ നിന്നും ദ്യാവാപൃഥിവികളിൽ നിന്നും കർമ്മവിരോധികളായ വൃത്രാനുചരന്മാരുടെ മേൽ അവിടുന്ന് ഊക്കിൽ ഊതിയോ, അപ്പോഴം അവിടുത്തെ മുഖവായുവിനാൽ പറപ്പിക്കപ്പെട്ട് അവർ ഓടിയകന്നു.

6 അയുയുഥ്സന്ന നവദ്യസ്യ സേനാ–
മയാതയന്ത ക്ഷിതയോ നവഗ്വാഃ
വൃഷായുധോ ന വധ്രയോ നിരഷ്ടാഃ
പ്രവദ്ഭിരിന്ദ്രാച്ചിതയന്ത ആയൻ

അന്വയം:—
അനവദ്യസ്യ — ദോഷരഹിതസ്യ (ഇന്ദ്രസ്യ)
സേനാം (പ്രതിവൃത്രസ്യാനുചരാ)
അയുയുഥ്സൻ — യോദ്ധുമൈച്ഛൻ

(തദാനീം) നവ–ഗ്വാഃ — ആംഗിരസാം സത്ര മാസീനാനാം യേ ന വഭിർമ്മാസൈഃ അവാപ്തഫലാഃ ഉത്ഥിതാഃ
ക്ഷിതയഃ — മനുഷ്യാഃ
അയാതയന്ത — യുദ്ധാർത്ഥം ഇന്ദ്രം നാനാ വിധൈഃ മന്ത്രൈഃ പ്രോത്സാഹിതവന്തഃ
നിഃ–അഷ്ടാഃ — ഇന്ദ്രേണ നിരാകൃതാഃ (വൃത്രാനുചരാഃ)
വൃഷ–യുധഃ വധ്രയഃ ന. — വൃഷേണ സേചനസമർത്ഥേന പുംസ്ത്വയുക്തേന ശൂരേണ സഹ യുദ്ധം കുർവ്വന്തഃ നപുംസകാ ഇവ
ചിതയന്തഃ — സ്വകീയമശക്തിം ജ്ഞാപയന്തഃ
ഇന്ദ്രാൽ — ഇന്ദ്രസ്യ സകാശാൽ
പ്രവൽ–ഭിഃ — പ്രവണൈഃ, പലായിതും സുശകൈഃ മാർഗ്ഗൈഃ
ആ ആയൻ — ദൂരേ ഗതവന്തഃ

അർത്ഥം—നിർദ്ദോഷനായ ഇന്ദ്രൻെറ സൈന്യത്തിൻെറ നേരെ വൃത്രാനുചരന്മാർ യുദ്ധം ചെയ്യാൻ പുറപ്പെട്ടു. അപ്പോൾ അംഗിരസ്സിൻെറ സത്രത്തിൽ ഒമ്പതുമാസങ്ങൾ കൊണ്ടു ഫലപ്രാപ്തിനേടിയ സ്തുത്യചരിതന്മാരായ നവഗ്വന്മാർ എന്ന മനുഷ്യർ (മഹർഷികൾ) ഇന്ദ്രനെ പലമന്ത്രങ്ങൾകൊണ്ടും യുദ്ധത്തിൽ പ്രോത്സാഹിപ്പിച്ചു. ഇന്ദ്രനാൽ പിന്തടക്കപ്പെട്ട വൃത്രാനുചരന്മാർ സ്വയം അശക്തി പ്രകടിപ്പിച്ചുകൊണ്ടു്, പൌരുഷമുള്ള ശൂരന്മാരോടു് യുദ്ധം ചെയ്യുന്ന നപുംസകങ്ങൾ എന്നപോലെ, (തോററു്) ഇന്ദ്രസമീപത്തുനിന്നും കിട്ടിയവഴികളിലൂടെ ഓടിയകന്നു.

7 ത്വമേതാന്രുദതോ ജക്ഷത–
ശ്ചായോധയോ രജസ ഇന്ദ്രപാരേ
അവാദഹോദിവ ആ ദസ്യുമുച്ചാ
പ്രസുന്വതഃ സ്തുവതഃശംസമാവഃ

അന്വയം —

ഹേ ഇന്ദ്ര, ത്വം രുദതഃ — രോദനം കുർവ്വതഃ
ജക്ഷതഃ — ഹസനം കുർവ്വതഃ
ഏതാൻ — ദ്വിവിധാനപി വൃത്രാനുചരാൻ
രജസഃ പാരേ — അന്തരിക്ഷസ്യപരഭാഗേ
അയോധയഃ — യുദ്ധമകരോഃ, യുദ്ധേന മാരിതവാൻ.
ദസ്യും — ഉപക്ഷയിതാരം വൃത്രം
ദിവഃ ആ — ദ്യുലോകാദാനീയ
ഉച്ചാ — ഉൽകർഷേണ
അവ അദഹഃ — ദഗ്ദ്ധവാനസി
(തത ഊർദ്ധ്വം) സുന്വതഃ — സോമാഭിഷവം കുർവ്വതഃ യജമാനസ്യ
സ്തുവതഃ (ച) ശംസം പ്ര ആവഃ — സ്തുതിം പ്രകർഷേണ രക്ഷിതവാനസി

അർത്ഥം—അല്ലയോ ഇന്ദ്ര അവിടുന്ന്, കരയുന്നവരും ചിരിക്കുന്നവരുമായ രണ്ടുവിധം വൃത്രാനുചരന്മാരെയും അന്തരിക്ഷത്തിന്നപ്പുറത്തു വെച്ച് യുദ്ധത്തിൽ കൊന്നു ദ്രോഹിയായ വൃത്രനെ ദ്യുലോകത്തിൽ നിന്ന് കൊണ്ടുവന്ന് യഥാർഹം ദഹിപ്പിച്ചു അതിന്നുശേഷം സോമം സംസ്കരിക്കുന്ന യജമാനന്റെയും സ്തോതാവിന്റെയും സ്തുതികർമ്മത്തെ നന്നായി രക്ഷിച്ചു (കൈകൊണ്ടു കൊണ്ടാടി )

8 ചക്രാണാസഃ പരീണഹം പൃഥിവ്യാ—
ഹിരണ്യേന മണിനാ ശുംഭമാനാഃ
നഹിന്വാനാസസ്തിതിരുസ്ത ഇന്ദ്രം
പരിസ്പശോ അദധാൽ സൂര്യേണ

അന്വയം —

(യേ) പൃഥിവ്യാഃ പരീണഹം — ഭൂമേഃ ആച്ഛാദനം സർവ്വതോ വ്യാപ്തിം

| | |
|---|---|
| ചക്രാണാസഃ | — കുർവ്വാണാഃ |
| ഹിരണ്യേന | — ഹിരണ്യയുക്തേന |
| മണിനാ | — കണ്ഡലാദ്യാഭരണേന |
| ശുംഭമാനാഃ | — ശോഭമാനാഃ |
| ഹിന്വാനാസഃ | — വദ്ധമാനാഃ (സന്തഃ വൎത്തന്തേ) |
| തേ | — തഥാവിധാവൃത്രാനുചരാഃ |
| (യുദ്ധായ ഉദ്യന്തം) ഇന്ദ്രം | |
| ന തിതിരുഃ | — ജേതും സമൎത്ഥാ ന ആസൻ |
| (തദാനീം സ ഇന്ദ്രഃ) സ്പശഃ | — ബാധകാൻ താൻ |
| സൂര്യേണ പരി അദധാൽ | — ആദിത്യേന പരിഹിതാൻ, വ്യവഹിതാൻ അകരോൽ |

അൎത്ഥം—യാവർ ഭൂമിയുടെ എല്ലാടവും വ്യാപിച്ച് മറവുണ്ടാക്കിയോ, യാവർ സ്വൎണ്ണംകൊണ്ടുള്ള കണ്ഡലം മുതലായ ആഭരണങ്ങളാൽ ശോഭമാനന്മാരായി, സമൃദ്ധന്മാരായി വൎത്തിച്ചുവോ, ആ വൃത്രാനുചരന്മാർ, യുദ്ധത്തിന്നു മുതിൎന്ന ഇന്ദ്രനെ വെല്ലാൻ ശക്തരായില്ല. ഇന്ദ്രൻ ബാധകരായ ആ വൃത്രാനുചരന്മാരെ ആദിത്യനെക്കൊണ്ട് മറഞ്ഞവരാക്കി. (സൂര്യൻ ഉദിച്ച് രക്ഷസ്സുകളെ ഹനിക്കുന്നു എന്ന് വേറെ ശ്രുതിയിലുണ്ട്.)

9 പരി യദിന്ദ്രരോദസീ ഉഭേ
അബുഭോജീൎമ്മഹിനാ വിശ്വതസ്സീം.
അമന്യമാനാം അഭിമന്യമാനൈ—
ൎന്നിർബ്രഹ്മഭിരധമോ ദസ്യുമിന്ദ്ര.

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, യൽ രോദസീ | |
| ഉഭേ | — യദാ ദ്യുലോകഭൂലോകാവുഭൌ |
| മഹിനാ | — ത്വദീയേനമഹിമ്നാ |
| വിശ്വതഃ സീം | — സൎവ്വതഃ പരിഗൃഹ്യ |
| പരി അബുഭോജീഃ | — പരിതോ ഭുക്തവാനസി. |

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, ത്വം രുദതഃ | — രോദനം കുർവ്വതഃ |
| ജക്ഷതഃ | — ഹസനം കുർവ്വതഃ |
| ഏതാൻ | — ദ്വിവിധാനപി വൃത്രാനുചരാൻ |
| രജസഃ പാരേ | — അന്തരിക്ഷസ്യപരഭാഗേ |
| അയോധയഃ | — യുദ്ധമകരോഃ, യുദ്ധേന മാരിതവാൻ. |
| ദസ്യും | — ഉപക്ഷയിതാരം വൃത്രം |
| ദിവഃ ആ | — ദ്യുലോകാദാനീയ |
| ഉച്ചാ | — ഉൽകർഷേണ |
| അവ അദഹഃ | — ദഗ്ധവാനസി |
| (തത ഊർദ്ധ്വം) സുന്വതഃ | — സോമാഭിഷവം കുർവ്വതഃ യജമാനസ്യ |
| സ്തുവതഃ (ച) ശംസം പ്ര ആവഃ | — സ്തുതിം പ്രകർഷേണ രക്ഷിതവാനസി |

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടുന്ന്, കരയുന്നവരും ചിരിക്കുന്നവരുമായ, രണ്ടുവിധം വൃത്രാനുചരന്മാരെയും അന്തരിക്ഷത്തിന്നപ്പുറത്തു വെച്ച് യുദ്ധത്തിൽ കൊന്നു. ദ്രോഹിയായ വൃത്രനെ ദ്യുലോകത്തിൽ നിന്ന് കൊണ്ടുവന്ന് യഥാർഹം ദഹിപ്പിച്ചു. അതിന്നുശേഷം സോമം സംസ്കരിക്കുന്ന യജമാനൻെറയും സ്തോതാവിൻെറയും സ്തുതികർമ്മത്തെ നന്നായി രക്ഷിച്ചു. (കൈക്കൊണ്ടു കൊണ്ടാടി )

8 ചക്രാണാസഃ പരീണഹം പൃഥിവ്യാ—
ഹിരണ്യേന മണിനാ ശുംഭമാനാഃ
നഹിന്വാനാസ സ്തിതിരുസ്ത ഇന്ദ്രം
പരിസ്പശോ അദധാൽ സൂര്യേണ

അന്വയം:—

| | |
|---|---|
| (യേ) പൃഥിവ്യാഃ പരീനഹം | — ഭൂമേഃ ആച്ഛാദനം സർവ്വതോ വ്യാപ്തിം |

| | |
|---|---|
| ചക്രാണാസഃ | — കുർവ്വാണാഃ |
| ഹിരണ്യേന | — ഹിരണ്യയുക്തേന |
| മണിനാ | — കുണ്ഡലാദ്യാഭരണേന |
| ശുംഭമാനാഃ | — ശോഭമാനാഃ |
| ഹിന്വാനാസഃ | — വർദ്ധമാനാഃ (സന്തഃ വർത്തന്തേ) |
| തേ | — തഥാവിധാവൃത്രാനുചരാഃ |
| (യുദ്ധായ ഉദ്യന്തം) ഇന്ദ്രം | |
| ന തിതിരുഃ | — ജേതും സമർത്ഥാ ന ആസൻ |
| (തദാനീം സ ഇന്ദ്രഃ) സ്പശഃ | — ബാധകാൻ താൻ |
| സൂര്യേണ പരി അദധാൽ | — ആദിത്യേന പരിഹിതാൻ, വ്യവഹിതാൻ അകരോൽ |

അർത്ഥം—യാവർ ഭൂമിയുടെ എല്ലാടവും വ്യാപിച്ച് മറവുണ്ടാക്കിയോ, യാവർ സ്വർണ്ണംകൊണ്ടുള്ള കുണ്ഡലം മുതലായ ആഭരണങ്ങളാൽ ശോഭമാനന്മാരായി, സമൃദ്ധന്മാരായി വർത്തിച്ചുവോ, ആ വൃത്രാനുചരന്മാർ, യുദ്ധത്തിന്നു മുതിൎന്ന ഇന്ദ്രനെ വെല്ലാൻ ശക്തരായില്ല ഇന്ദ്രൻ ബാധകരായ ആ വൃത്രാനുചരന്മാരെ ആദിത്യനെക്കൊണ്ട് മറഞ്ഞവരാക്കി. (സൂര്യൻ ഉദിച്ച് രക്ഷസ്സുകളെ ഹനിക്കുന്നു എന്ന് വേറെ ശ്രുതിയിലുണ്ട്.)

9 പരിയദിന്ദ്രരോദസീ ഉഭേ
അബുഭോജീർമ്മഹിനാ വിശ്വതസ്സീം.
അമന്യമാനാ അഭിമന്യമാനൈ—
ൎന്നിർബ്രഹ്മഭിരധമോദസ്യുമിന്ദ്ര.

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, യൽ രോദസീ | |
| ഉഭേ | — യദാ ദ്യുലോകഭൂലോകാവുഭൌ |
| മഹിനാ | — ത്വാദീയേനമഹിമ്നാ |
| വിശ്വതഃ സീം | — സർവ്വതഃ പരിഗൃഹ്യ |
| പരി അബുഭോജീഃ | — പരിതോ ഭുക്തവാനസി. |

(തദാനീം ത്വം) അമന്യമാനാൻ — മന്ത്രാർത്ഥ മനുധ്യാതും അശക്താൻ യജമാനാൻ
അഭി മന്യമാനൈഃ — അസ്മദീയാ ഏതേ യജമാനാരക്ഷണീയാം' ഇത്യഭിമാനം കുർവ്വദ്ഭിഃ
ബ്രഹ്മ—ഭിഃ — മന്ത്രൈഃ
ദസ്യും — വൃത്രാദിരൂപമസുരം, ചോരം
നിഃ അധമഃ — നിസ്സാരിതവാനസി

അർത്ഥം—അല്ലയോ ഇന്ദ്ര, എപ്പോഴാ അവിടുന്ന് സ്വന്തം മഹിമകൊണ്ട് ദ്യോവിനെയും ഭൂവിനെയും പൂർണ്ണമായടക്കി അനുഭവിച്ചുവോ അപ്പോഴാ മന്ത്രാത്ഥം അനുധ്യാനം ചെയ്യാൻ അശക്തരായ യജമാനന്മാരെക്കുറിച്ച് ' എന്റെ ഈ യജമാനന്മാർ രക്ഷിക്കപ്പെടേണ്ടവരാണ്'' എന്ന് അവിടേക്ക് മമത തോന്നത്തക്ക മന്ത്രങ്ങളെക്കൊണ്ട് സന്തുഷ്ടനായി അവിടുന്ന് ശത്രുവിനെ അകററിയോടിച്ചു (മന്ത്രാത്ഥം അറിഞ്ഞില്ലെങ്കിലും ഭക്തിപൂർവ്വം അവിടുത്തെ ഉള്ളിൽ കണ്ടു സ്തുതിക്കുമ്പോഴാ അവിടേക്ക് തോന്നും ' ഇവക്ക് മന്ത്രാർത്ഥമറിയില്ലെങ്കിലും നിഷ്ഠ ഉങ്കഭക്തിയുണ്ട്, രക്ഷണീയരാണ്'' എന്ന്)

10 നയേ ദിവഃ പൃഥിവ്യാ അന്തമാപു—
ന്നമായാഭിർധനദാം പര്യഭൂവൻ
യുജം വജ്രം വൃഷഭശ്ചക്ര ഇന്ദ്രോ—
നിർജ്യോതിഷാതമസോഗാ അദുക്ഷൽ വ 2

അന്വയം —
യേ (ജലവിശേഷാഃ)
ദിവഃ — ദ്യുലോകാൽ
പൃഥിവ്യാഃ അന്തം — ഭൂമേഃ സ്ഥാനം
ന ആപുഃ — ന പ്രാപ്താഃ (മേഘരൂപമാപന്നേന വൃത്രേണ നിരുദ്ധത്വാൽ)
(അത ഏവ) ധന—ദാം — ധനപ്രദാം ഭൂമിം
മായാഭിഃ — സസ്യോപകാരാദിഭിഃ കാമഭിഃ
ന പരി—അഭുവൻ — പരിതോ ന വ്യാപ്താഃ

(ജലപാന സസ്യവൃദ്ധ്യാദ്യുപകാരം ന ചക്രുഃ)
(തദാനീം) ഇന്ദ്രഃ — (മേഘഭേദനായ)
വജ്രം യുജം ചക്രേ — സ്വഹസ്തയുക്തം ചക്രേ
(തതഃ) വൃഷഭഃ
ജ്യോതിഷാ — വർഷിതേന്ദ്രഃ ദ്യോതമാനേന വജ്രേണ
തമസഃ — അന്ധകാരരൂപാൻ മേഘാൻ (ഭിത്വാ)
ഗാഃ — ഗമനശീലാന്യുദകാനി
നിഃ അധുക്ഷൽ — നിശ്ശേഷേണ ദുഗ്ധവാൻ

അർത്ഥം—ഏതു ജലങ്ങൾ ദ്യുലോകത്തിൽ നിന്ന് മേഘരൂപനായ വൃത്രൻെറ നിരോധംകൊണ്ട് ഭൂസ്ഥാനത്തെ പ്രാപിക്കാതിരുന്നുവോ, അതു കാരണമായി സമ്പന്നയായ ഭൂമിയിൽ സസ്യാദികൾ മുളച്ച് പരന്നില്ലയോ, വെള്ളം കുടിക്കാനും സസ്യാദികൾ വളരാനും സാധിക്കാതെ വന്നുവോ അപ്പോൾ ഇന്ദ്രൻ മേഘത്തെപ്പിളക്കാനായി വജ്രം കയ്യിലെടുത്തു. വർഷകനായ അവിടുന്ന് മിന്നിത്തിളങ്ങുന്ന ആ വജ്രത്താൽ അന്ധകാരരൂപങ്ങളായ മേഘങ്ങളെ പിളന്ന്, പ്രവാഹശീലങ്ങളായ ജലങ്ങളെ ഭൂവൻ (ഭൂമിയിലേക്ക്) കറന്നുകൊടുത്തു.

11 അനു സ്വധാമക്ഷരന്നാപോ അസ്യാ-
വർധത മധ്യ ആ നാവ്യാനാം
സധ്രീചീനേന മനസാ തമിന്ദ്ര-
ഓജിഷ്ഠേന ഹന്മനാഹന്നഭിദ്യൂൻ.

അന്വയം:—
ആപഃ — ജലാനി
അസ്യ (ഇന്ദ്രസ്യ) സ്വധാം — വ്രീഹ്യാദിരൂപമന്നം അനുലക്ഷ്യ
അക്ഷരൻ — മേഘാൽ വൃഷ്ട്വാ അഭവൻ
(തദാനീം വൃത്രഃ)
നാവ്യാനാം — നാവാവതരണ യോഗ്യാനാം, പ്രവാഹിനാം അപാം

മധ്യേ ആ — സമന്താൽ
അവർദ്ധത — വൃദ്ധിം പ്രാപ്തഃ
(പ്രവൃദ്ധജലേവർത്തമാനോപി ന)
മമാര, കിന്തു അഭിവൃദ്ധ ഏവ
(തദാനീം) ഇന്ദ്രഃ
സധ്രീചീനേന — സഹഗച്ഛതാ
മനസാ (യുക്തം) തം (വൃത്രം)
ഓജിഷ്ഠേന — അതിബലയുക്തേന
ഹന്മനാ — ഹനനസാധനേന വജ്രേണ
അഭി ദ്യൂൻ — കതിചിദ്ദിവസാനഭിലക്ഷ്യ
അഹൻ — തേഷു ദിവസേഷു ഹതവാൻ

അർത്ഥം—ജലങ്ങൾ, ഇന്ദ്രൻെറ വ്രീഹ്യാദിരൂപായ അന്നത്തെ ഉന്നംവെച്ച് (ഭൂമിയിൽ നെല്ല് വിളയിക്കുവാൻ) മേഘങ്ങളിൽ നിന്ന് വർഷമായി പൊഴിഞ്ഞു അപ്പോൾ വൃത്രൻ, തോണിയിൽ മാത്രം സഞ്ചരിക്കാവുന്ന ആ ജലപ്പരപ്പിൻെറ നടുവിൽ വളർന്നു (ആ വെള്ളത്തള്ളിച്ചയിൽ മരിച്ചില്ലെന്ന മാത്രമല്ല വളർന്നുനിന്നു ) ആ സമയത്ത് ഇന്ദ്രൻ, തൻെറകൂടെ എപ്പോഴും നടക്കുന്ന മനസ്സോടുകൂടിയ (ശത്രുവായ തന്നെപ്പററി എപ്പോഴും വിചാരിക്കുന്ന) വൃത്രനെ അതിബലവത്തായ വജ്രത്താൽ ഒരു കാലപരിമിതി കരുതി ആ ദിവസങ്ങൾക്കുള്ളിൽ കൊന്നു

12 ന്യാവിധ്യദിലീബിശസ്യ ദൃള്ഹാ
വിശൃംഗിണമഭിനച്ഛുഷ്ണമിന്ദ്രഃ
യാവത്തരോ മഘവൻ യാവദോജോ—
വജ്രേണ ശത്രുമവധീഃ പൃതന്യും

അന്വയം —
ഇലീബിശസ്യ — ഇളായാഃ ഭൂമേഃ ബിലേ
ശയാനസ്യ വൃത്രസ്യ
ദൃള്ഹാ — ദൃഢാനി, പ്രബലാനി
സൈന്യാനി
ഇന്ദ്രഃ നി അവിധ്യത് — നിതരാം വിദ്ധവാൻ

ശൃംഗിണം — ഗോമഹിഷാദി ശൃംഗസമാനൈഃ ആയുധൈഃ ഉപേതം
ശുഷ്ണം — ജഗതഃ ശോഷകം (വൃത്രം)
വി അഭിനൽ — വിവിധം താഡിതവാൻ
ഹേ മഘ-വൻ, — ധനയുക്ത, ഇന്ദ്ര,
യാവൽ തരഃ — യാവാൻവേഗോസ്തി
യാവൽ ഓജഃ — യാവൽ ബലമസ്തി
(തേന സർവ്വേണയുക്തഃ
ത്വം) പൃതന്യും — പൃതനാം, യുദ്ധമിച്ഛന്തം
ശത്രും വജ്രേണ അവധീഃ — ഹതവാൻ അസി

അർത്ഥം-ഭൂമിയിലെ ഗുഹയിൽ കിടക്കുന്ന വൃത്രന്റെ പ്രബലങ്ങളായ സൈന്യങ്ങളെ ഇന്ദ്രൻ തീരെ ഒടുക്കി പശു പോത്ത് മുതലായ ജന്തുക്കളുടെ കൊമ്പുകളോടൊത്ത ആയുധങ്ങളുള്ള ജഗദ്ദ്രോഹിയായ വൃത്രനെ പലപാടും അമർത്തി അല്പ ഭയോ ഐശ്വര്യവാനായ ഇന്ദ്ര എത്രവരെ വേഗമുണ്ടോ, എത്രവരെ ബലമുണ്ടോ ആ വേഗബലങ്ങളോടെല്ലാംകൂടി അവിടുന്ന് യുദ്ധകാമനായ ശത്രുവിനെ (വൃത്രനെ) വജ്രത്താൽ കൊന്നു

13 അഭിസിദ്ധ്മോ അജിഗാദസ്യ ശത്രൂൻ-
വിതിഗ്മേന വൃഷഭേണാ പുരോഭേൽ
സംവജ്രേണാസൃജദ്വൃത്രമിന്ദ്രഃ
പ്രസ്വാം മതിമതിരച്ഛാശദാനഃ

അന്വയം —

അസ്യ (ഇന്ദ്രസ്യ)
സിധ്മഃ — സാധകഃ, വജ്രഃ
ശത്രൂൻ അഭി — അഭിലക്ഷ്യ
അജിഗാൻ — ഗതവാൻ
(സച ഇന്ദ്രഃ) തിഗ്മേന — തീക്ഷ്ണേന
വൃഷഭേണ — ശ്രേഷ്ഠേനായുധേന
(വൃത്രസ്യ) പുരഃ അഭേൽ — പുരാണി വിവിധം ഭിന്നവാൻ

(വൃത്രം വജ്രേണ) സം
അസൃജൽ — സംയോജിതവാൻ
(സംയോജ്യ) ശാശദാനഃ — (വൃത്രം) ഹിംസൻ
സ്വാം മതിം — സ്വകീയാം ഹർഷോപേതാം ബുദ്ധിം
പ്ര അതിരൽ — പ്രകർഷേണ വർദ്ധിതവാൻ

അർത്ഥം—ഇന്ദ്രന്റെ സാധകായുധമായ വജ്രം ശത്രുവിനെ ഉന്നംവെച്ചു പോയി ആ ഇന്ദ്രൻ നിശിതവും ശ്രേഷ്ഠവുമായ ആയുധംകൊണ്ട് വൃത്രന്റെ നഗരങ്ങളെ പലപാട് തകർത്തു ആ ആയുധങ്ങളെ വൃത്രനോടടുപ്പിച്ചു ചേർത്തു അങ്ങിനെ ചേർത്ത് വൃത്രവധകാരിയായി സ്വമനസ്സിനെ സന്തോഷത്താൽ പോഷിപ്പിച്ചു

14 ആവഃ കുത്സമിന്ദ്ര യസ്മിഞ്ചാകൻ
പ്രാവോയുധ്യന്തം വൃഷഭം ദശദ്യും
ശഫച്യുതോ രേണുർന്നക്ഷത ദ്യാ
മുച്ഛ്വൈത്രേയോ നൃഷാഹ്യായ തസ്ഥൗ

അന്വയം —

ഹേ ഇന്ദ്ര യസ്മിൻ
(കുത്സേ) ചാകൻ — സ്തുതിം കാമയമാനഃ വർത്തസേ
(തം) കുത്സം — ഏതന്നാമകം ഗോത്രപ്രവർത്തകം ഋഷിം
ആവഃ — രക്ഷിതവാനസി
(തഥാ) യുധ്യന്തം — സ്വകീയൈഃ ശത്രുഭിസ്സഹയുദ്ധം കുർവ്വന്തം
വൃഷഭം — ഗുണൈഃ ശ്രേഷ്ഠം
ദശ–ദ്യും — ദശസു ദിക്ഷു ദീപ്യമാനമൃഷിം
പ്ര ആവഃ — പ്രകർഷേണ രക്ഷിതവാനസി
ശഫ–ച്യുതഃ — ത്വദീയാശ്വസ്യശഫാൽ പതിതഃ
രേണുഃ ദ്യാം നക്ഷത — ധൂളിഃ ദ്യുലോകം പ്രാപ്നോതി,
ശ്വൈത്രേയഃ — ശ്വിത്ര്യാഖ്യായാഃ യോഷിതഃ പുത്രഃ (പുരാ ശത്രുഭയാത് ജലേമഗ്നഃ)

(ത്വദനുഗ്രഹാൽ)
നൃ–സഹ്യായ — നൃഭിഃ, പുരുഷൈഃ സോഢവ്യായ
ഉൽ തസ്ഥൗ — ജലാൽ ഉത്ഥിതവാൻ

അത്ഥം–യാതൊരു കുത്സൻ അവിടുന്ന സ്തുതികാമനായോ, (കുത്സൻെറ സ്തോത്രം ഇഷ്ടപ്പെട്ടവൊ) ആ കുത്സനെന്ന ഋഷിയെ അവിടുന്ന് രക്ഷിച്ചു അതുപോലെ ശത്രുക്കളായിപൊരുതുന്നവനും ഗുണശ്രേഷ്ഠനും പത്തുദിക്കിലും പ്രകാശം പരത്തുന്നവനുമായ (ദശദ്യു എന്ന) ഋഷിയെയും വേണ്ടപോലെ രക്ഷിച്ചു അവിടുത്തെ കുതിരകളുടെ കുളമ്പുപറപ്പിച്ച പൊടി (കൂടി) സ്വർഗ്ഗം പ്രാപിക്കുന്നു. ശ്വൈത്ര എന്ന സ്ത്രീയുടെ മകൻ ശത്രുഭയത്താൽ വെള്ളത്തിൽ മുങ്ങിക്കിടന്നു്, അവിടുത്തെ അനുഗ്രഹം കൊണ്ടാണ്, മനുഷ്യൎക്കു് കാണത്തക്കവണ്ണം ജലത്തിൽ നിന്നു പൊങ്ങിവന്നതു്.

15 ആവശ്ശമം വൃഷഭം തുഗ്ര്യാസു
ക്ഷേത്രജേഷേ മഘവൻ ഛ്വിത്ര്യംഗാം
ജ്യോക്ചിദത്ര തസ്ഥിവാംസോ അക്ര–
ഞ്ഛത്രൂയതാമധരാവേദനാകഃ വ 3

അന്വയം:–
ഹേ മഘ–വൻ, — ധനവൻ, ഇന്ദ്ര,
ശമം — ശാന്തം
വൃഷഭം — ഗുണശ്രേഷ്ഠം
തുഗ്ര്യാസു ഗാം — ജലേഷുഗതം, മഗ്നം
ശ്വിത്ര്യം — പുഷ്ട്വാകതം ശ്വിത്രാപുത്രം
ക്ഷേത്ര–ജേഷേ — ശത്രുഭിസ്സഹ യുദ്ധവേലായാം ക്ഷേത്രപ്രാപ്ത്യൎത്ഥം
ആവഃ — രക്ഷിതവാനസി.
അത്ര — അസ്മാഭിസ്സഹയുദ്ധ
ജ്യോക് ചിദ് — ചിരകാലമപി
തസ്ഥി–വാംസഃ — അവസ്ഥിതാഃ (സന്തഃ)
അക്രൻ — [illegible] വൈരിണഃ ( [illegible]

| | |
|---|---|
| ശത്രു–യതാം | — ശത്രൂൻ ആത്മന ഇച്ഛതാം |
| (തേഷാം) അധരാ | |
| വേദനാ | — നികൃഷ്ടാനി ദുഃഖാനി |
| അകഃ | — കുരു |

അർത്ഥം—അല്ലയോ മഘവാവേ, അവിടത്തെ അനുഗ്രഹം കൊണ്ട് ശാന്തനും ഗുണശ്രേഷ്ഠനും ജലനിമഗ്നനമായ ശ്വിത്രാപുത്രനെ യുദ്ധഭൂമിയിൽ പ്രാപിക്കുവാനായി അവിടുന്ന് രക്ഷിച്ചുവല്ലൊ ഇവിടെ ഞങ്ങളോട് ചിരമായി എതിർത്തുനില്ക്കുന്നവരും ശത്രുക്കളെ സ്വയമിച്ഛിക്കുന്നവരുമായ അവർക്ക്, പിന്തിരിഞ്ഞു പോകാൻ തോന്നത്തക്ക കഷ്ടാനുഭവങ്ങൾ ഉണ്ടാക്കിയാലും

വർഗ്ഗം 4 5 ജഗതീത്രിഷ്ടുബൗഛന്ദസീ, അശ്വിനൗദേവതാ

1 ത്രിശ്ചിന്നോ അദ്യാഭവതം നവേദസാ

വിഭുർവ്വാംയാമ ഉതരാതിരശ്വിനാ

യുവോഹിയന്ത്രം ഹിമ്യേവ വാസസാ–

ഭ്യായംസേന്യാ ഭവതം മനീഷിഭിഃ

അന്വയം —

| | |
|---|---|
| ഹേ നവേദസാ | |
| അശ്വിനാ, | — മേധാവിനൗ അശ്വിനൗ, |
| (യുവാം) ത്രിഃ ചിൽ | — ത്രിവാരമപി സവനത്രയേ |
| അദ്യ നഃ | — അസ്മിൻ കർമ്മണി അസ്മദത്ഥം |
| ഭവതം | — ആഗതൌ ഭവതം |
| വാം യാമഃ | — യുവയോഃ ഗമനസാധന ഭൂതോരഥഃ |
| വി—ഭുഃ | — വ്യാപ്തഃ |
| ഉത രാതിഃ | — അപിച ദാനംവിഭു |
| യുവോഃ | — യുവയോരുഭയോഃ |
| യന്ത്രം ഹി | — പരസ്പര നിയമരൂപഃ സംബന്ധ ... |

വാസസഃ — സൂര്യരശ്മ്യാച്ഛാദനയുക്തസ്യ വാസരസ്യ
ഹിമ്യ്യാ–ഇവ — ഹിമയുക്തയാ രാത്ര്യാ ഇവ (അസ്തിഖല്വ)
(യുവാം ഉഭൌ)
മനീഷി–ഭിഃ — മേധാവിഭിഃ ഋത്വിക്ഭിഃ
അഭി–ആയംസേന്യാ
ഭവതം — അഭിതോനിയന്തവ്യൌ, അനുഗ്രഹവശാൽ തദധീനൌ ഭവതം

അൎത്ഥം—അല്ലയോ മേധാവികളായ അശ്വികളേ, നിങ്ങാം ഈ കൎമ്മത്തിൽ ഞങ്ങാംക്കവേണ്ടി മൂന്നതവണ (മൂന്ന സവനങ്ങളിലും) ആദരണാൎത്ഥം വന്നചേരണം. നിങ്ങളുടെ തേര് എല്ലാടവും വ്യാപിച്ചതാണല്ലൊ. നിങ്ങളുടെ ദാന (ശീല)വും സൎവ്വവ്യാപിയാണ്. നിങ്ങളിരുവരുടെ പരസ്പരബന്ധം സൂര്യകിരണങ്ങാം കൊണ്ട് പുതച്ച പകലിന്നും, മഞ്ഞുതിക്കുന്ന രാവിന്നും തമ്മിലുള്ളപോലെയാകുന്നു. മേധാവികളായ ഋത്വിക്കുകളാൽ നിങ്ങാം, അനുഗ്രഹംകൊണ്ട് നിയന്തവ്യരും അധീനരുമായി ഭവിക്കണം.

2 ത്രയഃ പവയോ മധുവാഹനേ രഥേ
സോമസ്യവേനാ മനു വിശ്വ ഇദ്വിദുഃ
ത്രയസ്സ്കംഭാസ സ്കഭിതാസ ആരഭേ
ത്രിൎന്നക്തം യാഥസ്ത്രിർവ്വശ്വിനാദിവാ.

അന്വയം:—

മധു–വാഹനേ — നാനാവിധാനാം മധുര ദ്രവ്യാണാം യുക്തേ
(അശ്വിനോസ്സംബന്ധിനി)
രഥേ പവയഃ — വജ്രസമാനാഃ ദൃഢാഃ ചക്രവിശേഷാഃ
ത്രയഃ — ത്രിസംഖ്യാകാഃ (സന്തി)

ഇത് — ഇത്ഥം ചക്രത്രയ സദ്ഭാവ പ്രകാരം
വിശ്വേ — സർവ്വേ (ദേവാഃ)
സോമസ്യ വേനാം അനു — ചന്ദ്രസ്യ കമനീയാം ഭാര്യാം അഭിലക്ഷ്യ യാത്രായാം
വിദുഃ — ജാനന്തി
(അസ്യരഥസ്യോപരി)
സ്കംഭാസഃ — സ്കംഭവിശേഷാഃ
ത്രയഃ — ത്രിസംഖ്യാകാഃ
ആ—രഭേ — ആരബ്ധും, അവലംബിതും
സ്കഭിതാസഃ — സ്ഥാപിതാഃ
(രഥത്വരയാ പതനഭീതി നിവൃത്യർത്ഥം ഹസ്താവലംബനായ).
ഹേ അശ്വിനാ, — അശ്വിനൗ, (യുവാം)
(താദൃശേന രഥേന)
നക്തം — രാത്രൗ
ത്രിഃ യാഥഃ — ത്രിവാരംഗച്ഛഥഃ
(തഥാ) ദിവാ — ദിവസേപി
ത്രിഃ ഉ (യാഥഃ)
(രാത്രാവഹനിച രഥമാരുഹ്യ പുനഃ പുനഃ ക്രീഡഥഃ)

അർത്ഥം—മധുരഭക്ഷ്യദ്രവ്യങ്ങളെ വഹിക്കുന്ന അശ്വികളുടെ തേരിൽ വജ്രതുല്യങ്ങളായ ചക്രവിശേഷങ്ങൾ മൂന്നെണ്ണമുണ്ട് ഈ ചക്രത്രയ സദ്ഭാവം ചന്ദ്രന്റെ സുന്ദരിയായ ഭാര്യയെ ഉന്നംവെച്ചുള്ള യാത്രയിൽ എല്ലാ ദേവന്മാരും മനസ്സിലാക്കി ആ തേരിന്റെ മേൽഭാഗത്തു തേരിന്റെ വേഗംകൊണ്ടു വീണുതെറിക്കാതിരിക്കാൻ, കൈകൊണ്ട് പിടിക്കാവുന്ന തൂണുകൾ മൂന്നാകും ഉറപ്പിച്ചിട്ടുണ്ട്' അല്ലയോ അശ്വികളേ അപ്രകാരമുള്ള തേരിലേറി നിങ്ങൾ രാവും പകലും മൂമ്മൂന്ന തവണ (പലവട്ടം) ക്രീഡിക്കുക (സുന്ദരിയായ ചന്ദ്രന്റെ ഭാര്യ എന്നു പറയുന്നത് വിവാഹ സൂക്തത്തിൽ പ്രതിപാദിക്കുന്ന സൂര്യ എന്ന വധു തന്നെയാവാം )

3 സമാനേ അഹന്ത്രിരവദ്യഗോഹനാ
ത്രിരദ്യയജ്ഞം മധുനാ മിമിക്ഷതം
ത്രിർവ്വാജവതീരിഷോ അശ്വിനായുവം
ദോഷാ അസ്മഭ്യ മുഷസശ്ചപിന്വതം

അന്വയം:—

| | | |
|---|---|---|
| ഹേ അശ്വിനാ, യുവം | — | അശ്വിനൌ, യുവാമുഭൌ |
| സമാനേ അഹൻ | — | ഏകസ്മിന്നനുഷ്ഠാനദിനേ |
| ത്രിഃ അവദ്യ—ഗോഹനാ | — | ത്രിവാരമനുഷ്ഠാനഗതാനാം ദോഷാണാം സംവരണ കാരിണൌ ഭവതം |
| അദ്യ | — | അസ്മിൻദിനെ |
| യജ്ഞം | — | യജ്ഞഗതം ഹവിഃ |
| മധുനാ | — | മധുരരസേന |
| ത്രിഃ മിമിക്ഷതം | — | ത്രിവാരം സിഞ്ചതം |
| (കിഞ്ച) ദോഷാഃ | | |
| ഉഷസഃ ച | — | രാത്രീഃ ദിവസാംശ്ച രാത്രിഷു ദിവസേഷു ച നൈരന്തര്യേണ |
| വാജ—വതീഃ | — | ബലകാരിണീഃ |
| ഇഷഃ | — | അന്നാനി |
| അസ്മഭ്യം പിന്വതം | — | സിഞ്ചതം, പ്രയച്ഛതം |

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങളിതവരും ഒരേ കർമ്മാനുഷ്ഠാനത്തിൽ, മൂന്നു സവനാചരണങ്ങളിലും വന്ന്, ലോപങ്ങളാം (ദോഷങ്ങളാം) മൂന്നു പ്രാവശ്യം പരിഹരിക്കമാറാകണം. ഇന്ന്, യജ്ഞഹവിസ്സ് മൂന്നിരട്ടി മധുരരസത്തോടു കൂടിയതാകണം. (നിങ്ങളുടെ അനുഗ്രഹംകൊണ്ടാണ് ഹവിസ്സുകളാം സ്വാദിഷ്ഠങ്ങളാകുന്നത്.) പിന്നെ രാവുകളിലും പകലുകളിലും ഇടവിടാതെ ബലപ്രദങ്ങളായ അന്നങ്ങളാം ഞങ്ങൾക്കു തന്നരുളണം.

4 ത്രിർവ്വർത്തിര്യാതം ത്രിരനുവ്രതേ ജനേ
ത്രിസ്സുപ്രാവ്യേ ത്രേധേവശിക്ഷതം
ത്രിർന്നാന്ദ്യം വഹതമശ്വിനായുവം
ത്രിഃ പൃക്ഷോ അസ്മേ അക്ഷരേവപിന്വതം.

അന്വയം —

| | |
|---|---|
| ഹേ അശ്വിനാ, യുവം | — അശ്വിനൌ, യുവാം |
| ത്രിഃ വർത്തിഃ യാതം | — അസ്മദീയവർത്തനസാധനം, ഗൃഹം, ത്രിവാരം പ്രാപ്നുതം |
| (തഥാ) അനു—വ്രതേ | — അസ്മദനുകൂലവ്യാപാരയുക്തേ |
| ജനേ ത്രിഃ (യാതം) | — തദനുഗ്രഹായ ഗച്ഛതം |
| ത്രിഃ സുപ്ര—അവ്യേ | — ത്രിവാരം സുഷ്ഠുപ്രകർഷേണ വേത്താം രക്ഷണീയേ പ്രവർത്തമാനാൻ അസ്മാൻ |
| ത്രേധാ—ഇവ | — ത്രിഭിഃ പ്രകാരൈഃ |
| ശിക്ഷതം | — പുനഃപുനഃ അനുഷ്ഠാനമുപദേഷ്ടവ്യം |
| (തഥാ) നാന്ദ്യം | — നന്ദനീയം, സന്തോഷകരം ഫലം |
| ത്രിഃ വഹതം | — പ്രാപയതം (ഉദകാനി പർജ്ജന്യോയഥാ പ്രയച്ഛതി തദ്വൽ) |
| അസ്മേ | — അസ്മാസു |
| പൃക്ഷഃ അക്ഷരാ—ഇവ | — അന്നം ഉദകാനീവ |
| ത്രിഃ പിന്വതം | — ത്രിവാരം പ്രയച്ഛതം |

സാരം—അല്ലയോ അശ്വികളേ നിങ്ങൾ ഞങ്ങളുടെ ഗൃഹത്തിൽ ദിവസത്തിൽ മൂന്നു തവണ (മൂന്നു സവനത്തിന്നും) വരണം. അതുപോലെ ഞങ്ങൾക്കനുകൂലനായ ആളുടെ ഗൃഹത്തിലും മൂന്നു തവണ പോകണം. വേണ്ടതുപോലെ രക്ഷിക്കപ്പെടേണ്ട ഞങ്ങളെ മൂന്നു പ്രകാരത്തിലും, സാത്വികരാജസതാമസങ്ങളെ വേർതിരിച്ച്, അനുഷ്ഠാന വിഷയത്തിൽ ഉപ

ദേശിക്കണം അപ്രകാരം തന്നെ മൂന്നു പ്രാവശ്യവും, പ്രാഹ്ന ത്തിലും മധ്യാഹ്നത്തിലും അപരാഹ്നത്തിലും, കർമ്മങ്ങൾക്ക് സന്തോഷകരമായ ഫലം ഉണ്ടാക്കിത്തരണം മേഘം വെള്ളം വർഷിക്കുന്നപോലെ മൂന്നു കാലത്തും, കർമ്മങ്ങൾക്കു മുമ്പും, കർമ്മകാലത്തും കർമ്മാനന്തരവും ഞങ്ങൾക്ക് അന്നം തന്നരുളണം.

5 ത്രിർന്നോരയിം വഹതമശ്വിനായുവം
ത്രിർദ്ദേവതാതാ ത്രിരുതാവതംധിയഃ
ത്രിസ്സൗഭഗത്വം ത്രിരുതശ്രവാംസിന–
സ്ത്രിഷ്ഠം വാംസൂരേദുഹിതാ രുഹദ്രഥം

അന്വയം:—

| | | |
|---|---|---|
| ഹേ അശ്വിനാ, യുവം | — | അശ്വിനൌ, യുവാം |
| നഃ രയിം ത്രിഃ വഹതം | — | ത്രിവാരം പ്രാപയതം |
| ദേവ–താതാ | — | ദേവതാതൌ ദേവൈര്യക്തേ കർമ്മണി |
| ത്രിഃ | — | ത്രിവാരമാഗച്ഛതം |
| ഉത ധിയഃ ത്രിഃ അവതം | — | അസ്മൽബുദ്ധീഃ ത്രിവാരം രക്ഷതം |
| സൌഭഗ–ത്വം ത്രിഃ | — | സൌഭാഗ്യം ത്രിഃ (വഹതം) |
| ഉത ശ്രവാംസി | — | അന്നാനി |
| നഃ ത്രിഃ | — | അസ്മഭ്യം ത്രിഃ (വഹതം) |
| വാം | — | യുവയോഃ സംബന്ധിനം |
| ത്രി–സ്ഥം രഥം | — | ചക്രത്രയേവസ്ഥിതം രഥം |
| സൂരേ ദുഹിതാ | — | സൂര്യസ്യപുത്രീ |
| ആ രുഹത് | — | ആരൂഢവതീ |

അർത്ഥം–അല്ലയോ അശ്വികളേ, നിങ്ങൾ ഞങ്ങൾക്ക് മൂന്നുപ്രകാരത്തിൽ (ഭൂവിലും ആകാശത്തിലും ദ്യോവിലും) ധനം, ഐശ്വര്യം, ശ്രേയസ്സ് ഉണ്ടാക്കിത്തരണം. ഞങ്ങളുടെ ദേവയജനകർമ്മത്തിൽ മൂന്നുപ്രാവശ്യം (പ്രാഹ്നത്തിലും മധ്യാഹ്നത്തിലും അപരാഹ്നത്തിലും) വരണം. പിന്നെ ഞങ്ങളുടെ

ബുദ്ധികളെ മൂന്നുപ്രകാരത്തിൽ (ധർമ്മാർത്ഥകാമങ്ങളിൽ സമീചീനമായിച്ചേർത്തു്) രക്ഷിക്കണം ഞങ്ങളുടെ സൌഭാഗ്യം മൂന്നുപ്രകാരത്തിൽ (വാതപിത്തകഫാത്തങ്ങളായ രോഗങ്ങൾ വരാതെ അല്ലെങ്കിൽ മദമാത്സര്യമോഹങ്ങൾ ബാധിക്കാതെ) രക്ഷിക്കണം പിന്നെ മൂന്നുപ്രാവശ്യം, (കർമ്മത്തിന്നു മുമ്പും, കർമ്മകാലത്തും, കർമ്മാനന്തരവും) അന്നം തന്നരുളണം മൂന്നു ചക്രത്തിൽ നില്ക്കുന്ന നിങ്ങളുടെ തേരിലാണല്ലൊ സൂര്യപുത്രി ആരോഹണം ചെയ്തതു് (വിവാഹസൂക്തത്തിൽ പ്രസ്തുതയായ സൂര്യയെത്തന്നെയാണ് ഇവിടേയും പ്രതിപാദിക്കുന്നതു്.)

6 ത്രിർന്നോ അശ്വിനാ ദിവ്യാനി ഭേഷജാ
ത്രിഃ പാർത്ഥിവാനി ത്രിരുദത്തമദ്ഭ്യഃ
ഓമാനം ശംയോർമ്മമകായ സൂനവേ
ത്രിധാതുശർമ്മവഹതം ശുഭസ്പതീ. വ 4

അന്വയം —

| | |
|---|---|
| ഹേ അശ്വിനാ, നഃ | — അശ്വിനൌ, അസ്മഭ്യം |
| ദിവ്യാനി ഭേഷജാ | — ദ്യുലോകവർത്തീനി ഔഷധാനി |
| ത്രിഃ (ദത്തം) | |
| പാർത്ഥിവാനി ത്രിഃ ദത്തം | — പൃഥിവ്യാം ഉൽപന്നാനി ഔഷധാനി ദത്തം |
| അത്—ഭ്യഃ ഉ ത്രിഃ (ദത്തം) | — അന്തരിക്ഷസകാശാദപ്യൌഷധാനി |
| ശം—യോഃ | — ഏതന്നാമകസ്യ ബൃഹസ്പതിപുത്രസ്യ സംബന്ധിനം |
| ഓമാനം | — സുഖവിശേഷം |
| മമകായ സൂനവേ | — മദീയായ പുത്രായ (ദത്തം) |
| ഹേ ശുഭഃ പതീ | — ശോഭനസ്യ ഔഷധജാതസ്യ പാലകൌ |
| (യുവാം) ത്രി—ധാതു | — വാതപിത്തശ്ലേഷ്മ ധാതുത്രയ ശമനവിഷയം |
| ശർമ്മ വഹതം | — സുഖം പ്രാപയതം |

അൎത്ഥം—അല്ലയോ അശ്വികളേ, ഞങ്ങൾക്കു ദ്യുലോകസ്ഥങ്ങളായ മൂന്നു പ്രകാരത്തിലുള്ള ഔഷധങ്ങളും (ദേഹത്തിന്നും മനസ്സിന്നും ആത്മാവിന്നും പുഷ്ടികരങ്ങളായവ) തന്നരുളണം. ഭൂമിയിലെ മൂന്നു പ്രകാരത്തിലുള്ള (ഉള്ള രോഗം മാറാനും പുഷ്ടിക്കും മേലിൽ രോഗം വരാതിരിക്കാനുമുള്ള) ഔഷധങ്ങൾ തന്നരുളണം. അന്തരിക്ഷലഭ്യങ്ങളായ മൂന്നു പ്രകാരത്തിലുള്ള (ശുദ്ധവായു, ശുദ്ധജലം, ശുദ്ധപ്രകാശം എന്നിവയിലൂടെ) ഔഷധങ്ങളും തന്നരുളണം. ബൃഹസ്പതിപുത്രനായ ശംയുവിന്നുള്ളപോലെ (അല്ലെങ്കിൽ ദുഃഖശമനവും സ്വാസ്ഥ്യസിദ്ധിയും കൂടിയ) സുഖവിശേഷം എന്റെ മകന്ന് തന്നരുളണം. അല്ലയോ മഹൌഷധപാലകരേ, നിങ്ങൾ വാതപിത്തകഫങ്ങളായ ധാതുക്കളുടെ ശമനത്തോടുകൂടിയ സുഖം ഞങ്ങളെ പ്രാപിപ്പിക്കണം.

7 ത്രിന്നോ അശ്വിനായജതാ ദിവേദിവേ
പരിത്രിധാതു പൃഥിവീമശായതം
തിസ്രോ നാസത്യാരഥ്യാ പരാവത—
ആത്മേവവാതഃ സ്വസരാണി ഗച്ഛതം

അന്വയം:—

| | |
|---|---|
| ഹേ അശ്വിനാ, ദിവേ-ദിവേ | — അശ്വിനൌ, പ്രതിദിനം |
| യജതാ | — യഷ്ടവ്യൌ (യുവാം) |
| നഃ പൃഥിവീം പരി | — അസ്മദീയാം വേദിരൂപാം ഭൂമിം സൎവ്വതഃ പ്രാപ്യ |
| ത്രി—ധാതു | — കക്ഷ്യാത്രയയുക്തേ, ആസ്തീൎണ്ണേ ബൎഹിഷി |
| ത്രിഃ അശായതം | — ത്രിവാരം ശയനം കുരുതം |
| ഹേ രഥ്യാ, നാസത്യാ | — രഥ്യൌ, രഥസ്വാമിനൌ, സത്യശീലൌ |
| തിസ്രഃ | — ത്രിസംഖ്യാകാഃ ഐഷ്ടിക പാശുക സൌമികരൂപാ വേദീഃ |

സ്വസരാണി — ശരീരാണി
പരാ–വതഃ ആത്മാ–ഇവ
വാതഃ ഗച്ഛതം — ആത്മഭൂതഃ പ്രാണവായുവാൻ ദൂരദേശാൽ ഗച്ഛതം

അർത്ഥം–അല്ലയോ അശ്വികളേ, പ്രതിദിനം യഷ്ടവ്യന്മാരായ നിങ്ങൾ യാഗവേദിയിൽ എല്ലാ ഭാഗവും പ്രാപിച്ച് മൂന്നു പടവുകളുള്ള ദർപ്പൽവിരിപ്പിൽ മൂന്നുപ്രാവശ്യം (മൂന്നുസവനങ്ങൾക്കും) വന്നുകിടക്കണം. അല്ലയോ രഥവീരന്മാരേ, സത്യശീലരേ, ഇഷ്ടിക, പശു, സോമം എന്നീ അംഗങ്ങളോടു കൂടിയ വേദികളെ ആത്മഭൂതനായ പ്രാണവായു ദൂരത്തിൽ നിന്ന് ശരീരങ്ങളെ എന്നപോലെ നിരന്തരമായി പ്രാപിച്ചാലും.

8 ത്രിരശ്വിനാ സിന്ധുഭിസ്സപ്തമാതൃഭി–
സ്ത്രയ ആഹാവാ സ്ത്രേധാ ഹവിഷ്കൃതം
തിസ്രഃ പൃഥിവീരുപരി പ്രവാ ദിവോ–
നാകം രക്ഷേഥേ ദ്യുഭിരക്തുഭിർഹിതം

അന്വയം —

ഹേ അശ്വിനാ — അശ്വിനൗ
സപ്തമാതൃ–ഭിഃ — ഗംഗാദ്യാനദ്യഃ മാതരഃ യേഷാം ജലവിശേഷാണാം തൈഃ
സിന്ധു–ഭിഃ — സ്യന്ദനസ്വഭാവൈഃ ജലൈഃ വസതീവരീനാമഭിഃ
ത്രിഃ — സോമാഭിഷവം കൃതഃ
ആ–ഹാവാഃ — യഥോക്തജലയുക്തസ്യ സോമസ്യാധാരഭൂതാഃ, ഉപസദൃശാഃ
ത്രയഃ — ത്രിസംഖ്യാകാദ്രോണ കലശാധവനീയ പൂതഭൃദാഖ്യാഃ നിഷ്പന്നാഃ

(തേഷു ത്രിഷു പാത്രവിശേഷേഷു)

| | |
|---|---|
| ത്രേധാ | — ത്രിഭിഃ പ്രകാരൈഃ, സവന ത്രയഗതൈഃ |
| ഹവിഃ കൃതം | — സോമാഖ്യം ഹവിഃ, സമ്പാദിതം ദ്രവ്യം വർത്തതേ. |
| തിസ്രഃ പൃഥിവീഃ ഉപരി | — ത്രിഭ്യഃ പൃഥിവ്യാദിരൂപേഭ്യഃ ഉർദ്ധ്വം |
| പ്രവാ | — പ്രവന്തൗ, ഗച്ഛന്തൗ (യുവാം) |
| ദിവഃ നാകം | — ദ്യുലോകസംബന്ധിനം ആദിത്യം |
| ദ്യു—ഭിഃ അക്തു—ഭിഃ | — അഹോഭിഃ, രാത്രിഭിഃ |
| ഹിതം | — സ്ഥാപിതം |
| (അഹനി സൂര്യം ഉദേതി, രാത്രൌ അസ്തംഗച്ഛതി ഏവം അഹോരാത്രാഭ്യാം സൂര്യഃ വ്യവസ്ഥാപ്യതേ) | |
| രക്ഷഥേ | — |

അർത്ഥം—അല്ലയോ അശ്വികളേ, ഒഴുകുന്ന ഗംഗാദിമാതൃനദികളിൽ നിന്ന് സംഭൃതമായ വസതീവരി എന്ന മന്ത്രപൂതജലത്തിൽ മൂന്നുതവണയായി എട്ടും പതിനൊന്നും പന്ത്രണ്ടും പ്രാവശ്യം ഇടിച്ചരിച്ചവയും, ആധവനീയം, പൂതഭൃത്ത് എന്നീ കുപാകൃതികളായ മൺപാത്രങ്ങളിലെ ജലങ്ങളിൽ, മൂന്നു സവനങ്ങളിൽ, മൂന്നുപ്രകാരങ്ങളിൽ ഹവിഷ്കരിച്ച (ഹവിസ്സാക്കിയ) വയുമായ സോമങ്ങൾ ഇവിടെ വെച്ചിരിക്കുന്നു. (അവ പാനം ചെയ്യാലും.) ഭൂമി, ആകാശം, ദ്യോവ് എന്നീ മൂന്നിനും മുകളിൽ സഞ്ചരിക്കുന്ന നിങ്ങൾ ദ്യുലോകസംബന്ധിയായ ആദിത്യനെ പകൽ ഉദിപ്പിക്കുന്നു, രാവിൽ അസ്തമിപ്പിക്കുന്നു.—അങ്ങിനെ രാപ്പകലുകളുടെ വ്യവസ്ഥാപകനായ ആദിത്യനെ നിർത്തി രക്ഷിക്കുന്നു. (അത്രയും മഹാന്മാരായ നിങ്ങൾ ഞങ്ങളുടെ സോമങ്ങൾ സ്വീകരിക്കണം). (വസതീവരി എന്നാൽ സോമം ഇടിക്കാനുള്ള മന്ത്രപൂതജലമാണ്. പൂതഭൃത്തും ആധവനീയവും വസതീവരിയുടെ പാത്രത്തിൽ വെള്ളം കഴിഞ്ഞാൽ വീണ്ടും ഒഴിക്കാനുള്ള കരുതൽവെള്ളങ്ങളാണ്. മൂന്നിനും മൺപാത്രങ്ങളാണ്. സൌകര്യമുള്ളിടങ്ങളിൽ നദീജലങ്ങളാണ് ഇതിന്നുപയോഗിക്കാറ്.)

9 ക്വ ത്രീ ചക്രാത്രിവൃതോരഥസ്യ
ക്വ ത്രയോ വന്ധുരോ യേ സനീളാഃ
കദായോഗോ വാജിനോ രാസഭസ്യ
യേനയജ്ഞം നാസത്യോപയാഥഃ

അന്വയം —

ഹേ നാസത്യാ — നാസത്യൌ, അശ്വിനൌ
ത്രി–വൃതഃ — ത്രിസംഖ്യാകൈഃ അശ്വിഭിഃ ഉപേതസ്യ ഭവദീയസ്യ
രഥസ്യ — (ഈഷാദ്വയം പൂർവ്വഭാഗേ സംയുജ്യതേ സേയം ഏകാ അശ്വിഃ പൃഷ്ഠഭാഗേ വിയുജ്യതേ തത്ര കോണദ്വയം സമ്പദ്യതേ ഈദൃശസ്യ രഥസ്യ സംബന്ധിനീ)
ത്രീ ചക്രാ — ത്രീണി ചക്രാണി
ക്വ — കുത്ര സ്ഥിതാനി ഇതി അസ്മാഭിഃ ന ദൃശ്യതേ
യേ (കാഷ്ഠവിശേഷാഃ)
സ–നീളാഃ — ഗൃഹസദൃശം രഥസ്യ ഉപരി നിവേശനസ്ഥാനം, തേന സഹവർത്തതേ
തേ (കാഷ്ഠവിശേഷാഃ)
വന്ധുരാഃ — നീഡബന്ധനാധാരഭൂതാഃ
ത്രയഃ — അക്ഷേണസഹിതേ ദ്വേ ഈഷേ ഇതി ത്രിസംഖ്യാകാഃ
ക്വ — കുത്രസ്ഥിതാ ഇത്യസ്മാഭിഃ ന ജ്ഞായതേ
വാജിനഃ — ബലവതഃ
രാസഭസ്യ — ഭവദീയാശ്വസ്ഥാനീയസ്യ ഗർദ്ദഭസ്യ
യോഗഃ — രഥയോജനം

കദാ? — കസ്മിൻകാലെ നിഷ്പന്നം ഇത്യസ്മാഭിഃ ന ദൃശ്യതേ

യേന — ചക്രത്രയനീഡകാഷ്ഠത്രയരാസഭയോജനസഹിതേന രഥേന

യജ്ഞം ഉപ—യാഥഃ — അസ്മദീയം യാഗസ്ഥാനം ഉപഗച്ഛ.

(താദൃശസ്യ രഥസ്യ ഇതിപൂർവ്വത്ര അന്വയഃ)

അർത്ഥം—അല്ലയോ സത്യശീലരേ, അശ്വികളേ, മൂന്നു കോൺമൂനകളുള്ളതും രണ്ടു തണ്ടുകൾ മുൻഭാഗത്തുള്ളതും ഒരു തണ്ടു് പിൻഭാഗത്തുള്ളതും ആയി നിങ്ങളുടെ തേർ പ്രധാനമായി ത്രികോണമാണു്. ഇപ്രകാരമുള്ള തേരിന്നു് മൂന്നു ചക്രങ്ങൾ (ഉണ്ടെന്നു പറയപ്പെടുന്നതു്) എവിടെയാണു്? ഞങ്ങളാൽ കാണപ്പെടുന്നില്ല. ആ തേരിലെ ഇരിപ്പിടമായ മരപ്പലകയും, അച്ചുതണ്ടോടുകൂടിയ രണ്ടു തണ്ടുകളും എവിടേയാണു്? ഞങ്ങൾക്കറിയാൻ കഴിയുന്നില്ല. നിങ്ങളുടെ തേരിൽ കുതിരയുടെ സ്ഥാനത്തു് ശക്തിയുള്ള കഴുതയെ എപ്പോഴാണു് പൂട്ടുന്നതു്? അതും ഞങ്ങളാൽ കാണപ്പെടുന്നില്ല. (ഏതായാലും) മൂന്നു ചക്രങ്ങളും മൂന്നു ഇരിപ്പിടപ്പലകകളും പൂട്ടിയ കഴുതയുമുള്ള ആ തേരിൽ നിങ്ങൾ സമീപം വന്നരുളിയാലും.

10 ആ നാസത്യാ ഗച്ഛതം ഹൂയതേ ഹവി—
ർമ്മധ്വഃ പിബതം മധുപേഭിരാസഭിഃ
യുവോർഹിപൂർവ്വം സവിതോഷ സോരഥ—
മൃതായ ചിത്രം ഘൃതവന്തമിഷ്യതി

അന്വയം.—

ഹേ നാസത്യാ, — നാസത്യൌ, അശ്വിനൌ. (ഇഹകർമ്മണി)

ആ ഗച്ഛതം,

(അത്ര അസ്മാഭിഃ) ഹവിഃ

ഹൂയതേ

(യുവാം ച) മധു—പേഭിഃ — മധുരദ്രവ്യപാനയുക്തൈഃ

ആസ—ഭിഃ — ആസ്യൈഃ

| | |
|---|---|
| മധ്വഃ പിബതം | — മധുരദ്രവ്യാണി ഹവീംഷി പിബതം |
| സവിതാ | — സൂര്യഃ |
| ഉഷസഃ പൂർവ്വം | — ഉഷഃകാലാൽ പുരാ |
| യുവോഃ ചിത്രം, ഘൃത—വന്തം | — യുവയോഃ, ത്രിചക്രത്വാൽ വിചിത്രം അക്ഷാഞ്ജന സാധനേന ഘൃതേനോപേതം |
| രഥം ഋതായ | — അസ്മദ്യജ്ഞാർത്ഥം |
| ഇഷ്യതി ഹി | — പ്രേരയതി ഖലു |

അർത്ഥം—അല്ലയോ സത്യശീലരേ, അശ്വികളേ ഈ കർമ്മത്തിൽ വന്നാലും. ഇവിടെ ഞങ്ങളാൽ ഹവിസ്സ ഹോമിക്കപ്പെടുന്നു. മധുരരസ പാനശീലങ്ങളായ നിങ്ങളുടെ മുഖങ്ങളാൽ (ഞങ്ങളർപ്പിക്കുന്ന) മധുരദ്രവ്യങ്ങളായ ഹവിസ്സുകളെ പാനം ചെയ്താലും. മൂന്നു ചക്രങ്ങളുള്ളതുകൊണ്ട് വിചിത്രവും കണ്ണെഴുത്ത് നെയ്യോടുകൂടിയതുമായ നിങ്ങളുടെതേരിനെ പ്രഭാതത്തിനുമുമ്പുതന്നെ സൂര്യൻ യജ്ഞത്തിന്നായി (യജ്ഞസ്ഥലത്തേക്ക്) തിരിച്ചുവിടുന്നുവല്ലോ

11 ആ നാസത്യാത്രിഭിരേകാദശൈരിഹ
ദേവേഭിര്യാതം മധുപേയമശ്വിനാ
പ്രായുസ്താരിഷ്ടം നീരപാംസിമൃക്ഷതം
സേധതം ദ്വേഷോ ഭവതം സചാഭുവാ.

അന്വയം:—

| | |
|---|---|
| നാസത്യാ, അശ്വിനാ (യുവാം) ത്രി—ഭിഃ | — നാസത്യൗ, അശ്വിനൗ, |
| ഏകാദശൈഃ | — ത്രിസംഖ്യാകൈഃ ഏകാദശാത്മവർഗ്ഗത്രയഗതൈഃ |
| ദേവേഭിഃ | — ദേവൈസ്സഹ |
| മധു—പേയം | — സോമാത്മകം മധുരദ്രവ്യപാനം അഭിലക്ഷ്യ |

| | |
|---|---|
| ഇഹ ആ യാതം | — അസ്മിൻ ദേവയജനദേശേ ആഗച്ഛതം |
| ആയുഃ പ്ര താരിഷ്ടം | — അസ്മദീയമായുഷ്യം പ്രവർദ്ധയതം |
| രപാംസി നിഃ മൃക്ഷതം | — പാപാനി നിശ്ശേഷേണ ശോധയതം |
| ദ്വേഷഃ സേധതം | — ദ്വേഷകർത്തൄൻ പ്രതിഷേധതം |
| സചാ—ഭുവാ ഭവതം | — അസ്മാഭിസ്സഹാവസ്ഥിതൌ ഭവതം |

അർത്ഥം—അല്ലയോ സത്യശീലരായ അശ്വികളേ, മൂന്നു വർഗ്ഗങ്ങളിൽപെട്ട, പതിനൊന്നീത ദേവന്മാരോടുകൂടി ഞങ്ങളുടെ ഈ യജ്ഞത്തിൽ ആഗമിക്കണം. ഞങ്ങൾക്ക് ആയുസ്സ വർദ്ധിപ്പിക്കണം. ഞങ്ങളുടെ പാപങ്ങൾ നിശ്ശേഷം കഴുകിക്കളയണം. ഞങ്ങളുടെ ശത്രുക്കളെ തടുക്കണം. ഞങ്ങളോടൊപ്പം വർത്തിക്കണം.

12 ആനോ അശ്വിനാത്രിവൃതാരഥേനാ—
ർവ്വാഞ്ചം രയിംവഹതം സുവീരം
ശൃണ്വന്താവാ മവസേ ജോഹവീമി
വൃധേചനോ ഭവതം വാജസാതൌ വ 5

അന്വയം:—

| | |
|---|---|
| ഹേ അശ്വിനാ | — അശ്വിനൌ |
| ത്രി—വൃതാ രഥേന | — അപ്രതിഹതഗതിത്വാൽ ത്രിഷുലോകേഷു വർത്തമാനേന രഥേനസഹ |
| നഃ അർവ്വാഞ്ചം | — അസ്മാകമഭിമുഖം |
| സു—വീരം രയിം | — ശോഭനൈഃ വീരൈഃ പുത്രഭൃത്യാദിഭിരുപേതം ധനം |
| ആ വഹതം | — ആനീയപ്രാപയതം |
| ശൃണ്വന്താ | — അസ്മദീയസ്തുതിം ശൃണ്വന്തൌ |
| വാം | — യുവാം |

അവസേ ജോഹവീമി — രക്ഷണാർത്ഥം ആഹ്വയാമി
നഃ വാജ—സാതൌ — അസ്മാകം സംഗ്രാമേ
വൃധേ ച ഭേതം — വർദ്ധനായ ച ഭേതം

അർത്ഥം—അല്ലയോ അശ്വികളേ, എതിരില്ലാതെ മൂന്നു ലോകങ്ങളിലും സ്വച്ഛന്ദമോടുന്ന നിങ്ങളുടെ തേരിലേറി വന്ന് ഞങ്ങൾക്ക നേരിട്ട് സൽപുത്രഭൃത്യാദികളോടുകൂടിയ (അനുഭവാനുള്ള അനുഗ്രഹത്തോടുകൂടിയ) ധനത്തെ കൊണ്ടുവന്ന് തന്നാലും. ഞങ്ങളുടെ സ്തുതി കേൾക്കുന്ന നിങ്ങളെ രക്ഷാർത്ഥം വിളിക്കുന്നു. യുദ്ധത്തിലും നിങ്ങൾ ഞങ്ങളുടെ മേന്മക്കായി (ജയത്തിന്നായി) നിലകൊള്ളണം.

വർഗ്ഗം 6—7 ജഗതീത്രിഷ്ടുപ്ഛന്ദസീ, സവിതാ ദേവതാ

1 ഹ്വയാമ്യഗ്നിം പ്രഥമം സ്വസ്തയേ
ഹ്വയാമി മിത്രാവരുണാ വിഹാവസേ
ഹ്വയാമിരാത്രീം ജഗതോ നിവേശനീം
ഹ്വയാമിദേവം സവിതാരമൂതയേ

അന്വയം:—

സ്വസ്തയേ — അസ്മാകം അവിനാശായ
പ്രഥമം അഗ്നിം ഹ്വയാമി — ആദൗ അഗ്നിം ആഹ്വയാമി
ഇഹ — അസ്മിൻ കർമ്മണി
അവസേ മിത്രാവരുണൌ ഹ്വയാമി — രക്ഷാർത്ഥം മിത്രാവരുണൌ ആഹ്വയാമി
ജഗതഃ — ജംഗമസ്യ പ്രാണിജാതസ്യ
നി—വേശനീം — ഉപവേശനഹേതുഭൂതാം
രാത്രീം — രാത്രിദേവതാം
ഹ്വയാമി — ആഹ്വയാമി
ഊതയേ — അസ്മദ്രക്ഷണാർത്ഥം
സവിതാരം ദേവം ഹ്വയാമി

അർത്ഥം—എനിക്കു് അവിനാശത്തിന്നു് (മംഗല്യത്തിന്നു്) വേണ്ടി ഒന്നാമതായി അഗ്നിയെ വിളിക്കുന്നു. ഈ കർമ്മത്തിൽ എന്റെ രക്ഷക്കായി മിത്രാവരുണന്മാരെ വിളിക്കുന്നു. ജംഗമങ്ങളായ പ്രാണിസമൂഹങ്ങൾക്കു്, സ്വാസ്ഥ്യകാരിണിയായ രാത്രിദേവതയെ വിളിക്കുന്നു. എന്റെ രക്ഷക്കായി ദേവനായ സവിതാവിനെ വിളിക്കുന്നു.

2 ആകൃഷ്ണേന രജസാ വർത്തമാനോ
നിവേശയന്നമൃതം മർത്ത്യഞ്ച
ഹിരണ്യയേന സവിതാരഥേനാ—
ദേവോയാതി ഭുവനാനിപശ്യൻ.

അന്വയം:—

| | |
|---|---|
| സവിതാ, ദേവഃ | — സൂര്യഃ |
| കൃഷ്ണേന രജസാ | — കൃഷ്ണവർണ്ണേനലോകേന (അന്തരിക്ഷലോകഃ സൂര്യാഗമനാൽ പൂർവ്വം കൃഷ്ണവർണ്ണഃ) |
| (തേനമാർഗ്ഗേണ) | |
| ആ വർത്തമാനഃ | — പുനഃ പുനരാഗച്ഛൻ |
| അമൃതം മർത്ത്യം ച | — ദേവം മനുഷ്യഞ്ച |
| നി—വേശയൻ | — സ്വേസ്വേ സ്ഥാനേസ്ഥാപയൻ |
| ഭുവനാനി | — സർവ്വാൻലോകാൻ |
| പശ്യൻ | — അവേക്ഷമാണഃ, പ്രകാശയൻ |
| ഹിരണ്യയേന രഥേന ആ യാതി | — സുവർണ്ണനിർമ്മിതേന രഥേന ആഗച്ഛതി |

അർത്ഥം—സവിതാവായ ദേവൻ, തന്റെ ആഗമനത്തിന്നു കുറുത്തുനില്ക്കുന്ന ലോകത്തോടുകൂടി, അന്ധകാരമയമായ ആകാശമാർഗ്ഗത്തിലൂടെ നിത്യവും വീണ്ടും വീണ്ടും വന്നു്, ദേവനേയും മനുഷ്യനെയും സ്വസ്വസ്ഥാനങ്ങളിൽ സ്ഥാപിച്ചു് ലോകങ്ങളെ മുഴുവൻ കണ്ടുകൊണ്ടു്, പ്രകാശിപ്പിച്ചു കൊണ്ടു്, സ്വർണ്ണമയമായ തേരിലേറിവരുന്നു.

3 യാതിദേവഃ പ്രവതായാത്യുദ്വതാ
യാതിശുഭ്രാഭ്യാം യജതോ ഹരിഭ്യാം.
ആദേവോയാതിസവിതാ പരാവതോ-
പവിശ്വാദുരിതാബാധമാനഃ

അന്വയം:

| | |
|---|---|
| ദേവഃ | — ദീപ്യമാനഃ (സവിതാ) |
| പ്ര—വതാ | — പ്രവണവതാമാർഗ്ഗേണ |
| യാതി | — ഗച്ഛതി |
| ഉദ്—വതാ യാതി | — ഉൽകൃഷ്ടേന, ഊർധ്വഗതമാർഗ്ഗേണ യാതി |
| (തഥാ) യജതഃ | — യഷ്ടവ്യഃ (സഃ ദേവഃ) |
| ശുഭ്രാഭ്യാം ഹരി—ഭ്യാം | — ശ്വേതാഭ്യാം അശ്വാഭ്യാം |
| യാതി | — ഗച്ഛതി |
| സവിതാ ദേവഃ വിശ്വാ | |
| ദുഃ—ഇതാ | — സർവ്വാണി പാപാനി |
| അപ ബാധമാനഃ | — വിനാശയൻ |
| പരാ—വതഃ | — ദൂരദേശാൽ, ദ്യുലോകാൽ |
| ആ യാതി | — യാഗദേശേ ആഗച്ഛതി |

അർത്ഥം—ദീപ്യമാനനായ സവിതാവ് താഴോട്ടുള്ള മാർഗ്ഗത്തിലൂടെ ഗമിക്കുന്നു, മേലോട്ടുള്ള മാർഗ്ഗത്തിലൂടെ ഗമിക്കുന്നു. (ഉച്ചവരെ മേലോട്ടും പിന്നെ താഴോട്ടും ) പൂജനീയനായ ആ ദേവൻ വെളുത്ത കതിരകളോടുകൂടി ദേവയജനദേശത്തു് വരുന്നു. ആ സവിതാവായ ദേവൻ എല്ലാ പാപങ്ങളെയും (അന്ധകാരത്തെയും അജ്ഞാനത്തെയും) ഒടുക്കിക്കൊണ്ടു്, വിദൂരമായ ദ്യുലോകത്തിൽ നിന്നു് യാഗദേശത്തു് ആഗമിക്കുന്നു.

സ്വതി നമ്മളെ പ്രാപിക്കട്ടെ. ബ്രഹ്മണസ്പത്യാദി ദേവന്മാർ ശത്രുവിനെ തീരെ അകററട്ടെ. മനുഷ്യഹിതവും വിദ്വാന്മാർ വിധിച്ചപ്രകാരം ഹവിസ്സുകളുടെ നിരകളാൽ സമൃദ്ധവുമായ യജ്ഞത്തിലേക്ക് (യജ്ഞാനുഷ്ഠാനത്തിലേയ്ക്കു്, സൽക്കർമ്മാനുഷ്ഠാനത്തിലേക്ക് ആ ദേവന്മാർ) നമ്മളെ നേരെ നയിക്കട്ടെ

4 യോവാഘതേ ദദാതി സൂനരം വസു
സധത്തേ അക്ഷിതിശ്രവഃ
തസ്മാ ഇളാം സുവീരാമായജാമഹേ
സുപ്രതൂർത്തിമനേഹസം

അന്വയം.—

| | |
|---|---|
| യഃ (യജമാനഃ) വാഘതേ | — ഋത്വിജേ |
| സൂനരം വസു | — സുഷ്ഠുനേതവ്യം ധനം |
| ദദാതി | — പ്രയച്ഛതി |
| സഃ (യജമാനഃ ബ്രഹ്മണസ്പതേഃ പ്രസാദാൽ) | |
| അക്ഷിതി ശ്രവഃ | — ക്ഷയരഹിതം അന്നം |
| ധത്തേ | — ധാരയതി |
| തസ്മൈ | — താദൃശായ യജമാനായ |
| സു—വീരാം | — വീരൈർഭൃത്യൈര്യുക്താം |
| സു—പ്രതൂർത്തിം | — സുഷ്ഠുപ്രകർഷേണ ഹിംസാകാരിണീം |
| അനേഹസം | — കേനാപ്യഹിംസ്യാം |
| ഇളാം | — ഏതന്നാമധേയാം മനോഃ പുത്രീം |
| ആ യജാമഹേ | — (ഋത്വിജഃ വയം) സർവ്വതഃ യജാമഃ |

അർത്ഥം—യാതൊരു യജമാനൻ ഋത്വിക്കിന്നു് ധാരാളം കൊണ്ടുപോകത്തക്ക ധനം (ദക്ഷിണയായി) കൊടുക്കുന്നുവോ, ആ യജമാനൻ ബ്രഹ്മണസ്പതിയുടെ പ്രസാദത്താൽ ഒരിക്കലും ക്ഷയിക്കാത്ത പുഷ്ടിയെ പ്രാപിക്കുന്നു. അപ്രകാരമുള്ള യജമാ

നന്ന വേണ്ടി സ്തുതിക്കുകളായ നമ്മാം, വീരഭടന്മാരോട്ട കൂടിയ വളും മികച്ച ശത്രുഹന്ത്രിയും ആരാല്യം അജയ്യ്യയുമായ ഇളയെ എല്ലാ വിധത്തിലും യജിക്കുന്നു, പൂജിക്കുന്നു.

5 പ്രനൂനം ബ്രഹ്മണസ്പതി—

മ്മന്ത്രംവദത്യുക്ഥ്യം

യസ്മിന്നിന്ദ്രോ വരുണോ മിത്രോ അര്യമാ

ദേവാ ഓകാംസി ചക്രിരേ വ 20

അന്വയം:—
യസ്മിൻ (മന്ത്രേ) ദേവാഃ
ഇന്ദ്രഃ വരുണഃ മിത്രഃ അര്യമാ
ഓകാംസി ചക്രിരേ — സ്ഥാനാനി കൃതവന്തഃ
(താദൃശം സൎവ്വദേവ
പ്രതിപാദകം) ഉക്ഥ്യം — ശസ്ത്രയോഗ്യം
മന്ത്രം ബ്രഹ്മണഃ പതിഃ
നൂനം — അവശ്യം
(ഹോതൃമുഖേ
സ്ഥിതസ്സൻ) പ്ര വദതി — പ്രബ്രൂതേ

അൎത്ഥം—ഏതു മന്ത്രത്തിൽ ദേവന്മാരായ ഇന്ദ്രനും വരുണനും മിത്രനും അര്യമാവും സ്ഥാനങ്ങൾ ഉറപ്പിച്ചിട്ടുണ്ടോ, അപ്രകാരം സൎവ്വദേവപ്രതിപാദകമായി, ശസ്ത്രയോഗ്യമായ ആ മന്ത്രത്തെ ഹോതാവിന്റെ മുഖത്തിൽ സ്ഥിതിചെയ്തുകൊണ്ടു് ബ്രഹ്മണസ്പതിയാണ് അവശ്യം ചൊല്ലുന്നതു്.

6 തമിദ്വോചേമാവിദഥേഷുശംഭുവം

മന്ത്രം ദേവാ അനേഹസം

ഇമാം ച വാചംപ്രതിഹര്യഥാനരോ—

വിശ്വേ ദ്വാമാവോ അശ്നവൽ,

അന്വയം —
ഹേ ദേവാഃ, ശം—ഭുവം — സുഖസ്യ ഭാവയിതാരം
അനേഹസം — അഹിംസനീയം, ദോഷരഹിതം
തം ഇൽ മന്ത്രം — സർവ്വദേവപ്രതിപാദകം മന്ത്രമേവ
(ഋത്വിജഃ വയം)
വിദഥേഷു — യജ്ഞേഷു
വോചേമ — ബ്രുവാമ
ഹേ നരഃ — നേതാരഃ, (ദേവാഃ)
ഇമാം വാചം — അസ്മാഭിരുച്യമാനം മന്ത്രരൂപാം വാചം
പ്രതി—ഹര്യഥ ച — യൂയം കാമയധ്വേചേൽ
വിശ്വാ ഇൽ — സർവ്വാപി
വാമാ — വനനീയാ (വാക്)
വഃ അശ്നവൽ — യുഷ്മാൻ പ്രാപ്നുയാൽ

അർത്ഥം—അല്ലയോ ദേവന്മാരേ, (ശ്രവണ) സുഖനിഷ്പാദകവും ദോഷരഹിതവും ആയ ആ (സർവ്വദേവപ്രതിപാദകമായ) മന്ത്രത്തെത്തന്നെയാണ് ഋത്വിക്കുകളായ ഞങ്ങൾ യജ്ഞങ്ങളിൽ ചൊല്ലുന്നത് നേതാക്കളായ ദേവന്മാരേ, ഞങ്ങളാൽ ചൊല്ലപ്പെടുന്ന മന്ത്രരൂപമായ ആ വാക്കിനെ സ്വീകരിച്ചാലും. നിങ്ങളിച്ഛിക്കുന്നുവെങ്കിൽ (ഞങ്ങളുടെ) എല്ലാ നല്ല (പിഴ പററാത്ത) വാക്കും നിങ്ങളെ പ്രാപിക്കുമാറാകട്ടെ.

7 കോദേവയന്ത മശ്നവ—
ജ്ജനങ്കോ വൃക്തബർഹിഷം
പ്രപ്രദാശ്വാൻ പസ്ത്യാഭിരസ്ഥിതാ—
ന്തർവ്വാവൽക്ഷയംദധേ

അന്വയം —
ദേവ—യന്തം — ദേവാൻ കാമയമാനം
ജനം കഃ അശ്നവൽ — ബ്രഹ്മണസ്പതിവ്യതിരിക്തഃ കോനാമദേവഃ വ്യാപ്നുയാൽ

(തഥാ) വൃക്ത–ബഹിഷം — അനുഷ്ഠാനായ ഛിന്നബഹിഷം യജമാനം
കഃ (ദേവഃ അശ്ലവൽ) — പ്രാപ്നുയാൽ
ദാശ്വാൻ — ഹവിർദ്ദത്തവാൻ യജമാനഃ
പസ്ത്യാഭിഃ — മനുഷ്യൈഃ, ഋത്വിഗ്ഭിഃ (സഹ)
പ്ര–പ്ര അസ്ഥിത — ദേവയജനദേശം പ്രതിപ്രസ്ഥിതവാൻ
അന്തഃ–വാവൽ — അന്തസ്ഥിതധനോപേതം
ക്ഷയം ദധേ — നിവാസസ്ഥാനം ഗൃഹം ധൃതവാൻ ഭവതി

അർത്ഥം–ദേവന്മാരെ, (അവരുടെ അനുഗ്രഹം) കാമിക്കുന്ന ജനത്തെ ബ്രഹ്മണസ്പതിയല്ലാതെ ഏതു ദേവനാണ് പ്രാപിക്കുക? അതുപോലെ സ്വയം യാഗാനുഷ്ഠാനത്തിന്ന് ഛിന്നവിരിച്ച ദർഭപ്പുല്ലിൽ ഇരിക്കുന്ന യജമാനനെ ഏതു ദേവനാണ് പ്രാപിക്കുക? ദേവന്മാർക്ക് ഹവിസ്സർപ്പിക്കുന്ന യജമാനൻ (സഹകർമ്മികളായ) ഋത്വിക്കുകളോടുകൂടി (മററു) ദേവയജനദേശങ്ങളിലേക്ക് പുറപ്പെടുന്നു. അന്തസ്ഥിതമായ ധനത്തോടുകൂടിയ ഗൃഹത്തിൻെറ ഉടമസ്ഥനായിത്തീരുന്നു

8 ഉപ ക്ഷത്രം പൃഞ്ചീത ഹന്തി രാജഭി–
ർഭയേ ചിൽ സുക്ഷിതിം ദധേ.
നാസ്യ വർത്താ ന തരുതാ മഹാധനേ–
നാർഭേ അസ്തി വജ്രിണഃ

അന്വയം:–
(ബ്രഹ്മണസ്പതിർദ്ദേവഃ)
ക്ഷത്രം — ബലം
ഉപ പൃഞ്ചീത — സ്വാത്മനിസംപൃക്തം കര്യാൽ
(തതഃ) രാജ–ഭിഃ — വരുണാദിഭിഃ (സഹ)
(ശത്രൂൻ) ഹന്തി — മാരയതി.

| | |
|---|---|
| ഭയേ ചിൽ | — ഭീതിഹേതൌ യുദ്ധേപി |
| സു—ക്ഷിതിം ദധേ | — സുഷ്ഠുനിവാസസ്ഥൈര്യം ധാരയതി, നപലായതേ |
| വജ്രിണഃ അസ്യ | — വജ്രാദ്യായുധയുക്തസ്യ ബ്രഹ്മണസ്പതേ, |
| മഹാ—ധനേ | — പ്രഭൂത ധനനിമിത്തേ യുദ്ധേ |
| വർത്താ | — പ്രവർത്തയിതാ. |
| (അന്യഃ കോപി) | |
| ന അസ്തി | — സ്വയമേവ പ്രവർത്തതേ |
| (തഥാ തരുതാ | — തരുണസ്യോല്പംഫലനസ്യ കർത്താ |
| (കോപി) ന (അസ്തി) | |
| (തഥൈവ) അർഭേ | — സ്വല്പേ യുദ്ധേപി |
| (അന്യഃ പ്രവർത്തയിതാ) | |
| ന (അസ്തി) | |

അർത്ഥം—ദേവനായ ബ്രഹ്മണസ്പതി ആത്മാവിന്ന് ബലം പോഷമാറാകട്ടെ വരുണാദിദേവന്മാരോടുകൂടി അവിടുന്ന് ശത്രുക്കളെ ഒട്ടക്കന്ന ഭീതികരമായ യുദ്ധത്തിൽ അവിടേക്ക് നിന്നുപൊരുതുവാനുള്ള കരുത്തുണ്ട്. ഒരിക്കലും പിന്തിരിഞ്ഞോടുകയില്ല. വജ്രാദികളായ ആയുധങ്ങളോടുകൂടിയ അവിടുന്നല്ലാതെ, അധികം ധനനിമിത്തമായ മഹായുദ്ധത്തിൽ പ്രവൃത്തിക്കുന്നവനായി ആരുമില്ല അതുപോലെ എതിർത്തുവരുന്ന യൌവ്വനശക്തിയെ അമർത്തുന്നവനായി അവിടുന്നല്ലാതെ ആരുമില്ല ചെറുയുദ്ധത്തിലും പ്രവർത്തിക്കുന്നവനായി വേറെ ആരുമില്ല.

വർഗ്ഗം 22–23—ഗായത്രീച്ഛന്ദഃ വരുണമിത്രാര്യമാദിത്യാ ദേവതാ.

1 യം രക്ഷന്തി പ്രചേതസോ—
വരുണോമിത്രോ അര്യമാ
നൂചിൽ സദഭ്യതേ ജനഃ

അന്വയം:—

| | |
|---|---|
| പ്ര—ചേതസഃ | — പ്രകൃഷ്ടജ്ഞാനയുക്താഃ |
| വരുണഃ മിത്രഃ അര്യമാ | |
| യം രക്ഷന്തി | — പാലയന്തി |
| സഃ ജനഃ ന ചിൽ | — യജമാനഃ ക്ഷിപ്രമേവ |
| ദഭ്യതേ | — ദഭ്നോതി, ശത്രൂൻഹിനസ്തി |

അർത്ഥം—ഉൽകൃഷ്ടജ്ഞാനത്തോടുകൂടിയ ദേവന്മാരായ വരുണനും മിത്രനും അര്യമാവും യാതൊരുത്തനെ രക്ഷിക്കുന്നുവോ, ആ യജമാനൻ ശത്രുക്കളെ വേഗത്തിൽത്തന്നെ ഹനിക്കുന്നു

2 യം ബാഹുതേവപിപ്രതി

പാന്തിമർത്യം രിഷഃ

അരിഷ്ടസ്സർവ്വ ഏധതേ

അന്വയം:—

യം (യജമാനം വരുണാദയോ ദേവാഃ)

| | |
|---|---|
| ബാഹുതാ—ഇവ | — സ്വകീയോ ബാഹുവർഗ്ഗഃ അപേക്ഷിതം ധനം ആനീയ യഥാപൂരയതി തഥാ |
| പിപ്രതി | — (ധനൈഃ) പൂരയതി |
| (തഥായം) മർത്യം | — മനുഷ്യം, യജമാനം |
| രിഷഃ പാന്തി | — ഹിംസകാൽ രക്ഷന്തി |
| (സഃ) സർവ്വഃ (യജമാനഃ) | |
| അരിഷ്ടഃ ഏധതേ | — കേനാപ്യഹിംസിതഃ വർദ്ധതേ |

അർത്ഥം—ഏതു യജമാനന്ന് വരുണാദികളായ ദേവന്മാർ സ്വന്തം കൈകളാൽ എന്നപോലെ ധനം കൊടുത്തു നിറയ്ക്കുന്നുവോ, ധനങ്ങളാൽ മൂടുന്നുവോ, അതുപോലെ ഏതു യജമാനനെ ആക്രമണകാരികളിൽ നിന്നു രക്ഷിക്കുന്നുവോ, ആ എല്ലാ യജമാനന്മാരും ആരാലും ആക്രമിക്കപ്പെടാതെ വൃദ്ധി പ്രാപിക്കുന്നു.

3 വി ദുർഗ്ഗാ വി ദ്വിഷഃ പുരോ-
ഘ്നന്തി രാജാന ഏഷാം.
നയന്തി ദുരിതാ തിരഃ

അന്വയം:-

| | |
|---|---|
| രാജാനഃ | — വരുണാദയഃ |
| ഏഷാം പുരഃ | — സ്വകീയ യജമാനാനാം പുരസ്താത് |
| ദുഃ-ഗാ | — ഗന്തും ദുഃഖകാനി, ശത്രു നഗരാണി |
| വി ഘ്നന്തി | — വിശേഷേണ നാശയന്തി. |
| (തഥാ) ദ്വിഷഃ വി | — ശത്രൂൻ (അപി) വിനാശയന്തി. |
| (തഥാ) ദുഃ-ഇതാ | — യജമാനസംബന്ധീനി ദുരിതാനി |
| തിരഃ നയന്തി | — വിനാശം പ്രാപയന്തി |

അർത്ഥം-വരുണാദികളായ ദേവന്മാർ സ്വകീയന്മാരായ യജമാനന്മാരുടെ മുമ്പിൽനിന്ന്, ദുഷ്പ്രവേശങ്ങളായ ശത്രുനഗരങ്ങളെ നശിപ്പിക്കുന്നു. ശത്രുക്കളെ ഒടുക്കുന്നു. അതുപോലെ ആ യജമാനന്മാരുടെ ദുരിതങ്ങളെ ദൂരീകരിക്കുന്നു.

4 സുഗഃ പന്ഥാ അനൃക്ഷര-
ആദിത്യാസ ഋതം യതേ
നാത്രാവഖാദോ അസ്തി വഃ

അന്വയം:-

| | |
|---|---|
| ഹേ ആദിത്യാസഃ | — അദിതേഃ പുത്രാഃ, |
| ഋതം യതേ | — യജ്ഞം ഗച്ഛതേ (യജമാനായ) |
| പന്ഥാഃ സു-ഗഃ അനൃക്ഷരഃ | — മാർഗ്ഗഃ സുഖഗമ്യഃ, കണ്ടകരഹിതഃ ഭവതി ഖലു. |

അത്ര വഃ — അസ്മിൻ കർമ്മണിയുഷ്മാകം
അവ–ഖാദഃ ന അസ്തി — അവമന്തവ്യഃ ഖാദഃ, ജുഗുപ്സിതഹവിർവ്വിശേഷഃ നാസ്തി
(തസ്മാദിഹാഗന്തവ്യം)

അർത്ഥം—അല്ലയോ അദിതിപുത്രന്മാരേ, (ദേവന്മാരേ,) യജ്ഞത്തിന്ന വരുന്ന നിങ്ങളുടെ സംഘത്തിന്ന് മാർഗ്ഗം സുഗമവും കണ്ടകരഹിതവുമാണല്ലൊ. ഈ കർമ്മത്തിലാവട്ടെ ഹവിസ്സ് മലിനമല്ലാ പരിശുദ്ധമാണ്. അതുകൊണ്ട് നിങ്ങൾ ആഗമിയ്ക്കണം.

5 യം യജ്ഞം നയഥാനര–
ആദിത്യാ ഋജുനാപഥാ
പ്രവസ്സധീതയേ നശൽ വ 22

അന്വയം:—

ഹേ നരഃ ആദിത്യാഃ — നേതാരഃ അദിതിപുത്രാഃ
യം യജ്ഞം ഋജുനാ പഥാ — അവികലേന മാർഗ്ഗേണ
നയഥ — പാരം പ്രാപയഥ
സഃ (യജ്ഞഃ) വഃ
ധീതയേ പ്ര നശൽ — യുഷ്മൽ പാനായോപഭോഗായച പ്രാപ്നോതു

അർത്ഥം—നേതാക്കളായ അദിതിപുത്രന്മാരേ, ഏതു യജ്ഞം പിഴകൂടാതെ മുഴമിക്കുന്നുവോ, അതു് നിങ്ങൾക്ക് (സോമ) പാനത്തിന്നും ഹവിർഭോഗത്തിന്നുമായി എത്തിച്ചേരട്ടെ.

6 സരതം മർത്ത്യോ വസു
വിശ്വം തോകമുത ത്മനാ
അച്ഛാഗച്ഛത്യസ്തൃതഃ

അന്വയം:—

(ഹേ ആദിത്യാഃ,) സഃ
മർത്ത്യഃ — താദൃശഃ ഭവത്ഭിരനുഗൃഹീതഃ യജമാനഃ
അസ്തൃതഃ — കേനാപ്യഹിംസിതഃ (സൻ)
രത്നം വിശ്വം വസു — രമണീയം സർവ്വം ധനം
അച്ഛ ഗച്ഛതി — ആഭിമുഖ്യേന പ്രാപ്നോതി
ഉത ത്മനാ തോകം — അപിച ആത്മനാസദൃശം അപത്യം (ഗച്ഛതി)

അർത്ഥം—അല്ലയോ ആദിത്യന്മാരേ, അപ്രകാരം നിങ്ങളാൽ അനുഗൃഹീതനായ മനുഷ്യൻ, കർമ്മാനുഷ്ഠാതാവ്, ആരാലും ഉപദ്രവിക്കപ്പെടാത്തവനായി, കാമ്യമായ എല്ലാ ഐശ്വര്യത്തെയും നേരെ പ്രാപിക്കുന്നു. കൂടാതെ ആത്മസദൃശനായ പുത്രനെ ലഭിക്കുന്നു.

7 കഥാരാധാമ സഖായ—
സ്തോമം മിത്രസ്യാര്യമ്ണഃ
മഹിപ്സരോ വരുണസ്യ

അന്വയം:—

ഹേ സഖായഃ — സഖീഭൂതാഃ, ഋത്വിജഃ
മിത്രസ്യ അര്യമ്ണഃ,
വരുണസ്യ മഹി പ്സരഃ — മഹദ്രൂപം
(അതഃ തദനുരൂപം)
സ്തോമം — സ്തോത്രം
കഥാ രാധാമ? — കേന പ്രകാരേണ സാധയാമഃ?

അർത്ഥം—സഖീഭൂതരായ ഋത്വിക്കുകളേ, മിത്രന്റെയും അര്യമാവിന്റെയും വരുണന്റെയും മഹത്തായ രൂപത്തിന്ന് അനുയോജ്യമായ സ്തോത്രത്തെ ഏതു പ്രകാരമാണ് സാധിക്കേണ്ടത്, ചൊല്ലേണ്ടത്? (ആ വിധം ചൊല്ലുക).

8 മാവോഘ്നന്തം മാ ശപന്തം

പ്രതിവോചേ ദേവയന്തം

സുമ്നൈരിദ്വ ആവിവാസേ.

അന്വയം:—

(ഹേ ദേവാഃ) ദേവ—
യന്തം യഃ — ദേവാൻ കാമയമാനം
(യജമാനം മാം) ശത്രുഃ (ഹന്തി)
ഘ്നന്തം — താദൃശം ശത്രും
വഃ മാ പ്രതി വോചേ — ദുരുക്തകഥനഭീത്യാ യുഷ്മാകം
ന കഥയാമി
(തഥാ യജമാനം യഃ ശത്രുഃ ശപതിതം)
ശപന്തം (അപി) മാ — മാപ്രതിവോചേ.
(ഭവൽഭിരേവ വിചാര്യശിക്ഷണീയഃ)
(അഹംതു) സുമ്നൈഃ ഇൽ — ധനൈരേവ
വഃ ആ വിവാസേ — യുഷ്മാൻ സർവ്വതഃ പരിചരാമി

അൎത്ഥം—അല്ലയോ ദേവന്മാരേ, നിങ്ങൾടെ അനുഗ്രഹം അഭിലഷിക്കുന്ന യജമാനനായ ഞാൻ എന്നെ ഏതു ശത്രു ഉപദ്രവിക്കുന്നു എന്നു്, ദുർവ്വാക്കു പറയാനുള്ള ഭയംകൊണ്ടു്, നിങ്ങളോടു പറയുന്നില്ല. അതുപോലെ ഏതു ശത്രു ശപിക്കുന്നു, നിഷ്ഠുരവാക്കുകൾ എൻെറ നേരെ പറയുന്നു എന്നും ഞാൻ പറയുന്നില്ല. നിങ്ങൾ തന്നെ അതറിഞ്ഞു് ശിക്ഷിച്ചാലും. ഞാനാകട്ടെ നിങ്ങളെ ധനങ്ങളെക്കൊണ്ടുമാത്രം സേവിക്കുന്നു. (ധനം ചിലവുചെയ്യു കൎമ്മങ്ങളനുഷ്ഠിക്കുന്നു.)

9 ചതുരശ്ചിദ്ദദമാനാ—

ദ്ബിഭീയാദാനിധാതോഃ

നദുരുക്തായ സ്പൃഹയേൽ

അന്വയം:—

(അക്ഷദ്യൂതം കർവ്വതോരുഭയോഃ മദ്ധ്യേയഃ പുമാൻ)

| | |
|---|---|
| ചതുരഃ | — ചതുസ്സംഖ്യാകാൻ കപർദ്ദാൻ |
| ദദമാനാത് | — ദദതഃ, ഹസ്തേധാരയതഃ പുരുഷാത് |
| ആ നി–ധാതോഃ | — കപർദ്ദനിപാതപര്യന്തം |
| ബിഭീയാത് | — ജയഃ ഭവിഷ്യതി, ന ഭവിഷ്യതി ഇതി ഭീതിം പ്രാപ്നയാത് |

(അത്രയഥാഭയം തഥാ)

ദുഃ–ഉക്തായ ന സ്പൃഹയേത്—ദുഷ്ടം വാക്യം ന കാമയേത്

(കിംതു ദുരുക്താത് ബിഭീയാത്)

അർത്ഥം—അരുതാത്തതു് പറയരുതു്. ആഗ്രഹിക്കരുതു്. അതിനെ ഭയപ്പെടണമെന്നു് വീണ്ടും ഊന്നിപ്പറയുന്നു. ചൂതുകളിയിൽ ഏർപ്പെട്ട രണ്ടുപേരിൽ ഒരുവൻ കശക്കി കവിടി (ചൂതു്) എറിയുമ്പോൾ മററവൻ, ജയിക്കുമോ തോല്ക്കുമോ എന്നു് ഭയപ്പെടുന്നതുപോലെ, ദുഷ്ടവാക്കിനെ പേടിക്കണം. അതൊരിക്കലും ആഗ്രഹിക്കരുതു് (ചൂതുകളിയിൽ കള്ളക്കളിക്കാരനെ എന്നപോലെ എന്നാണു് യാസ്കൻ പറയുന്നതു്. ദുഷ്ടവാക്കിൻെറ ഫലത്തെക്കൂടി ഇവിടെ ഉദ്ദേശിച്ചിരിക്കണം.)

വർഗ്ഗം 24–25–പൂഷാദേവതാ

1 സംപൂഷന്നധ്വനസ്തിര

വ്യംഹോവിമുചോനപാത്

സക്ഷ്വാദേവ പ്രണസ്പുരഃ

അന്വയം:—

| | |
|---|---|
| ഹേ പൂഷൻ, | — ജഗത്പോഷക, ദേവ, |
| വി–മുചഃ നപാത് | — ജലവിമോചകഹേതോഃ മേഘസ്യ പുത്ര |
| (ത്വം) അധ്വനഃ സം തിര | — മാർഗ്ഗാത് അസ്മാൻ അഭീഷ്ടസ്ഥാനം സമ്യക് പ്രാപയ |

| | | |
|---|---|---|
| അംഹഃ വി | — | വിഘ്നഹേതും, പാപ്മാനം വിനാശയ |
| നഃ പുരഃ | — | അസ്മാകം പുരതഃ |
| പ്ര സക്ഷ്വ | — | പ്രസക്തോഭവ പുരതോഗച്ഛ |

അർത്ഥം—അല്ലയോ പൂഷാവേ, (ഈ ജീവിത സഞ്ചാര) മാർഗ്ഗത്തിൽ നിന്ന് അഭീഷ്ട (പ്രാപ്യ) സ്ഥാനത്ത്, സൽക്കർമ്മങ്ങൾകൊണ്ട് പ്രാപ്യമായ സൽസ്ഥാനത്ത് എത്തിച്ചാലും. (അതിന്നിടയിൽ വരുന്ന) പാപരൂപങ്ങളായ വിഘ്നങ്ങളെ (കാമക്രോധമദമാത്സര്യാദികളെ) നിഹനിച്ചാലും. അവിടുന്ന് ഞങ്ങളുടെ മുമ്പിൽ (മാർഗ്ഗദർശകനായി) ഗമിച്ചാലും. (പൂഷാവ്, പൃഥിവി, ഭൂമിയുടെ അഭിമാനദേവതയാണ്. മേഘപുത്രൻ, അതായത് ജലപുത്രനമാണ്. 'അദ്ഭ്യഃ പൃഥിവീ', 'തദ്യദപാംസാര ആസീൽ തൽ സമഹന്യത സാ പൃഥിവ്യഭവൽ' മുതലായ ശ്രുതിവചനങ്ങളാൽ ഭൂമി ആദ്യം വെള്ളമായിരുന്നു. അപ്പോൾ ജലപുത്രത്വവും പൃഥിവ്യഭിമാനിദേവതാവും സംബദ്ധം, സമുചിതം)

2 യോ നഃ പൂഷന്നഘോവൃകോ—
ദുശ്ശേവ ആദിദേശതി
അപസ്മതം പഥോ ജഹി.

അന്വയം:—

| | | |
|---|---|---|
| ഹേ പൂഷൻ, അഘഃ | — | ആഹന്താ |
| വൃകഃ | — | അസ്മദീയസ്യ ധനസ്യ ആദാതാ, അപഹർത്താ |
| ദുഃ—ശേവഃ | — | സേവിതും ദുശ്ശകഃ |
| യഃ നഃ ആ—ദിദേശതി | — | പ്രതിപക്ഷീ അനേന മാർഗ്ഗേണ ഗന്തവ്യം ഇത്യസ്മാൻ ആജ്ഞാപയതി. |
| തം | — | താദൃശം പ്രതിപക്ഷിണം. |
| പഥഃ അപ ജഹി സ്മ | | മാർഗ്ഗാൽ അവശ്യമപാകുരു. |

അർത്ഥം—അല്ലയോ പൂഷാവേ, ആ ഹന്താവും, (എല്ലാവിധത്തിലും ഉപദ്രവിക്കുന്നവനും) ധനത്തിന്റെ അപഹർത്താവും, ഒരിക്കലും സേവിച്ച് പ്രീതിപ്പെടുത്തുവാൻ പററാത്തവനുമായ യാതൊരു എതിരാളി (സ്വയം അധർമ്മമാർഗ്ഗത്തിൽ ചരിച്ച്) ഞങ്ങളോട് ആ വഴിക്കല്ല ഈ വഴിക്കാണ് പോകേണ്ടത് എന്ന് നിർദ്ദേശിച്ച് വഴിതെററിക്കുന്നുവോ, അവനെ ഞങ്ങളുടെ മാർഗ്ഗത്തിൽ നിന്നകററിയാലും (ഇവിടെ വഴിതെററിക്കുന്ന എതിരാളി സ്വന്തം ദുർവ്വാസനകളാൽ പ്രേരിതമായ സ്വാന്തഃകരണവുമാവാം )

3 അപ ത്യം പരിപന്ഥിനം
മുഷീവാണം ഹുരശ്ചിതം
ദൂരമധി സ്രുതേരജ

അന്വയം —

| | | |
|---|---|---|
| പരി—പന്ഥിനം | — | മാർഗ്ഗപ്രതിബന്ധകം |
| മുഷീവാണം | — | തസ്കരരൂപം |
| ഹുരഃ—ചിതം | — | കൌടില്ല്യാനാം സഞ്ചേതാരം |
| ത്യം | — | തം (പൂർവ്വോക്തഗുണയുക്തം) |
| സ്രുതേഃ അധി ദൂരം | — | മാർഗ്ഗാൽ അത്യന്ത ദൂരദേശം പ്രതി |
| അപ അജ | — | അപഗമയ |

അർത്ഥം—വഴിമുടക്കിയും കള്ളനും കൌടില്ല്യമൂർത്തിയുമായ അവനെ (സ്വയം അധർമ്മമാർഗ്ഗത്തിൽ ചരിച്ച് മററുള്ളവരെ വഴിപിഴപ്പിക്കുന്നവനെ) വഴിയിൽ നിന്ന് (ജീവിതസഞ്ചാരമാർഗ്ഗത്തിൽ നിന്ന്) ബഹുദൂരദേശത്തേക്കകററിയാലും (ഇവിടേയും ദുർവ്വാസനാപ്രേരിതമായ അന്തഃകരണത്തെ മാർഗ്ഗപ്രതിബന്ധകനായി എടുക്കാം)

4 ത്വം തസ്യ ദ്വയാവിനോ—
ഘശംസസ്യ കസ്യചിൽ
പദാഭി തിഷ്ഠ തപുഷിം

അന്വയം.—

(ഹേ പൂഷൻ) ത്വം

| | |
|---|---|
| ദ്വയാവിനഃ | — പ്രത്യക്ഷാപഹാരഃ പരോക്ഷാപഹാരശ്ച യദ്വയം തദ്യുക്തസ്യ |
| അഘ–ശംസസ്യ | — അസ്മാസു അഘ, മനിഷ്ടം ശംസതഃ, അഘേ, പാപേ, ശംസഃ, മനസ്യഭിലാഷഃ യസ്യ സഃ (ചോരഃ) |
| തസ്യ കസ്യ ചിൽ | — അനിഷ്ടിഷ്ടസ്യ ചോരസ്യ കസ്യാപി |
| തപുഷിം | — പരസന്താപനം ദേഹം, ബലം |
| പദാ അഭി തിഷ്ഠ | — ഭവദീയേന പാദേന ആക്രമ്യതിഷ്ഠ |

അർത്ഥം—അല്ലയോ പൂഷാവേ, പ്രത്യക്ഷവും പരോക്ഷവുമായ അപഹരണസ്വഭാവത്തോടുകൂടിയ (അല്ലങ്കിൽ ഒന്നു പറഞ്ഞു മറ്റൊന്നു ചെയ്യുന്ന) വനും എനിയ്ക്കു് അനിഷ്ടം, ദോഷം ചെയ്യാനിച്ഛിക്കുന്നവനും ആയ ചോരനെ, അവനാരായാലും അവിടുത്തെ കാൽകൊണ്ടു് ചവിട്ടി അമർത്തി നിന്നാലും (ഇവിടേയും ആന്തരചോരനെ കാണാവുന്നതാണു് )

5 ആ തത്തേ ദസ്ര മന്തുമഃ
പൂഷന്നവോ വൃണീമഹേ
യേന പിതൄന ചോദയഃ — വ 24

അന്വയം —

| | |
|---|---|
| ഹേ മന്തു–മഃ, ദസ്ര, പൂഷൻ | — ജ്ഞാനവൻ, ദർശനീയപൂഷൻ |
| യേന (രക്ഷണേന) | |
| പിതൄൻ | — അംഗിരഃ പ്രഭൃതീൻ |
| അചോദയഃ | — പ്രേരിതവന്തഃ |

തേ തൽ അവഃ — ത്വദീയം താദൃശം രക്ഷണം
ആ വൃണീമഹേ — സർവ്വതഃ പ്രാർത്ഥയാമഹേ

അർത്ഥം—ജ്ഞാനസമ്പന്നനും, ദർശനീയനുമായ പൂഷാവേ, അംഗിരസ്സ മുതലായ എന്റെ പിതാക്കളെ ഏതു വിധം രക്ഷാബുദ്ധിയോടുകൂടി സൽകാര്യങ്ങൾക്ക പ്രേരിപ്പിച്ച് സന്മാർഗ്ഗത്തിൽ നടത്തി രക്ഷിച്ചുവോ, അപ്രകാരമുള്ള അവിടുത്തെ രക്ഷണം എല്ലാ വിധത്തിലും ഞാനും പ്രാർത്ഥിക്കുന്നു.

വർഗ്ഗം 25

6 അധാനോ വിശ്വസൌഭഗ
ഹിരണ്യവാശീമത്തമ
ധനാനി സുഷണാകൃധി

അന്വയം:—
ഹേ വിശ്വ—സൌഭഗ, — കൃൽസ്നസൌഭാഗ്യയുക്ത
ഹിരണ്യവാശീമൽ—തമ, — അതിശയേന സുവർണ്ണമയായുധവൻ, (പൂഷൻ)
അധ നഃ ധനാനി — അനന്തരം അസ്മാകം സുവർണ്ണമണിമുക്താദീനി.
സു—സനാ കൃധി — സുഷ്ഠുദാനയുക്താനികുരു

അർത്ഥം — സർവ്വസൌഭാഗ്യങ്ങളോടുകൂടിയവനും മികച്ച സ്വർണ്ണമയങ്ങളായ ആയുധങ്ങളോടുകൂടിയവനുമായ പൂഷാവേ. (എന്റെ പ്രാർത്ഥനയെ സ്വീകരിച്ച ശേഷം) എനിക്കുള്ള സ്വർണ്ണം, രത്നം, മുത്ത് മുതലായ ധനങ്ങളെ വേണ്ടുംവണ്ണമുള്ള ദാനത്തോടു യോജിപ്പിച്ചാലും. അതായത് ആ ധനങ്ങൾ സൽപാത്രദാനത്തിന്ന് ഉപയുക്തങ്ങളാക്കാൻ ഇടവരുത്തിയാലും.

7 അതിനസ്സശ്ചതോനയ
സുഗാനസ്സപഥാ കൃണു.
പൂഷന്നിഹ ക്രതും വിദഃ

അന്വയം'—

| | |
|---|---|
| സശ്ചതഃ | — അസ്മൽ ബാധനായ പ്രാപ്നവന്തഃ ശത്രൂൻ |
| നഃ അതി നയ | — അസ്മാൻ അതിക്രമ്യ അന്യത്ര പ്രാപയ |
| നഃ സു—ഗാ സു—പഥാ കൃണു | — അസ്മാൻ സുഷ്ഠുഗന്തും ശക്യേന ശോഭനമാർഗ്ഗേണ ഗന്തൄൻ കുരു. |
| ഹേ പൂഷൻ, ഇഹ | — അധ്വനി |
| ക്രതും വിദഃ | — അസ്മദ്രക്ഷണരൂപം പ്രജ്ഞാനം ജാനീഹി |

അർത്ഥം—ബാധിക്കുവാൻ വരുന്ന ശത്രുവിനെ ഞങ്ങളിൽ നിന്നകററിയാലും, ഞങ്ങളെ സുഗമമായ ശോഭനമാർഗ്ഗത്തിലൂടെ ഗമിക്കുന്നവരാക്കിയാലും അല്ലയോ പൂഷാവേ, മാർഗ്ഗത്തിൽ ഞങ്ങളെ രക്ഷിക്കുന്ന കാര്യം (എപ്പോഴും) ഓർമ്മയുണ്ടായാലും

8 അഭിസൂയവസം നയ
നനവജ്വാരോ അധ്വനേ
പൂഷന്നിഹക്രതും വിദഃ

അന്വയം'—

| | |
|---|---|
| ഹേ പൂഷൻ, | |
| സു—യവസം | — ശോഭനതൃണോപലക്ഷിതം സർവ്വൌഷധിയുക്തം ദേശം |
| അഭി നയ | — അസ്മാൻ അഭിതഃ പ്രാപയ |
| അധ്വനേ | — മാർഗ്ഗായ |
| നവ—ജ്വാരഃ ന | — നൂതനഃ സന്താപഃ നഭവതു. |
| ഹേ, പൂഷൻ, ഇഹ | |
| ക്രതും വിദഃ | — അധ്വനി അസ്മദ്രക്ഷണരൂപം പ്രജ്ഞാനം ജാനീഹി. |

അർത്ഥം—അല്ലയോ പൂഷാവേ, നല്ല പുല്ലുകളും നിറഞ്ഞതും എല്ലാ ഔഷധിവർഗ്ഗങ്ങളോടുകൂടിയതുമായ ദേശത്തേയ്ക്ക് ഞങ്ങ

ളെ നയിച്ചാലും. മാർഗ്ഗത്തിൽ പുതിയ ക്ലേശം ഉണ്ടാവാതിരിക്കട്ടെ. ഞങ്ങളെ രക്ഷിക്കുന്ന കാര്യത്തിൽ എപ്പോഴും ഓർമ്മയുണ്ടായാലും. (ഇവിടെ ശ്രേഷ്ഠതരമായ ഒരു ജന്മത്തെ ആവാം ഉദ്ദേശിക്കുന്നത്.)

9 ശഗ്ധിപൂർധി പ്രയംസി ച

ശിശീഹി പ്രാസ്യുദരം

പൂഷന്നിഹ ക്രതും വിദഃ

അന്വയം:—

| | |
|---|---|
| ഹേ പൂഷൻ, ശഗ്ധി | — (അസ്മാനനുഗ്രഹീതും) ശക്തോഭവ. |
| പൂർധി | — (അസ്മൽ ഗൃഹം ധനേന) പൂരയ, |
| (കിഞ്ച) പ്ര യംസി | — (അന്യദപ്യപേക്ഷിതം വസ്തു) പ്രയച്ഛ |
| ശിശീഹി | — (അസ്മാൻ സർവ്വേഷു മധ്യേ) തീക്ഷ്ണീ കുരു, തേജസ്വിനഃ കുരു |
| ഉദരം പ്രാസി | — അസ്മദീയമുദരം അന്നേന പൂരയ |
| പൂഷൻ ഇഹ ക്രതും വിദഃ | — അസ്മദ്രക്ഷണരൂപജ്ഞാനം ജാനീഹി |

അർത്ഥം—അല്ലയോ പൂഷാവേ, ഞങ്ങളെ അനുഗ്രഹിക്കുവാൻ അവിടുന്ന് ശക്ത (സന്നദ്ധ) നായാലും. ഞങ്ങളുടെ ഗൃഹത്തെ ധനം കൊണ്ട് നിറച്ചാലും. കൂടാതെ മററഭിലാഷങ്ങളും അരുളിയാലും. എല്ലാവരിലുംവെച്ച് ഞങ്ങളെ (ഞങ്ങളുടെ ബുദ്ധിക്ക്) മൂർച്ച കൂട്ടിയാലും, ഞങ്ങളെ തേജസ്വികരം (ആത്മവത്തകൊണ്ട് സ്വയംപ്രകാശിക്കുന്നവർ) ആക്കിയാലും ഞങ്ങളുടെ വയർ അന്നം കൊണ്ട് നിറച്ചാലും ഞങ്ങളെ രക്ഷിക്കുന്ന കാര്യം എപ്പോഴും ഓർമ്മയുണ്ടായാലും.

10 നപൃഷണം മേഥാമസി

സൃക്തൈരഭിഗൃണീമസി

വസൃനിദസ്മമീമഹേ.

അന്വയം:—

| | |
|---|---|
| പൃഷണം (ദേവം) | |
| ന മേഥാമസി | — വയം നതുനിന്ദാമഃ |
| (കിന്തുവേദഗതൈഃ) | |
| സൃ—ഉക്തൈഃ | — വേദവാക്യൈഃ |
| അഭി ഗൃണീമസി | — സർവ്വത്രസ്തുമഃ |
| ദസ്മം | — ദശനീയം പൃഷണം പ്രതി. |
| വസൃനി ഈമഹേ | — ധനാനി യാചാമഹേ |

അർത്ഥം—ദേവനായ പൃഷാവിനെ ഞങ്ങൾ അനാദരിക്കുന്നില്ല വേദത്തിലുള്ള സൃക്തങ്ങളാൽ എല്ലാവിധത്തിലും സ്തുതിയ്ക്കുന്ന ദശനീയനായ അവിടത്തോട് ധനങ്ങൾ യാചിക്കുന്നു

വർഗ്ഗം 26, 27 രുദ്രോദേവതാ

1 കദ്രുദ്രായ പ്രചേതസേ

മീള്ഹുഷ്ടമായ തവ്യസേ

വോചേമശന്തമം ഹൃദേ.

അന്വയം:—

| | |
|---|---|
| പ്ര—ചേതസേ | — പ്രകൃഷ്ടജ്ഞാനയുക്തായ |
| മീള്ഹുഃ—തമായ | — സേക്തൃതമായ, അഭീഷ്ടകർമ്മവർഷായ |
| തവ്യസേ | — അതിശയേന പ്രവൃദ്ധായ |
| ഹൃദേ | — അസ്മദീയ ഹൃന്നിഷ്ഠായ |
| രുദ്രായ | — തംനാമകായ ദേവായ |
| കത് ശം—തമം വോചേമ | — കദാ സുഖകരം (സ്തോത്രം) പഠേമ? |

അർത്ഥം—മഹാജ്ഞാനമൂർത്തിയായി, ഭക്താഭീഷ്ടം വർഷിച്ചു കൊണ്ടു്, വർദ്ധിച്ച ബലത്തോടുകൂടി നമ്മുടെ ഹൃദയത്തിൽ സ്ഥിതിചെയ്യുന്ന രുദ്രദേവന്നു് എപ്പോഴാണു് മംഗളസ്തോത്രം ചൊല്ലുക? (ഇപ്പോഴും തന്നെ വേണം, താമസിച്ചുകൂടാ എന്നർത്ഥം.)

2 യഥാനോ അദിതിഃ കരൽ
പശ്വേനൃഭ്യോയഥാഗവേ
യഥാതോകായ രുദ്രിയം

അന്വയം:—

| | | |
|---|---|---|
| യഥാ നഃ | — | യേനപ്രകാരേണ അസ്മാകം |
| രുദ്രിയം | — | രുദ്രസംബന്ധി ഭേഷജം |
| പശ്വേ | — | അശ്വമഹിഷാദിപശവേ |
| യഥാ ഗവേ | — | യേനപ്രകാരേണ ഗോജാതയേ |
| യഥാ നൃഭ്യഃ | — | യേനപ്രകാരേണ അസ്മദീയേഭ്യഃ |
| തോകായ | — | അസ്മദീയാപത്യായ |
| അദിതിഃ സിദ്ധ്യതി | — | ഭൂമിഃ സിദ്ധ്യതി |
| (തഥാ) കരൽ | — | കരോതു |

അർത്ഥം—യാതൊരു പ്രകാരത്തിൽ നമ്മുടെ അശ്വമഹിഷാദി ജന്തുക്കൾക്കും പശുവിന്നും മനുഷ്യരായ നമ്മൾക്കും നമ്മുടെ സന്തതികൾക്കും വേണ്ടി രുദ്രസംബന്ധിയായ ഭേഷജത്തെ (ഔഷധത്തെ) ഭൂമി നേടുമോ, അപ്രകാരം ചെയ്യട്ടെ. (അതു് ലഭിക്കുമാറു് രുദ്രനെ സ്തുതിക്കട്ടെ. രുദ്രൻ ഭേഷജപതിയായി പ്രസിദ്ധനായി പറയപ്പെടുന്നു. രുദ്രന്റെ കയ്യിൽ നിന്നു് ഔഷധം സിദ്ധിക്കുക എന്നുവെച്ചാൽ അവിടത്തെ അനുഗ്രഹഫലമായി രോഗനിവാരണവും ഇഷ്ടസിദ്ധിയും ലഭിക്കുക എന്നേ അർത്ഥമാക്കേണ്ടതുള്ളൂ. അവിടുന്നു് ഹൃദയസ്ഥിതനാണെന്നു് മുമ്പുപറഞ്ഞിട്ടുണ്ടല്ലോ)

3 യഥാനോ മിത്രോ വരുണോ—
യഥാ രുദ്രശ്ചികേതതി.
യഥാ വിശ്വേ സജോഷസഃ

അന്വയം:-

| | |
|---|---|
| യഥാ | — യേനപ്രകാരേണ |
| മിത്രഃ വരുണഃ യഥാ രുദ്രഃ | |
| വിശ്വേ | — സർവ്വേ (ദേവാഃ) |
| സ–ജോഷസഃ | — സമാന പ്രീതയഃ |
| നഃ ചികേതതി | — അനുഗ്രാഹ്യത്വേന ജാനാതി |
| (തഥാ ഭവേത്തു) | |

അർത്ഥം—യാതൊരു പ്രകാരമായാൽ മിത്രനും വരുണനും രുദ്രനും മററെല്ലാ ദേവന്മാരും ഒരുപോലെ സന്തുഷ്ടരായി നി ങ്ങളെ അനുഗ്രഹാർഹന്മാരായി അറിയുമോ, അപ്രകാരം ഭവി ക്കട്ടെ. (ആ സ്ഥിതി വരത്തക്കവിധം രുദ്രനെ സ്തോത്രം ചെ യ്യുക.)

4 ഗാഥപതിം മേധപതിം

രുദ്രം ജലാഷഭേഷജം

തച്ഛംയോസ്സുമ്നമീമഹേ

അന്വയം–

| | |
|---|---|
| ഗാഥ–പതിം | — സ്തുതിപാലകം |
| മേധ–പതിം | — യജ്ഞപാലകം |
| ജലാഷ–ഭേഷജം | — ഉദകരൂപൗഷധോപേതം |
| രുദ്രം ശം–യോഃ | — രോഗാണാം ശമനം, ഭയാനാം യാവനഞ്ച |
| തൽ സുമ്നം | — പ്രസിദ്ധം സർവ്വപ്രജാഹിതം സുഖം |
| ഈമഹേ | — യാചാമഹേ |

അത്ഥം—സ്തുതിപാലകനും (സ്തുതിയെ ഇഷ്ടപ്പെട്ടു കൊണ്ടാടു ന്നവനും), യജ്ഞരക്ഷകനും, സുഖകരവും ഉദകരൂപവുമായ ഔ ഷധത്തോടുകൂടിയവനും ആയ രുദ്രനോടു് രോഗം ശമിപ്പിക്കു ന്നതും ഭയം ദൂരീകരിക്കുന്നതും സർവ്വപ്രജാഹിതവുമായ സുഖ ത്തെ നമ്മൾ യാചിക്കുന്നു.

5 യശ്ശുക്ര ഇവ സൂര്യോ–

ഹിരണ്യമിവരോചതേ

ശ്രേഷ്ഠോ ദേവാനാം വസുഃ വ. 26

അന്വയം'–

| | |
|---|---|
| യഃ രുദ്രഃ സൂര്യഃ ശുക്രഃ– | |
| ഇവ | — സൂര്യവൽ ദീപ്തിമാൻ |
| ഹിരണ്യം–ഇവ രോചതേ | — സർവ്വപ്രാണിനാം യഥാ ഹിരണ്യം പ്രീതികരം ഭവതി തഥാ ശോഭതേ |
| ദേവാനാം ശ്രേഷ്ഠഃ | — ദേവാനാം മദ്ധ്യേ പ്രശസ്യതമഃ |
| വസുഃ | — നിവാസഹേതുഃ (സരോചതേ) |

അർത്ഥം–യാതൊരു രുദ്രൻ സൂര്യനെന്നപോലെ പ്രകാശയുക്തനാണോ, സ്വർണ്ണംപോലെ സർവ്വപ്രാണികൾക്കും പ്രിയംകരനായി ഭവിക്കുന്നുവോ, ദേവന്മാരുടെ ഇടയിൽ ഏററവും പ്രശസ്യനാണോ, എല്ലാവരെയും അതാതിടത്തു് നിവസിപ്പിക്കുന്നവനാണോ, ആ രുദ്രൻ ശോഭിക്കുന്നു.

6 ശന്നഃ കരത്യർവ്വതേ

സുഗം മേഷായമേഷ്യേ

നൃഭ്യോനാരിഭ്യോഗവേ.

അന്വയം'–

| | |
|---|---|
| നഃ അർവ്വതേ | — അസ്മാകം സംബന്ധിനേ അശ്വായ |
| മേഷായ മേഷ്യേ | — മേഷജാതിപുരുഷായ, തജ്ജാതീയസ്ത്രീയൈ |
| ഗവേ | — ഗോജാതയേ |
| നൃ–ഭ്യഃ നാരി–ഭ്യഃ | — പുരുഷേഭ്യഃ സ്ത്രീഭ്യഃ |
| സു–ഗം കരതി | — (ദേവഃ) സുഖം കരോതി |

അർത്ഥം—നമ്മളെസ്സംബന്ധിച്ച കതിരക്കം, ആണാടി
ന്നം പെണ്ണാടിന്നം, പശുവിന്നം, പുരുഷന്മാക്കും സ്ത്രീകൾക്കും
ആ ദേവൻ (രുദ്രൻ) സുഖത്തെച്ചെയ്യുന്നു.

7 അസ്മേസോമശ്രിയമധി
നിധേഹി ശതസ്യ നൃണാം
മഹിശ്രവ സ്തുവിനൃമ്ണം

അന്വയം.—

ഹേ സോമ,
നൃണാം ശതസ്യ — പുരുഷാണാം ശതസ്യ പര്യാപ്തം
ശ്രിയം അസ്മേ അധി നി
ധേഹി — അസ്മാസു ആധിക്യേന
സ്ഥാപയ
(തഥാ) മഹി തുവി—
നൃമ്ണം — മഹൽ, പ്രഭൂതബലയുക്തം
ശ്രവഃ — അന്നം (അധിനിധേഹി)

അർത്ഥം—അല്ലയോ സോമ, നൂറു പുരുഷന്മാക്ക് സുഖത്തിന്ന് പര്യാപ്തമായ ശ്രീയെ, ഐശ്വര്യത്തെ, ഞങ്ങളിൽ സമൃദ്ധമായി സ്ഥാപിച്ചാലും. പിന്നെ പെരുത്ത ബലത്തോടു കൂടിയ അന്നം ഞങ്ങളിൽ സ്ഥാപിച്ചാലും (ഇവിടെ രുദ്രസൂക്തമാണെങ്കിലും സോമ എന്ന് അഭിസംബോധനം ചെയ്യുന്നു. രുദ്രന് സോമനെന്നും പേരുണ്ട്.)

8 മാനസ്സോമപരിബാധോ—
മാരാതയോ ജുഹുരന്ത
ആന ഇന്ദോവാജേഭജ

അന്വയം —

സോമ—പരിബാധഃ — സോമസ്യ പരിതോബാധകാഃ, യാഗരഹിതാഃ

നഃ മാ ജുഹുരന്ത — അസ്മാൻ മാഹിംസന്തു

(തഥാ) അരാതയഃ

(മാ ജുഹുരന്ത) — ശത്രവഃ മാഹിംസന്തു

ഹേ ഇന്ദോ, വാജേ നഃ

ആ ഭജ — സോമ, ബലവിഷയേഽസ്മാൻ സർവ്വതസ്സേവസ്വ

അർത്ഥം—സോമപരിബാധകർ, അതായത് സോമയാഗം മൂലമായതിന്ന് വിരോധികൾ, കർമ്മനിഷേധികൾ ഞങ്ങളെ ഉപദ്രവിക്കരുത് അതുപോലെ ശത്രുക്കൾ ഞങ്ങളെ ദ്രോഹിക്കരുത് അല്ലയോ സോമ, ബലവിഷയത്തിൽ ഞങ്ങളെ എപ്പോഴും തുണച്ചാലും

9 യാസ്തേപ്രജാ അമൃതസ്യ
പരസ്മിൻധാമന്നൃതസ്യ
മൂർധാനാഭാ സോമവേന
ആഭൂഷന്തീസ്സോമവേദഃ വ 27

അന്വയം—

ഹേ സോമ, അമൃതസ്യ — മരണരഹിതസ്യ

പരസ്മിൻ ധാമൻ ഋതസ്യ — ഉത്തമേസ്ഥാനേ പ്രാപ്തസ്യ

തേ യാഃ പ്ര—ജാഃ

(സ്തോത്രം കർവ്വന്തി താഃ പ്രജാഃ)

മൂർധാ — ശിരസ്ഥാനീയഃ (ത്വം)

നാഭാ — സന്നഹനയുക്തേ യജ്ഞഗൃഹേ

വേനഃ — കാമയസ്വ

ഹേ സോമ, ആ–
ഭൃഷന്തീഃ — സർവ്വതസ്ത്വാം അലങ്കുർവ്വന്തീഃ (പ്രജാഃ)
വേദഃ — ജാനീഹി

അർത്ഥം—അല്ലയോ സോമ, ശാശ്വതനായി, സത്യമായ പരമോൽകൃഷ്ടസ്ഥാനത്ത് വർത്തിക്കുന്ന അവിടേയ്ക്ക്, ഏതേതു ജനങ്ങൾ സ്തോത്രം ചെയ്യുന്നുവോ, ആ ജനങ്ങളുടെ ശിരസ്ഥാനീയനായി, തലവനായി, അവിടുന്ന്, എല്ലാ സംഭാരങ്ങളോടും കൂടിയ ഞങ്ങളുടെ യജ്ഞഗൃഹത്തിൽ വരാൻ പ്രസാദിച്ചാലും. അവിടുത്തെ എല്ലാ വിധത്തിലും അലങ്കരിക്കുന്ന (കൊണ്ടാടുന്ന) പ്രജകളെ അവിടുന്ന് അറിഞ്ഞാലും.
വർഗ്ഗം 28, 29, 30 പ്രസ്കണ്വഃ ഋഷിഃ, ബൃഹതീസതോ ബൃഹത്യൗഛന്ദസീ, അഗ്നിർദ്ദേവതാ

1 അഗ്നേ വിവസ്വ ദുഷസ–
ശ്ചിത്രംരാധോ അമർത്ത്യ
ആദാശുഷേ ജാതവേദോവഹാത്വ–
മദ്യാദേവാ ഉഷർബ്ബുധഃ

അന്വയം:—

അമർത്ത്യ, — മരണരഹിത,
ജാത—വേദഃ, — ജാതാനാം വേദിതഃ,
ഹേ അഗ്നേ, ത്വം ഉഷസഃ — ഉഷോദേവതായാസ്സകാശാൽ
വിവസ്വൽ — വിശിഷ്ടനിവാസോപേതം
ചിത്രം രാധഃ — നാനാവിധംധനം
ദാശുഷേ — ഹവിർദ്ദത്തവതേ യജമാനായ
ആ വഹ — ആനീയ, പ്രാപയ
(കിഞ്ച) അദ്യ — അസ്മിൻദിനേ
ഉഷഃ—ബുധഃ ദേവാൻ — ഉഷഃകാലെ പ്രബുദ്ധാൻ ദേവാൻ (ആവഹ)

അർത്ഥം—ശാശ്വതനും ഉത്പന്നമായതു മുഴുവൻ അറിയുന്നവനുമായ അഗ്നേ, അവിടുന്ന്, ഉഷോദേവതയുടെ അടുക്കൽ നിന്ന് വിശിഷ്ട ഗൃഹത്തോടുകൂടിയതും വിവിധവുമായ ധനത്തെ, ഹവിസ്സു നല്കുന്ന യജമാനന്ന് വരുത്തി എത്തിച്ചാലും. പിന്നെ ഈ പ്രഭാതത്തിൽ ഉണർന്നിരിക്കുന്ന ദേവന്മാരെ ഇങ്ങോട്ടു വരുത്തിയാലും.

2 ജുഷ്ടോഹിദൂതോ അസിഹവ്യവാഹനോ—
ഗ്നേരഥീരധ്വരാണാം
സജൂരശ്വിഭ്യാ മുഷസാ സുവീര്യ—
മസ്മേധേഹി ശ്രവോബൃഹത്

അന്വയം —

ഹേ അഗ്നേ, (ത്വം) ജുഷ്ടഃ — സേവിതഃ
ദൂതഃ — ദേവാനാം വാർത്താഹാരഃ
ഹവ്യ—വാഹനഃ — ഹവിഷോവോഢാ
അധ്വരാണാം രഥീഃ അസി — ക്രതൂനാം രഥസ്ഥാനീയഃ ഭവസി
(താദൃശസ്ത്വം)
അശ്വി—ഭ്യാം ഉഷസാ
സ—ജൂഃ — സഹിതഃ ഭൂത്വാ
സു—വീര്യം — ശോഭനവീര്യോപേതം
ബൃഹത് ശ്രവഃ — പ്രഭൂതമന്നം
അസ്മേ ധേഹി — അസ്മാസു പ്രക്ഷിപ

അർത്ഥം—അല്ലയോ അഗ്നേ, അവിടുന്ന് എല്ലാവരാലും സേവിതനാണ് ദേവന്മാർക്ക് വൃത്തിപ്രദനാണ് ഹവിസ്സ് (ദേവന്മാർക്ക്) എത്തിക്കുന്നവനാണ് യാഗങ്ങൾക്ക് രഥസ്ഥാനീയനാണ്, അതായതു മുമ്പിൽ നില്ക്കുന്നവനാണ് അപ്രകാരമുള്ള അവിടുന്ന് അശ്വികളോടും ഉഷോദേവതയോടും കൂടിയവനായി, വീര്യവത്തായി സമൃദ്ധമായ അന്നങ്ങളിൽ വിതറിയാലും.

3 അദ്യാദ്ദതം വൃണീമഹേ
വസുമഗ്നിം പുരുപ്രിയം
ധൂമകേതും ഭാഋജീകം വ്യുഷ്ടിഷു
യജ്ഞാനാമധ്വരശ്രിയം

അന്വയം:—

| | |
|---|---|
| അദ്യ | — അസ്മിൻദിനെ |
| ദൂതം | — ദേവാനാം വാർത്താഹാരം |
| വസും | — നിവാസഹേതും |
| പുരു—പ്രിയം | — ബഹൂനാം പ്രിയം |
| ധൂമ—കേതും | — ധൂമരൂപധ്വജയുക്തം |
| ഭാഃ—ഋജീകം | — പ്രസിദ്ധഭാസാലങ്കൃതം |
| വി—ഉഷ്ടിഷു | — ഉഷഃ കാലേഷു |
| യജ്ഞാനാം അധ്വര—ശ്രിയം | — യജമാനാനാം യാഗസ്സേവിനം |
| അഗ്നിം വൃണീമഹേ | — പ്രാർത്ഥയാമഹേ |

അർത്ഥം—ഇന്നു്, ദേവന്മാർക്കു് വൃത്തിപ്രദനും എല്ലാവരെയും അതാതിടത്തു് വസിപ്പിക്കുന്നവനും സകലർക്കും പ്രിയനും, പുകയാകുന്ന കൊടിയോടു കൂടിയവനും പ്രസിദ്ധമായ തേജസ്സിനാൽ അലങ്കൃതനും പ്രഭാതകാലങ്ങളിൽ യജമാനന്മാരുടെ യാഗങ്ങളെ സേവിക്കു (രക്ഷിക്കു) ന്നവനും ആയ അഗ്നിയോടു് നാം പ്രാർത്ഥിക്കുന്നു.

4 ശ്രേഷ്ഠം യവിഷ്ഠമതിഥിം സ്വാഹുതം
ജുഷ്ടം ജനായ ദാശുഷേ
ദേവാ അച്ഛായാതവേ ജാതവേദസ—
മഗ്നിമീളേ വ്യുഷ്ടിഷു.

അന്വയം:—

| | |
|---|---|
| വി—ഉഷ്ടിഷു | — ഉഷഃ കാലേഷു |
| ദേവാൻ | — ഇതരാൻ സർവ്വാൻ ദേവാൻ |
| അച്ഛ | — ആഭിമുഖ്യേന |
| യാതവേ | — ഗന്തും |
| ശ്രേഷ്ഠം, യവിഷ്ഠം | — അതിശയേന പ്രസിദ്ധം, യുവതമം |
| അതിഥിം | — സതതഗമനക്ഷമം |
| സു—ആഹുതം | — സുഷ്ഠു ആ സമന്താൽ ഹോമാധികരണം |
| ദാശുഷേ ജനായ ജുഷ്ടം | — ഹവിർദ്ദത്തവതേ യജമാനായ പ്രീതം |
| ജാത—വേദസം അഗ്നിം ഈളേ | — ജാതാനാം വേദിതാരം അഗ്നിം സ്തൌമി |

അർത്ഥം—പ്രഭാതകാലങ്ങളിൽ മററെല്ലാ ദേവന്മാരെയും നേരെ (ഈ കർമ്മത്തിലേക്കു്) കൊണ്ടുവരുവാൻ, അത്യന്തം പ്രശസ്തനും നിത്യയുവാവും അതിഥിക്കൊത്തു് എപ്പോഴും വരുന്നവനും ഹോമത്തിനു് ആസ്പദഭൂതനായി എപ്പോഴും വിളിക്കപ്പെടുന്നവനും ഹവിസ്സർപ്പിക്കുന്ന യജമാനങ്കൽ പ്രീതനും, എല്ലാം അറിയുന്നവനുമായ അഗ്നിയെ ഞാൻ സ്തുതിക്കുന്നു.

5 സ്തവിഷ്യാമിത്വാമഹം

വിശ്വസ്യാമൃത ഭോജന

അഗ്നേത്രാതാരമമൃതം മിയേധ്യ

യജിഷ്ഠം ഹവ്യവാഹന.

വ 28

അന്വയം:—

| | |
|---|---|
| അമൃത, | — മരണരഹിത, |
| വിശ്വസ്യ ഭോജന, | — കൃത്സ്നസ്യ ജഗതഃ പാലക, |
| ഹവ്യ—വാഹന, | — ഹവിഷോവോഢഃ, |
| മിയേധ്യ, ഹേ അഗ്നേ, | — യജ്ഞാർഹ, അഗ്നേ, |

(വിശ്വസ്യ) ത്രാതാരം — സർവ്വസ്യ ജഗതോരക്ഷകം
അമൃതം — മരണരഹിതം
യജിഷ്ഠം ത്വാം — അതിശയേനയഷ്ടാരംത്വാം
(അനുഷ്ഠാതാ)
അഹം സ്തവിഷ്യാമി — സ്തുതിംകരിഷ്യാമി

അർത്ഥം—നാശരഹിതനും ജഗത്തിൻെറ മുഴുവൻ പാലകനും ദേവന്മാർക്ക് ഹവിസ്സെത്തിക്കുന്നവനും യജ്ഞാർഹ (പൂജാർഹ)നും ആയ അഗ്നേ, സർവ്വജഗൽപതിയും ശാശ്വതനും യാഗകർത്താക്കളിൽ ഉൽകൃഷ്ടനുമായ അവിടുത്തെ കർമ്മാനുഷ്ഠാതാവായ ഞാൻ സ്തുതിക്കാൻ പോകുന്നു.

6 സുശംസോ ബോധിഗൃണതേയവിഷ്ഠ്യ
മധുജിഹ്വ സ്വാഹുതഃ
പ്രസ്കണ്വസ്യ പ്രതിരന്നായുർജ്ജീവസേ
നമസ്യാദൈവ്യം ജനം

അന്വയം:—

ഹേ യവിഷ്ഠ്യ, — യുവതമ, (അഗ്നേ, ത്വം)
ഗൃണതേ — സ്തുവതേ യജമാനായ
സു—ശംസഃ — സുഷ്ഠു ശംസനീയഃ
മധു—ജിഹ്വഃ — മാദയിതൃജ്വാലഃ
സു—ആഹുതഃ — സുഷ്ഠു ആഭിമുഖ്യേന ഹുതസ്സൻ
ബോധി — അസ്മദഭിപ്രായം ബുദ്ധ്യസ്വ
(കിഞ്ച) പ്രസ്കണ്വസ്യ
ജീവസേ — കണ്വപുത്രസ്യ ജീവനായ
ആയുഃ പ്ര—തിരൻ — പ്രകർഷേണ വർദ്ധയൻ
ദൈവ്യം ജനം നമസ്യ — ദേവസംബന്ധിനം ജനംപൂജയ

അർത്ഥം—നിത്യയുവാവായ അഗ്നേ, അവിടുന്ന് സ്തുതിക്കുന്ന യജമാനന്ന് ഏററവും സ്തുത്യനായും, മദകരങ്ങളായ ജ്വാലകളോടു കൂടിയവനായും വേണ്ടപോലെ ഹോമിക്കപ്പെട്ട് പ്രീ

തനായും ഞങ്ങളുടെ അഭീഷ്ടത്തെ അറിഞ്ഞാലും. പ്രസ്കണ്വന്റെ (കണ്വനായ എന്റെ പുത്രന്റെ) ജീവിതത്തിന്ന്, ആയുസ്സ് അധികം വദ്ധിക്കുവാനായി, ദേവന്മാരെ ആരാധിച്ചാലും.

7 ഹോതാരം വിശ്വവേദസം
സംഹിത്വാവിശ ഇന്ധതേ
സ ആവഹപുരുഹൂത പ്രചേതസോ–
ഗ്നേ ദേവാ ഇഹദ്രവൽ.

അന്വയം:–

| | |
|---|---|
| ഹോതാരം | — ഹോമനിഷ്പാദകം |
| വിശ്വ–വേദസം ത്വാ | — സർവ്വജ്ഞം (അഗ്നിംത്വാം) |
| വിശഃ സം ഇന്ധതേ ഹി | — പ്രജാഃ സമ്യക് ദീപയന്തി ഖലു |
| ഹേ പുരു–ഹൂത, അഗ്നേ, | |
| സഃ (ത്വം) | — ബഹുഭിരാഹൂതഃ ത്വം |
| പ്ര–ചേതസഃ ദേവാൻ | — പ്രകൃഷ്ടജ്ഞാനയുക്താൻ ദേവാൻ |
| ഇഹ ദ്രവൽ ആ വഹ | — അസ്മിൻ കമ്മണി ക്ഷിപ്രം ആഭിമുഖ്യേന പ്രാപയ |

അത്ഥം–ഹോമത്തെ നിർവ്വഹിക്കുന്നവനും സർവ്വജ്ഞനുമായ അഗ്നിയായ അവിടുത്തെ ജനങ്ങരം വേണ്ടപോലെ തെളിയിക്കുന്നു. (കത്തിക്കുന്നു ) ഏവരാലും വിളിക്കപ്പെടുന്ന അഗ്നേ, അപ്രകാരമുള്ള അവിടുന്ന് എല്ലാം വേണ്ടപോലെ അറിയുന്ന ദേവന്മാരെ ഈ കമ്മത്തിലേയ്ക്ക് വേഗത്തിൽ കൊണ്ടുവന്നാലും.

8 സവിതാരമുഷസമശ്വിനാഭഗ–
മഗ്നിം വ്യുഷ്ടിഷുക്ഷപഃ
കണ്വാസസ്ത്വാസുതസോമാസ ഇന്ധതേ
ഹവ്യവാഹം സ്വധ്വര

അന്വയം:—

ഹേ സു—അധ്വര — ആഹവനീയാഗ്നേ
വി—ഉഷ്ടിഷു — ഉഷഃകാലേഷു
സവിതാരം ഉഷസം അശ്വിനാ
(അശ്വിനൌ) ഭഗം അഗ്നിം
ക്ഷപഃ (ആവഹ)
സുത—സോമാസഃ — അഭിഷുതസോമാഃ
കണ്വാസഃ — കണ്വാഃ
ഹവ്യ—വാഹം ത്വാ
ഇന്ധതേ — ഹവിഷഃ പ്രാപകം ത്വാം ദീപയന്തി

അർത്ഥം—അല്ലയോ ആഹവനീയാഗ്നേ, പ്രഭാതകാലങ്ങളിൽ സൂര്യൻ, ഉഷസ്സ്, അശ്വികാം, ഭഗൻ, രാത്രിദേവത, എന്നിവരെ (എല്ലാ ദേവന്മാരെയും) അവിടുന്ന കൊണ്ടുവന്നാലും. സംസ്കരിച്ച സോമത്തോടുകൂടിയ കണ്വകുലജാതന്മാർ അവിടത്തെ (നെയ്യൊഴിച്ച്) തെളിയിക്കുന്നു.

9 പതിർഹ്യധ്വരാണാ—
മഗ്നേ ദൂതോ വിശാമസി
ഉഷർബ്ബുധ ആവഹ സോമപീതയേ
ദേവാ് അദ്യ സ്വർദൃശഃ

അന്വയം:—

ഹേ അഗ്നേ, വിശാം
അധ്വരാണാം പതിഃ — പ്രജാനാം സംബന്ധിനഃ യാഗാനാം പാലകഃ (ത്വം)
ദൂതഃ അസി ഹി — ദേവാനാം വാർത്താഹാരഃ ഭവസി ഖലു
ഉഷഃ—ബുധഃ സ്വഃ—ദൃശഃ — ഉഷഃകാലേ പ്രബുദ്ധാൻ, സൂര്യദർശിനഃ

ദേവാൻ അദ്യ സോമ-
പീതയേ — അസ്മിൻദിനേ സോമപാനാത്ഥം
ആ വഹ — ആഭിമുഖ്യേന പ്രാപയ

അത്ഥം—അല്ലയോ അഗ്നേ, ജനങ്ങളനുഷ്ഠിക്കുന്ന യജ്ഞ (സല്കൎമ്മ)ങ്ങളുടെ രക്ഷിതാവായ അവിടുന്ന്, ദേവന്മാക്കു വൃത്തികരനായ ദൂതനാണല്ലൊ ഇന്ന്, ഉഷഃകാലത്തുണന്ന് സൂര്യനെ ദശിക്കുന്ന ദേവന്മാരെ സോമപാനത്തിന്നായി നേരെ ഇങ്ങോട്ടാനയിച്ചാലും.

10 അഗ്നേപൂർവ്വാ അന്വുഷസോ വിഭാവസോ
ദീദേഥ വിശ്വദശതഃ
അസിഗ്രാമേഷ്വവിതാ പുരോഹിതോ-
സിയജ്ഞേഷു മാനുഷഃ വ 29

അന്വയം—
ഹേ വിഭാ—വസോ
അഗ്നേ, — വിശിഷ്ടപ്രകാശരൂപ, ധനവൻ,
വിശ്വ—ദശതഃ — സവൈദ്ദശനീയഃ (ത്വം)
പൂർവ്വാഃ ഉഷസഃ അനു — അതീതാൻ ഉഷഃ കാലാൻ
അനുലക്ഷ്യ
ദീദേഥ — ദീപ്തവാനസി
(താദൃശസ്ത്വം) ഗ്രാമേഷു — ജനനിവാസസ്ഥാനേഷു
അവിതാ അസി — രക്ഷകോഭവസി
യജ്ഞേഷു പുരഃ—ഹിതഃ — അനുഷ്ഠേയ കമ്മസു വേദേഃ
പൂർവ്വസ്യാം ദിശ്യവസ്ഥിതഃ
മാനുഷഃ അസി — ഋത്വിക് യജമാനാനാം
മനുഷ്യാണാംഹിതഃ ഭവസി

അത്ഥം—വിശിഷ്ടപ്രകാശനരൂപമായ ധനത്തോടുകൂടിയ അഗ്നേ, എല്ലാവരാലും ദശനീയ, അവിടുന്ന് കഴിഞ്ഞുപോയ പ്രഭാതങ്ങളിലെല്ലാം സ്വയം പ്രകാശിച്ചുവല്ലൊ (അതുപോലെ ഇപ്പോഴും മേലിലും പ്രകാശിക്കുമാറാകണമെന്ന ഭാവം) ആ അവിടുന്നാണല്ലൊ ഗ്രാമങ്ങളിൽ രക്ഷകനായി ഭവിക്കുന്ന

ത്തു്, യജ്ഞങ്ങളിൽ വേദികളെ മുമ്പിൽ സ്ഥിതനായി ഋത്വിക്
യജമാനാദി മനുഷ്യർക്കു് ഹിതകാരിയായും ഭവിക്കുന്നതു്.

11 നിത്വായജ്ഞസ്യ സാധന-
മഗ്നേ ഹോതാര മൃത്വിജം
മനുഷ്വദ്ദേവധീമഹി പ്രചേതസം
ജീരംദൂത മമർത്യം.

അന്വയം.—
ഹേ അഗ്നേ, ദേവ

| | | |
|---|---|---|
| യജ്ഞസ്യ സാധനം | — | യജ്ഞനിഷ്പാദകം |
| ഹോതാരം ഋത്വിജം | — | വസന്താദികേ ഋതൌ യഷ്ടാരം |
| പ്ര-ചേതസം | — | പ്രകൃഷ്ടജ്ഞാനയുക്തം |
| ജീരം | — | ശത്രൂണാം വയോഹാനികരം |
| ദൂതം | — | ദേവാനാം ദൂതസ്ഥാനീയം |
| അമർത്യം | — | മരണരഹിതം (ത്വാം) |
| മനുഷ്വൽ | — | യഥാമനുഃ യാഗദേശേ നി ദധാതി തദ്വൽവയം |
| നി ധീമഹി | — | സ്ഥാപയാമഃ |

അർത്ഥം—അല്ലയോ ദേവനായ അഗ്നേ, യജ്ഞത്തെ സാധിപ്പിക്കുന്നവനും, വസന്താദി ഋതുവിൽ യജ്ഞം ചെയ്യുന്നവനും മഹത്തായ ജ്ഞാനത്തോടു കൂടിയവനും ദേവന്മാർക്കു് ദൂതസ്ഥാനീയനും, വിനാശരഹിതനുമായ അവിടത്തെ, മനു പണ്ടു യാഗവേദിയിൽ എപ്രകാരം സ്ഥാപിച്ചുവോ, അതുപോലെ ഞങ്ങളും സ്ഥാപിക്കുന്നു.

12 യദ്ദേവാനാം മിത്രമഹഃ പുരോഹിതോ-
ന്തരോയാസിദൂത്യം
സിന്ധോരിവ പ്രസ്വനിതാസ ഊർമ്മയോ-
ഗ്നേർഭ്രാജന്തേ അർച്ചയഃ

അന്വയം:—

ഹേ മിത്ര—മഹഃ, — മിത്രാണാം പൂജക, (അഗ്നേ,)
യത് പുരഃ—ഹിതഃ — യദാ വേദേഃ പൂർവ്വസ്യാം ദിശി സ്ഥാപിതഃ (ത്വം)
അന്തരഃ — ദേവയജനമദ്ധ്യേ വർത്തമാനസ്സൻ
ദേവാനാം ദൂത്യം യാസി — ദൂതകർമ്മപ്രാപ്നോഷി
(തദാനീം) അഗ്നേഃ (തവ)
അർച്ചയഃ — ദീപ്തയഃ
സിന്ധോഃ—ഇവ — സമുദ്രസ്യ
പ്ര—സ്വനിതാസഃ
ഊർമ്മയഃ — തരംഗാ ഇവ
ഭ്രാജന്തേ — ദീപ്യന്തേ

അർത്ഥം—തൻെറ മിത്രങ്ങളെ, തന്നെ സേവിക്കുന്നവരെ, പൂജിക്കുന്ന, അഭീഷ്ടങ്ങൾ നല്കി സൽക്കരിക്കുന്ന അഗ്നേ, എപ്പോൾ അവിടുന്ന് വേദിയുടെ കിഴക്ക് ഇരുത്തപ്പെട്ട്, ദേവയാഗമദ്ധ്യത്തിൽ വർത്തിച്ച്, ദേവന്മാരുടെ ദൂതകർമ്മം ഏറെറടുക്കുന്നുവോ, അപ്പോൾ അവിടുത്തെ ജ്വാലകൾ, ഉച്ചത്തിൽ ശബ്ദിക്കുന്ന സമുദ്രതരംഗങ്ങൾ പോലെ, പ്രകാശിക്കുന്നു.

13 ശ്രുധിശ്രുൽകർണ്ണവഹ്നിഭി—
ർദ്ദേവൈരഗ്നേ സയാവഭിഃ
ആസീദന്തു ബർഹിഷി മിത്രോ അര്യമാ
പ്രാതര്യാവാണോ അധ്വരം

അന്വയം:—

ഹേ ശ്രുൽ—കർണ്ണ, — ശ്രവണസമർത്ഥാഭ്യാം കർണ്ണാഭ്യാം യുക്ത
അഗ്നേ, ശ്രുധി — അസ്മദീയവചനം ശൃണു.
മിത്രഃ അര്യമാ(യേചാന്യേ)
പ്രാതഃ—യാവാനഃ — പ്രാതഃ കാലേ ദേവയജനം ഗച്ഛന്തഃ

(തൈസ്സൈർ) ദേവൈഃ
സയാവ–ഭിഃ — ആഹവനീയാഗ്നിനാത്വയാ സമാനഗതിഭിഃ
(അന്യൈഃ) വഹ്നി–ഭിഃ
അധ്വരം — ക്രതുമുദ്ദിശ്യ
ബർഹിഷി ആ സീദന്തു — ദർഭേ ഉപവിശന്തു

അർത്ഥം–നല്ലപോലെ കേൾക്കുന്ന ചെവികളോടുകൂടിയ അഗ്നേ, ഞങ്ങളുടെ ഈ വാക്കുകേട്ടാലും. മിത്രനും, അര്യമാവും പ്രഭാതത്തിൽ ദേവയജനത്തിന്നെത്തുന്ന മററെല്ലാ ദേവന്മാരോടും, ആഹവനീയാഗ്നിയായ അവിടുത്തോട് സമാനഗതികളായ മററഗ്നികളോടും കൂടി ഈ യാഗത്തെ ഉദ്ദേശിച്ച് ദർഭയിൽ വന്നിരിക്കട്ടെ.

14 ശൃണ്വന്തു സ്തോമം മരുതസ്സുദാനവോ–
ഗ്നിജിഹ്വാ ഋതാവൃധഃ
പിബതുസോമം വരുണോ ധൃതവ്രതോ–
ശ്വിഭ്യാമുഷസാസജൂഃ വ. 30

അന്വയം:–
സു–ദാനവഃ — സുഷ്ഠുഫലസ്യദാതാരഃ
അഗ്നി–ജിഹ്വാഃ — അഗ്നിർജിഹ്വാസ്ഥാനീയാഃ യേഷാംതേ.
ഋത–വൃധഃ — സത്യസ്യ വർദ്ധകാഃ
മരുതഃ സ്തോമം — അസ്മദീയം സ്തോത്രം
ശൃണ്വന്തു — ആകർണ്ണയന്തു
(തഥാ) ധൃത–വ്രതഃ
വരുണഃ — ഗൃഹീത കർമ്മാ സഃ
അശ്വി–ഭ്യാം ഉഷസാ
സ–ജൂഃ — സഹ
സോമം പിബതു

അർത്ഥം–ഫലദാതാക്കളും അഗ്നിയാകുന്ന നാവോടുകൂടിയവരും (അഗ്നിമുഖമായിട്ടാണല്ലൊ ദേവന്മാർ ഹവിസ്സ് സ്വീകരിക്കുന്നതു്) സത്യത്തെ വളർത്തുന്നവരും ആയ മരുത്തു

കരാം ഞങ്ങളുടെ സ്തോത്രം കേൾക്കട്ടെ കമ്പ്രവാനായ വരുണൻ അശ്വികളോടും ഉഷസ്സോടും കൂടി വന്ന് സോമം കുടിക്കട്ടെ

വർഗ്ഗം 31, 32

1 ത്വമഗ്നേ വസൂരിഹ
രുദ്രാ ആദിത്യാ ഉത
യജാസ്വധ്വരംജനം
മനുജാതം ഘൃതപ്രുഷം.

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, ത്വം ഇഹ | — അസ്മിൻ കമ്മണി |
| വസൂൻ രുദ്രാൻ | |
| ആദിത്യാൻ യജ | — താൻപൂജയ |
| ഉത സു—അധ്വരം | — അപിച ശോഭനേ യാഗയുക്തം |
| മനു—ജാതം | — പ്രജാപതിനോൽപാദിതം |
| ഘൃത—പ്രുഷം | — ഉദകസ്യസേക്താരം |
| ജനം | — ദേവതാരൂപം പ്രാണിനം (യജ) |

അത്ഥം—അല്ലയോ അഗ്നേ, അവിടുന്ന് ഈ കമ്മത്തിൽ അഷ്ടവസുക്കളെയും, ഏകാദശ രുദ്രന്മാരെയും, ദ്വാദശാദിത്യന്മാരെയും, യജിച്ചാലും (പൂജിച്ച് പ്രീതിപ്പെടുത്തിയാലും) അതിന്നു പുറമെ ശോഭനയാഗങ്ങൾ ചെയ്യുവനും പ്രജാപതിയാൽ ഉൽപാദിതനും മഴ പെയ്യിക്കുന്നവനുമായ ദേവതാരൂപനെ, (ഇന്ദ്രനെ) യജിച്ചാലും

2 ശ്രുഷ്ടീവാനോഹി ദാശുഷേ
ദേവാ അഗ്നേ വിചേതസഃ
താന്രോഹിദശ്വഗിർവ്വണ—
സ്ത്രയസ്ത്രിംശതമാവഹ

അന്വയം:—

ഹേ അഗ്നേ, വി—ചേതസഃ

| | |
|---|---|
| ദേവാഃ | — വിശിഷ്ട പ്രജ്ഞാനാ ദേവാഃ |
| ദാശുഷേ | — ഹവിർദ്ദത്തവതേ യജമാനായ |
| ശ്രുഷ്ടീ—വാനഃ ഹി | — ശ്രുഷ്ടിഃ ഫലസ്യദാനം, തൽഭാജഃ ഖലു |
| ഹേ രോഹിൽ—അശ്വ, | — രോഹിന്നാമകൈഃ അശ്വൈ രുപേത |
| ഗിർവ്വണഃ | — ഗീർഭിഃ, സ്തുതിഭിഃ വനനീയ, (അഗ്നേ) |
| ത്രയഃ— ത്രിംശതം താൻ | — അനയാ സംഖ്യയാ സംഖ്യാതാൻ (ദേവാൻ) |
| ആ വഹ | — ഇഹാനയ |

അർത്ഥം—അല്ലയോ അഗ്നേ, വിശിഷ്ട ജ്ഞാനത്തോടുകൂടിയ ദേവന്മാർ, ഹവിസ്സർപ്പിക്കുന്ന യജമാനന്ന് ഫലദാനത്തിൽ പങ്കാളികളാണല്ലൊ. രോഹിത്ത് എന്ന പേരുള്ള കുതിരകളോടു കൂടിയവനും സ്തുതികളാൽ ഭജനീയനുമായ അഗ്നേ, അവിടുന്ന് മുപ്പത്തിമൂന്നു ദേവന്മാരെയും ഇവിടേക്കു കൊണ്ടുവന്നാലും.

3 പ്രിയമേധവ ദത്രിവ—
ജ്ജാതവേദോവിരൂപവൽ
അങ്ഗിരസ്വന്മഹിവ്രത
പ്രസ്കണ്വസ്യ ശ്രുധീഹവം.

അന്വയം:—

| | |
|---|---|
| ഹേ മഹി—വ്രത | — പ്രവൃദ്ധകർമ്മൻ |
| ജാത—വേദഃ, | — അഗ്നേ |
| പ്രിയമേധ—വൽ, | |
| അത്രി—വൽ, വിരൂപ—വൽ, | |
| അംഗിരസ്വൽ | — ഏതേഷാം ഋഷീണാം ആഹ്വാനം യഥാ ശ്രുണോതി തദ്വൽ |

പ്രസ്കണ്വസ്യ ഹവം ശ്രുധി— കണ്വപുത്രസ്യ (മമ) ആഹ്വാനം ശൃണു

അർത്ഥം—അല്ലയോ ബഹുകർമ്മയുക്തനായ ജാതവേദസ്സേ, (അഗ്നേ), പ്രിയമേധാത്രി വിരൂപാംഗിരസ്സുകളുടെ വിളി അവിടുന്ന് കേൾക്കുന്ന പോലെ കണ്വപുത്രനായ എന്റെ വിളി കേട്ടാലും.

4 മഹികേരവ ഊതയേ

പ്രിയമേധാ അഹൂഷത

രാജന്തമധ്വരാണാ

മഗ്നിംശുക്രേണ ശോചിഷാ.

അന്വയം —

| | | |
|---|---|---|
| മഹി—കേരവഃ | — | പ്രൗഢകർമ്മാണഃ |
| പ്രിയ–മേധാഃ | — | പ്രിയേണ യജ്ഞേനോപേതാഃ, ഋഷയഃ |
| ഊതയേ | — | രക്ഷാർത്ഥം |
| അധ്വരാണാം | — | യജ്ഞാനാം (മദ്ധ്യേ) |
| ശുക്രേണ ശോചിഷാ | | |
| രാജന്തം | — | ശുദ്ധേന പ്രകാശേന ദീപ്യമാനം |
| അഗ്നിം അഹൂഷത | — | ആഹൂതവന്തഃ |

അർത്ഥം—മഹത്തായ കർമ്മത്തോടുകൂടിയവരും തങ്ങൾക്ക് പ്രിയമായ യജ്ഞം ചെയ്യുവരുമായ ഋഷികൾ രക്ഷക്കുവേണ്ടി, യജ്ഞങ്ങളുടെ മദ്ധ്യത്തിൽ പരിശുദ്ധമായ പ്രകാശത്തോടുകൂടി ശോഭിക്കുന്ന അഗ്നിയെ വിളിച്ചവരാകുന്നു

5 ഘൃതാഹവന സന്ത്യേ–

മാ ഉഷു ശ്രുധീ ഗിരഃ

യാഭിഃ കണ്വസ്യ സൂനവോ

ഹവന്തേ വസേ ത്വാ

അന്വയം:—

ഘൃത—ആഹവന, — ഘൃതേന ഹൂയമാന,
സന്ത്യ, — ഫലപ്രദ, (അഗ്നേ,)
കണ്വസ്യ സൂനവഃ — പുത്രാഃ
യാഭിഃ അവസേ — യാഭിഃ ഗീർഭിഃ സ്വരക്ഷാർത്ഥം
ത്വാ ഹവന്തേ — ത്വാം ആഹ്വയന്തി
ഇമാഃ ഗിരഃ ഉ — താസ്സ്തോത്ര രൂപാ വാച ഏവ
സു ശ്രുധി — സുഷ്ഠു ശൃണു

അർത്ഥം.—നെയ്യ് ഹോമിക്കപ്പെടുന്നവനും ഫലദാതാവുമായ അഗ്നേ, ഏതു സ്തോത്ര രൂപങ്ങളായ വാക്കുകളാൽ കണ്വപുത്രന്മാർ (ഞങ്ങൾ) സ്വരക്ഷക്കുവേണ്ടി അവിടത്തെ വിളിക്കുന്നുവോ, ആ വാക്കുകൾ തന്നെ വേണ്ടപോലെ കേട്ടാലും.

6 ത്വാം ചിത്രശ്രവസ്തമ
ഹവന്തേ വിക്ഷു ജന്തവഃ
ശോചിഷ്കേശം പുരുപ്രിയാ—
ഗ്നേഹവ്യായവോള്ഹവേ

അന്വയം:—

ചിത്രശ്രവഃ—തമ, — അതിശയേന വിവിധഹവീരൂപാന്നയുക്ത
പുരു-പ്രിയ, — ബഹൂനാം യജമാനാനാം പ്രീതികര,
അഗ്നേ,
ഹവ്യായ വോള്ഹവേ — ഹവിർവ്വോഢും
വിക്ഷു ജന്തവഃ — പ്രജാസുൽപന്നാഃ യജമാനാഃ
ശോചിഃ—കേശം — ദീപ്തിരൂപകേശോപേതം
ത്വാം ഹവന്തേ — ആഹ്വയന്തി

അർത്ഥം.—അധികം വിവിധങ്ങളായ ഹവിരന്നങ്ങളോടു കൂടിയവനും വളരെ യജമാനന്മാർക്ക് പ്രിയം ചെയ്യുന്നവനുമായ

അഗ്നേ, പ്രജകളുടെ ഇടയിലുള്ള യജമാനന്മാർ (ഭൂമിയിൽ ഇന്ന യാഗം ചെയ്യുന്നവർ) ദേവന്മാൎക്കു ഹവിസ്സു കൊണ്ടുപോകുന്നതിനായി, ജ്വാലകളാകുന്ന കേശങ്ങളോടുകൂടിയ അവിടുത്തെ വിളിയ്ക്കുന്നു.

7 നിത്വാ ഹോതാര മൃത്വിജം
ദധിരേ വസുവിത്തമം
ശ്രുൽകൎണ്ണം സപ്രഥസ്തമം
വിപ്രാ അഗ്നേ ദിവിഷ്ടിഷു.

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, വിപ്രാഃ | — മേധാവിനഃ |
| ദിവിഷ്ടിഷു ഹോതാരം | — യാഗേഷു ആഹ്വാതാരം |
| ഋത്വിജം | — ഋതുഷു യജ്ഞശീലം |
| വസുവിൽ—തമം | — അതിശയേന ധനസ്യ ലംഭയിതാരം |
| ശ്രുൽ—കൎണ്ണം | — ശ്രവണയോഗ്യ കൎണ്ണോപേതം |
| സപ്രഥഃ—തമം | — അതിശയേന പ്രഖ്യാതം (ത്വാം) |
| നി ദധിരേ | — സ്ഥാപിതവന്തഃ |

അൎത്ഥം—അല്ലയോ അഗ്നേ, ജ്ഞാനികൾ, യാഗങ്ങളിൽ ദേവന്മാരെ വിളിച്ചുവരുത്തുന്നവനും പ്രത്യേകം ഋതുക്കളിൽ യജിക്കുന്നവനും ഏറ്റവും ധനം നേടിത്തരുന്നവനും അത്യന്തം പ്രസിദ്ധനുമായ അവിടുത്തെ (യജ്ഞഗൃഹങ്ങളിൽ, സ്വഗൃഹങ്ങളിൽ) സ്ഥാപിച്ചുവരാകുന്നു.

8 ആത്വാ വിപ്രാ അചുച്യവു—
സ്സുതസോമാ അഭിപ്രയഃ
ബൃഹദ്ഭാബിഭ്രതോ ഹവി—
രഗ്നേമൎത്തായ ദാശുഷേ

അന്വയം:—

ഹേ അഗ്നേ, ദാശ്വഷേ

| | |
|---|---|
| മർത്തായ | — ഹവിഷ്പ്രദസ്യ യജമാനസ്യ (സംബന്ധി) |
| ഹവിഃ ബിഭ്രതഃ | — ധാരയന്തഃ |
| സുത—സോമാഃ വിപ്രാഃ | — അഭിഷുതസോമാമേധാവിനഃ, ഋത്വിജഃ |
| ബൃഹൽ ഭാഃ | — മഹാന്തം ഭാസമാനം |
| പ്രയഃ അഭി | — ഹവിർല്ലക്ഷണമന്നം അഭിലക്ഷ്യ |
| ത്വാ ആ അച്യച്യവുഃ | — ത്വാം ആഗമയന്തി |

അർത്ഥം—അല്ലയോ അഗ്നേ, ഹവിസ്സു നല്കുന്ന യജമാനന്റെ ഹോമദ്രവ്യം കയ്യിലേന്തിയവരും സംസ്കരിച്ച സോമത്തോടുകൂടിയവരും പണ്ഡിതന്മാരുമായ ഋത്വിക്കുകൾ ഹവിരന്നം സമർപ്പിയ്ക്കാൻ ഉദ്ദേശിച്ച് മഹാനും പ്രകാശമാനനുമായ അവിടത്തെ വരുത്തുന്നു.

9 പ്രാതര്യാവ്ണസ്സഹസ്കൃത
സോമപേയായ സന്ത്യ
ഇഹാദ്യ ദൈവ്യം ജനം
ബർഹിരാസാദയാവസോ.

അന്വയം:—

| | |
|---|---|
| ഹേ സഹഃ—കൃത, സന്ത്യ | — ബലേനമഥിത, ഫലദാതഃ |
| വസോ, | — നിവാസഹേതുഭൂത, (അഗ്നേ,) |
| ഇഹ അദ്യ | — ദേവയജനദേശേ അസ്മിൻ കർമ്മണി |
| സോമ—പേയായ | — സോമപാനാർത്ഥം |
| പ്രാതഃ—യാവ്നഃ | — പ്രാതരാഗച്ഛതഃ ദേവാൻ |
| ദൈവ്യം ജനം | — അന്യമപി ദേവജനം |
| ബർഹിഃ ആ സാദയ | — യജ്ഞം പ്രാപയ |

അർത്ഥം—അതിബലനും കർമ്മഫലദാതാവും ഏവരെയും അതാതിടത്തു വസിപ്പിക്കുന്നവനുമായ അഗ്നേ, ഈ യാഗഭൂമിയിൽ ഇപ്പോൾ സോമപാനത്തിന്നായി, രാവിലെ വരുന്ന ദേവന്മാരെയും മററു ദേവഗണത്തെയും യജ്ഞത്തിന്നു കൊണ്ടുവന്നാലും

10 അർവ്വാഞ്ചം ദൈവ്യം ജന-
മഗ്നേയക്ഷ്വ സഹൂതിഭിഃ
അയം സോമസ്സുദാനവ-
സ്തംപാത തിരോഅഹ്ന്യം വ 32

അന്വയം:—

| | | |
|---|---|---|
| ഹേ അഗ്നേ, അർവ്വാഞ്ചം | — | അഭിമുഖം |
| ദൈവ്യം ജനം | — | ദേവതാരൂപം പ്രാണിനം |
| സഹൂതി—ഭിഃ | — | സമാനാഹ്വാനൈഃ ദേവാന്തരൈസ്സഹ |
| യക്ഷ്വ | — | യജ |
| ഹേ സു—ദാനവഃ, | — | സുഷ്ഠുഫലദാതാരഃ, ദേവാഃ, |
| അയം സോമഃ | — | (യുഷ്മദർത്ഥം) സോമഃ പുരതോ വർത്തതേ |
| തിരഃ— അഹ്ന്യം | — | ഏതന്നാമകം, പൂർവ്വസ്മിന്നഹനി അഭിഷുതഃ യസ്സോമഃ ഉത്തരേഹനിഹൂയതേ |
| തം (സോമം) പാത | — | പിബത |

അർത്ഥം—അല്ലയോ അഗ്നേ, നേരെനില്ക്കുന്ന ദേവജനങ്ങളെ അവരേപ്പോലെ വിളിയ്ക്കപ്പെടുന്ന മററു ദേവന്മാരോടുകൂടി യജിച്ചാലും (ഇനി ദേവന്മാരോടു പറയുന്നു) കർമ്മങ്ങൾക്കു തക്കഫലം കൊടുക്കുന്ന ദേവന്മാരേ, നിങ്ങൾക്കുവേണ്ടി സോമം മുമ്പിലിരിക്കുന്നു ഇന്നലെ ചതച്ചു് ഇന്നു് ഹോമിക്കുന്ന അതു് (സോമം) പാനം ചെയ്യാലും

വർഗ്ഗം 33, 34, 35 ഗായത്രീച്ഛന്ദഃ അശ്വിനൌദേവതാ.

1 ഏഷോ ഉഷാ അപൂർവ്വ്യാ

വ്യുച്ഛതിപ്രിയാദിവഃ

സ്തുഷേ വാമശ്വിനാബൃഹൽ

അന്വയം:—

| | |
|---|---|
| ഏഷോ | — ഏഷൈവാസ്മാഭിഃ പരിദൃശ്യമാനാ |
| പ്രിയാ | — സർവ്വേഷാം പ്രീതിഹേതുഃ |
| അപൂർവ്വ്യാ | — പൂർവ്വേഷു മദ്ധ്യരാത്രാദികാലേഷു നവിദ്യമാനാ, കിംതു ഇദാനീന്തനീ |
| ഉഷാഃ | — ഉഷോദേവതാ. |
| ദിവഃ | — ദ്യുലോകസ്യ സകാശാദാഗത്യ |
| വി ഉച്ഛതി | — തമോവർജ്ജയതി |
| അശ്വിനാ, വാം | — അശ്വിനൌ, യുവാം |
| ബൃഹൽ സ്തുഷേ | — പ്രഭൂതം യഥാ ഭവതി തഥാ സ്തൌമി |

അർത്ഥം—നമ്മളാൽ കാണപ്പെടുന്നവളായി, ഏവക്കും പ്രീതികാരിണിയും. രാത്രികാലങ്ങളിൽ കാണപ്പെടാതെ ഇപ്പോഠം പ്രത്യക്ഷപ്പെടുന്നവളുമായ ഉഷസ്സ് (പ്രഭാതദേവത) സ്വർഗ്ഗപ്രദേശത്ത്നിന്ന് വന്ന്, ഇരുട്ടകററുന്നു. (ഈ സമയത്തു്) അശ്വികളേ, നിങ്ങളെ മഹത്തായ വിധം സ്തുതിക്കുന്നു. (അശ്വികളെ ആദിത്യചന്ദ്രന്മാരായി വിവക്ഷിക്കാറുണ്ട്. അപ്പോഠം സൂര്യോദയത്തിന്ന് മുമ്പുള്ള ഉഷസ്സിന്നും അവക്ക് കർത്തൃത്വം കല്പിക്കപ്പെടുന്നു.)

2 യാദസ്രാസിന്ധുമാതരാ

മനോതരാരയീണാം

ധിയാദേവാവസുവിദാ

അർത്ഥം—അതിബലനം കർമ്മഫലദാതാവും ഏവരെയും അതാതിടത്തു വസിപ്പിക്കുന്നവനുമായ അഗ്നേ, ഈ യാഗഭൂമിയിൽ ഇപ്പോൾ സോമപാനത്തിന്നായി, രാവിലെ വരുന്ന ദേവന്മാരെയും മററു ദേവഗണത്തെയും യജ്ഞത്തിന്ന് കൊണ്ടു വന്നാലും.

10 അർവ്വാഞ്ചം ദൈവ്യം ജന–
മഗ്നേയക്ഷ്വ സഹൂതിഭിഃ
അയം സോമസ്സുദാനവ–
സ്തംപാത തിരോഅഹ്ന്യം വ 32

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, അർവ്വാഞ്ചം | — അഭിമുഖം |
| ദൈവ്യം ജനം | — ദേവതാരൂപം പ്രാണിനം |
| സഹൂതി–ഭിഃ | — സമാനാഹ്വാനൈഃ ദേവാന്തരൈസ്സഹ |
| യക്ഷ്വ | — യജ |
| ഹേ സു–ദാനവഃ, | — സുഷ്ഠുഫലദാതാരഃ, ദേവാഃ, |
| അയം സോമഃ | — (യുഷ്മദർത്ഥം) സോമഃ പുരതോ വർത്തതേ |
| തിരഃ– അഹ്ന്യം | — ഏതന്നാമകം, പൂർവ്വസ്മിന്നഹനി അഭിഷുതഃ യസ്സോമഃ ഉത്തരേഹനി ഹൂയതേ |
| തം (സോമം) പാത | — പിബത |

അർത്ഥം—അല്ലയോ അഗ്നേ, നേരെനില്ക്കുന്ന ദേവജനങ്ങളെ അവരേപ്പോലെ വിളിയ്ക്കപ്പെടുന്ന മററു ദേവന്മാരോടുകൂടി യജിച്ചാലും. (ഇനി ദേവന്മാരോടു പറയുന്നു ) കർമ്മങ്ങൾക്ക് നല്ലഫലം കൊടുക്കുന്ന ദേവന്മാരേ, നിങ്ങൾക്കുവേണ്ടി സോമം മുമ്പിലിരിക്കുന്നു. ഇന്നലെ പിഴിഞ്ഞ് ഇന്ന് ഹോമിക്കുന്ന അതു് (സോമം)

വഗ്ഗം 33, 34, 35 ഗായത്രീച്ഛന്ദഃ അശ്വിനൌദേവതാ.

1 ഏഷോ ഉഷാ അപൂവ്വ്യാ

വ്യുച്ഛതിപ്രിയാദിവഃ

സ്തുഷേ വാമശ്വിനാബൃഹൽ

അന്വയം:—

| | |
|---|---|
| ഏഷോ | — ഏഷൈവാസ്മാഭിഃ പരിദൃശ്യമാനാ |
| പ്രിയം | — സവ്വേഷാം പ്രീതിഹേതുഃ |
| അപൂവ്വ്യം | — പൂവ്വേഷു മദ്ധ്യരാത്രാദികാലേഷു നവിദ്യമാനാ, കിംതു ഇദാനീന്തനീ |
| ഉഷാഃ | — ഉഷോദേവതാ. |
| ദിവഃ | — ദ്യുലോകസ്യ സകാശാദാഗത്യ |
| വി ഉച്ഛതി | — തമോവജ്ജയതി |
| അശ്വിനാ, വാം | — അശ്വിനൌ, യുവാം |
| ബൃഹൽ സ്തുഷേ | — പ്രഭൂതം യഥാ ഭവതി തഥാ സ്തൌമി |

അത്ഥം—നമ്മളാൽ കാണപ്പെടുന്നവളായി, ഏവക്കും പ്രീതികാരിണിയും, രാത്രികാലങ്ങളിൽ കാണപ്പെടാതെ ഇപ്പോാം പ്രത്യക്ഷപ്പെടുന്നവളുമായ ഉഷസ്സ് (പ്രഭാതദേവത) സ്വഗ്ഗപ്രദേശത്ത്നിന്ന് വന്ന്, ഇരുട്ടകററുന്നു. (ഈ സമയത്തു്) അശ്വികളേ, നിങ്ങളെ മഹത്തായ വിധം സ്തുതിക്കുന്നു. (അശ്വികളെ ആദിത്യചന്ദ്രന്മാരായി വിവക്ഷിക്കാറുണ്ട്. അപ്പോാം സൂര്യോദയത്തിന്ന് മുമ്പുള്ള ഉഷസ്സിന്നും അവക്കു് കർത്തൃത്വം കല്പിക്കപ്പെടുന്നു.)

2 യാദസ്രാസിന്ധുമാതരാ

മനോതരാരയീണാം

ധിയാദേവാവാസുവിദാ

അന്വയം:—

| | |
|---|---|
| ദസ്രാ | — ദസ്രൌ, ദർശനീയൌ |
| സിന്ധു-മാതരാ | — സിന്ധുമാതരൌ, സമുദ്രമാതൃകൌ |
| രയീണാം | — ധനാനാം |
| മനോതരാ | — മനസാ താരയിതാരൌ |
| ധിയാ | — കർമ്മണാ |
| വസു-വിദാ | — നിവാസസ്ഥാനസ്യ ലംഭയിതാരൌ |
| യാ ദേവാ (തൌസ്തുഷേ) | — യൌ ദേവൌ, അശ്വിനൌ |

അർത്ഥം—ദർശനീയരും സമുദ്രമാകുന്ന അമ്മയോടു കൂടിയവരും, മനസ്സുകൊണ്ടു് (സങ്കല്പത്താൽ, അനുഗ്രഹത്താൽ ഉപാസകർക്കു്) ധനം എത്തിക്കുന്നവരും, കർമ്മംകൊണ്ടു് എല്ലവർക്കും വാസസ്ഥാനങ്ങൾ നേടുന്നവരുമായ അശ്വികൾ യാവരോ, അവരെ സ്തുതിക്കുന്നു

3 വച്യന്തേവാം കകുഹാസോ—
ജൂർണ്ണായാ മധിവിഷ്ടപി
യദ്വാംരഥോ വിഭിഷ്പതാൽ

അന്വയം:—

| | |
|---|---|
| (ഹേ അശ്വിനൌ,) വാം | — യുവയോസ്സംബന്ധി |
| രഥഃ ജൂർണ്ണായാം | — നാനാശസ്ത്രൈഃ സ്തുതായാം |
| അധി വിഷ്ടപി | — സ്വർഗ്ഗലോകേ |
| യൽ വി-ഭിഃ പതാൽ | — യദാ അശ്വൈഃ പതതി |
| (തദാനീം) വാം | — യുവയോഃ |
| കകുഹാസഃ | — സ്തുതയഃ |
| വച്യന്തേ | — അസ്മാഭിരുച്യന്തേ |

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങളുടെ തേർ നാനാശസ്ത്രങ്ങളാൽ സ്തുതിക്കപ്പെട്ടുകൊണ്ടു് (ശസ്ത്രപ്രയോഗ ശബ്ദങ്ങ

ളോടുകൂടി) സ്വർഗ്ഗത്തിൽ നിന്ന് എപ്പോഴാം അശ്വങ്ങളോടുകൂടി താഴോട്ടിറങ്ങുന്നുവോ, അപ്പോഴാം നിങ്ങളെക്കുറിച്ച മഹനീയ സ്തുതികൾ ഞങ്ങളാൽ ചൊല്ലപ്പെടുന്ന

4 ഹവിഷാജാരോ അപാം

പിപർത്തി പപുരിർനരാ

പിതാകുടസ്യ ചർഷണിഃ

അന്വയം:—

| | |
|---|---|
| നരാ, | — ഹേനരൌ, അശ്വിനൌ, |
| പപുരിഃ | — പൂരണസ്വഭാവഃ |
| പിതാ | — പാലകഃ |
| കുടസ്യ ചർഷ്ണിഃ | — കർമ്മണഃ ദ്രഷ്ടാ |
| അപാം ജാരഃ | — സ്വകീയതാപേന ഉദകാനാം ജരയിതാ, സൂര്യഃ |
| ഹവിഷാ | — അസ്മദ്ദത്തേന ഹവിഷാ |
| (ദേവാൻ) പിപർത്തി | — പൂരയതി |

(ഉദിതേ സൂര്യേ ഹവിഃപ്രദാനാൽ
സൂര്യസ്യ പൂരകത്വം, സൂര്യോദയേ
യുവയോഃ ആഗന്തവ്യത്വം )

അർത്ഥം—നേതാക്കളായ അശ്വികളേ, എല്ലാം നിറക്കുന്ന, പൂരിപ്പിക്കുന്ന സ്വഭാവത്തോടുകൂടിയവനും ലോകത്തിന്റെ പാലകനും കർമ്മസാക്ഷിയുമായ ജലശോഷകൻ (സൂര്യൻ) ഞങ്ങളാൽ നല്കപ്പെട്ട ഹവിസ്സുകൊണ്ട് ദേവന്മാരെ പൂരിപ്പിക്കുന്നു, പ്രീണിപ്പിക്കുന്നു (സൂര്യോദയത്തിലാണ് ഹവിർദ്ദാനങ്ങൾ അതുകൊണ്ടാണ് സൂര്യൻ പൂരിപ്പിക്കുന്നു എന്ന് പറഞ്ഞത് അശ്വികളായ നിങ്ങളും ആ ഹവിസ്സേല്ക്കാൻ സൂര്യോദയത്തിൽ വന്നെത്തണമെന്നു ഭാവം )

5 ആദാരോവാം മതീനാം

നാസത്യാമതവചസാ

പാതം സോമസ്യ ധൃഷ്ണുയാ

അന്വയം —

ഹേ മത–വചസാ, — അഭിമതസ്തോത്രൌ,
നാസത്യാ, വാം — അശ്വിനൌ, യുവയോഃ
മതീനാം ആ–ധാരഃ — ബുദ്ധീനാം പ്രേരകഃ
(യഃ സോമോസ്തി)
ധൃഷ്ണു–യാ — ധർഷണശീലം മദകരത്വേന പ്രീതം
(തസ്യ) സോമസ്യ പാതം — സോമം പിബതം

അർത്ഥം—അഭിമത സ്തോത്രങ്ങളാൽ സ്തുതിക്കപ്പെടുന്ന അശ്വികളേ, നിങ്ങളുടെ ബുദ്ധികളെ പ്രേരിപ്പിക്കുന്നതു്, പ്രോത്സാഹിപ്പിക്കുന്നതു് യാതൊരു സോമമാണോ, ശക്തിമത്തായ ഹർഷമുണ്ടാക്കുന്ന ആ സോമത്തിന്റെ ധാരയെ പാനം ചെയ്യാലും.

6 യാ നഃ പീപരദശ്വിനാ
ജ്യോതിഷ്മതീ തമസ്തിരഃ
താമസ്മേ രാസാഥാമിഷം

അന്വയം —

അശ്വിനാ, — ഹേ, അശ്വിനൌ,
ജ്യോതിഷ്മതീ — രസവീര്യാദി രൂപജ്യോതിര്യുക്താ
യാ (ഇട്) — അന്നം
തമഃ — ദാരിദ്ര്യരൂപമന്ധകാരം
തിരഃ — അന്തർഹിതം, വിനഷ്ടം കൃത്വാ
നഃ പീപരത് — അസ്മാൻ പാരയേത് തൃപ്തിം പ്രാപയേത്
താം ഇഷം — താദൃശമന്നം
അസ്മേ രാസാഥാം — അസ്മഭ്യം യുവാം ദത്തം

അർത്ഥം—അല്ലയോ അശ്വികളേ രസം, വീര്യം മുതലായവ കൊണ്ടു് ശോഭിക്കുന്ന യാതൊരന്നം ദാരിദ്ര്യമാകുന്ന ഇരുട്ടിനെ അകററി ഞങ്ങളെ സന്തൃപ്തരാക്കുമോ, ആ അന്നം നിങ്ങൾ തന്നരുളാവൂ

7 ആനോ നാവാമതീനാം
യാതം പാരായ ഗന്തവേ
യുഞ്ജാഥാ മശ്വിനാ രഥം

അന്വയം:—

| | |
|---|---|
| അശ്വിനാ, | — ഹേ അശ്വിനൌ |
| മതീനാം പാരായ ഗന്തവേ | — സ്തുതീനാം പാരംഗന്തും |
| നാവാ | — നൌരൂപേണ ഗമനസാധനേന |
| നഃ ആ യാതം | — അസ്മാൻപ്രതി സമുദ്രമദ്ധ്യാദാഗച്ഛതം |
| (ഭൂമാവാഗന്തും) രഥം | |
| യുഞ്ജാഥാം | — സാശ്വം കുരുതം |

അർത്ഥം—അല്ലയോ അശ്വികളേ, സ്തുതികളുടെ പാരമ്യത്തിലെത്തി (അവ സ്വീകരിക്കുവാൻ) നിങ്ങൾ സമുദ്രത്തിൽ നിന്നു തോണിയാൽ വന്നുചേർന്നാലും. ഭൂമിയിൽ നിങ്ങൾ തേർപൂട്ടി വന്നാലും

8 അരിത്രം വാം ദിവസ്പൃഥു
തീർത്ഥേ സിന്ധൂനാം രഥഃ
ധിയായുയുജ്ര ഇന്ദവഃ

അന്വയം:—

| | |
|---|---|
| (ഹേ അശ്വിനൌ,) വാം | — യുവയോഃ |
| ദിവഃ പൃഥു | — ദ്യുലോകാദപി വിസ്തീർണ്ണം |
| അരിത്രം | — നൌരൂപം ഗമനസാധനം |
| സിന്ധൂനാം | — സമുദ്രാണാം |
| തീർത്ഥേ | — അവതാരണപ്രദേശേ (വിദ്യതേ) |
| രഥഃ (ചക്രയോ ഗന്തും വിദ്യതേ) | |

| | |
|---|---|
| ഇന്ദവഃ | — സോമാഃ |
| ധിയാ യുയുജ്രേ | — വേദവിഷയേണ കർമ്മണായുക്താഃ ബഭ്രവുഃ |

അർത്ഥം—അല്ലയോ അശ്വികളേ, ആകാശത്തോളം വിസ്തീർണ്ണമായ നിങ്ങളുടെ യാത്രാസാധനമായ തോണി സമുദ്രങ്ങളുടെ കരയിലുണ്ടല്ലോ. ഭൂമിയിൽ സഞ്ചരിക്കുന്നതിന്ന് തേരുമുണ്ടല്ലൊ. (നിങ്ങൾക്കുവേണ്ടി) സോമങ്ങൾ നിങ്ങളെ ഉദ്ദേശിച്ച കർമ്മത്താൽ സജ്ജമാക്കിയിരിക്കുന്നു.

9 ദിവസ്കണ്വാസ ഇന്ദവോ—
വസുസിന്ധൂനാം പദേ
സ്വം വവ്രിം കുഹ ധിത്സഥഃ

അന്വയം:—

| | |
|---|---|
| കണ്വാസഃ, (അശ്വിനൌ ഇത്ഥം പൃച്ഛത) | — ഹേ കണ്വപുത്രാഃ, ഋത്വിജഃ, |
| ദിവഃ | — ദ്യുലോകസകാശാൽ |
| ഇന്ദവഃ | — സൂര്യരശ്മയഃ (പ്രാദുർഭൂതാഃ) |
| സിന്ധൂനാം | — വൃഷ്ടിരൂപാണാം സ്യന്ദനസ്വഭാവാനാം അപാം |
| പദേ | — സ്ഥാനേ, അന്തരിക്ഷേ |
| വസു | — അസ്മദാദിനിവാസഹേതുഭൂതം ഉഷഃ കാലീനം ജ്യോതിഃ (ആവിർഭൂതം) |
| (അസ്മിന്നവസരേ യുവാം) സ്വം വവ്രിം | സ്വകീയം രൂപം |
| കുഹ ധിത്സഥഃ? | — കുത്രസ്ഥാപയിതുമിച്ഛഥഃ? |

അർത്ഥം—അല്ലയോ പണ്ഡിതന്മാരായ ഋത്വിക്കുകളേ, (യജമാനൻ അശ്വികളോടു ചോദിയ്ക്കുക) ആകാശത്തിൽ നിന്ന് സൂര്യരശ്മികൾ പുറപ്പെട്ടു ഒഴുകുന്ന സ്വഭാവത്തോടുകൂ

ടിയ വൃഷ്ടി ജലത്തിന്റെ സ്ഥാനമായ അന്തരിക്ഷത്തിൽ ഏവരുടെയും നിവാസഹേതുഭൂതമായ (നിവാസസ്ഥാനം, ഗൃഹം തെളിച്ചുകാണിക്കുന്ന) പ്രഭാത പ്രകാശം ആവിർഭൂതമായി. ഈ സന്ദർഭത്തിൽ അശ്വികളേ, നിങ്ങൾ സ്വകീയമായ രൂപം എവിടെ സ്ഥാപിക്കുവാൻ, എവിടെ വന്നുചേരുവാൻ ഇച്ഛിക്കുന്നു.?

10 അഭൂദുഭാ ഉ അംശവേ
ഹിരണ്യം പ്രതിസൂര്യഃ
വ്യഖ്യജ്ജിഹ്വയാസിതഃ വ. 34

അന്വയം:—

| | |
|---|---|
| ഭാഃ ഉ | — സൂര്യസ്യ ദീപ്തിസ്തു |
| അംശവേ | — ഉഷഃ കാലീനരശ്മി സിദ്ധ്യർത്ഥം |
| അഭൂത്—ഉ | — പ്രാദുർഭൂതൈവ |
| സൂര്യഃ (ച) ഹിരണ്യം | |
| പ്രതി | — സ്വകീയോദയേന ഹിരണ്യ സദൃശോ ഭൂത് |
| (അഗ്നിശ്ച) അസിതഃ | — സ്വകീയദീപ്തേഃ സൂര്യപ്രകാശേന സ്വയം കൃഷ്ണോ ഭൂത്വാ |
| ജിഹ്വയാ വി അഖ്യത് | — സ്വകീയജ്വാലയാ പ്രകാശിതവാൻ |
| (തസ്മാത് അയമശ്വിനോഃ യുവയോഃ ആഗമനകാലഃ) | |

അർത്ഥം—സൂര്യന്റെ തേജസ്സ് ഉഷഃകാലത്ത് രശ്മികൾ കിട്ടാനായി പുറത്തു വന്നുകഴിഞ്ഞു. സ്വന്തം ഉദയംകൊണ്ട് സൂര്യൻ സ്വർണ്ണസദൃശനായി. അഗ്നിയാകട്ടെ, സൂര്യപ്രകാശംകൊണ്ട് സ്വദീപ്തിയാൽ വന്നു കറുത്തു്, തന്റെ ജ്വാലകൾ കൊണ്ട് പ്രകാശിച്ചു. അതുകൊണ്ടു് അശ്വികളേ, നിങ്ങൾ വരേണ്ട സമയമായി.

| | |
|---|---|
| അശ്വിനോഃ | — അശ്വിനോസ്സംബന്ധി |
| തൽ—തൽ ഇൻ | — പുനഃ പുനഃ കൃതം സൎവ്വമപി |
| അവഃ | — അസ്മദ്വിഷയം രക്ഷണം |
| പ്രതി ഭൂഷതി | — പ്രത്യേകം അലംകരോതി, തദാതദാ പ്രശംസതി |

അൎത്ഥം—സ്തോതാവു്, ഹൎഷകരമായ സോമത്തെ (സ്വയം കുടിച്ചു്) നിറക്കുന്ന അശ്വികളെ, അവരെസ്സംബന്ധിച്ചു് പുതു പുതുതായി ഉണ്ടാക്കുന്നതും, നമ്മുടെ രക്ഷയെ ഉദ്ദേശിച്ചുള്ളതും ആയ പ്രശംസയെക്കൊണ്ടു് അതാതു സമയം അലങ്കരിക്കുന്നു.

13 വാവസാനാ വിവസ്വതി
സോമസ്യപീത്യാഗിരാ
മനുഷ്വച്ഛംഭൂ ആഗതം

അന്വയം:—

| | |
|---|---|
| ഹേ ശം—ഭൂ, | — സുഖസ്യഭാവയിതാരൌ, (അശ്വിനൌ) |
| മനുഷ്വൽ | — മനാവിവ |
| വിവസ്വതി | — പരിചരണവതി യജമാനേ |
| വവസാനാ | — നിവാസശീലൌ (യുവാം) |
| സോമസ്യ പീത്യാ | — സോമസ്യപാനനിമിത്തം |
| ഗിരാ | — സ്തുതിനിമിത്തം (ച) |
| ആ ഗതം | — ആഗച്ഛതം |

അൎത്ഥം—മംഗളപ്രദന്മാരായ അശ്വികളേ, നിങ്ങൾ മനുവി ങ്കലെന്നപോലെ നിങ്ങളെ സേവിക്കുന്ന യജമാനങ്കലും (യജ മാനന്റെ കൎമ്മവേദിയിലും) സോമപാനം നിമിത്തമായും സ്തുതി നിമിത്തമായും (നിവാസസന്നദ്ധരായി) വരണം.

14 യുവോരുഷാ അനുശ്രിയം
പരിജ്മനോരുപാചരത്
ഋതാവനഥോ അക്തുഭിഃ

അന്വയം:—

(ഹേ അശ്വിനൌ,)
പരി—ജ്മനോഃ — പരിതോഗന്ത്രോഃ
യുവോഃ — യുവയോരശ്വയോഃ
ശ്രിയം അനു — ആഗമനരൂപാം ശോഭാം അനുസൃത്യ
ഉഷാഃ ഉപ—ആചരൽ — ഉഷഃകാലദേവതാ ഇഹാഗമത്
(യുവയോരാഗതയോഃ സതോഃ പശ്ചാൽആഗതാ)
(യുവാഞ്ച) അക്തു—ഭിഃ — രാത്രിഭിഃ
ഋതാ — യജ്ഞഗതാനിഹവിംഷി
വനഥഃ — കാമയേഥേ, സംഭജേഥേ

അർത്ഥം:—അല്ലയോ അശ്വികളേ, എങ്ങും ഗമിക്കുന്ന നിങ്ങൾ ഇരുവരുടെയും ആഗമനത്തിന്റെ പ്രകാശത്തെ അനുസരിച്ചാവട്ടെ പ്രഭാതദേവത വരുന്നതു്. അതായതു് ഉഷസ്സുവരുന്നതിന്നു മുമ്പുതന്നെ നിങ്ങൾ വന്നെത്തണം. നിങ്ങൾ രാത്രികളോടുകൂടി (രാത്രിയിൽ) യജ്ഞഹവിസ്സു് ഇഷ്ടപ്പെടുന്നുവല്ലൊ.

15 ഉഭാപിബതമശ്വിനോ—
ഭാനശ്ശർമ്മയച്ഛതം
അവിദ്രിയാഭിരൂതിഭിഃ വ 35

അന്വയം:—

അശ്വിനാ — ഹേ അശ്വിനൌ
ഉഭാ പിബതം — യുവാം ഉഭൌസോമപാനം കുരുതം
(തതഃ ഊർദ്ധ്വം) ഉഭാ — യുവാം ഉഭൌ

അവിദ്രിയാഭിഃ

ഊതി–ഭിഃ — പ്രശസ്താഭിഃ രക്ഷാഭിഃ

നഃ ശർമ്മ യച്ഛതം — അസ്മഭ്യം സുഖം പ്രയച്ഛതം

അർത്ഥം:—അല്ലയോ അശ്വികളേ, നിങ്ങളിരുവർ സോമപാനം ചെയ്യാലും. അതിനുശേഷം നിങ്ങളിരുവർ അനിന്ദിതങ്ങളായ ലക്ഷണങ്ങളാൽ (രക്ഷിതാക്കൾക്കും രക്ഷിതർക്കും പ്രശസ്തികരങ്ങളായ രക്ഷണങ്ങളാൽ) ഞങ്ങൾക്ക് മംഗളം, സുഖംതന്നരുളണം.

മൂന്നാമധ്യായം സമാപ്തം

# അദ്ധ്യായപീഠിക

## അഷ്ടകം–1 അദ്ധ്യായം–4

7–8 വർഗ്ഗങ്ങൾ സൌരസൂക്തങ്ങളിലെ പ്രഥമവും പ്രധാനവുമായ മന്ത്രങ്ങളാണ് ഈ സൂക്തം പ്രത്യക്ഷനമസ്കാരത്തിന്ന് പ്രസിദ്ധമായുപയോഗിക്കുന്നു ഹൃദ്രോഗശമനത്തിന്നും വൈവർണ്യമെന്ന രോഗത്തിന്റെ ശാന്തിക്കും പ്രത്യേകം പ്രാത്ഥിക്കുന്നു 9–മുതൽ 22 കൂടി വർഗ്ഗങ്ങൾ ഇന്ദ്രസ്തുതികളാണ് ഇന്ദ്രൻ പല രാജാക്കളെയും ഋഷികളെയും രക്ഷിച്ചതും പല അസുരന്മാരെ ഹനിച്ചതുമായ കഥകൾ 23–24 വർഗ്ഗങ്ങൾ അഗ്നിസ്തുതികളാണ് 25–ാം വർഗ്ഗം–വൈശ്വാനരനെന്ന വിശിഷ്ടാഗ്നിയെക്കുറിച്ചാണ് വൈശ്വാനരൻ സർവ്വപ്രാണികളിലുമന്തർഭവിക്കുന്ന ജഠരാഗ്നിയാണ് 26–ാം വർഗ്ഗത്തിൽ അഗ്നിയും 27–28–29ൽ വീണ്ടും ഇന്ദ്രനമാണ് ദേവത

അഷ്ടകം 1 അദ്ധ്യായം 4 വർഗ്ഗം 1–2
പ്രസ്കണ്വഃ ഋഷിഃ, ബൃഹതീസതോബൃഹത്യൌ ഛന്ദസീ, അശ്വിനൌ ദേവതാ

1 അയംവാംമധുമത്തമ–
സ്സുതസ്സോമഋതാവൃധാ
തമശ്വിനാപിബതംതിരോഅഹ്ന്യം
ധത്തംരത്നാനിദാശുഷേ

അന്വയം –

| | |
|---|---|
| ഋതാ–വൃധാ | — ഋതസ്യ സത്യസ്യ വർദ്ധയിതാരൌ |
| അശ്വിനാ,വാം | — ഹേ അശ്വിനൌ,യുവയോഃ |
| അയം | — പരിതോവർത്തീ |
| മധുമത്–തമഃ സോമഃ സുതഃ | — അതിശയേന മാധുര്യോപേതഃ സോമഃ അഭിഷുതഃ |

ിരഃ—അഹന്യം — തിരോഭൂതേ, പൂർവ്വസ്മിൻ ദിനേ അഭിഷുതം

ം (സോമം) പിബതം — പാനംകുരുതം

ശ്രുഷേ — ഹവിർദ്ദത്തവതേയജമാനായ

ത്നാനി ധത്തം — രമണീയാനിധനാനിപ്രയച്ഛതം

അർത്ഥം:—സത്യവർദ്ധകരായ അശ്വികളേ, നിങ്ങൾക്കു മു ഖിൽ അതിമധുരമായ സോമം സംസ്കരിച്ചുവെച്ചിരിക്കുന്നു. ന്നലെ ചതച്ചുവെച്ച ആ സോമം പാനം ചെയ്യാലും. ഹവി ാതാവായ യജമാനന്നു് മനോഹരമായ ധനം നല്കിയാലും.

2 ത്രിവന്ധുരേണത്രിവൃതാസുപേശസാ

രഥേനായാതമശ്വിനാ

കണ്വാസോവാംബ്രഹ്മകൃണ്വന്ത്യധ്വരേ

തേഷാംസുശൃണുതംഹവം

അന്വയം:—

അശ്വിനാ, — ഹേ അശ്വിനൌ

ത്രി–വന്ധുരേണ — ഉന്നതാനതരൂപത്രിവിധബന്ധനകാഷ്ഠയുക്തേന

ത്രി–വൃതാ — ലോകത്രയവർത്തമാനേന

സു–പേശസാ — ശോഭനസുവർണ്ണയുക്തേന

രഥേന ആ യാതം — ഇഹാഗച്ഛതം

കണ്വാസഃ വാം അധ്വരേ — കണ്വപുത്രാഃ ഋത്വിജഃ യുവയോഃ യാഗേ

ബ്രഹ്മ കൃണ്വന്തി — സ്തോത്രരൂപം മന്ത്രം കുർവന്തി

തേഷാം (കണ്വാനാം)

ഹവം — ആഹ്വാനം

സു ശൃണുതം — സുഷ്ഠ്വാദരേണ ശൃണുതം

അർത്ഥം—അല്പയോ അശ്വികളേ, ഉയന്നതും താഴ്ന്നതുമായ മൂന്ന മരകാട്ടകളാൽ കൂട്ടിച്ചേർക്കപ്പെട്ടതും, മൂന്ന ലോകത്തിലും യഥേഷ്ടം സഞ്ചരിക്കുന്നതും, ശോഭനമായ സ്വർണ്ണവർണ്ണത്തോടുകൂടിയതുമായ തേരിലേറി ഇങ്ങോട്ട വന്നാലും കണ്വപുത്രരായ ഋത്വിക്കുകൾ യാഗത്തിങ്കൽ നിങ്ങൾക്ക് സ്തോത്രരൂപമായ മന്ത്രം ചൊല്ലുന്ന അവരുടെ വിളി സാദരം കേട്ടാലും

3 അശ്വിനാ മധുമത്തമം

പാതം സോമമൃതാവൃധാ

അഥാദ്യദസ്രാവസു ബിഭ്രതാരഥേ

ദാശ്വാംസ മുപ ഗച്ഛതം

അന്വയം —

| | | |
|---|---|---|
| ഋത-വൃധാ, | — | സത്യസ്യവർദ്ധകൌ, |
| അശ്വിനാ, | — | ഹേ അശ്വിനൌ, |
| മധുമത് തമം സോമം | | |
| പാതം | — | അതിശയേന മാധുര്യോപേതം സോമം പിബതം |
| ദസ്രാ, | — | ഹേദസ്രൌ അശ്വിനൌ, |
| അഥ | — | അനന്തരം |
| അദ്യ രഥേ | — | അസ്മിൻദിനേ സ്വകീയേരഥേ |
| വസു ബിഭ്രതാ | — | അസ്മദുപയുക്തം ധനം ധാരയന്തൌ |
| ദാശ്വാംസം ഉപ ഗഛതം | — | ഹവിഷ്പ്രദം യജമാനം സമീപേ പ്രാപ്നുതം |

അർത്ഥം—സത്യവർദ്ധകരായ അശ്വികളേ, അതിമധുരമായ സോമം പാനം ചെയ്താലും അല്പയോ ദശനീയരേ, (അശ്വികളേ,) അതിന്നശേഷം, ഇന്ന സ്വന്തം തേരിൽ ഞങ്ങൾക്ക് വേണ്ട ധനം വഹിച്ചുകൊണ്ട് ഹവിസ്സേകുന്ന യജമാനന്റെ സമീപം വന്നാലും

4 ത്രിഷധസ്ഥേ ബഹിഷി വിശ്വവേദസാ
മധ്വായജ്ഞം മിമിക്ഷതം
കണ്വാസോവാംസുതസോമാ അഭിദ്യവോ—
യുവാം ഹവന്തേ അശ്വിനാ

അന്വയം:—

| | |
|---|---|
| വിശ്വ—വേദസാ, | — സർവ്വജ്ഞൌ, ഹേ അശ്വിനൌ |
| ത്രി—സധസ്ഥേ | — കക്ഷ്യാത്രയത്രൂപേണാ സ്തീർണ്ണതയാ ത്രിഷുസ്ഥാനേഷ്വ വസ്ഥിതേ |
| ബഹിഷി | — ദർഭേ (സ്ഥിത്വാ) |
| മധ്വാ | — മധുരേണ രസേന |
| യജ്ഞം മിമിക്ഷതം | — സേക്തുമിച്ഛതം |
| അശ്വിനാ, വാം | — ഹേ അശ്വിനൌ, യുഷ്മദർത്ഥം |
| സുത—സോമാഃ | |
| അഭി—ദ്യവഃ | — അഭിഷുതസോമയുക്താഃ, അഭിഗതദീപ്തയഃ |
| കണ്വാസഃ യുവാം ഹവന്തേ | — കണ്വപുത്രാഃ യുവാം ഉഭൌ ആഹ്വയന്തേ |

അർത്ഥം—സർവ്വജ്ഞരായ അശ്വികളേ, മൂന്ന തട്ടുകളായി വിരിച്ച മൂന്ന സ്ഥാനങ്ങളിൽ, ദർഭപ്പുല്ലിൽ, നിന്നുകൊണ്ട്, നിങ്ങൾ ഈ യജ്ഞത്തിൽ മധുരരസം വർഷിക്കാൻ പ്രസാദി ച്ചാലും. (നിങ്ങളുടെ അനുഗ്രഹംകൊണ്ട് സോമരസത്താൽ എ ല്ലാടവും നനയട്ടെ). അല്ലെങ്കിൽ ഫലഭൂതമായ സുഖം പൊഴി ക്കാൻ പ്രസാദിച്ചാലും. അശ്വികളേ, സംസ്കരിച്ച സോമ ത്തോടുകൂടിയവരും സ്വയം പ്രകാശിക്കുന്നവരുമായ കണ്വപു ത്രന്മാർ നിങ്ങൾ രണ്ടുപേരെയും വിളിക്കുന്നു. (കണ്വപുത്രന്മാർ സ്വയം പ്രകാശിക്കുന്നതു് അവരുടെ മന്ത്രകർമ്മശക്തി കൊണ്ടാ കുന്നു. അല്ലെങ്കിൽ അശ്വികളെ പരിചരിക്കുന്നതിലുള്ള മനസ്സ ന്തോഷം കൊണ്ടാകുന്നു).

5 യാഭിഃ കണ്വമഭിഷ്ടിഭിഃ
പ്രാവതം യുവമശ്വിനാ
താഭിഷ്വ൧സ്മാँ അവതം ശുഭസ്പതീ
പാതം സോമമൃതാവൃധാ വ 1

അന്വയം —

| | |
|---|---|
| അശ്വിനാ, യുവം | — ഹേ അശ്വിനൌ, യുവാം ഉഭൌ |
| യാഭിഃ അഭിഷ്ടി—ഭിഃ | — അപേക്ഷിതാഭിഃ രക്ഷാഭിഃ |
| കണ്വം പ്ര ആവതം | — രക്ഷിതവന്തൌ |
| ഹേ ശുഭഃ പതീ, | — ശോഭനസ്യ കർമ്മണഃ പാലകൌ |
| ഋത—വൃധാ, | — സത്യസ്യ രക്ഷകൌ, (അശ്വിനൌ,) |
| താഭിഃ (രക്ഷാഭിഃ) | |
| അസ്മാൻ | — അസ്മാത്രൻ |
| സു അവതം | — സുഷ്ഠുരക്ഷതം |
| സോമം പാതം | — സോമം പിബതം |

അർത്ഥം—അല്ലയോ അശ്വികളേ, അപേക്ഷിക്കപ്പെട്ട ഏതു രക്ഷകളാൽ നിങ്ങളിരുവർ പൂർവ്വനായകണ്വനെ രക്ഷിച്ചുവോ, സല്ക്കർമ്മപാലകരേ, സത്യവർദ്ധകരേ, ആ രക്ഷകളെക്കൊണ്ടു് അസ്മാതാക്കളായ ഞങ്ങളെയും കാത്താലും. സോമം പാനംചെയ്താലും

വർഗ്ഗം—2

6 സുദാസേ ദസ്രാവസു ബിഭ്രതാരഥേ
പൃക്ഷോവഹതമശ്വിനാ
രയിം സമുദ്രാദുതവാദിവസ്പ—
ര്യസ്മേധത്തം പുരുസ്പൃഹം

അന്വയം:—

| | |
|---|---|
| ദസ്രാ അശ്വിനാ, | — ദർശനീയൌ, ഹേ അശ്വിനൌ, |
| സു–ദാസേ | — പിജവനപുത്രായ രാജ്ഞേ |
| രഥേ വസു ബിഭ്രതാ | — ധനം ധാരയന്തൌ |
| യുവാം പൃക്ഷഃ വഹതം | — അന്നം പ്രാപിതവന്തൌ |
| സമുദ്രാൽ | — അന്തരിക്ഷാൽ |
| ഉത വാ ദിവഃ പരി | — അഥവാ സ്വർഗ്ഗാൽ പര്യാഹൃത്യ |
| പുരു–സ്പൃഹം രയിം | — ബഹുഭിഃ സ്പൃഹണീയം ധനം |
| അസ്മേ ധത്തം | — അസ്മാസു സ്ഥാപയതം |

അർത്ഥം—ദർശനീയരായ അശ്വികളേ പിജവനപുത്രനായ സുദാസ്സെന്ന രാജാവിന്നു് നിങ്ങൾ തേരിൽ ധനം വഹിച്ചുകൊണ്ടു് അന്നം എത്തിച്ചുവല്ലൊ. അന്തരിക്ഷത്തിൽ നിന്നൊ, സ്വർഗ്ഗത്തിൽ നിന്നൊ കൊണ്ടുവന്നു്, എല്ലാവർക്കും കാമ്യമായ ധനം ഞങ്ങൾക്കും തന്നാലും.

7 യന്നാസത്യാപരാവതി
യദ്വാസ്ഥോ അധിതുർവ്വശേ
അതോരഥേന സുവൃതാന ആഗതം
സാകം സൂര്യസ്യ രശ്മിഭിഃ

അന്വയം:—

| | |
|---|---|
| നാസത്യാ, | — അസത്യരഹിതൌ, ഹേ അശ്വിനൌ |
| യൽ പരാ–വതി സ്ഥഃ | — യദി ദൂരദേശേ വർത്തേഥേ |
| യൽ വാ അധി തുർവ്വശേ | — അഥവാ അധികേ സമീപേ (സ്ഥഃ) |
| അതഃ | — അസ്മാദ്ദൂരാൽ സമീപാദ്വാ |
| സൂര്യസ്യ രശ്മി–ഭിഃ | |
| സാകം | — സൂര്യോദയകാലെ |
| സു–വൃതാ രഥേന | — ശോഭനവർത്തനയുക്തേന രഥേന |
| നഃ ആ ഗതം | — അസ്മാൻ പ്രതി ആഗച്ഛതം |

അർത്ഥം—സത്യശീലരായ അശ്വികളേ, നിങ്ങൾ ദൂരദേശത്താണ് വർത്തിക്കുന്നതെങ്കിലും, അധികം സമീപത്താണ് സ്ഥിതിചെയ്യുന്നതെങ്കിലും, ദൂരത്തിലൊ സമീപത്തിലൊ ഉള്ള ആ സ്ഥാനത്തുനിന്ന് സൂര്യരശ്മികളോടൊപ്പം (അതായത് സൂര്യോദയത്തിൽ) നിങ്ങളുടെ കേടററ തേരിൽ ഞങ്ങളുടെ സമീപം വന്നാലും.

8 അർവ്വാഞ്ചാവാം സപ്തയോധ്വരശ്രിയോ—
വഹന്തുസവനേദുപ
ഇഷം പൃഞ്ചന്താസുകൃതേസുദാനവ—
ആബർഹിസ്സീദതം നരാ

അന്വയം:—

(ഹേ അശ്വിനൌ,)

| | |
|---|---|
| അധ്വര—ശ്രിയഃ | — യാഗസേവിനഃ |
| സപ്തയഃ | — അശ്വാഃ |
| സവനാ ഇൽ ഉപ | — അസ്മദനുഷ്ഠേയാനി ത്രീണിസവനാന്യേവോപലക്ഷ്യ |
| അർവ്വാഞ്ചാ വാം വഹന്തു | — അഭിമുഖൌ യുവാം പ്രാപയന്തു |
| നരാ, | — നരൌ, നേതാരൌ, (അശ്വിനൌ) |
| സു—കൃതേ | — സുഷ്ഠുകർമ്മകാരിണേ |
| സു—ദാനവേ | — ശോഭനദാനയുക്തായ യജമാനായ |
| ഇഷം പൃഞ്ചന്താ | — അന്നം സംയോജയന്തൌ (യുവാം) |
| ബർഹിഃ ആ സീദതം | — ദർഭം പ്രാപ്നുതം |

അർത്ഥം—അല്പയോ അശ്വികളേ, യാഗസേവികളായ അശ്വങ്ങൾ, ഞങ്ങളനുഷ്ഠിക്കുന്ന മൂന്നു സവനങ്ങൾക്കും അഭിമുഖരായി നിങ്ങളെ എത്തിക്കട്ടെ. നേതാക്കളായ അശ്വികളേ,

സല്ക്കൎമ്മകാരിയും സദ്ദാനശീലനുമായ യജമാനന്ന് അന്നം എത്തിക്കുന്ന നിങ്ങടെ (ഈ) മഞ്ചൽവിരിപ്പിൽ ഇരുന്നാലും.

9 തേന നാസത്യാഗതം
രഥേന സൂൎയ്യത്വചാ
യേനശശ്വദൂഹഥുൎദ്ദാശുഷേവസു
മധ്വഃസ്സോമസ്യ പീതയേ

അന്വയം:—

| | |
|---|---|
| നാസത്യാ, | — അസത്യരഹിതൌ, ഹേ അശ്വിനൌ, |
| സൂൎയ്യ—ത്വചാ | — സൂൎയ്യസംവൃതേന, സൂൎയ്യരശ്മി സദൃശേന വാ |
| യേന (രഥേന) ദാശുഷേ | — ഹവിൎദ്ദത്തവതേ യജമാനായ |
| വസു ശശ്വൽ ഊഹഥുഃ | — ധനം സൎവ്വദാ പ്രാപിതവന്തൌ |
| തേന രഥേന മധ്വഃ | |
| സോമസ്യ പീതയേ | — മധുരസ്യ സോമസ്യ പാനാൎത്ഥം |
| ആ ഗതം | ആഗച്ഛതം |

അൎത്ഥം—സത്യശീലരായ അശ്വികളേ, സൂൎയ്യരശ്മികളാൽ മൂടപ്പെട്ട് അല്ലെങ്കിൽ സൂൎയ്യരശ്മിതുല്യമായ ഏതു തേരിലാണോ നിങ്ങടെ ഹവിൎദ്ദാതാവായ യജമാനന്ന് ധനമെത്തിക്കുന്നത്, ആ തേരിലേറി മധുരമായ സോമം കുടിപ്പാനായി ഇവിടെ ആഗമിച്ചാലും.

10 ഉക്ഥേഭിരൎവ്വാ ഗവസേ പുരൂവസൂ
അൎക്കൈശ്ചനിഹ്വയാമഹേ
ശശ്വൽകണ്വാനാം സദസിപ്രിയേഹികം
സോമം പപഥുരശ്വിനാ.

അന്വയം:—

പുരു—വസൂ, — പ്രഭൂതധനൌ, ഹേ അശ്വിനൌ,
അവസേ — അസ്മദ്രക്ഷണാൎത്ഥം
ഉക്ഥേഭിഃ അൎക്കൈ ച — ഉക്ഥൈഃ, ശസ്ത്രൈഃ, അൎച്ചന സാധനൈഃ സ്തോത്രൈശ്ച
അൎവ്വാക് നി ഹ്വയാമഹേ — അസ്മദാഭിമുഖ്യേന നിതരാമാഹ്വയാമഃ
അശ്വിനാ, — ഹേ, അശ്വിനൌ
കണ്വാനാം പ്രിയേ സദസി — കണ്വപുത്രാണാം യജ്ഞസ്ഥാനേ
ശശ്വൽ സോമം കം പപഥുഃ ഹി — സൎവ്വദാ യുവാം സുഖേന പീതവന്തൌ ഖലു

അൎത്ഥം—മികച്ച ഐശ്വൎയ്യത്തോടുകൂടിയ അശ്വികളേ, ഞങ്ങളുടെ രക്ഷക്കുവേണ്ടി ശസ്ത്രമന്ത്രങ്ങളാലും അൎച്ചനാസ്തോത്രങ്ങളാലും നിങ്ങളെ നേരിട്ടു് വേണ്ടപോലെ വിളിക്കുന്നു. കണ്വപുത്രന്മാരുടെ യജ്ഞസ്ഥാനത്തു് എപ്പോഴുമെപ്പോഴും വന്നു സുഖമായി സോമം കുടിക്കാറുണ്ടല്ലൊ. ഇപ്പോഴും വരുക എന്നു് ഭാവം.

വൎഗ്ഗം—3, 4, 5, 6, ഉഷോദേവതാ

1 സഹവാമേന ന ഉഷോ—
വ്യുച്ഛാദുഹിതൎദിവഃ
സഹദ്യുമ്നേന ബൃഹതാവിഭാവരി
രായാദേവിദാസ്വതീ

അന്വയം.—

ഹേ ദിവഃ ദുഹിതഃ, — ദ്യുദേവതായാഃ പുത്രി,
ഉഷഃ, നഃ വാമേന സഹ — ഉഷോദേവതേ, അസ്മഭ്യം ധനേന സഹ

വി ഉച്ഛ — പ്രഭാതംകരു
ഹേ വിഭാ–വരി
ബൃഹതാ ദ്യുമ്നേന സഹ — ഹേ ഉഷോദേവതേ, പ്രഭൂതേന അന്നേന സഹ (വ്യുച്ഛ)
ഹേ ദേവി, (ത്വം)
ദാസ്വതീ — ദാനയുക്താസതീ
രായാ — ധനേന (സഹവ്യുച്ഛ)

അൎത്ഥം:–അല്ലയോ സ്വൎഗ്ഗപുത്രിയായ പ്രഭാതദേവതേ, ഞങ്ങാംക്ക് ഐശ്വൎയ്യത്തോടുകൂടി അവിടുന്ന് തെളിഞ്ഞാലും. ഉഷോദേവതേ, അവിടുന്ന് മഹത്തായ അന്നത്തോടുകൂടി തെളിഞ്ഞാലും. ദേവി, അവിടുന്ന് ദാനവതിയായി ധനത്തോടുകൂടി തെളിഞ്ഞാലും. (പ്രഭാതം പ്രവൃത്ത്യാരംഭത്തിന്നുള്ള സമയമാണല്ലോ. പ്രയത്നമാണല്ലൊ എല്ലാ ധനത്തിന്റേയും അടിസ്ഥാനം. അപ്പോാം പ്രഭാത ദേവത സ്വാഭാവികമായി ധനദാത്രിയാകുന്നു.)

2 അശ്വാവതീൎഗ്ഗോമതീൎവ്വിശ്വസുവിദോ–
ഭൂരിച്യവന്തവസ്തവേ
ഉദീരയപ്രതിമാസൂനൃതാഉഷ–
ശ്ചോദരാധോമഘോനാം

അന്വയം:–

അശ്വ–വതീഃ — ബഹ്വശ്വോപേതാഃ
ഗോ–മതീഃ — ബഹ്വീഭിൎഗ്ഗോഭിൎയ്യുക്താഃ
വിശ്വ–സുവിദഃ — കൃത്സ്നസ്യ ധനസ്യ സുഷ്ഠു ലംഭയിത്ര്യഃ
(ഉഷോദേവതാഃ) വസ്തവേ — പ്രജാനാം നിവാസായ
ഭൂരി ച്യവന്ത — പ്രഭൂതം യഥാ ഭവതി തഥാ പ്രാപ്താഃ
ഉഷഃ — ഹേ ഉഷോദേവതേ
മാ പ്രതി — മാംഉദ്ദിശ്യ

| | |
|---|---|
| സൂനൃതാഃ ഉത് ഈരയ | — പ്രിയസത്യവാചഃ ബ്രൂഹി |
| മഘോനാംരാധഃചോദ | — ധനവതാം (സംബന്ധി) ധനം അസ്മദഭിമുഖം പ്രേരയ |

അർത്ഥം —ധാരാളം അശ്വങ്ങളോടും പശുക്കളോടുംകൂടിയവരായി, സമസ്തൈശ്വര്യങ്ങളെയും നേടുന്നവരായ ഉഷോദേവതകൾ പ്രജകളുടെ (സുഖ) നിവാസത്തിന്നായി എല്ലാടത്തും വ്യാപിച്ചു തികവോടുകൂടി വന്നെത്തിയല്ലോ അല്ലയോ ഉഷോദേവതേ, അവിടുന്ന് പ്രിയവും സത്യവുമായ വാക്കുകൾ അരുളിച്ചെയ്താലും ധനവാന്മാരുടെ ധനം എന്റെ നേരെ തിരിച്ചു വിട്ടാലും (ഉഷോദേവതകൾ എന്ന് ബഹുവചനമായും ദേവത എന്ന് ഏകവചനമായും പ്രയോഗിച്ചതിൽ വൈരുദ്ധ്യമില്ല ഉഷസ്സിന്റെ വ്യാപ്തിയെയും വൈവിധ്യസ്വഭാവത്തെയും ഉദ്ദേശിച്ചാണ് ബഹുവചനം പ്രയോഗിച്ചിട്ടുള്ളത് ഒന്നിച്ചെടുത്ത് ഏകവചനവും ''പ്രിയവും സത്യവുമായ വാക്കുകൾ പറയുക'' എന്ന പറയുന്നതിന്ന് പ്രഭാതസ്വഭാവങ്ങളായ സുശബ്ദങ്ങൾ എന്നും പരിശുദ്ധ വിചാരങ്ങൾ ഉളവാകുന്ന ശബ്ദങ്ങൾ എന്നും അർത്ഥം ഗ്രഹിക്കാം)

3 ഉവാസോഷാ ഉച്ഛാച്ച നു

ദേവീ ജീരാരഥാനാം

യേ അസ്യാ ആചരണേഷു ദധ്രിരേ

സമുദ്രേ ന ശ്രവസ്യവഃ

അന്വയം —

| | |
|---|---|
| ശ്രവസ്യവഃ | — ധനകാമാഃ |
| സമുദ്രേ ന | — യഥാ സമുദ്രമധ്യേ നാവസ്സജ്ജീകൃത്യ പ്രേരയന്തി തദ്വത് |
| അസ്യാഃ (ഉഷസഃ) ആചരണേഷു | — ആഗമനേഷു |
| യേ (രഥാഃ) ദധ്രിരേ | — ധൃതാഃ, സജ്ജീകൃതാഭവന്തി, |

(തേഷാം) രഥാനാംജീരാ — പ്രേരയിത്രീ
ദേവീ ഉഷാഃ പുരാ
ഉവാസ — പുരസ്താൽ നിവാസമകരോൽ, പ്രഭാതം കൃതവതീ
ച ന ഉച്ഛാൽ — അദ്യാപിവ്യുച്ഛതി, പ്രഭാതംകരോതി

അർത്ഥം—ധനകാമന്മാർ (കച്ചവടക്കാർ) സമുദ്രമദ്ധ്യത്തിൽ തോണിയിറക്കിക്കൊണ്ട് നടക്കുന്നപോലെ, ഈ ഉഷസ്സിന്റെ ആഗമനങ്ങളിൽ യാവചില തേരുകാം സജ്ജീകൃതങ്ങളാകുന്നുവോ ആ തേരുകളെ മുമ്പോട്ടു തെളിക്കുന്നവളായി ഉഷോദേവി മുൻ ദിവസങ്ങളിൽ പ്രഭാതം സൃഷ്ടിച്ചു വന്നിരുന്നു. ഇപ്പോഴും തെളിവേന്തി വെളിച്ചം പരത്തുന്നു.

4 ഉഷോയേതേ പ്രയാമേഷു യുഞ്ജതേ
മനോദാനായ സൂരയഃ
അത്രാഹതൽ കണ്വഏഷാം കണ്വതമോ—
നാമഗൃണാതിനൃണാം.

അന്വയം:—

ഹേ ഉഷഃ, തേ യാമേഷു — തവ ഗമനേഷു സൽസു
യേ സൂരയഃ — ദാനാഭിജ്ഞാഃ വിദ്വാംസഃ
ദാനായ — ധനാദി ദാനാർത്ഥം
(സ്വകീയം) മനഃ
പ്ര യുഞ്ജതേ — പ്രേരയന്തി
ഏഷാം നൃണാം — ദാനമിച്ഛതാം മനുഷ്യാണാം
താൻ നാമ — ദാനവിഷയേ പ്രസിദ്ധംനാമ
കണ്വ—തമഃ കണ്വഃ — അതിശയേനമേധാവീമഹർഷിഃ കണ്വഃ
അത്ര ആഹ ഗൃണാതി — അത്രൈവ ഉച്ചാരയതി

അർത്ഥം:—ബാല്യയോ ഉഷസ്സേ, അവിടുത്തെ ഗമനവേളകളിലാണല്ലോ ദാനശാസ്ത്രാഭിജ്ഞരായ വിദ്വാന്മാർ ധനാദികളുടെ

(ശാസ്ത്രോക്തരീതിയിലുള്ള) ദാനത്തിന്ന് സ്വന്തം മനസ്സിനെ പ്രേരിപ്പിക്കുന്നത് ദാതാക്കളുടെ പ്രസിദ്ധമായ പേർ അതി മേധാവിയായ കണ്വമഹർഷി അപ്പോഴത്തന്നെയാണ് വിളിച്ചു പറയുന്നത് (ദാനത്തിന്ന് ഉത്തമസമയം ഉഷഃകാലമാണെന്ന് പറഞ്ഞതുകൊണ്ട് ഇത്ത് ഉഷസ്സുതിയാകുന്നു)

5 ആഘായോഷേവസൂനര്യു—
ഷായാതിപ്രഭുഞ്ജതീ
ജരയന്തീവൃജനംപദ്വദീയത—
ഉൽപാതയതിപക്ഷിണഃ വ 3

അന്വയം —

വൃജനം — ഗമനശീലം, ജംഗമം പ്രാണിജാതം

ജരയന്തീ — ജരാംപ്രാപയന്തീ ഉഷസ്യാവൃത്തായാം വയോഹാന്യാപ്രാണിനഃ ജീർണ്ണാഭവന്തി

ഉഷാഃ സൂനരീ യോഷാ—

ഇവ — സുഷ്ഠുഗൃഹകൃത്യനേത്രീനാരീവ

പ്ര—ഭുഞ്ജതീ — പ്രകർഷേണസർവ്വംപാലയന്തീ

ആ യാതി ഘ — പ്രതിദിനമാഗച്ഛതിഖലു

(കിഞ്ച ഉഷഃകാലേ)

പൽ—വത് — പാദയുക്തം പ്രാണിജാതം

ഈയതേ — നിദ്രാംപരിത്യജ്യസ്വസ്വകൃത്യാർത്ഥം ഗച്ഛതി

(കിഞ്ച ഇയംഉഷാഃ)

പക്ഷിണഃ ഉൽ പാതയതി — സമുത്ഥാപ്യതത്ര തത്രഗമയതി

അർത്ഥം —ചരങ്ങളായ പ്രാണിവർഗ്ഗങ്ങളെ പ്രതിദിനമുള്ള വരവുകൊണ്ട് വയോഹാനി വരുത്തി (വാദ്ധക്യം പ്രാപിപ്പിച്ച്) ജരിപ്പിക്കുന്ന, ക്ഷീണിപ്പിക്കുന്ന ഉഷോദേവി, നിയതങ്ങളായ ഗൃഹകൃത്യങ്ങളെ വേണ്ടപോലെ നടത്തുന്ന കുടുംബിനി

യായ സ്ത്രീയെപ്പോലെ, എല്ലാററിനെയും പാലിച്ചുകൊണ്ട് നിത്യവും അവിടുന്ന് വരുന്നവല്ലോ. ഉഷഃകാലത്തിൽ കാലുള്ള പ്രാണിസമൂഹം ഉറക്കംവിട്ട് താന്താങ്ങളുടെ കർത്തവ്യങ്ങൾക്ക പോകുന്നു. കൂടാതെ ഈ ഉഷസ്സ് പക്ഷികളെ മേൽപ്പോട്ട് പറപ്പിക്കുന്നു. (ഉഷസ്സിൻെറ ആഗമനംകൊണ്ട് പ്രാണികൾക്ക് ദിവസംപ്രതി വരുന്ന വയോഹാനി, ജർ ഒരു വാസ്തവോക്തിയാണ് ഈ തത്വം ഇനിയും ഉഷസ്സൂക്തങ്ങളിൽ ആവർത്തിക്കപ്പെട്ടു കാണാം )

വർഗ്ഗം 4

6 വിയാസൃജതിസമനം വ്യ്ര്ഥിനഃ

പദംനവേത്യോദതീ

വയോനകിഷ്ടേപപ്തിവാംസ ആസതേ

വ്യുഷ്ടൌവാജിനീവതി

അന്വയം:—

| | | |
|---|---|---|
| യാ (ദേവതാ) സമനം | — | സമീചീന ചേഷ്ടാവന്തം പുരുഷം |
| വി സൃജതി | — | പ്രേരയതി, ശയനാദുത്ഥാപ്യ സ്വസ്വവ്യാപാരേ പ്രേരയതി |
| (കിഞ്ച) അർത്ഥിനഃ വി | — | യാചകാൻ സ്വകീയദാതൃഗൃഹം പ്രതി വിസൃജതി, പ്രേരയതി |
| ഓദതീ | — | ഉഷോദേവതാ |
| പദം ന വേതി | — | സ്ഥാനം ന കാമയതേ, ശീഘ്രം ഗച്ഛതീത്യർത്ഥഃ, |
| ഹേ വാജിനീ—വതി, | — | അന്നവതി, (ഉഷോദേവതേ,) |
| തേ വി—ഉഷ്ടൗ | — | തവദീയേ പ്രഭാതകാലേ |
| പപ്തി—വാംസഃ വയഃ | — | പതനയുക്താഃ പക്ഷിണഃ |
| നകിഃ ആസതേ | — | ന തിഷ്ഠന്തി |

അർത്ഥം—ഏതു ദേവത മനുഷ്യരെ എഴുന്നേല്പിച്ച് താന്താങ്ങളുടെ കർമ്മങ്ങളിൽ ഏർപ്പെടുത്തുന്നു, യാചകരെ ദാതാക്കളുടെ അടുക്കലേക്കയയ്ക്കുന്നു, ആ ഉഷോദേവത നില്ക്കാൻ ഇഷ്ടപ്പെടുന്നില്ല, വേഗത്തിൽ പോയി മറയുന്നു അല്ലയോ അന്നവതി, ഉഷോദേവതേ, അവിടുന്ന് തെളിഞ്ഞുവരുന്ന സമയത്ത്, പറക്കുന്ന പക്ഷികൾ എവിടെയും ഇരിക്കുന്നില്ല. (അങ്ങുമിങ്ങും സഞ്ചരിക്കുന്നു )

7 ഏഷായുക്ത പരാവത—

സ്സൂര്യസ്യോ ദയനാ ദധി

ശതം രഥേഭിസ്സുഭഗോഷാ ഇയം

വിയാത്യഭി മാനുഷാൻ

അന്വയം —

ഏഷാ (ഉഷോദേവീ)

ശതം അയുക്ത — സ്വകീയാനാം രഥാനാം ശതം യോജിതവതി

സു—ഭഗാ ഇയം ഉഷാഃ

പരാ—വതഃ — സൌഭാഗ്യയുക്താ ഉഷാഃ ദൂരസ്ഥാൽ

സൂര്യസ്യ ഉത്—അയനാൽ

അധി — സൂര്യോദയസ്ഥാനാൽ അധികാൽ, ദ്യുലോകാൽ

മാനുഷാൻ അഭി — മനുഷ്യാൻ ഉദ്ദിശ്യ

ശതം രഥേഭിഃ വി യാതി — ശതസംഖ്യാകൈഃ രഥൈഃ വിശേഷേണ ഗച്ഛതി

അർത്ഥം—ഈ ഉഷോദേവി നൂറുകണക്കിൽ തേരുകൾ സജ്ജീകരിച്ചിരിക്കുന്നു, സൌഭാഗ്യയുക്തയായ ഈ ഉഷസ്സ്, ദൂരസ്ഥയായ, സൂര്യോദയസ്ഥാനത്തു നിന്നും ദൂരെ, സ്വർഗ്ഗത്തിൽ നിന്നും, മനുഷ്യരെ ഉദ്ദേശിച്ച് (ഇരുട്ടിൽ കിടന്നു ക്ലേശിക്കുന്ന പ്രാണികളെ ഉദ്ദേശിച്ച്) നൂറുകണക്കിൽ തേരുകളോടുകൂടി

വേണ്ടപോലെ വന്നെത്തുന്നു. (ഉഷസ്സിന്റെ തേരുകൾ എല്ലാടവും നേരെവന്നു പ്രാപിക്കുന്ന എണ്ണമററ പ്രഭാപൂരങ്ങളാണെന്നു് വിചാരിക്കാം. ഗോക്കളാണു് ഉഷസ്സിന്റെ വാഹനങ്ങൾ. ഗോക്കളെന്നുവച്ചാൽ രശ്മികളെന്നും അർത്ഥമുണ്ടു്)

8 വിശ്വമസ്യാ നാനാമചക്ഷസേ ജഗ-
ജ്ജ്യോതിഷ്കൃണോതി സൂനരീ
അപദ്വേഷോമഘോനീദുഹിതാ ദിവ-
ഉഷാ ഉച്ഛദപസ്രിധഃ

അന്വയം:—

(യസ്മാൽ ഏഷാ) സൂനരീ — സുഷ്ഠുനേത്രീ, അഭിമതഫലസ്യ പ്രാപയിത്രീ
(ഉഷാഃ) ജ്യോതിഃ
കൃണോതി — സർവ്വം പ്രകാശയതി
(തസ്മാൽ) വിശ്വം ജഗൽ — സർവ്വം ജംഗമം പ്രാണിജാതം
അസ്യാഃ (ഉഷസഃ)
ചക്ഷസേ — പ്രകാശായ
നനാമ — പ്രഹ്വീ ഭവതി
(തമസിനിമഗ്നാഃ ജനാഃ
തം നിവാരയിത്രീമുദ്ദിശ്യ
നമസ്കുർവ്വന്തി)
(കിഞ്ച) മഘോനീ — ധനവതീ
ദിവഃ ദുഹിതാ ഉഷാഃ
ദ്വേഷഃ — ദ്വേഷ്ടൄൻ
അപ ഉച്ഛൽ — അപവർജ്ജയതി
(തഥാ) സ്രിധഃ അപ — ശോഷയിതൄൻ അപവർജ്ജയതി

അർത്ഥം—പ്രാണിവർഗ്ഗങ്ങളെ നേർവഴിക്കു നയിച്ചു് അവർക്കു് അഭീഷ്ടദായിനിയായി, ഉഷാദേവി എല്ലാം പ്രകാശിപ്പിക്കുന്നതുകൊണ്ടു്, പ്രപഞ്ചത്തിലെ പ്രാണിസമൂഹം മുഴുവൻ, ഇരുട്ടിൽ നിന്നു് തങ്ങളെ രക്ഷിച്ചതിന്നു് പ്രാതഃപ്രകാശത്തെ

നമസ്കരിക്കുന്ന ധനവതിയായ സ്വർഗ്ഗപുത്രി, ഉഷസ്സ് ജനങ്ങളുടെ ശത്രുക്കളെ അകററുന്നു, തട്ടിപ്പറിക്കാരെ അകററുന്നു. (ശത്രുക്കളും തട്ടിപ്പറിക്കാരും ഇരുട്ടിലാണല്ലൊ ഉപദ്രവിക്കുന്നതു്. ഉഷസ്സ് ധനവതിയാകുന്നതു് പ്രഭാതം ധനോല്പാദനത്തെ കുറിക്കുന്നതുകൊണ്ടു്).

9 ഉഷ ആ ഭാഹി ഭാനുനാ
ചന്ദ്രേണദുഹിതർദ്ദിവഃ
ആവഹന്തീഭൂര്യസ്മഭ്യംസൌഭഗം
വ്യുച്ഛന്തീദിവിഷ്ടിഷു

അന്വയം:—

| | |
|---|---|
| ഹേ ദിവഃ ദുഹിതഃ ഉഷഃ | — ദ്യുലോകസ്യപുത്രി, ഉഷോദേവതേ |
| ദിവിഷ്ടിഷു ഭൂരി സൌഭഗം | — ദിവസേഷു പ്രഭൂതം സൌഭാഗ്യം |
| അസ്മഭ്യംആ—വഹന്തീ | — സമ്പാദയന്തീ |
| (തഥാ) വി—ഉച്ഛന്തീ | — തമാംസിവജ്ജയന്തീ (ത്വം) |
| ചന്ദ്രേണ ഭാനുനാ | — സർവ്വേഷാം ആഹ്ലാദകരേണ പ്രകാശേന |
| ആ ഭാഹി | — സമന്താൽ പ്രകാശസ്വ |

അർത്ഥം—അല്ലയോ സ്വർഗ്ഗപുത്രി, ഉഷോദേവതേ, ദിവസം പ്രതി ഞങ്ങൾക്കു് മികച്ച സൌഭാഗ്യം നേടിത്തരുന്നവളായി, ഇരുട്ടിനെ അകററുന്നവളായി, അവിടുന്നു് സർവ്വാഹ്ലാദകരമായ പ്രകാശത്താൽ പൂർണ്ണമായും ശോഭിച്ചാലും.

10 വിശ്വസ്യഹിപ്രാണനം ജീവനം ത്വേ
വിയദുച്ഛസി സൂനരി
സാനോരഥേനബൃഹതാവിഭാവരി
ശ്രുധിചിത്രാമഘേഹവം

വ. 4

അന്വയം:—

| | |
|---|---|
| യൽ | — യസ്മാൽ (ത്വം) |
| വി ഉച്ഛസി | — തമോവജ്ജയസി |
| ഹേ സൂനരി, (ഉഷോ | |
| ദേവി) വിശ്വസ്യ | — പ്രാണിജാതസ്യ |
| പ്രാണനം, ജീവനം | — ചേഷ്ടനം പ്രാണധാരണം (ച) |
| ത്വേ ഹി | — ത്വയ്യേവവത്തതേ |
| ഹേ വിഭാ—വരി | — വിശിഷ്ട പ്രകാശയുക്തേ |
| സാ (താദൃശീത്വം) നഃ | — അസ്മാൻപ്രതി |
| ബൃഹതാ രഥേന (ആയാഹി) | |
| (തഥാ) ഹേ ചിത്ര-മഘേ | — വിചിത്രധനയുക്തേ |
| നഃ ഹവം ശ്രുധി | — അസ്മദീയമാഹ്വാനംശൃണു |

അത്ഥം—അല്ലയോ സുന്ദരിയായ ഉഷോദേവി, അവിടുന്ന് ഇരുട്ടകററുന്നതുകൊണ്ട് പ്രാണിസമൂഹത്തിൻെറ മുഴവൻ പ്രാണചേഷ്ടയും ജീവധാരണവും അവിടുന്നിൽത്തന്നെ വത്തിയ്ക്കുന്നു. വിശിഷ്ട പ്രകാശത്തോടുകൂടിയ ഉഷസ്സേ, അപ്രകാരമുള്ള അവിടുന്ന് മഹത്തായ തേരിലേറിവന്നാലും. വിചിത്രൈശ്വര്യവതി, ഞങ്ങളുടെ വിളികേട്ടാലും.

വർഗ്ഗം 5

11 ഉഷോവാജംഹിവംസ്വ
യശ്ചിത്രോ മാനുഷേ ജനേ
തേനാവഹ സുകൃതോ അധ്വരാ ഉപ
യേ ത്വാ ഗൃണന്തി വഹ്നയഃ

അന്വയം:—

| | |
|---|---|
| യഃ (വാജഃ) ചിത്രഃ | — ചായനീയഃ |
| മാനുഷേ ജനേ | — മനുഷ്യജാതേ യജമാനേ (വത്തതേ) |
| ഹേ ഉഷഃ, (ത്വം) | |
| വാജം ഹി | — ശ്രുതിപ്രസിദ്ധം ഹവിർല്ലക്ഷണമന്നം |

വംസ്വ — സ്വീകുരു (യാചസ്വ)
യേ (യജമാനാഃ) വഹ്നയഃ — യജ്ഞനിർവ്വാഹകാഃ
ത്വാ ഗൃണന്തി — ത്വാം സ്തുവന്തി,
തേന (കാരണേന ത്വം)
സു—കൃതഃ — സുഷ്ഠുകൃതവതോയജമാനാൻ
അധ്വരാൻ — ഹിംസാരഹിതാൻ യാഗാൻ
ഉപ ആ വഹ — പ്രാപയ,
(യജമാനൈഃ ദത്തഃ
ഹവിഃ സ്വീകൃത്യ
പുനരപിതേഷാം യജ്ഞം
സമ്പാദയ,)

അർത്ഥം—യാതൊരു ഹവിസ്സ് വിശിഷ്ടമായി, മനുഷ്യജാതനായ യജമാനന്മാർ വർത്തിക്കുന്നുവോ, ശ്രുതിപ്രസിദ്ധമായ ആ ഹവിരന്നം, അല്ലയോ ഉഷസ്സേ, സ്വീകരിച്ചാലും യജമാനന്മാരേവർ യജ്ഞം ചെയ്ത് അവിടുത്തെ സ്തുതിക്കുന്നുവോ, അവരെ വീണ്ടും അധ്വരങ്ങളിലേയ്ക്ക് നയിച്ചാലും (യജമാനന്മാരാൽ നല്കപ്പെട്ട ഹവിസ്സ് സ്വീകരിച്ച്, അവരെ വീണ്ടും യജ്ഞത്തിലേക്ക് നയിക്കുക അതായത് സൽക്കർമ്മങ്ങൾക്ക് സത്ഫലം നല്കി വീണ്ടും സൽക്കർമ്മങ്ങൾക്ക് പ്രേരിപ്പിക്കുക )

12 വിശ്വാന്ദേവാ് ആവഹ സോമപീതയേ—
ന്തരിക്ഷാ ദുഷസ്ത്വം
സാസ്മാസ്വധാ ഗോമദശ്വാവ ദുക്ഥ്യ—
മുഷോവാജം സുവീര്യം

അന്വയം —

ഹേ ഉഷഃ, ത്വം
സോമ—പീതയേ — സോമപാനായ
അന്തരിക്ഷാത് വിശ്വാൻ
ദേവാൻ ആ വഹ — സർവ്വാൻ ദേവാൻ അസ്മദീയ ദേവ യജനദേശം പ്രാപയ

| | |
|---|---|
| ഹേ ഉഷഃ, സാ | — താദൃശീത്വം |
| ഗോ–മത് അശ്വ–വത് | — ഗോമന്തം, ബഹുഭിർഗ്ഗോഭി രൃക്തം, അശ്വൈരുപേതം |
| ഉക്ഥ്യം സു–വീര്യം | — പ്രശസ്യം, ശോഭന വീര്യോപേതം |
| വാജം അസ്മാസു ധാഃ | — അന്നം അസ്മാസുനിധേഹി, സ്ഥാപയ |

അർത്ഥം–അല്ലയോ ഉഷസ്സേ, അവിടുന്ന്, സോമപാനത്തിന്നായി അന്തരിക്ഷലോകത്തിൽ നിന്ന് എല്ലാ ദേവന്മാരെയും ഞങ്ങളുടെ ദേവയാഗദേശത്തേയ്ക്കെത്തിച്ചാലും. അല്ലയോ ഉഷസ്സേ, അപ്രകാരമുള്ള അവിടുന്ന് ധാരാളം പശുക്കളോടും കുതിരകളോടും കൂടിയതും പുകഴ്ത്തത്തക്കതും, ശോഭനവീര്യത്തോടു കൂടിയതുമായ അന്നം (പുഷ്ടി) ഞങ്ങളിൽ ഉണ്ടാക്കിയാലും.

13 യസ്യാരുശന്തോ അർച്ചയഃ
പ്രതിഭദ്രാ അദൃക്ഷത
സാനോരയിം വിശ്വവാരം സുപേശസ–
മുഷാദദാതു സുഗ്മ്യം,

അന്വയം:–

| | |
|---|---|
| യസ്യാഃ (ഉഷസഃ) | |
| അർച്ചയഃ | — പ്രകാശാഃ |
| രുശന്തഃ | — ശത്രൂൻ ഹിംസന്തഃ |
| ഭദ്രാഃ | — കല്യാണാഃ |
| പ്രതി അദൃക്ഷത | — പ്രതിദൃശ്യന്തേ |
| സാ ഉഷാഃ വിശ്വ–വാരം | — വിശ്വൈർവ്വരണീയം |
| സു–പേശസം സുഗ്മ്യം | — ശോഭനരൂപോപേതം, സുഖഹേതുകം |
| രയിം നഃ ദദാതു | — പ്രയച്ഛതു |

അർത്ഥം—ഏതുഉഷസ്സിൻെറ പ്രകാശങ്ങൾ ശത്രുഹിംസകങ്ങളും (ഇരുട്ടകററുന്നതുകൊണ്ടു് ശത്രുക്കളെയും നാകററുന്ന) മംഗളകരങ്ങളുമായി കാണപ്പെടുന്നവോ, ആ ഉഷസ്സ് ഏല്പാവകാം കാമികംതതകാണം ശോഭനത്രുപലപ്രോ്ഏരാ സുഖസാധകവുമായ ധനം നമ്മാക്കു് തന്നരുളട്ടെ

14 യേചിദ്ധിത്വാമൃഷയഃ പൂർവ്വ ഊതയേ

ജുഹ്വരേവസേമഹി

സാനസ്സ്തോമാം അഭിഗൃണീഹിരാധസോ

ഷശ്ശുക്രേണ ശോചിഷാ.

അന്വയം:—

| | |
|---|---|
| ഹേ മഹി, | — മഹിതേ, പൂജനീയേ, (ഉഷോദേവതേ) |
| ത്വാം യേ ചിൽ ഹി | — യേ ഖലുപ്രസിദ്ധാഃ |
| പൂർവ്വേ ഋഷയഃ | — പുരാതനാമന്ത്രദ്രഷ്ടാരഃ |
| ഊതയേ അവസേ | — രക്ഷണായ അന്നായ (ച) |
| ജുഹ്വരേ | — ജുഹ്വിരേ, ആഹൂതവന്തഃ, സുകതൂപൈമ്മന്ത്രൈസ്തുതവന്തഃ |
| ഹേ ഉഷഃ, സാ | — താദൃശീത്വം |
| രാധസാ | — അസ്മാഭിർദ്ദത്തേനഹവിർല്ലക്ഷണേന ധനേന |
| ശുക്രേണ ശോചിഷാ | — ദീപ്തേന, തമോനിവാരയിതും സമത്ഥേനതേജസാ ഛോപലക്ഷിതാ സതീ |
| (തേഷാം ഋഷീണാമിവ) | |
| നഃ സ്തോമാൻ | — അസ്മാകം സ്തുതീഃ |
| അഭി ഗൃണീഹി | — സമ്യക്സ്തുതം ഇതിശബ്ദയ |

അത്ഥം—പൂജ്യയായ ഉഷോദേവതേ, ചില പ്രസിദ്ധരായ പുരാതനഋഷിമാർ, മന്ത്രദ്രഷ്ടാക്കൾ, രക്ഷക്കും അന്നത്തിനും (പുഷ്ടിക്കും) വേണ്ടി അവിടത്തെ സുകതൂപങ്ങളായ മന്ത്രങ്ങളാൽ സ്തുതിച്ചവരായുണ്ടല്ലൊ അല്ലയോ ഉഷസ്സേ, അപ്രകാര

മുള്ള അവിടുന്ന്, ഞങ്ങളാൽ അർപ്പിക്കപ്പെടുന്ന ഹവിരന്നമായ ധനംകൊണ്ട് (തൃപ്തയായി) ഇരുട്ടകററാൻ സമർത്ഥമായ തേജസ്സോടുകൂടിയവളായി, ആ പുരാതനർഷിമാരുടെ എന്നപോലെ, ഞങ്ങളുടെ സ്തോത്രങ്ങളെയും സ്വീകരിച്ചാലും. ''നിങ്ങാം നല്ലപോലെ സ്തുതിച്ചു'' എന്ന് പറഞ്ഞാലും.

15 ഉഷോയദദ്യഭാനുനാ
വിദ്വാരാവൃണവോദിവഃ
പ്രനോയച്ഛതാദവൃകം പൃഥുച്ഛർദ്ദിഃ
പ്രദേവിഗോമതീരിഷഃ

അന്വയം:—

| | |
|---|---|
| ഹേ ഉഷഃ, അദ്യ | — അസ്മിൻ പ്രഭാതസമയേ (ത്വം) |
| യൽ ഭാനുനാ | — യസ്മാൽപ്രകാശേന |
| ദിവഃ ദ്വാരൌ | — അന്തരിക്ഷസ്യദ്വാരഭൂതൌ അന്ധകാരേണാച്ഛാദിതൌ പൂർവ്വാപരഭാഗൌ |
| വി ഋണവഃ | — വിദ്യൂരിഷ്യപ്രാദപ്പാഷി |
| (തസ്മാൽ ത്വം) നഃ | — അസ്മഭ്യം |
| അവൃകം പൃഥു ഛർദ്ദിഃ | — ഹിംസകരഹിതം, വിസ്തീർണ്ണം, തേജസ്സംഗൃഹം |
| പ്രയച്ഛതാൽ | — ദേഹി |
| (അപിച) ഹേദേവി | — ദേവനശീലേ |
| ഗോ—മതീഃ ഇഷഃ | — ബഹുഭിർഗ്ഗോഭിര്യുക്താനി, അന്നാനി (പ്രയച്ഛതാൽ) |

അർത്ഥം—അല്ലയോ ഉഷസ്സേ, അവിടുന്ന് ഈ പ്രഭാതത്തിൽ ഏതു് കാരണമായി, പ്രകാശംകൊണ്ട്, മറഞ്ഞ ആകാശത്തിന്റെ പൂർവ്വാപരഭാഗങ്ങളിലൂടെ ഇരുട്ടകററി വരുന്നുവോ, ആ കാരണമായി ഞങ്ങാക്കു്, ഉപദ്രവകാരികളാൽ ബാധിക്കാത്തതും വിസ്തീർണ്ണവും തേജസ്സാററുമായ ഗൃഹം തന്നരുളണം. പുറമെ, അല്ലയോ പ്രകാശവതി, വളരെ പശുക്കളോടൊത്ത അന്നങ്ങളും (പുഷ്ടികളും) തന്നരുളണം.

16 സംനോരായാ ബൃഹതാ വിശ്വപേശസാ

മിമിക്ഷ്വാ സമിളാഭിരാ

സംദ്യുമ്നേന വിശ്വതുരോഷോമഹി

സംവാജൈർവ്വാജിനീവതി വ 5

അന്വയം:—

| | |
|---|---|
| ഹേ ഉഷഃ, നഃ ബൃഹതാ | |
| വിശ്വ–പേശസാ | — പ്രവൃദ്ധേന, ബഹുവിധരൂപയുക്തേന |
| രായാ സം മിമിക്ഷ്വ | — ധനേന സംസിഞ്ച സംയോജയ |
| (തഥാ) ഇളാഭിഃ ആ സം | |
| (മിമിക്ഷ്വ) | — ഗോഭിഃ സംയോജയ |
| ഹേ മഹി, | — മഹനീയേ, ഉഷോദേവതേ, |
| വിശ്വ–തുരാ ദ്യുമ്നേന | — സർവ്വേഷാം ശത്രൂണാം ഹിംസകേനയശസാ |
| സം (മിമിക്ഷ്വ) | — സംയോജയ |
| ഹേ വാജിനീ–വതി, | — അന്നസാധനരൂപക്രിയായുക്തേ, |
| വാജൈഃ (അസ്മാൻ) സം | |
| (മിമിക്ഷ്വ) | — അന്നൈഃ സംയോജയ |

അർത്ഥം—അല്ലയോ ഉഷസ്സേ, അത്യധികവും ബഹുരൂപങ്ങളിലുള്ളതും ആയ ധനത്തോട് ഞങ്ങളെ യോജിപ്പിച്ചാലും. നിറച്ചും പശുക്കളോട് ഞങ്ങളെ യോജിപ്പിച്ചാലും. അല്ലയോ മഹനീയയായ ഉഷോദേവതേ, എല്ലാ ശത്രുക്കളെയും പിന്തടക്കുന്ന കീർത്തിയോട് ഞങ്ങളെ യോജിപ്പിച്ചാലും. ഹവിരന്നക്രിയയോടുകൂടിയവളേ, ഞങ്ങളെ അന്നത്തോട യോജിപ്പിച്ചാലും.

വർഗ്ഗം 6 പ്രസ്കണ്വഃ ഋഷിഃ അനുഷ്ടുപ്ഛന്ദഃ

1 ഉഷോ ഭദ്രേഭിരാഗഹി
ദിവശ്ചിദ്രോചനാദധി
വഹന്ത്വരുണപ്സവ—
ഉപ ത്വാ സോമിനോ ഗൃഹം

അന്വയം:—

| | |
|---|---|
| ഹേ ഉഷഃ, ഭദ്രേഭിഃ | — ഭന്ദനീയൈഃ, ഭജനീയൈഃ, ശോഭനൈർമ്മാർഗ്ഗൈഃ |
| ദിവഃ | — അന്തരിക്ഷസകാശാൽ |
| രോചനാൽ | — രോചമാനാൽ, ദീപ്യമാനാൽ |
| ചിൽ അധി | — പൂജിതാൽ ഉപരിവർത്തമാനാൽ |
| ആ ഗഹി | — ആഗച്ഛ |
| അരുണ—പ്സവഃ | — അരുണവർണ്ണാഗാവഃ |
| സോമിനഃ ഗൃഹം | — സോമയുക്തസ്യ യജമാനസ്യ ദേവയജനരൂപം ഗൃഹം |
| ത്വാ ഉപ വഹന്തു | — ത്വാം പ്രാപയന്തു |

അർത്ഥം—അല്ലയോ ഉഷോദേവതേ, പോകേണ്ടതും ശോഭനങ്ങളുമായ മാർഗ്ഗങ്ങളിലൂടെ, അന്തരിക്ഷത്തേക്കാൾ പ്രകാശമാനമായി പൂജ്യമായ ഉപരിപ്രദേശത്തിൽ നിന്നു് വന്നാലും. ചുകന്ന പശുക്കൾ, സോമത്തോടുകൂടിയ യജമാനന്റെ യാഗശാലയിലേക്കു് (അല്ലെങ്കിൽ അഗ്നിഹോത്രശാലയിലേക്കു്) അവിടത്തെ എത്തിക്കട്ടെ. ('അരുണ്യോഗാവ ഉഷസാം' എന്ന പ്രമാണം കൊണ്ടു് ഉഷസ്സിന്റെ വാഹനങ്ങൾ ചുകന്ന പശുക്കളാകുന്നു.)

2 സുപേശസം സുഖം രഥം
യമധ്യസ്ഥാ ഉഷസ്ത്വം
തേനാ സുശ്രവസം ജനം
പ്രാവാദ്യ ദുഹിതർദ്ദിവഃ

അന്വയം:—

ഹേ ഉഷഃ, ത്വം യം

| | | |
|---|---|---|
| സു—പേശസം | — | ശോഭനാവയവം സ്വരൂപയുക്തം |
| സു—ഖം | — | ശോഭനേന ഖേന, ആകാശേന യുക്തം, വിസ്തൃതം |
| രഥം അധി—അസ്ഥാഃ | — | അധിതിഷ്ഠസി |
| ഹേ ദിവഃ ദുഹിതഃ | — | ദ്യുലോകപുത്രി |
| തേന (രഥേന) അദ്യ | — | അസ്മിൻ കാലേ |
| സു—ശ്രവസം ജനം | — | ശോഭനഹവിര്യുക്തം യജമാനം |
| പ്ര അവ | — | പ്രകർഷേണ ഗച്ഛ |

അർത്ഥം—അല്ലയോ ഉഷസ്സേ, അവിടുന്ന് നല്ല അവയവങ്ങളോടുകൂടിയതും ഉള്ളിൽ ഒഴിഞ്ഞ സ്ഥലത്തോടുകൂടിയതും വിസ്തൃതവും ആയ യാതൊരു തേരിൽ കയറാറുണ്ടോ, അല്ലയോ സ്വർഗ്ഗപുത്രി, ഇപ്പോഴും ആ തേരിൽ നല്ല ഹവിസ്സോടെ കാത്തിരിക്കുന്ന യജമാനനെ പ്രാപിച്ചാലും.

3 വയശ്ചിത്തേ പതത്രിണോ—
ദ്വിപച്ചതുഷ്പദർജ്ജുനി
ഉഷഃ പ്രാരന്നൃതൂരനു
ദിവോ അന്തേഭ്യസ്പരി

അന്വയം:—

| | | |
|---|---|---|
| ഹേ അർജ്ജുനി, ഉഷഃ | — | ശുഭ്രവർണ്ണേ, ഉഷോദേവതേ |
| തേ ഋതൂൻ അനു | — | ഗമനാന്യനുലക്ഷ്യ |
| ദ്വി—പത് | — | ദ്വിപാത്, മനുഷ്യാദികം |
| ചതുഃ—പത് | — | ഗവാദികം |
| പതത്രിണഃ വയഃ ചിത് | — | പതത്രവന്തഃ, പക്ഷോപേതാഃ പക്ഷിണശ്ച |
| ദിവഃ അന്തേഭ്യഃ | — | ആകാശപ്രാന്തേഭ്യഃ |
| പരി പ്ര ആരൻ (അന്ധകാരാഭിഭൂതാഃ പ്രാണിനഃ ത്വദാഗമേ ചേഷ്ടാവന്തോ ഭവന്തി) | — | പ്രകർഷേണ ഗച്ഛന്തി |

അത്ഥം—ശുഭ്രവൎണ്ണയായ ഉഷോദേവതേ, അവിടത്തെ (ദിവസംതോറുമുള്ള) വരവുകളെക്കണ്ടാണല്ലൊ, ഇരുകാലികളും നാല്ക്കാലികളും ആകാശപ്രാന്തങ്ങളിൽ നിന്ന് ചിറകുററ പക്ഷികളും പുറപ്പെട്ടു വരുന്നതു് ഇരുട്ടിൽ വിഷമിച്ച പ്രാണികൾ അവിടത്തെ ആഗമത്തിലാണ് ചൈതന്യമുൾക്കൊള്ളുന്നതു്.

4 വ്യുച്ഛന്തീഹി രശ്മിഭി-
ർവ്വിശ്വമാഭാസി രോചനം
താംത്വാ മുഷർവ്വസൂയവോ-
ഗീർഭിഃ കണ്വാ അഹൂഷത. വ 6

അന്വയം:—

| | |
|---|---|
| ഹേ ഉഷഃ, വി—ഉഛന്തി | — തമോവൎജ്ജയന്തീ (ത്വം) |
| രശ്മി—ഭിഃ | — സ്വകീയൈസ്തേജോഭിഃ |
| വിശ്വം | — സൎവ്വം ഭൂതജാതം |
| രോചനം | — പ്രകാശയുക്തം യഥാഭവതി തഥാ |
| ആ—ഭാസി | — ആസമന്താൽ പ്രകാശസേ |
| ഹി | — യസ്മാദേവം തസ്മാൽ |
| താം ത്വാം | — താദൃശീം ത്വാം |
| വസു—യവഃ കണ്വാഃ | — വസുകാമാഃ മേധാവിനഃ ഋത്വിജഃ |
| ഗീഃ—ഭിഃ അഹൂഷത | — സ്തുതിലക്ഷണൈൎവ്വചോഭിഃ സ്തുതവന്തഃ |

അത്ഥം—അല്ലയോ ഉഷസ്സേ, ഇരുട്ടകററിക്കൊണ്ട് അവിടന്ന് സ്വതേജസ്സുകളാൽ ചരാചരത്തെ മുഴുവൻ തികച്ചും തെളിയിച്ചു പ്രകാശിപ്പിക്കുന്നു. അപ്രകാരമാകയാൽ അവ്വണ്ണമുള്ള അവിടത്തെ, ധനാർത്ഥികളായ ഋത്വിക്കുകൾ സ്തോത്രങ്ങളാൽ സ്തുതിച്ചിരിക്കുന്നു.

വർഗ്ഗം 7, 8 ഗായത്ര്യനുഷ്ടുപ്ഛന്ദസീ സൂര്യോദേവതാ

1 ഉദുത്യം ജാതവേദസം
ദേവം വഹന്തി കേതവഃ
ദൃശേവിശ്വായ സൂര്യം

അന്വയം —

| | |
|---|---|
| വിശ്വായ ദൃശേ | — വിശ്വസ്യഭുവനസ്യ ദ്രഷ്ടും |
| ത്യം ജാത-വേദസം | |
| സൂര്യം ദേവം | — പ്രസിദ്ധം, ജാതപ്രജ്ഞം, സർവ്വസ്യപ്രേരകമാദിത്യം |
| കേതവഃ ഉത് വഹന്തി | — അശ്വാഃ, രശ്മയഃ ഊർദ്ധ്വം വഹന്തി |

അർത്ഥം—ഭുവനത്തിന്ന മുഴുവൻ കാണാൻ വേണ്ടി, ജാതപ്രജ്ഞനായ, സർവ്വജ്ഞാനക്ഷമനായ ആ സൂര്യനെ അശ്വങ്ങൾ അല്ലെങ്കിൽ രശ്മികൾ മേല്പോട്ടുകൊണ്ടുവരുന്നു (സൂര്യൻ എന്ന പദത്തിന്ന് സർവ്വപ്രേരകൻ എന്നർത്ഥം. സൂര്യന്റെ പ്രചോദന സാമർത്ഥ്യം ഗായത്രിയിൽ പ്രസിദ്ധം)

2 അപത്യേതായവോയഥാ
നക്ഷത്രായന്ത്യക്തുഭിഃ
സൂരായവിശ്വചക്ഷസേ

അന്വയം —

| | |
|---|---|
| ത്യേ തായവ | — പ്രസിദ്ധാഃ തസ്കരാഃ |
| യഥാ | — യഥാ |
| നക്ഷത്രാ | — നക്ഷത്രാണി |
| അക്തു-ഭിഃ | — രാത്രിഭിഃ (സഹ) |
| വിശ്വ-ചക്ഷസേ | — വിശ്വസ്യ, സർവ്വസ്യപ്രകാശകസ്യ |

സൂരായ — സൂര്യസ്യാഗമനംദൃഷ്ട്വാ
അപ യന്തി — അപഗച്ഛന്തി
(സൂര്യഃ ആഗമിഷ്യതീതിഭീത്യാ പലായന്തേ)

അത്ഥം—വിശ്വപ്രകാശകനായ സൂര്യനെ ഉദ്ദേശിച്ച്, സൂര്യൻ ഉദിക്കാൻ പോകുന്നു എന്നു കണ്ട്, സൂര്യാഗമനത്തിൽ ഭയംകൊണ്ട് പ്രസിദ്ധന്മാരായ തസ്കരന്മാരും നക്ഷത്രങ്ങളും രാത്രിയോടുകൂടി അപഗമിക്കുന്നു. ലോകമൂലമായ അസത്യവും അല്പജ്ഞാനങ്ങളും സത്യസ്വരൂപമായ പരമജ്ഞാനത്തിന്റെ മുമ്പിൽ മറയുന്നു എന്നാവാം ആന്തരാത്ഥം.

3 അദൃശ്രമസ്യകേതവോ—
വിരശ്മയോജനാँഅനു
ഭ്രാജന്തോഅഗ്നയോയഥാ

അന്വയം:—
അസ്യകേതവഃ രശ്മയഃ — സൂര്യസ്യപ്രജ്ഞാപകാഃ ദീപ്തയഃ
യഥാഭ്രാജന്തഃ അഗ്നയഃ — ദീപ്യമാനാഃ അഗ്നയഃ (തഥാ)
ജനാൻ അനു വി അദൃശ്രം — ജനാൻസർവ്വാൻ അനുക്രമേണ പ്രേക്ഷന്തേ

അർത്ഥം—അവിടത്തെ (സൂര്യന്റെ) പ്രജ്ഞാപകങ്ങളായ ദീപ്തികൾ, പ്രകാശമാനങ്ങളായ അഗ്നികളെന്നപോലെ ജനങ്ങളെ അനുക്രമേണ പ്രേക്ഷിക്കുന്നു. സമീപസ്ഥനായ അഗ്നിയെപ്പോലെ ദൂരസ്ഥനായ സൂര്യനും പ്രത്യക്ഷനായി കാണപ്പെടുന്നു.

4 തരണിർവ്വിശ്വദശ്തോ—
ജ്യോതിഷ്കൃദസിസൂര്യ
വിശ്വമാഭാസിരോചനം

അന്വയം —

ഹേസൂര്യ, (ത്വം) തരണിഃ — താരിതാ, അന്യേനഗന്തുമശക്യസ്യ അധ്വനഃ ഗന്താ രോഗാൽ താരയിതാ വാ, ആന്തര്യാമിതയാ സർവ്വസ്യ പ്രേരകത്വാൽ സംസാരാബ്ധേസ്താരകോവാ

വിശ്വ–ദർശതഃ — വിശ്വൈ, സർവ്വൈഃ, പ്രാണിഭിർദ്രഷ്ടവ്യഃ

ജ്യോതിഃ–കൃൽ അസി — ജ്യോതിഷഃ, പ്രകാശസ്യകർത്താ, സർവ്വസ്യ വസ്തുനഃ പ്രകാശയിതാ, രാത്രൗ ചന്ദ്രാദീനാം പ്രകാശയിതാ ഭവസി

(യസ്മാദേവം തസ്മാൽ ത്വം) വിശ്വം — വ്യാപ്തം

രോചനം ആ ഭാസി — അന്തരിക്ഷം സമന്താൽ പ്രകാശയസി

അർത്ഥം—അല്ലയോ സൂര്യ അവിടുന്ന് അന്യന്മാർക്കെത്താൻ വയ്യാത്ത വഴിയിൽ ചരിക്കുന്നവനാകുന്നു അല്ലെങ്കിൽ (ഉപാസകരെ) രോഗത്തിൽ നിന്ന് കരകയററുന്നവനാകുന്നു അല്ലെങ്കിൽ ആന്തരപ്രചോദനത്താൽ സംസാരസമുദ്രത്തിൽ നിന്ന് താരകനാകുന്നു ഭുവനത്തിലെ എല്ലാ പ്രാണികൾക്കും കാണത്തക്കവനാകുന്നു പ്രകാശങ്ങളുടെ കർത്താവാകുന്നു അല്ലെങ്കിൽ എല്ലാ വസ്തുക്കളെയും പ്രകാശിപ്പിക്കുന്നവനാകുന്നു അല്ലെങ്കിൽ രാവിൽ ചന്ദ്രാദികൾക്ക് പ്രകാശം കൊടുക്കുന്നവനാകുന്നു അപ്രകാരമുള്ള അവിടുന്ന് വ്യാപിച്ച് അന്തരിക്ഷത്തെ മുഴുവൻ പ്രകാശിപ്പിക്കുന്നു

5 പ്രത്യങ്ദേവാനാംവിശഃ
പ്രത്യങ്ങുദേഷിമാനുഷാൻ
പ്രത്യങ്വിശ്വംസ്വർദൃശേ

അന്വയം:—

(ഹേസൂര്യ, ത്വം)

ദേവാനാം വിശഃ — മരുന്നാമകാൻ ദേവാൻ

പ്രത്യങ്ങ് ഉൽ ഏഷി — ആഭിമുഖ്യേന ഉദയംപ്രാപ്നോഷി

(തഥാ) മാനുഷാൻ പ്രത്യങ്ങ് (ഉദേഷി)

(തഥാ) വിശ്വം സ്വഃ — വ്യാപ്തം സ്വർല്ലോകം

ദൃശേ — ദ്രഷ്ടും

പ്രത്യങ്ങ് (ഉദേഷി)

അത്ഥം—അല്ലയോ സൂര്യ, അവിടുന്ന് മരുത്തുക്കളുടെ നേരെ ഉദിയ്ക്കുന്നു. അതുപോലെ മനുഷ്യരുടെ നേരെ ഉദിയ്ക്കുന്നു. അതുപോലെത്തന്നെ വിസ്തൃതമായ സ്വർല്ലോകം കാണുവാൻ അതിന്നുനേരെ ഉദിയ്ക്കുന്നു.

6 യേനാ പാവക ചക്ഷസാ

ഭുരണ്യന്തം ജനാ അനു

ത്വം വരുണ പശ്യസി

അന്വയം:—

ഹേ പാവക, — ശോധക,

വരുണ, — അനിഷ്ടനിവാരക, സൂര്യ,

ത്വം ജനാൻ — ജാതാൻ പ്രാണിനഃ

ഭുരണ്യന്തം — ധാരയന്തം, പോഷയന്തം (ഇമം ലോകം)

യേന ചക്ഷസാ

അനു പശ്യസി — യേന പ്രകാശേന അനുക്രമേണ പ്രകാശയസി

(തം പ്രകാശം സ്തുമഃ,)

അത്ഥം—അല്ലയൊ ശുദ്ധീകര, അനിഷ്ടനിവാരക, അവിടുന്ന് സർവ്വ പ്രാണികളെയും ധരിയ്ക്കുന്ന പോഷിപ്പിയ്ക്കുന്ന ഈ ലോകത്തെ യാതൊരു തേജസ്സിനാൽ അനുക്രമമായി പ്രകാശിപ്പിയ്ക്കുന്നുവോ, ആ പ്രകാശത്തെ സ്തുതിയ്ക്കുന്നു.

7 വിദ്യാമേഷി രജസ്പൃ-

ഥ്വഹാ മിമാനോ അക്തുഭിഃ

പശ്യഞ്ജന്മാനി സൂര്യ

അന്വയം.—

ഹേ സൂര്യ (ത്വം)

ജന്മാനി പശ്യൻ — ജന്മവന്തി ഭൂതജാതാനി പ്രകാശയൻ

അഹാ അക്തു-ഭിഃ മിമാനഃ — അഹാനിരാത്രിഭിസ്സഹ ഉൽപാദയൻ

പൃഥു രജഃ — വിസ്തീർണ്ണം ലോകം

ദ്യാം വി ഏഷി — അന്തരിക്ഷലോകം വിശേഷേണ ഗച്ഛസി

അത്ഥം—അല്ലയോ സൂര്യ, അവിടുന്ന് ഈ ലോകത്തിൽ ജന്മം കൊള്ളുന്ന ചരാചരങ്ങളെ പ്രകാശിപ്പിച്ച്, രാവുകളോട് കൂടി പകലുകളുണ്ടാക്കി വിസ്തീർണ്ണലോകമായ അന്തരിക്ഷത്തിൽ വിചരിക്കുന്നു

8 സപ്തത്വാഹരിതോ രഥേ

വഹന്തി ദേവസൂര്യ

ശോചിഷ്കേശം വിചക്ഷണ.

അന്വയം.—

ഹേ സൂര്യ, ദേവ, — ദ്യോതമാന,

വി-ചക്ഷണ, — സർവ്വസ്യ പ്രകാശയിതഃ

രഥേ (അവസ്ഥിതം)

ശോചിഃ-കേശം ത്വാ — തേജാംസിയസ്യിൻ കേശാഃ ഇവ ദൃശ്യന്തേ തം ത്വാം

സപ്ത ഹരിതഃ — സപ്തസംഖ്യാകാഃ അശ്വാഃ, രസഹരണശീലരശ്മയോവാ

വഹന്തി — പ്രാപയന്തി

അൎത്ഥം—അല്ലയോ സൂര്യ, ദ്യോതമാന, സൎവ്വപ്രകാശക, തേജസ്സുകളാകുന്ന കേശങ്ങളോടു കൂടി തേരിൽ ഇരിയ്ക്കുന്ന അവിടുത്തെ ഏഴു കതിരകൾ അല്ലെങ്കിൽ രസഹരണസമൎത്ഥങ്ങളായ രശ്മികൾ വഹിക്കുന്നു.

9 അയുക്ത സപ്ത ശുന്ധ്യുവ—
സ്സൂരോരഥസ്യ നപ്ത്യഃ
താഭിര്യാതി സ്വയുക്തിഭിഃ

അന്വയം:—

| | |
|---|---|
| സൂരഃ രഥസ്യ നപ്ത്യഃ | — ന പാതയിത്ര്യഃ |
| സപ്ത ശുന്ധ്യുവഃ | — സപ്തസംഖ്യാകാഃ ശോധ്കാഃ അശ്വസ്ത്രീയഃ |
| അയുക്ത | — യോജിതവാൻ |
| താഭിഃ | — അശ്വസ്ത്രീഭിഃ |
| സ്വയുക്തി—ഭിഃ | — സ്വകീയയോജനേന |
| യാതി | — യജ്ഞഗൃഹം പ്രത്യാഗച്ഛതി |

(അതഃ തസ്മൈ ഹവിൎദ്ദാതവ്യം).

അൎത്ഥം—സൂര്യൻ, ഒരിക്കലും വീഴ്ത്താത്ത ഏഴു പെൺകുതിരകളെ തേരിനോടു ഘടിപ്പിച്ചു. സ്വസംയോജനം കൊണ്ടു അവകളാൽ യജ്ഞഗൃഹത്തിൽ വരുന്നു. അതുകൊണ്ടു അവിടുത്തേക്കു ഹവിസ്സു സമൎപ്പിക്കണം.

10 ഉദ്വയം തമസസ്പരി
ജ്യോതിഷ്പശ്യന്ത ഉത്തരം
ദേവം ദേവത്രാസൂര്യ—
മഗന്മജ്യോതിരുത്തമം.

അന്വയം:—

| | |
|---|---|
| വയം | — അനുഷ്ഠാതാരഃ |
| തമസഃ പരി | — രാത്രേരൂൎദ്ധ്വം, പാപാദുപരി, പാപരഹിതം |

ദേവ—ത്രാ ദേവം — ദേവേഷുമദ്ധ്യേ ദേവം, ദാനാദി ഗുണയുക്തം
ഉൽ—തരം ജ്യോതിഃ — ഉൽകൃഷ്ടതരം തേജസ്വിനം
സൂര്യം ഉൽ പശ്യന്തഃ — സ്തുതിഭിഃ ഹവിർഭിശ്ച ഉപാസിതാസ്സന്തഃ
ഉൽ—തമം ജ്യോതിഃ — ഉൽകൃഷ്ടതമം, സൂര്യരൂപം, സൂര്യസായുജ്യരൂപം
അഗന്മ — പ്രാപ്തവാമ

അർത്ഥം—അനുഷ്ഠാതാക്കളായ നമ്മൾ രാത്രിയിൽനിന്നുയന്ന്, പാപത്തിൽ നിന്നുയന്ന് (പാപരഹിതനായി) ദേവന്മാരുടെ മദ്ധ്യത്തിൽ ദേവനും ഉൽകൃഷ്ടതരനും തേജസ്വിയുമായ സൂര്യനെ സ്തുതികളെക്കൊണ്ടും ഹവിസ്സുകളെക്കൊണ്ടും ഉപാസിച്ച്, മഹത്തമമായ സൂര്യസായുജ്യ പദവിയെ പ്രാപിക്കമാറാകട്ടെ.

11 ഉദ്യന്നദ്യമിത്രമഹ—
ആരോഹന്നുത്തരാം ദിവം
ഹൃദ്രോഗം മമ സൂര്യ
ഹരിമാണം ച നാശയ

അന്വയം:—

ഹേ സൂര്യ, മിത്ര മഹഃ, — അനുകൂലദീപ്തിയുക്ത,
അദ്യ ഉൽ—യൻ — അസ്മിൻകാലെ ഉദയം ഗച്ഛൻ
ഉൽ—തരാം ദിവം — ഉൽഗതതരം അന്തരിക്ഷം
ആ—രോഹൻ — ആഭിമുഖ്യേന പ്രാപ്നുവൻ (ത്വം)
മമ ഹൃൽ—രോഗം — ഹൃദയഗതമാന്തരം രോഗം
ഹരിമാണം ച — ശരീരഗതം ഹരിവർണ്ണം, രോഗപ്രാപ്തം വൈവർണ്ണ്യം ച
നാശയ — വിനാശയ

അർത്ഥം—അല്ലയോ സൂർയ്യ, എല്ലാവക്കും അനുകൂലമായ പ്രകാശത്തോടുകൂടിയവനേ, ഇപ്പോൾ ഉദിച്ചുയന്നു് അന്തരിക്ഷത്തെ നേരേ പ്രാപിക്കുന്ന അവിടുന്നു് എന്റെ ആന്തരരോഗത്തെയും, പച്ചപ്പു്, നിറക്കേടു് എന്ന ശരീരരോഗത്തെയും ഇല്ലാതാക്കിയാലും. (ഹൃദ്രോഗം എന്നതുകൊണ്ടു് ഇന്നു് വ്യവഹരിച്ചു വരുന്ന ഹൃദ്രോഗത്തെയാണോ ഉദ്ദേശിച്ചിട്ടുള്ളതെന്നു് അറിയുകയില്ല. കാമക്രോധാദി ഹൃദയവികാരങ്ങളെയും ഉദ്ദേശിച്ചിരിക്കാം.)

12 ശുകേഷുമേഹരിമാണം
രോപണാകാസുദധ്മസി
അഥോഹാരിദ്രവേഷുമേ
ഹരിമാണം നിദധ്മസി.

അന്വയം:—

| | |
|---|---|
| മേ ഹരിമാണം | — മദീയം ശരീരഗതം ഹരിദ്വർണ്ണം |
| ശുകേഷു | — താദൃശവർണ്ണം കാമയമാനേഷു പക്ഷിഷു |
| (തഥാ) രോപണാ | |
| കാസു ദധ്മസി | — ശാരികാസു (ച) സ്ഥാപയാമഃ |
| അഥോ ഹാരിദ്രവേഷു | — അപി ച ഹരിതാലദ്രുമേഷു |
| മേ ഹരിമാണം | |
| നി ദധ്മസി | — നി ദധീമഹി |

അർത്ഥം—എന്നെസ്സംബന്ധിച്ച ശാരീരികമായ പച്ചപ്പു്, ആ വർണ്ണം ഇഷ്ടപ്പെടുന്ന പക്ഷികളിലും തത്തകളിലും ഞാൻ പകരുന്നു. പിന്നെ ആ പച്ചപ്പു് ഹരിതാലദ്രുമങ്ങളിൽ മാററിവെയ്ക്കുന്നു. (ഹരിതാലം = കരിങ്കുറുക)

13 ഉദഗാദയമാദിത്യോ—

വിശ്വേന സഹസാ സഹ

ദ്വിഷന്തം മഹ്യം രന്ധയൻ

മോ അഹം ദ്വിഷതേ രധം. വ 8

അന്വയം —

| | |
|---|---|
| അയം ആദിത്യഃ | — പുരോവർത്തി സൂര്യഃ |
| മഹ്യം ദ്വിഷന്തം രന്ധയൻ | — ഉപദ്രവകാരിണം ഹിംസൻ |
| വിശ്വേന സഹസാ സഹ | — സർവ്വേണ ബലേന സഹ |
| ഉൽ അഗാൽ | — ഉദയം പ്രാപ്തവാൻ |
| അഹം ദ്വിഷതേ | — അനിഷ്ടകാരിണേ, രോഗായ വാ |
| മോ രധം | — നൈവഹിംസാം കരോമി, സൂര്യ ഏവ തം വിനാശയതു |

അർത്ഥം—ഈ മുമ്പിൽ നില്ക്കുന്ന ആദിത്യൻ എനിക്കു് ഉപദ്രവകാരിയെ (അല്ലെങ്കിൽ എന്റെ രോഗത്തെ) നശിപ്പിച്ചുകൊണ്ടാണല്ലൊ എല്ലാ ബലത്തോടും കൂടി ഉദയം പ്രാപിച്ചിരിക്കുന്നതു് എനിക്കു് അനിഷ്ടകാരിയെ (അല്ലെങ്കിൽ രോഗത്തെ) ഞാൻ ഹിംസിക്കുന്നില്ല സൂര്യൻ തന്നെ നശിപ്പിക്കട്ടെ വർഗ്ഗം 9, 10, 11, സവ്യ ആംഗിരസഃ ഋഷിഃ ജഗതീത്രിഷ്ടുപ്ഛന്ദസീ

1 അഭിത്യം മേഷം പുരുഹൂതമൃഗ്മിയ—

മിന്ദ്രം ഗീർഭിർമ്മദതാവസ്വോ അർണ്ണവം

യസ്യദ്യാവോ ന വിചരന്തിമാനുഷാ

ഭുജേമംഹിഷ്ഠമഭിവിപ്രമർച്ചത

അന്വയം:—

| | | |
|---|---|---|
| യസ്യ (ഇന്ദ്രസ്യ കർമ്മാണി) ദ്യാവഃ ന | — | സൂര്യരശ്മയഃ യഥാ സർവ്വേഷാം ഹിതകരാഃ തഥാ |
| മാനുഷാ വി—ചരന്തി | — | മനുഷ്യാണാംഹിതാനി വിശേഷേണവർത്തന്തേ |
| ത്യം | — | തം പ്രസിദ്ധം |
| മേഷം | — | ശത്രുഭിഃസ്പർദ്ധമാനം |
| പുരു—ഹൂതം | — | പുരുഭിഃ, ബഹുഭിഃ യജമാനൈരാഹൂതം |
| ഋഗ്മിയം | — | ഋക്ഭിഃ വിക്രിയമാണം, സ്തൂയമാനം, സ്തുത്യാഹിദേവതാ വിക്രിയതേ |
| വസ്വഃ അർണ്ണവം | — | ധനാനാം ആവാസഭൂമിം |
| ഇന്ദ്രം (ഹേ സ്തോതാരഃ) | | |
| ഗീഃ—ഭിഃ | — | സ്തുതിഭി |
| അഭി മദത | — | ആഭിമുഖ്യേനഹർഷം പ്രാപയത |
| ഭുജേ | — | ഭോഗായ |
| മംഹിഷ്ഠം | — | അതിശയേന പ്രവൃദ്ധം |
| വിപ്രം | — | മേധാവിനം (ഇന്ദ്രം) |
| അഭി അർച്ചത | — | അഭിപൂജയത |

അർത്ഥം—അംഗിരസ്സുമഹർഷി ഇന്ദ്രതുല്യനായ ഒരു പുത്രനുണ്ടാവാൻ ദേവന്മാരേ ഭജിച്ചു ഇന്ദ്രൻ സ്വയം അംഗിരസ്സിൻെറ പുത്രനായി ജനിച്ചു സവ്യൻ എന്നു പേരായ ആ ആംഗിരസനാണ് ഈ സൂക്തത്തിൻെറ ഋഷി—

യാവനൊരാളുടെ കർമ്മങ്ങൾ, സൂര്യരശ്മികൾ സർവ്വചരാചരങ്ങൾക്കും ഹിതകരങ്ങളായപോലെ, മനുഷ്യർക്ക് ഹിതങ്ങളാണോ, ആ പ്രസിദ്ധനും, ശത്രുക്കളോടുസ്പർദ്ധിയ്ക്കുന്നവനും അസംഖ്യം യജമാനന്മാരാൽ വിളിക്കപ്പെടുന്നവനും സ്തുതിയാൽ വാങ്ങപ്പെടാവുന്നനും (അതായത്ത് സ്തുതിപ്രിയനും), ഐശ്വര്യങ്ങളുടെ ഇരിപ്പിടിവും ആയ ഇന്ദ്രന് ഹേ സ്തോതാക്കളേ, ആഭിമുഖ്യത്തോടുകൂടി ഹർഷം ചേർക്കുക സുഖാനുഭൂതിയ്ക്കു ഏററവും പ്രവൃദ്ധനും മേധാവിയുമായ ഇന്ദ്രനെ നേരിട്ടു പൂജിയ്ക്കുക (ശത്രുക്കളോടു സ്പർദ്ധിയ്ക്കുന്നവൻ എന്നർത്ഥത്തിൽ മേഷം എന്ന ഇന്ദ്രൻെറ

വിശേഷണത്തിൽ ഒരു ചെറുകഥയുണ്ട്. കണ്വന്റെ യാഗത്തിൽ ഇന്ദ്രൻ ആടായിച്ചമഞ്ഞു ചെന്നു് സോമം കുടിച്ചു കണ്വൻ ''മേഷഃ മേഷഃ'' (ആട്, ആട്) എന്നു പറഞ്ഞു അവിതഥവാക്കായ മഹർഷിയുടെ ആ വാക്കു ഇന്ദ്രന്റെ പേരായി)

2 അഭീമവന്വന്ത്സ്വഭിഷ്ടിമൂതയോ–
ന്തരിക്ഷപ്രാം തവിഷീഭിരാവൃതം
ഇന്ദ്രം ദക്ഷാസഋഭവോമദച്യുതം
ശതക്രതുംജവനീ സൂനൃതാരുഹൽ

അന്വയം —

| | |
|---|---|
| ഊതയഃ | — അവിതാരഃ രക്ഷിതാരഃ |
| ദക്ഷാസഃ | — ദക്ഷയിതാരഃ, പ്രധർഷയിതാരഃ |
| ഋഭവഃ | — ഉരുഭാന്തീതിഋഭവഃ മരുതഃ |
| സു–അഭിഷ്ടിം | — ശോഭനാഭിഗമനം |
| അന്തരിക്ഷ–പ്രാം | — അന്തരിക്ഷം സ്വതേജസാപ്രാതി പൂരയതീതി (ദ്വാദശസ്വാദിത്യേഷു ഇന്ദ്രസ്യവിദ്യമാനത്വാൽ) |
| തവിഷീഭി ആ–വൃതം | — ബലൈരാവൃതം അതിബലിനം |
| (അതഃഏവ) മദ–ച്യുതം | — ശത്രൂണാം മദസ്യച്യാവയിതാരം |
| ഇന്ദ്രം അഭി ഈം അവന്വൻ | — ആഭിമുഖ്യേനഖല്വഭജന്ത |
| (കിഞ്ച) ശത–ക്രതും | — ബഹുകർമ്മാണമിന്ദ്രം |
| (തൈർമ്മരുദ്ഭിഃപ്രയുക്താ) | |
| ജവനീ | — വൃത്രവധംപ്രതിപ്രേരയിത്രീ |
| സൂനൃതാ | — പ്രിയസത്യാത്മികാവാക് |
| ആ അരുഹൽ | — ആരുഢവതീ |
| ( പ്രഹരഭഗവോ ജഹി വീരയസ്വ ഇതി സാ വാക് ഇന്ദ്രസ്യോത്സാഹകാരിണ്യഭൂൽ) | |

അൎത്ഥം—രക്ഷിതാക്കളും, ആരെയും ക്രൂസാത്തവരും ആയ മരുത്തുക്കരം, ശോഭനാഭിഗമനനും, അന്തരിക്ഷം സ്വതേജസ്സാൽ നിറച്ചവനും (പന്ത്രണ്ടാദിത്യന്മാരിൽ ഇന്ദ്രനും പെട്ടും.) അതി പ്രബലനും, അതുകൊണ്ടുതന്നെ ശത്രുക്കളുടെ മദമടക്കുന്നവനും ആയ ഇന്ദ്രനെ നേരിട്ട ഭജിച്ചുപോന്നു. മാത്രമല്ല (വൃത്രവധ സമയത്തു്) ബഹുകൎമ്മാവായ ഇന്ദ്രനെ പ്രോത്സാഹിപ്പിച്ചു കൊണ്ടു് 'ഭഗവൻ, അടിക്കുക, കൊല്ലുക, ജയിക്കുക' എന്ന പ്രിയഹിതമായ വാക്കു് മരുത്തുക്കളാൽ പറയപ്പെട്ടതു് ഉയൎന്നു കേരംക്കായി. (വൃത്രയുദ്ധത്തിൽ മററു ദേവന്മാർ ഇന്ദ്രനെ വിട്ടു പോയി എന്നും മരുത്തുക്കരം വിടാതെ ഇന്ദ്രന്റെ കൂടെ നിന്നു എന്നും ഉള്ള കഥ ഇവിടെ സ്മൎത്തവ്യം.)

3 ത്വം ഗോത്രമങ്ഗിരോഭ്യോവൃണോരപോ—
താത്രയേശതദ്ദുരേഷുഗാതുവിൽ
സസേനചിദ്വിമദായാവഹോവസ്വാ—
ജാവദ്രിം വാവസാനസ്യ നൎത്തയൻ.

അന്വയം:—

(ഹേ ഇന്ദ്ര,) ത്വം ഗോത്രം — അവ്യക്തം ശബ്ദവന്തം വൃഷ്ട്യുദക സ്യാവരകം മേഘം അഥവാ ഗോസമൂഹം പണിഭിരപഹൃതം ഗുഹാസുനിഹിതം ഗുഹാദ്വാരോൽഘാടനേന
അംഗിരഃ—ഭ്യഃ — അംഗിരസാമൃഷീണാം അൎത്ഥായ
അപ അവൃണോഃ — അപവരണം കൃതവാനസി
ഉത ശത—ദുരേഷു — അപിചശതദ്വാരേഷുയന്ത്രേഷ്വ സുരൈഃ പീഡാൎത്ഥം പ്രക്ഷിപ്തായ
അത്രയേ — മഹൎഷയേ
ഗാതു—വിൽ — മാൎഗ്ഗസ്യലംഭയിതാഭൂഃ
(തഥാ) വി—മദായ
(മഹൎഷയേ) ചിൽ — അപി

സസേന വസു — അന്നേന (യുക്തം) ധനം
അവഹഃ — പ്രാപിതവാൻ
(തഥാ) ആജൌ — സംഗ്രാമേ (ജയാർത്ഥം)
വവസാനസ്യ — നിവർത്തമാനസ്യ അന്യസ്യാപിസ്തോതുഃ
അദ്രിം നർത്തയൻ — വജ്രംപ്രേരയൻ (രക്ഷണം കൃതവാനസി)
(അതസ്ത്വമഹത്വമവർണ്ണനീയം)

അർത്ഥം—അല്ലയോ ഇന്ദ്ര, മഴവെള്ളത്തെ തടഞ്ഞുനിർത്തുന്ന മേഘത്തെ (അല്ലെങ്കിൽ പണികളാൽ അപഹരിക്കപ്പെട്ട പശുവൃന്ദത്തെ ബന്ധിച്ച ഗുഹയുടെ ദ്വാരം) അംഗിരോഗോത്രക്കാരായ മഹർഷിമാർക്കായി അവിടുന്ന തുറന്നുവിട്ടു. പിന്നെ നൂറു തുളകളുള്ള യന്ത്രത്തിൽ അസുരന്മാരാൽ ഇട്ടു കഴക്കപ്പെട്ട അത്രിമഹർഷിക്കു, അതിൽനിന്ന രക്ഷപ്പെടുവാൻ വഴിയുണ്ടാക്കിക്കൊടുത്തു. വിമദമഹർഷിക്കു അന്നത്തോടു കൂടിയ ധനം എത്തിച്ചുകൊടുത്തു. അതുപോലെ വീട്ടിലിരുന്ന സേവിച്ച മറെറാരു സ്തോതാവിന്ന് (യുദ്ധത്തിൽ) വജ്രായുധം പ്രയോഗിച്ച് രക്ഷയേകി. അങ്ങിനെ അവിടുത്തെ മഹത്വം അവർണ്ണനീയമാണ്.

4 ത്വമപാമപിധാനാവൃണോരപാധാരയഃ പർവ്വതേ ദാനുമദ്വസു
വൃത്രംയദിന്ദ്രശവസാവധീരഹിമാദിത്സൂര്യം ദിവ്യാരോഹയോദൃശേ

അന്വയം —

ഹേ ഇന്ദ്ര, ത്വം അപാം — ഉദകാനാം
അപി-ധാനാ — അപിധാനാനി, ആച്ഛാദകാൻമേഘാൻ
അപ അവൃണോഃ — അപാവരിഷ്ഠാഃ
(തഥാ) പർവ്വതേ — പർവ്വവതി, പൂരയിതവ്യ പ്രദേശേ സ്വകീയനിവാസസ്ഥാനേ

| | |
|---|---|
| ദാന–മൽ | — ദാനമതഃ, ഹിംസായുക്തസ്യ താദൃശസ്യ വൃത്രാദേഃ |
| വസൂ അധാരയഃ | — ശത്രൂൻ ജിത്വാതദീയധന മപഹൃത്യ സ്വഗൃഹേ ന്യചിക്ഷിപഃ |
| (ത്വം) യൽ ശവസാ | — യദാബലേന |
| വൃത്രം അഹിം | — ലോകത്രയാവരകം, ആസമന്താൽ ഹന്താരം |
| അവധീഃ | — വധം പ്രാപയഃ |
| ആൽ ഇൽ | — അനന്തരമേവ |
| ദിവി ദൃശേ | — ദ്യുലോകേ ദ്രഷ്ടും |
| സൂര്യം ആ അരോഹയഃ | — വൃത്രേണാവൃതം സൂര്യം അസ്മാൽ അമുചഃ |

അർത്ഥം–അല്ലയോ ഇന്ദ്ര, അവിടുന്ന് വെള്ളം മറച്ചുനിന്ന മഴക്കാറിനെ നീക്കി വെള്ളം തുറന്ന് (ഭൂമിയിൽ) പൊഴിച്ചു. അതുപോലെ പർവ്വതത്തിൽ സ്വനിവാസത്തിൽ എല്ലാവരെയും ഉപദ്രവിച്ച് വസിക്കുന്ന വൃത്രാദ്യസുരന്മാരെ ജയിച്ച് അവരുടെ ധനം പിടിച്ചെടുത്ത്, സ്വഗൃഹത്തിൽ നിക്ഷേപിച്ചു ലോകത്രയങ്ങളെ സ്വശക്തിയാൽ മറയ്ക്കുന്നവനും (സകല ദേവന്മാരെയും സർവ്വവിദ്യകളെയും സമസ്തയശസ്സുകളെയും തന്നിലൊതുക്കി) സർവ്വരെയും ഹിംസിക്കുന്നവനുമായ വൃത്രനെക്കൊന്നു അതിന്നശേഷം ലോകത്തിന്നു കാണാനായി അന്തരിക്ഷത്തിൽ സൂര്യനെ വൃത്രന്റെ മറയിൽ നിന്ന് മോചിപ്പിച്ച് വീണ്ടും ഉയർത്തി.

5 ത്വം മായാഭിരപ മായിനോധമ–
സ്സ്വധാഭിര്യേ അധിശുപ്താ വജുഹ്വത
ത്വം പിപ്രോർന്നൃമണഃ പ്രാരുജഃ പുരഃ
പ്ര ഋജിശ്വാനം ദസ്യുഹത്യേഷ്വാവിഥ.

അന്വയം:—

(ഹേ ഇന്ദ്ര,) ത്വം
മായാഭിഃ — ജയോപായജ്ഞാനൈഃ
യേ (വൃത്രാദ്യസുരാഃ)
സ്വധാഭിഃ — ഹവിർല്ലക്ഷണൈരന്നൈഃ
ശുപ്താ അധി — ശോഭമാനേ സ്വകീയേമുഖേ ഏവ
അജുഹ്വത — അഹൌഷുഃ (ന ത്വഗ്നൌ)
(താൻ) മായിനഃ — വൃത്രാദീൻ അസുരാൻ
അപ അധമഃ — അപാഭിഗാമഃ
(തഥാ) ഹേ നൃ—മണഃ — നൃഷു, യജമാനേഷു അനുഗ്രഹബുദ്ധിയുക്തഃ
ത്വം പിപ്രോഃ — ഏതന്നാമ്നോ സുരസ്യ
പുരഃ പ്ര അരുജഃ — പുരാണി, നിവാസസ്ഥാനാനി പ്രാഭാംക്ഷീഃ
(ഏവം കൃത്വാനേനോപദ്രുതം)
ഋജിശ്വാനം — ഏതത്സംജ്ഞകം സ്തോതാരം
ദസ്യു—ഹത്യേഷു — ദസ്യൂനാംഹനനനിമിത്തഭൂതേഷു
പ്ര ആവിഥ — പ്രകർഷേണ രരക്ഷിഥ

അർത്ഥം—അല്ലയോ ഇന്ദ്ര, യാവചില വൃത്രാദികളായ അസുരന്മാർ ഹവിരന്നത്തെ അഗ്നിയിലല്ലാതെ തന്റെ നല്ല വായിൽ ഹോമിച്ചു പോന്നുവോ, കപടവൃത്തികളായ അവരെ അവിടുന്നു് ജയോപായ ജ്ഞാനങ്ങളാൽ ആട്ടിയകററി. യജമാനന്മാരിൽ അനുഗ്രഹബുദ്ധിയുള്ള ഇന്ദ്ര, അവിടുന്നു് പിപ്രു എന്ന പേരായ അസുരന്റെ നിവാസസ്ഥാനങ്ങളെ തകൎത്തു അങ്ങിനെ ചെയ്തിട്ടു് അവനാൽ ഉപദ്രവിക്കപ്പെട്ടിരുന്ന ഋജിശ്വാവെന്ന സ്തോതാവിനെ, അസുരവധം മൂലം രക്ഷിച്ചു

6 ത്വം കുത്സം ശുഷ്ണഹത്യേഷ്വാവിഥാ—
രന്ധയോ തിഥിഗ്വായ ശംബരം
മഹാന്തം ചിദർബ്ബുദം നിക്രമീഃ പദാ
സനാദേവ ദസ്യുഹത്യായജജ്ഞിഷേ

അന്വയം:—

| | |
|---|---|
| (ഹേ ഇന്ദ്ര,) ത്വം | |
| കുത്സം | — തംനാമകമൃഷിം |
| ശുഷ്ണ—ഹത്യേഷു | — ഏതന്നാമ്നോസുരസ്യഹനന യുക്തേഷു സംഗ്രാമേഷു |
| ആവിഥ | — രരക്ഷിഥ |
| (തഥാ) അതിഥി—ഗ്വായ | — അതിഥിഭിഃ ഗന്തവ്യായ ദിവോ ദാസായ |
| ശംബരം | — ഏതൽസംജ്ഞകം അസുരം |
| അരന്ധയഃ | — ഹിംസാം പ്രാപയഃ |
| (തഥാ) മഹാന്തം ചിൽ | — അതിപ്രവൃദ്ധമപി |
| അർബ്ബുദം | — ഏതൽസംജ്ഞകം അസുരം |
| പദാ നി ക്രമീഃ | — പാദേന നിതരാം ആക്രമിതാഭൂഃ |
| (യസ്മാദേവം തസ്മാൽ) | |
| സനാൽ ഏവ | — ചിരകാലാദേവാരഭ്യ |
| ദസ്യു—ഹത്യായ | — ഉപക്ഷയിതൃണാം ഹനനായ |
| ജജ്ഞിഷേ | — (സമ്പ്രദാ) ദസ്യുഹനനശീലോ ഭവസീത്യർത്ഥഃ |

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടുന്നു് കുത്സൻ എന്ന ഋഷിയെ ശുഷ്ണൻ എന്ന അസുരന്റെ ഘോരങ്ങളായ പോരുകളിൽ നിന്നു് രക്ഷിച്ചു അതിഥിഗമ്യനായ ദിവോദാസന്റെ രക്ഷയ്ക്കായി ശംബരനെന്ന അസുരനെ കൊന്നു. അതുപോലെ ഭീമാകാരനെങ്കിലും അർബ്ബുദനെന്ന അസുരനെ കാൽകൊണ്ടു് തട്ടിനീക്കി. അപ്പോൾ, അവിടുന്നു് ഉപദ്രവകാരികളായ ദസ്യുക്കളെ അമർത്തുന്ന ശീലത്തോടുകൂടിയവനാകുന്നു.

7 ത്വേ വിശ്വാതവിഷീ സധ്ര്യഗ്ഘിതാ
തവരാധസ്സോമപീഥായ ഹർഷതേ
തവവജ്രശ്ചികിതേ ബാഹ്വോർഹിതോ—
വൃശ്ചാശത്രോരവ വിശ്വാനിവൃഷ്ണ്യാ

അന്വയം:—

(ഹേ ഇന്ദ്ര,) ത്വേ
വിശ്വാ തവിഷീ — ത്വയി സർവ്വംബലം
സധ്ര്യക് ഹിതാ — സധ്രീചീനം, അപരാങ്മുഖം നിഹിതം
(തഥാ) തവ രാധഃ — മനഃ
സോമ—പീഥായ ഹർഷതേ — സോമപാനായ ഹൃഷ്യതേ
(കിഞ്ച) തവ ബാഹ്വോഃ
ഹിതഃ — ഹസ്തയോരവസ്ഥിതഃ
വജ്രഃ ചികിതേ — അസ്മാഭിർജ്ഞായതേ
(അതഃ) ശത്രോഃ — ശാതയിതുഃ വൈരിണഃ
വിശ്വാനി വൃഷ്ണ്യാ — സർവ്വാണി വൃഷ്ണ്യാനി, വീര്യാനി
അവ വൃശ്ച — ഛേദനം കുരു

അർത്ഥം—അല്ലയോ ഇന്ദ്ര, എല്ലാ ബലവും അഭിമുഖമായി അവിടുന്നിലാണ് നില്ക്കുന്നത്. അവിടുത്തെ മനസ്സ് സോമപാനത്തിന്നായി (സോമപാനത്തിൽ) ഹർഷിയ്ക്കുന്നു. പിന്നെ അവിടുത്തെ കൈകളിലുള്ള വജ്രായുധം ഞങ്ങൾക്കെല്ലാം അറിവുള്ളതാണ്. അതുകൊണ്ട് അവിടുന്ന് ശത്രുക്കളുടെ എല്ലാ വീര്യങ്ങളെയും (ശക്തികളെയും) ഛേദിച്ചുകളഞ്ഞാലും.

8 വിജാനീഹ്യാര്യാൻയേചദസ്യവോ—
ബർഹിഷ്മതേരന്ധയാശാസദവ്രതാൻ
ശാകീഭവയജമാനസ്യചോദിതാ
വിശ്വേത്താതേസധമാദേഷുചാകന

അന്വയം —

(ഹേ ഇന്ദ്ര, ത്വം)
ആര്യാൻ — വിദുഷഃ അനുഷ്ഠാതൄൻ
വി ജാനീഹി — വിശേഷേണബുധ്യസ്വ
യേ ച ദസ്യവഃ — അനുഷ്ഠാതൄണാം ഉപക്ഷയിതാരഃ

(ജ്ഞാത്വാച) ശാസൽ — ദുഷ്ടാനാമനുശാസനം, നിഗ്രഹം കുവ്വൻ
ബഹിഷ്മതേ — ബഹിഷാ, യജ്ഞേനയുക്തായ യജമാനായ
അവ്രതാൻ — കമ്മവിരോധിനഃ, ദസ്യൂൻ
രന്ധയ — ഹിംസാം പ്രാപയ, വശംഗമയ വാ
(അതഃ) ശാകീ — ശക്തിയുക്തഃ (ത്വം)
യജമാനസ്യ ചോദിതാ — പ്രേരകഃ
ഭവ — യജ്ഞവിഘ്നാതകാൻ തിരസ്കൃത്യ യജ്ഞാൻ സമ്യഗനുഷ്ഠാപയ
(സ്തോതാഹമപി) തേ താ — തവതാനിപൂവ്വോക്താനി കമ്മാണി
വിശ്വാ ഇൽ — സവ്വാണ്യേവ
സധ–മാദേഷു — സഹമാദനയുക്തേഷു യജ്ഞേഷു
(സ്തോതും) ചാകന — കാമയേ

അത്ഥം—അല്ലയോ ഇന്ദ്ര, അവിടുന്ന് വിദ്വാന്മാരായ കമ്മാനുഷ്ഠാതാക്കളെ വേണ്ടപോലെ അറിഞ്ഞാലും അനുഷ്ഠാതാക്കളെ ഉപദ്രവിക്കുന്ന ശത്രുക്കളെ വേർതിരിച്ചറിഞ്ഞാലും അങ്ങിനെ അറിഞ്ഞ് ദുഷ്ടന്മാരെ ശാസിച്ചുകൊണ്ട് യജ്ഞാനുഷ്ഠാതാവായ യജമാനനെ രക്ഷിയ്ക്കുവാൻ, കമ്മവിരോധികളായ ദസ്യുക്കളെ ഒടുക്കിയാലും അല്ലെങ്കിൽ അടക്കിയാലും അപ്രകാരം ശക്തിയുക്തനായ അവിടുന്ന് യജമാനന്ന് പ്രേരകനായി, വേണ്ടതും നല്ലതും തോന്നിക്കുന്നവനായി, യജ്ഞഘാതകരെ പുറംതള്ളി യജ്ഞങ്ങളെ അനുഷ്ഠിപ്പിക്കുക സ്തോതാവായ ഞാൻ നമ്മളൊരുമിച്ചുഹഷിക്കുന്ന യജ്ഞങ്ങളിൽ, അവിടുത്തെ മുൻ പറഞ്ഞ എല്ലാ കമ്മങ്ങളെയും സ്തുതിപ്പാനിച്ഛിക്കുന്നു

9 അനുവ്രതായരന്ധയന്നപവ്രതാ–
നാഭൂഭിരിന്ദ്രശ്ശ്നഥയന്നനാഭുവഃ
വൃദ്ധസ്യചിദ്വർദ്ധതോദ്യാമിനക്ഷത
സ്തവാനോവമ്രോവിജഘാനസംദിഹഃ

അന്വയം:—

(യഃ) ഇന്ദ്രഃ അനു-വ്രതായ — അനുകൂലകർമ്മണേ യജമാനായ
അപ-വ്രതാൻ — അപഗതകർമ്മണഃ, അയജമാനാൻ
രന്ധയൻ — ഹിംസയൻ, വശീകുർവ്വൻ വാ
(തഥാ) ആ-ഭൂഭിഃ — സ്തോതൃഭിഃ
അനാഭുവഃ — തദ്വിപരീതാൻ
ശ്നഥയൻ — ഹിംസയൻ (വർത്തതേ)
വൃദ്ധസ്യ ചിത് വർദ്ധതഃ — വൃദ്ധസ്യാപിപുനർവ്വർദ്ധമാനസ്യ
ദ്യാം ഇനക്ഷതഃ — സ്വർഗ്ഗം വ്യാപ്നുവതഃ (തസ്യ ഇന്ദ്രസ്യ)
സ്തവാനഃ വമ്രഃ — സ്തുതിംകുർവ്വാണഃ ഏതത് സംജ്ഞകഃ ഋഷിഃ
സം-ദിഹഃ — സമ്യഗുപചിതാഃ വല്മീകവപാഃ
വി ജഭാര — ഇന്ദ്രേണപരിഹൃതാന്തരായസ്സൻ പൃഥിവ്യാഃ സാരഭൂതം വല്മീകവപാലക്ഷണം യജ്ഞസംഭാരം ആഹാർഷീത്

അർത്ഥം—യാതൊരിന്ദ്രൻ അനുകൂലകർമ്മാവായ യജമാനനുവേണ്ടി, തദ്രക്ഷകരവേണ്ടി, കർമ്മംവിട്ടവരെ, കർമ്മവിരോധികളെ ഒടുക്കുന്നവനോ അടക്കുന്നവനോ ആയും, അതുപോലെ സ്തോതാക്കളെക്കൊണ്ട് അവരുടെ വിപരീതരെ, വിരോധികളെ ഒടുക്കുന്നവനായും വർത്തിക്കുന്നുവോ, സ്വതവേ പ്രവൃദ്ധ (പ്രപുഷ്ട)നെങ്കിലും വീണ്ടും പ്രപുഷ്ടി പ്രാപിക്കുന്നവനും, സ്വർഗ്ഗത്തെ വ്യാപിച്ചവനുമായ ആ ഇന്ദ്രന് സ്തുതിചെയ്യു വമ്രൻ എന്ന ഋഷി ഇന്ദ്രനാൽ തടസ്സങ്ങളാം നീക്കപ്പെട്ട് (ഇന്ദ്രന്റെ സഹായത്തോടുകൂടി) യജ്ഞസംഭാരങ്ങളിൽ മുഖ്യവും ഭൂമിയുടെ സാരഭൂതവുമായ വല്മീകവപ (ശാസ്ത്രോക്തമായ പുറ്റുമണ്ണ്) കൊണ്ടുവന്നു.

10 തക്ഷദ്യത്ത ഉശനാ സഹസാസഹോ—
വിരോദസീമജ്മനാ ബാധതേ ശവഃ—
ആത്വാവാതസ്യ നൃമണോ മനോയുജ—
ആപൂര്യമാണമവഹന്നഭിശ്രവഃ വ. 10

അന്വയം:—

| | |
|---|---|
| (ഹേ ഇന്ദ്ര,) യൽ ഉശാനാ | — യദാകാവ്യഃ |
| സഹസാ തേ സഹഃ | — ആത്മീയേന ബലേന ത്വദീയം ബലം. |
| തക്ഷൽ | — തനൂകൃതവാൻ, സമ്യക് തീക്ഷ്ണമകാഷീൽ |
| (തദാ) ശവഃ | — ത്വദീയം ബലം |
| മജ്മനാ | — സൎവ്വസ്യ ശോധകേനസ്വ തൈക്ഷ്ണ്യേന |
| രോദസീ വി ബാധതേ | — ദ്യാവാപൃഥിവ്യൌ ബാധതേ |
| ഹേ നൃ—മനഃ, | — നൃഷു, യജമാനേഷു അനുഗ്രഹബുദ്ധിയുക്ത, (ഇന്ദ്ര,) |
| ആ പൂര്യമാണം ത്വാ | — പൂൎവ്വോക്തേന ബലേന ആ സമന്താൽ പൂര്യമാണം ത്വാം |
| മനഃ—യുജഃ | — മനോവ്യാപാരമാത്രയുക്താഃ |
| വാതസ്യ | — വായോഃ (സംബന്ധിനഃ) തദ്വൽ വേഗേന ഗഛന്തഃ (അശ്വാഃ) |
| ശ്രവഃ അഭി ആ അവഹൻ | — ഹവിർല്ലക്ഷണമന്നം അഭി ലക്ഷ്യ ആഭിമുഖ്യേന പ്രാപയന്തു |

അൎത്ഥം—അല്ലയോ ഇന്ദ്ര, ശുക്രൻ ആത്മീയ ബലംകൊണ്ട് അവിടത്തെ ബലത്തിന്നു മൂച്ചകൂട്ടിയപ്പോഠം, അവിടത്തെ ശക്തി സൎവ്വശോധകമായ തീക്ഷ്ണതയാൽ ദ്യാവാപൃഥിവികളെ ബാധിക്കുന്നു; ഭയപ്പെടുത്തുന്നു. മനുഷ്യരിൽ, യജമാനന്മാരിൽ അനുഗ്രഹബുദ്ധിയോടുകൂടിയ ഇന്ദ്ര, മുൻപറഞ്ഞ ബലംകൊണ്ട് മുററും നിറഞ്ഞിരിക്കുന്ന അവിടത്തെ, മനോനിർദ്ദേശത്താൽ വായുവേഗത്തിൽ പറക്കുന്ന കുതിരകഠം, ഹവിരന്നത്തെ ഉദ്ദേശിച്ച് ഞങ്ങഠംക്ക് നേരെ എത്തിക്കട്ടെ.

വൎഗ്ഗം 11

11 മന്ദിഷ്ടയ ദുശനേകാവ്യേസചാ—

ഇന്ദ്രോ വങ്കൂവങ്കുതരാധിതിഷ്ഠതി.

ഉഗ്രോയയിം നിരപഃ സ്രോതസാസൃജ—

ദ്വിശുഷ്ണസ്യ ദൃംഹിതാ ഐരയൽ പുരഃ

അന്വയം —

| | |
|---|---|
| യൽ ഇന്ദ്രഃ ഉശനേ | — യദാ ഇന്ദ്രഃ കാമയമാനേ |
| കാവ്യേ സചാ മന്ദിഷ്ട | — ഉശനസാ സഹ സ്തുതോഭൂൽ |
| (തദാനീം) വങ്ക്ഷു | |
| വങ്ക്-തരാ | — അതിശയേന വക്രഗമനശീലൌ അശ്വൌ രഥേ സംയോജ്യ, |
| അധി തിഷ്ഠതി | — രഥമാരോഹതി, |
| ഉഗ്രഃ | — ഉൽഗൂർണ്ണഃ ഇന്ദ്രഃ |
| യയിം | — ഗമനയുക്താൻ മേഘാൻ |
| സ്രോതസാ | — പ്രവാഹരൂപേണ |
| അപഃ നിഃ അസൃജൽ | — ജലാനി നിരഗമയൽ |
| (തഥാ) ശുഷ്ണസ്യ | — തന്നാമകസ്യാസുരസ്യ |
| ദൃംഹിതാഃ പുരഃ | — പ്രവൃദ്ധാനി നഗരാണി |
| വി ഐരയൽ | — വിവിധം പ്രേരിതവാൻ, |

അർത്ഥം—എപ്പോൾ ഇന്ദ്രൻ ഇഷ്ടപ്പെട്ട ശുക്രനോടൊപ്പം സ്തുതിയ്ക്കപ്പെട്ടുവോ, അപ്പോൾ ഏറ്റവും കുടിലഗതികളായ കുതിരകളെപ്പൂട്ടി തേരിലേറി ഉഗ്രനായ ഇന്ദ്രൻ ആകാശചാരികളായ മഴക്കാറുകളിൽ നിന്ന് പ്രവാഹരൂപത്തിൽ വെള്ളം പുറത്തുവരുത്തി അതുപോലെ ശുഷ്ണനെന്ന അസുരന്റെ സമ്പന്നങ്ങളായ നഗരങ്ങളെ പലവിധത്തിൽ സൈന്യങ്ങളെ വിട്ടു കേടുവരുത്തി.

12 ആസ്മാരഥം വൃഷപാണേഷുതിഷ്ഠസി
ശാര്യാതസ്യ പ്രഭൃതാ യേഷുമന്ദസേ
ഇന്ദ്ര യഥാസുതസോമേഷു ചാകന-
നോനർവാണം ശ്ലോകമാരോഹസേദിവി

അന്വയം:—

ഹേ ഇന്ദ്ര, (ത്വം)
വൃഷ—പാനേഷു — വൃഷ്ണഃ സേചനസമർത്ഥസ്യ സോമസ്യ പാനാനി വൃഷപാണാനി, തേഷു നിമിത്ത ഭൂതേഷു
രഥം ആ തിഷ്ഠസി സ്മ — സ്വയമേവ രഥമാരൂഢ്യ ഗച്ഛസി (നത്വന്ന്യഃകശ്ചിത് പ്രവർത്തയിതാ)
(ഏവം സതി) യേഷു — സോമേഷു
(ത്വം) മന്ദസേ — ഹർഷംപ്രാപ്നോഷി
(താദൃശാസ്സോമാഃ)
ശാര്യാതസ്യ — ഏതന്നാമ്നോ രാജർഷേഃ സംബന്ധിനഃ
പ്ര—ഭൃതാഃ — അഭിഷവസംസ്കൃതാഃ
(അതഃ) സുത—സോമേഷു — അഭിഷുതസോമയുക്തേഷു അന്ന്യദീയേഷു യജ്ഞേഷു
യഥാ ചാകനഃ — യഥാകാമയസേ, ഏവമസ്യാപി ശാര്യാതസ്യ സോമാൻ കാമയസ്വ
(തഥാസതി) ദിവി
അനവ്വാണം — ദ്യുലോകേ ഗമനരഹിതം, സ്ഥിരം.
ശ്ലോകം ആ രോഹസേ — യശഃ പ്രാപ്നോഷി.

അർത്ഥം—ശര്യാതനെന്ന പേരായ രാജർഷിയുടെ യജ്ഞത്തിൽ ഭൃഗുഗോത്രക്കാരനായ ച്യവനൻ അശ്വികൾക്കുള്ള പാത്രമെടുത്തു. ഇന്ദ്രൻ കോപിച്ചു. പിന്നീട് ഇന്ദ്രനെ പറഞ്ഞിണക്കി സോമം കൊടുത്തു. മററു യാഗങ്ങളിലെപ്പോലെ സോമം സ്വീകരിപ്പാൻ ഇന്ദ്രനോടഭ്യർത്ഥനയും ഈ ഋക്കിലുണ്ട്.

അല്ലയോ ഇന്ദ്ര, അവിടുന്ന് സോമപാനം കാരണമാക്കിയാണല്ലൊ മററാരുടേയും സഹായം കൂടാതെ, സ്വയം തേർ തെളിച്ചെഴുന്നള്ളുന്നത്. അങ്ങിനെയിരിക്കേ, ഏതേതുവിധം സോമങ്ങളിൽ അവിടുന്ന് ഹർഷിക്കുന്നുവോ, അത്തരം സോമ

ങ്ങളും ശാര്യാതരാജർഷിയുടെ ഈ യജ്ഞത്തിൽ സംസ്കരിച്ചൊതുക്കിയിരിക്കുന്ന ചതച്ച സോമത്തോടുകൂടിയ അന്യയാഗങ്ങളിലെന്നപോലെ ഈ ശാര്യാതന്റെ സോമങ്ങളെയും കൈക്കൊണ്ടാലും. അപ്രകാരമായാൽ സ്വർഗ്ഗത്തിൽ അവിടുന്ന് അചലമായ യശസ്സാണ് പ്രാപിക്കുക

13 അദദാ അർഭാം മഹതേ വചസ്യവേ
കക്ഷീവതേ വൃചയാമിന്ദ്ര സുന്വതേ
മേനാഭവോ വൃഷണശ്വസ്യ സുക്രതോ—
വിശ്വേത്താതേ സവനേഷു പ്രവാച്യാ.

അന്വയം:—

ഹേ ഇന്ദ്ര, (ത്വം) മഹതേ — പ്രവൃദ്ധായ
വചസ്യവേ — ത്വദീയസ്തോത്രലക്ഷണം വചഃ ആത്മന ഇച്ഛതേ
സുന്വതേ — ത്വദ്ദേവതാകേഷു യജ്ഞേഷു സോമാഭിഷവം കുർവ്വതേ
കക്ഷീവതേ — ഏതന്നാമ്നേ രാജ്ഞേ
വൃചയാം അർഭാം അദദാഃ — വൃചയാഖ്യാം അല്പാം, യുവതിം ദത്തവാൻ
(തഥാ) ഹേ സു–ക്രതോ — ശോഭനകർമ്മൻ, ഇന്ദ്ര, (ത്വം)
വൃഷണശ്വസ്യ — ഏതദാഖ്യസ്യ രാജ്ഞഃ
മേനാ അഭവഃ — മേനാനാമികാകന്യകാഽഭൂഃ
തേ താ — ഉക്തരൂപാണി ത്വദീയാനി താനി കർമ്മാണി
വിശ്വാ ഇത് സവനേഷു — സർവ്വേഷ്വേവയജ്ഞേഷു
പ്ര–വാച്യാ — പ്രകർഷേണ വക്തവ്യാനി

അത്ഥം—ഇവിടെ ഒരു കഥാസൂചനയുണ്ട്. ദീഘതമസ്സെന്ന ഋഷി തൻെറ ഭാര്യാപുത്രഭൃത്യാദികളാൽ ഗംഗാമധ്യത്തിൽ ഒഴുക്കപ്പെട്ടു. അദ്ദേഹം ഏതോ പൊങ്ങുതടിയിൽ പിടിച്ചൊഴുകി, അംഗരാജൻ സ്വഭാര്യമാരോടുകൂടി ഗംഗയിൽ ക്രീഡിക്കുന്നിടത്തെത്തിച്ചേൎന്നു. സൎവ്വജ്ഞനായ ഋഷിയെ പൊങ്ങുതടിയിൽ നിന്നിറക്കി അംഗരാജൻ പറഞ്ഞു'. 'ഭഗവൻ, എനിക്കു് പുത്രനില്ല. അങ്ങുന്നു് എൻെറ ഈ മഹിഷിയിൽ പുത്രോല്പാദനം ചെയ്യാലും'. ഋഷി സമ്മതിച്ചു. മഹിഷിയാവട്ടെ, 'ഈ വയസ്സൻ, ചണ്ഡി, എനിക്കു് വേണ്ട' എന്നു കരുതി, ഉശിക് എന്ന ദാസിയെ ഋഷിസമീപത്തേയ്ക്കയച്ചു മന്ത്രശുദ്ധമായ ജലം തളിക്കപ്പെട്ട അവൾ ഋഷിപത്നിയായി. അവളിൽ ദീഘതമസ്സിനുണ്ടായ പുത്രനാണു് കക്ഷീവാൻ. കക്ഷീവാൻ രാജപുത്രനായംഗീകരിക്കപ്പെട്ടു. അദ്ദേഹം രാജസൂയാദി പല യാഗങ്ങളനുഷ്ഠിച്ചു. ഇന്ദ്രൻ പ്രീതനായി കക്ഷീവാന്നു് വൃചയ എന്നു പേരായ തരുണിയെക്കൊടുത്തു 'കക്ഷീവന്തം യ ഔശിജഃ' എന്നിടത്തും ഉശിക്പുത്രത്വം സ്മരിച്ചിരിക്കുന്നു.

അല്ലയോ ഇന്ദ്ര, മഹാനും, അവിടുത്തെ സ്തുതിക്കുന്നതിൽ തല്പരനും, അവിടുന്നു ദേവതയായ യജ്ഞങ്ങളിൽ സോമം സംസ്കരിക്കുന്നവനുമായ കക്ഷീവാനെന്ന രാജാവിന്നു് വൃചയ എന്നു പേരായ തരുണിയെ അവിടുന്നു് കൊടുത്തു. അല്ലയോ സല്ക്കൎമ്മാവൻ, വൃഷണശ്വൻ എന്ന രാജാവിങ്കൽ അവിടുന്നു' പ്രസാദിച്ചു് അദ്ദേഹത്തിന്നു് മേന എന്ന മകളായി പിറന്നു. ഇപ്രകാരം അവിടുത്തെ ഉപാസിയ്ക്കുന്ന (തൃപ്തിക്കുന്ന)വരെക്കുറിച്ചു് അവിടുന്നു ചെയ്ത കൎമ്മങ്ങൾ എല്ലാ യാഗങ്ങളിലും പ്രശംസിക്കത്തക്കവയത്രേ.

14 ഇന്ദ്രോ അശ്രായി സുധ്യോനിരേകേ
പജ്രേഷു സ്തോമോ ദുര്യോനയൂപഃ
അശ്വയുൎഗ്ഗവ്യൂ രഥയുൎവ്വസൂയു-
രിന്ദ്ര ഇദ്രായഃ ക്ഷയതി പ്രയന്താ

അന്വയം —

(യേഷു യജമാനേഷു) — അംഗിരസ്സു
പജ്രേഷു — സ്തോത്രം
സ്തോമഃ — ദ്വാരിനിഖാതാസ്ഥൂണേവ
ധ്രുവ്യഃ ന യൂപഃ (നിശ്ചലം തിഷ്ഠതി)

ഹേ ഇന്ദ്ര, (താൻ) — ശോഭനകർമ്മാണഃ യജമാനാൻ
സ്വ—ധ്യഃ — ദൈന്യന്യേ നിമിത്തഭൂതേ
നിരേകേ സതി
(രക്ഷിതും) അശ്രായി — അസേവിഷ്ഠ
(തസ്മാൽ ഇദാനീമപി)
രായഃ പ്ര—യന്താ — ധനസ്യ പ്രദാതാ
ഇന്ദ്രഃ ഇൽ — ഇന്ദ്രഃ ഏവ
(യജമാനാനാം ദാതുംസഃ)
ഇന്ദ്രഃ അശ്വ—യുഃ — അശ്വാനിച്ഛൻ
ഗവ്യുഃ — ഗാ ഇച്ഛൻ
രഥ—യുഃ — രഥാനിച്ഛൻ
വസു—യുഃ — അന്യദപിയദ്ധനമസ്തിതദിച്ഛൻ
ക്ഷയതി — വർത്തതേ

അർത്ഥം—അംഗിരസ്സുകളായ യജമാനന്മാരിൽ അവിടത്തെ ക്കുറിച്ച സ്തോത്രം ഇടമുറിയാതെ വാതുക്കൽ കുഴിച്ചിട്ട തൂണുപോലെ, നിശ്ചലമായി ചൊല്ലപ്പെട്ടു നിഷ്കിഞ്ചനത്വത്തിൽ നിന്ന ദാരിദ്ര്യത്തിൽ നിന്ന് ആ പുണ്യകർമ്മാക്കളെ രക്ഷിയ്ക്കാനായി, അല്ലയോ ഇന്ദ്രാ, അവിടുന്ന് തുനിഞ്ഞുവല്ലൊ ഇപ്പോഴും ധനപ്രദാതാവു് ഇന്ദ്രൻ തന്നെ യജമാനന്മാൎക്കു് (അഹത പശു പോലെ) കൊടുപ്പാനാണല്ലൊ ഇന്ദ്രൻ അശ്വങ്ങളെയും പശു ക്കളെയും രഥങ്ങളെയും മററു ധനങ്ങളെയും കാമിച്ച് വർത്തിക്കു ന്നതു്

15 ഇദംനമോവൃഷഭായസ്വരാജേ
സത്യശുഷ്മായതവസേവാചി
അസ്മിന്നിന്ദ്രവൃജനേസർവവീരാ—
സ്മൽസൂരിഭിസ്തവശർമൻസ്യാമ വ 11

അന്വയം,—

| | | |
|---|---|---|
| ഇദം നമഃ | — | പുരോവർത്തി സ്തുതിലക്ഷണം വചഃ |
| ഹേ ഇന്ദ്ര, വൃഷഭായ | — | വർഷണശീലായ |
| സ്വ-രാജേ | — | സ്വകീയേന തേജസാ രാജമാനായ |
| സത്യ-ശുഷ്മായ തവസേ | — | അവിതഥബലായ, അത്യന്തം പ്രവൃദ്ധായ (തുഭ്യം) |
| അവാചി | — | അസ്മാഭിഃ പ്രയോജി |
| അസ്മിൻ വൃജനേ | — | സംഗ്രാമേ |
| സർവ്വ-വീരാഃ | — | വീരൈർഭടൈരുപേതാഃ (വയം) |
| തവ സ്മൽ ശർമ്മൻ | — | ത്വയാദത്തേശോഭനഗൃഹേ (സ്മൽസുശബ്ദാർത്ഥഃ) |
| സൂരി-ഭിഃ സ്യാമ | — | വിദ്വത്ഭിഃ പുത്രാദിഭിസ്സഹഭവേമ |

അർത്ഥം—അല്ലയോ ഇന്ദ്ര, അഭീഷ്ടവർഷിതാവും സ്വതേജസ്സാൽ ഭാസമാനനും, സഫലമായ ബലത്തോടുകൂടിയവനും ഏററവും പ്രവൃദ്ധനും ആയ അവിടേയ്ക്കു ഈ നമസ്കാരം, സ്തുതിവചനം ഞങ്ങളർപ്പിക്കുന്നു ഈ സംഗ്രാമത്തിൽ (ജീവിതത്തിൽ) വീരഭടന്മാരോടുകൂടിയ (ജീവിത വിജയത്തിന്നാവശ്യമായ സൽഗുണ ശീലസിദ്ധികളാകുന്ന ഭടന്മാരോടുകൂടിയ) ഞങ്ങൾ അവിടുന്നരുളിയ ശോഭന (സുഖപ്രദായിയായ) ഗൃഹത്തിൽ വിദ്വാന്മാരായ (വിവേകികളായ) പുത്രാദികളോടുകൂടി ഭവിച്ചാവും

വർഗ്ഗം 12–13–14 ജഗതീത്രിഷ്ടുഭൗച്ഛന്ദസീ

1 ത്യം സുമേഷം മഹയാസ്വർവ്വിദം
ശതം യസ്യസുഭ്വസ്സാകമീരതേ
അത്യം ന വാജം ഹവനസ്യദം രഥ—
മേന്ദ്രം വവൃത്യാമവസേ സുവൃക്തിഭിഃ

അന്വയം —

യസ്യ (ഇന്ദ്രസ്യ) ശതം
സു–ഭ്വഃ — ശതസംഖ്യാകാസ്തോതാരഃ
സാകം ഈരതേ — സഹൈവ, യുഗപദേവസ്തുതൌ പ്രവർത്തന്തേ
മേഷം — ശത്രുഭിസ്സ്പർദ്ധമാനം
സ്വഃ–വിദം ത്യം ഇന്ദ്രം — സ്വഃ, സുഷ്ഠുവരണീയം ധനം, തസ്യ ലംഭയിതാരം പ്രസിദ്ധം ഇന്ദ്രം
അവസേ — അസ്മദ്രക്ഷണായ
സുവൃക്തി–ഭിഃ — സുഷ്ഠുവാവർജ്ജകൈഃ സ്തോത്രൈഃ
(ഹേ അധ്വര്യോ,) സു
മഹയ — സമ്യക് പൂജയ
ഹവന–സ്യദം — ആഹ്വാനം പ്രതി വേഗേന ഗച്ഛന്തം
അത്യം ന വാജം — ഗമനസാധനമശ്വമിവ
(തസ്യ) രഥം ആ
വവൃത്യാം — രഥം പ്രത്യാവർത്തയാമി

അർത്ഥം—യാതൊരു ഇന്ദ്രനെക്കുറിച്ച് നൂറു സ്തോതാക്കൾ കൂടി ഒപ്പം സ്തുതിക്കുന്നുവോ, ശത്രുക്കളോടു സ്പർദ്ധിക്കുന്നവനും കാമ്യമായ ധനത്തെ (ഉപാസകർക്ക്) നേടിക്കൊടുക്കുന്നവനുമായ ആ പ്രസിദ്ധനായ ഇന്ദ്രനെ, എന്റെ രക്ഷക്കായി ആകർഷകങ്ങളായ സ്തോത്രങ്ങളാൽ, അല്ലയോ അധ്വര്യോ, വേണ്ടപോലെ പൂജിക്കുക വിളികേട്ടാൽ വേഗവാനായ കുതിരപോലെ എത്തുന്ന അവിടുത്തെ തേരിനെ ഇങ്ങോട്ടു ഞാൻ തിരിച്ചുവരുത്തുന്നു

2 സപർവ്വതോന ധരുണേഷ്വച്യുത—
സ്സഹസ്രമൂതിസ്തവിഷീഷുവാവൃധേ
ഇന്ദ്രോയ ദ്വൃത്രമവധീന്നദീവൃത—
മുബ്ജന്നർണ്ണാംസിജർഹൃഷാണോ അന്ധസാ.

അന്വയം:—

| | |
|---|---|
| അന്ധസാ | — സോമലക്ഷണേനാന്നേന |
| ജർഹൃഷാണഃ ഇന്ദ്രഃ യൽ | — അത്യർത്ഥം ഹൃഷ്യൻ ഇന്ദ്രഃ യദാ |
| നദീ—വൃതം | — നദനാൽ നദ്യഃ ആപഃ, താസാം ആവരീതാരം |
| വൃത്രം | — ലോകത്രയാണാമാവരീതാരം |
| അർണ്ണാംസി ഉബ്ജൻ | |
| അവധീൽ | — ജലാനി അധഃപാതയൻ ഹതവാൻ |
| (തദാനീം) സഃ (ഇന്ദ്രഃ) | |
| പർവ്വതഃ ന | — ശിലോച്ചയ ഇവ |
| ധരുണേഷു അച്യുതഃ | — സർവ്വസ്യ ധാരകേഷു, ഉദകേഷു മദ്ധ്യേ ചലനരാഹിത്യേന സ്ഥിതഃ |
| സഹസ്രം—ഊതിഃ | — ബഹുവിധരക്ഷണവാൻ |
| തവിഷീഷു വവൃധേ | — ബലേഷു പ്രവൃദ്ധോബഭൂവ |

അർത്ഥം—സോമമയമായ ഹവിസ്സിൽ അത്യന്തം ഹർഷി ക്കുന്ന ഇന്ദ്രൻ എപ്പോൾ ജലങ്ങളെത്തടുത്തു നിർത്തുന്നവനും, ലോകത്രയങ്ങളുടെ ഗതി തടയുന്നവനും ആയ വൃത്രനെ (മേഘ ങ്ങൾ ഭേദിച്ച്) ജലങ്ങൾ താഴെ വീഴ്ത്തിക്കൊന്നുവോ, അപ്പോൾ അവിടന്ന് (ഇന്ദ്രൻ) ഒരു പർവ്വതം പോലെ, സർവ്വധാരകമായ ജലരാശിയുടെ മദ്ധ്യത്തിൽ ഇളകാതെ (കുലുങ്ങാതെ) ലോക ത്രയത്തിന്ന് നാനാ രക്ഷകളും നല്കിക്കൊണ്ട് സ്വബലങ്ങളിൽ പ്രവൃദ്ധനായി വർത്തിച്ചു.

3 സഹിദ്വരോദ്വരിഷു വവ്ര ഊധനി

ചന്ദ്രബുധ്നോ മദവൃദ്ധോ മനീഷിഭിഃ

ഇന്ദ്രം തമഹ്വേ സ്വപസ്യയാധിയാ

മംഹിഷ്ഠരാതിം സഹി പപ്രിരന്ധസഃ

| | |
|---|---|
| അദ്രിം ഭിനൽ | — അത്താരമസുരം അവധീൽ |
| (തേനാപഹൃതാഃ) ഗാഃ | |
| വിദൽ | — അലഭത |
| (തതഃ) നരഃ | — നേതാരഃ ദേവാഃ |
| ഉസ്രിയാഭിഃ | — ഗോഭിസ്സഹ |
| സം വാവശന്ത | — ഭൃശം ഹർഷശബ്ദമകുർവ്വൻ |

അർത്ഥം—(മുൻ ഋക്കിലെ, അപഹൃതഗോക്കളുടെ പുനരാനയനം ഇവിടെ വിസ്തരിക്കുന്നു) സരമ ദേവശുനി (പട്ടി) യാണ്. അംഗിരസ്സുകളുടെ പശുക്കരം പണിയാൽ അപഹരിക്കപ്പെട്ടപ്പോരം ഇന്ദ്രൻ സരമയെ വിളിച്ച്, അവ എവിടെയാണ് ഒളിപ്പിക്കപ്പെട്ടതെന്ന് പരിശോധിച്ചു വരാൻ പറഞ്ഞു., അപ്പോരം സരമ, 'എൻെറ കുട്ടികരംക്കു ആ പശുക്കളുടെ പാൽ മുതലായ ഗവ്യങ്ങരം തരാമെങ്കിൽ ഞാൻ പോയിത്തിരയാം' എന്നു പറഞ്ഞു. സരമ പോയി പശുക്കളെ ഒളിപ്പിച്ച സ്ഥലം കണ്ടുപിടിച്ച്, ഇന്ദ്രനെവന്നറിയിച്ചു.

ഇന്ദ്രൻെറയും ഋഷികളായ അംഗിരസ്സുകളുടെയും പ്രേരണയിൽ (പ്രവർത്തിച്ച്) സരമ എന്ന ദേവശുനി തൻെറ പുത്രന് അന്നം (പാൽ മുതലായവ) നേടി. ഇന്ന ദിക്കിൽ പശുക്കളുണ്ടെന്നറിഞ്ഞ് ദേവപതിയായ ഇന്ദ്രൻ (പശു) ക്ഷേപകനായ അസുരനെ കൊന്നു അപഹരിക്കപ്പെട്ട പശുക്കളെ വീണ്ടും നേടി അപ്പോരം നേതാക്കളായ ദേവന്മാർ പശുക്കളുമൊത്ത് ഏററവും സന്തോഷാരവം മുഴക്കി.

4 സസുഷ്ടുഭാ സസ്തുഭാസപ്തവിപ്രൈഃ
സ്വരേണാദ്രിം സ്വര്യോ നവഗ്വൈഃ
സരണ്യുഭിഃ ഫലിഗമിന്ദ്ര ശക്ര
വലംരവേണ ദരയോ ദശഗ്വൈഃ

അന്വയം:—

| | |
|---|---|
| ഹേ ശക്ര, ഇന്ദ്ര, | — ശക്തിമൻ, ഇന്ദ്ര, |
| നവ—ഗ്വൈഃ ദശ—ഗ്വൈഃ | — നവമാസൈർദ്ദശമാസൈശ്ച സത്രം കുർവ്വാണൈഃ, സൈഃ |

സരണ്യ—ഭിഃ — സരണം, ശോഭനാം ഗതിമിച്ഛദ്ഭിഃ
സപ്ത വിപ്രൈഃ — സപ്തസംഖ്യാകൈഃ മേധാതിഥി പ്രഭൃതിഭിഃ മേധാവിഭിഃ
സ്വ–സ്തുഭാ സ്വരേണ — ശോഭനസ്തോഭയുക്തേന ഉദാത്താദി ത്രൈവിധ്യസ്വരോപേതേന
സ്തുഭാ സ്വര്യഃ സഃ — സ്തോത്രേണ സുഖപ്രാപ്യഃ സഃ (ത്വം)
അദ്രിം ഫലി—ഗം — പർവ്വതം, മേഘം
വലം — അസുരം (ച)
രവേണ ദരയഃ — ആത്മീയേന ശബ്ദേന അബിഭയഃ

അർത്ഥം—അല്ലയോ ശക്തിമാനായ ഇന്ദ്ര, നവഗ്വന്മാരെന്നും ദശഗ്വന്മാരെന്നും രണ്ടുവിധത്തിലറിയപ്പെടുന്ന അംഗിരസ്സുകളിൽ സന്മാർഗ്ഗേച്ഛുക്കളായ മേധാതിഥി മുതലായ ഏഴു മേധാവികളാൽ, ഉചിതസ്തോഭത്തോടുകൂടി, ഉദാത്താനുദാത്തസ്വരിത സ്വരങ്ങളോടു കൂടിയ സ്തോത്രത്താൽ (അവക്ക്) എളുപ്പം പ്രാപ്യനായിത്തീർന്ന അവിടുന്ന്, സ്വശബ്ദം കൊണ്ട് പർവ്വതത്തെയും, മേഘത്തെയും, വലനെന്ന അസുരനെയും പേടിപ്പിച്ചു (ആംഗിരസന്മാർ രണ്ടുവിധക്കാരാണ് ഒമ്പതു മാസംകൊണ്ടു സത്രം ചെയ്യുവർ നവഗ്വന്മാർ, പത്തുമാസം കൊണ്ടു ചെയ്യുവർ ദശഗ്വന്മാർ).

5 ഗൃണാനോ അങ്ഗിരോഭിർദ്ദസ്മ വി വ-
രുഷസാ സൂര്യേണ ഗോഭിരന്ധഃ
വി ഭൂമ്യാ അപ്രഥയ ഇന്ദ്ര സാനു
ദിവോരജ ഉപരമസ്തഭായഃ വ 1

അന്വയം —
ഹേ ദസ്മ, — ദർശനീയ, ഇന്ദ്ര, (ത്വം)
അംഗിരഃ—ഭിഃ ഗൃണാനഃ — ഋഷിഭിസ്തൂയമാനസ്സൻ
ഉഷസാ സൂര്യേണ
(ച സഹ) ഗോഭിഃ — കിരണൈഃ

അന്ധഃ വി വഃ — അന്ധകാരം വ്യവൃണോഃ, വ്യനാശയഃ
(തഥാ) ഹേ ഇന്ദ്ര, (ത്വം)
ഭൂമ്യാഃ — പൃഥിവ്യാഃ
സാനു — സമുച്ഛ്രിതപ്രദേശം
വി അപ്രഥയഃ — വിശേഷേണ വിസ്തീർണ്ണമകരോഃ
(വിഷമാമിമാം സമീകൃതവാൻ)
(തഥാ) ദിവഃ രജഃ — അന്തരിക്ഷസ്യ, രജസഃ ലോകസ്യ
ഉപരം — ഉപ്തം മൂലപ്രദേശം
അസ്തഭായഃ — അസ്തഭ്നാഃ
(യഥാ തസ്യമൂലം ദൃഢം ഭവതി തഥാകാർഷീഃ)

അർത്ഥം:—അല്ലയോ ദർശനീയനായ ഇന്ദ്ര, അവിടുന്ന് അംഗിരസ്സുകളാൽ സ്തുതിക്കപ്പെടുന്നവനായി ഉഷസ്സുകൊണ്ടും സൂര്യനെക്കൊണ്ടും ഒപ്പം കിരണങ്ങളാൽ അന്ധകാരത്തെ നശിപ്പിച്ചു. അതുപോലെ ഭൂമിയുടെ ഉന്നതപ്രദേശം കണ്ടും കുന്നുമായി തന്നത് നിരത്തി. കൂടാതെ, അന്തരിക്ഷലോകത്തിന്റെ മൂലഭാഗം ദൃഢമായി ഉറപ്പിച്ചുനിർത്തി.

6 തദു പ്രയക്ഷതമമസ്യ കർമ്മ
ദസ്മസ്യ ചാരുതമമസ്തി ദംസഃ
ഉപഹ്വരേ യദുപരാ അപിന്വ
ന്മധ്വർണ്ണസോ നദ്യ ശ്ചതസ്രഃ

അന്വയം:—

ദസ്മസ്യ അസ്യ — ദർശനീയസ്യ ഇന്ദ്രസ്യ
തത് ഉ കർമ്മ — തദേവകർമ്മ
പ്രയക്ഷ-തമം — അതിശയേന പൂജ്യം
ദംസഃ ചാരു-തമം അസ്തി — (തദേവ) കർമ്മ അതിശയേന ശോഭനം ഭവതി

ഉപ–ഹ്വരേ — ഉപഹ്വരണീയേ ഗന്തവ്യേ, പൃഥിവ്യാസ്സംബന്ധിനി സമീപദേശേ
ഉപരാഃ — ഉപ്താഃ സ്ഥാപിതാഃ
മധു–അർണ്ണസഃ — മധുരോദകാഃ
ചതസ്രഃ നദ്യഃ — ഗംഗാദിനദീഃ
അപിന്വൽ — അസിഞ്ചൽ
യൽ— (ഏതൽ കർമ്മതാൽ അന്യേന കർത്തുമശക്യത്വാൽ പൂജ്യം)

അർത്ഥം—ദർശനീയനായ ഇന്ദ്രന്റെ ഈ (പറയാൻ പോകുന്ന) കർമ്മം തന്നെ ഏറ്റവും പൂജ്യമാണ് ആ കർമ്മം ഏററവും ശോഭനവുമാണ് ഭൂമിയെ സംബന്ധിച്ച് സമീപപ്രദേശത്ത്, സ്ഥാപിയ്ക്കപ്പെട്ടവയം മധുരജലങ്ങളോട് കൂടിയവയുമായ ഗംഗ മുതലായ നാലു പ്രധാന നദികളെ അവിടന്ന് നനച്ച് നിത്യജലപ്രവാഹവതികളാക്കി ഈ കർമ്മം മററാരാലും അശക്യമാകയാൽ ഏററവും പൂജ്യമത്രെ

7 ദ്വിതാവിവവ്രേ സനജാസനീളേ
അയാസ്യസ്തവമാനേഭിരർകൈഃ
ഭഗോനമേനേ പരമേവ്യോമ
ന്നധാരയ ദ്രോദസീ സുദംസാഃ

അന്വയം —
(സഃ) അയാസ്യ — യാസഃ പ്രയത്നഃ യുദ്ധത്രൈപൈഃ പ്രയത്നൈഃ സാധയിതുമശക്യഃ
സ്തവമാനേഭിഃ — സ്തോത്രം കവ്വൽഭിഃ
അർകൈഃ — ന്യതിത്രപൈപ്പൈമന്ത്രൈഃ
(സ്തൂയമാനസ്സൻ ഇന്ദ്രഃ സുസാധ്യഃ)
(ഏവം ഭൂതസ്സൻ ഇന്ദ്രഃ)
സന–ജാ — നിത്യജാതേ
സ–നീളേ — സമാനംനീളം ഓകഃ യയോഃ തേ സംലഗ്നേദ്യാവാപൃഥിവ്യൌ

ദ്വിതാ വി വവ്രേ — ദ്വിധാ വിവൃതേ അകരോൽ, ഭേദേനാസ്ഥാപയൽ
മേനേ പരമേ — മനനീയേ, ഉൽകൃഷ്ടേ
വി–ഓമൻ — വിവിധരക്ഷണേനഭസി (വർത്തമാനഃ)
ഭഗഃ ന — സൂര്യ ഇവ
സു–ദംസാഃ — ശോഭനകർമ്മാ (ഇന്ദ്രഃ)
രോദസീ അധാരയൽ — ദ്യാവാപൃഥിവ്യൗ അപോഷയൽ

അർത്ഥം–അവിടുന്ന് പ്രയത്നംകൊണ്ട്, വീരതകൊണ്ട്, യുദ്ധംകൊണ്ട്, നേടാവുന്നവനല്ല. സ്തോത്രകാരന്മാരുടെ സ്തുതിരൂപങ്ങളായ മന്ത്രങ്ങളാൽ എളുപ്പം നേടാവുന്നവനത്രേ. അപ്രകാരമുള്ള ഇന്ദ്രൻ ചിരകാല ജാതകളായി, ഏകസ്ഥാനത്തിൽ (ഒററവീട്ടിൽ) ഒപ്പം ഉറച്ചു നിന്നവരായ ദ്യാവാപൃഥിവികളെ രണ്ടായി പിരിച്ച് സ്ഥാപിച്ചു മനനീയവും, ഉൽകൃഷ്ടവും വിവിധരക്ഷണങ്ങളോടു കൂടിയതുമായ അന്തരിക്ഷത്തിൽ സൂര്യനെന്നപോലെ ശോഭന കർമ്മാവായ ഇന്ദ്രൻ ദ്യാവാപൃഥിവികളെ വളർത്തി.

8 സനാദ്ദിവം പരി ഭൂമാ വിരൂപേ
പുനർഭുവായുവതീ സ്വേഭിരേവൈഃ
കൃഷ്ണേഭിരക്തോഷാ രുശദ്ഭി
ർവപുർഭിരാചരതോ അന്യാന്യാ

അന്വയം —
വി–രൂപേ — ശുക്ലകൃഷ്ണതയാ വിഷമരൂപേ
പുനഃ–ഭുവാ — പുനഃ പുനഃ പ്രതിദിവസം ജായമാനേ
യുവതീ — തരുണ്യൗ (രാത്ര്യുഷസൗ)
ദിവം ഭൂമ — ദ്യുലോകം ഭൂമിം (ച)
സനാത് — ചിരകാലാദാരഭ്യ
സ്വേഭിഃ ഏവൈഃ — സ്വകീയൈർഗ്ഗമനൈഃ

പരി (ചരതഃ) — പര്യാവർത്തേതേ
അക്താ — രാത്രിഃ
കൃഷ്ണേഭിഃ — അന്ധകാരരൂപൈഃ വർണ്ണൈഃ
ഉഷാഃ (ച) രുശദ്-ഭിഃ
വപുഃ-ഭിഃ — ദീപ്യമാനൈഃ സ്വശരീരഭൂതൈഃ തേജോഭിരുപലക്ഷിതാ
അന്യാ—അന്യാ — പരസ്പരവ്യതിഹാരേണ
ആ ചരതഃ — ആവർത്തതേ

അർത്ഥം—വെളുത്തും കറുത്തുമായി വിഭിന്നരൂപകളും ദിവസം പ്രതി വീണ്ടും വീണ്ടും പിറക്കുന്നവരും നിത്യതരുണികളുമായ രാത്രിയും ഉഷസ്സും ദ്യുലോകത്തെയും ഭൂമിയെയും സ്വകീയ ഗമനങ്ങളാൽ ചുററുന്നു. രാത്രി അന്ധകാരത്തിന്റെ കറുപ്പോടും, ഉഷസ്സ് തിളങ്ങുന്ന സ്വശരീരതേജസ്സോടും കൂടി, പരസ്പരം ക്രിയാവിനിമയത്തോടു കൂടി (ചെയ്തിമാററത്തോടു കൂടി) ആവർത്തിക്കുന്നു (ഇതെല്ലാം ഇന്ദ്ര, അവിടുന്ന് ചെയ്യുന്നതാകുന്നു.)

9 സനേമി സഖ്യം സ്വപസ്യമാന
സൂനുർദാധാര ശവസാ സുദംസാഃ
ആമാസു ചിദ്ദധിഷേ പക്വമന്തഃ
പയഃ കൃഷ്ണാസു രുശദ്രോഹിണീഷു

അന്വയം:—

സു-അപസ്യമാനഃ — സ്വപഃ ശോഭനകർമ്മ, തദിവാചരൻ
ശവസാ സൂനുഃ — ശവസഃ, ബലസ്യപുത്രഃ (വിഭക്തിവ്യത്യയഃ)
സു-ദംസാഃ — ശോഭനകർമ്മയുക്തഃ (ഇന്ദ്രഃ)
സഖ്യം സനേമി ദാധാര — യജമാനാനാം സഖിത്വം ചിരാദ്ധാരയതി, പോഷയതി
(കിഞ്ച) ആമാസു ചിത് — ആർദ്രാസു, അപരിപക്വാസു ഗോഷുച

| | | |
|---|---|---|
| അന്തഃ | — | മധ്യേ |
| പക്വം പയഃ ദധിഷേ | — | പരിപക്വം ക്ഷീരം ധാരയസി |
| (തഥാ) കൃഷ്ണാസു | | |
| രോഹിണീഷു | — | കൃഷ്ണരോഹിതവർണ്ണാസുഗോഷു |
| (തദ്വിപരീതം) രുശൽ | — | ദീപ്യമാനം, ശ്വേതവർണ്ണം<br>പയഃ ദധിഷേ |

അർത്ഥം:—സൽകർമ്മശീലനും, ബലത്തിൻെറ മകനുമായ ഇന്ദ്രൻ ശോഭനകർമ്മയുക്തനായി യജമാനന്മാരുടെ സഖിത്വം സുചിരകാലമായി വളർത്തുന്നു. കൂടാതെ അവിടുന്ന് മൂപ്പെത്താത്ത പശുക്കളിലും കൊഴുത്ത പാൽ ധരിക്കുന്നു. (ഉണ്ടാക്കുന്നു) അതുപോലെ കറുത്തവയും ചുവന്നവയുമായ പശുക്കളിൽ തിളങ്ങുന്നതും വെളുത്തതുമായ പാൽ ധരിക്കുന്നു.

10 സനാൽസനീളാ അവനീരവാതാ
വ്രതാരക്ഷന്തേ അമൃതാസ്സഹോഭിഃ
പുരുസഹസ്രാജനയോനപത്നീ
ർദ്ദുവസ്യന്തിസ്വസാരോ അഹ്രയാണം വ. 2

അന്വയം;—

| | | |
|---|---|---|
| സനാൽ | — | ചിരകാലാദാരഭ്യ |
| സ—നീളാഃ | — | സമാന നിവാസസ്ഥാനാഃ |
| അവാതാഃ | — | വാതംഗമനം, തദ്രഹിതാഃ<br>(ഏകപാണ്യവസ്ഥാനാൽ) |
| അവനീഃ | — | അവനയഃ, അംഗുലയഃ |
| പുരു സഹസ്രാ | — | പുരൂണി, ബഹൂനി,<br>അസംഖ്യാതാനി |
| വ്രതാ | — | വ്രതാനി, ഇന്ദ്രസംബന്ധീനി<br>കർമ്മാണി |
| അമൃതാഃ | — | പുനഃ പുനഃ കരണേനാലസ്യ<br>രഹിതാഃ |
| സഹഃ—ഭിഃ രക്ഷന്തേ | — | ആത്മീയൈർബ്ബലൈഃ<br>പാലയന്തി |

ച) സ്വസാരഃ — സ്വയമേവസരന്ത്യഃ അംഗുലയഃ
— പാലയിത്ര്യഃ
ാണം — ലജ്ജാരഹിതം, പ്രഗത്ഭം
ന — ദേവപത്ന്യഇവ
ന്തി — പരിചരന്തി
ലിബന്ധനേന ഇന്ദ്രം പ്രീണയന്തി)

രത്ഥം—പണ്ടേ തുടങ്ങി ഒരേ പാർപ്പിടത്തോടുകൂടിയ (ഒരേ ന്മലുള്ള) വയും, പിരിഞ്ഞുപോകാത്തവയും, ആയ വിര ഇന്ദ്രന്നവേണ്ടിയ ആയിരമായിരം കർമ്മങ്ങളെ വീണ്ടും ം അനുഷ്ഠിച്ചും മടപ്പുവരാതെ, ആത്മീയബലംകൊണ്ട് ‍കർമ്മങ്ങളെ) സംരക്ഷിയ്ക്കുന്ന മാത്രമല്ല, ചലനശീലങ്ങ ആ വിരലുകൾ, രക്ഷിത്രികളായ ദേവപത്നികൾപോലെ ത്ഭമായി, ലജ്ജാരഹിതമായി അവിടത്തെ പരിചരി അതായത് അഞ്ജലിബന്ധം ചെയ്ത് ഇന്ദ്രനെ എപ്പോഴും യ്ക്കുന്നു

11 സനായുവോനമസാനവ്യോ അർകൈ
വസൂയവോമതയോദസ്മദദ്രുഃ
പതിം നപത്നീരുശതീരുശന്തം
സ്പൃശന്തിത്വാശവസാവൻമനീഷാഃ

ന്വയം —

ദസ്മ — ദശനീയ (ഇന്ദ്ര)
അർകൈഃ നമസാ — ശസ്ത്രരൂപൈർമന്ത്രൈഃ, നമസ്കാരേണ (ച)
(ത്വാം) നവ്യഃ — സ്തുത്യഃ (ഭവസി)
സനാ—യുവഃ — സനാതനമഗ്നിഹോത്രാദികർമ്മ ആത്മനഇച്ഛന്തഃ
വസൂ—യവഃ മതയഃ — ധനകാമാഃ, മേധാവിനഃ (ത്വം ത്വാം)
ഃ — പ്രയാസേന ജഗ്മുഃ

ഹേ ശവസാ–വൻ, — ബലവൻ, (ഇന്ദ്ര,)
(തൈഃ പ്രയുക്താഃ)
മനീഷാഃ — സ്തുതയഃ
ഉശതീഃ പത്നീഃ ഉശന്തം
പതിം ന — കാമയമാനാഃ പത്ന്യഃ കാമയമാനം പതിമിവ
ത്വാ സ്പൃശന്തി — ത്വാം പ്രാപ്നുവന്തി, സംഭജന്തേ

അർത്ഥം—അല്പയോ ദർശനീയനായ ഇന്ദ്ര, ശസ്ത്രരൂപങ്ങ
മന്ത്രങ്ങളാലും നമസ്കാരത്താലും യാതൊരവിടുന്ന്, വന്ദിക്ക
ടേണ്ടവനാണോ, ആ അവിടുത്തെ, അഗ്നിഹോത്രാദിസനാ
കർമ്മങ്ങളിൽ ശ്രദ്ധാലുക്കളും ധനകാമന്മാരുമായ മേധാവി
(ഋത്വിഗ്യജമാനന്മാർ) പ്രയാസത്തോടുകൂടിയാണ് പ്രാപ
ത്തു്. ബലവാനായ ഇന്ദ്ര, ഞങ്ങളാൽ ചൊല്ലപ്പെടുന്ന സൂ
കരം, കാമവതികളായ ഭാര്യമാർ കാമവാനായ ഭർത്താവി
എന്നപോലെ പ്രാപിക്കുന്നു, ഭജിക്കുന്നു.

12 സനാദേവതവരായോഗഭസ്ത്യൌ
നക്ഷീയന്തേനോപദസ്യന്തിദസ്മ
ദ്യുമാँ അസിക്രതുമാँ ഇന്ദ്രധീര
ശ്ശിക്ഷാശചീവസ്തവനശ്ശചീഭിഃ

അന്വയം:—

ഹേ ദസ്മ, തവ ഗഭസ്ത്യൌ — ദർശനീയ, (ഇന്ദ്ര.) തവഹസ്തേ
സനാൽ ഏവ — ചിരകാലാദാരഭ്യേസ്ഥിതാനി
രായഃ ന ക്ഷീയന്തേ — ധനാനിനവിനശ്യന്തി
ന ഉപ ദസ്യന്തി — സ്തോതൃഭ്യോദത്തമപിത്വദ്ധസ്
ഗതം ധനം ഉപക്ഷയം ന പ്രാപ്നോതി (അപി തു വർദ്ധ
ഹേ ഇന്ദ്ര, ധീരഃ (ത്വം)
ദ്യു–മാൻ അസി — ദീപ്തിമാൻ ഭവസി
(തഥാ) ക്രതു–മാൻ — ലോകഹിതകർമ്മയുക്തഃ (അസ

ഹേ ശചീ–വഃ, തവ
ശചീഭിഃ — കർമ്മവൻ, തവകർമ്മഭിഃ
നഃ ശിക്ഷ — അസ്മഭ്യം ധനം ദേഹി

അർത്ഥം—ദർശനീയനായ ഇന്ദ്ര, അവിടുത്തെ കയ്യിൽ എത്രയോ പണ്ടുകാലം മുതല്ക്കുള്ള ധനങ്ങളും നശിക്കുന്നില്ല സ്തോതാക്കൾക്ക് കൊടുത്തിട്ടും അതു കുറയുന്നില്ല വർദ്ധിക്കുന്നതേ ഉള്ളൂ അല്ലയോ ഇന്ദ്ര, ധീരനായ അവിടുന്ന് ശോഭമാനനാകുന്നു, ലോകഹിതകർമ്മം ചെയ്യുന്നവനാകുന്നു. അല്ലയോ കർമ്മയുക്ത, അവിടുത്തെ കർമ്മങ്ങളാൽ ഞങ്ങൾക്ക് ധനം തന്നരുളിയാലും.

13 സനായതേ ഗോതമ ഇന്ദ്രനവ്യ
മതക്ഷദ്ബ്രഹ്മ ഹരിയോജനായ
സുനീഥായനഃ ശവസാനനോധാഃ
പ്രാതർമ്മക്ഷൂധിയാവസുർജ്ജഗമ്യാൽ വ 3

അന്വയം —
(സഃ ഇന്ദ്രഃ) സനാ–യതേ— നിത്യഃ, ആദ്യഃ ഇവാചരതേ
ഹേ ശവസാന, ഇന്ദ്ര, — ബലവൻ, ഇന്ദ്ര.
ഹരി–യോജനായ — ഹരീരഥേ യോജയതി ഹരിയോജനഃ, തസ്മൈ
സു–നീഥായ — സുഷ്ഠുനേത്രേ (തുഭ്യം)
ഗോതമഃ നോധാഃ നവ്യം
ബ്രഹ്മ — നൂതനം ഏറ്റവും സ്തോത്രരൂപം സൂക്തം
നഃ അതക്ഷൽ — അസ്മദർത്ഥമകരോൽ
(സഃ) പ്രാതഃ മക്ഷു ധിയാ–
വസുഃ ജഗമ്യാൽ — ഇന്ദ്രഃ പ്രാതഃകാലേ ആഗച്ഛതു

അർത്ഥം—ആ ഇന്ദ്രൻ ആദ്യനും, നിത്യനും പോലെ ശോഭിക്കുന്നു ബലവാനായ ഇന്ദ്ര, ഹരികളെന്ന അശ്വങ്ങളെ തേരിൽ പൂട്ടുന്നവനും നല്ല നേതാവുമായ അവിടേയ്ക്ക് ഗോതമപുത്രനായ

നോധസ്സ് (ഞാൻ) ഈ സ്തോത്രരൂപമായ സൂക്തം ചൊല്ലിയല്ലൊ. ഇന്നും നാളെയും (എന്നും) പ്രാതഃകാലത്തു് ഇന്ദ്രൻ ശീഘ്രഗാമിയായി വന്നുചേരട്ടെ.

വർഗ്ഗം 4–5

1 ത്വംമഹാ ഇന്ദ്രയോഹശുഷ്മൈ
ദ്യാവാജജ്ഞാനഃ പൃഥിവീ അമേധാഃ
യദ്ധതേ വിശ്വാഗിരയശ്ചിദഭ്വാ
ഭിയാദൃള്ഹാസഃ കിരണാനൈജൻ

അന്വയം:–

| | |
|---|---|
| ഹേ ഇന്ദ്ര, ത്വം മഹാൻ | — ഗുണൈഃ സർവ്വാധികഃ (ഭവസി) |
| യഃ ഹ | — യഃഖലു (ത്വം) |
| അമേ | — അസുരകൃതേ ഭയേ സതി |
| ജജ്ഞാനഃ | — തദാനീമേവ പ്രാദുർഭൂതസ്സൻ |
| ശുഷ്മൈഃ | — ശത്രുശോഷകൈർബ്ബലൈഃ |
| ദ്യാവാപൃഥിവീ ധാഃ | — ദ്യാവാപൃഥിവ്യൌ അധാരയഃ |
| (താദൃശാൽ ഭയാൽ അമൂമുചഃ) | |
| (കിഞ്ച) യൽ ഹ തേ | |
| ഭിയാ | — യസ്യ ഖലു തവ സംബന്ധിന്യാ ഭീത്യാ |
| വിശ്വാ | — വിശ്വാനി, വ്യാപ്താനി ഭൂതജാതാനി |
| ഗിരയഃ ചിൽ | — ശിലോച്ചയാശ്ച |
| അഭ്വാ | — അന്യാന്യപിമഹാന്തിയാനി സന്തിതാനി (തേപിസർവ്വേ) |
| ദൃള്ഹാസഃ | — ദൃഢാഅപി |
| കിരണാഃ ന | — യഥാസൂര്യരശ്മയഃ ഇതസ്തതോ നഭസികമ്പതേ തദ്വൽ |
| ഐജൻ | — അകമ്പിഷത |

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടുന്ന് ഗുണങ്ങളാൽ സർവ്വാധികനാകുന്നു യാതൊരവിടുന്നാണോ അസുരകൃതമായ ഭയം ജനിച്ചപ്പോൾ ആവിർഭവിച്ച് (മുന്നോട്ടുവന്ന്) തീക്ഷ്ണബലങ്ങളാൽ ദ്യാവാപൃഥിവികളെ രക്ഷിച്ച കാത്തു് ആ ഭയത്തിൽനിന്ന് മോചിപ്പിച്ചതു്, ആ അവിടുത്തെപ്പററിയ ഭയംകൊണ്ടു്, എല്ലാടവും വ്യാപിച്ച ഭൂതജാതങ്ങളും, പർവ്വതങ്ങളും, മഹത്വമുള്ള മറെറല്ലാ ചരാചരങ്ങളും ഉറച്ചുനില്ക്കുന്നവെങ്കിലും, ആകാശത്തിൽ സൂര്യരശ്മികൾ അങ്ങിങ്ങു് ഇളകുന്നപോലെ, വിറച്ചു

2 ആയദ്ധരീഇന്ദ്രവിവ്രതാവേ
രാതേവജ്രംജരിതാബാഹ്വോർധാൽ
യേനാവിഹര്യതക്രതോഅമിത്രാൻ
പുരഇഷ്ണാസിപുരുഹൂതപൂർവ്വീഃ

അന്വയം—

| | |
|---|---|
| ഹേ ഇന്ദ്ര (ത്വം) യൽ | — യദാ |
| വി–വ്രതാ ഹരീ | — വിവിധകർമ്മാണൗ തദീയാവശ്വൗ |
| ആ വേഃ | — രഥേആഗമയസി, യോജയസി |
| (തദാനീം) തേ ബാഹ്വോഃ | — തവഹസ്തയോഃ |
| ജരിതാ | — സ്തോതാ |
| വജ്രം ആ ധാൽ | — സ്തോത്രേണസ്ഥാപയതി |
| ഹേ അവിഹര്യത–ക്രതോ | — പ്രേപ്സിതകർമ്മൻ |
| അമിത്രാൻ | — ശത്രൂൻ |
| യേന (വജ്രേണ) | |
| ഇഷ്ണാസി | — അഭിഗച്ഛസി |
| ഹേപുരു–ഹൂത | — പുരുഭിഃ, ബഹുഭിര്യജമാനൈഃ ആഹൂത (ത്വം) |
| പൂർവ്വീഃ പുരഃ | — ബഹൂനിഅസുരപുരാണി (ഭേത്തുമഭിഗച്ഛസി) |

അത്ഥം:-അല്ലയോ ഇന്ദ്ര, അവിടുന്ന് എപ്പോഴം വിവിധ കർമ്മസമർത്ഥങ്ങളായ കുതിരകളെ തേരിൽപൂട്ടുന്നുവോ, അപ്പോഴം അവിടുത്തെ കൈകളിൽ സ്തോതാവു് വജ്രായുധമെത്തിക്കുന്നു. (ഇന്ദ്രനും, ഇന്ദ്രന്റെ മഹത്വവും വജ്രായുധവുമെല്ലാം സ്തോതാക്കളുടെ മന്ത്രപ്രഭാവംകൊണ്ടു്, സങ്കല്പ ശക്തികൊണ്ടു് ഉണ്ടായതും വദ്ധിയ്ക്കുന്നതുമാണെന്നു് ആശയം) ഇഷ്ടകർമ്മാവായ ഇന്ദ്ര, ആ വജ്രംകൊണ്ടാണല്ലൊ, വളരെ യജമാനന്മാരാൽ വിളിയ്ക്കപ്പെടുന്നവനേ, അവിടുന്നു് ശത്രുക്കളെ നേരിടുന്നതു്, കണക്കററ അസുരപുരങ്ങളെപ്പിളക്കാൻ പോകുന്നതു്.

3 ത്വം സത്യ ഇന്ദ്ര ധൃഷ്ണരേതാ
ന്ത്വമൃഭുക്ഷാനര്യസ്ത്വംഷാട്
ത്വം ശുഷ്ണം വൃജനേ പൃക്ഷആണൌ
യൂനേ കുത്സായ ദ്യുമതേ സചാഹൻ.

അന്വയം —

| | |
|---|---|
| ഹേ ഇന്ദ്ര, ത്വം സത്യഃ | — സൽസ്വഭാവഃ, സർവ്വോൽകൃഷ്ടഃ |
| ഏതാൻ (ശത്രൂൻ | |
| അഭിഗതസ്സൻ) ധൃഷ്ണഃ | — തേഷാം ധർഷയിതാ, തിരസ്കർത്താ |
| (കിഞ്ച) ത്വം ഋഭുക്ഷാഃ | — ഋഭൂണാം അധിപതിഃ |
| നര്യഃ | — നൃഭ്യോഹിതഃ |
| (തഥാ) ത്വം ഷാട് | — ശത്രൂണാമഭിഭവിതാ |
| (കിഞ്ച) പൃക്ഷേ | — വീരൈഃ യോദ്ധും പ്രാപ്തവ്യേ |
| ആണൌ വൃജനേ | — സംഗ്രാമേ, യുദ്ധേ |
| ദ്യു-മതേ യൂനേ | — ദീപ്തിമതേ തരുണായ |
| കുത്സായ സചാ ത്വം | — സഹായോഭൂത്വാ |
| ശുഷ്ണം അഹൻ | — ഏതൽസംജ്ഞമസുരം അവധീഃ |

അത്ഥം-അല്ലയോ ഇന്ദ്ര, അവിടുന്നു് സത്തുക്കളിൽ വെച്ചുവനാകുന്നു, സർവ്വോൽകൃഷ്ടനാകുന്നു. ശത്രുക്കളെ നേരിട്ടു മടക്കിയവനാകുന്നു ഋഭുക്കളെന്ന ദേവന്മാരുടെ നാഥനാകുന്നു.

മനുഷ്യർക്ക് ഹിതകാരിയാകുന്ന ശത്രുക്കളുടെ ജേതാവാകുന്ന കൂടാതെ വീരയോദ്ധാക്കളാൽ പ്രാപ്യമായ കഠിനയുദ്ധത്തിൽ ശോഭനനും, യുവാവുമായ കുത്സന് സഹായിയായി. ശുഷ്ണനെന്ന അസുരനെ വധിച്ചു

4 ത്വം ഹ ത്യദിന്ദ്ര ചോദീഃ സഖാ

വൃത്രം യദ്വജ്രിൻ വൃഷകർമ്മന്നുഭ്നാഃ

യദ്ധ ശൂര വൃഷമണഃ പരാചൈ

ർവി ദസ്യൂംര്യോനാവകൃതോ വൃഥാഷാട്

അന്വയം് --

| | |
|---|---|
| ഹേ ഇന്ദ്ര ത്വം ഹ | — ത്വം ഖലു |
| സഖാ | — കുത്സസ്യ സഹായസ്സൻ |
| ത്യൽ | — തൽ, പ്രസിദ്ധം ജയലക്ഷണം യശഃ |
| ചോദീഃ | — പ്രേരിതവാൻ, അകാർഷീഃ |
| ഹേ വൃഷ—കർമ്മൻ, വജ്രിൻ | — വൃഷ്ട്യുദകസേചന കർമ്മോപേത, വജ്രവൻ |
| വൃത്രം യൽ ഹ ഉഭ്നാഃ | — കുത്സസ്യ ശത്രും യദാഖലു അഹിംസീഃ |
| ഹേ ശൂര, വൃഷ–മനഃ | — വീര, കാമാഭിവർഷകമനസ്സ, |
| വൃഥാഷാട് | — അനായാസേന ശത്രൂണാമഭി ഭവിതാ (ത്വം) |
| യൽ യോനൌ | — യദാഖലു വീരൈഃ മിശ്രണീയേ സംഗ്രാമേ |
| ദസ്യൂൻ | — കുത്സസ്യോപക്ഷയിതൃൻ അന്യാൻ ശത്രൂൻ |
| പരാചൈഃ വി അകൃതഃ | — പരാഗമനൈഃ പരാങ്മുഖാ യഥാ ഭവന്തി തഥാ വ്യച്ഛിനഃ |

(തദാനീം കുത്സഃ സർവ്വം യശഃ പ്രാപ്നോൽ)

അത്ഥം—അല്ലയോ ഇന്ദ്ര, അവിടുന്ന് കുത്സന്റെ സഹായിയായി അദ്ദേഹത്തിന്ന് ജയകീത്തിയുണ്ടാക്കി. അല്ലയോ മഴ പെയ്യിയ്ക്കുന്ന വജ്രായുധ, ശൂര, കാമവഷ്ണമനസ്സ, എപ്പോഴാം അവിടുന്ന് കുത്സന്റെ ശത്രുവെ ഹിംസിച്ചുവോ, അനായാസമായി ശത്രുഞ്ജയനായി എപ്പോഴാം അവിടുന്ന് വീരന്മാർ ചേന്ന യുദ്ധത്തിൽ കുത്സന്റെ മററു ശത്രുക്കളെയും പിന്തടക്കി ഓടിച്ചുവോ, അപ്പോഴാം കുത്സൻ എല്ലാ യശസ്സും നേടി.

5 ത്വം ഹത്യദിന്ദ്രാരിഷണ്യ
ന്ദൃള്ഹസ്യചിന്മർത്താനാമജുഷ്ടൌ
വ്യ / സ്മദാകാഷ്ഠാ അവ്വ്തേവ—
ഘ്നനേവവജ്രിഞ്ഛ്നഥിഹ്യമിത്രാൻ വ. 4

അന്വയം:—
ഹേ ഇന്ദ്ര, ത്വം ഹ ത്യൽ — ത്വം ഖലു തസ്യ
ദൃള്ഹസ്യ ചിൽ — ദൃഢസ്യ കസ്യചിദപി
അരിഷണ്യൻ — രേഷണം, ഹിംസാം അനിച്ഛൻ (ഭവസി)
(ദേവതാത്വേനാനുഗ്രഹീതത്വാൽ)
(തഥാപി) മർത്താനാം — സ്തോതൃണാമസ്മാകം
(ശത്രുഭിഃ) അജുഷ്ടൌ — അപ്രീതൌ സത്യാം
അസ്മൽ അവ്വ്തേ — അസ്മദീയാശായ (ഗന്തും)
കാഷ്ഠാഃ ആ വി വഃ — ദിശഃ ആസമന്താൽ വിവൃതാഃ കുത
(കിഞ്ചാതത്യാൻ)
അമിത്രാൻ — ശത്രൂൻ
ഹേ വജ്രിൻ, ഘനാ—ഇവ
ശ്നഥിഹി — ഘാതനേന വജ്രേണ ശ്നഥയ ജഹി

അത്ഥം—അല്ലയോ ഇന്ദ്ര, അവിടുന്ന് ദേവതാത്വം മൂലമുള്ള അനുഗ്രഹബുദ്ധിയാൽ, ആരെങ്കിലും ശക്തനായാലും, ഹിംസിക്കാനിച്ഛിക്കാറില്ല. എന്നാലും സ്തോതാക്കളായ ഞങ്ങളിൽ ശത്രുക്കൾ അപ്രീതരാവുമ്പോൾ, ഞങ്ങളുടെ കതിരുകൾ (ഇച്ഛപ്ര

കാരം എവിടെ സഞ്ചരിക്കുന്നതിന്നും) വഴി മുഴുക്കെ തുറക്കപ്പെട്ടതാക്കണം. കൂടാതെ, അല്ലയോ വജ്രായുധ, അവിടങ്ങളിലുള്ള ശത്രുക്കളെ, കഠിനമായ വജ്രത്താൽ വധിച്ചാലും.

6 ത്വാം ഹത്യദിന്ദ്രാർണ്ണസാതൌ

സ്വർമ്മീള്ഹേ നര ആജാഹവന്തേ

തവസ്വധാവ ഇയമാസമര്യ

ഊതിർവ്വാജേഷ്വ തസായ്യാഭൂൽ

അന്വയം:—

ഹേ ഇന്ദ്ര, അർണ്ണ—സാതൌ — അർണ്ണാനാം ഗന്തൄണാം, യുദ്ധേ പ്രവൃത്താനാം പുരുഷാണാം, സാതിഃ, ലാഭഃ യസ്മിൻ

സ്വഃ—മീള്ഹേ — മീഢം ധനം സുഷ്ഠുധനം യസ്മിൻ

ആജാ — ആജൌ, സംഗ്രാമേ

ത്യൽ ത്വാം — തൽ, പ്രസിദ്ധം ത്വാം (ഏവ)·

നരഃ ഹവന്തേ — യോദ്ധുകാമാഃ സാഹായ്യാർത്ഥമാഹ്വയന്തി

(തവ യദ്യുദ്ധം തത്ര സ്തോതാരഃ ത്വാം പ്രോത്സാഹയന്തി)

ഹേ സ്വധാ—വഃ,

സ—മര്യ — അന്നവൻ (ഇന്ദ്ര,) സംഗ്രാമേ

തവ (സംബന്ധിനീ)

ഇയം (ഊതിഃ) — ത്വദീയമിദം രക്ഷണം

ആ ഭൂൽ — അസ്മാൻ ആഭിമുഖ്യേന ഭവതു

വാജേഷു — സംഗ്രാമേഷു (യാ ഭവതി)

ഊതിഃ അതസായ്യാ — യോദ്ധുഭിഃ പ്രാപ്തവ്യാ (സാ ഭവതു)

അർത്ഥം—അല്ലയോ ഇന്ദ്ര, യുദ്ധോദ്യുക്തരായ ഭടന്മാരോടു ചേർന്നും, ധാരാളം അവർക്കു ധനാഗമമുള്ളതുമായ യുദ്ധത്തിൽ പ്രസിദ്ധമായി അവിടുത്തെയാണല്ലൊ യുദ്ധകാംക്ഷികൾ സഹായത്തിന്നു വിളിക്കുന്നതു്. അവിടുന്നു് എവിടെ യുദ്ധ

ത്തിലുണ്ടോ, അവിടെ സ്തോതാക്കളെ പ്രോത്സാഹിപ്പിയ്ക്കുന്നു. അല്ലയോ അന്നവാനേ, യുദ്ധത്തിൽ അവിടുത്തെ ഈ രക്ഷണം ഞങ്ങൾക്ക് ആഭിമുഖ്യത്തോടുകൂടി ഭവിയ്ക്കട്ടെ, യുദ്ധങ്ങളിൽ ഈ രക്ഷണം യോദ്ധാക്കളായ ഞങ്ങളാൽ പ്രാപിക്കത്തക്കതായി ഭവിക്കട്ടെ.

7 ത്വം ഹത്യദിന്ദ്ര സപ്തയുധ്യൻ
പുരോവജ്രിൻ പുരുകുത്സായദർദ്ദഃ
ബർഹിർന്നയൽ സുദാസേ വൃഥാവ
ർഗ്ഗംഹോരാജൻ വരിവഃ പൂരവേകഃ

അന്വയം:—

ഹേ വജ്രിൻ, ഇന്ദ്ര,

| | |
|---|---|
| പുരു—കുത്സായ | — തന്നാമകായ ഋഷയേ |
| യുധ്യൻ ത്വം | — യുദ്ധം കുർവ്വാണസ്ത്വം (ഏവ) |
| ത്യൽ സപ്ത പുരഃ ദർദ്ദഃ ഹ | — താഃ സപ്തസംഖ്യാകാനിനഗരാണിവ്യദാരയഃ, അദൈത്സീഃ ഖലു |
| (അപിച) സു—ദാസേ | — ഏതന്നാമകായരാജ്ഞേ |
| അംഹോഃ | — ഏതൽസംജ്ഞസ്യാസുരസ്യ സംബന്ധി |
| യൽ (ധനമസ്തിതൽ) | |
| വൃഥാ | — അനായാസേന |
| ബർഹിഃ ന വർക് | — ബർഹിരിവഅവൃണക്, അച്ഛിനഃ |
| ഹേ രാജൻ | — സ്വാമിൻ, ഇന്ദ്ര |
| (തദനന്തരം) പൂരവേ | — ത്വാം ഹവിഷാപൂരയതേ തസ്മൈസുദാസേ |
| വരിവഃ കഃ | — ധനം അകാർഷീഃ |

അർത്ഥം—വജ്രായുധനായ ഇന്ദ്ര, പുരുകുത്സനെന്ന ഋഷിയ്ക്കുവേണ്ടി യുദ്ധം ചെയ്തുകൊണ്ട് അവിടുന്ന് (അദ്ദേഹത്തിന്റെ ശത്രുക്കളുടെ) ഏഴു നഗരങ്ങളെ തകർത്തുവല്ലൊ. കൂടാതെ സുദാസ്സെന്ന രാജാവിന്നുവേണ്ടി അംഹുവെന്ന അസുരന്റെ ധനം പ

ളുപോലെ നശിപ്പിച്ചുവല്ലൊ. സ്വാമിൻ, അതിന്നശേഷം അവിടേയ്ക്കു നിറച്ച ഹവിസ്സപ്പിക്കുന്ന സുദാസ്സിന്ന് ധനവും കൊടുത്തരുളി.

8 ത്വം ത്യാംനഇന്ദ്രദേവചിത്രാ
മിഷമാപോനപീപയഃ പരിജ്മൻ
യയാശൂരപ്രത്യസ്മഭ്യംയംസി
ത്മനമൂർജ്ജംന വിശ്വധക്ഷരധ്യൈ

അന്വയം:—

ഹേ ദേവ, ഇന്ദ്ര, ത്വം നഃ — അസ്മാകം
ചിത്രാം ത്യാം ഇഷം — ചായനീയാം താം ഇഷം, അന്നം
പരി—ജ്മൻ — പരിതോവ്യാപ്തായാം ഭൂമൌ
ആപഃ ന — യഥാആപഃ, വൃഷ്ട്യുദകാനി ഭൂമ്യാംവർഷണേന പ്രവദ്ധയസി
(തഥാ) പീപയഃ — പ്രവദ്ധയ, യഥാസവ്വാഭൂമിരന്നേന പരിപൂർണ്ണാഭവതിതഥാകുരു
ഹേശൂര, (ഇന്ദ്ര) യയാ
(ഇഷാ) ത്മനം — ആത്മാനം
വിശ്വധ ക്ഷരധ്യൈ
ഊർജ്ജം ന — സവ്വതഃ ക്ഷരിതും ഉദകമിവ
അസ്മഭ്യം പ്രതി യംസി — പ്രയച്ഛസി
(ബഹുലമുദകമിവ പ്രാണധാരണരൂപം ജീവനമപി പ്രയച്ഛസി)

അത്ഥം—അല്ലയോ ദ്യോതമാനനായ ഇന്ദ്ര, ഞങ്ങൾക്ക, ഭൂമിയിലെല്ലാടവും പരന്ന് വ്യാപിയ്ക്കുന്ന മഴവെള്ളം പോലെ, നിരന്തനിറഞ്ഞ മനോഹരമായ അന്നം വദ്ധിപ്പിച്ചാലും അന്നംകൊണ്ട് ഭൂമി നിറയുന്നവണ്ണം ആക്കിയാലും അല്ലയോ ശൂരനായ ഇന്ദ്ര, അന്നംകൊണ്ട് നിറയ്ക്കുന്നപോലെ എങ്ങും ഒഴകുന്ന വെള്ളവും അവിടുന്ന് തന്നരുളുന്നു അതായത് ധാരാളം വെള്ളം പോലെ പ്രാണധാരണരൂപമായ ജീവനം (അന്ന)വും തന്നരുളുന്നു

9 അകാരിത ഇന്ദ്ര ഗോതമേഭി

ബ്രഹ്മാണ്യോക്താ നമസാ ഹരിഭ്യാം

സുപേശസംവാജമാഭരാനഃ

പ്രാതർമ്മക്ഷൂധിയാവസുർജ്ജഗമ്യാൽ വ. 5

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, തേ | — തവ |
| ഗോതമേഭിഃ | — തൽസംജ്ഞൈഃ ഋഷിഭിഃ |
| അകാരി | — സ്തോത്രംകൃതം |
| ബ്രഹ്മാണി നമസാ | — മന്ത്രജാതാനി ഹവിർല്ലക്ഷണേ നാന്നേന സഹ |
| ഹരി—ഭ്യാം | — അശ്വാഭ്യാമുപേതായ തുഭ്യം |
| ആ—ഉക്താ | — ആഭിമുഖ്യേനോക്താനി |
| (സഃ ത്വം) സു—പേശസം | — ബഹുവിധരൂപയുക്തം |
| വാജം നഃ ആ ഭര | — അന്നമസ്മഭ്യം ആഹര, ദേഹി |
| ധിയാ—വസുഃ പ്രാതഃ | |
| മക്ഷു ജഗമ്യാൽ | — ഇന്ദ്രഃ പ്രാതഃ കാലേ ഗച്ഛതു |

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടേയ്ക്കു് ഗോതമന്മാരാൽ (ഞങ്ങളാൽ) സ്തോത്രം കൃതമായി. (ചൊല്ലപ്പെട്ടു) ഹവിരന്നത്തോടുകൂടിയ മന്ത്രസമൂഹം, ഹരികളോടുകൂടിയ അവിടേയ്ക്കു വേണ്ടി ചൊല്ലപ്പെട്ടു. ബഹുരൂപമായ അന്നം ഞങ്ങൾക്കരുളിയാലും. കർമ്മംകൊണ്ടു് സമ്പന്നനായ ഇന്ദ്രൻ ഇന്നും നാളെയും (എന്നും) പ്രഭാതത്തിൽ ശീഘ്രഗാമിയായി വന്നുചേരട്ടെ. വർഗ്ഗം 6–7–8 ജഗതീത്രിഷ്ടുപ്ഛന്ദസീ, മരുതോദേവതാ.

1 . വൃഷ്ണേശർദ്ധായ സുമഖായ വേധസേ

നോധസ്സുവൃക്തിം പ്രഭരാമരുദ്ഭ്യഃ

അപോനധീരോമനസാ സുഹസ്ത്യോ

ഗിരസ്സമഞ്ജേ വിദഥേഷ്വാഭുവഃ

അന്വയം:—

(പൂർവ്വാർദ്ധേനോധാഃ പ്രേര്യതേ)

ഹേ നോധഃ, വൃഷ്ണേ — കാമാനാം വർഷിത്രേ

സു—മഖായ — ശോഭനയജ്ഞായ

വേധസേ — പുഷ്പഫലാദീനാംകർത്രേ

മരുൽ—ഭ്യഃ ശർധായ — മരുതാം സമൂഹായ (വിഭക്തി വ്യത്യയഃ)

സു—വൃക്തിം പ്ര ഭര — സുഷ്ഠ്വാവർജ്ജകം സ്തോത്രം പ്രേരയ, സ്തുഹി

(പ്രേരിതോനോധാഃ ആഹ)

ധീരഃ സു—ഹസ്ത്യഃ — ധീമാൻ, ശോഭനാംഗുലിയുക്തഃ, കൃതാഞ്ജലിഃ (അഹം)

(യാഃ) ഗിരഃ വിദഥേഷു — യജ്ഞേഷു

ആ—ഭുവഃ — യഥാശാസ്ത്രം പ്രയുക്താഃ, ദേവതാഭിമുഖീകരണസമർത്ഥാഃ ഭവന്തീതി ആഭുവഃ

മനസാ (താദൃശാഃ ഗിരഃ) — സ്തുതിലക്ഷണാവാചഃ

അപഃ ന — യഥാപർജ്ജന്യഃ യുഗപദേവ ബഹുഷുപ്രദേശേഷു ബഹൂശോജലാനിവർഷതിതദ്വൽ

സം അഞ്ജേ — സമ്യക്‌വ്യക്താഃ കരോമി

അർത്ഥം—(പൂർവ്വാർദ്ധത്തിൽ നോധസ്സിനോട് കൂട്ടുകാർ പറയുന്നു) അല്ലയോ നോധസ്സേ, കാമം വർഷിയ്ക്കുന്നതും ശോഭനയജ്ഞത്തോടുകൂടിയതും, പുഷ്പഫലാദികളെ ഉല്പാദിപ്പിക്കുന്നതുമായ മരുത്സമൂഹത്തെ ഉദ്ദേശിച്ച് നല്ല, ഹൃദ്യമായ സ്തോത്രം ചൊല്ലുക (അപ്രകാരം പ്രേരിതനായ നോധസ്സ് സ്തുതിയ്ക്കുന്നു) ബുദ്ധികൊണ്ടാലോചിക്കുന്നവനും, കൂപ്പുകയ്യുമായ ഞാൻ, യാഗങ്ങളിൽ ദേവതകളെ പ്രത്യക്ഷീകരിക്കുന്നതിന്ന പററിയ ശാസ്ത്രമനസരിച്ചുള്ള സ്തുതിവാക്കുകളെ, മേഘം ഒരേ സമയത്തു് പല ദിക്കിലും പെയ്യുന്ന വെള്ളംപോലെ, വ്യക്തീകരിക്കുന്നു, വെളിവാക്കുന്നു

2 തേജജ്ഞിരേദിവ ഋഷ്വാസഉക്ഷണോ

രുദ്രസ്യമര്യാഅസുരാഅരേപസഃ

പാവകാസശ്ശുചയസ്സൂര്യാഇവ

സത്വാനോനദ്രഫ്സിനോഘോരവർപ്പസഃ

അന്വയം:—

| | |
|---|---|
| ഋഷ്വാസഃ | — ദർശനീയാഃ |
| ഉക്ഷണഃ | — സേക്താരഃ, യുവാനഃ |
| രുദ്രസ്യ മര്യാഃ | — മര്യഃ മനുഷ്യഃ, മരുതാംമർത്യത്വാസംഭവാൽ പുത്രാഃ |
| അസുരാഃ | — ശത്രൂണാം നിരസിതാരഃ |
| അരേപസഃ പാവകാസഃ | — പാപരഹിതാഃ, സർവ്വേഷാം ശോധകാഃ |
| സൂര്യാ—ഇവ ശുചയഃ | — ദീപ്താഃ |
| ദ്രഫ്സിനഃ | — വൃഷ്ട്യുദകബിന്ദുഭിര്യുക്താഃ |
| സത്വാനഃ ന | — പരമേശ്വരസ്യ ഭൂതഗണാ ഇവ |
| ഘോര—വർപ്പസഃ | — ശത്രൂണാം ഭയങ്കരരൂപാഃ |
| തേ ദിവഃ ജജ്ഞിരേ | തേ (മരുതഃ) അന്തരിക്ഷാൽ പ്രാദുർഭൂതാഃ |

അർത്ഥം—ദർശനീയരും ധാരാളം ബലമുള്ളവരും, (യുവാക്കളും) രുദ്രപുത്രന്മാരും, ശത്രുക്കളെ മടക്കുന്നവരും, പാപരഹിതരും, എല്ലാററിനെയും ശുദ്ധീകരിക്കുന്നവരും, ആദിത്യനെന്നപോലെ തേജസ്വികളും, മഴവെള്ളത്തുള്ളികൾ മേൽപ്പററിയവരും, പരമശിവന്റെ ഭൂതഗണങ്ങൾ പോലെ ശത്രുക്കൾക്ക് ഭയങ്കരരൂപന്മാരുമായ ആ മരുത്തുക്കൾ അന്തരിക്ഷത്തിൽ നിന്നുളവായി. ('രുദ്രസ്യമര്യാഃ' എന്നിടത്ത് മര്യൻ എന്നാൽ മനുഷ്യനെന്നർത്ഥമാണെങ്കിലും മരുത്തുക്കൾക്ക് മനുഷ്യത്വം അസംഭാവ്യമാകയാൽ പുത്രന്മാർ എന്നർത്ഥമെടുക്കണം.)

3 യുവാനോരുദ്രാ അജരാ അഭോഗ്ഘനോ
വവക്ഷുരധ്രിഗാവഃ പവ്വതാ ഇവ
ദൃള്ഹാചിദ്വിശ്വാ ഭുവനാനി പാത്ഥിവാ
പ്രച്യാവയന്തി ദിവ്യാനിമജ്മനാ

അന്വയം —

| | |
|---|---|
| യുവാനഃ രുദ്രാഃ | — തരുണാഃ, രുദ്രപുത്രാഃ |
| അജരാഃ | — ജരാരഹിതാഃ |
| അഭോക്—ഹനഃ | — യേ ദേവാൻ ഹവിർഭിന്ന ഭോജയന്തി, തേഷാം ഹന |
| അധ്രി—ഗാവഃ | — അധൃതഗമനാഃ, അനിവാ ഗതയഃ |
| പവ്വതാഃ—ഇവ (ദൃഢാംഗാഃ മരുതഃ) വവക്ഷുഃ | — സ്തോതൄണാമഭിമതം പ്രാപയിതുമിച്ഛന്തി |
| (അപി ച) വിശ്വാ | |
| ഭുവനാനി | — സവ്വാണി സൽഭാവം പ്ര |
| പാത്ഥിവാ | — പൃഥിവ്യാം ഭവാനി |
| ദിവ്യാനി | — ദിവിഭവാനി (ചവസ്തന |
| ദൃള്ഹാ ചിൽ | — ദൃഢാന്യപി |
| മജ്മനാ പ്ര ച്യവയന്തി | — ശോധകേന ബലേന പ്രചാലയന്തി |

അത്ഥം—നിത്യയുവാക്കളും, രുദ്രപുത്രന്മാരും, ഏ
ബാധിക്കാത്തവരും, ദേവന്മാരെ ഹവിസ്സുകൊണ്ട് ഉ
രുടെ ഹന്താക്കളും (അതായതു് നിത്യനൈമിത്തിക
ദേവപ്രീതി കമ്മങ്ങരം ചെയ്യാത്തവരെ, അതിന്നു് വ
കളെ, ഹനിക്കുന്നവർ) തടവില്ലാത്ത ഗ... [illegible]

മാത്രമല്ല, മുത്തങ്ങളും ഭൂവിലും ദ്യോവിലും ഉള്ളവയുമായ എല്ലാററിനെയും, കരുത്തുള്ളവയാണെങ്കിൽപോലും, തങ്ങളുടെ ശോധകമായ ബലംകൊണ്ടു് പിടിച്ചു കലുക്കുന്നു, മറിച്ചിടുന്നു.

4 ചിത്രൈരഞ്ജിഭിർവ്വപുഷേ വ്യഞ്ജതേ
വക്ഷസ്സുരുക്മാ അധിയേതിരേശുഭേ
അംസേഷ്വേഷാം നിമിമൃക്ഷുരൃഷ്ടയ
സ്സാകംജജ്ഞിരേ സ്വധയാദിവോനരഃ

അന്വയം —

| | |
|---|---|
| വപുഷേ | — രൂപായ, ശോഭാർത്ഥം (മരുതഃ) |
| ചിത്രൈഃ അഞ്ജി–ഭിഃ | — നാനാവിധൈഃ, രൂപാദി വ്യഞ്ജനസമർത്ഥൈഃ ആഭരണൈഃ സ്വശരീരാണി |
| വി അഞ്ജതേ | — വ്യക്തം കുർവ്വന്തി, അലം കുർവ്വന്തി |
| വക്ഷഃ–സു | — ഭുജാന്തരേഷു |
| രുക്മാൻ | — രോചമാനാൻ ഹാരാൻ |
| ശുഭേ അധി യേതിരേ | — ശോഭാർത്ഥം ഉപരിചക്രിരേ |
| (അപിച) ഏഷാം | |
| അംസേഷു ഋഷ്ടയഃ | — ആയുധാനി |
| നി മിമൃക്ഷുഃ | — നിമൃഷ്ടാഃ സ്ഥിതാബഭൂവുഃ |
| (തൈരായുധൈ സ്സഹിതാഃ) നരഃ | — നേതാരഃ |
| ദിവഃ | — അന്തരിക്ഷാൽ |
| സ്വധയാ സാകം ജജ്ഞിരേ | — സ്വകീയേന ബലേന സഹപ്രാദുർഭൂതാഃ |

അർത്ഥം–ശരീരശോഭയ്ക്കു വേണ്ടി മരുത്തുക്കൾ നാനാവിധങ്ങളായ, രൂപശോഭികളായ ആഭരണങ്ങളെ സ്വന്തം അംഗങ്ങളിൽ അണിയുന്നു തിളങ്ങുന്ന മാലകൾ ശോഭയ്ക്കുവേണ്ടി മാറിടത്തിൽ പൊക്കി അണിഞ്ഞിരിക്കുന്നു പുറമേ, അവരുടെ തോൾകളിൽ ആയുധങ്ങൾ പിടിപ്പിച്ചിരിക്കുന്നു ആ ആയുധങ്ങളോടു കൂടിയാണ് നേതാക്കളായ അവർ അന്തരിക്ഷത്തിൽ നിന്നു് സ്വബലംകൊണ്ടു് ഒപ്പം ജനിച്ചതു്.

5 ഈശാനകൃതോ ധുനയോരിശാദസോ
വാതാൻ വിദ്യുതസ്തവിഷീഭിരക്രത
ദുഹന്ത്യൂധർദ്ദിവ്യാനി ധൂതയോ
ഭൂമിംപിന്വന്തി പയസാപരിജ്രയഃ വ 6

അന്വയം:—

| | |
|---|---|
| ഈശാന—കൃതഃ | — സ്തോതാരം, ഈശാനം, ധനപതിം കുർവ്വാണാഃ |
| ധുനയഃ | — (മേഘാദീനാം) കമ്പയിതാരഃ |
| രിശാദസഃ | — രിശാനാം, ഹിംസകാനാം അത്താരഃ |
| (മരുതഃ) തവിഷീഭിഃ | — ആത്മീയൈർബ്ബലൈഃ |
| വാതാൻ വി—ദ്യുതഃ | — വായൂൻ, വിദ്യോതമാനാസ്തഡിതഃ (ച) |
| അക്രത | — കുർവ്വന്തി |
| (കൃത്വാച) പരി—ജ്രയഃ | — പരിതോഗന്താരഃ |
| ധൂതയഃ | — കമ്പയിതാരഃ |
| ദിവ്യാനി ഊധഃ | — ദിവിഭവാനി ഊധസ്ഥാനീയാനി അഭ്രാണി |
| ദുഹന്തി | — രക്തീകുർവ്വന്തി, ജലരഹിതാനി കുർവ്വന്തി |
| (അനന്തരം) ഭൂമിം പയസാ പിന്വന്തി | — മേഘാന്നിർഗ്ഗതേന ജലേന സിഞ്ചന്തി |

അർത്ഥം—സ്തോതാക്കളെ പ്രഭുക്കളാക്കുന്നവരും, മേഘാദികളെ ഇളക്കുന്നവരും, ക്രൂരന്മാരെ ഒടുക്കുന്നവരും ആയ മരുത്തുക്കൾ സ്വകീയബലംകൊണ്ട് കാററും ഇടിമിന്നലും ഉണ്ടാക്കുന്നു. എന്നിട്ട് സർവ്വത്ര ചരിച്ച് എല്ലാററിനെയും വിറപ്പിച്ച്, ദ്യോവിൻെറ അകിടിൻെറ സ്ഥാനത്തുള്ള മേഘങ്ങളെ കറന്ന്, അവയെ നിർജ്ജലങ്ങളാക്കുന്നു മേഘാദികളിൽ നിന്ന് പുറത്തുവന്ന ജലം (മഴ) കൊണ്ട് ഭൂവിനെ നനയ്ക്കുന്നു

6 പിന്വന്ത്യപോ മരുതസ്സുദാനവഃ

പയോഘൃതവ ദ്വിദഥേഷ്വാഭുവഃ

അത്യംനമിഹേ വിനയന്തിവാജിന

മുത്സം ദുഹന്തി സ്തനയന്തമക്ഷിതം

അന്വയം:—

| | |
|---|---|
| സു—ദാനവഃ മരുതഃ | — ശോഭനദാനാസ്തേ |
| പയഃ | — ക്ഷീരവൽ സാരവതീഃ |
| ആ—ഭുവഃ | — ആഭവന്തീത്യാഭുവഃ, ഋത്വിജഃ |
| വിദഥേഷു ഘൃത—വൽ | — യജ്ഞേഷു യഥാഘൃതം സിഞ്ചന്തി തദ്വൽ |
| അപഃ പിന്വന്തി | — ജലംസിഞ്ചന്തി |
| (തേ) അത്യം ന | — യഥാസാദിനഃ അശ്വം യുദ്ധാത്ഥം ശിക്ഷന്തി തഥാ |
| വാജിനം മിഹേ വി നയന്തി | — വേഗവന്തം മേഘം വഷ്ണായ സ്വാധീനം കുവ്വന്തി |
| (വിനീയച) സ്തനയന്തം അക്ഷിതം ഉത്സം | — ഗജ്ജന്തം അക്ഷീണം മേഘം |
| ദുഹന്തി | — രക്തീകുവ്വന്തി |

അർത്ഥം—ദാനവാന്മാരായ മരുത്തുക്കാം യജ്ഞങ്ങളിൽ ഋത്വിക്കുകാം നെയ്യുഴുകുന്ന പോലെ പാലിനതുല്യം സാരവത്തായ വെള്ളം പൊഴിക്കുന്നു. കുതിരക്കാരൻ കുതിരയെപ്പോരിന്നു പരിശീലിപ്പിക്കുന്നപോലെ. വേഗമൊത്ത മേഘത്തെ അവർ വഷ്ണത്തിന്ന് വേണ്ടി സ്വാധീനമാക്കുന്നു പിന്നെ ഗജ്ജിക്കുന്നതും അക്ഷീണവുമായ മേഘത്തെ കറക്കുന്നു, നിജ്ജലമാക്കുന്നു.

7 മഹിഷാസോമായിനശ്ചിത്രഭാനവോ

ഗിരയോനസ്വതവസോ രഘുഷ്യദഃ

മൃഗാഇവഹസ്തിനഃ ഖാദഥാ വനാ

യദാരുണീഷു തവിഷീരയുഗ്ധ്വം.

അന്വയം:—

മഹിഷാസഃ മായിനഃ
ചിത്ര—ഭാനവഃ — മഹാന്തഃ, പ്രാജ്ഞാഃ, ശോഭന ദീപ്തയഃ
ഗിരയഃ ന സ്വ—തവസഃ — പർവ്വതാ ഇവ ബലേനയുക്താഃ
രഘു—സ്യദഃ — ശീഘ്രഗമനാഃ
(ഹേ മരുതഃ യൂയം)
ഹസ്തിനഃ മൃഗാഃ—ഇവ — ഹസ്തവന്തഃ ഗജാ ഇവ
വനാ — വനാനി, വൃക്ഷജാതാനി
ഖാദഥ — ഭക്ഷയഥ, പ്രഭുങ്ക്ഥ
യത് — യസ്മാൽ കാരണാൽ
ആരുണീഷു — അരുണവർണ്ണാസുബഡവാസു
തവിഷീഃ അയുഗ്ധ്വം — ബലാനി സംയോജിതവന്തഃ
(തസ്മാൽ ഭവതാം വാഹനസ്യ പ്രബലത്വാൽ ഭവന്തഃ സർവ്വം ഭഞ്ജന്തി)

അർത്ഥം—മഹാന്മാരും, പ്രാജ്ഞന്മാരും, ശോഭനപ്രകാശന്മാരും, മലകൾ പോലെ ബലമേറിയവരും, ശീഘ്രഗാമികളുമായ മരുത്തുക്കളേ, നിങ്ങൾ കൊമ്പനാനകൾ പോലെ വൃക്ഷക്കൂട്ടങ്ങളെ ഭഞ്ജിക്കുന്നു, ഭക്ഷിയ്ക്കുന്നു നിങ്ങളുടെ വാഹനങ്ങളായ ചുകന്ന പെൺകുതിരകളെ നിങ്ങൾ ബലവതികളാക്കിട്ടുമുണ്ടല്ലൊ ആ വാഹനങ്ങളുടെ കരുത്താൽ നിങ്ങളെല്ലാം തകൎക്കുന്നു

8 സിംഹാഇവനാനദതിപ്രചേതസഃ
പിശാഇവസുപിശോവിശ്വവേദസഃ
ക്ഷപോജിന്വന്തഃ പൃഷതീഭിരൃഷ്ടിഭി
സ്സമിൽസബാധശ്ശവസാഹിമന്യവഃ

അന്വയം:—

പ്ര—ചേതസഃ (മരുതഃ) — പ്രകൃഷ്ടജ്ഞാനാഃ
സിംഹാഃ—ഇവ നാനദതി — യഥാസിംഹാഃ ഗിരിഗഹ്വരേഷു ഗംഭീരംശബ്ദം കുർവ്വന്തിതഥാ മരുത്സുആഗതേഷുഗംഭീരശ്ശബ്ദഃ ഉൽപ്പദ്യതേ
പിശാഃ—ഇവ സു—പിശഃ — ശ്വേതബിന്ദുഭിരലംകൃതാഃ രുരവ ഇവശോഭനാലങ്കാരയുക്താവയവാഃ
വിശ്വ—വേദസഃ — സർവ്വജ്ഞാഃ
ക്ഷപഃ — ശത്രൂണാം ക്ഷപയിതാരഃ
ജിന്വന്തഃ — സ്തോതൄൻപ്രീണയന്തഃ
ശവസാ അഹി—മന്യവഃ — ബലേനആഹനനശീലമന്യുയുക്താഃ, കോപനിയന്ത്രണസമർത്ഥാഃ
പൃഷതീഭിഃ — ശ്വേതബിന്ദുയുക്താഭിഃ മൃഗാഭിഃ
ഋഷ്ടി—ഭിഃ — ആയുധൈഃ (പ്രസഹിതാസ്സന്തഃ)
സ—ബാധഃ — ശത്രുഭിഃബാധിതാൻ യജമാനാൻ
സം ഇൽ — സമാനമേവ, യുഗപദേവ
(രക്ഷിതുമാഗച്ഛന്തി)

അർത്ഥം—ഉൽകൃഷ്ടജ്ഞാനവാന്മാരായ മരുത്തുക്കാം, സിംഹങ്ങാം മലയിലെ മടകളിൽ നിന്നലറുന്നപോലെ, ഗംഭീര ശബ്ദം പുറപ്പെടുവിയ്ക്കുന്നു. മരുത്തുക്കാം വരുമ്പോാം ഗംഭീരശബ്ദം സ്വയം ഉയരുന്നു. വെള്ളപ്പുള്ളികളണിഞ്ഞ കൃഷ്ണമൃഗങ്ങാംപോ

ലെ ശരീരാലങ്കാരങ്ങളോടുകൂടിയവരും, എല്ലാം അറിയുന്നവരും ശത്രുക്കളെ അമക്കുന്നവരും, സ്തോതാക്കളെ സന്തോഷിപ്പിയ്ക്കുന്നവരും, കോപത്തെ സ്വബലംകൊണ്ട് അടക്കാൻ കഴിവുള്ളവരും ആയ മരുത്തുക്കൾ സ്വവാഹനങ്ങളായ പുള്ളിമാനുകളോടും, ആയുധങ്ങളോടുംകൂടി ശത്രുബാധിതരായ യജമാനന്മാരെ ഒരു സമയത്തു് രക്ഷിയ്ക്കുവാൻ എത്തുന്നു.

9 രോദസീ ആവദതാഗണശ്രിയോ-
നൃഷാച ശൂരാശ്ശവസാഹിമന്യവഃ
ആവന്ധുരേഷ്വമതിർന ദശതാ
വിദ്യുന്നതസ്ഥൗ മരുതോരഥേഷുവഃ

അന്വയം —

| | |
|---|---|
| ഗണ-ശ്രിയഃ, | — ഗണശഃ ശ്രയമാണാഃ സപ്തഗണരൂപേണാവസ്ഥിതാഃ |
| നൃ-സാചഃ, | — നൃൻ ,യജമാനാൻ ഹവിസ്വീകരണായ സേവമാനാഃ |
| ശൂരാഃ, | — വീരാഃ മരുതഃ |
| ശവസാ അഹി-മന്യവഃ | — ബലേന ആഹനനശീലമന്യുയുക്താസ്സന്തഃ |
| രോദസീ ആ വദത | — ദ്യാവാപൃഥിവ്യൌ ആസമന്താൽ ശബ്ദയത |
| (കിഞ്ച) ഹേ മരുതഃ, വഃ | — യുഷ്മാകം (തേജഃ) |
| വന്ധുരേഷു | — ബന്ധകകാഷ്ഠനിർമ്മിതം സാരഥേസ്ഥാനം വന്ധുരം, തേഷു |
| (തദ്യുക്തേഷു) രഥേഷു | |
| അമതിഃ ന | — യഥാ നിർമ്മലം രൂപം സർവ്വൈർദൃശ്യതേ |
| ദശതാ വി-ദ്യുൽ ന | — യഥാമേഘസ്യ വിദ്യുൽ സർവ്വൈർദൃശ്യതേതഥാ |

ആ തസ്ഥൌ — ആ തിഷ്ഠതി
(രഥേസ്ഥിതാനാം യുഷ്മാകം ജ്യോതിസ്സദൈവ്വ്ചൈഃ ദൃശ്യതേ)

അൎത്ഥം—ഏഴു ഗണങ്ങളായി പിരിഞ്ഞു കൂടിനില്ക്കുന്നവരും, ഹവിസ്സ്വീകരണത്തിന്നു യജമാനന്മാരെ സേവിക്കുന്നവരും, ശൂരന്മാരുമായ മരുത്തുക്കളേ, നിങ്ങൾ ബലംകൊണ്ടു കോപത്തെ അടക്കുന്നവരായി (പ്രസന്നന്മാരായി) ദ്യാവാപൃഥിവികളോടു സംഭാഷിക്കുക, അവരുടെനേരെനിറച്ചും ശബ്ദമുണ്ടാക്കുക, അവരെ ശബ്ദപൂൎണ്ണങ്ങളാക്കുക. കൂടാതെ, മരുത്തുക്കളേ, തേരാളിയുടെ ഇരിപ്പിടത്തോടു കൂടിയ തേരുകളിൽ നിങ്ങളുടെ തേജസ്സു നിൎമ്മലരൂപംപോലെയും, ദൎശനീയമായ ഇടിമിന്നൽപോലെയും എല്ലാവരാലും കാണപ്പെടുന്നു.

10 വിശ്വവേദസോരയിഭിസ്സമോകസ—
സ്സംമിശ്ലാസസ്തവിഷീഭിർവ്വിരപ്ശിനഃ
അസ്താര ഇഷും ദധിരേ ഗഭസ്ത്യോ
രനന്തശുഷ്മാ വൃഷഖാദയോ നരഃ വ. 7

അന്വയം:—

| | |
|---|---|
| വിശ്വ—വേദസഃ | — സൎവ്വജ്ഞാഃ |
| രയി—ഭിഃ സം—ഓകസഃ | — ധനൈഃ സമാനനിവാസാഃ, ധനപതയഃ |
| തവിഷീഭിഃ | |
| സം—മിശ്ലാസഃ | — ബലൈഃ സംമിശ്രാഃ, സംയുക്താഃ |
| വി—രപ്ശിനഃ അസ്താരഃ | — മഹാന്തഃ, ശത്രൂണാംനിരസിതാരഃ |
| അനന്ത—ശുഷ്മാഃ | — അനവച്ഛിന്നബലാഃ |
| വൃഷ—ഖാദയഃ, നരഃ | — വൃഷ്ണഃ ഇന്ദ്രസ്യ ആയുധസ്ഥാനീയാഃ മരുതഃ |
| ഗഭസ്ത്യോഃ | — ബാഹ്വോഃ |
| ഇഷും ദധിരേ | — ധനൎബ്ബാണാദികമായുധം ധാരയന്തി |

അർത്ഥം—എല്ലാം അറിയുന്നവരും, ധനങ്ങളോടൊപ്പം നിവസിക്കുന്നവരും (ധനാധിപതികളും) ബലയുക്തന്മാരും, ശത്രുക്കളെ പിൻതുടരുന്നവരും അപരിമിത ശക്തിമാന്മാരും ഇന്ദ്രന്റെ ആയുധസ്ഥാനീയരുമായ മരുത്തുക്കൾ കൈകളിൽ വില്ലമ്പുകൾ മുതലായ ആയുധങ്ങൾ ധരിച്ചിരിക്കുന്നു

11 ഹിരണ്യയേഭിഃ പവിഭിഃ പയോവൃധ
ഉജ്ജിഘ്നന്തആപഥ്യോ ഽഽ നപർവ്വതാൻ
മഖാഅയാസഃസ്വസൃതോധ്രുവച്യുതോ
ദുധ്രകൃതോമരുതോഭ്രാജദൃഷ്ടയഃ

അന്വയം —

| | |
|---|---|
| പയഃ–വൃധഃ | — പയസഃ, വൃഷ്ട്യുദകസ്യ വർദ്ധയിതാരഃ |
| മഖാഃ | — മഖവന്തഃ, യജ്ഞവന്തഃ |
| അയാസഃ | — ദേവയജനദേശംപ്രതിഗന്താരഃ |
| സ്വ–സൃതഃ | — ശത്രൂൻപ്രതി സ്വയമേവ സരന്തഃ, ഗച്ഛന്തഃ |
| ധ്രുവ–ച്യുതഃ | — ധ്രുവാണാം, നിശ്ചലാനാം, പർവ്വതാനാംച്യാവയിതാരഃ |
| ദുധ്ര–കൃതഃ | — അന്യൈഃ ദുർധരമാത്മാനം കുർവ്വാണാഃ |
| ഭ്രാജത്–ഋഷ്ടയഃ മരുതഃ | — ദീപ്യമാനായുധാഃ മരുതഃ |
| ഹിരണ്യയേഭിഃ പവി–ഭിഃ | — ഹിരണ്മയൈരഥചക്രൈഃ |
| പർവ്വതാൻ | — ശിലോച്ചയാൻ |
| ആ–പഥ്യഃ ന | — യഥാപഥിഗച്ഛൻരഥഃ • മാർഗ്ഗേവസ്ഥിതംതൃണാദികം ചൂർണ്ണീകൃത്യനയതിതഥാ |
| ഉൽ ജിഘ്നന്തേ | — ഊർധ്വംഗമയന്തി, സ്ഥാനാത് പ്രച്യാവയന്തി |

അത്ഥം—മഴവെള്ളത്തെ വളത്തുന്നവരും, യജഞവാന്മാരും, ദേവയജനസ്ഥാനങ്ങളിൽ ഗമിക്കുന്നവരും, ശത്രുക്കൾക്കെതിരെ സ്വയം ചെല്ലുന്നവരും, നിശ്ചലങ്ങളായ പവ്വതാദികളെ ഇളക്കിമറിയ്ക്കുന്നവരും ആത്മാവിനെ അന്യരാൽ കഴിയാത്തവിധമാക്കി എടുത്തവരും, തിളങ്ങുന്ന ആയുധങ്ങളോടുകൂടിയവരും ആയ മരുത്തുകൾ, സ്വണ്ണമയങ്ങളായ തേർചക്രങ്ങളാൽ, വഴിയിലുള്ള പുൽച്ചെടികളെ ഓടുന്ന തേർ ശകലീകരിക്കുന്നപോലെ, മലകളെ സ്ഥാനത്തിൽനിന്നിളക്കുന്നു.

12 ഘൃഷും പാവകം വനിനം വിചഷ്ണിം
രുദ്രസ്യ സൂനും ഹവസാഗൃണീമസി
രജസ്തുരന്തവസം മാരുതം ഗണ
മൃജീഷിണം വൃഷണം സശ്ചതശ്രിയേ

അന്വയം—

| | |
|---|---|
| ഘൃഷും | — ശത്രൂണാം ബലസ്യ ധഷ്കം, വിനാശയിതാരം |
| പാവകം | — സവ്വേഷാം ശോധകം |
| വനിനം | — ഉദകവന്തം, വൃഷ്ടിപ്രദം |
| വി—ചർഷണിം | — വിശേഷേണ സവ്വസ്യ ദ്രഷ്ടാരം |
| രുദ്രസ്യ സൂനും | — മഹാദേവസ്യ പുത്രഭൂതം (മരുതാം സമൂഹം) |
| ഹവസാ | — ആഹ്വാനസാധനേന സ്തോത്രേണ |
| ഗൃണീമസി | — ശബ്ദയാമഃ, സ്തുമഃ |
| (ഹേ ഋത്വിഗ്യജമാനാഃ, യൂയമപി) ശ്രിയേ | — ഐശ്വര്യായ |
| രജഃ—തുരം | — പാത്ഥിവസ്യ പാംസോഃ ത്വരയിതാരം, പ്രേരകം |
| തവസം | — പ്രവൃദ്ധം |
| ഋജീഷിണം | — തൃതീയസവനേ ഹി മരുതസ്സ്തൂയന്തേ, തത്ര ഋജീഷമഭിഷ്ണ്വന്തി |

വൃഷണം മാരുതം ഗണം
സശ്ചത — കാമാനാം വർഷിതാരം
മരുൽഗണംപ്രാപ്നുത

അത്ഥം—ശത്രുബലനാശകവും, എല്ലാവരെയും ക്രുദ്ധീകരിക്കുന്നതും, ഉദകവത്തും (വൃഷ്ടിപ്രദവം) എല്ലാററിനെയും കാണുന്നതും, പരമശിവന്ന് പുത്രഭൂതവുമായ മരുത്സമൂഹത്തെ ആഹ്വാനസാധനമായ (വിളിക്കാനുള്ള ഉപായമായ) സ്തോത്രത്താൽ സ്തുതിയ്ക്കുന്ന അല്ലയോ ഋത്വിഗ്യജമാനന്മാരേ, നിങ്ങളും ഐശ്വര്യസിദ്ധിയ്ക്കായി, മണ്ണിലെ പൊടി വേഗം പരത്തുന്നതും, പ്രവൃദ്ധവും, ഋജീഷിയും കാമവർഷകവുമായ മരുൽഗണത്തെ പ്രാപിയ്ക്കുക (മരുത്തുക്കൾക്ക് മൂന്നാംസവനത്തിലേ സ്തുതിയുള്ള അവിടെ ഋജീഷമെന്നപേരിലുള്ള സോമം സംസ്കരിയ്ക്കലുണ്ട് അതുകൊണ്ടാണ് മരുത്തുക്കൾക്ക് ഋജീഷസംബന്ധം)

13 പ്രനൂസമർത്യശ്ശവസാജനാഅതി
തസ്ഥൗവഊതീമരുതോയമാവത
അവ്വദ്ഭിർവ്വാജംഭരതേധനാനൃഭി
രാപ്പൃച്ഛ്യംക്രതുമാക്ഷേതിപുഷ്യതി

അന്വയം —

ഹേ മരുതഃ വഃ ഊതീ — യുഷ്മാകമൂത്യാ രക്ഷണേന
യം (പുരുഷം) ആവത — അരക്ഷത
സഃ മർത്തഃ ശവസാ — മർത്യഃ ബലേന
ജനാൻ അതി നു — ജാതാൻ അന്യാൻ പുരുഷാൻ അതീത്യക്ഷിപ്രം
പ്ര തസ്ഥൗ — പ്രതിഷ്ഠിതോഭവതി
(അപിചസഃ പുരുഷഃ)
അവ്വൻ—ഭിഃ — അശ്വൈഃ
വാജം — അന്നം
നൃ—ഭിഃ ധനാ ഭരതേ — സ്വകീയൈഃ മനുഷ്യൈഃ ധനാനി (ച) സമ്പാദയതി

(തഥാ) ആ–പൃച്ഛ്യം — ആപ്രഷ്ടവ്യം, ശോഭനം
ക്രതും — അഗ്നിഷ്ടോമാദികം കർമ്മ
ആ ക്ഷേതി — ആപ്നോതി
പുഷ്യതി — പ്രജയാ പശുഭിഃ പുഷ്ടോഭവതി (പ)

അർത്ഥം–അല്ലയോ മരുത്തുക്കളെ, നിങ്ങൾ രക്ഷണംകൊണ്ടു് ഏതു മനുഷ്യനെ പാലിച്ചുവോ, ആ മനുഷ്യൻ ബലംകൊണ്ടു് അന്യജനങ്ങളെ വേഗം മറികടന്നു് നില്ക്കുന്നു. മാത്രമല്ല, ആ മനുഷ്യൻ കുതിരകളെകൊണ്ടു് അന്നവും സ്വന്തം ആളുകളെ കൊണ്ടു് ധനങ്ങളും സമ്പാദിയ്ക്കുന്നു. അതുപോലെ ശ്രേഷ്ഠമായ അഗ്നിഷ്ടോമാദികർമ്മം നേടുന്നു. സന്തതിയാലും, നാല്ക്കാലികളാലും, പുഷ്ടനായി ഭവിയ്ക്കുന്നു.

14 ചർകൃത്യംമരുതഃപൃൽസുദുഷ്ടരം
ദ്യുമന്തംശുഷ്മംമഘവൽസുധത്തന
ധനസ്പൃതമുക്ഥ്യംവിശ്വചർഷണിം
തോകംപുഷ്യേമതനയം ശതംഹിമാഃ

അന്വയം:–

ഹേ മരുതഃ, മഘവൽ–സു — ഹവിർല്ലക്ഷണധനയുക്തേഷു യജമാനേഷു
ചർകൃത്യം — കാര്യേഷുപുനഃ പുനഃ പുരസ്കർത്തവ്യം, സർവ്വകർമ്മകുശലം
പൃൽ–സു ദുസ്തരം — സംഗ്രാമേഷുദുഃഖേനതാരിതവ്യം അജേയം
ദ്യു–മന്തം — ദീപ്തിമന്തം
ശുഷ്മം — ശത്രൂണാംശോഷകം, ബലവന്തം
ധന–സ്പൃതം — ധനാനാംസ്പ്രഷ്ടാരം, ധനൈഃപ്രീതം
ഉക്ഥ്യം — സ്തോത്രാർഹം,പ്രശസ്യം
വിശ്വ–ചർഷണിം — വിശേഷേണദ്രഷ്ടാരം, സർവ്വജ്ഞം

തോകം തനയം ധത്തന — പുത്രംപൌത്രം(ച)
സ്ഥാപയത, ദത്ത
ശതം ഹിമാഃ — ഹേമന്തർത്തൂപലക്ഷിതാൻ ശതം
സംവത്സരാൻ ജീവന്തസ്സന്തഃ
പുഷ്യേമ — പോഷയേമ

അർത്ഥം—അല്ലയോ മരുത്തുക്കളേ, ഹവിർധനന്മാരായ യജമാനന്മാർക്ക്, കാര്യങ്ങളിൽ (കർമ്മങ്ങളിൽ) എപ്പോഴും മുമ്പിൽ നിൽക്കാവുന്ന വിധം സർവ്വകർമ്മകുശലനും, യുദ്ധങ്ങളിൽ ദുർജ്ജയനും, കാന്തിമാനും, ശത്രുക്കളെ കീഴടക്കുന്ന ബലത്തോടുകൂടിയവനും (സ്തോത്രാർഹനാകത്തക്കവിധം) പ്രശംസനീയനും എല്ലാം കാണുന്ന സർവ്വജ്ഞനും ആയ പുത്രനെയും പൌത്രനെയും നൽകിയാലും. അവർ നൂറുവർഷം ജീവിക്കുന്നവരായി പുഷ്ടി പ്രാപിച്ചാവൂ

14 നൂഷ്ഠിരം മരുതോ വീരവന്ത
ഋതീഷാഹം രയിമസ്മാസുധത്ത
സഹസ്രിണം ശതിനം ശൂശുവാംസം
പ്രാതമ്മക്ഷൂധിയാവസുർജ്ജഗമ്യാത് (വ .8)

അന്വയം —
ഹേ മരുതഃ, സ്ഥിരം — സ്ഥാസ്നും
വീര–വന്തം — വീര്യോപേതം
ഋതി–സഹം — ശത്രൂണാം അഭിഭവിതാരം
സഹസ്രിണം ശതിനം — ബഹുൽ സംഖ്യാകധനവന്തം
(അതഏവ) ശൂശു–വാംസം - പ്രവൃദ്ധം
നു — ക്ഷിപ്രം
രയിം അസ്മാസു ധത്ത — പുത്രലക്ഷണം ധനം സ്ഥാപയത
ധിയാ–വസുഃ പ്രാതഃ
മക്ഷു ജഗമ്യാത് — മരുൽഗണഃ പ്രാതഃ ആഗച്ഛതു

അർത്ഥം—അല്ലയോ മരുത്തുക്കളേ, സ്ഥിരവും, വീര്യത്തോടുകൂടിയതും, ശത്രുജയവും, നൂറുമായിരവും കണക്കിൽ ധനത്തോടുകൂടിയതും അതുകൊണ്ടുതന്നെ പ്രവൃദ്ധവുമായ സന്താനസമ്പത്തിനെ ഉണ്ടാക്കിയാലും. കർമ്മത്താൽ സമ്പന്നമായ മരുൽഗണം ഇന്നും നാളെയും (എന്നും) പ്രഭാതത്തിൽ വന്നുചേരട്ടെ.

വർഗ്ഗം—9—ശക്തിപുത്രഃ പരാശരഃ ഋഷിഃ ദ്വിപദാവിരാട് ഛന്ദഃ അഗ്നിർദ്ദേവതാ.

1 പശ്വാനതായ്യങ്ഗുഹാ ചതന്തം

നമോയുജാനന്നമോ വഹന്തം

2 സജോഷാധീരാഃ പദൈരനശ്മ

ന്നപത്വാസീദൻ വിശ്വേ യജത്രാഃ

അന്വയം:—

(പശ്വാ ഇത്യാദീനി ഷട് സൂക്താനി ദ്വൈപാദാനി)

| | | |
|---|---|---|
| ധീരാഃ | — | മേധാവിനോദേവാഃ |
| സ–ജോഷാഃ | — | സമാനപ്രീതയസ്സന്തഃ |
| (ഹേ അഗ്നേ, ത്വാം) | | |
| പദൈഃ | — | മാർഗ്ഗേപാദഗതൈഃ ലാഞ്ഛനൈഃ |
| പശ്വാ തായും ന | — | അപഹൃതേന പശുനാ സഹവർത്തമാനം, സ്തേനമിവ |
| അനു ഗ്മൻ | — | അന്വഗമൻ |
| ഗുഹാ ചതന്തം | — | അബ്രൂപായാം ഗുഹായാം ഗച്ഛന്തം, വർത്തമാനം |
| നമഃ യുജാനം നമഃ വഹന്തം | — | ഹവിർല്ലക്ഷണമന്നം ആത്മാനം സംയുജാനം, ദേവേഭ്യഃ പ്രത്തം ഹവിർവ്വഹന്തം ത്വാം |
| യജത്രാഃ വിശ്വേ | — | യജനീയാസ്സർവ്വേദേവാഃ |
| ഉപ സീദൻ | — | സമീപം പ്രാപ്നവൻ, ദദർശുഃ. |

അർത്ഥം—(ഇതുമുതൽ ആറു സൂക്തങ്ങൾ ഇരുപാദങ്ങളായ ഋക്കുകളാണ്. അപ്രകാരമുള്ള ഈരണ്ടു ഋക്കുകൾ കൂടിയാണ് വ്യാഖ്യാനിക്കുന്നത്.) അല്ലയോ അഗ്നേ, ബുദ്ധിമാന്മാരായ ദേവന്മാർ തുല്യ താല്പര്യത്തോടുകൂടി വഴിയിൽ കാലടയാളങ്ങൾ നോക്കി, പശുവിനെക്കട്ട കള്ളനെ എന്നപോലെ അവിടുത്തെ അനുഗമിച്ചു. ജലമയമായ ഗുഹാസ്ഥലത്തു്, ഹവിരന്നത്തോടുകൂടിയവനും, അതു ദേവന്മാർക്കു് കൊണ്ടുപോകുന്നവനുമായ അവിടുത്തെ പൂജ്യരായ എല്ലാ ദേവന്മാരും സമീപിച്ചു, കണ്ടെത്തി.

3 ഋതസ്യദേവാ അനുവ്രതാഗുർ

ഭുവത്പരിഷ്ടിർ ദ്യൌന്നഭൂമ

4 വർധന്തീമാപഃ പന്വാസുശിശ്വി

മൃതസ്യയോനാ ഗർഭേസുജാതം

അന്വയം:—

| | |
|---|---|
| ദേവാഃ ഋതസ്യ | — ഗതസ്യ, പലായിതസ്യ (അഗ്നേഃ) |
| വ്രതാ | — വ്രതാനി, കർമ്മാണി, ഗമനാവസ്ഥാനശയനാദീനി |
| അനു ഗുഃ | — അന്വേഷ്ടുമഗമൻ |
| (തദനന്തരം) പരിഷ്ടിഃ ഭുവത് | — പരിതസ്സർവ്വതോന്വേഷണം അഭവത് |
| ഭൂമ | — ഭൂമിരപ്യഗ്നേരന്വേഷ്ടൃഭി ർദ്ദേവൈഃ |
| ദ്യൌഃ ന | — സ്വർഗ്ഗ ഇവ (അഭൂത്) |
| ആപഃ ഈം വർധന്തി | — അബ്ദേവതാഃ ഏനം പ്രവർദ്ധയന്തി |
| പന്വാ സു–ശിശ്വിം | — സ്തോത്രേണ സുഷ്ഠുപ്രവർദ്ധിതം |
| ഋതസ്യ യോനാ | — ഋതസ്യ, യജ്ഞസ്യകാരണ ഭൂതേ ജലേ |
| ഗർഭേ | — ഗർഭസ്ഥാനേമദ്ധ്യേ |
| സു–ജാതം | — സുഷ്ഠുപ്രാദുർഭൂതം |

(ഏവമപ്സുവർത്തമാനമഗ്നിം ദേവേഭ്യഃ മത്സ്യഃ പ്രാവോചത്)

അർത്ഥം—ദേവന്മാർ ഒളിച്ചോടിപ്പോയ അഗ്നിയുടെ ഗമനാവസ്ഥാനശയനാദി കർമ്മങ്ങളെ (പോക്ക്, ഇരിപ്പ്, കിടപ്പ് മുതലായ പ്രവൃത്തികളെ) അന്വേഷിക്കുവാൻ പോയി. എല്ലാ ദിക്കുകളിലും അന്വേഷണം നടന്നു. *അന്വേഷകരായ* ദേവന്മാരാൽ നിറഞ്ഞ് ഭൂമിയും സ്വർഗ്ഗംപോലെയായി. ജലദേവതകൾ അവിടത്തെ വളർത്തി. സ്തോത്രത്താൽ സ്തുതിച്ച് വൃദ്ധി

പ്രാപിച്ച അഗ്നി, യജ്ഞത്തിന്റെ മൂലാവലംബമായ ജലത്തിൽ, അതിലെ ഗർഭസ്ഥാനത്തു് നില്പുറപ്പിച്ചു. അങ്ങിനെ ജലത്തിൽ വർത്തിയ്ക്കുന്ന അഗ്നിയെ മത്സ്യം ദേവന്മാർക്കു് പറഞ്ഞു കൊടുത്തു.

5 പുഷ്ടിർന്നരണ്വാക്ഷിതിർന്നപൃഥ്വീ
ഗിരിർന്നഭുജ്മക്ഷോദോനശംഭു

6 അത്യോനാജ്മന്ത്സർഗ്ഗപ്രതക്ത
സ്സിന്ധുർന്നക്ഷോദഃ ക ഈംവരാതേ

അന്വയം:—

(അഗ്നിഃ) പുഷ്ടിഃ ന — അഭിമതഫലാനാം അഭിവൃദ്ധിരിവ

രണ്വാ — രമണീയഃ, സർവ്വേഷാംരമണീയഃ (ഐഹികാമുഷ്മിക സകലവ്യവഹാരസ്യ അഗ്ന്യധീനത്വാൽ)

(അഗ്നിഃ) പൃഥ്വീ
ക്ഷിതിഃ ന — വിസ്തീർണ്ണാഭൂമിരിവ (സർവ്വേഷു ഭൂതേഷ്വജാരത്വപേണാവസ്ഥാനാൽ)

(അഗ്നിഃ) ഗിരിഃ ന ഭുജ്മ— സർവ്വേഷാം ഭോജയിതാ (ഗിരൌ വിദ്യമാനംഫലമൂലാദികമാഹൃത്യസർവ്വേഭുഞ്ജതേതദ്വൽ)

(അഗ്നിഃ) ക്ഷോദഃ ന
ശംഭു — സുഖകരഃ (യഥാഉദകം സുഖം കരോതിതദ്വൽ സർവ്വേഷാം സുഖകാരീ)

(അഗ്നിഃ) അജ്മൻ
അത്യഃ ന — അജ്മനി, സംഗ്രാമേ സതതഗമനശീലഃ ജാത്യശ്വഇവ

സൃഷ്ടഃ-പ്രതക്തഃ — വിസർജ്ജനേന പ്രഗമിതഃ (സാദിനാപ്രേഷിതോശ്വഃ ഹന്തവ്യസമീപം ആശുഗച്ഛതി, തദ്വൽസ്തോതൃഭിഃ പ്രേഷിതസ്സൻ, ശത്രൂൻഹന്തും ശീഘ്രംഗച്ഛതി)

(അപി ച) സിന്ധുഃ ക്ഷോദഃ ന — സ്യന്ദനശീലമുദകമിവ, ശീഘ്രഗാമീ, നിമ്നപ്രദേശാഭിമുഖോ ജലപ്രവാഹ ഇവ ദഗ്ധവ്യാഭിമുഖാഗ്നിഃ ദുർനിവാരഃ

(യസ്മാദേവം തസ്മാൽ) ഈം കഃ വരാതേ — ഏനമഗ്നിം കഃ വാരയേൽ

അർത്ഥം—അഗ്നി, അഭീഷ്ടഫലഭൂതമായ ഉല്ലൃഷ്ടതയെപ്പോലെ എല്ലാവക്കും കാമ്യനാകുന്നു. ഇഹലോകത്തിലേയ്ക്കും പരലോകത്തിലേയ്ക്കും വേണ്ട സകല കാര്യങ്ങളും അഗ്നിയ്ക്കധീനമാകുന്നു. അഗ്നി, വിസ്തൃതയായ ഭൂമിപോലെയാകുന്നു. എല്ലാ ഭൂതജാതങ്ങളിലും ജാഠരരൂപത്തിൽ സ്ഥിതിചെയ്യുന്ന അഗ്നിയുടെ വ്യാപനം അസീമമാകുന്നു അഗ്നി പർവ്വതംപോലെ ഭക്ഷണദാതാവാകുന്നു. പർവ്വതങ്ങൾ തങ്ങളിലുള്ള ഫലമൂലാദികളെ പ്രാണികൾക്ക് ഭക്ഷിപ്പാൻ കൊടുക്കുന്ന പോലെ പചകനായ അഗ്നിയും സമീചീനാഹാരം കൊടുക്കുന്നു. അഗ്നി ജലം പോലെ സുഖകാരിയാകുന്നു യുദ്ധത്തിൽ ത്വരിതഗാമിയായ കുതിര, കുതിരക്കാരൻെറ പ്രേരണകൊണ്ട് ശത്രുവിൻെറ അടുക്കൽ വേഗത്തിലെത്തുന്ന പോലെ, സ്തോതാക്കളാൽ പ്രീണിതനായ അഗ്നി അവരുടെ ശത്രുക്കളെ അടക്കാൻ വേഗമെത്തുന്നു. കൂടാതെ താഴ്ന്ന പ്രദേശത്തേയ്ക്കൊഴുകുന്ന വെള്ളം പോലെ എരിയ്ക്കപ്പെടേണ്ടും വസ്തുവിന്ന് നേരെ വരുന്ന അഗ്നിയും തടുക്കപ്പെടാൻ വയ്യാത്തവനാകുന്നു ഇപ്രകാരമെല്ലാമാകയാൽ ഈ അഗ്നിയെ ആർ തടുക്കും? ആരും തടുക്കാൻ കഴികയില്ല.

7 ജാമിസ്സിന്ധൂനാം ഭ്രാതേവസ്വസ്രാ
മിഭ്യാന്നരാജാവനാന്യത്തി

8 യദ്വാതജൂതോവനാവ്യസ്ഥാ
ദഗ്നിർദ്ദാതി രോമാപൃഥിവ്യാഃ

അന്വയം:—

(അഗ്നിഃ) സിന്ധൂനാം — സ്യന്ദനശീലാനാമപാം
സ്വസ്രാം ഭ്രാതാ—ഇവ
ജാമിഃ — സ്വസൃണാം ഭ്രാതേവ ബന്ധുഃ ('അഗ്നേരാപഃ' ഇതിതാസാമുല്പാദകത്വാൽ)
(അഗ്നിഃ) വനാനി — മഹാന്ത്യരണ്യാനി
രാജാ ഇഭ്യാൻ ന അത്തി — രാജാ ധനമപഹരൻ ധനിന ഇവ ഭക്ഷയതി, ദഹതി
(അഗ്നിഃ) യൽ വാത—
ജൂതഃ — യദാവാതേന പ്രേരിതസ്സൻ
വനാ വി അസ്ഥാൽ — അരണ്യാനി വിവിധമാതിഷ്ഠതി, ദഗ്ധും പ്രവർത്തതേ
(തദാനീം) അഗ്നിഃ ഹ — അഗ്നിരേവ
പൃഥിവ്യാഃ രോമ — ഭൂമേഃ സംബന്ധീനി ഔഷധിരൂപാണി രോമാണി
ദാതി — ഛിനത്തി

അർത്ഥം—അഗ്നി, സ്യന്ദനശീലങ്ങളായ ജലങ്ങൾക്ക്, സഹോദരികൾക്ക് സഹോദരനെന്നപോലെ ബന്ധുവാകുന്നു. (അഗ്നിയിൽനിന്ന് വെള്ളമുണ്ടായി എന്ന ശ്രുതിവചനത്താൽ ബന്ധുത്വം സമുചിതം) അഗ്നി വൻകാടുകളെ, രാജാവ് ധനമപഹരിച്ച് ധനവാന്മാരെ ഹനിക്കുന്നപോലെ, ഭക്ഷിയ്ക്കുന്നു, ദഹിപ്പിക്കുന്നു. എപ്പോൾ അഗ്നി, വായുവിനാൽ ഇളക്കപ്പെട്ട് കാടുകളെ എരിയ്ക്കാൻ മുതിരുന്നുവോ, അപ്പോൾ അഗ്നി തന്നെ ഭൂമിയുടെ രോമങ്ങളായ സസ്യൌഷധാദികളെ അരിഞ്ഞുകളയുന്നു.

9 ശ്വസിത്യപ്സുഹംസോ നസീദൻ
ക്രത്വാചേതിഷ്ഠോ വിശാമുഷർഭുൽ
10 സോമോനവേധാ ഋതപ്രജാതഃ
പശുന്ന ശിശ്വാവിഭുർദ്ദൂരേഭാഃ (വ. 9)

അന്വയം:–

| | | |
|---|---|---|
| ക്രത്വാ | — | ക്രതുനാ, ജ്ഞാനഹേതുനാ, ആത്മീയേന–പ്രകാശേന |
| വിശാം ചേതിഷ്ഠഃ | — | പ്രജാനാം അതിശയേന ചേതയിതാ (രാത്രൌ അന്ധകാരാവൃതം സർവ്വം അഗ്നേഃ പ്രകാശാജ്ജനാജാനന്തി) |
| ഉഷ –ഭുത് | — | ഉഷഃകാലെ അഗ്നിഹോത്രാദൌ പ്രബുദ്ധഃ |
| സോമഃ ന വേധാഃ | — | സോമ ഇവ വിധാതാ, സ്രഷ്ടാ (സോമഃ സകലം ഓഷധി രൂപം ഭോഗ്യജാതം സൃജതി) |
| ഋത–പ്രജാതഃ | — | ഋതാൽ, ഉദകാൽ പ്രാദുർഭൂതഃ |
| പശുഃ ശിശ്വാ ന | — | ശിശ്വാ, ശിശുനാ, ഗർഭസ്ഥേന വത്സേന സഹിതാ ഗൌരിവ |
| വി–ഭുഃ | — | പ്രഭൂതാവയവഃ |
| ദൂരേ–ഭാഃ | — | ദൂരേ, വിപ്രകൃഷ്ടദേശേപി ഭാഃ പ്രകാശോയസ്യസഃ |
| (അഗ്നിഃ ദേവേഭ്യഃ പലായിതാസൻ) | | |
| അപ്–സു | — | ഉദകേഷു |
| ഹംസഃ ന സീദൻ | — | ഉദകമദ്ധ്യേ ഉപവിശൻ ഹംസ ഇവ സ്ഥിതഃ |
| ശ്വസിതി | — | പ്രാണിതി, നിഗൂഢേ വർത്തതേ |

അർത്ഥം–ജ്ഞാനഹേതുവായ ആത്മപ്രകാശത്തോടുകൂടിയവനും, ഇരുട്ടുള്ള രാത്രിയിൽ സ്വപ്രകാശംകൊണ്ട് ജനങ്ങൾക്ക് ഇന്നതിന്നതെന്നറിയിക്കുന്നവനും, പ്രഭാതത്തിൽ അഗ്നിഹോത്രാദി ഹോമകർമ്മങ്ങളിൽ ഉണരുന്നവനും, സസ്യൌഷധിരൂപങ്ങളായ ഭോഗ്യവസ്തുക്കളെ സൃഷ്ടിക്കുന്ന സോമനെന്നപോലെ വിധാതാവും, വെള്ളത്തിൽനിന്ന് ഉണ്ടായി വന്നവനും, ഗർഭസ്ഥമായ കുട്ടിയോടുകൂടിയ പശുപോലെ എല്ലാ അവയവങ്ങളോടും കൂടിയവനും, അകത്തേക്കുകൂടി പ്രകാശമെത്തിക്കുന്നവനും ആയ അഗ്നി, ദേവന്മാരിൽനിന്നും ഒളിച്ചോടി വെള്ളത്തിന്റെ നടുവിൽ അരയന്നംപോലെ നിഗൂഢമായി ശ്വസിക്കുന്നു, വർത്തിക്കുന്നു

വർഗ്ഗം 10

1 രയിന്നചിത്രാസൂരോ ന സംദൃ

ഗായുന്നപ്രാണോ നിത്യോനസൂനുഃ

2 തക്വാനഭൃണ്ണിർവ്വനാ സിഷക്തി

പയോനധേനുശ്ശുചിർവ്വിഭാവാ

അന്വയം —

(അയമഗ്നിഃ) രയിഃ ന

| | |
|---|---|
| ചിത്രാ | — ധനമിവ വിചിത്രരൂപഃ |
| സൂരഃ ന സം—ദൃക് | — സൂര്യഇവ സർവ്വേഷാം വസ്തൂനാം ദർശയിതാ |
| ആയുഃ ന പ്രാണഃ | — യഥാ പ്രാണവായുഃ ആയുഃ ജീവനമവസ്ഥാപയതി, തഥാ ജാഠരരൂപേണ ആയുഷഃ അവസ്ഥാപയിതാ |
| നിത്യഃ സൂനുഃ ന | — ധ്രുവഃ പുത്രഃ ഇവപ്രിയകാരീ, യഥാ ഔരസഃപുത്രഃ പിതൃഹിതമേവാചരതി, തദ്വൽ ഹിതസ്യ പ്രാപയിതാ |
| തക്വാ ന ഭൃണ്ണിഃ | — ഗതിമാനശ്വഃ ഭർത്താഇവ, യഥാ അശ്വഃ ഉപര്യാരൂഢം പുരുഷം ബിഭർത്തി, ധാരയതി, തദ്വൽ |
| പയഃ ന ധേനുഃ | — പയ ഇവ പ്രീണയിതാ |
| ശുചിഃ വിഭാ—വാ | — ദീപ്തഃ വിശിഷ്ടപ്രകാശയുക്തഃ |
| (സഃ അഗ്നിഃ) വനാ | — വനാനി, അരണ്യാനി |
| സിസക്തി | — ദഗ്ധും സമവൈതി |

അർത്ഥം—ഈ അഗ്നി ധനംപോലെ വിചിത്രരൂപനാകുന്നു സൂര്യൻപോലെ സർവ്വവസ്തുക്കളെയും കാണിക്കുന്നവനാകുന്നു പ്രാണവായു ആയുസ്സിനെ നിലനിർത്തുന്നപോലെ ഈ അഗ്നി ജാഠരരൂപത്തിൽ ആയുസ്സ് വർദ്ധിപ്പിക്കുന്നു ആയുഷ്മാനായ മകൻ അച്ഛന് (ഇഹത്തിലേക്കും പരത്തിലേക്കും) ഹിതകാരിയാകു

ന്ന പോലെ ഈ അഗ്നി ഈ ലോകത്തിൽ ഹിതകാരിയായി (ഉപാസകനെ) സ്വർഗ്ഗത്തിലെത്തിക്കുന്നു. ഈ അഗ്നി, വേഗവാനായ അശ്വം പുറത്തുകയറിയ ആളെ ഭരിക്കുന്നപോലെ (ഉപാസകനെ) ഭരിക്കുന്നു. ഈ അഗ്നി പാൽപോലെ, പ്രീതിയെ ഉണ്ടാക്കുന്നു. ദീപ്തനും, ഉൽകൃഷ്ടപ്രകാശനുമായ ആ അഗ്നി കാടുകളെ ദഹിപ്പിക്കുവാൻ എത്തുന്നു.

3 ദാധാരക്ഷേമമോകോനരണ്വോ
യവോനപക്വോജേതാജനാനാം
4 ഋഷിന്നസ്തുഭ്വാവിക്ഷുപ്രശസ്തോ
വാജീനപ്രീതോവയോദധാതി

അന്വയം –

| | |
|---|---|
| (അയമഗ്നിഃ) ക്ഷേമം | — ലബ്ധസ്യധനസ്യരക്ഷണം |
| ദാധാര | — (സ്തോതൃഭ്യഃ) ധാരയതി |
| ഓകഃ ന രണ്വഃ | — ഗൃഹമിവരമണീയഃ |
| യവഃ ന പക്വഃ | — യഥാപക്വോയവഃ ഉപയോഗ്യഃ ഭവതിതദ്വൽഅഗ്നിരപി. പാകാദി–ഹേതുഭൂതതയാ ഉപയോഗയോഗ്യഃ |
| ജനാനാം ജേതാ | — ശത്രുജനാനാം അഭിഭവിതാ |
| ഋഷിഃ ന സ്തുഭ്വാ | — മന്ത്രദ്രഷ്ടാ ഋഷിരിവദേവതാം സ്തോതാ |
| വിക്ഷു പ്ര–ശസ്തഃ | — യജമാനലക്ഷണേഷു മനുഷ്യേഷു പ്രഖ്യാതഃ |
| വാജീ ന പ്രീതഃ | — യഥാശ്വോയുദ്ധാഭിമുഖം ഗന്തും ഹർഷയുക്തഃ തദ്വൽദേവാനാം ഹവിർവ്വഹനേഹർഷയുക്തഃ |
| (സഃ അഗ്നിഃ) വയഃ ദധാതി | — അന്നം ദദാതു |

അത്ഥം—ഈ അഗ്നി സ്തോതാക്കാംക്ക്, ഉള്ള മുതലിനെ രക്ഷിച്ചുകൊടുക്കുന്നു. ഈ അഗ്നി ആക്കും സ്വഗൃഹമെന്നപോലെ പ്രിയപ്പെട്ടതാകുന്നു. പാകംവന്ന യവം (ഭക്ഷണധാന്യം) പോലെ, വേവിയ്ക്കുന്ന അഗ്നി ഉപയോഗയോഗ്യനാകുന്നു. അവിടുന്ന് ശത്രുജനങ്ങളെ ജയിക്കുന്നവനാകുന്നു. മന്ത്രദ്രഷ്ടാവായ ഋഷിപോലെ ദേവന്മാരുടെ സ്തോതാവാകുന്നു. യജമാനന്മാരായ മനുഷ്യരുടെ ഇടയിൽ പ്രഖ്യാതനാകുന്നു. യുദ്ധത്തിന്നു നേരെപോകുന്ന കുതിര ഉത്സാഹവാനാകുന്നപോലെ, ദേവന്മാക്ക് ഹവിസ്സുകൊണ്ടുപോകുന്നതിൽ അവിടുന്നു ഹർഷവാനാകുന്നു. ആ അഗ്നി അന്നം തന്നരുളട്ടെ.

5 ദൂരോകശോചിഃ ക്രതുന്നനിത്യോ

ജായേവയോനാവരംവിശ്വസ്മൈ

6 ചിത്രോയദഭ്രാട്ഛേവതോനവിക്ഷു

രഥോനരുക്മീത്വേഷസ്സമത്സു

അന്വയം:—

(അയമഗ്നിഃ)

| | |
|---|---|
| ദൂരോക–ശോചിഃ | — ദൂഷ്പ്രാപതേജാഃ |
| ക്രതുഃ ന നിത്യഃ | — കമ്മണാം കത്താ കമ്മസുധ്രുവഃ, അപ്രമത്തസ്സൻജാഗത്തി, തദ്വൽ രക്ഷസാംഹനേധ്രുവഃ ജാഗത്തി |
| യോനൌ ജായാ–ഇവ | — ഗൃഹേവത്തമാനായോഷിദിവ, അഗ്നിഹോത്രഗൃഹേ വത്തമാനോഗ്നിഃ |
| വിശ്വസ്മൈ അരം | — സവ്വസ്മൈയഷ്ടൃജനായ അലം, ഭൂഷണം ഭവതി |
| യൽ ചിത്രഃ (അഗ്നിഃ) | |
| അഭ്രാട് | — യദാ വിചിത്രദീപ്തിഃ ഭ്രാജതേ |
| (തദാനീം) ശ്വേതഃ ന | — ശുഭ്രവണ്ണ ആദിത്യ ഇവ (വേതി) |
| (അഹനി സൂര്യ ഇവ രാത്രാവഗ്നിഃ പ്രകാശകഃ) | |
| വിക്ഷു രഥഃ ന രുക്മീ | — പ്രജാസു രഥ ഇവ സുവണ്ണവ ദ്രോചമാനഃ |
| സമൽ–സു ത്വേഷഃ | — സംഗ്രാമേഷു ദീപ്തഃ |

അത്ഥം—ഈ അഗ്നി അടക്കാൻ വയ്യാത്ത തേജസ്സോടുകൂടി യവനാകുന്നു. കമ്മികൾ പ്രമാദം (തെററ്, വീഴ്ച) പററാതെ സൂക്ഷിക്കുന്ന പോലെ, ഈ അഗ്നി കമ്മങ്ങളിൽ രക്ഷസ്സുകളുടെ ബാധയെ (അവരെ ദഹിപ്പിച്ച്) അകററി കാത്തുപോരുന്നു. ഗൃഹത്തിൽ ഭാര്യപോലെ (യജ്ഞഗൃഹത്തിൽ, അഗ്നിഹോത്ര സ്ഥാനത്ത്) യഷ്ടാക്കൾക്കും ഈ അഗ്നി അലങ്കാരമാകുന്നു. വിചിത്രപ്രകാശനായ ഈ അഗ്നി ശോഭിക്കുമ്പോൾ ശുഭ്രവർണ്ണനായ ആദിത്യന്ന് തുല്യനാകുന്നു. (പകൽ സൂര്യനെന്ന പോലെ രാവിൽ അഗ്നിയാണല്ലൊ സർവ്വപ്രകാശകൻ). ജനങ്ങളുടെ ഇടയിൽ ഒരു സ്വർണ്ണത്തേരുപോലെ അവിടുന്നു കാണപ്പെടുന്നു. യുദ്ധങ്ങളിൽ അവിടുന്ന് കത്തിക്കാളുന്നവനാകുന്നു.

7 സേനേവസൃഷ്ടാമംദധാത്യ

സ്തുന്നദിദ്യുത്ത്വേഷപ്രതീകാ

8 യമോഹജാതോയമോ ജനിത്വം

ജാരഃ കനീനാം പതിജ്ജനീനാം

അന്വയം:—

| | |
|---|---|
| സൃഷ്ടാ സേനാ—ഇവ | — പ്രേരിതാ സ്വാമിനാ സഹവത്തമാനാഭടസംഹതിരിവ |
| (അയമഗ്നിഃ) അമം ദധാതി | — ശത്രൂണാം ഭയം വിധാതി, കരോതി |
| ത്വേഷ—പ്രതീകാ അസ്തുഃ ന ദിദ്യൽ | — ദീപ്തമുഖാക്ഷേപ്തൃ സംബന്ധിനീ ഇഷുരിവ |

(സായധാദീഷയതേ, തദ്വദഗ്നിരപിരാക്ഷസാദീൻ ദീഷയതി)

| | |
|---|---|
| യമഃ | — സ്തോതൃഭ്യഃ കാമാൻ യച്ഛതി, ദദാതീതിയമഃ അഗ്നിഃ; അഥവാ ഇന്ദ്രാഗ്ന്യോഃ യുഗപദുല്പന്നത്വാൽ യമത്വം |
| ജാതഃ | — ഉൽപന്നോഭൂതസംഘഃ യൽ |

ജനി-ത്വം — ജനയിതവ്യം, ഉല്പസ്യമാനം യൽ ച
യമഃ ഹ — അഗ്നിരേവ
കനീനാം ജാരഃ — കന്യകാനാം ജരയിതാ, വിവാഹസമയേ അഗ്നൗ ലാജാദിദ്രവ്യഹോമേ സതി താസാം കന്യാത്വം നിവത്തതേ, അതഃ ജരയിതാ
(തഥാ) ജനീനാം പതിഃ — ജായാനാം, കൃതവിവാഹാനാം ഭത്താ

അത്ഥം—നായകനാൽ നയിക്കപ്പെടുന്ന ഒരു സേനപോലെ, ഭടസമൂഹംപോലെ ഈ അഗ്നി ശത്രുക്കറംക്കു ഭയമുണ്ടാക്കുന്നു. എയ്യുന്ന ഒരമ്പുപോലെ ഈ അഗ്നി രാക്ഷസാദികളെ ഭയപ്പെടുത്തുന്ന സ്തോതാക്കറംക്കു അഭീഷ്ടമരുളുന്ന (അല്ലങ്കിൽ ഇന്ദ്രാഗ്നികറം ഒപ്പം പിറന്നവരാകയാൽ യമനായ) അഗ്നിതന്നെയാണ് ഇന്നുവരെ ഉണ്ടായ സവ്വഭൂതജാതവും, എനി ഉണ്ടാകാൻ പോകുന്ന സകല ഭൂതജാതവും, ഈ അഗ്നി കന്യകകളുടെ (കന്യകാത്വത്തിന്റെ) ജരയിതാവാകുന്നു (വിവാഹസമയത്തു അഗ്നിയിൽ മലർ മുതലായതു ഹോമിക്കുമ്പോറം കന്യകകളുടെ കന്യകാത്വം അവസാനിക്കുന്നു, അഗ്നിഅവസാനിപ്പിക്കുന്നു) അതുപോലെ വിവാഹിതകളുടെ, ഭാര്യമാരുടെ ഭത്താവാകുന്നു (വിവാഹശേഷം ഔപാസനാദികളൊ, അഗ്നിഹോത്രാദികളോ ആയ കമ്മങ്ങറംക്കു അഗ്നിയെ ഗൃഹത്തിൽ സ്ഥാപിയ്ക്കുന്നതുകൊണ്ടു, ആ അഗ്നി ഭാര്യയുടെ പതിയായി, രക്ഷകനായി കല്പിയ്ക്കപ്പെട്ടിരിക്കുന്നു.)

9 തംവശ്ചരാഥാവയം വസത്യാ
സ്തം ന ഗാവോനക്ഷന്ത ഇദ്ധം

10 സിന്ധുന്നക്ഷോദഃ പ്രനീചീരൈനോ
ന്നവന്തഗാവസ്വ൪ ദൃശീകേ (വ. 10)

അന്വയം:—

(ഹേ അഗ്നേ), തം വഃ — തം ത്വാം
ചരാഥാ — ചരഥയാ. പശുപ്രഭവഹൃദയാദി
സാധനയാ—ആഹുത്യാ
വസത്യാ — സ്ഥാവരേണവ്രീഹ്യാദിനാ
ആഹുത്യാ (ച)
വയം ഇദ്ധം - പ്രദീപ്തം (ത്വാം)
അസ്തം ന ഗാവഃ — യഥാ ഗാവഃ അസ്തം, ഗൃഹം
വ്യാപ്നുവന്തിതദ്വൽ
നക്ഷന്തേ — വ്യാപ്നുയാമ
(അയമഗ്നിഃ) സിന്ധുഃ
ന ക്ഷോദഃ — സ്യന്ദനശീലമുദകമിവ
നീചീഃ — ഇതസ്തതഃ നിതരാമുൽഗച്ഛന്തീഃ
ജ്വാലാഃ
പ്ര ഐനോൽ — പ്രേരയതി
സ്വഃ ദൃശീകേ — നഭസി വത്തമാനേ ദശ്നീയേ
(തസ്മിന്നഗ്നൌ)
ഗാവഃ നവന്ത — ഗമനശീലാരശ്മയഃ സംഗച്ഛന്തേ

അത്ഥം—അല്ലയോ അഗ്നേ, (യാഗ) പശുവിൻെറ ഹൃദയാദ്യവയവങ്ങളുടെ ആഹുതികൊണ്ടും യവാദിധാന്യങ്ങളാൽ ഉണ്ടാക്കിയ പുരോഡാശാദികളുടെ ആഹുതികൊണ്ടും കത്തിജ്വലിക്കുന്ന അവിടുത്തെ, തൊഴുത്താന്നയുന്ന പശുക്കളെന്നപോലെ ഞങ്ങൾ പ്രാപിക്കുന്നു. ഈ അഗ്നി ഒഴുകുന്ന ജലം പോലെ അങ്ങുമിങ്ങും മേല്പോട്ടുയരുന്ന ജ്വാലകളെ ഇളക്കിവിടുന്നു. ആകാശത്തിൽ ദശ്നീയനായി വത്തിക്കുന്ന അഗ്നിയുടെ ഗമനശീലങ്ങളായ രശ്മികൾ നാലുപാടും വന്നു ചിന്നുന്നു.

വഗ്ഗം—11

1 വനേഷുജായുമ്മത്തേഷുമിത്രോ
വൃണീതേശ്രുഷ്ടിം രാജേവാജൂര്യം

2 ക്ഷേമോനസാധുഃ ക്രതുന്നഭദ്രോ
ഭുവൽസ്വാധീഹോതാഹവ്യവാട്

അന്വയം:—

(അയമഗ്നിഃ) വന്യേഷു

| | |
|---|---|
| ജായുഃ | — അരണ്യേഷുജായമാനഃ |
| മർത്തേഷു മിത്രഃ | — മനുഷ്യേഷുസഖാ (ഭവതി) |
| (സഃ) ശ്രുഷ്ടിം | — ക്ഷിപ്രമേവകർമ്മണാം അനുഷ്ഠാതാരംയജമാനം |
| രാജാ—ഇവ അജുര്യം | — ജരാരഹിതം, ദൃഢാംഗം, സർവ്വകാര്യേഷുശക്തം യഥാരാജാ വൃണീതേ തഥാ |
| വൃണീതേ | — സംഭജതേ |
| ക്ഷേമഃ ന സാധുഃ | — രക്ഷകഇവസാധയിതാ |
| ക്രതുഃ ന ഭദ്രഃ | — കർമ്മണാംകർത്താഇവഭജനീയഃ |
| ഹോതാ ഹവ്യ—വാട് | — ദേവാനാം ആഹ്വാതാ, ഹവ്യവാഹനഃ (ഭവതി) |
| (ഏവംഭൂതോഗ്നിഃ) | |
| സു—ആധീഃ | — ശോഭനകർമ്മാ |
| ഭുവൽ | — ഭവതു |

അർത്ഥം—ഈ അഗ്നി കാട്ടുകളിൽ ജനിച്ചവനാകുന്നു. മനുഷ്യർക്ക് ചങ്ങാതിയാകുന്നു കർമ്മങ്ങളുടെ ക്ഷിപ്രനിർവ്വഹണത്തിൽ ജാഗരൂകനായ യജമാനനെ, രാജാവു് കാര്യനിർവ്വഹണത്തിൽ പ്രാപ്തനും ആരോഗ്യവാനുമായ കീഴ്ജീവനക്കാരനെ എന്നപോലെ, വരിക്കുന്നു, സ്വീകരിക്കുന്നു രക്ഷകനെന്നപോലെ കാര്യങ്ങൾ സാധിപ്പിക്കുന്നവനാകുന്നു. കർമ്മാനുഷ്ഠാതാവുപോലെ ഭജനീയനാകുന്നു ദേവന്മാരെ വിളിക്കുന്നവനാകുന്നു. അവർക്ക് ഹവിസ്സുകൊണ്ടുകൊടുക്കുന്നവനാകുന്നു. അപ്രകാരമുള്ള അഗ്നി ശോഭനകർമ്മാവായി ഭവിക്കട്ടെ (അഗ്നികൾ മൂന്നുവിധം ദേവന്മാർക്ക് ഹവ്യവാഹനൻ, പിതൃക്കൾക്ക് കവ്യവാഹനൻ, അസുരന്മാർക്ക് സഹരക്ഷസ്സ്)

3 ഹസ്തേദധാനോ നൃമ്ണാവിശ്വാ

ന്യമേദേവാന്ധാദ്ഗുഹാനിഷീദൻ

4 വിദന്തീമത്രനരോധിയന്ധാ

ഹൃദായത്തഷ്ടാന്മന്ത്രാ്അശംസൻ

അന്വയം:—

| | |
|---|---|
| വിശ്വാനി നൃമ്ണാ | — സർവ്വാണിഹവിർല്ലക്ഷണാനിധനാനി |
| ഹസ്തേ ദധാനഃ | — സ്വകീയേബാഹൌധാരയൻ |
| (അയമഗ്നിഃ) ഗുഹാ നി-സീദൻ | — ഗുഹായാം, അപ്സുമദ്ധ്യേ വർത്തമാനസ്സൻ |
| ദേവാൻ അമേ ധാത് | — ദേവാൻഭയേ അസ്ഥാപയൽ |
| യൽ ഹൃദാ | — യദാഹൃദയാവസ്ഥിതയാബുദ്ധ്യാ |
| തഷ്ടാൻ | — നിർമ്മിതാൻ, (അഗ്നിസ്തുതിപരാൻ) |
| മന്ത്രാൻ അശംസൻ | — അസ്തുവൻ, അവോചൻ |
| അത്ര നരഃ ധിയം-ധാഃ | — അസ്മിൻ കാലേനേതാരഃ, കർമ്മണാംധാരയിതാരഃ ദേവാഃ |
| ഈം വിദന്തി | — ഏതമഗ്നിം ജാനന്തി |

അർത്ഥം—എല്ലാ കർമ്മങ്ങളിലും ഹോമിയ്ക്കപ്പെട്ട ഹവിസ്സുകളാകുന്ന ധനം കയ്യിലേന്തി, ഈ അഗ്നി ജലമദ്ധ്യത്തിൽ ഒളിച്ചു വർത്തിച്ച്, ദേവന്മാരെ ഭയത്തിൽ പെടുത്തി. എപ്പോഠം അവർ (ദേവന്മാർ) ഹൃൽഗതമായ ഭക്തിയോടുകൂടി രചിച്ച്, അഗ്നിസ്തുതിപരങ്ങളായ മന്ത്രങ്ങഠംകൊണ്ട് സ്തുതിച്ചുവോ, അപ്പോഠം നേതാക്കളും കർമ്മധാരികളുമായ ദേവന്മാർ ഈ അഗ്നിയെ അറിയുന്നു, കണ്ടെത്തുന്നു.

5 അജോനക്ഷാന്ദാധാരപൃഥിവീം
തസ്തംഭദ്യാംമന്ത്രേഭിസ്സത്യൈഃ

6 പ്രിയാപദാനിപശ്വോനിപാഹി
വിശ്വായുരഗ്നേഗുഹാഗുഹംഗാഃ

അന്വയം:—

| | |
|---|---|
| (അയമഗ്നിഃ) അജഃ ന | — ജന്മരഹിതഃ സർവ്വേശ്വരഇവ |
| ക്ഷാം പൃഥിവീം (ച) ദാധാര | — ഭൂമിമന്തരിക്ഷം ച പ്രകാശകത്വേനധാര 1 |

| | |
|---|---|
| ദ്യാം സത്യൈഃ മന്ത്രേഭിഃ | — അവിതഥാർത്ഥൈർമ്മന്ത്രൈഃ |
| തസ്തംഭ | — സ്തഭ്നാതി, യഥാധോ നപതതി തഥാകരോതി |
| ഹേ അഗ്നേ, വിശ്വ– | |
| ആയുഃ | — വിശ്വംസർവ്വം ആയുഃ, അന്നംയസ്യസഃ (ത്വം) |
| പശ്വഃ പ്രിയാ പദാനി | — പശോഃ പ്രിയാണി, ശോഭനതൃണോദകോപേതാനി സ്ഥാനാനി |
| നി പാഹി | — നിതരാംപാലയ, മാ ധാക്ഷീഃ |
| ഗുഹാ ഗുഹം | — ഗുഹായാഃ അപിഗുഹം, സഞ്ചാരയോഗ്യസ്ഥാനം |
| ഗാഃ | — ഗച്ഛ |

അർത്ഥം—ഈ അഗ്നി അനാദിയായ സർവ്വേശ്വരനെന്നപോലെ ഭൂമിയെയും അന്തരിക്ഷത്തെയും പ്രകാശകത്വത്തോടുകൂടി ധരിയ്ക്കുന്നു. സഫലങ്ങളായ മന്ത്രങ്ങളാൽ ദ്യോവിനെ കീഴ്പോട്ടു വീഴാതെ ഉറപ്പിച്ചു നിർത്തുന്നു. അല്ലയോ അഗ്നേ, ലോകത്തിലുള്ള അന്നത്തിന്നു മുഴുവൻ ഉടമയായ അവിടുന്ന്, പുല്ലും നീരും ചേർന്ന പശുവിന്റെ പ്രിയപ്പെട്ട മേച്ചിൽപുറങ്ങൾ വേണ്ടപോലെ രക്ഷിച്ചാലും, കത്തിയ്ക്കരുതേ. (എന്നാൽ എവിടെയാണ് വസിയ്ക്കേണ്ടതെന്നല്ലേ?) ഗുഹകൾക്കം ഗുഹയെ (നിഗൂഢത്തിലും വെച്ച് നിഗൂഢമായ സ്ഥാനത്തെ) പ്രാപിയ്ക്കുക.

7 യ ഈം ചികേത ഗുഹാഭവന്ത

മായസ്സസാദധാരാമൃതസ്യ

8 വിയേചൃതന്ത്യൃതാ സപന്ത

ആദിദ്വസൂനി പ്രവവാചാസ്മൈ

അന്വയം:—

യഃ ഈം ഗുഹാ ഭവന്തം — ഏനം ഗുഹായാം സന്തം (അഗ്നിം)
ചികേത — ജാനാതി
യഃ (പ്ര) ഋതസ്യ ധാരാം — സത്യസ്യധാരയിതാരം (അഗ്നിം)
ആ സസാദ — ആസീദതി, ഉപാസ്തേ
യേ (പ്ര) ഋതാ സപന്തഃ — ഋതാനി സത്യാനി സ്പൃശന്തഃ
(ഏതമഗ്നിം)
വി ചൃതന്തി — അഗ്നിമുദ്ദിശ്യസ്തുതിം കുർവ്വന്തി
ആത് ഇത് — സ്തുത്യനന്തരമേവ
അസ്മൈ — സർവ്വസ്മൈ സ്തോതൃജനായ
വസൂനി പ്ര വവാച — ധനാനി പ്ര കഥയതി

അർത്ഥം—യാതൊരുവൻ ഈ ഗുഹാഗതനായ അഗ്നിയെ അറിയുന്നുവോ, യാതൊരുവൻ സത്യത്തിന്റെ ധാരയെ വിട്ടുന്ന് ഈ അഗ്നിയെ ഉപാസിക്കുന്നുവോ, യാവർ സത്യങ്ങളാം വിടാതെ ഈ അഗ്നിയെ സ്തുതിക്കുന്നുവോ, ഉടൻതന്നെ, ആ സ്തോതൃജനങ്ങൾക്ക് അഗ്നി, ധനദാനങ്ങൾ പ്രഖ്യാപിക്കുന്നു.

9 വിയോ വീരുത്സുരോധന്മഹിത്വോ
തപ്രജാ ഉതപ്രസൂഷ്വന്തഃ
10 ചിത്തിരപാംദമേ വിശ്വായു
സ്സദ്മേവ ധീരാസ്സമ്മായ ചക്രുഃ (വ 11)

അന്വയം:—

യഃ (അഗ്നിഃ) വീരുത്സു — ഓഷധീഷു
മഹി—ത്വാ — മഹത്വാനി
വി രോധത് — വിരുണദ്ധി, നാവശേഷയതി
ഉത പ്ര—ജാഃ — അപിച പ്രകർഷേണോല്പന്നാഃ, ഫലപുഷ്പാദിലക്ഷണാഃ

| | |
|---|---|
| പ്ര–സൃഷ്വ ഉത | — ഉൽപാദയിത്രീഷു, മാതൃസ്ഥാനീയാസോഷധിഷുച |
| അന്തഃ | — മദ്ധ്യേ (വിരുണദ്ധി) |
| (തഥാ) ചിത്തിഃ | — ചേതയിതാ |
| അപാം ദമേ | — ജലാനാം മദ്ധ്യഭൂതേ ഗൃഹേ |
| വിശ്വ–ആയുഃ | — സർവ്വാന്നഃ |
| (തമഗ്നിം) ധീരാഃ | |
| സം–മായ | — സമ്മാനനം, പൂജനം കൃത്വാ |
| സദ്മ–ഇവ | — യഥാഗൃഹം പ്രഥമതഃ സംപൂജ്യ പശ്ചാത്തത്ര കർമ്മാണ്യാചരതി തഥാ |
| (സ്തുതിഭിഃ സ്തുത്വാ) ചക്രുഃ | — കർമ്മാണി കുർവ്വന്തി |

അർത്ഥം–യാതൊരഗ്നി ചെടികൾ വലിപ്പം വെയ്ക്കുന്നതു തടഞ്ഞു നശിപ്പിയ്ക്കുന്നുവോ, കൂട്ടാതെ വളർന്ന് ഫലപുഷ്പാദികളോടുകൂടിയ മരങ്ങൾക്കു നിശ്ശേഷം നാശം വരുത്തുന്നുവോ, അതുപോലെ എല്ലാം അറിയുന്നവനായി ജലമദ്ധ്യത്തിൽ സർവ്വ ഹവിസ്സുകളോടുംകൂടി വർത്തിക്കുന്നുവോ ആ അഗ്നിയെ ധീമാന്മാർ സ്വഗൃഹം പോലെ പൂജിച്ച് സ്തുതിച്ച് കർമ്മങ്ങൾ ചെയ്യുന്നു. (ആദ്യം ഗൃഹപൂജ–വാസ്തു ബലികഴിച്ച് പിന്നീടാണല്ലൊ അവിടെ കർമ്മങ്ങൾ ചെയ്യുക പതിവ് അഗ്നിയെ പുരസ്കരിച്ചാണ് എല്ലാ പ്രധാന കർമ്മങ്ങളും)

വർഗ്ഗം 12

1 ശ്രീണന്നുപസ്ഥാദ്ദിവം ഭുരണ്യു

സ്ഥാതുശ്ചരഥമക്തൂന്വ്യൂർണ്ണോൽ

2 പരിയദേഷാമേകോവിശ്വേഷാം

ഭുവദ്ദേവോ ദേവാനാം മഹിത്വാ

സു–മതിം ഭിക്ഷമാണാഃ — അസ്യ അനുഗ്രഹാത്മികാം
ബുദ്ധിംയാചമാനാസ്സത്യഃ
അദ്രിം സമയാ — പർവ്വതസ്യ സമീപേ
പരാ–വതഃ വി സസ്രുഃ — ദൂരദേശാൽ വിശേഷേണ
പ്രവഹന്തി

അർത്ഥം—അഗ്നിയെ എപ്പോഴും ഇഷ്ടപ്പെടുന്നവയും, നിത്യമായി പാൽ തരുന്നവയും, തേജസ്സോടുകൂടിയവയും, അഗ്നിഹോത്രാദികൾക്ക് ഹവിസ്സിനുള്ള കറവേകുന്നവയുമായ പശുക്കൾ, ദേവയാഗഭൂമിയിലെത്തിയ അഗ്നിയെത്തന്നെയാണ് (പാൽ) കുടിപ്പിക്കുന്നത്. കൂടാതെ, ഒഴുകുന്ന നദികൾ അവിടുത്തെ അനുഗ്രഹബുദ്ധിയെ യാചിച്ചുകൊണ്ടാണ് ദൂരദേശത്തിൽ നിന്ന് പർവ്വതസമീപത്തിൽ നന്നായൊഴുകുന്നത്.

7 ത്വേ അഗ്നേ സുമതിം ഭിക്ഷമാണാ
ദിവിശ്രവോ ദധിരേയജ്ഞിയാസഃ
നക്താച ചക്രുരുഷസാ വിരൂപേ
കൃഷ്ണഞ്ചവർണ്ണമരുണഞ്ചസന്ധുഃ

അന്വയം.—

ഹേ അഗ്നേ, സു–മതിം
ഭിക്ഷമാണാഃ — അനുഗ്രഹാത്മികാം ബുദ്ധിം
യാചമാനാഃ
യജ്ഞിയാസഃ — യജ്ഞാർഹാസ്സർവ്വേ ദേവാഃ
ദിവി ത്വേ — ദ്യോതമാനേ ത്വയി
ശ്രവഃ ദധിരേ — ഹവിർല്ലക്ഷണമന്നം ആസ്ഥാപയൻ
(അനന്തരം യാഗാനുഷ്ഠാനായ)
വി–രൂപേ — വിവിധ രൂപേ
ഉഷസാ നക്താ ച — ഉഷഃകാലോപലക്ഷിതമഹഃ
നക്തം, രാത്രിം ച
ചക്രുഃ — അകുർവ്വൻ

കൃഷ്ണം ച വർണ്ണം (രാത്ര്യാം)
അരുണം ച (അഹനി) — ശ്യാമളവർണ്ണമന്ധകാരം ശ്വേത വർണ്ണം തേജശ്ച
സം ധുഃ — സമ്യക്സ്ഥാപിതവന്തഃ

അർത്ഥം—അല്ലയോ അഗ്നേ, അവിടത്തെ അനുഗ്രഹബുദ്ധിയ്ക്കായി പ്രാർത്ഥിയ്ക്കുന്ന യജ്ഞാർഹന്മാരായ ദേവന്മാരെല്ലാം, പ്രകാശമാനനായ അവിടുന്നിലാണല്ലൊ ഹവിരന്നം നേടിവെച്ചിട്ടുള്ളത്. പിന്നെ, അപ്രകാരമുള്ള യാഗാനുഷ്ഠാനത്തിന്നു വേണ്ടിയാണല്ലൊ വിവിധ രൂപങ്ങളായ, കറുത്ത അന്ധകാരവും വെളുത്ത തേജസ്സുമിയന്ന രാവും പകലും സ്ഥാപിച്ചത്.

8 യാന്രായേ മർത്താന്ത്സുഷൂദോ അഗ്നേ
തേസ്യാമമഘവാനോവയഞ്ച
ഊർജ്ജ്വവിശ്വം ഭുവനം സിസക്ഷ്യാ
പപ്രിവാന്രോദസീ അന്തരിക്ഷം

അന്വയം:—

ഹേ അഗ്നേ, (ത്വം)
യാൻ മർത്താൻ — മനുഷ്യാനസ്മാൻ
രായേ സുസൂദഃ — അഗ്നിഹോത്രാദികർമ്മസു പ്രേരയസി
തേ വയം ച മഘ—വാനഃ
സ്യാമ — ധനിനഃ ഭവേമ
രോദസീ
അന്തരിക്ഷം (ച) — ദ്യാവാപൃഥിവ്യൌ അന്തരിക്ഷം ച
ആപപ്രി—വാൻ — സ്വതേജസാ ആപൂരിതവാൻ (ത്വം)
വിശ്വം ഭുവ...

ഛായാ—ഇവ — ഛത്രാദേഃ ഛായാ ആതപാദി ജനിതം ക്ലേശം നിവാര്യ രക്ഷതി തദ്വൽ
സിസക്ഷി — സേവസേ, അനുഗൃഹ്യരക്ഷസി.

അത്ഥം—അല്ലയോ അഗ്നേ, മനുഷ്യരായ ഞങ്ങളേവരെ അവിടുന്ന് ഞങ്ങാക്ക് ധനസിദ്ധിയ്ക്കായി അഗ്നിഹോത്രാദി കമ്മങ്ങാക്ക് പ്രേരിപ്പിയ്ക്കുന്നുവോ, ആ ഞങ്ങാ ധനവാന്മാരായി ഭവിച്ചാവു. ദ്യാവാപൃഥിവികളും അന്തരിക്ഷവും സ്വതേജസ്സുകൊണ്ട് നിറച്ചിരിക്കുന്ന അവിടുന്ന്, കടയുടെ തണൽ വെയിൽച്ചൂടുകൊണ്ടുള്ള ക്ലേശമില്ലാതാക്കുന്നപോലെ, ജഗത്തു മുഴുവൻ രക്ഷിയ്ക്കുന്നു

9 അർവ്വദ്ഭിരഗ്നേ അർവ്വതോനൃഭിർന്നൄൻ
വീരൈർവ്വീരാൻ വനുയാമാത്വോതാഃ
ഈശാനാസഃ പിതൃവിത്തസ്യരായോ
വിസൂരയശ്ശതഹിമാനോ അശ്യുഃ

അന്വയം –

ഹേ അഗ്നേ, ത്വാ—ഊതാഃ — ത്വയാ രക്ഷിതാസ്സന്തഃ
(വയം) അർവൽ—ഭിഃ — അസ്മദീയൈരശ്വൈഃ
അർവ്വതഃ — ശത്രുസംബന്ധിനഃ അശ്വാൻ
നൃ—ഭിഃ നൄൻ — അസ്മദീയൈർഭടൈഃ ശത്രോർഭടാൻ
വീരൈഃ വീരാൻ — അസ്മദീയൈഃ പുത്രൈഃ ശത്രുപുത്രാംശ്ച
വനുയാമ — ഹന്യാമ
പിതൃ—വിത്തസ്യ — പിത്രാദിപരമ്പരയാ ലബ്ധസ്യ
രായഃ ഈശാനാസഃ — ധനസ്യ സ്വാമിനഃ
സൂരയഃ നഃ — വിദ്വാംസഃ, അസ്മാകം (പുത്രാഃ)
ശത—ഹിമാഃ — ശതസംവത്സരാം (ജീവന്തസ്സന്തഃ)
വി അശ്യുഃ — വിശേഷേണ ഭുഞ്ജതാം
(ഐശ്വര്യാരോഗ്യം ദീർഘായുശ്ച ലഭന്തു)

അൎത്ഥം—അല്ലയോ അഗ്നേ, അവിടുന്നാൽ രക്ഷിതരായി ഞങ്ങൾ ഞങ്ങളുടെ കുതിരകളെക്കൊണ്ട് ശത്രുക്കളുടെ കുതിരകളെയും, ഞങ്ങളുടെ ഭടരെക്കൊണ്ട് ശത്രുക്കളുടെ ഭടരെയും ഞങ്ങളുടെ മക്കളെക്കൊണ്ട് ശത്രുക്കളുടെ മക്കളെയും തോല്പിച്ചാലും.। പിതൃപരമ്പരയായിലഭിച്ച ധനത്തിന്റെ ഉടമസ്ഥരായും പണ്ഡിതന്മാരായും ഞങ്ങളുടെമക്കൾ നൂറുകൊല്ലം ജീവിച്ച് സുഖമനുഭവിയ്ക്കട്ടെ. (അവൎക്ക് ആരോഗ്യവും ദീൎഘായുസ്സുമുണ്ടാവട്ടെ.)

10 ഏതാതേ അഗ്ന ഉചഥാനിവേധോ
ജുഷ്ടാനിസന്തുമനസേ ഹൃദേച
ശകേമരായസ്സുധുരോ യമന്തേ
ധിശ്രവോ ദേവഭക്തന്ദധാനാഃ വ 20

അന്വയം:—

ഹേ വേധഃ, — മേധാവിൻ,
അഗ്നേ, ഏതാ ഉചഥാനി — അസ്മാഭിഃ പ്രയുക്താനി
ഏതാനി സ്തോത്രാണി
തേ മനസേ ഹൃദേ ച — തവമനോവൃത്തയേ തദ്വൃത്തിമതേ അന്തഃകരണായ ച
ജുഷ്ടാനി സന്തു — പ്രിയാണി ഭവന്തു
തേ സു—ധുരഃ രായഃ — തവസംബന്ധിനഃ
സുഷ്ഠുനിർവ്വാഹകസ്യ ധനസ്യ
യമം — നിയമനം (കൎത്തും)
ദേവ—ഭക്തം ശ്രവഃ — ദേവൈസ്സംഭജനീയം
ഹവിർല്ലക്ഷണമന്നം
അധി ദധാനാഃ — അഗ്നേരുപരിധാരയന്തഃ,
ഹവിൎഭിരഗ്നൌ ഹോമം
കുൎവ്വന്തഃ
ശകേമ — ശക്താസ്സ്യാമ

അർത്ഥം—മേധാവിയായ അഗ്നേ, ഞങ്ങളാൽ ചൊല്ലപ്പെട്ട ഈ സ്തോത്രങ്ങൾ അവിടത്തെ മനസ്സിന്നും, മനോവൃത്തിയെ ഭരിയ്ക്കുന്ന അന്തഃകരണത്തിന്നും പ്രിയങ്ങളായി ഭവിയ്ക്കട്ടെ ധർമ്മകാര്യങ്ങൾ നല്ലപോലെ നിറവേററുന്നതിന്ന് ധനത്തിന്റെ ആയവ്യയങ്ങൾ നിയന്ത്രിയ്ക്കാൻ, ദേവന്മാർക്കിഷ്ടമായ ഹവിസ്സ് അഗ്നിയിൽ ഹോമിയ്ക്കുന്നവരായ ഞങ്ങൾ ശക്തന്മാരായിത്തീരട്ടെ

വർഗ്ഗം 21–22 രാഹൂഗണോ ഗോതമഃ ഋഷിഃ ഗായത്രീച്ഛന്ദഃ ഇന്ദ്രാഗ്നീ ദേവതാ

1 ഉപപ്രയന്തോ അധ്വരം
മന്ത്രംവോചേമാഗ്നയേ
ആരേ അസ്മേച ശൃണ്വതേ

അന്വയം —

അധ്വരം ഉപ–പ്രയന്തഃ — ഹിംസാപ്രത്യവായരഹിതം യജ്ഞം ഉപേത്യ പ്രകർഷേണ ഗച്ഛന്തഃ സമ്യഗനുഷ്ഠിതവന്തഃ (വയം)

ആരേ അസ്മേ ച ശൃണ്വതേ — ആരേചദൂരേപിസ്ഥിതായ അസ്മാകം സ്തുതീശ്ശൃണ്വതേ

അഗ്നയേ മന്ത്രം വോചേമ — ഏതൽ സൂക്തരൂപം സ്തോത്രം വക്താരോഭൂയാസ്മ

(അസ്മാസു പ്രീത്യതിശയേന സർവ്വത്ര വർത്തമാനോഗ്നിഃ അസ്മദീയ സ്തോത്രം ശൃണോതി )

അർത്ഥം—ഹിംസാദോഷരഹിതമായ യജ്ഞത്തെ വേണ്ടപോലെ അനുഷ്ഠിക്കുന്ന ഞങ്ങൾ അടുത്തും അകലെയും സ്ഥിതിചെയ്ത് ഞങ്ങളുടെ സ്തുതികൾ കേൾക്കുന്ന അഗ്നിയ്ക്കായി ഈ സൂക്തരൂപമായ സ്തോത്രം ചൊല്ലാവൂ (ഞങ്ങളിൽ അമിതപ്രീതികൊണ്ട് എല്ലാടവും വർത്തിയ്ക്കുന്ന അവിടുന്ന് ഞങ്ങളുടെ സ്തോത്രം കേൾക്കുന്നവനാ )

2 യസ്സീഹിതീഷു പൂർവ്യ

സ്സഞ്ജഗ്മാനാസുകൃഷ്ടിഷു

അരക്ഷദ്ദാശുഷേ ഗയം

അന്വയം:—

| | |
|---|---|
| പൂർവ്യഃ യഃ | — ചിരന്തനഃ യഃ അഗ്നിഃ |
| സ്സീഹിതീഷു കൃഷ്ടിഷു | — വധകാരിണീഷു ശത്രുഭൂതാസു പ്രജാസു |
| സം—ജഗ്മാനാസു | — സംഗതാസു സതീഷു |
| ദാശുഷേ | — ഹവിർദ്ദത്തവതേയജമാനായ |
| ഗയം അരക്ഷൽ | — ധനം രക്ഷതി |

(തസ്മൈ മന്ത്രം വോചേമ)

അർത്ഥം—ശാശ്വതനായ ഏതഗ്നി ഉപദ്രവകാരികളായ ശത്രുക്കളെ പ്രാപിച്ച് (അവരെ അടക്കി) ഹവിർദാതാവായ യജമാനന്നായി ധനം (സമ്പാദിച്ചുകൊടുത്ത്) രക്ഷിയ്ക്കുന്നുവോ, (അവരുടെ യോഗക്ഷേമങ്ങളാംകാക്കുന്നുവോ) അവിടുത്തേയ്ക്കായി സ്തോത്രം ചൊല്ലുന്നു.

3 ഉതബ്രുവന്തു ജന്തവ

ഉദഗ്നിർവൃത്രഹാജനി

ധനഞ്ജയോരണേരണേ

അന്വയം:—

| | |
|---|---|
| അഗ്നിഃ ഉദ് അജനി | — അരണ്യോസ്സകാശാൽ ഉൽപ്പന്നഃ |
| ഉത ജന്തവഃ | — അനന്തരം ജാതാഃ ഋത്വിജഃ |
| (യഃ) വൃത്ര—ഹാ | — ശത്രൂണാം ഹന്താ |
| രണേ—രണേ ധനം—ജയഃ | — യുദ്ധേയുദ്ധേ ശത്രുധനാനാം ജേതാ |
| ബ്രുവന്തു | — (തമഗ്നിം) സ്തുവന്തു |

അർത്ഥം—അരണികളിൽ നിന്ന് അഗ്നി ഉൽപന്നനായി. പിന്നീടുണ്ടായ ഋത്വിക്കുകൾ, ശത്രുഹന്താവും എല്ലാ യുദ്ധങ്ങളിലും ശത്രുക്കളെ ജയിക്കുന്നവനും ആരോ, ആ അഗ്നിയെ സ്തുതിക്കട്ടെ.

4 യസ്യദൂതോഅസിക്ഷയേ

വേഷിഹവ്യാനിവീതയേ

ദസ്മൽകൃണോഷ്യധ്വരം

അന്വയം;—

(ഹേ അഗ്നേ) യസ്യ

| | |
|---|---|
| ക്ഷയേ | — ദേവയജനലക്ഷണേഗൃഹേ |
| (ദേവാനാം) ദൂതഃ (ത്വം) | |
| അസി | — ഭവസി |
| (യസ്യച) ഹവ്യാനി | — ചരുപുരോഡാശാദീനി ഹവിംഷി |
| വീതയേ | — (ദേവാനാം) ഭക്ഷണായ |
| വേഷി | — ഗമയസി |
| (യസ്യച) അധ്വരം | — യജ്ഞം |
| ദസ്മൽ കൃണോഷി | — സർവ്വൈർദ്ദർശനീയം കരോഷി (തംബ്രുവന്തു) |

അർത്ഥം—അല്ലയോ അഗ്നേ, ഏതു യജമാനൻെറ യജന സ്ഥാനമായ ഗൃഹത്തിൽ ദേവന്മാരുടെ ദൂതനായ അവിടുന്ന വ ർത്തിയ്ക്കുന്നുവോ, ഏതു യജമാനൻെറ ചരുപുരോഡാശാദി ഹവി സ്സുകൾ ദേവഭോജനത്തിന്നായി എത്തിയ്ക്കുന്നുവോ, ഏതു യജമാ നൻെറ യജ്ഞം അവിടുന്ന് എല്ലാവക്കും ദർശനീയമാക്കുന്നുവോ, ആ അഗ്നിയെ സ്തുതിയ്ക്കട്ടെ.

5 തമിൽസുഹവ്യമങ്ഗിര

സ്സുദേവംസഹസോയഹോ

ജനാആഹുസ്സുബർഹിഷം (വ.21)

അന്വയം:—

| | |
|---|---|
| ഹേ സഹസഃ യഹോ | — ബലസ്യപുത്ര |
| അംഗിരഃ | — അംഗനാദിഗുണയുക്ത, (അഗ്നേ) |

(യഃ യജമാനഃ ഏവമുക്തഃ)

| | | |
|---|---|---|
| തം ഇൽ | — | തമേവയജമാനം |
| സു–ഹവ്യം | — | ശോഭനഹവിഷ്ടം |
| സു–ദേവം | — | ശോഭനദൈവതം |
| സു–ബർഹിഷം | — | ശോഭനയജ്ഞം |
| ജനാഃ ആഹുഃ | — | സർവ്വേമനുഷ്യാഃ കഥയന്തി |

അത്ഥം—അല്ലയോ ബലത്തിന്റെ മകനായ അഗ്നേ, മുൻപറഞ്ഞ പ്രകാരമുള്ള യജമാനനെ ജനങ്ങൾ നല്ല ഹവിസ്സോടുകൂടിയവനെന്നും ഉൽകൃഷ്ടദേവനോടുകൂടിയവനെന്നും, ഉത്തമ യജ്ഞത്തോടുകൂടിയവനെന്നും പറയുന്നു.

6 ആ ചവഹാസിതാ ഇഹ
ദേവാ ഉപപ്രശസ്തയേ
ഹവ്യാസുശ്ചന്ദ്രവീതയേ

അന്വയം:—

| | | |
|---|---|---|
| ഹേ സു–ചന്ദ്ര | — | ശോഭനാഹ്ലാദന (അഗ്നേ) |
| താൻ ദേവാൻ ഇഹ | | |
| പ്ര–ശസ്തയേ | — | അസ്മിൻ കമ്മണി സ്തുതയേ |
| ഉപ ആ വഹാസി | — | അസ്മൽ സമീപം ആവഹ, പ്രാപയ |
| (ആഗതേഭ്യസ്തേഭ്യഃ) | | |
| ഹവ്യാ ച | — | ചരുപുരഡോശാദീനി ഹവിംഷി ച |
| വീതയേ | — | ഭക്ഷണായ (പ്രാപയ) |

അത്ഥം—അല്ലയോ ശോഭനാഹ്ലാദകരനായ അഗ്നേ, ആ ദേവന്മാരെ (എല്ലാം) ഈ കമ്മത്തിൽ സ്തുതിയ്ക്കായി ഞങ്ങളുടെ അടുക്കൽ ആനയിച്ചാലും. എത്തിച്ചേരുന്ന അവക്ക് ചരുപുരോഡാശാദി ഹവിസ്സുകളും ഭക്ഷണത്തിന്ന് കൊണ്ടുകൊടുത്താലും.

7 നയോരുപബ്ദിരശ്വ്യ
ശ്ശൃണ്വേ രഥസ്യകച്ചന
യദഗ്നേയാസിദൂത്യം

അന്വയം'—

| | |
|---|---|
| ഹേ അഗ്നേ, യൽ | — യദാ |
| ദൂത്യം യാസി | — ദേവാനാം ദൂതത്വം പ്രാപ്നോഷി |
| കൽ ചന | — കദാചന (തദാനീം സർവ്വദാപി) |
| യോഃ | — ഗച്ഛതഃ (തവ) |
| രഥസ്യ അശ്വ്യഃ ഉപബ്ദിഃ | — അശ്വൈരുൽപാദിതഃ ശ്രവണാർഹശ്ശബ്ദഃ |
| ന ശൃണ്വേ | — നശ്രൂയതേ |

(രഥസ്യശീഘ്രഗമനേന ശബ്ദംനോപലഭ്യതേ)

അർത്ഥം—അല്ലയോ അഗ്നേ, എപ്പോഴാം അവിടന്ന് ദേവന്മാരുടെ ദൂതത്വം പ്രാപിയ്ക്കുന്നുവോ, അപ്പോഴൊന്നും അവിടന്ന് സഞ്ചരിക്കുന്ന തേരിന്റെ കുതിരകളാം പുറപ്പെട്ടവിക്കുന്ന ശ്രവണസുഖമായ ശബ്ദം കേൾക്കപ്പെടാറില്ല. (തേരിന്റെ ഗതിവേഗം കൊണ്ട് ശബ്ദം കേൾക്കാറില്ല).

8 ത്വോതോ വാജ്യഹ്രയോ
ഭിപൂർവ്വസ്മാദപരഃ
പ്രദാശ്വാ അഗ്നേ അസ്ഥാൽ

അന്വയം —

| | |
|---|---|
| (യഃ പുരുഷഃ) പൂർവ്വസ്മാൽ അപരഃ | — സ്വസ്മാദധികാരാൽ നികൃഷ്ടഃ (ഭവതി) |
| ഹേ അഗ്നേ, (സഃ ഇദാനീം) ദാശ്വാൻ | — ഹവ്യംഹവീംഷി ദാതാസൻ |
| ത്വാ—ഊതഃ | — ത്വയാരക്ഷിതഃ |

വാജീ, അഹ്രയഃ — അന്നവാൻ, ലജ്ജാരഹിതസ്സൻ
അഭി പ്ര അസ്ഥാൽ — ഐശ്വര്യമഭിപ്രാപ്യ പ്രതിതിഷ്ഠതി സർവ്വോൽകൃഷ്ടോ ഭവതി

അൎത്ഥം—യാതൊരുവൻ തനിക്കധികാരമില്ലാത്ത, വിധിക്കപ്പെടാത്ത കൎമ്മം (അപരകൎമ്മം) ചെയ്തു്, സ്വധൎമ്മം വിട്ടു പരധൎമ്മം പ്രാപിച്ചു്, നികൃഷ്ടനായി ഭവിയ്ക്കുന്നുവോ അവൻ, അല്ലയോ അഗ്നേ, അവിടേയ്ക്കു് ഹവിസ്സൎപ്പിച്ചു്, അവിടുന്നാൽ രക്ഷിതനായി അന്നവാനും (അവിഹിത കൎമ്മംചെയ്ത) ലജ്ജവിട്ടവനുമായി സൎവ്വൈശ്വര്യം പ്രാപിച്ചു്, സകലോൽകൃഷ്ടനായി ഭവിക്കുന്നു. ('ശ്രേയാൻ സ്വധൎമ്മോ-വിഗുണഃ പരധൎമ്മോഭയോവഹഃ' എന്നു് ഗീത. അപ്രകാരമുള്ള പരധൎമ്മചാരിയായ പാപികൂടി, അഗ്ന്യുപാസനകൊണ്ടു് ഉൽകൃഷ്ടനായി ഭവിയ്ക്കുന്നു.)

9 ഉതദ്യുമൽസുവീൎയ്യം
ബൃഹദഗ്നേ വിവാസസി
ദേവേഭ്യോ ദേവദാശുഷേ വ 22

അന്വയം:—

ഉത, ഹേ ദേവ, അഗ്നേ,— ദ്യോതമാനാഗ്നേ,
ദേവേഭ്യഃ ദാശുഷേ — ഹവീംഷിദത്തവതേ യജമാനായ
ബൃഹൽ ദ്യു-മൽ സു-വീൎയ്യം—പ്രൌഢം, ദീപ്തം, ശോഭനവീൎയ്യോപേതം (ധനം)
വിവാസസി — ഗമയിതുമിച്ഛസി, പ്രാപയസി

അൎത്ഥം—കൂടാതെ, അല്ലയോ പ്രകാശവാനായ അഗ്നേ, ദേവന്മാൎക്കു് ഹവിസ്സൎപ്പിയ്ക്കുന്ന യജമാനന്നു് അവിടുന്നു് മഹത്തും ശോഭനവും വീൎയ്യവത്തുമായ ധനത്തെ എത്തിക്കുന്നു.

വർഗ്ഗം 23

1 ജുഷസ്വ സപ്രഥസ്തമം

വചോദേവപ്സരസ്തമം

ഹവ്യാജുഹ്വാന ആസനി

അന്വയം:—

| | |
|---|---|
| (ഹേ അഗ്നേ,) സപ്രഥഃ—തമം— | — അതിശയേന വിസ്തീർണ്ണം |
| ദേവപ്സരഃ—തമം | — ദേവാനാം പ്രീണയിതൃതമം |
| വചഃ | — സ്തോത്രലക്ഷണമസ്മദീയം വചനം |
| ആസനി | — (തവ) ആസ്യേ |
| ഹവ്യാ | — ഹവ്യാനി, സ്തോകലക്ഷണാനി ഹവീംഷി |
| ജുഹ്വാനഃ | — പ്രക്ഷിപൻ |
| ജുഷസ്വ | — സേവസ്വ |

(ഇമാനിസ്തോകലക്ഷണാനി ഹവീംഷി വൃഥാമാഭൂൽ. തൽ സർവ്വം ത്വദീയേന മുഖേന സ്വീകുരു)

അർത്ഥം—അല്ലയോ അഗ്നേ, ഏറ്റവും വിസ്തീർണ്ണവും ദേവന്മാർക്കേറ്റവും പ്രിയങ്കരവുമായ ഞങ്ങളുടെ സ്തുതിവചനം, അവിടുത്തെ മുഖത്തിൽ വററുവററായി ചിന്നിയ ഹവിസ്സുകളേറ്റുകൊണ്ട് സ്വീകരിച്ചാലും. (ഈ വററു വററായ ഹവിസ്സുകൾ വെറുതെ പോകരുത്. അവയെല്ലാം അവിടുത്തെ മുഖംകൊണ്ടു സ്വീകരിച്ചാലും.)

2 അഥാതേ അങ്ഗിരസ്തമാ

ഗ്നേവേധസ്തമ പ്രിയം

വോചേമബ്രഹ്മസാനസി

അന്വയം:—

ഹേ അംഗിരഃ—തമ, — അംഗനാദി ഗുണയുക്ത,
വേധഃ—തമ, — അതിശയേന മേധാവിൻ,
അഗ്നേ, അധ തേ
സാനസി — തുഭ്യം സം ഭജനീയം
പ്രിയം ബ്രഹ്മ വോചേമ — പ്രീതികരം സ്തോത്രം വക്താരോ ഭൂയാസ്മ

അർത്ഥം—അല്ലയോ പ്രകാശമാനനും മേധാവിയുമായ അഗ്നേ, ഇതാ ഇപ്പോൾ അവിടേയ്ക്ക് പ്രശംസനീയവും, പ്രീതികരവുമായ സ്തോത്രം ഞങ്ങൾ ചൊല്ലുന്നു.

3 കസ്തേജാമിർജ്ജനാനാ
മഗ്നേകോദാശ്വധ്വരഃ
കോഹകസ്മിന്നസിശ്രിതഃ

അന്വയം:—

ഹേ അഗ്നേ, ജനാനാം — മനുഷ്യാണാം മദ്ധ്യേ
തേ കഃ ജാമിഃ — തവകോ ബന്ധുഃ? (ത്വം സർവ്വൈർഗ്ഗുണൈരധികഃ തവാനുരൂപോ ബന്ധുർന്നാസ്തി)
കഃ ദാശ്വ—അധ്വരഃ — ദത്തഃ അധ്വരഃ, യജ്ഞഃ യേന സതഥോക്തഃ
(ത്വാം യഷ്ടുമപിസമർത്ഥഃ കോപിനാസ്തി)
കഃ ഹ — കഥംഭൂതസ്ത്വം (ഈദൃക്രൂപ ഇതിസർവ്വൈഃ നജ്ഞായതേ)
കസ്മിൻ (സ്ഥാനേ) ശ്രിതഃ
അസി — ആശ്രിതഃ വർത്തസേ
(തൽസ്ഥാനമപി ന കേചിൽ ജ്ഞായതേ)

അർത്ഥം—അല്ലയോ അഗ്നേ, മനുഷ്യരുടെ ഇടയിൽ അവിടേയ്ക്കു ആർ ബന്ധുവാകുന്നു? (സർവ്വഗുണനിധിയായ അവിടേയ്ക്ക് അനുരൂപനായ ബന്ധുവാരുമില്ല) അവിടേയ്ക്ക് യജ്ഞം

നല്കുന്നവൻ ആരുണ്ട്? (അവിടത്തെ യജിക്കാൻ അർഹതയുള്ള, കഴിവുള്ള ആരുമില്ല) അവിടുന്ന് ഏതുസ്ഥാനത്ത്, ഏതുരൂപത്തിൽ വർത്തിയ്ക്കുന്നു? (അവിടത്തെ സ്ഥാനവും എല്ലാവർക്കുമജ്ഞാതമാണ് ഇവിടെ പ്രത്യക്ഷനായ അഗ്നിയെയല്ല, പരമാത്മസ്വരൂപനായ പരമേശ്വരനെയാണ് പരാമർശിക്കുന്നതെന്ന് സ്പഷ്ടം)

4 ത്വഞ്ജാമിർജ്ജനാനാ
മഗ്നേമിത്രോഅസിപ്രിയഃ
സഖാസഖിഭ്യഈഡ്യഃ

അന്വയം —

| | |
|---|---|
| ഹേ അഗ്നേ, ത്വം | — അചിന്ത്യരൂപോപി അനുഗ്രഹീതൃതയാ |
| (സർവ്വേഷാം) ജനാനാം | |
| ജാമിഃ അസി | — ബന്ധുർഭവസി |
| (തഥാ) പ്രിയഃ (ത്വം യജമാനാനാം) മിത്രഃ (അസി) | |
| ഈഡ്യഃ | — സ്തുതിഭിഃ സ്തുത്യഃ (ത്വം) |
| സഖി–ഭ്യഃ സഖാ | — സമാനഖ്യാനേഭ്യഃ ഋത്വിഗ്ഭ്യഃ സഖിവദത്യന്തം പ്രിയഃ (അസി.) |

അർത്ഥം—അല്ലയോ അഗ്നേ, അജ്ഞേയരൂപനെങ്കിലും അവിടുന്ന് അനുഗ്രഹബുദ്ധികൊണ്ട് എല്ലാ ജനങ്ങൾക്കും ബന്ധുവാകുന്നു പ്രിയനായ അവിടുന്ന് യജമാനന്മാർക്കിഷ്ടനാകുന്നു സ്തുതികളാൽ പ്രശസ്യനായ അവിടുന്ന് സമാനധർമ്മികളായ ഋത്വിക്കുകൾക്ക് തോഴനെന്നപോലെ പ്രിയനാകുന്നു

5 യജാനോമിത്രാവരുണാ
യജാദേവാഋതംബൃഹത്
അഗ്നേയക്ഷിസ്വന്ദമം വ 23

അന്വയം —

ഹേ അഗ്നേ, നഃ — അസ്മദത്ഥം
മിത്രാവരുണാ യജ — ഏതൽ സംജ്ഞകൌ ദേവൌ ഹവിഷാ പൂജയ
(തഥാ) ദേവാൻ യജ — ഇന്ദ്രാദീൻ പൂജയ
ഋതം — സത്യം, യഥാത്ഥഫലം യജ്ഞം (ച) യജേത
(തദത്ഥം) ബൃഹൽ സ്വം
ദമം — പ്രൌഢം സ്വകീയം യജ്ഞഗൃഹം
യക്ഷി — യജ, സംഗച്ഛസ്വ (ത്വയ്യന്തർദ്ദീപ്യമാനേ സതിഹി, യജ്ഞഗൃഹം പൂജ്യതേ)

അത്ഥം—അല്ലയോ അഗ്നേ, ഞങ്ങൾക്കുവേണ്ടി മിത്രാവരുണന്മാരെ ഹവിസ്സുകൊണ്ട് പൂജിച്ചാലും. അതുപോലെ ഇന്ദ്രാദിദേവന്മാരെ പൂജിച്ചാലും സത്യത്തെ, യഥാത്ഥഫലാത്മകമായ യജ്ഞത്തെ അനുഷ്ഠിച്ചാലും അതിനുവേണ്ടി അവിടത്തെ സ്വന്തമായയജ്ഞഗൃഹത്തിൽ എഴുന്നള്ളിയാലും. (അഗ്നി ഉള്ളിൽ ജ്വലിച്ചാലേ യജ്ഞഗൃഹം പൂജ്യമാകൂ )

വർഗ്ഗം—24—ത്രിഷ്ടുപ്ഛന്ദഃ

1 കാത ഉപേതിമ്മനസോവരായ
ഭുവദഗ്നേശന്തമാകാമനീഷാ
കോവായജ്ഞൈഃ പരിദക്ഷന്ത ആപ
കേനവാതേമനസാദാശേമ

അന്വയം —

ഹേ അഗ്നേ, തേ — തവ
മനസഃ വരായ — നിവാരണായ, ആസ്വാസ്വവ
[illegible]

| | |
|---|---|
| കാ ഉപ—ഇതിഃ ഭുവൽ | — കീദൃശമുപഗമനം ഭവേൽ, നകാപ്യസ്തി തവോചിത മുപഗമനം കർത്തും വയം നശക്നുമഃ |
| മനീഷാ | — സ്തുതിഃ |
| ശം—തമാ കാ ? | — തവ അതിശയേന സുഖകരീ കീദൃശീ (ഭവേൽ?) തവോചിത സ്തുതിരപിനാസ്തി |
| കഃ വാ (യജമാനഃ) (യജ്ഞൈഃ) | — തവസംബന്ധിഭിര്യാഗൈഃ |
| ദക്ഷം പരി ആപ? | — വൃദ്ധിം പര്യാപ്നോൽ? ന കോപീത്യർത്ഥഃ തവോചിതാൻ യാഗാനനുഷ്ഠായതൈഃ ഫലം പ്രാപ്യതേ ഇത്യേതദപി ദുർല്ലട മേവ |

(ഉപഗമനാദികം താവദാസ്താം, തസ്യ സർവ്വസ്യ സാധന ഭൂതം മന എവാസ്മാകം ദുർല്ലഭം)

| | |
|---|---|
| (ഹേ അഗ്നേ) തേ | — തുഭ്യം |
| കേന വാ മനസാ | — കീദൃശ്യാബുദ്ധ്യാ |
| തേ ദാശേമ | — ഹവീംഷി പ്രയച്ഛാമ |

(തവോപഗമനാദ്യനുരൂപം മനഃ അസ്മാകം നോൽപദ്യതേ)

അർത്ഥം—അല്ലയോ അഗ്നേ, അവിടുത്തെ മനസ്സ് ഞങ്ങളിൽ പതിയുവാൻ (അതിന്നു ഞങ്ങളുടെ മനസ്സ് അവിടുന്നിൽ പതിയണമല്ലൊ) എങ്ങിനെ വഴിയുണ്ടാവും? ഉചിതമായി അവിടുത്തെ ഉള്ളിൽ കടക്കാൻ ഞങ്ങൾ ശക്തരല്ല. ഏതു സ്തുതിയാണ് അവിടേയ്ക്കു ഏററവും സുഖകരിയായി ഭവിയ്ക്കുക? അവിടുത്തെ മഹത്വത്തിന്നു ചേർന്ന സ്തുതിയില്ല. ഏതു യജമാനനാണ് അവിടുത്തെ സംബന്ധിച്ച യജ്ഞങ്ങളാൽ വൃദ്ധിയെ പ്രാപിയ്ക്കുന്നതു്? അവിടേയ്ക്കു ചേർന്ന യാഗങ്ങളനുഷ്ഠിച്ച് ഫലം നേടുക എന്നതു് വിഷമമാകുന്നു. എല്ലാററിന്നും സാധനഭൂതമായ മനസ്സുവേണം. അതാണ് ഞങ്ങൾക്ക് സ്വാധീനമല്ലാത്തതു്. അല്ലയോ അഗ്നേ, അവിടേയ്ക്കു എപ്രകാരമുള്ള മനസ്സോടുകൂടിയാണ് ഞങ്ങൾ ഹവിസ്സർപ്പിക്കേണ്ടതു്? അതു് ഞങ്ങൾക്കില്ലല്ലോ അതുണ്ടാക്കിത്തരണമെന്നു് ഭാവം.

2 ഏഹ്യഗ്നഇഹഹോതാനിഷീദാ

ദബ്ധസ്സുപുരഏതാഭവാനഃ

അവതാന്ത്വാരോദസീവിശ്വമിന്വേ

യജാമഹേസൌമനസായദേവാൻ

അന്വയം —

ഹേ അഗ്നേ, ആ ഇഹി — ആഗച്ഛ

ഇഹ ഹോതാ (സൻ)

നി സീദ — അസ്മിൻയജ്ഞേ ദേവാനാം ആഹ്വാതാസൻ ഉപവിശ

നഃ പുരഃ–ഏതാ സു ഭവ — അസ്മാകം പുരോഗന്താസുഷ്ഠുഭവ

(യസ്മാൽത്വം) അദബ്ധഃ — രാക്ഷസാദിഭിരഹിംസ്യഃ

(താദൃശം) ത്വാ വിശ്വം–

ഇന്വേ — സർവ്വംപ്രാപ്നുവത്യൌ

രോദസീ അവതാം — ദ്യാവാപൃഥിവ്യൌരക്ഷതാം

(രക്ഷിതസ്സൻ) മഹേ — മഹതേ

സൌമനസായ — സൌമനസ്യായ

ദേവാൻ യജ — ഇന്ദ്രാദീൻഹവിർഭിഃ പൂജയ

അർത്ഥം–അല്ലയോ അഗ്നേ, വന്നാലും ഈ യജ്ഞത്തിൽ ദേവന്മാരെ വിളിക്കുന്നവനായി ഇരുന്നാലും ഞങ്ങൾക്ക് പുരോഗാമിയായി ഭവിച്ചാലും രാക്ഷസാദികളാൽ അജയ്യനായ അവിടത്തെ, സർവ്വവ്യാപിനികളായ ദ്യാവാപൃഥിവികൾ രക്ഷിക്കട്ടെ അങ്ങിനെ രക്ഷിതനായി അവിടന്ന് മഹത്തായ അനുഗ്രഹത്തിന്നുവേണ്ടി ഇന്ദ്രാദിദേവന്മാരെ ഹവിസ്സുകൾകൊണ്ട് പൂജിച്ചാലും

3 പ്രസുവിശ്വാന്രക്ഷസോ ധക്ഷ്യഗ്നേ

ഭവായജ്ഞാനാമഭിശസ്തിപാവാ

അഥാവഹസോമപതിംഹരിഭ്യോ

മാതിഥ്യമസ്മൈ ചകൃമാസുദാവ്നേ

അന്വയം:—

ഹേ അഗ്നേ, വിശ്വാൻ
രക്ഷസഃ — സർവ്വാൻ രാക്ഷസാൻ
പ്ര സു ധക്ഷി — പ്രകർഷേണദഹ
(ഭഗ്ധ്വാ ച) യജ്ഞാനാം — അസ്മാഭിരനുഷ്ഠേയാനാം യാഗാനാം
അഭിശസ്തി—പാവാ ഭവ — അഭിശസ്തേഃ, ഹിംസായാഃ പാതാ, രക്ഷിതാ ഭവ
അഥ സോമ—പതിം — ഇന്ദ്രം
ഹരി—ഭ്യാം ആ വഹ — തദീയാശ്വാഭ്യാം യജ്ഞം പ്രാപയ
(ആഗതായ) അസ്മൈ
സു—ഭാവ്നേ — ശോഭനഫലദാത്രേ
ആതിഥ്യം ചകൃമ — അതിഥ്യർഹസല്ക്കാരം കർമ്മഃ

അത്ഥം—അല്ലയോ അഗ്നേ, (യജ്ഞഘാതികളായ) എല്ലാ രാക്ഷസന്മാരെയും ചുട്ടെരിച്ചാലും പിന്നെ ഞങ്ങളനുഷ്ഠിക്കേണ്ടും യാഗത്തെ ഹിംസയിൽനിന്ന് രക്ഷിക്കുന്നവനായി ഭവിച്ചാലും എല്ലാ സോമങ്ങളുടെയും നാഥനായ ഇന്ദ്രനെ, അവിടത്തെ കുതിരകളോടുകൂടി കൊണ്ടുവന്നാലും അങ്ങിനെ എഴുന്നള്ളുന്ന ആ മഹാഫലദാതാവിന്ന് അതിഥിക്കുചേർന്ന സല്ക്കാരങ്ങൾ ഞങ്ങൾ ചെയ്യുന്നുണ്ട്.

4 പ്രജാവതാവചസാ വഹ്നിരാസാ
ചഹ്വേ നിചസദ്ധ്സീഹദേവൈഃ
വേഷിഹോത്രമുതപോത്രംയജത്ര
ബോധിപ്രയന്തജ്ജനിതവ്വസൂനാം

അന്വയം —

പ്രജാ—വതാ — അപത്യാദി ഫലോപേതേന
വചസാ — സ്തോത്രേണ സ്തുതഃ (യഃ അഗ്നിഃ)
ആസാ — ആസ്യസ്ഥാനീയയാ ജ്വാലയാ
വഹ്നിഃ — ദേവേഭ്യോ ഹവിഷാം വോഢാ,

| | |
|---|---|
| (തമഗ്നിം) ആ ച | |
| ഹ്വേ | — ആഹ്വയാമി |
| (ആഹൂതസ്സൻ ഹേ | |
| അഗ്നേ, ത്വം) ഇഹ | — അസ്മിൻകമ്മണി |
| ദേവൈഃ (സഹ) നി | |
| സഥ്സി ച | — നിഷീദച |
| (നിഷദ്യ) ഹേ യജത്ര | — യജനീയ, (അഗ്നേ) |
| ഹോത്രം | — ഹോത്രാക്രിയമാണം കമ്മ |
| ഉത പോത്രം വേഷി | — അപി ച പോത്രാകൃതം കമ്മകാമയസ്വ |
| വസൂനാം പ്ര—യന്തഃ | — ധനാനാം പ്രകഷേ്ണനിയന്തഃ, വസൂന്യസ്മദായത്താനികുവ്വൻ |
| ഹേ ജനിതഃ | — ആഹൂതിദ്വാരാ സവ്വസ്യ ജനയിതഃ (അഗ്നേ) |
| ബോധി | — അസ്മാൻ ബോധയ |

അത്ഥം—സന്തത്യാദി ഫലങ്ങളോടുകൂടിയ സ്തോത്രങ്ങളാൽ സ്തുതിയ്ക്കപ്പെടുന്ന ഏതഗ്നി, മുഖത്തിന്റെ സ്ഥാനത്തുള്ള ജ്വാലകൊണ്ടു് ദേവന്മാക്കു് ഹവിസ്സു വഹിക്കുന്നവനായി ഭവിയ്ക്കുന്നുവോ, ആ അഗ്നിയെ വിളിയ്ക്കുന്നു. അല്ലയോ അഗ്നേ, വിളിയ്ക്കപ്പെട്ട അവിടുന്നു്, മററു ദേവന്മാരോടുകൂടി ഈ കമ്മത്തിൽ ഇരുന്നാലും. ഇരുന്നു്, പൂജ്യനായ അഗ്നേ, ഹോതാവിനാലും പോതാവിനാലും ചെയ്യപ്പെടുന്ന കമ്മം ഇഷ്ടപ്പെട്ടു സ്വീകരിച്ചാലും. ധനങ്ങളുടെ നിയന്താവായി ആഹൂതിവഴിയ്ക്കു് എല്ലാററിന്റെയും ജനയിതാവായ അഗ്നേ, ഞങ്ങളെ അറിഞ്ഞാലും (ആഹൂതി വഴിക്കു് ജനിതൃത്വം എന്നുവെച്ചാൽ, ആഹൂതി മൂലം ദേവപ്രീതി, ദേവപ്രീതിമൂലം വൃഷ്ടി, വൃഷ്ടി മൂലം സസ്യവൃദ്ധി, ഈ ക്രമത്തിൽ അഗ്നിക്കു് സവ്വജനകത്വം).

5 യഥാ വിപ്രസ്യ മനുഷോഹവിർഭി

ദ്ദേവാ് അയജഃ കവിഭിഃ കവിസ്സൻ

ഏവാ ഹോതസ്സത്യതരത്വമദ്യാ

ഗ്നേമന്ദ്രയാജുഹ്വായജസ്വ.

അന്വയം —

| | |
|---|---|
| ഹോതഃ, | — ഹോമനിഷ്പാദക |
| സത്യ—തര, | — അതിശയേന സൽസ്വസാധോ |
| അഗ്നേ, ത്വം | |
| കവിഃ സൻ | — ക്രാന്തദർശീസൻ |
| കവി—ഭിഃ | — മേധാവിഭിഃ ഋത്വിഗ്ഭിഃ (സഹ) |
| വിപ്രസ്യ മനുഷഃ | — മേധാവിനഃ മനോഃ (യജ്ഞേ) |
| ഹവിഃ—ഭിഃ | — ചരുപുരോഡാശാദിഭിഃ |
| യഥാ ദേവാൻ അയജഃ | |
| ഏവ അദ്യ | — തഥാ അസ്മിൻ യജ്ഞേ |
| മന്ദ്രയാ ജുഹ്വാ | — ഹർഷയിത്ര്യാ ഹോമസാധന ഭൂതയാസ്രുചാ |
| യജസ്വ | — ദേവാൻ പൂജയ |

അർത്ഥം—ഹോമനിർവ്വാഹകനും, ഏററവും സത്തുക്കളിൽ വെച്ച് സത്തമായ അഗ്നേ, അവിടുന്ന് എല്ലാററിനും അപ്പുറം കാണുന്നവനായി, വിദ്വാന്മാരായ ഋത്വിക്കുകളോടുകൂടി, ജ്ഞാനിയായ മനുവിൻെറ യാഗത്തിൽ ചരുപുരോഡാശാദി ഹവിസ്സുകളെക്കൊണ്ട് ദേവന്മാരെ യജിച്ചപോലെ, ഈ യജ്ഞത്തിലും ഹർഷകരമായി ഹോമസാധനമായ സ്രുവംകൊണ്ട് ദേവന്മാരെ തൃപ്പിച്ചാലും.

വർഗ്ഗം—25

1 കഥാദാശേമാഗ്നയേകാസ്മൈ
ദേവജുഷ്ടോച്യതേഭാമിനേഗീഃ
യോമർത്ത്യേഷ്വമൃതഋതാവാ
ഹോതായജിഷ്ഠ ഇത് കൃണോതിദേവാൻ

അന്വയം —

| | |
|---|---|
| അമൃതഃ | — മരണരഹിതഃ |
| ഋത—വാ | — ഋതവാൻ, സത്യവാൻ, യജ്ഞവാൻ |

| | |
|---|---|
| ഹോതാ | — ദേവാനാമാഹ്വാതാ |
| യജിഷ്ഠഃ | — അതിശയേനയഷ്ടാ |
| യഃ (അഗ്നിഃ) മർത്ത്യേഷു | — മരണധർമ്മേഷ്വസ്മാസുവർത്ത മാനസ്സൻ |
| ദേവാൻ ഇൽ കൃണോതി (താദൃശായ) അസ്മൈ | — ഹവിർഭിര്യുക്താൻ കരോത്യേവ |
| അഗ്നയേ കഥാ ദാശേമ | — കഥം ഹവീംഷിദദാമ വയമഗ്നേ രനുരൂപം യജ്ഞം കർത്തുമശക്താഃ |
| (അഥവാ) ഭാമിനേ | — തേജസ്വിനേ (അഗ്നയേ) |
| ദേവ—ജൂഷ്ടാ | — ദേവൈസ്സേവിതവ്യാ |
| ഗീഃ കാ ഉച്യതേ | — കീദൃശീസ്തുതിരിഹ ഉച്യതേ, തദർഹാം സ്തുതിമപികർത്തും ന ശക്താഃ |

അർത്ഥം—ശാശ്വതനും സത്യവാനും (യജ്ഞാത്മാവും) ദേവന്മാരെ വിളിയ്ക്കുന്നവനും, ഏറ്റവും യാഗകർത്താവും ആയ യാതൊരഗ്നി മരണധർമ്മികളായ ഞങ്ങളിൽ വർത്തിച്ച്, ദേവന്മാരെ സിദ്ധഹവിസ്സുകളാക്കുന്നുവോ, അപ്രകാരമുള്ള അഗ്നിയ്ക്കായി എങ്ങിനെ ഞങ്ങൾ ഹവിസ്സർപ്പിക്കും? അവിടേയ്ക്കനുരൂപമായ യജ്ഞം ചെയ്വാൻ ഞങ്ങളശക്തരാണ്. അല്ലങ്കിൽ തേജസ്വിയായ അഗ്നിയ്ക്കായി ദേവന്മാരാൽ സേവിക്കപ്പെട്ടേണ്ടുന്ന ഏതുസ്തുതിചൊല്ലും? അവിടേയ്ക്ക്യോജിച്ച സ്തുതി ചൊല്ലുവാനും ഞങ്ങൾ ശക്തരല്ല

2 യോഅധ്വരേഷുശന്തമല്ലുതാവാ
ഹോതാതമ്മനമോഭിരാകൃണുധ്വം
അഗ്നിര്യദ്വേർമ്മർത്തായദേവാ
ൻത്സചാബോധാതിമനസായജാതി

അന്വയം:—

| | |
|---|---|
| (ഹേ ഋത്വിജഃ) യഃ | |
| (അഗ്നിഃ) മർത്തായ | — മനുഷ്യായ |
| അധ്വരേഷു | — യാഗേഷു യജമാനാർത്ഥം |

ശം–തമഃ, ഋത-വാ — സുഖകരീ, സത്യവാൻ
ഹോതാ — ദേവാനാമാഹ്വാതാ (ഭവതി)
യൽ (അയം) അഗ്നിഃ
ദേവാൻ വേഃ — യദാ വേതി, ഗച്ഛതി
(തദാനീം) സഃ (യഷ്ടവ്യാൻ സർവ്വാൻ ദേവാൻ)
ബോധാതി ച — ജാനാതിച
(ജ്ഞാത്വാ ച) മനസാ
യജാതി — നമസാഹവിർഭിശ്ച പൂജയതി
തം ഉ നമഃ–ഭിഃ — തമേവാഗ്നിം സ്തോത്രൈഃ
ആ കൃണുധ്വം — അഭിമുഖീകരുത

അർത്ഥം—ഋത്വിക്കുകളേ, യാതൊരഗ്നി, മരണധർമ്മിയായ മനുഷ്യന്ന്, യജമാനന്നുവേണ്ടി യാഗങ്ങളിൽ സുഖകാരിയായും സത്യവാനായും ദേവന്മാരെ വിളിയ്ക്കുന്നവനായി ഭവിക്കുന്നുവോ, എപ്പോഴാം ഈ അഗ്നി ദേവന്മാരെ പ്രാപിക്കുന്നുവോ, അപ്പോഴാം അവിടുന്ന് എല്ലാദേവന്മാരെയും (വേർതിരിച്ച്) അറിയുന്ന അറിഞ്ഞിട്ട്, നമസ്കാരം കൊണ്ടും ഹവിസ്സുകൾ കൊണ്ടും അവരെ പൂജിയ്ക്കുന്ന ആ അഗ്നിയെ സ്തോത്രങ്ങളെ കൊണ്ട് പ്രത്യക്ഷപ്പെടുത്തുക

3 സഹിക്രതുസ്സമര്യസ്സസാധു
ർമ്മിത്രോ ന ഭൂദദ്ഭുതസ്യ രഥീഃ
തമ്മേധേഷു പ്രഥമം ന്ദേവയന്തീ
ർവ്വിശ ഉപ ബ്രുവതേ ദസ്മമാരീഃ

അന്വയം —

സഃ ഹി (അഗ്നിഃ) ക്രതുഃ — കർമ്മണാം കർത്താ
സഃ (ഏവ) മര്യഃ — മാരയിതാ, വിശ്വസ്യോപ സംഹർത്താ
സാധുഃ — സാധയിതാ ഉൽപാദയിതാ
മിത്രഃ ന — യഥാസഖാ ധനാനി പ്രാപയതി
സഃ (ഏവ) അദ്ഭുതസ്യ രഥീഃ — അപ്രാപ്തസ്യ, അലബ്ധസ്യ ധനസ്യ രംഹയിതാ, പ്രാപയിതാ

| | |
|---|---|
| ഭൃൽ | — ഭവതി |
| തം (ഏവ) മേധേഷു | — യജ്ഞേഷു |
| ദേവ-യന്തീഃ | — ദേവയന്ത്യഃ, ദേവാൻ ആത്മന ഇച്ഛന്ത്യഃ |
| ദസ്മം | — ദശനീയം (തമഗ്നിം) |
| ആരീഃ | — ഗച്ഛന്ത്യഃ, ഭജന്ത്യഃ |
| വിശഃ പ്രഥമം ഉപ ബ്രുവതേ | — സ്തുതിഭിഃ ഉപേത്യ പ്രധാനഭൂത ഇതി കഥയന്തി |

അർത്ഥം:—ആ അഗ്നിതന്നെയാണ് കർമ്മങ്ങൾക്ക് കർത്താവ്, അതായത്ു ലോകസ്ഥിതിരക്ഷകൻ. അവിടുന്നുതന്നെയാണ് ലോകത്തിന്നു് സംഹർത്താവ്, അവിടുന്നുതന്നെയാണ് ലോകത്തിൻെറ സ്രഷ്ടാവ്. (വിഷ്ണുശിവബ്രഹ്മമൂർത്തിത്രയം അഗ്നിതന്നെയാണ്) അവിടുത്തെത്തന്നെയാണ് ദേവന്മാരുടെ അനുഗ്രഹം കാംക്ഷിയ്ക്കുന്ന പ്രജകൾ യജ്ഞങ്ങളിൽ ദർശനീയനായി ഭജിച്ചുകൊണ്ടു് സ്തുതികളാൽ സമീപിച്ചു്, സർവ്വപ്രധാനനെന്നു് പുകഴ്ത്തുന്നതു്

4 സനോനൃണാംനൃതമോരിശാദാ

അഗ്നിർഗ്ഗിരോവസാവേതു ധീതിം

തനാചയേമഘവാനശ്ശവിഷ്ഠാ

വാജപ്രസൂതാ ഇഷയന്ത മന്മ

അന്വയം:—

| | |
|---|---|
| നൃണാം നൃ-തമഃ | — യജ്ഞസ്യനേതൄണാം മദ്ധ്യേ അതിശയേന നേതാ |
| രിശാദാഃ | — രിശതാം, ഹിംസതാം അസിതാ, നിരസിതാ, |
| സഃ അഗ്നിഃ നഃ ഗിരഃ | — അസ്മാകം സ്തുതീഃ |
| അവസാ | — ഹവിർല്ലക്ഷണാന്നേന യുക്താം |
| ധീതിം വേതു | — കർമ്മ (ച) കാമയതാം |

(അപി) ച യേ
(യജമാനാഃ) തനാ — വിസ്തൃതേന ധനേന
മഘ–വാനഃ ശവിഷ്ഠാഃ — ധനവന്തഃ ബലിനഃ (ച സന്തഃ)
വാജ–പ്രസൂതാഃ — പ്രസൂതം, പ്രേരിതം വാജഃ, ഹവിർല്ലക്ഷണമന്നം യൈഃ താദൃശാ ഭൂത്വാ
മന്മ ഇഷയന്ത — മനനരൂപം സ്തോത്രം ഏഷയന്തി ഋത്വിഗ്ഭിഃ കാരയിതുമിച്ഛന്തി
(തേഷാമപിസ്തുതീഃ അഗ്നിഃ കാമയതാം)

അർത്ഥം—യജ്ഞനേതാക്കളുടെ ഇടയിൽ ഏററവും നേതാവും ഉപദ്രവകാരികളെ ആകററിമാററുന്നവനുമായ അഗ്നി നമ്മളുടെ സ്തുതികളെയും ഹവിസ്സോടു കൂടിയ കർമ്മത്തെയും ഇഷ്ടപ്പെടട്ടെ കൂടാതെ വിസ്തൃതമായ ധനം കൊണ്ടു പുഷ്ടന്മാരായവർ ബലവാന്മാരായി, ഹവിരന്നത്തെ ഉൽപാദിപ്പിയ്ക്കുന്നവരായി വേിച്ച്, ഋത്വിക്കുകളെക്കൊണ്ട് അവിടുത്തെക്കുറിച്ച സ്തുതികൾ ചൊല്ലിയ്ക്കട്ടെ. അപ്രകാരമുള്ള സ്തുതികൾ അവിടുന്നിഷ്ടപ്പെടട്ടെ.

5 ഏവാഗ്നിർഗ്ഗോതമേഭിരൃതാവാ
വിപ്രേഭിരസ്തോഷ്ടജാതവേദാഃ
സഏഷുദ്യുമ്നംപീപയൽസവാജം
സപുഷ്ടിംയാതിജോഷമാചികിത്വാൻ വ. 25

അന്വയം—

ഋത–വാ ജാത–വേദാഃ
അഗ്നിഃ — ഋതവാൻ, യജ്ഞവാൻ, ജാതപ്രജ്ഞോഗ്നിഃ
വിപ്രേഭിഃ ഗോതമേഭിഃ — ഗോതമൈഃ ഋഷിഭിഃ
അസ്തോഷ്ട — സ്തുതോഽഭൂത്
(സ്തുതശ്ച) സഃ (അഗ്നിഃ)
ഏഷു (ഗോതമേഷു) ദ്യുമ്നം — ദ്യോതമാനംസോമം

| | |
|---|---|
| പിപയൽ | — അപിബൽ |
| സഃ ഏവ വാജം | — ഏവം ഹവിസ്വീകൃത്യ |
| ജോഷം | — അസ്മാഭിഃ കൃതംസേവനം |
| ആ ചികിത്വാൻ | — ആസമന്താൽ ജാനൻ |
| സഃ പുഷ്ടിം യാതി | — അസ്മാകംധനാനിപോഷം പ്രാപയതു |

അർത്ഥം—യജ്ഞാത്മാവും മഹാപ്രാജ്ഞനുമായ അഗ്നി, വിദ്വാന്മാരും ഗോതമഗോത്രജന്മാരുമായ ഋഷികളാൽ സ്തുതിക്കപ്പെട്ടു. സ്തുതനായ അഗ്നി ആ ഗോതമന്മാരിൽ നിന്ന് പ്രകാശമാനമായ സോമം കുടിച്ചു. അങ്ങിനെ സോമഹവിസ്സ സ്വീകരിച്ച്, നമ്മളാൽ ചെയ്യപ്പെട്ട സേവനത്തെ തികച്ചും അറിഞ്ഞ് നമ്മുടെ ധനങ്ങളെ പോഷിപ്പിയ്ക്കട്ടെ.

വർഗ്ഗം 26–ഗായത്രീച്ഛന്ദഃ

1 അഭിത്വാഗോതമാഗിരാ
ജാതവേദോവിചർഷണേ
ദ്യുമ്നൈരഭിപ്രണോനുമഃ

അന്വയം:—

| | |
|---|---|
| ഹേ ജാത—വേദഃ, വി—ചർഷണേ | — ജാതാനാംവേദിതഃ വിശേഷേണസർവ്വസ്യ ദ്രഷ്ടഃ (അഗ്നേ) |
| ത്വാ ഗോതമാഃ | — ത്വാം സൂക്തദ്രഷ്ടാ (പൂജാർത്ഥം ബഹുവചനം) |
| ഗിരാ അഭി (അസ്തൌൽ) | — സ്തോത്രലക്ഷണയാ വാചാ ആഭിമുഖ്യേന അസ്തൌൽ |
| (തദ്വദ്വയം ത്വാം) ദ്യുമ്നൈഃ | — ത്വദീയഗുണപ്രകാശകൈർമ്മന്ത്രൈഃ |
| അഭി പ്ര നോനുമഃ | — ആഭിമുഖ്യേന പുനഃ പുനഃ സ്തുമഃ |

അർത്ഥം—ഉളവായതെല്ലാം അറിയുന്നവനും എല്ലാം കാണുന്നവനുമായ അഗ്നേ, അവിടുത്തെ സൂക്തദ്രഷ്ടാവായ ഗോതമൻ (ഗോത്രപ്രാതിനിദ്ധ്യംകൊണ്ടും പൂജാർത്ഥമായും ഗോതമന്മാർ

എന്നു പറയുന്നു) സ്തുതിവചനങ്ങളാൽ നേരിട്ടു വാഴ്ത്തുന്നു. അതു പോലെ ഞങ്ങളും അവിടുത്തെ മഹത്വങ്ങളെ വെളിപ്പെടുത്തുന്ന മന്ത്രങ്ങളാൽ നേരേ വീണ്ടുംവീണ്ടും സ്തുതിക്കുന്നു.

2 തമു ത്വാ ഗോതമോ ഗിരാ
രായസ്കാമോ ദുവസ്യതി
ദ്യുമ്നൈരഭി പ്രണോനുമഃ

അന്വയം–

രായഃ–കാമഃ ഗോതമഃ — ധനകാമഃ ഗോതമഃ
(യമഗ്നിം) ഗിരാ
ദുവസ്യതി — സ്തുത്യാ പരിചരതി
ഹേ അഗ്നേ, തം ഉ ത്വാ — തമേവ ത്വാം
ദ്യുമ്നൈഃ അഭി പ്ര നോനുമഃ — ദ്യോതമാനൈഃ സ്തോത്രൈഃ ആഭിമുഖ്യേന സ്തുമഃ

അർത്ഥം–ധനകാമിയായ ഗോതമൻ ഏതൊരഗ്നിയെ സ്തുതിയാൽ ഉപാസിയ്ക്കുന്നുവോ, ആ അഗ്നിയായ അവിടുത്തെ ശബ്ദാർത്ഥപ്രകാശങ്ങളായ സ്തോത്രങ്ങളാൽ നേരെ വീണ്ടുംവീണ്ടും വാഴ്ത്തുന്നു.

3 തമു ത്വാ വാജസാതമ
മംഗിരസ്വദ്ധവാമഹേ
ദ്യുമ്നൈരഭിപ്രണോനുമഃ

അന്വയം –

(ഹേ അഗ്നേ,)
വാജ–സാതമം — വാജാനാം, അന്നാനാം സനിതാരം, ദാതാരം
തം ഉ ത്വാ — തമേവ ത്വാം

അംഗിരസ്വൽ — അംഗിരസ ഇവ
ഹവാമഹേ — ആഹ്വയാമഃ
ദ്യുമ്നൈഃ അഭി പ്ര
ണോനുമഃ — ഗുണപ്രകാശകൈ സ്തോത്രൈഃ ആഭിമുഖ്യേന സ്തുമഃ

അർത്ഥം—അല്ലയോ അഗ്നേ, അന്നദാതാവായ അവിടത്തെ ത്തന്നെ അംഗിരസ്സുകളെന്നപോലെ ഞാൻ വിളിക്കുന്നു അവിടത്തെ ഗുണങ്ങളെ പ്രകാശിപ്പിക്കുന്ന സ്തോത്രങ്ങളാൽ വീണ്ടുംവീണ്ടും നേരെ സ്തുതിക്കുന്നു

4 തമുത്വാവൃത്രഹന്തമം
യോദസ്യൂരവധൂനുഷേ
ദ്യുമ്നൈരഭിപ്രണോനുമഃ

അന്വയം —
(ഹേ അഗ്നേ) യഃ (ത്വം)
ദസ്യൂൻ — രാക്ഷസാദീൻ
അവ–ധൂനുഷേ — സ്ഥാനാൽ പ്രച്യാവയസി
വൃത്രഹൻ–തമം തം ഉ ത്വാ— വൃത്രാണാം, പാപ്മാനാം അതിശയേനഹന്താരം ത്വാമേവ
ദ്യുമ്നൈഃ അഭി പ്ര
ണോനുമഃ — ഗുണസ്പഷ്ടീകരണസ്തോത്രൈഃ ആഭിമുഖ്യേനസ്തുമഃ

അർത്ഥം—അല്ലയോ അഗ്നേ, യാതൊരവിടുന്നാണോ, രാക്ഷസാദികളെ (ദ്വേഷ്യന്മാരെ) സ്ഥാനത്തിൽ നിന്നു് വീഴ്ത്തുന്നതു്, പാപികളെ തികച്ചും ഒടുക്കുന്ന ആ അവിടത്തെത്തന്നെ ഗുണപ്രശംസികളായ സ്തോത്രങ്ങളാൽ നേരെ വന്ദിക്കുന്നു.

5 അവോചാമരഹൂഗണാ
അഗ്നയേമധുമദ്വചഃ
ദ്യുമ്നൈരഭിപ്രണോനുമഃ

അന്വയം:—

| | |
|---|---|
| രഹൂഗണാഃ | — രഹൂഗണസ്യപുത്രാഃ ഗോതമാഃ |
| അഗ്നയേ മധു—മൽ വചഃ | — മാധുര്യോപേതം വചനം |
| അവോചാമ (തദ്വചനരൂപൈഃ) | — പ്രാവാദിഷ്മ |
| ദ്യുമ്നൈഃ അഭി പ്ര നോനമഃ | — ഗുണപ്രകാശകൈഃ സ്തോത്രൈഃ ആഭിമുഖ്യേന സ്തുമഃ |

അർത്ഥം—രഹൂഗണപുത്രനായ ഗോതമൻ അഗ്നിയ്ക്കായി മധുരസ്തുതികൾ ചൊല്ലുന്നു. ആ സ്തുതിരൂപമായ, തിളങ്ങുന്ന വാക്കുകളാൽ നേരെ സ്തുതിക്കുന്നു.

വർഗ്ഗം 27—28. ത്രിഷ്ടുബുഷ്ണിഗ്ഗായത്രീച്ഛന്ദാംസി, അഗ്നിർദ്ദേവതാ.
(വൈദ്യുതാഗ്നിഃ കേവലാഗ്നിശ്ച)

1 ഹിരണ്യകേശോരജസോവിസാരേ
ഹിർധുനിർവ്വാതഇവധ്രജീമാൻ
ശുചിഭ്രാജാഉഷസോനവേദാ
യശസ്വതീരപസ്യുവോനസത്യാഃ

അന്വയം:—

| | |
|---|---|
| ഹിരണ്യ—കേശഃ | — സുവർണ്ണവദ്രോചമാനജ്വാലഃ |
| അഹിഃ ധുനിഃ | — മേഘാനാംഹന്താ, കമ്പയിതാ |
| വാതഃ—ഇവ ധ്രജീമാൻ (വൈദ്യുതോഗ്നിഃ) | — വായുരിവശീഘ്രഗതിയുക്തഃ |
| രജസഃ | — ഉദകസ്യ |
| വി—സാരേ | — വിസരണേ, മേഘാൽ നിർഗ്ഗമനേ |
| ശുചി—ഭ്രാജാഃ (മേഘാൽ ജലാനി നിർഗ്ഗമയിതും ജാനാതി) | — ശോഭനദീപ്തിഃ (സൻ) |
| ഉഷസഃ നവേദാഃ | — ഉഷോദേവതാഃ ന ജാനന്തി (അജ്ഞാനേ ദ്രഷ്ടാന്തഃ) |

| | |
|---|---|
| യശസ്വതീഃ | — അന്നവത്യഃ |
| അപസ്യുവഃ | — കർമ്മ ആത്മന ഇച്ഛന്ത്യഃ |
| സത്യാഃ ന | — അവിതഥാരംഭാഃ പ്രജാ ഇവ |

അർത്ഥം—കേശസ്ഥാനീയങ്ങളായ സുവർണ്ണജ്വാലകളോടു കൂടിയവനും മേഘങ്ങളെപ്പിളക്കുന്നവനും അവയെ ഇളക്കുന്നവനും വായുപോലെ ഗതിവേഗമുള്ളവനുമായ വൈദ്യുതാഗ്നി, ജലത്തിന്റെ വിസരണത്തിൽ ശോഭനപ്രകാശനായി; മേഘത്തിൽ നിന്ന് ജലം പുറത്തുകൊണ്ടുവരുവാൻ അറിയുന്നവനാകുന്നു. ധനവാന്മാരും കർമ്മേച്ഛുക്കളും സഫലക്രിയരുമായ ജനങ്ങളെപ്പോലെ (യജമാനന്മാരെപ്പോലെ) ഉഷോദേവതകൾക്ക് ഇതറിയില്ല. (സഫലക്രിയന്മാരായ യജമാനന്മാരുടെ കർമ്മങ്ങളുടെ ഫലമായിട്ടാണ് വൈദ്യുതാഗ്നി മേഘംപിളക്കുന്നതും മഴ പെയ്യുന്നതും. ആ കർമ്മം ഉഷോദേവതകൾക്ക്, പ്രകാശശീലകളെങ്കിലും അറിയുകയില്ല. അതായത്, ഉഷോദേവതകൾക്ക് വൃഷ്ടികർത്തൃത്വമില്ല. ഇവിടെ ഉഷോദേവതകളെ നിന്ദയില്ല. അഗ്നിയെക്കുറിച്ച് സ്തുതിയേ ഉള്ളു.)

2 ആ തേ സുപർണ്ണാ അമിനന്തഏവൈഃ

കൃഷ്ണോ നോനാവ വൃഷഭോ യദീദം

ശിവാഭിർന്നസ്മയമാനാഭിരാഗാൽ

പതന്തി മിഹസ്സ്തനയന്ത്യഭ്രാ

അന്വയം:—

| | |
|---|---|
| (ഹേ അഗ്നേ,) | |
| തേ സു-പർണ്ണാഃ | — തവ ശോഭനപതനാ രശ്മയഃ |
| ഏവൈഃ | — ഗന്തൃഭിർമ്മരുത്ഭിഃ (സഹ) |
| അമിനന്ത ആ | — സമന്താൽ (മേഘം) ഹിംസന്തി |
| | വർഷണായ താഡയന്തി |
| (പ്രഹൃതശ്ച) കൃഷ്ണഃ | — കൃഷ്ണവർണ്ണഃ |
| വൃഷഭഃ | — വർഷിതാ (മേഘഃ) |
| നോനാവ | — ഭൃശം ശബ്ദമകരോൽ |

യദി ഇദം — യദാ ഈദൃശം കർമ്മം (തദാനീം)
ശിവാഭിഃ
സ്മയമാനാഭിഃ ന — സുഖകാരിണീഭിഃ ഹസനവതീഭിഃ കാന്താഭിരിവ
ആ അഗാൽ — വൈദ്യുതാഗ്നി പ്രേരിതഃ പർജ്ജന്യഃ ആഗച്ഛതി
(തദനന്തരം) മിഹഃ
പതന്തി — ആപഃ പ്രവൃഷ്ടാ ഭവന്തി
അഭ്രാ — അഭ്രാണി, അഭ്രൈഃ പൂർണ്ണാമേഘാഃ
സ്തനയന്തി — ഇതസ്തതശ്ശബ്ദം കുർവ്വന്തി

അർത്ഥം—അല്ലയോ അഗ്നേ, അവിടത്തെ ശോഭനപതനങ്ങളായ രശ്മികൾ സഞ്ചാരശീലരായ മരുത്തുക്കളോടുകൂടി മേഘത്തെ മുററും, മഴപെയ്യാനായി, ഉടയ്ക്കുന്നു. ഉടയ്ക്കപ്പെട്ട, കറുത്തതും വർഷിക്കുന്നതുമായ മേഘം ഉറക്കെശ്ശബ്ദമുണ്ടാക്കി. ഈ സംഗതി ഭവിച്ചപ്പോൾ വൈദ്യുതാഗ്നിയാൽ തള്ളപ്പെട്ട മേഘം സുഖകാരിണിയും മന്ദസ്മിതവതിയുമായ കാന്തയെപ്പോലെ വരുന്നു അനന്തരം ജലം പ്രവർഷിക്കുന്നു. വെള്ളം നിറഞ്ഞ മേഘങ്ങൾ അങ്ങിങ്ങു ശബ്ദിക്കുന്നു.

3 യദീമൃതസ്യ പയസാപിയാനോ
നയന്നൃതസ്യ പഥിഭീരജിഷ്ഠൈഃ
അര്യമാമിത്രോവരുണഃ പരിജ്മാ
ത്വചംപൃഞ്ചന്ത്യുപരസ്യയോനൗ

അന്വയം:—

യൽ ഈം ഋതസ്യ — യദാ അയമഗ്നിഃ ഉദകസ്യ
പയസാ പിയാനഃ — പയോവൽസാരഭൂതേന രസേന ജഗദാപ്യായനം കുർവ്വൻ
(ആപ്യായിതം ച ജഗൽ)
ഋതസ്യ — ഉദകസ്യ സംബന്ധിഭിഃ

രജിഷ്ഠൈഃ പഥി–ഭിഃ — ഋജുതമൈഃ മാൎഗ്ഗൈഃ സ്നാനപാനാദിഭിഃ
നയൻ — പ്രാപയൻ (വൎത്തതേ)
(തദാനീം) അര്യമാ മിത്രഃ
വരുണഃ പരി–ജ്മാ — പരിതോഗന്താ മരുൽഗണഃ (ച)
ഉപരസ്യ യോനൌ — മേഘസ്യ വൃഷ്ട്യുദകോൽപത്തി സ്ഥാനേ
ത്വചം പൃഞ്ചന്തി — വൃഷ്ട്യുദകസ്യാച്ഛാദകം പ്രദേശം സ്വകീയൈരായുധൈഃ സംയോജയന്തി, ഉൽഘാടയന്തി

അൎത്ഥം–എപ്പോഠം ഈ വൈദ്യുതാഗ്നി ജലത്തിൻെറ സാരഭൂതമായ രസംകൊണ്ടു് ലോകത്തെ വളൎത്തി, അങ്ങിനെ പ്രവൃദ്ധമായ ലോകത്തെ ജലത്തിൻെറ ഏററവും നേരായ മാൎഗ്ഗങ്ങളിലൂടെ, ജീവികളുടെ സ്നാനപാനാദികളോടു കൂടി എത്തിയ്ക്കുന്നുവോ, അപ്പോഠം അര്യമാവും മിത്രനും വരുണനും മരുത്സംഘവും മേഘത്തിൻെറ വൎഷോൽപത്തിസ്ഥാനമായ പുറംതോലിനെ സ്വകീയായുധങ്ങഠം തട്ടിച്ചു് തുറക്കുന്നു

4 അഗ്നേ വാജസ്യ ഗോമത
ഈശാനസ്സഹസോയഹോ
അസ്മേധേഹി ജാതവേദോ മഹിശ്രവഃ

അന്വയം —

ഹേ സഹസഃ യഹോ — ബലസ്യപുത്ര
ഹേ അഗ്നേ, ത്വം ഗോ–
മതഃ വാജസ്യ ഈശാനഃ — ബഹുഭിൎഗ്ഗോഭിര്യുക്തസ്യ അന്നസ്യ സ്വാമീ (അസി)
(അതഃ) ഹേ ജാത–വേദഃ
അസ്മേ മഹി ശ്രവഃ ധേഹി — അസ്മാസുപ്രഭൂതമന്നം സ്വാ...

അർത്ഥം—അല്ലയോ ബലപുത്രനായ അഗ്നേ, അവിടുന്ന് വളരെ ഗോക്കളോടുകൂടിയ അന്നത്തിന്റെ, ഐശ്വര്യത്തിന്റെ ഈശനാകുന്നു അതുകൊണ്ട്, ജാതധന, അവിടുന്ന് ഞങ്ങളിൽ ധാരാളമായ അന്നം, പുഷ്ടി ഉണ്ടാക്കിയാലും.

5 സ ഇധാനോ വസുഷ്കവി
രഗ്നിരീളേന്യോഗിരാ
രേവദസ്മഭ്യം പുർവ്വണീകദീദിഹി

അന്വയം —

സഃ അഗ്നിഃ ഇധാനഃ — ദീപനശീലഃ
വസുഃ, കവിഃ — സർവ്വേഷാം നിവാസയിതാ, ക്രാന്തദർശനഃ
ഗിരാ ഈളേന്യഃ — സ്തോതവ്യഃ (ഭവതി)
ഹേ പുരു–അനീക — അനീകം മുഖം, ബഹുഭിഃ അനീകസ്ഥാനീയാഭിഃ ജ്വാലാഭിഃ യുക്ത, (അഗ്നേ,)
അസ്മഭ്യം രേവത് ദീദിഹി— ധനയുക്തമന്നം യഥാ ഭവതി തഥാ ദീപ്യസ്വ

അർത്ഥം— ആ അഗ്നി ദീപനശീലനും, എല്ലാവരെയും അതാതിടത്ത് വസിപ്പിക്കുന്നവനും എല്ലാററിന്റെയും അപ്പുറം കാണുന്നവനും സ്തോത്രങ്ങളാൽ സ്തുത്യനുമാകുന്നു അല്ലയോ മുഖസ്ഥാനീയങ്ങളായ ബഹുജ്വാലകളോടുകൂടിയ അഗ്നേ, ഞങ്ങൾക്ക് എപ്രകാരമായാൽ ധനത്തോടുകൂടിയ അന്നം, പുഷ്ടി ഉണ്ടാകുമോ, അപ്രകാരം ജ്വലിച്ചാലും. ഹോമകർമ്മങ്ങളിൽ അഗ്നി സന്തുഷ്ടനാവുമ്പോഴാണ് നന്നായി ജ്വലിക്കുക അവിടുത്തെ സന്തോഷം ഐശ്വര്യപ്രദമാണ് )

6 ക്ഷപോരാജന്നുതത്മനാ
ഗ്നേവസ്തോരുതോഷസഃ
സതിഗ്മജംഭരക്ഷസോദഹപ്രതി വ. 27

അന്വയം:—

ഹേ രാജൻ, അഗ്നേ,
ക്ഷപ: — രാജനശീല അഗ്നേ, രാക്ഷസാദീൻ സ്വകീയൈഃ പുത്രൈഷൈഃ ബാധസ്വ
ഉത ത്മനാ — അപിച നകേവലമന്യൈരേവ ആത്മനാചതാൻ ബാധസ്വ
വസ്തോഃ ഉത ഉഷസഃ — സർവ്വേഷ്വഹസ്സു, രാത്രിഷുബാധസ്വ (ഉഷഃ ഉപലക്ഷണേന രാത്രീ)
ഹേ തിഗ്മ-ജംഭ — തീക്ഷ്ണമുഖ, (അഗ്നേ)
രക്ഷസഃ (ക്ഷപയിത്വാ)
സഃ (ഏവത്വം) പ്രതി ദഹ— പ്രത്യേകംദഹ

അർത്ഥം—അല്ലയോ പ്രകാശനശീലനായ അഗ്നേ, അവിടന്ന രാക്ഷസാദികളെ സ്വന്തം ആരാക്കാരെക്കൊണ്ട് ബാധിച്ചാലും. ആരാക്കാരെ വിടുന്നതിന്നുപുറമെ, അവിടന്നുതന്നെ എല്ലാ രാപ്പകലുകളിലും അവരെ ബാധിച്ചാലും. അല്ലയോ തീക്ഷ്ണജ്വാല, ബാധിച്ചശേഷം രക്ഷസ്സുകളെ ഓരോരുത്തരെയും ദഹിപ്പിച്ചാലും.

7 അവാനോ അഗ്ന ഊതിഭി
ഗ്ഗായത്രസ്യപ്രഭർമ്മണി
വിശ്വാസുധീഷുവന്ദ്യ

അന്വയം:—

വിശ്വാസു ധീഷു വന്ദ്യ,
അഗ്നേ — സർവ്വാസുകർമ്മസുസ്തുത്യ അഗ്നേ
ഗായത്രസ്യ — ഗായത്രസാമ്നഃ
പ്ര—ഭർമ്മണി — പ്രഭരണേന, സമ്പാദനേന നിമിത്തഭൂതേനസതി
നഃ ഊതി—ഭിഃ അവ — അസ്മാൻ ത്വദീയൈഃ പാലനൈഃ രക്ഷ

അർത്ഥം--എല്ലാ കർമ്മങ്ങളിലും (ഒഴിച്ചുകൂടാതെ) സ്തുത്യനായ അഗ്നേ, ഞങ്ങൾ ഗായത്രസാമം ചൊല്ലുന്നതോത്തു്, അവിടത്തെ പാലനത്താൽ ഞങ്ങളെ രക്ഷിച്ചാലും

8 ആനോ അഗ്നേ രയിംഭര
സത്രാസാഹം വരേണ്യം
വിശ്വാസുപൃൽസുദുഷ്ടരം

അന്വയം —

ഹേ അഗ്നേ,

| | | |
|---|---|---|
| സത്രാ—സഹം | — | യുഗപദേവ ദാരിദ്ര്യസ്യനാശകം |
| വരേണ്യം | — | സർവ്വൈർവ്വരണീയം |
| വിശ്വാസു പൃൽ–സു ദുസ്തരം | — | സർവ്വേഷു സംഗ്രാമേഷു ശത്രുഭിസ്തരിതുമശക്യം |
| രയിം നഃ ആ ഭര । | — | അസ്മഭ്യം ധനം പ്രയച്ഛ |

അർത്ഥം—അല്ലയോ അഗ്നേ, ഉടനെ ദാരിദ്ര്യമകററുന്നതും എല്ലാവരാലും വരണീയവും (സന്മാർഗ്ഗത്തിലൂടെ, സദ്ധർമ്മത്തിലൂടെ, ഹിംസനവഞ്ചന ചൂഷണങ്ങളില്ലാതെ സമ്പാദിച്ചതും) ഏതു യുദ്ധത്തിലും (ജീവിതസമരങ്ങളിൽ) ശത്രുക്കൾക്കു് എത്താൻ കഴിയാത്തതുമായ ധനം ഞങ്ങൾക്ക തന്നരുളിയാലും

9 ആനോ അഗ്നേ സുചേതുനാ
രയിം വിശ്വായുപോഷസം
മാർഡീകംധേഹി ജീവസേ

അന്വയം –

| | | |
|---|---|---|
| ഹേ അഗ്നേ, നഃ ജീവസേ | — | അസ്മാകം ജീവനായ |
| സു–ചേതുനാ | — | ശോഭനേന ജ്ഞാനേനയുക്തം |
| മാർഡീകം | — | മൃഡീകം സുഖം,, തദ്ധേതുഭൂതം |
| വിശ്വായു–പോഷസം | — | സർവ്വസ്മിന്നായുഷി, യാവജ്ജീവം അസ്മദുപഭോഗപര്യാപ്തം |
| രയിം ആ ധേഹി | — | ധനം ആ സ്ഥാപയ |

അൎത്ഥം—അല്ലയോ അഗ്നേ, ഞങ്ങൾക്ക് ജീവനത്തിന്നു് മഹത്തായ ജ്ഞാനത്തോടുകൂടിയതും, സുഖഹേതുവും, ജീവിയ്ക്കുന്നിടത്തോളംകാലം ഉപഭോഗത്തിന്നു് പററിയതുമായ ധനം ഉണ്ടാക്കിത്തന്നാലും. (വേദത്തിൽ ധനമെന്ന പദത്തിന്നു് പണമെന്ന സങ്കുചിതാൎത്ഥം എടുക്കുവാൻ പാടില്ല. സുചേതുനാ എന്നപദംകൊണ്ടു് ജ്ഞാനധനം എന്നു സൂചിപ്പിയ്ക്കുന്നു. മാർഡീകം എന്നതിന്നും സുഖഭോഗമല്ല, മനശ്ശാന്തിയുടെ സുഖം എന്നുമൎത്ഥമെടുക്കണം. യാവജ്ജീവമുപഭോഗത്തിന്നു് എന്നതിന്നു് ജീവിതം കഴിഞ്ഞുകൂടാൻ എന്നേ അൎത്ഥം വിചാരിപ്പാൻ പാടുള്ളു. സമ്പാദിച്ചുകൂട്ടിവെക്കാനും സന്താനപരമ്പരയ്ക്കു് വിട്ടുപോകാനുമുള്ള ലോഭിയുടെ ധനമല്ല അൎത്ഥിയ്ക്കുന്നതു്)

10 പ്രപൂതാസ്തിഗ്മശോചിഷേ
വാചോഗോതമാഗ്നയേ
ഭരസ്വസുമ്നയുൎഗ്ഗിരഃ

അന്വയം:—

| | |
|---|---|
| ഹേ ഗോതമ | — സൂക്തദ്രഷ്ടഃ |
| സുമ്ന—യുഃ | — സുമ്നം, ധനമാത്മന ഇച്ഛൻ ത്വം |
| തിഗ്മ—ശോചിഷേ | |
| അഗ്നയേ | — തീക്ഷ്ണജ്വാലായാഗ്നയേ |
| പൂതാഃ വാചഃ | — അഗ്നേർഗ്ഗുണാൻ സമ്യഗധിദധതീഃ |
| ഗിരഃ പ്ര ഭരസ്വ | — സ്തുതീഃ പ്രകൎഷേണസമ്പാദയ |

അൎത്ഥം—ഇവിടെ സൂക്തദ്രഷ്ടാവായ ഋഷി ആത്മസംബോധനം ചെയ്തു പറയുന്നു. (അല്ലെങ്കിൽ ഋത്വിക്കുകൾ പറയുന്നു)

അല്ലയോ ഗോതമ, ധനം സ്വയമിച്ഛിയ്ക്കുന്ന അങ്ങുന്നു് തീക്ഷ്ണജ്വാലനായ അഗ്നിയ്ക്കായി അവിടുത്തെ ഗുണങ്ങളെ പ്രകീൎത്തിക്കുന്ന സ്തുതികൾ തേടിച്ചൊല്ലുക.

11 യോനോഅഗ്നേഭിദാസ
ത്യന്തിദൂരേപദീഷ്ടസഃ
അസ്മാകമിദ്വൃധേഭവ

അന്വയം;—

ഹേ അഗ്നേ, നഃ — അസ്മാൻ
അന്തി ദൂരേ — അന്തികേ, വിപ്രകൃഷ്ടദേശേചാ വസ്ഥിതഃ
യഃ (ശത്രുഃ)
അഭി–ദാസതി — ഉപക്ഷയതി
സഃ (ശത്രുഃ) പദീഷ്ട — പതതു, നശ്യതു
(ത്വം ച) അസ്മാകം ഇത് — അസ്മാകമേവ
വൃധേ ഭവ — വർദ്ധനായഭവ

അർത്ഥം—അല്ലയോ അഗ്നേ, ഞങ്ങളുടെ അടുത്തും അകലെയും നിലകൊള്ളുന്ന യാതൊരു ശത്രു ഉപദ്രവിക്കുന്നുവോ അവൻ വീഴട്ടെ, നശിപ്പിക്കപ്പെടട്ടെ അവിടുന്ന് ഞങ്ങൾക്ക് മാത്രം അഭിവൃദ്ധിക്കായി ഭവിച്ചാലും.

12 സഹസ്രാക്ഷോവിചർഷണി
രഗ്നീരക്ഷാംസിസേധതി
ഹോതാഗൃണീതഉക്ഥ്യഃ വ 28

അന്വയം;—

സഹസ്ര–അക്ഷഃ — അസംഖ്യാതജ്വാലഃ
വി–ചർഷണിഃ — വിശേഷേണ സർവ്വസ്യദ്രഷ്ടാ
(അയം) അഗ്നിഃ
രക്ഷാംസി സേധതി — പ്രതിഷേധതി
(സചാഗ്നിഃ) ഉക്ഥ്യഃ — ശസ്ത്രൈരസ്മാഭിസ്തൂയമാനസ്സൻ
ഹോതാ ഗൃണീതേ — ദേവാനാമാഹ്വാതാ (ഭൂത്വാ താൻ) സ്തൗതി

അത്ഥം–കണക്കററ ജ്വാലകളോടുകൂടിയവനും, എല്ലാം വേണ്ടപോലെ കാണുന്നവനുമായ ഈ അഗ്നി രക്ഷസ്സുകളെ എതിരിടുന്നു. ആ അഗ്നി, ഞങ്ങളാൽ ശസ്ത്രങ്ങളെക്കൊണ്ട് സ്തുതിക്കപ്പെടുന്നവനായി, ഞങ്ങൾക്ക് വേണ്ടി ദേവന്മാരെ വിളിച്ച്, അവരെ സ്തുതിക്കുന്നു.

വർഗ്ഗം 29–30–31 പംക്തിഃ ഛന്ദഃ ഇന്ദ്രോദേവതാ.

1 ഇത്ഥാഹിസോമ ഇന്മദേ
ബ്രഹ്മാചകാരവർധനം
ശവിഷ്ഠ വജ്രിന്നോജസാ
പൃഥിവ്യാനിശ്ശശാ അഹി
മർച്ചന്നനു സ്വാരാജ്യം

അന്വയം: –

| | |
|---|---|
| ഹേ ശവിഷ്ഠ, | — അതിശയേന ബലവൻ, (ഇന്ദ്ര.) |
| ഇത്ഥാ ഹി | — ഇത്ഥമേവ, അനേന ശാസ്ത്രോക്തപ്രകാരേണ |
| മദേ | — മദകരേ, ഹർഷകരേ |
| സോമേ (ത്വയാപീതേസതി) | |
| ബ്രഹ്മാ | — ബ്രാഹ്മണഃ സ്തോതാ |
| വർധനം ഇത് | — തവവൃദ്ധികരം ഹിസ്തോത്രം |
| ചകാര | — അനേന സ്വകേന കൃതവാൻ നൂനം |
| ഹേ വജ്രിൻ, | — വജ്രായുധ, |
| (ത്വം) ഓജസാ | — ബലേന |
| സ്വ–രാജ്യം | — സ്വസ്യരാജ്യം. രാജത്വം |
| അനു അർച്ചൻ | — അനുലക്ഷ്യ അർച്ചൻ, സ്വസ്യ സ്വാമിത്വം പ്രകടയൻ |

പൃഥിവ്യാഃ (സകാശാൽ)
അഹിം — ഹന്താരം വൃത്രം
നിഃ ശശാഃ — നിശ്ശേഷേണ അശാഃ, മാബാധസ്വ ഇതിശാസനം കൃത്വാ നിരഗമയഃ

അർത്ഥം—ഏററവും ബലവാനായ ഇന്ദ്ര, ശാസ്ത്രോക്തപ്രകാരം അതായത്തു് യാഗത്തിൽ സംസ്കരിച്ചവിധം അവിടുന്ന സോമം കുടിച്ചപ്പോഠം, സ്തോതാവു് അവിടേയ്ക്കു് വൃദ്ധികരമായിത്തന്നെ ഈ സൂക്തംകൊണ്ടു് സ്തോത്രവും ചെയ്തു. അല്ലയോ വജ്രായുധ, അവിടുന്നു് സ്വബലംകൊണ്ടു് തന്റെ രാജത്വത്തെ, സ്വാമിത്വത്തെ പ്രകടിപ്പിച്ചുകൊണ്ടു് ഭൂമിയുടെ സമീപത്തിൽ നിന്നു് ഹന്താവായ വൃത്രനെ (വൃത്രസദൃശനായ ശത്രുവിനെ) ശാസിച്ചകററിയാലും.

2 സത്വാമദദ്വൃഷാമദ
സ്സോമശ്യേനാഭൃതസ്സുതഃ
യേനാവൃത്രന്നിരദ്ഭ്യോ
ജഘന്ഥവജ്രിന്നോജസാ
ച്ചന്നനുസ്വരാജ്യം

അന്വയം —

(ഹേ ഇന്ദ്ര) വൃഷാ, മദഃ — സേചനസ്വഭാവഃ, മദകരഃ
ശ്യേന–ആഭൃതഃ — ശ്യേനരൂപമാപന്നയാ പക്ഷ്യാകാരയാ ഗായത്ര്യാ ദിവസ്സകാശാദാഹൃതഃ
സഃ സുതഃ സോമഃ — അഭിഷുതഃ സോമഃ
ത്വാ അമദത് — ത്വാം അമദയൽ, ഹർഷം പ്രാപയൽ
ഹേ വജ്രിൻ — വജ്രവൻ (ഇന്ദ്ര)

യേന (പീതേനസോമേന)
ഓജസാ — ബലകരേണ
അൽ—ഭ്യഃ — അന്തരിക്ഷസ്യസകാശാൽ
സ്വ—രാജ്യം അനു അച്ചൻ — സ്വസ്വാമിത്വം പ്രകടയൻ
വൃത്രം നിഃ ജഘന്ഥ — ഹതവാനസി

അൎത്ഥം—അല്ലയോ ഇന്ദ്ര, തുളുമ്പുന്നതും ഹർഷകരവും, ഒരു പരുന്തിൻെറ രൂപം പൂണ്ടു് ഗായത്രി സ്വൎഗ്ഗത്തിൽ നിന്നു് കൊത്തികൊണ്ടുവന്നതും, സംസ്കരിച്ചതുമായ ആ സോമം അവിടത്തെ ഹർഷിപ്പിച്ചു. ആ സോമം കുടിച്ച ഓജസ്സുകൊണ്ടാണല്ലൊ, അല്ലയോ വജ്രായുധ, അവിടുന്നു് അന്തരിക്ഷാന്തികത്തിൽ നിന്നു് തൻെറ സ്വാമിത്വം പ്രകടിപ്പിച്ചുകൊണ്ടു് വൃത്രനെ കൊന്നതു്.

3 പ്രേഹ്യഭീഹിധൃഷ്ണുഹി
നതേവജ്രോനിയംസതേ
ഇന്ദ്രനൃമ്ണംഹിതേശവോ
ഹനോവൃത്രഞ്ജയാഅപോ
ച്ചന്നനുസ്വരാജ്യം

അന്വയം;—

ഹേ ഇന്ദ്ര, പ്ര ഇഹി — പ്രകർഷേണഗച്ഛ
അഭി ഇഹി — ഹന്തവ്യാൻ ശത്രുൻ ആഭിമുഖ്യേന പ്രാപ്നുഹി
(പ്രാപ്യച) ധൃഷ്ണുഹി — താൻ ആഭിഭവ
തേ വജ്രഃ ന നി
യംസതേ — തവവജ്രഃ ശത്രുഭിഃ ന നിയമ്യതേ, അപ്രതിഹത ഗതിഃ
(തഥാ) തേ ശവഃ നൃമ്ണം — ബലം നൃണാം അഭിഭാവകം
ഹി — യസ്മാദേവം തസ്മാത്

സ്വ–രാജ്യം അനു അർച്ചൻ — സ്വസ്വാമിത്വം പ്രകടയൻ
വൃത്രം ഹനഃ — മേഘം ജഹി
(തേന നിരുദ്ധാഃ) അപഃ — ഉദകാനി
ജയാഃ — ജയ

അർത്ഥം–അല്ലയോ ഇന്ദ്ര, ഒരുങ്ങിപ്പുറപ്പെട്ടാലും. കൊല്ലേണ്ടും ശത്രുക്കളെ നേരെ പ്രാപിച്ചാലും. പ്രാപിച്ച്, അവരെ തോല്പിച്ചാലും. അവിടത്തെ വജ്രം ശത്രുക്കളാൽ കീഴടക്കപ്പെടാവുന്നതല്ല, തടുക്കപ്പെടാവുന്നതല്ല. അതുപോലെ അവിടത്തെ ശക്തി മനുഷ്യരെ തോല്പിക്കുവാൻ പോന്നതാകുന്നു. ഇപ്രകാരമാകയാൽ സ്വന്തം സ്വാമിത്വത്തെ പ്രകടിപ്പിച്ചുകൊണ്ട് മേഘത്തെ ഉടച്ചാലും. മേഘം തടുത്തുനിർത്തിയ ജലത്തെ ജയിച്ചാലും, വിട്ടാലും.

4 നിരിന്ദ്രഭൂമ്യാ അധി
വൃത്രഞ്ജഘന്ഥ നിർദ്ദിവഃ
സൃജാമരുത്വതീരവ
ജീവധന്യാ ഇമാ അപോ
ർച്ചന്നനു സ്വരാജ്യം

അന്വയം:–
ഹേ ഇന്ദ്ര, ഭൂമ്യാഃ അധി — ഭൂലോകസ്യോപരി
വൃത്രം നിഃ ജഘന്ഥ — നിശ്ശേഷേണഹതവാനസി
(തഥാ) ദിവഃ നിഃ (ജഘന്ഥ) — ദ്യുലോകാൽ ഹതവാനസി
(ഹത്വാ ച) സ്വ–രാജ്യം അനു അർച്ചൻ — സ്വസ്വാമിത്വം പ്രകടയൻ
മരുത്വതീഃ — മരുത്ഭിസ്സംയുക്താഃ
ജീവ–ധന്യാഃ — യാഭിഃ പ്രാണിനോധന്യാഃ, തൃപ്താഃ താഃ
ഇമാഃ അപഃ — വൃഷ്ട്യുദകാനി
അവ സൃജ — അധഃ പാതയ

അത്ഥം—അല്പയോ ഇന്ദ്ര, ഭൂലോകത്തിന്റെ മുകളിൽ അവിടുന്ന് വൃത്രനെ നിശ്ശേഷം കൊന്നു അതുപോലെ ദ്യുലോകത്തിൽ നിന്നും കൊന്നു. അങ്ങിനെ കൊന്നിട്ട്, തന്റെ സ്വാമിത്വം പ്രകടിപ്പിച്ചുകൊണ്ട് മരുത്തുക്കളോടുകൂടിയവയും പ്രാണിജാതങ്ങൾക്ക് ആശ്വാസം കൊടുക്കുന്നവയുമായ ആ ജലങ്ങളെ കീഴ്പ്പോട്ടു വീഴ്ത്തിയാലും.

5 ഇന്ദ്രോവൃത്രസ്യ ദോധത
സ്സാനും വജ്രേണ ഹീളിതഃ
അഭിക്രമ്യാവ ജിഘ്നതേ
പസ്സമ്മായ ചോദയ
ന്നർച്ചന്നനു സ്വരാജ്യം
വ 29

അന്വയം —

ഹീളിതഃ ഇന്ദ്രഃ — ക്രുദ്ധഃ ഇന്ദ്രഃ
അഭി—ക്രമ്യ — ആഭിമുഖ്യേന ഗത്വാ
ദോധതഃ വൃത്രസ്യ സാനും — ഭൃശം കമ്പമാനസ്യ വൃത്രസ്യ സമുച്ഛ്രിതം ഹനുപ്രദേശം
അപഃ സമ്മായ — ജലസ്യ സരണായ, നിർഗ്ഗമനായ
ചോദയൻ — പ്രേരയൻ
സ്വ—രാജ്യം അനു അച്ചൻ - സ്വസ്വാമിത്വം പ്രകടയൻ
വജ്രേണ അവ ജിഘ്നതേ — പ്രഹരതി

അർത്ഥം—ക്രോധംപൂണ്ട ഇന്ദ്രൻ നേരെ ചെന്ന്, വിറച്ചു നില്ക്കുന്ന വൃത്രന്റെ (മേഘത്തിന്റെ) ഉയന്ന മുഖഭാഗത്തെ, വെള്ളം ഒഴുകുവാൻ വേണ്ടി പ്രേരിപ്പിച്ച് സ്വന്തം സ്വാമിത്വം പ്രകടിപ്പിച്ചുകൊണ്ട് വജ്രത്താൽ പിളക്കുന്നു

6 അധിസാനൗനി ജിഘ്നതേ
വജ്രേണ ശതപർവ്വണാ
മന്ദാന ഇന്ദ്രോ അന്ധസ
സ്സഖിഭ്യോഗാതുമിച്ഛ
ത്യർച്ചന്നനുസ്വരാജ്യം

അന്വയം —

| | |
|---|---|
| (ഇന്ദ്രഃ) ശത–പർവ്വണാ | — ശതസംഖ്യാകധാരാഭിഃ യുക്തേന |
| വജ്രേണ സാനൗ | — (സമുച്ഛ്രിതേ വൃത്രസ്യ) കപോലാദൗ സ്ഥാനേ |
| അധി നി ജിഘ്നതേ | — നിതരാംഹിനസ്തി |
| (സച) ഇന്ദ്രഃ സ്വ–രാജ്യം | |
| അനു അർച്ചൻ | — സ്വസ്വാമിത്വം പ്രകടയൻ |
| മന്ദാനഃ | — മന്ദമാനഃ, സ്തൂയമാനഃ (സൻ) |
| സഖി–ഭ്യഃ | — സമാനഖ്യാനേഭ്യഃ സ്തോതൃഭ്യഃ |
| അന്ധസഃ ഗാതും ഇച്ഛതി | — അന്നസ്യമാർഗ്ഗം, ഉപായം ഇച്ഛതി |

അർത്ഥം–ഇന്ദ്രൻ നൂറു മുനകളുള്ള വജ്രായുധത്താൽ വൃത്രന്റെ ഉയർന്ന താടിയെല്ലിൽ ആഞ്ഞു കുത്തുന്നു ആ ഇന്ദ്രൻ സ്വന്തം സ്വാമിത്വം പ്രകടിപ്പിച്ചുകൊണ്ട് (ഉപാസകരാൽ) സ്തുതിക്കപ്പെട്ട്, തോഴരായ സ്തോതാക്കളോടൊപ്പം അന്നത്തിന്റെ, അതിന്ന് ഹേതുഭൂതമായ മഴയുടെ മാർഗ്ഗം ഇച്ഛിക്കുന്നു

7 ഇന്ദ്രതുഭ്യമിദദ്രിവോ
നുത്തം വജ്രിൻ വീര്യം
യദ്ധത്യം മായിനം മൃഗം
തവത്യം മായയാവധീ
രർച്ചന്നനുസ്വരാജ്യം

അന്വയം:—

| | |
|---|---|
| ഹേ അദ്രി–വഃ, | — വാഹനരൂപ മേഘയുക്ത |
| വജ്രിൻ, ഇന്ദ്ര, തുഭ്യം ഇൽ | — തവൈവ (ഷഷ്ഠ്യർത്ഥേ ചതുർത്ഥീ) |
| വീര്യം അനുത്തം ഉ | — സാമർത്ഥ്യം ശത്രുഭിരതിരസ്കൃതം ഹി |
| യൽ ഹ | — യസ്മാൽ ഖലു |
| മായിനം ത്യം | — മായാവിനം തം, പ്രസിദ്ധം വഞ്ചയിതാരം |
| മൃഗം തം | — മൃഗരൂപമാപന്നം വൃത്രം |
| സ്വ–രാജ്യം അനു അർച്ചൻ | — സ്വസ്വാമിത്വം പ്രകടയൻ |
| ത്വം മായയാ (ഏവ) | |
| അവധീഃ | — ഹതവാനസി |

അർത്ഥം:—മേഘവാഹനനും വജ്രിയുമായ ഇന്ദ്ര, അവിടുത്തെ ശൌര്യം ശത്രുക്കളാൽ തിരസ്കരിക്കപ്പെടാത്തതാകുന്നു അതുകൊണ്ടാണല്ലൊ മായാവിയും മൃഗാകൃതി പൂണ്ടവനുമായ ആ വൃത്രനെ, സ്വന്തം സ്വാമിത്വം പ്രകടിപ്പിച്ചുകൊണ്ടു്, മായകൊണ്ടു തന്നെ അവിടുന്നു കൊന്നതു്.

8 വിത്തേ വജ്രാസോ അസ്ഥിര
നവതിന്നാവ്യാ അനു
മഹത്ത ഇന്ദ്ര വീര്യം
ബാഹ്വോസ്തേ ബലം ഹിത
മർച്ചന്നനു സ്വരാജ്യം

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, തേ വജ്രാസഃ | — ത്വൽസകാശാൽ നിർഗ്ഗതാന്യായുധാനി |
| നാവ്യാഃ | — നാവാ താര്യാഃ |
| നവതിം | — നവതിസംഖ്യാകാ വൃത്രേണ നിരുദ്ധാനദീഃ |

സ്വ-രാജ്യം അനു അർച്ചൻ — സ്വസ്വാമിത്വം പ്രകടയൻ
അനു വി അസ്ഥിരൻ — ഉപലക്ഷ്യ വിവിധം
അസ്ഥിഷത ത്വദ്വജ്രഃ
ഏകോഽപ്യനേക ഇവാസീൽ
(കിം ച) തേ വീര്യം
മഹൽ — അന്യൈരജേയം
(തഥാ) തേ ബാഹ്വോഃ
ബലം ഹിതം — ഹസ്തയോഃ ബലംനിഹിതം

അർത്ഥം-അല്ലയോ ഇന്ദ്ര, അവിടുത്തെ പക്കലുള്ള ആയുധങ്ങൾ (പലതായി ചമഞ്ഞ വജ്രായുധം) വൃത്രൻ തടഞ്ഞുനിർത്തിയ തൊണ്ണൂറ് നദികളെയും തോണിയാലെന്നപോലെ കടന്നെത്തി, തന്റെ സ്വാമിത്വം പ്രകടിപ്പിച്ചുകൊണ്ട് എങ്ങും വ്യാപിച്ചു നില്പായി. അവിടുത്തെ വീര്യം ആരാലും അജയ്യമാണ്. ബാഹുക്കളിലും അതീവ ബലം നിലകൊള്ളുന്നു.

9 സഹസ്രംസാകമർച്ചത
പരിഷ്ടോഭതവിംശതിഃ
ശതൈനമന്വനോനവു
രിന്ദ്രായബ്രഹ്മോദ്യത
മർച്ചന്നനുസ്വരാജ്യം

അന്വയം:-

സഹസ്രം — സഹസ്രസംഖ്യാകമനുഷ്യാഃ
ഏനം ഇന്ദ്രം സാകം
അർച്ചത — യുഗപദേവാപൂജയൻ
(തഥാ) വിംശതിഃ — ഷോഡശർത്വിജഃ, യജമാനഃ, പത്നീ, സദസ്യഃ, ശമിതാച
പരി സ്തോഭത — പരിതഃ, സർവ്വതഃ അസ്തൌൽ
(തഥാച) ശതാ — ശതസംഖ്യാകാഋഷയഃ

| | |
|---|---|
| അന അനോനവുഃ | — പുനഃ പുനരസ്തുവൻ |
| (അസ്മൈ ഏവ) ഇന്ദ്രായ | |
| ബ്രഹ്മ | — ഹവിർല്ലക്ഷണമന്നം |
| ഉൽ–യതം | — ദാതുമുദ്ധ്വംധൃതം |
| (അതഃ ഏവംവിധഃ ഇന്ദ്രഃ) | |
| സ്വ–രാജ്യം അന അർച്ചൻ | — സ്വസ്വാമിത്വം പ്രകടയൻ വൃത്രമവധീൽ |

അത്ഥം—ആയിരക്കണക്കിൽ മനുഷ്യർ ഈ ഇന്ദ്രനെ ഒരേ സമയത്തു് പൂജിച്ചു. പതിനാറു് ഋത്വിക്കുകളും യജമാനനും പത്നിയും സദസ്യനും ശമിതാവുംകൂടി ഇരുപതുപേർ അവിടുത്തെ എല്ലാ വിധത്തിലും സ്തുതിച്ചു. നൂറുകണക്കിൽ ഋഷികരം അവിടുത്തെ വീണ്ടും വീണ്ടും വാഴ്ത്തി. അപ്രകാരമുള്ള ഇന്ദ്രനായി ഹവിസ്സനല്ലാൻ ഇതാ ഉയത്തിപ്പിടിയ്ക്കുന്നു. അപ്രകാരമുള്ള ഇന്ദ്രനാണല്ലൊ തന്റെ സ്വാമിത്വം പ്രകടിപ്പിച്ചുകൊണ്ടു് വൃത്രനെ കൊന്നതു്. (ശമിതാവു്—യാഗത്തിൽ പശുവിനെ ഹോമയോഗ്യമാക്കാൻ ഹിംസിയ്ക്കുന്നവൻ)

10 ഇന്ദ്രോ വൃത്രസ്യ തവിഷീം
നിരഹന്ത്സഹസാസഹഃ
മഹത്തദസ്യപൌംസ്യം
വൃത്രഞ്ജഘന്വാ അസൃജ
ദ്ച്ചന്നനു സ്വരാജ്യം വ. 30

അന്വയം:—

| | |
|---|---|
| ഇന്ദ്രഃ വൃത്രസ്യ തവിഷീം | — ബലം |
| (സ്വകീയേന ബലേന) | |
| നിഃ അഹൻ | — ഹതവാൻ |
| സഹസാ | — അഭിഭവസാധനേനായുധേന |
| സഹഃ | — അഭിഭവസാധനം വൃത്രായുധം (നിരഹൻ) |

അസ്യ തൽ പൌംസ്യം
മഹൽ — ബലം അതിപ്രൌഢം
സ്വ–രാജ്യം അനു അർച്ചൻ— സ്വസ്വാമിത്വം പ്രകടയൻ
(യസ്മാൽ) വൃത്രം
ജഘ്നവാൻ — ഹതവാൻ
(തം ഹത്വാച നിരുദ്ധാഃ
ആപഃ) അസൃജൽ — നിരഗമയൽ

അൎത്ഥം–ഇന്ദ്രൻ വൃത്രന്റെ ശക്തിയെ സ്വകീയബലം കൊണ്ട് അടിച്ചമൎത്തി. തന്റെ ജയസാധനമായ ആയുധത്താൽ വൃത്രന്റെ ജയസാധനമായ ആയുധത്തെ തകൎത്തു. അവിടത്തെ ആ പൌരുഷം അപ്രതിമമാണ്, മഹത്താണ്. അതു കൊണ്ടാണല്ലൊ തന്റെ സ്വാമിത്വം പ്രകടിപ്പിച്ചുകൊണ്ട് അവിടുന്ന് വൃത്രനെ കൊന്നതും, അവൻ തടുത്തുവെച്ച വെള്ളങ്ങളെ വിട്ടതും..

11 ഇമേ ചിത്തവ മന്യവേ
വേപേതേ ഭിയസാമഹീ
യദിന്ദ്രവജ്രിന്നോജസാ
വൃത്രം മരുത്വാ് അവധീ
രൎച്ചന്നനു സ്വരാജ്യം

അന്വയം —

ഹേ വജ്രിൻ, ഇന്ദ്ര, യൽ — യദാ
മരുത്വാൻ — മരുത്ഭിര്യുക്തഃ (ത്വം)
സ്വ–രാജ്യം അനു അർച്ചൻ — സ്വസ്വാമിത്വം പ്രകടയൻ
ഓജസാ വൃത്രം അവധീഃ — ഹതവാനസി
(തദാനീം) മഹീ — മഹത്യൌ
ഇമേ ചിൽ — ദ്യാവാപൃഥിവ്യാവപി
തവ മന്യവേ — ത്വദീയകോപാൽ
ഭിയസാ വേപേതേ — ഭീത്യാകമ്പേതേ

അത്ഥം—അല്ലയോ വജ്രായുധനായ ഇന്ദ്ര, എപ്പോഠ മരുത്തുക്കളോടു കൂടിയ അവിടുന്നു് തന്റെ സ്വാമിത്വം പ്രകടിപ്പിച്ചുകൊണ്ടു്, സ്വബലത്താൽ വൃത്രനെ കൊന്നുവോ, അപ്പോഠ മഹതികളായ ഈ ദ്യാവാപൃഥിവികഠ കൂടി അവിടുത്തെ ക്രുദ്ധഭാവം കാരണം പേടിയാൽ വിറച്ചിരുന്നു.

12 നവേപ്സാനതന്യതേ
ന്ദ്രം വൃത്രോവിബീഭയൽ
അഭ്യേനം വജ്ര ആയസ
സ്സഹസ്രഭൃഷ്ടിരായതാ
ച്ചന്നനുസ്വരാജ്യം.

അന്വയം:—

| | |
|---|---|
| വൃത്രഃ ഇന്ദ്രം വേപസാ | — സ്വകീയേന കമ്പനേന |
| ന വി ബീഭയൽ | — ഭീതം നാകരോൽ |
| (തഥാ) തന്യതാ ന | — ഘോരേണ ഗജ്ജനശബ്ദേന ന വിബീഭയൽ |
| (അപി ച) സ്വ—രാജ്യം | |
| അനു അർച്ചൻ | — സ്വസ്വാമിത്വം പ്രകടയൻ |
| (ഇന്ദ്രേണ വി സൃഷ്ടഃ) | |
| ആയസഃ | — അയോമയഃ |
| സഹസ്ര—ഭൃഷ്ടിഃ വജ്രഃ | — അനേകധാരായുക്തഃ വജ്രഃ |
| ഏനം അഭി ആയത | — ഹന്തുമാഭിമുഖ്യേനാഗച്ഛൽ |

അത്ഥം—വിറപ്പിക്കൽകൊണ്ടു് ഇന്ദ്രനെ പേടിപ്പെടുത്താൻ വൃത്രനു പററിയില്ല. അതുപോലെ ഭയങ്കരമായ അലച്ചയുടെ ശബ്ദം കൊണ്ടും ഭയപ്പെടുത്താൻ കഴിഞ്ഞില്ല. തന്റെ സ്വാമിത്വം പ്രകടിപ്പിച്ചുകൊണ്ടു് ഇന്ദ്രനാൽ വിടപ്പെട്ട നാനാമുനകളുള്ള ഇരുമ്പുവജ്രമാകട്ടെ, അവന്റെ നേരെ കൊല്ലാൻ എത്തുകയും ചെയ്തു.

13 യദ്വൃത്രന്തവ ചാശനിം
വജ്രേണ സമയോധയഃ
അഹിമിന്ദ്ര ജിഘാംസതോ
ദിവി തേ ബദ്ബധേ ശവോ
ർച്ചന്നനു സ്വരാജ്യം

അന്വയം,—

| | |
|---|---|
| ഹേ ഇന്ദ്ര, യൽ വൃത്രം | — യദാവൃത്രം |
| തവ | — ഹനനാർത്ഥം തേനവിസൃഷ്ടാം |
| അശനിം ച (ത്വം) | |
| വജ്രേണ | |
| സം അയോധയഃ | — സമ്യക് പ്രാഹാർഷീഃ |
| (തദാനീം) അഹിം | |
| ജിഘാംസതഃ | — വൃത്രം ഹന്തുമിച്ഛതഃ |
| തേ ശവഃ | — തവബലം |
| സ്വരാജ്യം അനു അർച്ചൻ | — സ്വസ്വാമിത്വം പ്രകടയൻ |
| ദിവി ബദ്ബധേ | — ബദ്ധം, അനുസ്യൂതം വ്യാപ്തമാസീൽ |

അർത്ഥം—അല്ലയോ ഇന്ദ്ര, എപ്പോൾ അവിടന്ന് വൃത്രനെയും, അവിടത്തെ ഹനിക്കാൻ അവൻ വിട്ട ഇടിമിന്നലിനെയും വജ്രത്താൽ വേണ്ടപോലെ അടിച്ചമർത്തിയോ, അപ്പോൾ വൃത്രനെ കൊല്ലാനിച്ഛിക്കുന്ന അവിടത്തെ ശക്തി സ്വന്തം സ്വാമിത്വം പ്രകടിപ്പിച്ചുകൊണ്ട് ദ്യോവിൽ നിരന്തരമായി വ്യാപിച്ചു

14 അഭിഷ്ടനേ തേ അദ്രിവോ
യൽസ്ഥാ ജഗച്ച രേജതേ
ത്വഷ്ടാ ചിത്തവമന്യവ
ഇന്ദ്രവേവിജ്യതേ ഭിയാ
ർച്ചന്നനു സ്വരാജ്യം

അന്വയം:—

| | |
|---|---|
| ഹേ അദ്രി—വഃ, ഇന്ദ്ര | — വജ്രവൻ, ഇന്ദ്ര, |
| തേ അഭി—സ്വനേ | — സിംഹനാദേ സതി |
| സ്ഥാഃ ജഗൽ ച യൽ | — സ്ഥാവരം ജംഗമം യദസ്തി തദുഭയം |
| രേജതേ | — കമ്പതേ |
| ത്വഷ്ടാ ചിൽ | — വജ്രനിർമ്മാതാ ത്വഷ്ടാ ച |
| തവ മന്യവേ | — ത്വദീയായ കോപായ |
| ഭിയാ വേവിജ്യതേ | — ഭൃശം കമ്പതേ |
| (സഃ ത്വം) സ്വ—രാജ്യം | |
| അനു അർച്ചൻ | — സ്വസ്വാമിത്വം പ്രകടയൻ (വത്തസേ) |

അർത്ഥം—ഹേ വജ്രായുധ, ഇന്ദ്ര, അവിടുത്തെ സിംഹനാദസമാനമായ ശബ്ദത്തിൽ സ്ഥാവരജംഗമങ്ങളാം മുഴുവൻ വിറയ്ക്കുന്നു വജ്രായുധ നിർമ്മാതാവായ ത്വഷ്ടാവുകൂടി അവിടുത്തെ കോപത്തിൽ പേടിപൂണ്ടു് ഏററവും വിറയ്ക്കുന്നു അപ്രകാരമുള്ള അവിടുന്നു് സ്വന്തം സ്വാമിത്വം പ്രകടിപ്പിച്ചുകൊണ്ടു് വർത്തിക്കുന്നു.

15 നഹിനുയാ ദധീമസി
ന്ദ്രങ്ങ്കോ വീര്യാപരഃ
തസ്മിന്നൃമ്ണ മുതക്രതും
ദേവാ ഓജാംസി സന്ദധു
രച്ചന്നനുസ്വരാജ്യം

അന്വയം —

| | |
|---|---|
| (യസ്മാൽ) തസ്മിൻ | |
| (ഇന്ദ്രേ) ദേവാഃ നൃമ്ണം | — ധനം |
| ഉത ക്രതും | — അപ്രിച വീര്യകർമ്മ |
| ഓജാംസി | — ബലാനി (ച) |

| | |
|---|---|
| സം ദധുഃ | — സ്ഥാപയാംചക്രേ |
| (തസ്മാൽ) പരഃ | — പരസ്മാൽ, അതിദൂരേസ്ഥാനേ |
| വീര്യാ | — വീര്യേണസാമർത്ഥ്യേന വർത്തമാനം |
| ഇന്ദ്രം കഃ | — കഃ മനുഷ്യഃ ജാനീയാൽ? (നകോപി) |
| (അല്പാവയം) യാൽ | — യാന്തം, സർവ്വത്രവ്യാപ്യവർത്ത മാനം (ഇന്ദ്രം) |
| ന ഹി ന അധി–ഇമസി | — നഹ്യവഗച്ഛാമഃ |
| (സഃ ഇന്ദ്രഃ) സ്വ–രാജ്യം | |
| അനു അർച്ചൻ | — സ്വസ്വാമിത്വം പ്രകടയൻ (വർത്തതേ) |

അർത്ഥം—യാതൊരു കാരണത്താൽ ആ ഇന്ദ്രങ്കൽ ദേവന്മാർ ധനവും വീര്യവും ബലങ്ങളും സ്ഥാപിച്ചുവോ, ആ കാരണത്താൽ അതിവിദൂരത്തിൽ ശക്തിസാമർത്ഥ്യത്തോടുകൂടി വർത്തിക്കുന്ന ഇന്ദ്രനെ ഏതു മനുഷ്യനറിയുന്നു? ആരുമില്ല. അല്പന്മാരായ നമ്മാംക്ക് സർവ്വത്രവ്യാപിച്ചു വിലസുന്ന അവിടത്തെ പ്രാപിക്കുവാൻ കഴിയുന്നില്ല. ആ ഇന്ദ്രൻ സ്വന്തം സ്വാമിത്വം പ്രകടിപ്പിച്ചുകൊണ്ട് വർത്തിക്കുന്നു.

16 യാമഥർവ്വാമനുഷ്പിതാ
ദധ്യങ്ങ്ധിയമത്നത
തസ്മിൻബ്രഹ്മാണിപൂർവ്വഥേ
ന്ദ്രഉക്ഥാസമഗ്മതാ
ർച്ചന്നനുസ്വരാജ്യം

അന്വയം:—

| | |
|---|---|
| അഥവ്വാ | — ഏതൽസംജ്ഞകഃ ഋഷിഃ |
| പിതാ മനുഃ | — സവ്വാസാംപ്രജാനാം പിതൃഭൂതഃ മനുഃ |
| ദധ്യങ്ങ് | — അഥവ്വണപുത്രഃ ഋഷിഃ |
| യാം ധിയം അതത | — യൽ കമ്മ അതനുത, അകുവ്വൻ |
| തസ്മിൻ (കമ്മണിയാനി) | |
| ബ്രഹ്മാണി | — ഹവിർല്ലക്ഷണാന്യന്നാനി |
| ഉക്ഥാ | — ശസ്ത്രരൂപാണി സ്തോത്രാണി (സന്തി) |
| (താനിസവ്വാണി തസ്മിൻ) | |
| ഇന്ദ്രേ പൂവ്വ–ഥാ | — പൂവ്വേഷാമന്യേഷാം യജ്ഞേഷു യഥാഹവീംഷി സ്തോത്രാണി ഇന്ദ്രേണസംഗച്ഛന്തേതഥാ |
| സം അഗ്മത | — സംഗച്ഛന്ത |
| (സഃ ഇന്ദ്രഃ) സ്വ–രാജ്യം | |
| അനു അർച്ചൻ | — സ്വസ്വാമിത്വം പ്രകടയൻ (വത്തതേ) |

അത്ഥം—അഥവ്വാവ് എന്ന ഋഷിയും എല്ലാ മനുഷ്യരുടെയും പിതൃഭൂതനായ മനുവും അഥവ്വാവിന്റെ പുത്രനായ ദധ്യങ്ങ് എന്ന ഋഷിയും ഏതു കമ്മത്തെ ചെയ്തുവോ, ആ കമ്മത്തിൽ ഏതേതു ഹവിസ്സുകളും ശസ്ത്രരൂപങ്ങളായ സ്തോത്രങ്ങളുമുണ്ടായോ, അവയും, മുമ്പ് മററ് ഋഷികളുടെ യജ്ഞങ്ങളിലെ ഹവിസ്സുകളും സ്തോത്രങ്ങളും എങ്ങിനെ ഇന്ദ്രങ്കലെത്തിച്ചേന്നുവോ, അപ്രകാരം ഇന്ദ്രനോടു ചേന്നു ആ ഇന്ദ്രൻ തന്റെ സ്വാമിത്വം പ്രകടിപ്പിച്ചുകൊണ്ടു് വർത്തിയ്ക്കുന്നു (ഈ ഋക്കിന്നു് ഇന്ദ്രന്നു് പുറമെ അഥവ്വാവും മനുവും ദധ്യങ്ങും ദേവതകളാകുന്നു)

# അധ്യായ പീഠിക

## അഷ്ടകം–1 അധ്യായം–6

1–മുതൽ 8 കൂടി വർഗ്ഗങ്ങളിൽ ഇന്ദ്രനാണ് ദേവത. 9 മുതൽ 14 കൂടി മരുത്തുക്കളാണ്. 7 പേരോടുകൂടിയ 7 ഗണങ്ങൾ ചേർന്ന 49 പേരാണ് മരുത്തുക്കൾ. അവർ സമാനവയസ്സന്മാരും അജ്യേഷ്ഠാനജന്മാരും തുല്യരൂപരുമാണ്. 15 മുതൽ 18 കൂടി വിശ്വദേവകളാണ് ദേവത. 15–ഉം, 16–ഉം, വർഗ്ഗങ്ങൾ വളരെ മംഗളകരങ്ങളും അഭീഷ്ടപ്രദങ്ങളുമാണ്. ആ വർഗ്ഗങ്ങൾ ''ആനോഭദ്രം'' എന്ന പേരിൽ സന്ധ്യാവന്ദനത്തിൽ ജപിയ്ക്കപ്പെടുന്നു. 18–ാം വർഗ്ഗത്തിൽ ആദ്യത്തെ 3– ഋക്കുകൾ ശ്രാദ്ധജപ്യങ്ങളാണ്. 19 മുതൽ 23 കൂടി ദേവത സോമനാകുന്നു. 24–25 വർഗ്ഗങ്ങൾ പ്രസിദ്ധങ്ങളായ ഉഷസ്സൂക്തികളാണ്. അതിൽ 10–ാം മന്ത്രം അത്യധികം അർത്ഥഗർഭവും അനുഭവവേദ്യവുമാണ്. 16 മുതൽ 18 കൂടി മന്ത്രങ്ങൾ ആശ്വിസ്സൂക്തികളാണ്. 26 മുതൽ 29 കൂടിയ വർഗ്ഗങ്ങൾക്ക് അഗ്നിസോമന്മാരാണ് ദേവത. 30–31–32 വർഗ്ഗങ്ങൾ ആഗ്നേയങ്ങളാണ്.

അഷ്ടകം 1 അധ്യായം 6 വർഗ്ഗം 1–2 പംക്തിശ്ഛന്ദഃ

1 ഇന്ദ്രോമദായ വാവൃധേ
ശവസേ വൃത്രഹാനൃഭിഃ
തമിന്മഹൽസ്വാജിഷു
തേമർഭേ ഹവാമഹേ
സവാജേഷു പ്രനോവിഷൽ

അന്വയം:—

| | |
|---|---|
| വൃത്ര–ഹാ | — ശത്രുഹന്താ |
| ഇന്ദ്രഃ മദായ ശവസേ | — ഹർഷാർത്ഥം ബലാർത്ഥം ച |
| നൃ–ഭിഃ | — നേതൃഭിഃ ഋത്വിഗ്ഭിഃ |

| | |
|---|---|
| വവ്വധേ | — സ്തോത്ര ശസ്ത്രരൂപാഭിഃ സ്തുതിഭി വർദ്ധിതോബഭൂവ |
| തം ഇൽ | — തമേവേന്ദ്രം |
| മഹൽ—സു ആജിഷു | — പ്രവൃത്തേഷു സംഗ്രാമേഷു (അസ്മാകം രക്ഷണായ) |
| ഹവാമഹേ | — ആഹ്വയാമഹേ |
| ഉത ഈം | — അപിച ഏനം |
| അർഭേ | — അല്പേ (സംഗ്രാമേ ച ഹവാമഹേ) |
| (അസ്മാഭിരാഹൂതഃ) സഃ വാജേഷു നഃ പ്ര അവിഷൽ | — സംഗ്രാമേഷു അസ്മാൻ പ്രാവതു, പ്രകർഷേണ രക്ഷതു |

അത്ഥം—ശത്രുഹന്താവായ ഇന്ദ്രൻ ഹർഷത്തിന്നും ബല ത്തിന്നുമായി ഋത്വിക്കുകളാൽ സ്തോത്രശസ്ത്രരൂപങ്ങളായ സ്തുതി കളെക്കൊണ്ടു് വാഴ്ത്തപ്പെട്ടു വർദ്ധിച്ചു. (സ്തുതികളാലാണു് ദേവന്മാർക്കു് വലിപ്പം കൂടുന്നതു്) ആ ഇന്ദ്രനെത്തന്നെ വലിയ യുദ്ധങ്ങളിൽ രക്ഷണത്തിന്നായി വിളിക്കുന്നു. കൂടാതെ, ചെറിയ യുദ്ധങ്ങളിലും വിളിക്കുന്നു. (വലിപ്പചെറുപ്പങ്ങളും മനുഷ്യർക്കേ ഉള്ളു. അവിടെക്കു് വലുതും ചെറുതാണു്. മനുഷ്യർക്കു് ചെറുതും വലുതായി തോന്നും. ജീവിതയാത്രയിലെ സ്വാഭാവിക സം ഘർഷങ്ങളെയാണു് യുദ്ധങ്ങളായി പറയുന്നതെന്നു് കരുതിയാ ലും തെററില്ല. ചെറുതും വലുതുമായ വിഷമങ്ങളിലൊക്കെ അവിടുത്തെ വിളിക്കുന്നു എന്നെടുക്കാം) നമ്മളാൽ വിളിക്കപ്പെ ടുന്ന ഇന്ദ്രൻ യുദ്ധങ്ങളിൽ (ജീവിതസംഘർഷങ്ങളിൽ) നമ്മളെ വേണ്ടപോലെ രക്ഷിക്കട്ടെ.

2 അസിഹി വീരസേന്യോ
സി ഭൂരി പരാദദിഃ
അസിദഭ്രസ്യ ചിദ്വൃധോ
യജമാനായ ശിക്ഷസി
സുന്വതേ ഭൂരിതേവസു.

അന്വയം –

ഹേ വീര, — ശത്രുക്ഷേപണകുശല, (ഇന്ദ്ര)
സേന്യഃ അസി — ത്വം സേനാഹോ ഭവസി
ഹി — യസ്മാദേവം തസ്മാൽ
ഭൂരി പരാ–ദദിഃ അസി — ശത്രൂണാം പ്രഭൂതം ധനം പരാദാതാ, ശത്രൂണാം പരാങ്മുഖം യഥാഭവതി തഥാ ആദാതാഭവസി
ദഭ്രസ്യ ചിൽ — അല്പസ്യാപിതവസ്തോതുഃ
വൃധഃ അസി — വർദ്ധയിതാ ഭവസി
(തഥാ) യജമാനായ — യാഗം കുർവ്വതേ
സുന്വതേ — സോമാഭിഷവം കുർവ്വതേ
ശിക്ഷസി — അപേക്ഷിതം ധനം ദദാസി
തേ വസു ഭൂരി — തവധനം ബഹുലം, അക്ഷയം

അർത്ഥം—ശത്രുക്കളെ വീഴ്ത്തുന്നതിൽ സമർത്ഥനായ ഇന്ദ്ര, അവിടുന്ന് ഏകനായിത്തന്നെ ഒരു സൈന്യത്തിന്ന് തുല്യനാണ്. അതുകൊണ്ടാണല്ലൊ ശത്രുക്കളുടെ മികച്ച ധനത്തെ, അവരോടു മുഖം തിരിച്ച് മടക്കി, അവിടുന്ന് നേടുന്നത്. സ്വല്പനായ സ്തോതാവിന്നുകൂടി അവിടുന്ന് അഭിവൃദ്ധികരനായി ഭവിക്കുന്ന യാഗകർത്താവായ യജമാനന്നും സോമം സംസ്കരിക്കുന്നവന്നും അവരർത്ഥിക്കുന്ന ധനം കൊടുക്കുന്നു. അവിടുത്തെ ഐശ്വര്യം ബൃഹത്തും അക്ഷയവുമാണല്ലൊ

3 യദുദീരത ആജയോ
ധൃഷ്ണവേ ധീയതേ ധനാ
യുക്ഷ്വാമദച്യുതാഹരീ
കംഹനഃ കംവസൗദധോ
ഽസ്മാ ഇന്ദ്ര വസൗദധഃ

അന്വയം —

| | | |
|---|---|---|
| യൽ ആജയഃ ഉൽ—ഈരതേ | — | യദാ സംഗ്രാമാഃ ഉൽഗച്ഛന്തി, ഉൽപദ്യന്തേ |
| (തദാനീം) ധനാ | — | ധനം |
| ധൃഷ്ണവേ ധീയതേ | — | ശത്രൂണാം ധർഷയിത്രേ, ജേത്രേ നിധീയതേ |
| (ഹേ ഇന്ദ്ര, ത്വം താദൃശേഷു യുദ്ധേഷു പ്രവൃത്തേഷു) | | |
| മദ—ച്യുതാ | — | ശത്രൂണാം മദസ്യ, ഗർവ്വസ്യ ച്യാവയിതാരൌ |
| ഹരീ യുക്ഷ്വ | — | ത്വദീയാവശ്വൌ രഥേയോജയ |
| (യോജയിത്വാച) കം | — | കഞ്ചിൽ രാജാനം, തവപരിചരണമകുർവ്വന്തം |
| ഹനഃ | — | ഹന്യാഃ |
| കം | — | കഞ്ചനത്വാം പരിചരന്തം |
| വസൌ ദധഃ | — | വസുനി, ധനേ സ്ഥാപയസി |
| (തസ്മാൽ) ഹേ ഇന്ദ്ര, | | |
| അസ്മാൻ | — | അസ്മദീയാൻ രാജ്ഞഃ |
| വസൌ ദധഃ | — | ധനേ സ്ഥാപയ |

അർത്ഥം—രഹൂഗണ പുത്രനായ ഗോതമൻ കരുസൃഞ്ജയന്മാരുടെ പുരോഹിതനായിരുന്നു ഒരിക്കൽ അവർക്കു ശത്രുക്കളായി യുദ്ധം വന്നപ്പോൾ ഈ സൂക്തംകൊണ്ടാണ് ഗോതമൻ ജയാർത്ഥന ചെയ്തതു്

യുദ്ധങ്ങളുണ്ടാകുമ്പോൾ ധനം ശത്രുധർഷകനായ ജേതാവിന്നു ചേരുന്നു (യുദ്ധത്തിൽ ജയിക്കുന്നവനാണ് ധനം) അല്ലയോ ഇന്ദ്ര, അപ്രകാരം യുദ്ധങ്ങളിൽ പൊരുതുന്നവർക്കു വേണ്ടി, ശത്രുക്കളുടെ അഹന്തയെ തെറിപ്പിക്കുന്ന അവിടത്തെ അശ്വങ്ങളെ തേരിൽ പൂട്ടിയാലും അങ്ങിനെ പൂട്ടി, അവിടത്തെ സേവിക്കാത്തവനെ ഹനിച്ചാലും അവിടത്തെ സേവിക്കുന്നവനെ ധനത്തിൽ സ്ഥാപിച്ചാലും ഞങ്ങളെ സംബന്ധിച്ച രാജാക്കളെ, (അവിടത്തെ സേവിക്കുന്നവരാകയാൽ) ധനത്തിൽസ്ഥാപിച്ചാലും

4 ക്രത്വാമഹാ അനുഷ്വധം
ഭീമ ആവാവൃധേശവഃ
ശ്രിയഋഷ്വ ഉപാകയോ
ന്നി ശിപ്രീഹരിവാന്ദധേ
ഹസ്തയോർവ്വജ്രമായസം

അന്വയം:—

| | |
|---|---|
| ക്രത്വാ മഹാൻ | — കർമ്മണാ (പ്രജ്ഞയാ) സർവ്വാധികഃ |
| ഭീമഃ | — ശത്രൂണാം ഭയങ്കരഃ (ഇന്ദ്രഃ) |
| അനു—സ്വധം | — സ്വധായാം സോമലക്ഷണാന്നസ്യപാനേ സതി (വിഭക്ത്യർത്ഥ അവ്യയീഭാവഃ) |
| ശവഃ ആ വവൃധേ | — ആത്മീയം ബലം ആഭിമുഖ്യേന പ്രാവർദ്ധയൽ |
| (തദനന്തരം) ഋഷ്വഃ | — ദർശനീയഃ |
| ശിപ്രീ | — ശിരസ്ത്രഹനു, തദ്യുക്തഃ |
| ഹരി—വാൻ | — ഹരിനാമകാശ്വോപേതഃ (ഇന്ദ്രഃ) |
| ഉപാകയോഃ ഹസ്തയോഃ | — സമീപവർത്തിനോഃ ബാഹ്വോഃ |
| ആയസം വജ്രം | — അയോമയം വജ്രം |
| ശ്രിയേ നി ദധേ | — സമ്പദർത്ഥം നിദധാതി, സ്ഥാപയതി |

അർത്ഥം—കർമ്മംകൊണ്ടു് അല്ലെങ്കിൽ ജ്ഞാനംകൊണ്ടു് എല്ലാവരിലും മേലെയുള്ളവനും ശത്രുക്കൾക്കു് ഭയങ്കരനുമായ ഇന്ദ്രൻ സോമാന്നം കുടിച്ചു് സ്വന്തം ശക്തി നേരെ വർദ്ധിപ്പിച്ചു. അതിന്നുശേഷം ദർശനീയനും നല്ല താടിയെല്ലോടു കൂടിയവനും ഹരി എന്ന കുതിരയോടൊത്തവനുമായ ഇന്ദ്രൻ പാർശ്വങ്ങളിലുള്ള കൈകളിൽ ഇരുമ്പുവജ്രം ധനാർത്ഥമായി എടുക്കുന്നു (സോമപാനം കൊണ്ടു തൃപ്തനായ ഇന്ദ്രൻ ശത്രുഹനനത്തിന്നായി കൈകളിൽ വജ്രം ധരിക്കുന്നു )

5 ആപപ്രൌപാൎത്ഥിവം രജോ

ബദ്ബധേ രോചനാദിവി

നത്വാവാ ഇന്ദ്ര കശ്ചന

ന ജാതോന ജനിഷ്യതേ

തി വിശ്വം വവക്ഷിഥ വ. 1

അന്വയം:—

(ഇന്ദ്രഃ സ്വതേജസാ)

പാൎത്ഥിവം — പൃഥിവ്യാസ്സംബന്ധി വസ്തുജാതം

രജഃ — അന്തരിക്ഷലോകം (ച)

ആ പപ്രൌ — ആ പൂരയതി

(തഥാ) ദിവി രോചനാ

ബദ്ബധേ — ദ്യുലോകേ രോചനാനി, നക്ഷത്രാണി ബബന്ധ, സ്ഥാപിതവാൻ

(അതഃ) ഹേ ഇന്ദ്ര, ന

ത്വാ—വാൻ — ത്വൽസദൃശഃ നാസ്തി

കഃ ചന ന ജാതഃ — നോൽപന്നോസ്തി

ന ച ജനിഷ്യതേ — ഉൽപത്സ്യമാനോപി നാസ്തി

(താദൃശസ്ത്വം) വിശ്വം — (രക്ഷിതവ്യം) സൎവ്വം ജഗൽ-

അതി വവക്ഷിഥ — അതിശയേനവോഢുമിച്ഛസി

(സൎവ്വസ്യ ജഗതോ നിൎവ്വാഹകോ ഭവസി)

അൎത്ഥം—ഇന്ദ്രൻ സ്വതേജസ്സുകൊണ്ട് ഭൂമിയിലുള്ള ചരാചരസമൂഹത്തിലും അന്തരീക്ഷലോകത്തിലും നിറഞ്ഞുനില്ക്കുന്നു. അതുപോലെ ദ്യോവിലെ മിന്നുന്ന നക്ഷത്രങ്ങളെ സ്ഥാപിച്ചവനാകുന്നു. അതുകൊണ്ട് വല്ലയോ ഇന്ദ്ര, അവിടത്തോടു തുല്യനായി ആരുമില്ല; പിറന്നിട്ടില്ല, പിറക്കുകയുമില്ല. അപ്രകാരമുള്ള അവിടുന്ന് രക്ഷിക്കേണ്ടുന്ന ഭുവനം മുഴുവൻ നന്നായി ഏറ്റുനില്ക്കാൻ ഇച്ഛിക്കുന്നു. സകല ജഗത്തിന്റെയും നിൎവ്വാഹകൻ അവിടുന്നാകുന്നു.

6 യോ അര്യോമർത്തഭോജനം
പരാദദാതി ദാശുഷേ
ഇന്ദ്രോ അസ്മഭ്യം ശിക്ഷതു
വിഭജാ ഭൂരിതേവസു
ഭക്ഷീയതവരാധസഃ

അന്വയം —

| | |
|---|---|
| അര്യഃ യഃ | — സ്വാമീ, പാലയിതാ യഃ ഇന്ദ്രഃ |
| മർത്ത—ഭോജനം | — മനുഷ്യൈരുപഭോജ്യമന്നം |
| ദാശുഷേ പരാ—ദദാതി | — ഹവിർദ്ദത്തവതേ യജമാനായ പ്രയച്ഛതി |
| (സഃ) ഇന്ദ്രഃ അസ്മഭ്യം ശിക്ഷതു | — താദൃശമന്നം ദദാതു |
| (ഹേ ഇന്ദ്ര, അസ്മഭ്യം ദാതും ധനം) വി ഭജ | — വിഭക്തം കുരു |
| (യതഃ) തേ വസു ഭൂരി | — തവധനം ബഹുലം |
| (അതഃ) തവ രാധസഃ | — ധനസ്യ (ഏകദേശം) |
| ഭക്ഷീയ | — ഭജേയ, പ്രാപ്നുയാം |

അർത്ഥം—സർവ്വസ്വാമിയായ യാതൊരിന്ദ്രൻ ഹവിസ്സേകുന്ന യജമാനന്ന്, മനുഷ്യർക്ക് ഭോജ്യമായ അന്നം നല്കുന്നുവോ, ആ ഇന്ദ്രൻ നമുക്ക് അപ്രകാരമുള്ള അന്നം തന്നരുളട്ടെ അല്ലയോ ഇന്ദ്ര, ഞങ്ങൾക്ക് നല്കാനായി ധനത്തെ വിഭജിച്ചാലും അവിടത്തെ ധനം അസംഖ്യമാണല്ലൊ ആ ധനത്തിൽ നിന്ന് ഒരു ഭാഗം ഞങ്ങൾ പ്രാപിച്ചാവൂ

7 മദേമദേഹിനോദദി
ര്യൂഥാഗവാം ഋജ്ജക്രതുഃ
സങ്ഗൃഭായ പുരുശതോ
ഭയോഹസ്ത്യാവസു
ശിശീഹിരായ ആഭര

അന്വയം:—

| | |
|---|---|
| മദേ—മദേ | — സോമപാനേഹർഷേ ഹർഷേസതി |
| ഋജ്ജ—ക്രതുഃ | — ഋജ്ജകർമ്മാ (സ ഇന്ദ്രഃ) |
| നഃ ഗവാം യൂഥാ | — അസ്മഭ്യം ഗവാം യൂഥാനി |
| ദദിഃ ഹി | — ദാതാഖലു |
| (ഹേ ഇന്ദ്ര, സത്വം) പുരു | — പുരൂണി, പ്രഭൂതാനി |
| ശതാ | — ശതസംഖ്യാകാനി, അപരിമിതാനി |
| വസു | — വസൂനി, ധനാനി |
| ഉഭയോഹസ്ത്യാ | — ഉഭാഭ്യാം ഹസ്താഭ്യാം |
| സം ഗൃഭായ | — (അസ്മഭ്യം ദാതും) സമ്യക്ഗൃഹാണ |
| രായഃ | — ഹസ്തയോസ്ഥിതാനിധനാനി |
| ആ ഭര | — ആഹര, പ്രയച്ഛ |
| (അപിച) ശിശീഹി | — തീക്ഷ്ണീകുരു, നിശിതബുദ്ധിയുക്താൻ കുരു |

അർത്ഥം—സോമപാനം കൊണ്ട് വീണ്ടും വീണ്ടും ഹർഷത്തിൽ വർത്തിയ്ക്കുന്ന സത്യകർമ്മാവായ ഇന്ദ്രൻ നമുക്ക് പശുക്കൂട്ടങ്ങളെ തരുന്നവനാണല്ലൊ. അല്ലയോ ഇന്ദ്ര, അപ്രകാരമുള്ള അവിടുന്ന് നൂറുകണക്കിൽ, അളവററ ധനങ്ങളെ രണ്ടു തൃക്കൈകളെക്കൊണ്ടും (ഞങ്ങൾക്ക് തരാനായി) വാരിയെടുത്താലും. തൃക്കൈകളിലെ ധനങ്ങളെ ഞങ്ങൾക്ക് തന്നരുളിയാലും. കൂടാതെ, ഞങ്ങളുടെ ബുദ്ധിക്ക് മൂർച്ച കൂട്ടിയാലും. തെളിച്ചമിയററിയാലും.

8 മാദയസ്വ സുതേ സചാ
ശവസേ ശൂരരാധസേ
വിദ്മാഹിത്വാ പുരൂവസു
മുപകാമാന്ത്സസൃജ്മഹേ
ഥാനോവിതാ ഭവ

അന്വയം:—

| | |
|---|---|
| ഹേ ശൂര | — ശൌര്യവൻ, (ഇന്ദ്ര) |
| സുതേ | — സോമേഭിഷുതേ സതി (ആഗത്യ) |
| സചാ | — അസ്മാകം സഖാ (സൻ) |
| ശവസേ രാധസേ | — ബലാർത്ഥം, അസ്മാകം ധനാർത്ഥം ച |
| മാദയസ്വ | — തേന സോമേന തൃപ്തോ ഭവ |
| ത്വാ പുരു—വസും | |
| വിദ്മ ഹി | — ത്വാം ബഹുധനം വയം ജാനീമഃ ഖലു |
| (അതഃ അസ്മദീയാൻ) | |
| കാമാൻ | — മാതൃഗവാ വത്സാനിവത്വയാ |
| ഉപ സസൃജ്മഹേ | — ത്വയാഖലു ഏകീകുർമ്മഃ |
| അഥ നഃ അവിതാ ഭവ | — അഭിലഷിതഫലപ്രദാനേന രക്ഷിതാ ഭവ |

അർത്ഥം—അല്ലയോ ശൂരനായ ഇന്ദ്ര, സോമം സംസ്കരിക്കുമ്പോൾ എത്തി ഞങ്ങളുടെ തോഴനായി, അവിടുത്തെയ്ക്കു ബലത്തിന്നായും ഞങ്ങൾക്ക് ധനത്തിന്നായും ആ സോമത്താൽ തൃപ്തനായി മദിച്ചാലും. അവിടുത്തെ കണക്കറ്റ ധനമുള്ളവനായി ഞങ്ങളറിയുന്നു. അതുകൊണ്ട്, തള്ള പശുക്കുട്ടികളിലെന്ന പോലെ, ഞങ്ങളിൽ കാമങ്ങളെ ഇണക്കിയാലും. പിന്നെ അഭിലാഷ പൂരണത്താൽ ഞങ്ങൾക്ക് രക്ഷിതാവായി ഭവിച്ചാലും

9 ഏുതേത ഇന്ദ്രജന്തവോ
വിശ്വം പുഷ്യന്തിവാര്യം
അന്തർഹി ഖ്യോജനാനാ
മര്യോവേദോ അദാശുഷാം
തേഷാന്നോവേദ ആഭര വ 2

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, തേ | — തവ സ്വഭൃതാഃ |
| ഏുതേ ജന്തവഃ | — യജമാനലക്ഷണാ ജനാഃ |
| വിശ്വം വാര്യം പുഷ്യന്തി | — സർവ്വം സംഭജനീയം ഹവിഃ വദ്ധയന്തി |
| അദാശുഷാം | — ഹവിഷാമദാതൃണാം |
| ജനാനാം അന്തഃ | — മദ്ധ്യേവിദ്യമാനം |
| വേദഃ | — ധനം |
| അര്യഃ | — സർവ്വേഷാം സ്വാമീ (ത്വം) |
| ഖ്യഃ ഹി | — പശ്യസിഹി, ജാനാസി |
| തേഷാം വേദഃ | — അയജമാനാനാം ധനം |
| നഃ ആ ഭര | — അസ്മഭ്യം ആഹര, പ്രയച്ഛ |

(അയജമാനസ്യ ധനം യാഗാനുപയുക്തത്വാത് വ്യർത്ഥമേവഭവേൽ. അതഃ തസ്യസാർത്ഥകത്വായ യജമാനേഭ്യഃ പ്രയച്ഛ)

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടത്തെ സ്വന്തക്കാരായ ഈ യജമാനന്മാർ എല്ലാവരാലും പൂജ്യമായ ഹവിസ്സിനെ വർദ്ധിപ്പിയ്ക്കുന്നു. ഹവിസ്സുനല്കാത്ത ജനങ്ങളുടെ ഇടയിലുള്ള ധനത്തെ സർവ്വപ്രഭുവായ അവിടുന്ന് കാണുന്നുണ്ടല്ലോ, അറിയുന്നുണ്ടല്ലോ. അയജമാനന്മാരുടെ ആ ധനം ഞങ്ങൾക്ക് അവിടുന്ന നേടിത്തന്നാലും (അയജമാനന്മാരുടെ, സൽക്കർമ്മങ്ങൾ ചെയ്യാത്തവരുടെ ധനം യാഗത്തിന്ന്, സൽകൃത്യത്തിന്ന് ഉപയുക്തമല്ലാതെ വരുന്നതുകൊണ്ട് അതെടുത്ത് സൽകൃത്യാസക്തമായി കർമ്മവാന്മാർക്ക് കൊടുക്കുന്നതിൽ തെററില്ല എന്നഭിപ്രായം)

8 മാദയസ്വ സുതേ സചാ
ശവസേ ശൂര രാധസേ
വിദ്മാ ഹി ത്വാ പുരുവസു
മുപ കാമാന്ത്സസൃജ്മഹേ
ഥാ നോ വിതാ ഭവ

അന്വയം:—

| | |
|---|---|
| ഹേ ശൂര | — ശൌര്യവൻ, (ഇന്ദ്ര) |
| സുതേ | — സോമേഭിഷുതേ സതി (ആഗത്യ) |
| സചാ | — അസ്മാകം സഖാ (സൻ) |
| ശവസേ രാധസേ | — ബലാത്ഥം, അസ്മാകം ധനാത്ഥം ച |
| മാദയസ്വ | — തേന സോമേന തൃപ്തോ ഭവ |
| ത്വാ പുരു—വസും | |
| വിദ്മ ഹി | — ത്വാം ബഹുധനം വയം ജാനീമഃ ഖലു |
| (അതഃ അസ്മദീയാൻ) | |
| കാമാൻ | — മാത്രാഗവാ വത്സാനിവത്വയാ |
| ഉപ സസൃജ്മഹേ | — ത്വയാഖലു ഏകീകമ്മഃ |
| അഥ നഃ അവിതാ ഭവ | — അഭിലഷിതഫലപ്രദാനേന രക്ഷിതാ ഭവ |

അത്ഥം—അല്ലയോ ശൂരനായ ഇന്ദ്ര, സോമം സംസ്കരിക്കു ബോഠം എത്തി ഞങ്ങളുടെ തോഴനായി, അവിടുത്തെയ്യു ബലത്തിന്നായും ഞങ്ങാക്കു ധനത്തിന്നായും ആ സോമത്താൽ തൃപ്തനായി മദിച്ചാലും. അവിടുത്തെ കണക്കററ ധനമുള്ളവനായി ഞങ്ങളറിയുന്നു. അതുകൊണ്ടു്, തള്ള പശുക്കുട്ടികളിലെന്ന പോലെ, ഞങ്ങളിൽ കാമങ്ങളെ ഇണക്കിയാലും പിന്നെ അഭിലാഷ പൂരണത്താൽ ഞങ്ങാക്കു് രക്ഷിതാവായി ഭവിച്ചാലും.

9 ഏതേത ഇന്ദ്രജന്തവോ
വിശ്വം പുഷ്യന്തിവാര്യം
അന്തർഹി ഖ്യോജനാനാ
മര്യോവേദോ അദാശുഷാം
തേഷാന്നോവേദ ആഭര വ 2

അന്വയം:—

| | | |
|---|---|---|
| ഹേ ഇന്ദ്ര, തേ | — | തവ സ്വഭൂതാഃ |
| ഏതേ ജന്തവഃ | — | യജമാനലക്ഷണാ ജനാഃ |
| വിശ്വം വാര്യം പുഷ്യന്തി | — | സർവ്വം സംഭജനീയം ഹവിഃ വർദ്ധയന്തി |
| അദാശുഷാം | — | ഹവിഷാമദാതൃണാം |
| ജനാനാം അന്തഃ | — | മദ്ധ്യേവിദ്യമാനം |
| വേദഃ | — | ധനം |
| അര്യഃ | — | സർവ്വേഷാം സ്വാമീ (ത്വം) |
| ഖ്യഃ ഹി | — | പശ്യസിഹി, ജാനാസി |
| തേഷാം വേദഃ | — | അയജമാനാനാം ധനം |
| നഃ ആ ഭര | — | അസ്മഭ്യം ആഹര, പ്രയച്ഛ |

(അയജമാനസ്യ ധനം യാഗാനുപയുക്തത്വാൽ വ്യർത്ഥമേവഭവേൽ. അതഃ തസ്യസാർത്ഥകത്വായ യജമാനേഭ്യഃ പ്രയച്ഛ)

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടത്തെ സ്വന്തക്കാരായ ഈ യജമാനന്മാർ എല്ലാവരാലും പൂജ്യമായ ഹവിസ്സിനെ വർദ്ധിപ്പിയ്ക്കുന്നു. ഹവിസ്സു നല്കാത്ത ജനങ്ങളുടെ ഇടയിലുള്ള ധനത്തെ സർവ്വപ്രഭുവായ അവിടന്ന് കാണുന്നുണ്ടല്ലൊ, അറിയുന്നുണ്ടല്ലൊ. അയജമാനന്മാരുടെ ആ ധനം ഞങ്ങൾക്ക് അവിടന്ന നേടിത്തന്നാലും. (അയജമാനന്മാരുടെ, സല്ക്കർമ്മങ്ങൾ ചെയ്യാത്തവരുടെ ധനം യാഗത്തിന്ന്, സല്ക്കർമ്മത്തിന്ന് ഉപയുക്തമല്ലാതെ വരുന്നതുകൊണ്ട് അതെടുത്ത് സല്ക്കർമ്മാർത്ഥമായി കർമ്മവാന്മാർക്ക് കൊടുക്കുന്നതിൽ തെററില്ല എന്നഭിപ്രായം)

വർഗ്ഗം 3 പംക്തിജ്ജഗത്യൗച്ഛന്ദസീ

1 ഉപോഷുശൃണുഹീഗിരോ

മഘവന്മാതഥാഇവ

യദാനസ്സൂനൃതാവതഃ

ക്രആദർത്ഥയാസഇ

ദ്യോജാന്വിന്ദ്രതേഹരീ

അന്വയം:—

ഹേ മഘ-വൻ — ധനവൻ (ഇന്ദ്ര)
ഗിരഃ ഉപോ സു ശൃണുഹി — അസ്മദീയാ സ്തുതീഃ ഉപഗത്യ സമ്യക്ശൃണു
അതഥാഃ—ഇവ — യഥാ വിധാസ്ത്വം തദ്വിപരീതഃ
മാ (ഭൂഃ) — യഥാനുഗ്രഹബുദ്ധിയുക്തഃ തഥാ വിധഏവ ഭവ
(അപിച) നഃ സൂനൃതാ-
വതഃ — തയാസ്തുതിരൂപയാവാചാ യുക്താൻ
യദാ കരഃ — കരോഷി
ആത് അർത്ഥയാസേ ഇത് — അനന്തരം ത്വമപിയാചസേ ഏവ, നതദാസ്സേ
(അസ്മാകം സ്തുതീഃ സ്വീകരോഷി)
(അതഃ) ഹേ ഇന്ദ്ര, തേ
ഹരീ നു യോജ — ത്വദീയാവശ്വൗ ക്ഷിപ്രംരഥേ യോജയ

അർത്ഥം—അല്ലയോ ധനവാനായ ഇന്ദ്ര, ഞങ്ങളുടെ സ്തുതികളെ അടുത്തുവന്നു വേണ്ടപോലെ കേട്ടാലും. അവിടുന്നു ഏതു വിധമാണോ അതിന്നു് വിപരീതമാകരുതു്. അതായതു് മുമ്പ് ഞങ്ങളിൽ അനുഗ്രഹബുദ്ധിയായതുപോലെ ഇനിയും വേണം. എപ്പോഴും അവിടുന്നു് ഞങ്ങളെ സത്യപ്രിയ

വാക്കുകൾ ചേർന്ന സ്തോത്രസ്തോതാക്കളൊക്കുന്നുവോ, അപ്പോൾ അവിടുന്ന് ഉദാസീനത കാണിക്കാതെ, ആ സ്തുതികളെ കൈക്കൊള്ളുന്നു. (നല്ലവാക്കുകളോടുകൂടിയ സ്തുതികൾ ചൊല്ലിയുന്നതും സ്വീകരിക്കുന്നതും അവിടുന്നാണ്.) അതുകൊണ്ട് അല്ലയോ ഇന്ദ്ര, അവിടുത്തെ കുതിരകളെ വേഗം തേരിൽ പൂട്ടിയാലും.

2 അക്ഷന്നമീമദന്തഹ്യ
വപ്രിയാ അധൂഷത
അസ്തോഷത സ്വഭാനവോ
വിപ്രാനവിഷ്ഠയാ മതീ
യോജാന്വിന്ദ്രതേ ഹരീ

അന്വയം:—

| | |
|---|---|
| (ഹേ ഇന്ദ്ര), അക്ഷൻ | — (ത്വയാദത്താനി അന്നാനി യജമാനാഃ) ഭുക്തവന്തഃ |
| (ഭുക്ത്വാ ച) | |
| അമീമദന്ത ഹി | — തൃപ്താശ്ചാസൻ |
| പ്രിയാഃ അവ അധൂഷത | — സ്വകീയസ്തനൂഃ അകമ്പയൻ |
| (അതിശയിതരസാസ്വാദനേന വക്തുമശക്നുവന്തഃ ശരീരാണ്യകമ്പയൻ) | |
| (തദനന്തരം) സ്വഭാനവഃ | — സ്വായത്തദീപ്തയഃ |
| വിപ്രാഃ | — മേധാവിനഃ (തേ) |
| നവിഷ്ഠയാ മതീ | — നവിതൃതമയാ മത്യാ, സ്തുത്യാ |
| അസ്തോഷത | — അസ്തുവൻ |
| ഹേ ഇന്ദ്ര തേ ഹരീ നു | |
| യോജ | — ത്വദീയാവശ്വൗക്ഷിപ്രം രഥേയോജയ |

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടുന്നരുളിയ അന്നത്തെ യജമാനന്മാർ ഭക്ഷിച്ചു. ഭക്ഷിച്ച് തൃപ്തരായി. അതിരററ രസാസ്വാദനംകൊണ്ട് അവർ മിണ്ടാനാവാതെ ശരീരമിട്ടിളക്കുന്നു.

പിന്നെ ആത്മപ്രകാശരായ ആ മേധാവികൾ ഏററവും പുതിയ സ്തുതികളാൽ അവിടുത്തെ സ്തുതിച്ചു. (അപ്രകാരം സ്തുതനായ) ഇന്ദ്ര, അവിടുത്തെ കുതിരകളെ വേഗം പൂട്ടിയാലും.

3 സുസന്ദൃശന്ത്വാവയം
മഘവൻ വന്ദിഷീമഹി
പ്രനൂനം പൂർണ്ണവന്ധുര
സ്തുതോയാഹിവശാँ അനു
യോജാന്വിന്ദ്രതേഹരീ

അന്വയം:—

| | |
|---|---|
| ഹേ മഘ—വൻ, (ഇന്ദ്ര) സു—സംദൃശം ത്വാ | — അനുഗ്രഹദൃഷ്ട്യാ സർവ്വസ്യ ദ്രഷ്ടാരംത്വാം |
| വയം വന്ദിഷീമഹി | — സ്തവീമഹി, സ്തുതികർത്താരോ ഭൂയാസ്മ |
| സ്തുതഃ (ത്വം) പൂർണ്ണ—വന്ധുരഃ | — സ്തോതൃഭ്യോദേയൈർധനൈഃ പൂരിതേന രഥേന യുക്തസ്സൻ |
| വശാൻ അനു | — കാമയമാനാനന്യാൻ യജമാനാൻ പ്രതി |
| നൂനം പ്ര യാഹി | — അവശ്യം പ്രതിഷ്ഠസ്വ |
| ഹേ ഇന്ദ്ര, തേ ഹരീ നു യോജ | — ത്വദീയാവശ്വൌക്ഷിപ്രം രഥേയോജയ |

അർത്ഥം—അല്ലയോ മഘവാവേ, ഇന്ദ്ര, അനുഗ്രഹബുദ്ധിയോടുകൂടി എല്ലവരെയും നോക്കുന്ന അവിടുത്തെ ഞങ്ങൾ വന്ദിച്ചാവൂ. അപ്രകാരം ഞങ്ങളാൽ സ്തുതനായ അവിടുന്ന് സ്തോതാക്കൾക്ക് കൊടുക്കാനുള്ള ധനങ്ങൾ നിറച്ച തേരോടുകൂടി, അഭീഷ്ടാർത്ഥികളായ അന്യയജമാനന്മാരുടെ അടുക്കലേക്ക്

തീർച്ചയായും പോയ്ക്കൊണ്ടാലും (ഞങ്ങൾക്ക മാത്രം തന്നാൽ പോരല്ലൊ മററുള്ളവക്കും അതുപോലെ കൊടുക്കുന്നതു് സന്തോഷമാണ് ) അല്ലയോ ഇന്ദ്ര, അവിടുത്തെ കുതിരകളെ വേഗം പൂട്ടിയാലും

4 സഘാതം വൃഷണംരഥ
മധിതിഷ്ഠാതി ഗോവിദം
യഃ പാത്രം ഹാരിയോജനം
പൂർണ്ണമിന്ദ്രചികേതതി
യോജാന്വിന്ദ്രതേഹരീ

അന്വയം –

സഃ ഘ — സഖല്വിന്ദ്രഃ
വൃഷണം, ഗോ–വിദം — കാമാഭിവഷകം ഗോപ്രദം
തം രഥം അധി തിഷ്ഠാതി— രഥേ അധിതിഷ്ഠതു
ഹേ ഇന്ദ്ര, യഃ (രഥഃ)
ഹാരി–യോജനം — ഹയ്യതൽ സംജ്ഞകം
ധാനാമിശ്രിതം
പൂർണ്ണം — സോമേനപൂർണ്ണം
പാത്രം ചികേതതി — ജ്ഞാപയതി
(തം രഥമധിതിഷ്ഠ)
(അധിഷ്ഠായ ച) ഹേ
ഇന്ദ്ര തേ ഹരീ ന യോജ — ത്വദീയാവശ്വൌയോജയ

അത്ഥം—ആ ഇന്ദ്രൻതന്നെ കാമാഭിവഷകവും ഗോപ്രദവുമായ ആ തേരിൽ കയറട്ടെ അല്ലയോ ഇന്ദ്ര, ഏതുരഥമാണോ ഹാരിയോജനമെന്ന യവത്താൽ മിശ്രിതമായ സോമം കൊണ്ടു പൂർണ്ണമായി (അതിന്റെ) പാത്രമായി പ്രസിദ്ധമായതു്, ആ രഥത്തിൽ കയറിയാലും അല്ലയോ ഇന്ദ്ര, അങ്ങിനെ കയറി അവിടുത്തെ കുതിരകളെ പൂട്ടിയാലും.

5 യുക്തസ്തേ അസ്തുദക്ഷിണ
ഉതസവ്യശ്ശതക്രതോ
തേന ജായാമുപപ്രിയാം
മന്ദാനോയാഹ്യന്ധസോ
യോജാന്വിന്ദ്രതേ ഹരീ

അന്വയം —

| | |
|---|---|
| ഹേ ശതക്രതോ, തേ | — ത്വദീയേ രഥേ |
| ദക്ഷിണഃ യുക്തഃ അസ്തു | — ദക്ഷിണപാശ്വസ്ഥാശ്വഃ യോജിതഃ ഭവതു |
| ഉത സവ്യഃ | — വാമപാശ്വസ്ഥഃ (അപിയുക്തഃ അസ്തു) |
| തേന (രഥേന) അന്ധസഃ | – സോമലക്ഷണാന്നസ്യ പാനേന |
| മന്ദാനഃ | — മത്തഃ (ത്വം) |
| പ്രിയാം ജായാം ഉപ യാഹി | — പ്രീണയിത്രീം ജായാം ഉപഗച്ഛ |
| (തദത്ഥം) ഹേ ഇന്ദ്ര, തേ ഹരീ ന യോജ | — ത്വദീയാവശ്വൌ ക്ഷിപ്രം യോജയ |

അത്ഥം—അല്ലയോ ശതക്രതുവായ, ബഹുകമ്മവാനായ ഇന്ദ്ര, അവിടത്തെ രഥത്തിലെ വലതുഭാഗത്തെ കുതിര പൂട്ടപ്പെടട്ടെ ഇടതുഭാഗത്തേതും പൂട്ടപ്പെടട്ടെ സോമപാനത്താൽ ഹൃഷ്ടനായ അവിടുന്ന് ആ രഥത്തിൽ പ്രിയകാരിണിയായ ഭാര്യയുടെ സമീപത്തിലേക്കുഗമിച്ചാലും അതിന്നായി ഇന്ദ്ര, അവിടത്തെ കുതിരകളെ വേഗം പൂട്ടിയാലും.

6 യുനജ്മിതേ ബ്രഹ്മണാകേശിനാഹരീ
ഉപ പ്രയാഹിദധിഷേ ഗഭസ്ത്യോഃ
ഉത്വാ സുതാസോരഭസാ അമന്ദിഷുഃ
പൂഷണ്വാൻ വജ്രിന്ത്സമുപത്ന്യാമദഃ വ. 3

അന്വയം:—

| | |
|---|---|
| (ഹേ ഇന്ദ്ര) കേശിനാ തേ ഹരീ | — കേശയുക്തൌ, ശിഖാവന്തൌ ത്വദീയാവശ്വൌ |
| ബ്രഹ്മണാ (രഥേ) യുനജ്മി | — മന്ത്രേണ സംയോജയാമി |
| (തേനരഥേന) ഉപ പ്ര യാഹി | — ത്വൽഗൃഹമുപഗച്ഛ |
| ഗഭസ്ത്യോഃ | — ബാഹ്വോഃ (രശ്മീൻ) |
| ദധിഷേ | — ധാരയസ്വ |
| ത്വാ സുതാസഃ | — ത്വാം യജ്ഞേഭിഷുതാഃ സോമാഃ |
| രഭസാഃ | — വേഗവന്തഃ, ക്ഷിപ്രംമദകാരിണഃ |
| ഉൽ അമന്ദിഷുഃ | — ഉൽകൃഷ്ടമദയുക്തമകാർഷുഃ |
| ഹേ വജ്രിൻ (അതസ്ത്വം സ്വ ഗൃഹംഗത്വാ) പൂഷണ്വാൻ | — സോമപാനജനിതയാ പുഷ്ട്യാ യുക്തഃ (സൻ) |
| പത്ന്യാ (സഹ) സം ഉ അമദഃ | — സമ്യഗേവതൃപ്തോഭവ |

അർത്ഥം—അല്ലയോ ഇന്ദ്ര, കുഞ്ചിരോമങ്ങളുള്ള അവിടത്തെ കുതിരകളെ മന്ത്രത്താൽ ഞാൻ തേരിൽ പൂട്ടുന്നു. ആ രഥത്തിൽ സ്വഗൃഹത്തിലേയ്ക്ക് എഴുന്നള്ളിയാലും. കൈകളിൽ കടിഞ്ഞാണ് ധരിച്ചാലും. യാഗത്തിൽ സംസ്കരിച്ച സോമങ്ങളും വേഗത്തിൽ ഹർഷമുള്ളവാക്കി, ഉത്തമമായ ആനന്ദം അവിടേയ്ക്കുണ്ടാക്കിയിരിക്കുന്നു. അതുകൊണ്ട്...

ണ്ടണ്ടായ പുഷ്ടിയോടുകൂടി പത്നിയോടൊത്തു് (ക്രീഡിച്ച്) നല്ലപോലെ തൃപ്തനായി ഭവിച്ചാലും (ഇന്ദ്രന്റെ ഹർഷപാരമ്യംകൊണ്ടു് കുതിരകളെ തേരിൻ പൂട്ടാനും കടിഞ്ഞാണെടുക്കാനും കഴിയുന്നില്ല മന്ത്രത്താൽ പൂട്ടപ്പെട്ടു. കടിഞ്ഞാൺ തൃക്കയ്യിൽ കൊടുക്കപ്പെട്ടു ഇതെല്ലാം ഉപാസകന്റെ അനുഭവസമമായ സങ്കൽപ്പമായിട്ടും കരുതാം)

വർഗ്ഗം 4 ജഗതിച്ഛന്ദഃ

1 അശ്വാവതിപ്രഥമോഗോഷുഗച്ഛതി
സുപ്രാവീരിന്ദ്രമർത്യസ്തവോതിഭിഃ
തമിൽപൃണക്ഷിവസുനാഭവീയസാ
സിന്ധുമാപോയഥാഭിതോവിചേതസഃ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, (യഃ) മർത്ത്യഃ | — മനുഷ്യഃ |
| തവ ഊതി—ഭിഃ സുപ്ര— | |
| അവീഃ | — ത്വദീയൈഃ രക്ഷണൈഃ സുഷ്ഠു പ്രരക്ഷിതഃ (ഭവതി) |
| (സമർത്ത്യഃ) അശ്വ—വതി | — ബഹുഭിരശ്വൈര്യുക്തേ (ഗൃഹേവർത്തമാനഃ) |
| ഗോഷു (പ്രാപ്തവ്യേഷു) | |
| പ്രഥമഃ ഗച്ഛതി | — സർവ്വേഭ്യഃ പൂർവ്വമേവ ഗോമാൻ ഭവതി |
| തം ഇത് | — തമേവപുരുഷം (ത്വം) |
| ഭവീയസാ വസുനാ | — ബഹുതരേണധനേന |
| യഥാ വി—ചേതസഃ | — വിശിഷ്ടജ്ഞാനഹേതുയുക്താഃ |
| ആപഃ അഭിതഃ | — സർവ്വാസുദിക്ഷു |
| സിന്ധും | — സമുദ്രം (പൂരയന്തി തദ്വൽ) |
| പൃണക്ഷി | — സംപൃക്തം, സമ്പൂർണ്ണം കരോഷി |

അർത്ഥം—അല്ലയോ ഇന്ദ്ര, ഏതു മനുഷ്യൻ അവിടത്തെ രക്ഷണങ്ങളാൽ വേണ്ടുംവണ്ണം പ്രപാലിതനാണോ, ആ മനുഷ്യൻ അനേകാശ്വങ്ങളോടുകൂടിയ ഗൃഹത്തിൽ വസിയ്ക്കുന്നവനും ലഭ്യങ്ങളായ പശുക്കളുടെ ഉടമസ്ഥതയിൽ മുമ്പനുമായി ഭവിയ്ക്കുന്നു. അവനെത്തന്നെ അവിടുന്ന് ബഹുവിധങ്ങളായ ധനങ്ങളാൽ, ജ്ഞാനഹേതുക്കളായ നദീജലങ്ങൾ എല്ലാടങ്ങളിലും പരന്ന് സമുദ്രത്തെ ചെന്നുനിറയ്ക്കുന്നപോലെ, സമ്പൂർണ്ണനാക്കുന്നു.

2 ആപോ ന ദേവീരുപയന്തി ഹോത്രിയ

മവഃ പശ്യന്തി വിതതം യഥാ രജഃ

പ്രാചൈർദ്ദേവാസഃ പ്രണയന്തി ദേവയും

ബ്രഹ്മപ്രിയം ജോഷയന്തേ വരാ ഇവ

അന്വയം'—

| | |
|---|---|
| ദേവീഃ ആപഃ ന | — ദ്യോതമാനാ ആപോയഥാ |
| ഹോത്രിയം ഉപ യന്തി | — ഹോതുഃ സ്വഭൂതം ചമസമുപഗച്ഛന്തി |
| (തദ്വൽ ഉപരിവർത്തമാനാഃ ദേവാഃ ഏതമേവചമസം) | |
| വി–തതം രജഃ | — വിസ്തീർണ്ണം സൂര്യസംബന്ധി ജ്യോതിഃ |
| യഥാ | — (നിരന്തരമവസ്താൽ പതതി) |
| (തഥാ) അവഃ പശ്യന്തി | — അവസ്താൽ പശ്യന്തി |
| ദേവാസഃ | — ദേവാഃ ഋത്വിജഃ |
| ദേവ–യും | — ദേവാൻ കാമയമാനമേതൽ ചമസം |
| പ്രാചൈഃ പ്ര നയന്തി | — അഗ്രതോധാരയന്തി |
| വരാഃ–ഇവ | — (കന്യകാം) |
| ബ്രഹ്മ–പ്രിയം | — ബ്രഹ്മണാ, സോമലക്ഷണേനാന്നേന പൂരിതം തം ചമസം |
| ജോഷയന്തേ | — സേവന്തേ |

അർത്ഥം—പ്രകാശവത്തുക്കളായ ജലങ്ങൾ ഹോതാവിൻെറ ചമസത്തിൽ (വാലൻമരികയിൽ) ചെന്നുവീഴുമ്പോൾ, മുകളിൽ വർത്തിക്കുന്ന ദേവന്മാർ ആ ചമസത്തെത്തന്നെ, സൂര്യൻെറ പരന്ന തേജസ്സ് കീഴ്പോട്ടുവരും പോലെ, കീഴ്പോട്ടു നോക്കിക്കാണുന്നു ഋത്വിക്കുകൾ, ദേവന്മാരെ കാമിക്കുന്ന, ആ ചമസത്തെ മുമ്പിലെത്തിക്കുന്നു. എല്ലാ ദേവന്മാരും, വരന്മാർ കന്യകയെ (ഇവളെനിക്കു ചേർന്നതാണ്, എനിക്കു ചേർന്നതാണ് എന്നു പറഞ്ഞടുക്കുന്ന പോലെ) എന്നപോലെ സോമം നിറച്ച ആ ചമസത്തിൻെറ പാർശ്വങ്ങളിൽ (ഈ സോമം എനിക്കാണ്, എനിക്കാണ് എന്നു പറഞ്ഞ്) വന്നുനില്ക്കുന്നു

3 അധിദ്വയോരദധാഉക്ഥ്യംവചോ
യതസ്രുചാമിഥുനായാസപര്യതഃ
അസംയത്തോവ്രതേതേക്ഷേതിപുഷ്യതി
ഭദ്രാശക്തിര്യജമാനായസുന്വതേ

അന്വയം.—

(ഹേ ഇന്ദ്ര) യത-സ്രുചാ — യതാഃ, സംബദ്ധാഃ സ്രുചഃ ഗ്രഹചമസാദി ലക്ഷണാനി പാത്രാണിയയോസ്തേ
മിഥുനാ — യുഗളരൂപേണ വർത്തമാനേ
യാ — യേ ഹവിർദ്ധാനേ (ത്വാം)
സപര്യതഃ — പൂജയതഃ (തയോഃ)
ദ്വയോഃ (ഹവിർദ്ധാനയോഃ) ഉക്ഥ്യം — ഉക്ഥം ശസ്ത്രം, തദ്യോഗ്യം
വചഃ അധി അദധാഃ — മന്ത്രരൂപം വചനം നിഹിതവാനസി
(ഉക്ഥ്യം വചനമപി യജന്തീയം കർമ്മ)
(കിംച ഈദൃക്രൂപഹവിർദ്ധാനയുക്തോ യജമാനഃ)
അസം-യത്തഃ — ശത്രുഭിസ്സാർദ്ധം യുദ്ധാർത്ഥമനഭിഗതസ്സൻ
തേ വ്രതേ ക്ഷേതി — ത്വദീയേ കർമ്മണി നിവസതി

തി — പ്രജയാപശുഭിശ്ചപുഷ്ടോഭവേതി
തേ യജമാനായ — ത്വദ്ദേവത്യേ യാഗേസോമാഭി
ഷവം കുർവ്വതോയജമാനസ്യ
രകതിഃ — ഉൽകൃഷ്ടം ബലം (ഭവതി)
ൽസവ്വം ഹവിർദ്ധാനയോരുക്ഥസ്യ വചസഃ അധിനിധാ
ത്വയാകൃതം)

അത്ഥം—അല്ലയോ ഇന്ദ്ര, ഗ്രഹചമസാദി (ഉരലിന്റെ
തിയിൽ കണ്ടൻ മരികഗ്രഹം, വാലൻ മരികചമസം)
ങ്ങളോടു ബന്ധപ്പെട്ടവയും ഇരട്ടയായുള്ളവയും ആയ
ളു ഹവിർദ്ധാനങ്ങളിൽ, സോമഹവിസ്സ് സംസ്കൃതവും
ംസ്കൃതവുമായ സംഭരണസ്ഥാനങ്ങളിൽ, രണ്ടിന്നും
ദകമായി, രക്ഷകമായി ശസ്ത്രയോഗ്യമായി മന്ത്രരൂപ
വചനം അവിടുന്ന് ചേർത്തു വെയ്ക്കുന്ന (ശസ്ത്രമന്ത്രവും
തകർമ്മത്തിന്റെ ഭാഗം തന്നെ) കൂടാതെ ഇപ്രകാരം ഹവി
ാത്തോടുകൂടിയ യജമാനൻ, ശത്രുക്കളുമായി യുദ്ധം ചെയ്
പോകേണ്ടിവരാതെ അവിടുത്തെ സേവാകർമ്മത്തിൽ
ന വർത്തിയ്ക്കുന്ന സന്തതിയാലും പശുക്കളാലും പുഷ്ടി
പിയ്ക്കുന്ന അവിടുന്ന് ദേവനായുള്ള യാഗത്തിൽ സോമം
യ്യരിക്കുന്ന യജമാനന്ന് ഉൽകൃഷ്ടമായ ബലം ഉണ്ടാകുന്നു.
ാടിനെ ഹവിർദ്ധാനത്തോടു കൂടിയ മന്ത്രവചസ്സ് അവിടുന്ന
ീകരിച്ചതുകൊണ്ട്, എല്ലാം അവിടുന്നുണ്ടാക്കിയതാണ്.

4 ആദങ്ഗിരാഃ പ്രഥമം ദധിരേവയ
ഇദ്ധാഗ്നയഃശ്രമ്യാ യേ സുകൃത്യയാ
സർവ്വം പണേസ്സമവിന്ദന്തഭോജന
മശ്വാവന്തം ഗോമന്തമാപശുന്നരഃ

അന്വയം –

(യദാപണിഭിർഗ്ഗാവോപഹൃതാഃ തദാനീം)

അംഗിരാഃ പ്രഥമം വയഃ

ദധിരേ — അംഗിരസഃ പൂർവ്വം, അഗ്രതഃ ഹവിർല്ലക്ഷണമന്നം ഇന്ദ്രാർത്ഥം സമ്പാദിതവന്തഃ

ആത് യേ (അംഗിരസഃ) — അനന്തരം താദൃശാഃ അംഗിരസഃ

ഇദ്ധ–അഗ്നയഃ — പ്രജ്വലിതാഗ്നിയുക്താസ്സന്തഃ

സു–കൃത്യയാ ശമ്യാ — ശോഭനേകാരണോപേതേന കർമ്മണാ, യാഗേന (ഇന്ദ്രം അയജൻ)

(തേ) നരഃ — യജ്ഞസ്യനേതാരഃ

പണേഃ — ഏതന്നാമ്നോസുരസ്യ

അശ്വ–വന്തം ഗോ–മന്തം

ആ — അശ്വൈര്യുക്തം ഗോഭിര്യുക്തം ച (ആകാരസ്സമുച്ചയേ)

സർവ്വം ഭോജനം സം

അവിന്ദന്ത — ധനം സമലഭന്ത

പശും — ഗവാശ്വവ്യതിരിക്തം അന്യത് പശുജാതം (ചസമവിന്ദന്ത)

അർത്ഥം–പണിയെന്ന അസുരനാൽ തങ്ങളുടെ പശുക്കൾ അപഹരിക്കപ്പെട്ടപ്പോൾ, അംഗിരസ്സുകൾ ഒന്നാമതായി ഇന്ദ്രന് ഹവിസ്സൊരുക്കി। പിന്നെ പ്രജ്വലിക്കുന്ന ഔപാസനാഗ്നിഹോത്രാദ്യഗ്നികളോടുകൂടിയ അവർ, തെളിഞ്ഞ മനോവാക്കായങ്ങളോടുകൂടിയ കർമ്മത്താൽ, ശോഭനയാഗത്താൽ, ഇന്ദ്രനെ യജിച്ചു, പൂജിച്ചു. ആ യജ്ഞനേതാക്കൾ പണിയെന്ന അസുരനിൽ നിന്ന് കുതിരകളോടും പശുക്കളോടും കൂടിയ സർവ്വധനവും നേടി പശുകുതിരകളല്ലാത്ത മററു ജന്തുസമൂഹവും നേടി

5 യജ്ഞൈരഥർവ്വാ പ്രഥമഃ പഥസ്തതേ
തതഃസൂര്യോ വ്രതപാവേന ആജനി
ആഗാ ആജദുശനാ കാവ്യസ്സചാ
യമസ്യ ജാതമമൃതം യജാമഹേ

അന്വയം:—

| | |
|---|---|
| അഥൎവ്വാ | — ഏതൽ സംജ്ഞഃ ഋഷിഃ |
| യജ്ഞൈഃ പഥഃ പ്രഥമഃ | |
| തതേ | — ഗോസംബന്ധിനോ മാൎഗ്ഗാൻ പൂൎവ്വമേവകൃതവാൻ |
| തതഃ വ്രത-പാഃ | — വ്രതാനാം, കൎമ്മണാം പാലയിതാ |
| വേനഃ സൂൎയ്യഃ | — കാന്തഃ, സൂൎയ്യരൂപ ഇന്ദ്രഃ |
| ആ അജനി | — ഗവാം പ്രദൎശനായ, ആവിരഭൂൽ |
| (തതഃ അഥൎവ്വാ താഃ) | |
| ഗാഃ ആ ആജൽ | — ആഭിമുഖ്യേന പ്രാപ്നോൽ |
| (താദൃശസ്യ ഇന്ദ്രസ്യ) | |
| കാവ്യഃ | — കവേഃ പുത്രഃ |
| ഉശനാ സചാ | — (ഭൃഗുഃ അസുരനിരസനായ സഹായോഭൂൽ) |
| യമസ്യ | — അസുരാണാം നിയമനാൎത്ഥം |
| ജാതം അമൃതം | — പ്രാദുൎഭൂതം മരണരഹിതം (തമിന്ദ്രം) |
| യജാമഹേ | — ഹവിൎഭിഃ പൂജയാമഃ |

അൎത്ഥം—അപഹരിക്കപ്പെട്ട പശുക്കളെ തിരയുന്നതിൽ അഥൎവ്വാവെന്ന ഋഷി യജ്ഞങ്ങളെക്കൊണ്ട് ഒന്നാമനായി പുറപ്പെട്ടു. അനന്തരം കൎമ്മപാലകനും ശോഭമാനനും സൂൎയ്യാത്മാവുമായ ഇന്ദ്രൻ പശുക്കളെ കാണിച്ചുകൊടുപ്പാൻ ആവിൎഭവിച്ചു. അപ്പോൾ അഥൎവ്വാവ് പശുക്കളെ നേരിട്ടുകണ്ടുമുട്ടി. അപ്രകാരമുള്ള ഇന്ദ്രന്ന് കവിപുത്രനായ ശുക്രൻ അസുരന്മാരെ അകറ്റുന്നതിൽ സഹായഭൂതനായി. അസുരന്മാരെ അമൎച്ചവാൻ വേണ്ടി ജനിച്ചവനും അനശ്വരനുമായ ആ ഇന്ദ്രനെ നാം ഹവിസ്സുകളാൽ പൂജിക്കുന്നു.

6 ബൎഹിൎവ്വായൽ സ്വപത്യായവൃജ്യതേ

ൎക്കാവാശ്ലോകമാഘോഷതേ ദിവി

ഗ്രാവായത്ര വദതി കാരുരുക്ഥ്യ:

സ്തസ്യേദിന്ദ്രോ അഭിപിത്വേഷുരണ്യതി

വ. 4

അന്വയം:—

| | |
|---|---|
| സു–അപത്യായ | — ശോഭനാപതനഹേതുഭൂതായ കർമ്മണേ |
| യൽ ബർഹിഃ വൃജ്യതേ വാ | — യദാഛിദ്യതേ (യാഗാർത്ഥം) |
| (യദാ) അർക്കഃ വാ | — സ്തോത്രനിഷ്പാദകോഹോതാ വാ |
| ശ്ലോകം ദിവി ആ– | |
| ഘോഷതേ | — സ്തുതിരൂപാംവാചം ദ്യോതമാനേ യജ്ഞെഉച്ചാരയതി |
| യത്ര ഗ്രാവാ | — യസ്മിൻകാലെ അഭിഷവാർത്ഥം പ്രവൃത്തഃ ഉപലഃ |
| കാരുഃ ഉക്ഥ്യഃ | — സ്തോതാ യഥാഭിമതശബ്ദം കരോതിതദ്വൽ |
| വദതി | — ശബ്ദം കരോതി |
| (തദാനീം) തസ്യ അഭി– | |
| പിത്വേഷു | — പൂർവ്വോക്തസ്യ സർവ്വസ്യ അഭിപ്രാപ്തിഷു |
| ഇന്ദ്രഃ രണ്യതി ഇൽ | — രമതേ ഏവ |

അർത്ഥം—പതനപരിഹാരമായ, സന്തത്യർത്ഥമായ സൽക്കർമ്മത്തിന്നായി, അതായതു് യാഗത്തിന്നായി എപ്പോൾ അധ്വര്യുവാൽ ദർഭപ്പുല്ലു് മുറിയ്ക്കപ്പെടുകയോ, അല്ലെങ്കിൽ സ്തുതിനിർമ്മാതാവായ ഹോതാവു് പ്രകാശമാനമായ യജ്ഞത്തിൽ സ്തോത്രം ഉച്ചരിക്കുകയോ ചെയ്യുന്നുവോ, എപ്പോൾ പിടികല്ലു് സോമം സംസ്കരിക്കുന്ന പ്രവൃത്തിയിൽ ഏർപ്പെട്ടു്, സ്തോതാവു ശസ്ത്രമന്ത്രത്തിന്റെ ശബ്ദം പുറപ്പെടുവിയ്ക്കുന്നപോലെ, ശബ്ദിക്കുന്നുവോ, അപ്പോൾ ഇതിന്റെയെല്ലാം അഭിലാഷത്തിൽ ഇന്ദ്രൻ ഉല്ലാസം ഹർഷിയ്ക്കുന്നു.

2 ഇന്ദ്രമിദ്ധരീവഹതോ
പ്രതിധൃഷ്ടശവസം
ഋഷീണാഞ്ച സ്തുതീരുപ
യജ്ഞഞ്ചമാനുഷാണാം

അന്വയം:–

| | |
|---|---|
| അപ്രതിധൃഷ്ട–ശവസം ഇന്ദ്രം ഇൽ | — കേനാപ്യഹിംസിതബലം ഇന്ദ്രമേവ |
| ഋഷീണാം മാനുഷാണാം ച | — അന്യേഷാം മനുഷ്യാണാം ച |
| സ്തുതീഃ യജ്ഞം ച ഹരീ ഉപ വഹതഃ | — അശ്വൗ സമീപം പ്രാപയതഃ |

അർത്ഥം–എതിരററ ബലത്തോടുകൂടിയ ഇന്ദ്രങ്കലേയ്ക്കു തന്നെയാണ് ഋഷികളുടേയും മററു മനുഷ്യരുടേയും സ്തുതികളെയും യജ്ഞത്തെയും (ഇന്ദ്രന്റെ) കുതിരകളെത്തിയ്ക്കുന്നതു് എവിടെയെവിടെ സ്തുതിയോ യജ്ഞമോ ഉണ്ടോ, അവിടവിടെ അവ ഇന്ദ്രനെ നയിയ്ക്കുന്നു

3 ആതിഷ്ഠവൃത്രഹന്രഥം
യുക്താതേബ്രഹ്മണാഹരീ
അർവ്വാചീനം സുതേമനോ
ഗ്രാവാകൃണോതുവഗ്നുനാ

അന്വയം –

| | |
|---|---|
| ഹേ വൃത്ര–ഹൻ, | |
| (യസ്മാൽ) തേ ഹരീ | — അശ്വൗ |
| ബ്രഹ്മണാ യുക്താ | — മന്ത്രേണാസ്മാഭിരദ്ധ പ്രയോജിതൗ |

(തസ്മാൽ ത്വം) രഥം
ആ തിഷ്ഠ — ആരോഹ
ഗ്രാവാ — അഭിഷവാർത്ഥം പ്രവൃത്തഃ
പാഷാണഃ
തേ മനഃ വഗ്നുനാ — വചനീയാഭിഷവശബ്ദേന
അർവ്വാചീനം സു കൃണോതു— അസ്മദഭിമുഖം സുഷ്ഠുകരോതു

അർത്ഥം:—അല്ലയോ വൃത്രഹന്താവേ, അവിടത്തെ കുതിരകളെ ഞങ്ങൾ മന്ത്രത്താൽ തേരിൽ പൂട്ടിയതുകൊണ്ട്, അവിടുന്നു തേരിൽ കയറിയാലും. സോമം ചതയ്ക്കുന്ന കല്ല് അതിന്റെ പ്രശംസനീയമായ ശബ്ദംകൊണ്ട് അവിടത്തെ മനസ്സിനെ ഞങ്ങൾക്കഭിമുഖമാക്കിച്ചെയ്യട്ടെ.

4 ഇമമിന്ദ്രസുതംപിബ
ജ്യേഷ്ഠമമർത്ത്യംമദം
ശുക്രസ്യത്വാഭ്യക്ഷരൻ
ധാരാഋതസ്യസാദനേ

അന്വയം:—
ഹേ ഇന്ദ്ര, ജ്യേഷ്ഠം — അതിശയേന പ്രശസ്യം
മദം അമർത്ത്യം — മദകരം [illegible]
സുതം ഇമം (സോമം)
പിബ — പാനം കുരു
(തഥാ) ഋതസ്യ സദനേ — യജ്ഞസ്യ ഗൃഹേ ([illegible])
ശുക്രസ്യ — ദീപ്തസ്യ (അസ്യ സോമസ്യ)
ധാരാഃ ത്വാ അഭി
അക്ഷരൻ — ത്വാം [illegible]
ന്തി, പ്രാപ്നുവന്തി

5 ഇന്ദ്രായനൂനമർച്ചതോ
ക്ഥാനിച ബ്രവീതന
സുതാഅ മത്സുരിന്ദവോ
ജ്യേഷ്ഠന്നമസ്യതാ സഹഃ വ 5

അന്വയം —

(ഹേ ഋത്വിജഃ) ഇന്ദ്രായ
നൂനം അർച്ചത — ക്ഷിപ്രം പൂജനം കുരുത
ഉക്ഥാനി ച ബ്രവീതന — സ്തോത്രാണി ബ്രൂത
സുതാഃ ഇന്ദവഃ (തം)
അമത്സുഃ — അഭിഷുതാസ്സോമാഃ മത്തം കുർവന്തു
(അനന്തരം) ജ്യേഷ്ഠം — പ്രശസ്യതമം
സഹഃ — സഹസ്വിനം ബലവന്തം (തം)
നമസ്യത — നമസ്കുരുത

അർത്ഥം—ഋത്വിക്കുകളേ ഇന്ദ്രന്നായി വേഗത്തിൽ അർച്ചന ചെയ്യുക സ്തോത്രം ചൊല്ലുക സംസ്കരിച്ച സോമങ്ങൾ അവിടുത്തെ ഹൃഷ്ടനാക്കട്ടെ പിന്നെ ഏററവും പ്രശംസനീയനും ബലവാനുമായ അവിടുത്തെ നമസ്കരിക്കുക

6 നകിഷ്ട്വദ്രഥീതരോ
ഹരീയദിന്ദ്രയച്ഛസേ
നകിഷ്ട്വാനുമജ്മനാ
നകിസ്സ്വശ്വ ആനശേ

അന്വയം —

ഹേ ഇന്ദ്ര യത് ത്വം
ഹരീ — യസ്മാൽ ത്വദീയാവശ്വൌ
യച്ഛസേ — രഥേയോജയസി

(തസ്മാൽ ത്വത്തോന്യഃ
കശ്ചിൽ) രഥി–തരഃ — അതിശയേന രഥവാൻ
നകിഃ — നാസ്തി
ത്വാ അന മജ്മനാ — ത്വാമനലക്ഷ്യബലേന
(സദൃശഃ അപി)
നകിഃ — നാസ്തി
സ്വ–അശ്വഃ — ശോഭനാശ്വോന്യശ്ച (ത്വാം)
നകിഃ ആനശേ — ന പ്രാപ

അർത്ഥം–അല്ലയോ ഇന്ദ്ര, അവിടുത്തെ കുതിരകളെ തേരിൽ പൂട്ടുന്നുവല്ലൊ. അവിടുന്നിൽ നിന്നന്യനായി തേരാളി വീരനില്ല. അവിടുത്തെ ബലത്തോട് സദൃശനായും ആരുമില്ല. ഹരികളല്ലാതെ മറ്റൊരു കുതിര അവിടുത്തെ പ്രാപിക്കുന്നില്ല. (ഇന്ദ്രസദൃശനായ തേരാളിയും ബലവാനും അശ്വവാനും വേറെ ഇല്ല).

7 യ ഏക ഇദ്വിദയതേ
വസുമർത്തായദാശുഷേ
ഈശാനോ അപ്രതിഷ്കുത ഇന്ദ്രോ അങ്ഗ

അന്വയം:–
യഃ (ഇന്ദ്രഃ) ഏകഃ ഇൽ — ഏക ഏവ
ദാശുഷേ മർത്തായ — ഹവിർദ്ദത്തവതേ മനുഷ്യായ,
യജമാനായ
വസു വി–ദയതേ — ധനം വിശേഷേണ ദദാതി
അപ്രതി–സ്കുതഃ — പരൈഃ അപ്രതിശബ്ദിതഃ,
പ്രതികൂലശബ്ദരഹിതഃ (സഃ)
ഇന്ദ്രഃ അംഗ — ക്ഷിപ്രം
ഈശാനഃ — സർവ്വസ്യജഗതസ്സ്വാമീ (ഭവതി)

അർത്ഥം–യാതൊരിന്ദ്രൻ ഒറ്റയ്ക്കുതന്നെ, ഹവിസ്സേകുന്ന യജമാനന് നന്നായിധനം കൊടുക്കുന്നുവോ, എതിരില്ലാത്ത (അതായത് എതിർശബ്ദം പുറപ്പെടുവിക്കാത്ത) ആ ഇന്ദ്രൻ വേഗ

8 കദാമർത്തമരാധസം
പദാക്ഷുമ്പമിവസ്ഫുരൽ
കദാനശ്ശുശ്രുവദ്ഗിര ഇന്ദ്രോ അങ്ഗ

അന്വയം —

അരാധസം മർത്തം — ഹവിർല്ലക്ഷണേന രാധസാ, ധനേനരഹിതം, അനാരാധയന്തം, അയഷ്ടാരം മനുഷ്യം
(ഇന്ദ്രഃ) പദാ
ക്ഷുമ്പം—ഇവ — പാദേന അഹിച്ഛത്രകമിവ
കദാ സ്ഫുരൽ? — സ്ഫുരിഷ്യതി, വധിഷ്യതി?
(കദാ ഇന്ദ്രഃ അസ്മച്ഛത്രൂൻ ഹനിഷ്യതി?)
നഃ ഗിരഃ — യഷ്ടൃണാമസ്മാകംവാചഃ
ഇന്ദ്രഃ കദാ — കസ്മിൻകാലെ
അംഗ ശുശ്രുവൽ? — ക്ഷിപ്രം ശ്രോഷ്യതി?

അർത്ഥം—ഹവിർധനരഹിതനായ, അനാരാധകനായ, അയഷ്ടാവായ (കർമ്മവിരോധിയായ) മനുഷ്യനെ ഇന്ദ്രൻ എപ്പോഴാണ് കാൽകൊണ്ട് കൂണിനെ എന്നപോലെ തട്ടി വീഴ്ത്തിക്കൊല്ലുക? നമ്മുടെ ശത്രുക്കളെ എപ്പോഴാണ് ഹനിയ്ക്കുക? യഷ്ടാക്കളായ, ആരാധകരായ നമ്മുടെ സ്തുതിവചനങ്ങൾ എപ്പോഴാണ് ഇന്ദ്രൻ വേഗത്തിൽ കേൾക്കുക? (രണ്ടും ഇപ്പോൾ തന്നെ വേണമെന്നർത്ഥം)

9 യശ്ചിദ്ധിത്വാ ബഹുഭ്യ ആ
സുതാവാ ആവിവാസതി
ഉഗ്രന്തൽ പത്യതേ ശവഇന്ദ്രോ അങ്ഗ

അന്വയം:—

ബഹു—ഭ്യഃ (മനുഷ്യേഭ്യസ്സ
കാശാൽ) യഃ ചിൽ ഹി — യ ഏവ ഖലു യജമാനഃ
സുത—വാൻ — അഭിഷുത സോമയുക്തഃ (സൻ)
ത്വാ ആ—വിവാസതി — ത്വാം പരിചരതി
തൽ ഉഗ്രം ശവഃ — തസ്മൈ ഉൽഗൂർണ്ണംബലം
ഇന്ദ്രഃ അംഗ ആ പത്യതേ— ക്ഷിപ്രം പാതയതി, പ്രാപയതി

അർത്ഥം—ഭൂരിമനുഷ്യരുടെ ഇടയിൽ നിന്നു് ഏതെങ്കിലു മൊരാൾ സംസ്കരിച്ച സോമത്തോടുകൂടി അവിടുത്തെ സേവി ക്കുന്നുവോ, ആ യജമാനനു് ഇന്ദ്രനായ അവിടുന്നു് മഹത്തായ ബലത്തെ വേഗത്തിൽ പ്രാപിപ്പിക്കുന്നു.

10 സ്വാദോരിത്ഥാവിഷൂവതോ
മധ്വഃപിബന്തിഗൌര്യഃ
യാഇന്ദ്രേണസയാവരീ
വൃഷ്ണാമദന്തിശോഭസേ
വസ്വീരനുസ്വരാജ്യം വ 6

അന്വയം:—

സ്വാദോഃ — സ്വാദുഭൂതസ്യ, രസയുക്തസ്യ
ഇത്ഥാ വിഷു—വതഃ — അനേനപ്രകാരേണ സർവ്വയജ്ഞേ ഷു വ്യാപ്തിയുക്തസ്യ
മധ്വഃ — മധുരരസസ്യ സോമസ്യ
ഗൌര്യഃ പിബന്തി — ഗൌരവർണ്ണാഗാവഃ പിബന്തി
യാഃ (ഗാവഃ) ശോഭസേ — ശോഭാർത്ഥം
വൃഷ്ണാ ഇന്ദ്രേണ — കാമാഭിവർഷകേണേന്ദ്രേണ
സ—യാവരീഃ — സഹയാന്ത്യഃ, ഗച്ഛന്ത്യഃ (സത്യഃ)

മദന്തി — ഹൃഷ്ടാഭവന്തി
(ഇന്ദ്രപീതസ്യ സോമസ്യശേഷം താഃ പിബന്തി)
വസ്വീഃ — പയഃ പ്രദാനേന നിവാസ കാരിണ്യഃ ഗാവഃ
സ്വ—രാജ്യം അനു — ഇന്ദ്രസ്യരാജത്വമനുലക്ഷ്യ (അവസ്ഥിതാഃ)

അർത്ഥം—സ്വാദുള്ളതും, രസമുള്ളതും, എല്ലാ യജ്ഞങ്ങളിലും വ്യാപിച്ചു നില്ലുന്നതുമായ മധുരരസത്തെ, സോമത്തെ വെള്ളപ്പശുക്കരം കുടിയ്ക്കുന്നു കാമവഷകനായ ഇന്ദ്രന്റെ ശോഭയ്ക്കായി ഒപ്പം നടക്കുന്ന ആ പശുക്കരം ഇന്ദ്രൻ കുടിച്ച സോമത്തിന്റെ ബാക്കി കുടിച്ചാണ് മദാന്വിതകളായി ഭവിയ്ക്കുന്നത് പാലേകി എല്ലവരേയും അതാതിടത്ത് (സുഖമായി) വസിപ്പിയ്ക്കുന്ന അവ (പശുക്കരം) ഇന്ദ്രന്റെ രാജത്വത്തെ, പ്രഭാവത്തെ, ഉന്നം വെച്ച് സ്ഥിതിചെയ്യുന്നു

11 താ അസ്യപൃശനായുവ
സ്സോമംശ്രീണന്തിപൃശ്നയഃ
പ്രിയാഇന്ദ്രസ്യധേനവോ
വജ്രംഹിന്വന്തിസായകം
വസ്വീരനുസ്വരാജ്യം

അന്വയം —

താഃ അസ്യ പൃശന—യുവഃ — പൂർവ്വോക്താഃ ഇന്ദ്രസ്യ സ്പർശനകാമാഃ
പൃശ്നയഃ — നാനാവർണ്ണാഗാവഃ
(ഇന്ദ്രേണപാതവ്യം)
സോമം (പയസാ)
ശ്രീണന്തി — മിശ്രീകുർവ്വന്തി

ഇന്ദ്രസ്യ പ്രിയാഃ ധേനവഃ— പ്രീതിഹേതു ഭൂതാഗാവഃ
സായകം വജ്രം — ശത്രൂണാമന്തകമായുധം
ഹിന്വന്തി — ശത്രുഷുപ്രേരയന്തി
വസ്വീഃ സ്വ-രാജ്യം അനു — പയഃ പ്രദാനേന നിവാസ
കാരിണ്യഃ ഗാവഃ ഇന്ദ്രസ്യരാജ
ത്വം അനുലക്ഷ്യ (അവസ്ഥിതാഃ)

അത്ഥം—മുൻപറഞ്ഞവയും ഇന്ദ്രന്റെ (തലോടൽ മുതലായ) സ്പശ്ശത്തെ ഇച്ഛിയ്ക്കുന്നവയുമായ പല നിറങ്ങളിലുള്ള പശുക്കൾ ഇന്ദ്രനാൽ കുടിയ്ക്കപ്പെടേണ്ട സോമത്തിൽ തങ്ങളുടെ പാൽ ചേക്കുന്നു. ഇന്ദ്രന്നു് പ്രീതിവളത്തുന്ന ആ പശുക്കൾ ശത്രുക്കളിൽ വധായുധമേല്പിക്കുന്നു. (സോമത്തിൽ പാൽ ചേത്തു്, ഇന്ദ്രന്നു് ഉത്സാഹം ജനിപ്പിച്ചു്, ശത്രുക്കളെ കൊല്ലുവാൻ പ്രേരിപ്പിയ്ക്കുന്നു.) ഏവരെയും പാൽ കൊടുത്തു് അതാതിടത്തു് വസിപ്പിക്കുന്ന ആ പശുക്കൾ ഇന്ദ്രന്റെ പ്രഭാവത്തെ ഉന്നംവെച്ചു സ്ഥിതിചെയ്യുന്നു.

12 താഅസ്യനമസാസഹ
സ്സപര്യന്തിപ്രചേതസഃ
വ്രതാന്യസ്യസശ്ചിരേ
പുരൂണിപൂവ്വ്ചിത്തയേ
വസ്വീരനുസ്വരാജ്യം

അന്വയം:—

പ്ര-ചേതസഃ താഃ — പ്രകൃഷ്ടജ്ഞാനാഗാവഃ
അസ്യ സഹഃ — ഇന്ദ്രസ്യബലം
നമസാ സപര്യന്തി — സ്വകീയേനപയോ രൂപേണാ
ന്നേന പരിചരന്തി
അസ്യ പുരൂണി വ്രതാനി — ഇന്ദ്രസ്യ ബഹൂനിശത്രുവധാദി
രൂപാണി വീര്യകമ്മാണി

പൂർവ്വ–ചിത്തയേ — യുയുത്സൂനാം ശത്രൂണാം പൂർവ്വമേവ പ്രജ്ഞാപനായ

സശ്ചിരേ — സിഷേവിരേ, ജ്ഞായന്തേ

വസ്വീഃ സ്വ–രാജ്യം

അനു — പയഃ പ്രദാനേന നിവാസകാരിണ്യഃ ഗാവഃ ഇന്ദ്രസ്യരാജത്വം അനുലക്ഷ്യ (അവസ്ഥിതാഃ)

അർത്ഥം—ഉത്തമജ്ഞാനത്തോടുകൂടി ആ പശുക്കാരം സ്വന്തം പാലാകുന്ന അന്നംകൊണ്ട് ഇന്ദ്രന്റെ ബലത്തെ പരിചരിയ്ക്കുന്നു. (വർദ്ധിപ്പിയ്ക്കുന്നു) ശത്രുക്കാരംക്ക് മുന്നറിയിപ്പിന്നായി ഇന്ദ്രന്റെ ശത്രുവധാദി വീരകർമ്മങ്ങളെ (ഈ പശുക്കാരം) അറിഞ്ഞുകൊണ്ടാടുന്നു. ഏവരെയും പാൽ കൊടുത്ത് അതാതിടത്ത് നിവസിപ്പിയ്ക്കുന്ന അവ ഇന്ദ്രന്റെ പ്രഭാവം ഉന്നംവെച്ച് സ്ഥിതിചെയ്യുന്നു

13 ഇന്ദ്രോദധീചോഅസ്ഥഭി

വൃത്രാണ്യപ്രതിഷ്കുതഃ

ജഘാനനവതീർന്നവ

അന്വയം —

അപ്രതി–സ്കുതഃ — പരൈരപ്രതിശബ്ദിതഃ, പ്രതികൂലശബ്ദരഹിതഃ

ഇന്ദ്രഃ ദധീചഃ അസ്ഥ–ഭിഃ — ഏതത്സംജ്ഞകസ്യ ആഥർവ്വണസ്യ ഋഷേഃ അശ്വശിരസ്സംബന്ധിഭിരസ്ഥിഭിഃ

നവതീഃ നവ — നവസംഖ്യാകനവതീഃ ദശോത്തരാഷ്ടശതസംഖ്യാകാഃ

വൃത്രാണി ജഘാന — ആവരകാണ്യസുരജാതാനി ഹതവാൻ

ഇവിടെ ഒരു ഇതിഹാസം സൂചിതമാണ്: അഥവ്വണപുത്രൻ ദധ്യങ്ങിൻെറ (ദധീചിയുടെ) സ്വൎഗ്ഗപ്രാപ്തികൊണ്ടു് അസുരന്മാരെല്ലാം ഭൂമിയിലേയ്ക്കുപോന്നു. ഭൂമി അവരെക്കൊണ്ടു് നിറഞ്ഞു. അവരോടു് യുദ്ധം ചെയ്വാൻ ഇന്ദ്രന്നു് കഴിഞ്ഞില്ല. അപ്പോരം ഇന്ദ്രൻ ദധീചിയോടു് അദ്ദേഹത്തിൻെറ ശേഷിച്ച വല്ല അംഗവും ഭൂമിയിലുണ്ടോ എന്നു ചോദിച്ചു. കുരുക്ഷേത്രത്തിന്നടിയിൽ അദ്ദേഹത്തിൻെറ ഒരു കുതിരത്തലയുണ്ടെന്നു് പറഞ്ഞു. ആ തലയിലെ എല്ലുകൊണ്ടു് ഇന്ദ്രൻ അസുരന്മാരെ മുഴുവൻ കൊന്നു.

അൎത്ഥം:—ഇന്ദ്രൻ അഥവ്വണപുത്രനായ ദധീചിയുടെ കുതിരത്തലയിലെ എല്ലുകരംകൊണ്ടു് എണ്ണൂററിപത്തു് ശത്രുക്കൂട്ടങ്ങളെ കൊന്നു. (ഒമ്പതു് തൊണ്ണൂറു്) ലോകത്രയവൎത്തികളായ ദേവന്മാരെ ജയിക്കാൻ അസുരന്മാരുടെ മായ ആദ്യം മൂന്നിരട്ടിയായി. അതീതാദി മൂന്നു കാലങ്ങളെ പ്രാപിച്ചു. അപ്പോരം ഒമ്പതായി. പിന്നെ ഉത്സാഹാദിശക്തിത്രയത്തെ പ്രാപിച്ചു. അങ്ങിനെ ഇരുപത്തേഴായി. ആ ഇരുപത്തേഴു മായകരം സാത്വികാദിഗുണത്രയത്തെ പ്രാപിച്ചപ്പോരം എൺപത്തൊന്നായി. ആ എൺപത്തൊന്നു മായകരം കിഴക്കുമുതലായ നാലുദിക്കുകളിലും അഗ്നികോൺ മുതലായ നാലു് വിദിക്കുകളിലും മുകളിലും ചുവട്ടിലും വ്യാപിച്ചപ്പോരം എണ്ണൂററിപ്പത്തായി. എണ്ണൂററിപ്പത്തു് ശത്രുക്കൂട്ടങ്ങളെ കൊന്നു എന്നതിന്നു് എൺപത്തൊന്നു് വിധത്തിൽ പത്തു ദിക്കുകളിൽ വ്യാപിച്ച ആസുരികളായ മായകളെ ഹനിച്ചു എന്നൎത്ഥമാകുന്നു. ദധീചിയെപ്പോലെ തപസ്വിയും ധൎമ്മിഷ്ഠനമായ ഋഷിവൎയ്യൻ സ്വൎഗ്ഗംപ്രാപിച്ചപ്പോരം ലോകത്തിൽ ഉയൎന്നുവന്ന അധൎമ്മപ്രവണതകരം, ആസുരകൎമ്മവാസനകരം, ദിക്കാലങ്ങളെ ബാധിച്ച പാപങ്ങരം ആവാം ഇവിടെ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതു്.

14 ഇച്ഛന്നശ്വസ്യയച്ഛിരഃ

പൎവ്വതേഷ്വപശ്രിതം

തദ്വിദച്ഛൎയ്യണാവതി

അന്വയം –

പർവ്വതേഷു അപ–ശ്രിതം — പർവ്വവത്സു ഗിരിഷു അപഗത്യ സ്ഥിതം

അശ്വസ്യ യൽ ശിരഃ ഇച്ഛൻ — അശ്വസംബന്ധി ദധീചഃ യൽശിരഃ ഇച്ഛൻ (ഇന്ദ്രഃ വർത്തതേ)

തൽ (ശിരഃ) ശര്യണാവതി — ഏതൽ സംജ്ഞകേ സരസി

വിദൽ — അജ്ഞാസീൽ

(ജ്ഞാത്വാ തദാഹൃത്യ തദീയൈരസ്ഥിഭിഃ വൃത്രാണിജഘാന)

അർത്ഥം–അടുക്കടുക്കായുള്ള ഗിരികളിൽ വീണുകിടന്ന ദധീചിയുടെ ഏതു കുതിരത്തലയെ ഇന്ദ്രൻ അന്വേഷിച്ചുവോ, അതു് ശര്യണാവത്തെന്ന സരസ്സിൽ നിന്നു് കണ്ടെത്തി എടുത്തു കൊണ്ടുവന്നു് ആ എല്ലുകൾകൊണ്ടാണു് ശത്രുക്കൂട്ടങ്ങളെ കൊന്നതു്

15 അത്രാഹഗോരമന്വത
നാമത്വഷ്ടുരപീച്യം
ഇത്ഥാചന്ദ്രമസോഗൃഹേ വ 7

അന്വയം –

അത്ര അഹ ഗോഃ — അസ്മിന്നേവഗന്തുഃ

ചന്ദ്രമസഃ ഗൃഹേ — ചന്ദ്രമണ്ഡലേ

ത്വഷ്ടുഃ — ദീപ്തസ്യാദിത്യസ്യ സംബന്ധി

അപീച്യം — രാത്രാവന്തർഹിതം സ്വകീയം യൽ

നാമ — തേജഃ (ആദിത്യസ്യരശ്മയഃ)

ഇത്ഥാ അമന്വത — ഇത്ഥം, അനേനപ്രകാരേണ അജാനൻ

(ഈദൃക്ഭൂതതേജസായുക്തഃ സൂര്യശ്ചഇന്ദ്ര ഏവ ദ്വാദശാസ്വാദിത്യേഷു ഇന്ദ്രസ്യാപി പരിഗണിതത്വാൽ)

അത്ഥം—ഗമനശീലനായ ചന്ദ്രന്റെ മണ്ഡലത്തിൽ ദീപ്തിയുള്ള ആദിത്യരശ്മികാം അന്തഹിതങ്ങളായി യാതൊരു തേജസ്സുളവാക്കുന്നുവോ, പകൽ നേരിട്ടും രാത്രി ചന്ദ്രരൂപമായും ലോകത്തിൽ യാതൊരു തേജസ്സ് വെളിച്ചമുണ്ടാക്കുന്നുവോ, ആ തേജസ്സ് (ഇന്ദ്രന്റേതായി) അറിയുന്നു (സൂര്യനും ഇന്ദ്രൻ തന്നെയാണ് ദ്വാദശാദിത്യന്മാരിൽ ഇന്ദ്രനും പെടുന്നതുകൊണ്ട്)

16 കോ അദ്യയുങ്ക്തേധുരിഗാഋതസ്യ
ശിമീവതോഭാമിനോദുർഹൃണായൂൻ
ആസന്നിഷൂൻഹൃത്സ്വസോമയോഭൂൻ
യഏഷാംഭൃത്യാമൃണധൽസജീവാൽ

അന്വയം —

| | |
|---|---|
| അദ്യ | — അസ്മിൻ കമ്മണി |
| ഋതസ്യ ധുരി | — ഗച്ഛതഃ ഇന്ദ്രരഥസ്യ അശ്വവഹന പ്രദേശേ |
| ശിമീ—വതഃ | — വീര്യകമ്മോപേതാൻ |
| ഭാമിനഃ | — തേജസായുക്താൻ |
| ദുഃ—ഹൃണായൂൻ | — പരൈഃ ദുഃസഹേനക്രോധേന യുക്താൻ |
| ആസൻ—ഇഷൂൻ | — ആസനി, ആസ്യേ, മുഖപ്രദേശേ, ശത്രൂണാം പ്രഹരണാത്ഥം ഇഷവഃ, ബാണാഃ, ബദ്ധാഃ യേഷാം താൻ |
| ഹൃത്സു—അസഃ | — ഹൃത്സു, ശത്രൂണാം ഹൃദയേഷു സ്വകീയം പാദം ക്ഷിപന്തീതി ഹൃത്സ്വസഃ |
| മയഃ—ഭൂൻ | — സ്വകീയാനാംമയസഃ, സുഖസ്യ ഭാവയിതൄൻ |
| ഗാഃ | — ഗന്തിമതോശ്വാൻ |

കഃ യുങ്ക്തേ — കോനാമ നിയോക്തും ശക്നോതി? നകോപി
യഃ (യജമാനഃ) ഏഷാം — ഈദൃശാനാമശ്വാനാം
ഭൃത്യാം — ഭരണക്രിയാം, രഥവാഹന ക്രിയാം
ഋണധത് — സമൃദ്ധയതി, സ്തൌതി
സഃ (യജമാനഃ) ജീവാത് — ജീവനവാൻ (ഭവേത്)

യദ്വാ—കഃ (പ്രജാപതിഃ) ഋതസ്യ (യജ്ഞസ്യ) ധുരി (നിർവ്വാഹേ) ശിമീവതഃ (പ്രതിപാദ്യൈഃ കർമ്മഭിര്യുക്താൻ) ഭാമിനഃ (ഉജ്വലാൻ) ദുർഹൃണായൂൻ (വേദാധ്യയന നിത്യത്വാത് ഹാതുമശക്യാൻ) ആസന്നിഷൂൻ (ആസനി, ആസ്യേ, ഇഷുഃ, ഏഷണം, ഗമനം, ഉച്ചാരണം യേഷാം താൻ) ഹൃത്സ്വസഃ (ഹൃത്സു, ഹൃദയേഷു ദീപ്യമാനാൻ) മയോഭൂൻ (അധ്യയന പ്രഭവസ്യ അദൃഷ്ടസ്യ സുഖസാധനസ്യ ഭാവയിതൄൻ) ഗാഃ (വേദരൂപാൻ വാഗ്വിശേഷാൻ) അദ്യ (ഇദാനീം) യുംക്തേ (സംയോജയതി) യഃ (യജമാനഃ) ഏഷാം (വചസാം) ഭൃത്യാം (ഭരണക്രിയാം) ഋണധത് (ഋദ്ധിമതീം കരോതി) സഃ (യജമാനഃ) ജീവാത് (സ ഏവജീവതി)

അർത്ഥം—ഈ കർമ്മത്തിന്ന് വരുന്ന ഇന്ദ്രന്റെ രഥത്തിന്റെ കതിരകളെ പൂട്ടുന്നിടത്ത് വീര്യകർമ്മങ്ങളോടുകൂടിയവയും, തേജസ്സുററവയും, ശത്രുക്കളുടെ കടുത്ത കോപത്തിന്ന് പാത്രീഭവിച്ചവയും മുഖത്ത് ശത്രുക്കളുടെ നേരെ ചെന്ന തറയ്ക്കുണ്ടുന്ന അമ്പുകൾ ഉറപ്പിച്ചവയും, ശത്രുക്കളുടെ നെഞ്ചുകളിൽ സ്വന്തം കാൽ കുത്തുന്നവയും, സ്വന്തക്കാർക്ക് സുഖത്തെ ഉണ്ടാക്കുന്നവയും, വേഗവത്തുക്കളുമായ കതിരകളെ ആർ പൂട്ടും? ആരും അതിന്ന് ശക്തരല്ല ഏതു യജമാനൻ ഇപ്രകാരമുള്ള കതിരകളുടെ തേർവലിമിടുക്കിനെ സ്തുതിയ്ക്കുന്നുവോ, ആ യജമാനൻ സഫലമായ ജീവിതം നേടുന്നു.

അല്ലെങ്കിൽ പ്രജാപതി, യജ്ഞനിർവ്വഹണത്തിൽ പ്രതിപാദ്യങ്ങളായ കർമ്മങ്ങൾ ഉൾക്കൊണ്ടവയും, ഉജ്വലങ്ങളും (വേദാധ്യയനത്തിന്റെ നിത്യത്വം കാരണം) ഹനിയ്ക്കപ്പെടാൻ കഴിയാത്തവയും, മുഖങ്ങളിൽ ഉച്ചാരണരൂപത്തിൽ വരുന്നവയും

ഹൃദയത്തിൽ പ്രകാശിക്കുന്നവയും ചൊല്ലുമ്പോൾ അദൃഷ്ടമായു ണ്ടാകുന്ന സുഖാനുഭൂതിയോടുകൂടിയവയും ആയ വേദരൂപങ്ങളാ യ വചസ്സുകൾ ഇപ്പോൾ (ഈ യജ്ഞത്തിൽ) യോജിപ്പിയ്ക്കുന്നു. ഏതു യജമാനൻ ഈ വചസ്സുകളുടെ പ്രവൃത്തിപ്രഭാവത്തെ വ ർദ്ധിപ്പിക്കുന്നുവോ ആ യജമാനൻ മാത്രമേ സഫലമായി ജീവി ക്കുന്നുള്ളൂ.

17 ക ഈഷതേ തുജ്യതേകോബിഭായ
കോമംസതേസന്തമിന്ദ്രംക്കോഅന്തി
കസ്തോകായകഇഭായോതരായേ
ധിബ്രവത്തന്വേ കോജനായ

അന്വയം —

(അനുഗ്രഹീതരി ഇന്ദ്രേ ആഗതേ സതി)
കഃ ഈഷതേ? — ശത്രോഭീതസ്സൻ നിർഗ്ഗച്ഛതി? നകോപി
കഃ തുജ്യതേ? — ഹിംസ്യതേ? നകോപി
കഃ ബിഭായ? — ബിഭേതി? നകോപി
(ഇന്ദ്രേ രക്ഷകേസതി ഭയമപിനോൽപദ്യതേ)
അന്തി സന്തം — അസ്മാകം രക്ഷകത്വേന സമീപേ വർത്തമാനം
ഇന്ദ്രം കഃ മംസതേ? — ജാനാതി (വയമേവ ജാനീമഃ നാന്യഃ)
(യുദ്ധേസഹായാർത്ഥം ഇന്ദ്രേ ആഗതേ സതി)
കഃ (യജമാനഃ) തോകായ — പുത്രായ
അധി ബ്രവാത്? — "ഹേ ഇന്ദ്ര അസ്മദീയം പുത്രം രക്ഷ" ഇതിഅധിവചനം, പക്ഷപാതരൂപം വചനം കര്യാത്? (സ്വയമേവേന്ദ്രോ രക്ഷതി)
ഇഭായ കഃ? — ഗജായ കഃ? (അധിബ്രവാത്)

ഉത രായേ — അപിച ശത്രുഭിരപഹ്രിയമാണായധനായ

കഃ (അധിബ്രവൽ)?

തന്വേ — സ്വകീയായ ശരീരായ

ജനായ — പരിജനായ (ച) കഃ അധിബ്രവൽ?

(ശരീരരക്ഷാർത്ഥം പരിജനരക്ഷാർത്ഥം വാ ഇന്ദ്രസ്യ അധിവചനം നാപേക്ഷിതം. സ്തുത്യാപ്രീതഃ ഇന്ദ്രഃ സ്വയമേവ രക്ഷതി)

അർത്ഥം—അനുഗ്രഹശീലനായ ഇന്ദ്രൻ അടുത്തുവന്നിരിക്കേ ആർ ശത്രുഭയത്താൽ ഓടിപ്പോകുന്നു? ആരുമില്ല ആർ ശത്രുക്കളാൽ ഹിംസിക്കപ്പെടുന്നു? ആരുമില്ല. ആർ ഭയപ്പെടുന്നു? ആരുമില്ല ഇന്ദ്രൻ രക്ഷിതാവായിരിക്കേ ഭയം തന്നെ ഉളവാകുന്നില്ല നമ്മുടെ രക്ഷയ്ക്കു് ഇന്ദ്രൻ അടുത്തു വർത്തിക്കുന്നതു് ആരറിയുന്നു? നമുക്കു് മാത്രം അറിയാം. യുദ്ധത്തിൽ സഹായിക്കാൻ വന്നെത്തവേ, ഏതു യജമാനൻ തന്റെ പുത്രന്നായി "ഇന്ദ്ര, പുത്രനെ രക്ഷിച്ചാലും" എന്നു് പക്ഷപാതപരമായി അർത്ഥിക്കുന്നു? ഇന്ദ്രൻ തന്നെത്താൻ രക്ഷിക്കുമല്ലോ. ആനയ്ക്കുവേണ്ടി ആർ പ്രാർത്ഥിക്കുന്നു? ശത്രുക്കളാൽ അപഹരിക്കപ്പെടുന്ന ധനത്തിന്നുവേണ്ടി ആർ അർത്ഥിക്കുന്നു? തന്റെ ശരീരത്തിന്നും പരിജനങ്ങൾക്കുംവേണ്ടി ആർ അർത്ഥിക്കുന്നു? ശരീരരക്ഷയ്ക്കും പരിജനരക്ഷയ്ക്കും അപേക്ഷിക്കാതെ തന്നെ അവിടുന്നു് സ്തുതിയാൽ പ്രീതനായി രക്ഷിക്കുന്നു

ഇവിടെ കഃ എന്ന പദത്തിന്നു് പ്രജാപതി എന്നർത്ഥമെടുത്താൽ സർവ്വേശ്വരൻ രക്ഷിക്കുന്നു എന്നർത്ഥം വരും.

ഇന്ദ്രൻ തങ്ങളുടെ അടുത്തുണ്ടെന്നു് തങ്ങൾ മാത്രമറിയുന്നു എന്നു പറഞ്ഞതിൽ ഭക്തിയുടെ ഒരു നിഗൂഢതത്വം കിടക്കുന്നു ഭക്തന്നു് തന്റെ ഇഷ്ടദേവത കൂടെയുണ്ടെന്നു് അനുഭവവേദ്യമായിത്തോന്നും. അടുത്തു കാണും, അറിയും, മററുള്ളവർ കാണുകയില്ല, അറിയുകയില്ല അധികപക്ഷവും വിശ്വസിക്കുകയുമില്ല)

18 കോ അഗ്നിമീട്ടേഹവിഷാഘൃതേന
സ്രുചായജാതാലൃതുഭിർധ്രുവേഭിഃ
കസ്മൈദേവാ ആവഹാനാശുഹോമ
കോമംസതേവീതിഹോത്രസ്സുദേവഃ

അന്വയം:—

| | |
|---|---|
| കഃ (യജമാനഃ) അഗ്നിം ഈട്ടേ | — ഇന്ദ്രാർത്ഥം ഹവിന്നിരൂപ്യ അഗ്നിംസ്തൗതി |
| (കോവാ ഇന്ദ്രയാഗാർത്ഥമഗ്നിം) സ്രുചാ | — ജൂഹ്വാ |
| ധ്രുവേഭിഃ ൠതു—ഭിഃ | — ധ്രുവൈഃ, നിത്യൈഃ വസന്താദികാലൈഃ |
| ഘൃതേന ഹവിഷാ യജാതൈ | — യജേൽ നകോപി |
| കസ്മൈ (യജമാനായ) ഹോമ | — ഹ്വാതവ്യം പ്രശസ്യംധനം |
| ആശു | — ശീഘ്രം |
| ദേവാഃ ആ വഹാൻ | — ആവഹന്തി നകസ്മാ അപി |
| വീതി—ഹോത്രഃ | — പ്രാപ്തയജ്ഞഃ |
| സു—ദേവഃ | — ശോഭനേ ദേവതാകഃ |
| കഃ (യജയമാനഃ) മംസതേ? | — ഇന്ദ്രം സമ്യക്ജാനാതി? നകോപി |

(ചിരകാലോപാസനേനൈവ ഇന്ദ്രഃ പ്രത്യക്ഷോഭവതി)

അർത്ഥം—ഇന്ദ്രനെ ഉദ്ദേശിച്ച് ആർ വേണ്ടപോലെ അഗ്നിയെ ഹവിസ്സേകി സ്തുതിയ്ക്കുന്നു? (ഇന്ദ്രന്റെ പ്രഭാവും മഹത്വവും അറിയാത്തതുകൊണ്ടാണ് അഗ്നിയെ സ്തുതിയ്ക്കുന്നതും ഹോമിക്കുന്നതും) ആർ ഇന്ദ്രോപാസനത്തിന്നായി, ഇന്ദ്രനെ ഉദ്ദേശിച്ച് യാഗത്തിന്നായി, നിയതങ്ങളായ വസന്താദി കാലങ്ങ

ളിൽ ജൂഹുവാൽ (നെയ്ഹോമിയ്ക്കുന്ന ഉപകരണം) നെയ്കൊ ണ്ടും ഹവിസ്സുകൊണ്ടും യജിയ്ക്കുന്നു? ആരുമില്ല ഏതു യജമാന ന്ന പ്രശംസനീയമായ ധനം വേഗത്തിൽ ദേവന്മാർ എത്തി ക്കുന്നു? ആരുമില്ല ധനം എത്തിക്കുന്നതു് ഇന്ദ്രൻ മാത്രമാണു യജ്ഞം അനുഷ്ഠിച്ചവനെങ്കിലും നല്ല ഇഷ്ടദേവതയോടുകൂടിയ വനെങ്കിലും ഏതു യജമാനൻ ഇന്ദ്രനെ വേണ്ടപോലെ അറിയു ന്നു? ആരുമില്ല സുചിരതപസ്സുകൊണ്ടു മാത്രമേ ഇന്ദ്രൻ പ്ര ത്യക്ഷമാകൂ (ഇവിടെ അഗ്നിയേയോ മററു ദേവന്മാരെയോ കുറിച്ച് നിന്ദയില്ല ഇന്ദ്രന്റെ സർവ്വാധികത്വം പറഞ്ഞിരി യ്ക്കുന്നു എന്നു മാത്രം)

19 ത്വമങ്ഗപ്രശംസിഷോ
ദേവശ്ശവിഷ്ഠമർത്ത്യം
നത്വദന്യോമഘവന്നസ്തിമർഡിതേ
ന്ദ്രബ്രവീമിതേവചഃ

അന്വയം —

| | |
|---|---|
| അംഗ | — അഭിമുഖ |
| ശവിഷ്ഠ | — ബലവത്തമ (ഇന്ദ്ര) |
| ദേവഃ ത്വം മർത്ത്യം | — ത്വാം സ്തുവന്തം പുരുഷം |
| പ്ര ശംസിഷഃ | — സമ്യഗേവസ്തുതഃ ഇതിപ്രശംസ |
| ഹേ മഘ-വൻ ഇന്ദ്ര | |
| ത്വൽ അന്യഃ | — ത്വദന്യഃ കശ്ചിൽ |
| മർഡിതാ ന അസ്തി | — സുഖയിതാനാസ്തി |
| (അതഃ) തേ വചഃ | |
| ബ്രവീമി | — തുഭ്യം ഇദംസ്തുതിലക്ഷണം വചനം ഉച്ചാരയാമി |

അർത്ഥം—അഭിമുഖനായിരിയ്ക്കുന്ന അതിബലനായ ഇന്ദ്ര ദേവനായ അവിടുന്നു് അവിടുത്തെ സ്തുതിയ്ക്കുന്നവനോടു് ന ന്നായിസ്തുതിച്ചു എന്നു പ്രശംസിച്ചു പറഞ്ഞാലും അല്ലയോ മഘവൻ ഇന്ദ്ര അവിടുന്നല്ലാതെ സുഖദാതാവില്ല അതുകൊ ണ്ടു് അവിടുത്തെക്കുറിച്ച് സ്തുതിവചനം ചൊല്ലുന്നു

20 മാതേരാധാംസിമാത ഊതയോവസോ

സ്മാൻകദാചനാദഭൻ

വിശ്വാചനഉപമിമീഹിമാനുഷ

വസൂനിചർഷണിഭ്യആ വ. 8

അന്വയം:—

| | |
|---|---|
| ഹേ വസോ | — നിവാസയിതഃ (ഇന്ദ്ര) |
| തേ രാധാംസി | — തവഭൃതാനി |
| അസ്മാൻ കദാ ചന മാ | |
| ദഭൻ | — മാവിനാശയന്തു |
| (തഥാ) ഊതയഃ | — ധൂതയഃ, കമ്പയിതാരഃ |
| തേ മാ | — ത്വദീയാമരുതശ്ച (മാദഭൻ) |
| ഹേ മാനുഷ | — മനുഷ്യഹിത (ഇന്ദ്ര) |
| ചർഷണി—ഭ്യഃ | — മന്ത്രദ്രഷ്ടൃഭ്യഃ |
| നഃ വിശ്വാ വസൂനി ച | — വിശ്വാനി, സർവ്വാണി ധനാനിച |
| ആ ഉപ—മിമീഹി | — സർവ്വതഃ ആഹൃത്യ അസ്മത് സമീപേകുരു |

അർത്ഥം—എല്ലാവരെയും അതാതിടത്തു വസിപ്പിയ്ക്കുന്ന ഇന്ദ്ര, അവിടുത്തെ ഭൃതങ്ങൾ ഞങ്ങളെ ഒരിക്കലും നശിപ്പിയ്ക്കരുതു്. അതുപോലെ എല്ലാം ഇളക്കുന്ന മരുത്തുക്കൾ ഞങ്ങളെ നശിപ്പിയ്ക്കരുതു്. അല്ലയോ മനുഷ്യഹിത, മന്ത്രദ്രഷ്ടാക്കളായ ഞങ്ങൾക്കു് എല്ലാ ധനവും എല്ലാടത്തുനിന്നും ആഹരിച്ചു് സമീപമെത്തിച്ചാലും, സ്വാധീനമാക്കിയാലും. (ഇവിടെ മൂന്നും നാലും പാദങ്ങളിലെ അർത്ഥം ആദ്യമായി എല്ലാ ധനവും അർത്ഥിയ്ക്കുന്ന എന്നതു് ആദ്യം ചേർത്തു് ഒന്നും രണ്ടും പാദങ്ങളിലെ അർത്ഥം പിന്നീടു് പറയുകയാണെങ്കിൽ ഈ പ്രകാരം വരേണ്ടതാം: ഞങ്ങൾക്കു് എല്ലാ ധനവും സ്വാധീനമാക്കുക എന്നാൽ അവിടുത്തെ രാധസ്സുകൾ (ധനങ്ങൾ) ഞങ്ങളെ നശിപ്പിക്കരുതു്. അവിടുത്തെ ഊതികൾ (രക്ഷണങ്ങൾ) ഞങ്ങളെ നശിപ്പിയ്ക്കരുതു്.

അതായത്ത് ധനംകൊണ്ട് ഗർവ്വിഷ്ഠരായും രക്ഷണംകൊണ്ട് അലസരായും ഞങ്ങൾ നശിക്കരുത്ത് ഗർവ്വമുളവാക്കാത്തത്ര, ജീവിക്കാൻ അത്യാവശ്യമായ ധനമേ തന്നരുളാവൂ കർമ്മോന്മുഖരായെ കെടുത്തുന്ന രക്ഷണവും തന്നരുളരുത്)

വർഗ്ഗം 9–10 ത്രിഷ്ടുബ്ജഗത്യൗഛന്ദസീ മരുതോ ദേവതാ

1 പ്രയേശുംഭന്തേജനയോ നസപ്തയോ
യാമന്രുദ്രസ്യസൂനവസ്സുദംസസഃ
രോദസീഹിമരുതശ്ചക്രിരേവൃധേ
മദന്തിവീരാവിദഥേഷുഘൃഷ്വയഃ

അന്വയം –

| | |
|---|---|
| സപ്തയഃ | — സർപ്പണശീലാഃ |
| രുദ്രസ്യ സൂനവഃ | — രോദയതി സർവ്വമന്ത്യകാലേ ഇതിരുദ്രഃ തസ്യപുത്രാഃ |
| ഹി | — യസ്മാൽ കാരണാൽ |
| രോദസീ വൃധേ ചക്രിരേ | — ദ്യാവാപൃഥിവ്യൗവൃഷ്ടി പ്രദാനേന വർദ്ധനായകൃതവന്തഃ |
| (തസ്മാൽ) സു–ദംസസഃ | — ശോഭന കർമ്മാണഃ |
| വീരാഃ | — വിശേഷേണ ശത്രുക്ഷേപണ ശീലാഃ |
| ഘൃഷ്വയഃ | — ഘർഷണശീലാഃ മഹീരുഹാദേഃ ഭംജകാഃ |
| യേ ജനയഃ ന | — ജായാഃ, യോഷിത ഇവ |
| യാമൻ | — യാമനി, ഗമനേ നിമിത്ത ഭൂതേസതി |
| പ്ര ശുംഭന്തേ | — സ്വകീയാന്യംഗാനി അലംകുർവ്വന്തി |
| (തേ) മരുതഃ വിദഥേഷു മദന്തി | — യജ്ഞേഷു സോമപാനേ ഹൃഷ്യന്തി |

അത്ഥം—എപ്പോഴും ചരിച്ചുകൊണ്ടിരിയ്ക്കുന്നവരും എല്ലാവരെയും കടശ്ശിയിൽ കരയിയ്ക്കുന്ന രുദ്രന്റെ (പരമേശ്വരന്റെ) മക്കളും യാതൊരു കാരണത്താൽ മഴപെയ്യിച്ച് ദ്യാവാപൃഥിവികളെ വളർത്തുന്നുവോ, ആ കാരണത്താൽ ശോഭനകർമ്മാക്കളും ശത്രുക്കളെ പിഴുതെറിയുന്നവരും മരങ്ങളും മലകളും മറിയ്ക്കുന്നവരുമായ യാവർ, യാത്രക്കിറങ്ങിയ സ്ത്രീകരം സ്വാവയവങ്ങളെ അലങ്കരിയ്ക്കുന്നപോലെ, തങ്ങളെത്തന്നെ ഏററവും അലങ്കരിയ്ക്കുന്നു, ആ മരുത്തുക്കരം യജ്ഞങ്ങളിൽ സോമപാനത്തിൽ ഹർഷിക്കുന്നു, ആനന്ദിക്കുന്നു.

2 തഉക്ഷിതാസോമഹിമാനമാശത
ദിവിരുദ്രാസോ അധിചക്രിരേസദഃ
അർച്ചന്തോ അർക്കംജനയന്തഇന്ദ്രിയ
മധിശ്രിയോദധിരേപൃശ്നിമാതരഃ

അന്വയം—

| | | |
|---|---|---|
| തേ (മരുതഃ) ഉക്ഷിതാസഃ | — | ദേവൈരഭിഷിക്താഃ (സന്തഃ) |
| മഹിമാനം ആശത | — | മഹത്വം ആപ്നുവൻ |
| രുദ്രാസഃ | — | രുദ്രപുത്രാഃ (ജന്യേ ജനകശബ്ദഃ) |
| (തേ) ദിവി സദഃ | — | നഭസിസദനം, സ്ഥാനം |
| അധി ചക്രിരേ | — | അധികം, സർവ്വോൽകൃഷ്ടം കൃതവന്തഃ |
| അർക്കം അർച്ചന്തഃ | — | അർച്ചനീയമിന്ദ്രം പൂജയന്തഃ |
| ഇന്ദ്രിയം ജനയന്തഃ | — | ഇന്ദ്രസ്യവീര്യം ഉൽപാദയന്തഃ |
| പൃശ്നി—മാതരഃ | — | നാനാരൂപാ യാ ഭൂമേഃ പുത്രാഃ (തേ മരുതഃ) |
| ശ്രിയഃ അധി ദധിരേ | — | ഐശ്വര്യാണി ആധിക്യേനാധാരയൻ |

അത്ഥം—ആ മരുത്തുക്കരം ദേവന്മാരാൽ അഭിഷേകം ചെയ്യപ്പെട്ട് മഹത്വത്തെ പ്രാപിച്ചു. രുദ്രപുത്രരായ (ഇവിടെ ജന്യത്തിന്ന് ജനകശബ്ദം പ്രയോഗിച്ചിരിയ്ക്കുയാണ്. വേറെയും

പലയിടങ്ങളിലും ഇതു കാണാം) അവർ നക്ഷത്രങ്ങൾ സർവ്വോൽകൃഷ്ടമായ വാസസ്ഥാനം നിർമ്മിച്ചു. പൂജ്യനായ ഇന്ദ്രനെ പൂജിക്കുന്നവരും ഇന്ദ്രന് (വിഷമഘട്ടങ്ങളിൽ പ്രോത്സാഹനവചനങ്ങളാൽ) വീര്യമുളവാക്കുന്നവരും നാനാരൂപയായ ഭൂമിയുടെ മക്കളുമായ ആ മരുത്തുക്കൾ ഐശ്വര്യങ്ങളെ മികവുററ് നേടി.

3 ഗോമാതരോയച്ഛുഭയന്തേ അഞ്ജിഭി

സ്തനൂഷു ശുഭ്രാദധിരേ വിരുക്മതഃ

ബാധന്തേ വിശ്വമഭിമാതിനമപ

വർത്മാന്യേഷാ മനുരീയതേ ഘൃതം

അന്വയം,—

| | |
|---|---|
| ഗോ—മാതരഃ | — ഗോരൂപാ ഭൂമിർമ്മാതായേഷാം തേ, മരുതഃ |
| അഞ്ജി—ഭിഃ | — രൂപാഭിവ്യഞ്ജകൈരാഭരണൈഃ |
| യത് ശുഭയന്തേ | — യദാസ്വാംഗാനി ശോഭായുക്താനി കുർവ്വന്തി |
| (തദാനീം) ശുഭ്രാഃ | — ദീപ്താഃ |
| തനൂഷു വിരുക്മതഃ | — ശരീരേഷു രോചമാനാനലങ്കാരാൻ |
| ദധിരേ | — ധാരയന്തി |
| (അപിച) വിശ്വം | |
| അഭി—മാതിനം | — സർവ്വം ശത്രും |
| അപ ബാധന്തേ | — ഹിംസന്തി |
| ഏഷാം വർത്മാനി അനു | — മരുതാം മാർഗ്ഗമനുസൃത്യ |
| ഘൃതം രീയതേ | — ക്ഷരണശീലമുദകം സ്രവതി |

(യത്ര മരുതോ ഗച്ഛന്തി വൃഷ്ട്യുദകം തത്ര ഗച്ഛതി )

അർത്ഥം—പലരൂപം പൂണ്ട ഭൂമിയുടെ മക്കളായ മരുത്തുക്കൾ എപ്പോൾ തങ്ങളുടെ അംഗങ്ങളെ ശോഭനങ്ങളാക്കുന്നു, അപ്പോൾ അവർ ദീപ്തന്മാരായി, ദേഹങ്ങളിൽ മിന്നുന്ന ആഭരണങ്ങളണിയുന്നു കൂടാതെ, ശത്രുക്കളെ മുഴുവൻ ഒടുക്കുന്നു അവരുടെ വരവുവഴിയെത്തുടർന്ന്, ഒലിക്കുന്ന വെള്ളമൊഴുകുന്നു. (കാററനുസരിച്ചാണ് കാറിൻേറയും നീരിൻേറയും ഗതി)

4 വിയേ ഭ്രാജന്തേ സുമഖാസ ഋഷ്ടിഭിഃ
പ്രച്യാവയന്തോ അച്യുതാചിദോജസാ
മനോജുവോയന്മരുതോ രഥേഷ്വാ
വൃഷവ്രാതാസഃ പൃഷതീരയുഗ്ധ്വം

അന്വയം:–

| | |
|---|---|
| സു–മഖാസഃ | — ശോഭനയജ്ഞാഃ |
| യേ ഋഷ്ടി–ഭിഃ | |
| വി ഭ്രാജന്തേ | — ആയുധൈഃ വിശേഷേണ ദീപ്യന്തേ |
| (തേ മരുതഃ) അച്യുതാ ചിൽ | — ച്യാവയിതുമശക്യാനി ദൃഢാനി പർവ്വതാന്യപി |
| ഓജസാ പ്ര–ച്യവയന്തഃ | — സ്വകീയേന ബലേന പ്രകർഷേണ ച്യാവയിതാരഃ (ഭവന്തി) |
| ഹേ മരുതഃ മനഃ–ജുവഃ | — മനോവൽ വേഗഗതയഃ |
| വൃഷ–വ്രാതാസഃ | — വൃഷ്ട്യുദകസേചന സമർത്ഥാഃ (യൂയം) |
| (ആത്മീയേഷു) രഥേഷു പൃഷതീഃ | — പൃഷത്യഃ, ശ്വേതബിന്ദുഭിര്യുക്താ മൃഗീഃ |
| യൽ ആ അയുഗ്ധ്വം | — യദാ ആഭിമുഖ്യേന നിയുക്താഃ അകുരുധ്വം |

(തദാനീം പർവ്വതാദികം പ്രച്യവതേ)

അർത്ഥം–ശോഭന കർമ്മാക്കളായ ഏവർ ആയുധങ്ങളോടുകൂടി ഏററവും ശോഭിക്കുന്നുവോ, ആ മരുത്തുക്കൾ വീഴ്ത്തുവാൻ വയ്യാത്ത, ഉറച്ച മലകളെക്കൂടി സ്വബലം കൊണ്ടു് മറിച്ചിടുന്നവരായി ഭവിക്കുന്നു. അല്ലയോ മരുത്തുക്കളേ, മനസ്സിനൊത്ത ശീഘ്രഗതിയുള്ളവരും മഴവെള്ളം പൊഴിക്കുന്നവരുമായ നിങ്ങൾ സ്വന്തം തേരുകളിൽ വെള്ളപ്പുള്ളികളുള്ള പെൺമാനുകളെ നേരെ പൂട്ടുമ്പോഴാണു് പർവ്വതാദിയെ മറിച്ചിടുന്നതു്.

5 പ്രയദ്രഥേഷു പൃഷതീരയുഗ്ധ്വം
വാജേ അദ്രിം മരുതോരംഹയന്തഃ
ഉതാരുഷസ്യ വിഷ്യന്തിധാരാ
ശ്ചർമ്മേവോദഭി വ്യുന്ദന്തിഭൂമ

അന്വയം —

| | |
|---|---|
| ഹേ മരുതഃ വാജേ | — അന്നേ നിമിത്തഭൂതേ സതി |
| അദ്രിം രംഹയന്തഃ | — മേഘം വർഷണാർത്ഥം പ്രേരയന്തഃ |
| യൽ പൃഷതീഃ | — യദാമൃഗീഃ |
| രഥേഷു പ്ര അയുഗ്ദ്ധ്വം | — പ്രായുയുജത |
| ഉത അരുഷസ്യ | — തദാനീം ആരോചമാനസ്യ വൈദ്യുതാഗ്നേഃ (സകാശാൽ) വൃഷ്ട്യുദകധാരാഃ |
| വി സ്യന്തി | — വിമുഞ്ചന്തി |
| (വിമുക്താ സ്സ്യാം) ധാരാഃ | |
| ഉദ—ഭിഃ | — ഉദകൈഃ |
| ചർമ്മ—ഇവ | — പരിമിതചർമ്മ യഥാ അപ്രയത്നേന ക്ലേദ്യതേ തഥാ |
| ഭൂമ വി ഉന്ദന്തി | — സർവ്വാം ഭൂമിം വിശേഷേണ ആർദ്രാം കുർവ്വന്തി |

അർത്ഥം—അല്പയോ മരുത്തുക്കളേ അന്നസിദ്ധിക്കായി മഴക്കാറുകളെ പെയ്യാൻ പ്രേരിപ്പിച്ചുകൊണ്ടു് എപ്പോൾ തേരുകളിൽ പെൺപുള്ളിമാനുകളെ വേണ്ടപോലെ പൂട്ടുന്നുവോ അപ്പോൾ മിന്നിത്തിളങ്ങുന്ന വൈദ്യുതാഗ്നിയിൽ നിന്നു് വൃഷ്ടിജലധാരകളെ നിങ്ങൾ വിടുന്നു അപ്രകാരമുള്ള ധാരകൾ വെള്ളങ്ങളാൽ ഭൂമിയെ മുഴുവൻ ഒരു ചെറുതോലിനെ എന്നപോലെ എളുപ്പത്തിൽ നനവുററതാക്കുന്നു

6 ആവോവഹന്തു സപ്തയോരഘുഷ്യദോ

രഘുപത്വാനഃ പ്രജിഗാതബാഹുഭിഃ

സീദതാബർഹിരുരുവസ്സദസ്കൃതം

മാദയധ്വം മരുതോമധ്വോ അന്ധസഃ വ. 9

അന്വയം:—

| | |
|---|---|
| (ഹേ മരുതഃ,) വഃ | — യുഷ്മാൻ |
| രഘു—സ്യദഃ | — ലഘു, ശീഘ്രം സ്യന്ദമാനാഃ, വേഗേന ഗച്ഛന്തഃ |
| സപ്തയഃ ആ വഹന്തു | — സർപ്പണശീലാ അശ്വാഃ അസ്മദ്യജ്ഞം പ്രാപയന്തു |
| രഘു—പത്വാനഃ | — ലഘു, ശീഘ്രം പതന്തഃ, ഗച്ഛന്തഃ (യൂയം) |
| ബാഹു—ഭിഃ | — സ്വകീയൈഹസ്തൈരസ്മഭ്യം ദാതവ്യം ധനമാഹൃത്യ |
| പ്ര ജിഗാത | — പ്രകർഷേണ ഗച്ഛത |
| ഹേ മരുതഃ, വഃ സദഃ | — യുഷ്മാകം സദനം, വേദിസ്ഥാനം |
| ഉരു കൃതം (തത്രയദാസ്തീർണ്ണം) | — വിസ്തീർണ്ണം കൃതം |
| ബർഹിഃ (തൽ) ആ സീദത | — ഉപവിശ |
| (ഉപവിശ്യ ച) മധ്വഃ അന്ധസഃ | — മധുരസ്യസോമലക്ഷണാന്നസ്യ പാനേന |
| മാദയധ്വം | — തൃപ്താഭവത |

അർത്ഥം—അല്ലയോ മരുത്തുക്കളേ, നിങ്ങളെ വേഗഗാമികളും സഞ്ചാരശീലങ്ങളുമായ കുതിരകൾ ഞങ്ങളുടെ യജ്ഞത്തിനെത്തിക്കട്ടെ. വേഗം പറന്നെത്തുന്ന നിങ്ങൾ സ്വന്തം കൈകളിൽ ഞങ്ങൾക്ക് തരുവാനുള്ള ധനമേന്തി വന്നാലും. അല്ലയോ മരുത്തുക്കളേ, യജ്ഞവേദിയിൽ നിങ്ങൾക്കുള്ള സ്ഥാനം

വിസ്തീർണ്ണമായി (നാല്പത്തൊമ്പത് ഇരിപ്പിടങ്ങൾ വേണമല്ലൊ) ഒരുക്കിയിരിക്കുന്നു. അവിടെ ഇരുന്ന് മധുരമായ സോമം കുടിച്ച് തൃപ്തരായാലും.

7 തേവർദ്ധന്ത സ്വതവസോ മഹിത്വനാ
നാകന്തസ്ഥുരുരുചക്രിരേസദഃ
വിഷ്ണുര്യദ്ധാവദ്വൃഷണം മദച്യുതം
വയോനസീദന്നധി ബർഹിഷിപ്രിയേ

അന്വയം:–

| | |
|---|---|
| സ്വ–തവസഃ തേ (മരുതഃ) അവർദ്ധന്ത (വൃദ്ധിം പ്രാപ്യച) | — സ്വാശ്രയബലാഃ വൃദ്ധിംഗതാഃ |
| മഹി–ത്വനാ | — മഹിമ്നാ, മഹത്വേന |
| നാകം ആ തസ്ഥുഃ | — സ്വർഗ്ഗമാസ്ഥിതവന്തഃ |
| സദഃ ഉരു ചക്രിരേ | — സ്വകീയനിവാസായ നഭോലക്ഷണം സ്ഥാനം നിർമ്മിതവന്തഃ |
| യൽ | — യേഭ്യഃ, യദർത്ഥം |
| വൃഷണം മദ–ച്യുതം | — കാമാഭിവർഷകം, മദസ്യ, ഹർഷസ്യ ആസേക്താരം (യജ്ഞം) |
| വിഷ്ണുഃ ഹ ആവൽ | — വിഷ്ണുരേവാഗത്യരക്ഷതി |
| (തേ മരുതഃ) വയഃ ന | — പക്ഷിണഃ യഥാ |
| (ശീഘ്രമാഗത്യ) പ്രിയേ ബർഹിഷി | — അസ്മദീയേ പ്രീതികരേ യജ്ഞേ |
| അധി സീദൻ | — സീദന്തു, ഉപവിശന്തു |

അർത്ഥം–സ്വാശ്രയബലന്മാരായ ആ മരുത്തുക്കൾ വൃദ്ധി പ്രാപിച്ചു. പിന്നെ സ്വന്തം മഹത്വംകൊണ്ട് സ്വർഗ്ഗത്തിൽ ആസ്ഥാനമുറപ്പിച്ചു. തങ്ങളുടെ നിവാസത്തിന്ന് ആകാശമെന്ന വിസ്തീർണ്ണമായ ഇരിപ്പിടമുണ്ടാക്കി. (യജ്ഞസ്വരൂപനായ)

വിഷ്ണു ആക്കവേണ്ടിയാണോ അഭീഷ്ടപ്രദവും ഹർഷം പൊഴി യ്ക്കുന്നതുമായ യജ്ഞത്തെ രക്ഷിച്ചുപോന്നതു്, ആ മരുത്തുക്കൾ പക്ഷികളെപ്പോലെ വേഗത്തിൽ എത്തി, നമ്മളുടെ പ്രീതി കരമായ യജ്ഞത്തിൽ വന്നിരിയ്ക്കട്ടെ.

8 ശൂരാഇവേദ്യുയുധയോ ന ജഗ്മയ—
ശ്രവസ്യവോ ന പൃതനാസുയേതിരേ
ഭയന്തേ വിശ്വാഭുവനാ മരുദ്ഭ്യോ—
രാജാന ഇവത്വേഷസന്ദൃശോനരഃ

അന്വയം:—

ശൂരാഃ—ഇവ ഇൽ — ശൗര്യോപേതാഃ യുയുത്സവഃ ഇവ ച
യുയുധയഃ ന — ശത്രുഭിര്യുദ്ധ്യമാനാഃ പുരുഷാഃ ഇവ ച
ജഗ്മയഃ — ശീഘ്രംഗച്ഛന്തഃ (മരുതഃ)
ശ്രവസ്യവഃ ന — അന്നമാത്മന ഇച്ഛന്തഃ പുരുഷാ ഇവ
പൃതനാസു യേതിരേ — സംഗ്രാമേഷു പ്രയതന്തേ
(യേ) നരഃ — വൃഷ്ട്യാദേർന്നേതാരഃ (മരുതഃ)
രാജാനഃ—ഇവ — രാജമാനാനൃപതയ ഇവ
ത്വേഷ–സംദൃശഃ — ദീപ്തരൂപതയാ ദ്രഷ്ടുമശക്യാഃ (ഭവന്തി)
(തേഭ്യഃ) മരുൽ—ഭ്യഃ
വിശ്വാ ഭുവനാ — സർവ്വാണിഭൂതജാതാനി
ഭയന്തേ — ബിഭ്യന്തി

അത്ഥം—വീരന്മാരായ യുദ്ധോദ്യതർപോലെയും ശത്രുക്ക ളോടു പൊരുതുന്നവർപോലെയും ശീഘ്രഗതികളായ മരുത്തു ക്കൾ, അന്നമിച്ഛിക്കുന്ന പുരുഷന്മാർ (ഭോജന ശാലയിലേയ്ക്കു്) എന്നപോലെ യുദ്ധഭൂമിയിലേയ്ക്കുപോകുന്ന മഴ പെയ്യിയ്ക്കുന്ന

നേതാക്കളായ ഏതുവർ ശോഭനന്മാരായ രാജാക്കന്മാർപോലെ നേരിട്ടു നോക്കാൻവയ്യാത്തവരായി ശോഭിക്കുന്നുവോ, ആ മരുത്തുക്കളിൽ നിന്നു് എല്ലാ ഭൂതജാതങ്ങളും ഭയപ്പെടുന്നു

9 ത്വഷ്ടായദ്വജ്രംസുകൃതം ഹിരണ്യയം
സഹസ്രഭൃഷ്ടിംസ്വപാ അവർത്തയൽ
ധത്തഇന്ദ്രോനര്യപാംസികർത്തവേ
ഹന്വൃത്രന്നിരപാമൌബ്ജദർണ്ണവം

അന്വയം —

| | | |
|---|---|---|
| സു–അപാഃ | — | ശോഭനകർമ്മാ |
| ത്വഷ്ടാ | — | വിശ്വനിർമ്മാതാ |
| സു–കൃതം ഹിരണ്യയം | — | സമ്യങ്ങ്നിഷ്പാദിതം, സുവർണ്ണമയം |
| സഹസ്ര–ഭൃഷ്ടിം | — | അനേകാഭിർധാരാഭിര്യുക്തം |
| യൽ വജ്രം അവർത്തയൽ | — | ഇന്ദ്രം പ്രത്യഗമയൽ, ദത്തവാൻ |
| (തദ്വജ്രം) ഇന്ദ്രഃ നരി | — | സംഗ്രാമേ |
| അപാംസി കർത്തവേ | — | ശത്രുഹനനാദികർത്തും |
| ധത്തേ | — | ധാരയതി |
| (തേനൈവ വജ്രേണ) | | |
| വൃത്രം | — | വൃഷ്ട്യാവരകം |
| അർണ്ണവം | — | അർണ്ണസാ ഉദകേനയുക്തം (മേഘം) |
| അഹൻ | — | അവധീൽ |
| അപാം | — | തേന നിരുദ്ധാ അപശ്ച (സഃ) |
| നിഃ ഔബ്ജൽ | — | നിർഗ്ഗമേച്ഛേണാധോമുഖ മപാഗമയൽ |

അർത്ഥം—ശോഭനകർമ്മാവും വിശ്വനിർമ്മാതാവുമായ ത്വഷ്ടാവു് നല്ലപോലെ പണിതതും സ്വർണ്ണമയവും ആയിരം മുനകളോടുകൂടിയതുമായ യാതൊരു വജ്രം ഇന്ദ്രന്നു് കൊടുത്തുവോ, അതു് ഇന്ദ്രൻ യുദ്ധത്തിൽ ശത്രുവധത്തിന്നു് വേണ്ടി ധരിക്കുന്നു

ആ വജ്രം കൊണ്ടത്രേ മഴയെ തടുത്തുനിർത്തിയ ജലയുക്തമായ മേഘത്തെ പിളർന്നതു്. തടുത്തുനിർത്തിയ വെള്ളം അവിടുന്നു് ബാക്കിവെയ്ക്കാതെ താഴോട്ടൊഴുക്കുകയും ചെയ്തു. (ഇവിടെ ഇന്ദ്രനെയാണു് സ്തുതിച്ചിട്ടുള്ളതെങ്കിലും ഇന്ദ്രന്റെ സന്തതസഹായികളായ മരുത്തുക്കൾക്കും വൃഷ്ടികർത്തൃത്വമുള്ളതുകൊണ്ടു് അവർകളും കൂടി സ്തുതിയാണു്.)

10 ഊർധ്വന്നുനുദ്രേവതന്ത ഓജസാ
ദാദൃഹാണഞ്ചിദ്ബിഭിദുർവ്വി പർവ്വതം
ധമന്തോ വാണമ്മരുതസ്സുദാനവോ
മദേസോമസ്യരണ്യാനി ചക്രിരേ

അന്വയം;—

| | |
|---|---|
| തേ (മരുതഃ) അവതം | — കൂപം |
| ഊർധ്വം | — ഉപരി യഥാ ഭവതി തഥാ |
| ഓജസാ നുനുദ്രേ | — സ്വകീയേന ബലേന പ്രേരിതവന്തഃ ഉൽഖാതവന്തഃ |

(ഏവം കൂപമുൽഖായ ഋഷേരാശ്രമം പ്രതിനയന്തഃ മരുതഃ മാർഗ്ഗമധ്യേ) ദദൃഹാണം—പ്രവൃദ്ധം, ഗതിനിരോധകം

| | |
|---|---|
| പർവ്വതം ചിൽ | — പർവ്വവന്തം ശിലോച്ചയമപി |
| വി ബിഭിദുഃ | — വിശേഷേണ ബഭഞ്ജുഃ |
| സു—ദാനവഃ മരുതഃ | — ശോഭനദാനാ മരുതഃ |
| വാണം | — ശതസംഖ്യാഭിഃ തന്ത്രീഭിര്യുക്തം വീണാവിശേഷം |
| ധമന്തഃ | — വാദയന്തഃ |
| സോമസ്യ മദേ | — സോമപാനേന ഹർഷേ സതി |
| രണ്യാനി | — സ്തുത്യാനി, രമണീയാനി ധനാനി |
| ചക്രിരേ | — സ്തോതൃഭ്യഃ കുർവ്വന്തി |

അർത്ഥം.-ഇവിടെ ഒരു കഥ സൂചിതമായിരിക്കുന്നു. ഗോതമർഷി ഒരിക്കൽ ദാഹത്താൽ വലഞ്ഞു. അപ്പോൾ മരുത്തുക്കളോട് വെള്ളം യാചിച്ചു അവർ അടുത്തുള്ള ഒരു കിണറും തൊട്ടിയും പുഴക്കിക്കൊണ്ടു വന്ന് ആശ്രമത്തിൽ സ്ഥാപിച്ച് ഋഷിയുടെ ദാഹം തീർത്തു.

ആ മരുത്തുക്കൾ കിണർ സ്വശക്തികൊണ്ട് മേൽപ്പോട്ടുവരുമാറ് പുഴക്കി. (ഋഷിയുടെ ആശ്രമത്തിലെത്തിച്ചു) വഴി മുടക്കിയ ഉയർന്നുനില്ക്കുന്ന കുന്നിനെക്കൂടി അവർ പിളർന്ന് ശകലീകരിച്ചു. ദാനശീലരായ അവർ നൂറുകമ്പികളുള്ള ഒരു വിശിഷ്ട വീണ വായിച്ചുകൊണ്ട്, സോമപാനത്തിന്റെ ഹർഷത്തിൽ ലയിച്ച്, സ്തോതാക്കൾക്കു മഹത്തായ ധനം കൊടുത്തു

11 ജിഹ്മന്നുനുദ്രേവതന്തയാദിശാ
സിഞ്ചന്നുത്സം ഗോതമായ തൃഷ്ണജേ
ആഗച്ഛന്തീമവസാ ചിത്രഭാനവഃ
കാമം വിപ്രസ്യതർപ്പയന്തധാമഭിഃ

അന്വയം.—

| | |
|---|---|
| (മരുതഃ) അവതം | — ഉദ്ധൃതം കൂപം യസ്യാം ദിശി ഋഷിർവ്വസതി |
| തയാ ദിശാ ജിഹ്മം | — വക്രം, തിര്യഞ്ചം |
| നുനുദ്രേ | — പ്രേരിതവന്തഃ |
| (ഏവം കൂപം നീത്വാ ഋഷ്യാശ്രമേ അവസ്ഥാപ്യ) | |
| തൃഷ്ണ-ജേ ഗോതമായ | — തൃഷിതായ ഋഷയേ |
| ഉത്സം | — ജലപ്രവാഹം കൂപാദുദ്ധൃത്യ |
| അസിഞ്ചൻ | — ആഹാവേ അവാനയൻ |
| (ഏവം കൃത്വാ) ഈം | — സ്തോതാരമൃഷിം |
| ചിത്ര-ഭാനവഃ | — വിചിത്രദീപ്തയഃ (മരുതഃ) |
| അവസാ | — ഈദൃശേന രക്ഷണേന (സഹ) |
| ആ ഗച്ഛന്തി | — തൽസമീപം പ്രാപ്നുവന്തി |

(പ്രാപ്യച) വിപ്രസ്യ

| | |
|---|---|
| കാമം | — മേധാവിനോ ഗോതമസ്യാഭിലാഷം |
| ധാമ–ഭിഃ തപ്പയന്ത | — ആയുഷോ ധാരകൈരുദകൈര തപ്പയൻ |

അത്ഥം–മരുത്തുക്കരം പുഴക്കിപ്പൊക്കിയ കിണറിനെ, ഋഷി ഇരുന്നരുളുന്നിടത്തു് വക്രമായി (കിണറിൻെറ മുഖം ആശ്രമാഭിമുഖമായി) എത്തിച്ചു നിത്തി. അങ്ങിനെ കിണറെത്തിച്ചു് ആശ്രമത്തിൽ നിത്തി ദാഹാത്തനായ ഗോതമഷിയ്ക്കു്, കിണറിൽ നിന്നു് ഒഴുകുന്ന വെള്ളത്തെ തൊട്ടിയിലേക്കൊഴിച്ചു കൊടുത്തു ഇപ്രകാരം ചെയ്തിട്ടു്, വിചിത്രപ്രകാശരായ മരുത്തുക്കരം ഈദൃശമായരക്ഷണത്തോടുകൂടി ഋഷിയെ സമീപിച്ചു മേധാവിയായ ഗോതമൻെറ അഭീഷ്ടം സാധിപ്പിച്ചുകൊണ്ടു് ആയുഷ്യമായ ജലത്താൽ തൃപ്തനാക്കി

12 യാവശ്ശമ്മ ശശമാനായ സന്തി
ത്രിധാതൂനി ദാശുഷേയച്ഛതാധി
അസ്മഭ്യന്താനി മരുതോ വിയന്ത
രയിന്നോധത്ത വൃഷണസ്സുവീരം വ. 10

അന്വയം –

| | |
|---|---|
| (ഹേ മരുതഃ) വഃ | — യുഷ്മാകം സംബന്ധീനി |
| ത്രി–ധാതൂനി | — പൃഥിവ്യാദിത്രിഷു സ്ഥാനേഷ്വവസ്ഥിതാനി |
| യാ ശമ്മ | — ശമ്മാണി |
| ശശമാനായ | — യുഷ്മാൻ സ്തുതിഭിഭജമാനായ ദാതും സമ്പാദിതാനി |
| സന്തി | — ഭവന്തി |
| (യാനിച) ദാശുഷേ | — ഹവിർദ്ദത്തവതേ യജമാനായ |
| അധി യച്ഛത | — അധികം പ്രയച്ഛഥ |
| ഹേ മരുതഃ, താനി | — സവ്വാണി ശമ്മാണി |

അസ്മഭ്യം വി യന്ത — പ്രയച്ഛത
(കിംച) ഹേ വൃഷണഃ — കാമവർഷിതാരഃ (മരുതഃ)
നഃ സു–വീരം രയിം ധത്ത — അസ്മഭ്യം പുത്രാദിഭിരുക്തം ധനം ദത്ത

അർത്ഥം—അല്ലയോ മരുത്തുകളേ, ഭൂമ്യന്തരിക്ഷ സ്വർഗ്ഗങ്ങളിൽ നിങ്ങളെസ്സംബന്ധിച്ച മംഗല്ല്യങ്ങളേവയാണോ, സ്തുതികളാൽ ഉപാസിയ്ക്കുന്നവക്ക് കൊടുപ്പാൻ ഒരുക്കിട്ടുള്ളവയും ഹവിർദ്ദാതാവായ യജമാനന്ന് കൊടുപ്പാനുള്ളവയും ഏതുവയോ, ആ മംഗല്ല്യങ്ങളെല്ലാം ഞങ്ങാംക്ക് തന്നരുളിയാലും പിന്നെ, കാമവർഷകന്മാരേ, ഞങ്ങാംക്ക് സൽസന്താനവൃദ്ധിയോടുകൂടിയ ധനപുഷ്ടി തന്നരുളിയാലും.

വർഗ്ഗം 11–12. ഗായത്രീച്ഛന്ദഃ

1 മരുതോയസ്യഹിക്ഷയേ
പാഥാദിവോവിമഹസഃ
സസുഗോപാതമോജനഃ

അന്വയം:–

ഹേ വി–മഹസഃ മരുതഃ — വിശിഷ്ട പ്രകാശാഃ മരുതഃ
ദിവഃ — അന്തരിക്ഷലോകാദാഗത്യ
യസ്യ ഹി ക്ഷയേ പാഥ — യസ്യഖലു യജമാനസ്യ യജ്ഞഗൃഹേസോമംപിബഥ
സഃ ജനഃ — ജാതോയജമാനഃ
സു–ഗോപാതമഃ — ശോഭനൈഃ പാലകൈരത്യന്തം യുക്തോഭവതി

അർത്ഥം—അല്ലയോ വിശിഷ്ട പ്രകാശരായ മരുത്തുകളേ, അന്തരിക്ഷത്തിൽ നിന്ന് പുറപ്പെട്ടുവന്ന് നിങ്ങാം ഏതു യജമാനന്റെ യജ്ഞശാലയിൽ സോമം കുടിക്കുന്നു, ആ യജമാനൻ തെളിഞ്ഞ രക്ഷകന്മാരാൽ ഏററവും രക്ഷിതനായി.

2 യജ്ഞൈർവ്വായജ്ഞവാഹസോ

വിപ്രസ്യവാമതീനാം

മരുതശ്ശൃണുതാഹവം

അന്വയം.—

ഹേ യജ്ഞ-വാഹസഃ

| | |
|---|---|
| മരുതഃ | — യജ്ഞസ്യവോഢാരഃ (യൂയം) |
| യജ്ഞൈഃ വാ | — യജ്ഞൈശ്ച |
| മതീനാം | — സ്തുതീനാം സംബന്ധിനഃ |
| വിപ്രസ്യ വാ | — അയജമാനസ്യ മേധാവിനശ്ച |
| ഹവം ശൃണുത | — ആഹ്വാനം ശൃണുത |

(യജ്ഞവതോ യജമാനസ്യ യാഗരഹിതസ്യ സ്തോതുശ്ച ആഹ്വാനം ഭവത്ഭിശ്ശ്രോതവ്യം)

അർത്ഥം—യജ്ഞത്തെ വഹിയ്ക്കുന്ന മരുത്തുക്കളേ, നിങ്ങൾ യജ്ഞം ചെയ്യുന്ന യജമാനന്റെയും, യജ്ഞം ചെയ്യാതെ നിങ്ങളെ സ്തുതിയ്ക്കുന്ന മേധാവിയുടേയും (സ്തോതാവിന്റേയും) വിളി കേൾക്കുമാറാകണം.

3 ഉത വായസ്യ വാജിനോ—

നുവിപ്രമതക്ഷത

സഗന്താഗോമതിവ്രജേ

അന്വയം.—

| | |
|---|---|
| ഉത വാ യസ്യ | — അപിച യജമാനസ്യ |
| വാജിനഃ | — ഹവിർല്ലക്ഷണോപേതാ ഋത്വിജഃ |
| വിപ്രം | — മേധാവിനം മരുൽഗണം |
| അനു അതക്ഷത | — ഹവിഷ്പ്രദാനാദിനാ തീക്ഷ്ണീകുർവ്വന്തി |
| സഃ (യജമാനഃ) | |
| ഗോ-മതി | — ബഹ്വീഭിർഗ്ഗോഭിര്യുക്തേ |
| വ്രജേ ഗന്താ | — ഗോഷ്ഠേ ഗമനശീലഃ (ഭവതി) |

അത്ഥം—അതിന്നു പുറമേ, ഏതൊരു യജമാനന്റെ ഹവിസ്സ്തുതിയജ്ഞർത്വിക്കുകൾ മരുൽഗണത്തിന്നു ഹവിർദ്ദാനാദികളാൽ ഊക്കു കൂട്ടുന്നു, ആ യജമാനൻ ധാരാളം പശുക്കൾ നിറഞ്ഞ തൊഴുത്തിൽ ചെല്ലുന്നു (അദ്ദേഹത്തിന്റെ തൊഴുത്തിൽ നിറയെ പശുക്കളുണ്ടാകുന്നു )

4 അസ്യവീരസ്യ ബർഹിഷി
സുതസ്സോമോദിവിഷ്ടിഷു
ഉക്ഥമ്മദശ്ചശസ്യതേ

അന്വയം —

| | |
|---|---|
| ദിവിഷ്ടിഷു ബർഹിഷി | — യജനീയ ദിവസേഷു, യജ്ഞേ |
| വീരസ്യ അസ്യ | — ശത്രുക്ഷേപണ കുശലസ്യ മരുൽഗണസ്യ (പാനായ) |
| സോമഃ സുതഃ | — അഭിഷുതഃ (ഭവതി) |
| ഉക്ഥം | — മരുദ്ദേവതാകം ശസ്ത്രം |
| മദഃ ച | — മാരുതീ നിവിച്ച |
| (മരുൽഗണസ്യ ഹർഷായ) | |
| ശസ്യതേ | — ഹോത്രാ പഠ്യതേ |

അത്ഥം—യാഗമനുഷ്ഠിക്കേണ്ടും ദിവസങ്ങളിൽ, യജ്ഞത്തിൽ, ശത്രുക്കളെ അമർത്തുന്ന മരുൽഗണത്തിന്നു കുടിപ്പാനായി സോമം പതച്ചു വെച്ചിരിക്കുന്നു മരുത്തുക്കൾദേവതയായ ശസ്ത്രവും മരുത്തുക്കൾക്കുള്ള നിവിത്തും (ഒരു ആഹുതിവിശേഷം അതിന്റെ മന്ത്രം) അവരുടെ ഹർഷത്തിന്നായി ഹോതാവിനാൽ ചൊല്ലപ്പെടുന്നു

5 അസ്യശ്രോഷന്ത്വാഭുവോ
വിശ്വായശ്ചർഷണീരഭി
സൂരഞ്ചിത് സസ്രുഷീരിഷഃ വ 1

അന്വയം —

യഃ (മരുൽഗണഃ)
വിശ്വാഃ ചർഷണീഃ — സർവ്വാൻ ശത്രുഭൂതാൻ മനുഷ്യാൻ
അഭി ഭുവഃ — അഭിഭവതി
(താദൃക്ഗണാകാരാ മരുതഃ)
അസ്യ — യജമാനസ്യ (സ്തുതിം)
ആ ശ്രോഷന്തു — ആഭിമുഖ്യേനശൃണ്വന്തു
സ്തോരം ചിൽ — സ്തുതേഃ പ്രേരയിതാരം
യജമാനമപി
ഇഷഃ സസ്രുഷീഃ — മരുൽ പ്രത്താന്യന്നാനി
പ്രാപ്നുവന്തു

അത്ഥം—യാതൊരു മരുൽഗണം ശത്രുക്കളായി ഭവിച്ച എല്ലാ മനുഷ്യരെയും ജയിക്കുന്നുവോ ഗണരൂപരായ ആ മരുത്തുക്കൾ യജമാനന്റെ സ്തുതിയെ നേരെ കേൾക്കട്ടെ സ്തുതിപ്രേരകനായ യജമാനന് മരുത്തുക്കളരുളുന്ന അന്നത്തെ (ക്ഷേമത്തെ) പ്രാപിയ്ക്കട്ടെ

6 പൂർവ്വീഭിർഹിദദാശിമ
ശരദ്ഭിർമ്മരുതോവയം
അവോഭിശ്ചർഷണീനാം

അന്വയം,—

ഹേ മരുതഃ പൂർവ്വീഭിഃ
ശരൽ—ഭിഃ — ബഹ്വീഭിഃ ബഹുഭിസ്സംവത്സരൈഃ
ചർഷണീനാം — സർവ്വസ്യദ്രഷ്ടൃണാം (ഭവതാം) സംബന്ധിഭിഃ
അവഃ—ഭിഃ — രക്ഷണൈര്യുക്താഃ (സന്തഃ)
വയം ദദാശിമ — യുഷ്മഭ്യം ഹവീംഷി ദത്തവന്തഃ
ഹി — യസ്മാദേവം തസ്മാൽ ഇദാനീമപി ഹവിസ്സ്വീകരണായാഗച്ഛത

അർത്ഥം—അതിന്നു പുറമേ, ഏതൊരു യജമാനന്റെ ഹവിസ്സേന്തിയല്ലതചികളായ മരുൽഗണത്തിന്ന് ഹവിർദ്ദാനാദികളാൽ ഊക്കു കൂട്ടുന്നു, ആ യജമാനൻ ധാരാളം പശുക്കളും നിറഞ്ഞ തൊഴുത്തിൽ ചെല്ലുന്നു. (അദ്ദേഹത്തിന്റെ തൊഴുത്തിൽ നിറയെ പശുക്കളുണ്ടാകുന്നു.)

4 അസ്യവീരസ്യ ബർഹിഷി
സുതസ്സോമോദിവിഷ്ടിഷു
ഉക്ഥമ്മദശ്ചശസ്യതേ

അന്വയം:—

| | |
|---|---|
| ദിവിഷ്ടിഷു ബർഹിഷി | — യജനീയ ദിവസേഷു, യജ്ഞ |
| വീരസ്യ അസ്യ | — ശത്രുക്ഷേപണ കുശലസ്യ മരുൽഗണസ്യ (പാനായ) |
| സോമഃ സുതഃ | — അഭിഷുതഃ (വേതി) |
| ഉക്ഥം | — മരുദ്ദേവതാകം ശസ്ത്രം |
| മദഃ ച | — മാരുതീ നിവിച്ച |
| (മരുൽഗണസ്യ ഹർഷായ) | |
| ശസ്യതേ | — ഹോത്രാ പഠ്യതേ |

അർത്ഥം—യാഗമനുഷ്ഠിക്കേണ്ടും ദിവസങ്ങളിൽ, യജ്ഞത്തിൽ, ശത്രുക്കളെ, അമർത്തുന്ന മരുൽഗണത്തിന്ന് കുടിപ്പാനായി സോമം ചതച്ചു വെച്ചിരിക്കുന്നു. മരുത്തുക്കൾദേവതയായ ശസ്ത്രവും മരുത്തുക്കൾക്കുള്ള നിവിത്തും (ഒരു ആഹുതിവിശേഷം അതിന്റെ മന്ത്രം) അവരുടെ ഹർഷത്തിന്നായി ഹോതാവിനാൽ ചൊല്ലപ്പെടുന്നു.

5 അസ്യശ്രോഷന്ത്വാഭുവോ
വിശ്വായശ്ചർഷണീരഭി
സൂരഞ്ചിൽ സസ്രുഷീരിഷഃ വ-11

അന്വയം:—

യഃ (മരുൽഗണഃ)
വിശ്വാഃ ചർഷണീഃ — സർവ്വാൻ ശത്രുഭൂതാൻ മനുഷ്യാൻ
അഭി ഭുവഃ — അഭിഭവതി
(താദൃക്ഗണാകാരാ മരുതഃ)
അസ്യ — യജമാനസ്യ (സ്തുതിം)
ആ ശ്രോഷന്തു — ആഭിമുഖ്യേനശൃണ്വന്തു
സൂരം ചിൽ — സ്തുതേഃ പ്രേരയിതാരം
യജമാനമപി
ഇഷഃ സസ്രുഷീഃ — മരുൽ പ്രത്താന്യന്നാനി
പ്രാപ്താനിഭവന്തു

അർത്ഥം—യാതൊരു മരുൽഗണം ശത്രുക്കളായി ഭവിച്ച എല്ലാ മനുഷ്യരെയും ജയിക്കുന്നുവോ, ഗണരൂപരായ ആ മരുത്തുക്കൾ യജമാനന്റെ സ്തുതിയെ നേരെ കേൾക്കട്ടെ. സ്തുതിപ്രേരകനായ യജമാനൻ മരുത്തുക്കളെരുളുന്ന അന്നത്തെ (ക്ഷേമത്തെ) പ്രാപിയ്ക്കട്ടെ.

6 പൂർവ്വീഭിർഹി ദദാശിമ
ശരദ്ഭിർമ്മരുതോവയം
അവോഭിശ്ചർഷണീനാം

അന്വയം:—

ഹേ മരുതഃ, പൂർവ്വീഭിഃ
ശരൽ—ഭിഃ — ബഹ്വീഭിഃ ബഹുഭിസ്സംവത്സരൈഃ
ചർഷണീനാം — സർവ്വസ്യദ്രഷ്ടൄണാം (ഭവതാം) സംബന്ധിഭിഃ
അവഃ—ഭിഃ — രക്ഷണൈര്യുക്താഃ (സന്തഃ)
വയം ദദാശിമ — യുഷ്മഭ്യം ഹവീംഷി ദത്തവന്തഃ
ഹി — യസ്മാദേവം തസ്മാൽ ഇദാനീമപിഹവിസ്വീകരണായാഗച്ഛത

അര്‍ത്ഥം—അല്ലയോ മരുത്തുക്കളേ, വളരെ കൊല്ലങ്ങളായി എല്ലാം കാണുന്ന നിങ്ങളുടെ രക്ഷണത്തോടുകൂടിയവരായിട്ടാണല്ലോ ഞങ്ങള്‍ നിങ്ങള്‍ക്കു ഹവിസ്സേകിപ്പോന്നതു്. ആപ്രകാരമാകയാല്‍ ഇപ്പോഴും ഞങ്ങള്‍ നല്കുന്ന ഹവിസ്സ് സ്വീകരിപ്പാന്‍ വന്നെത്തിയാലും.

7 സുഭഗസ്സപ്രയജ്യവോ
മരുതോഅസ്തുമര്‍ത്ത്യഃ
യസ്യപ്രയാംസിപര്‍ഷഥ

അന്വയം:—

ഹേ പ്ര-യജ്യവഃ, മരുതഃ — പ്രകര്‍ഷേണ യഷ്ടവ്യാഃ മരുതഃ
യസ്യ പ്രയാംസി പര്‍ഷഥ — ഹവിര്‍ല്ലക്ഷണാന്യന്നാനി ആത്മനിസിഞ്ചഥ, സ്വീകരുഥ
സഃ മര്‍ത്ത്യഃ സു-ഭഗഃ അസ്തു— മനുഷ്യഃ, യജമാനഃ ശോഭന ധനോഭവതു

അര്‍ത്ഥം—നല്ലപോലെ യജിക്കപ്പെടേണ്ടും മരുത്തുക്കളേ, ഏവന്റെ ഹവിരന്നം നിങ്ങളുടെ ആത്മാവില്‍ അര്‍പ്പിക്കപ്പെടുന്നു, നിങ്ങള്‍ സ്വീകരിക്കുന്നു, ആ യജമാനന്‍ ശോഭനമായ ഐശ്വര്യത്തോടുകൂടിയവനായി ഭവിക്കട്ടെ.

8 ശശമാനസ്യ വാനര
സ്വേദസ്യ സത്യശവസഃ
വിദാകാമസ്യ വേനതഃ

അന്വയം:—

ഹേ സത്യ-ശവസഃ നരഃ — അവിതഥബലാഃ നേതാരഃ (മരുതഃ)
ശശമാനസ്യ — യുഷ്മാന്‍ സ്തുതിഭിസ്സംഭജമാനസ്യ

| | |
|---|---|
| സ്വോദസ്യ വാ | — സ്ലവോച്ചാരണ ജനിതേന ശ്രമേണ സ്വിദ്യമാന ഗാത്രസ്യ (വാശബ്ദസ്സമച്ചയേ) |
| വേനതഃ | — കാമയമാനസ്യ |
| കാമസ്യ | — കാമം, അഭിലാഷം |
| വിദ | — ലംഭയത, പ്രയച്ഛത |

അത്ഥം—സഫല ബലന്മാരായ നേതാക്കളേ, മരുത്തുക്കളേ, നിങ്ങളെ സ്ലവങ്ങരം കൊണ്ടു ഭജിക്കുന്നവനും സ്തുതികാം ഉറക്കെച്ചൊല്ലി ശ്രമം കൊണ്ടു് വിയക്കുന്നവനും അഭിലാഷാത്ഥിയുമായ സ്തോതാവിൻെറ ആഗ്രഹം നേടിക്കൊടുത്താലും

9 യൂയന്തൽ സത്യശവസ
ആവിഷ്ക്കത്തമഹിത്വനാ
വിധ്യതാവിദ്യുതാരക്ഷഃ

അന്വയം —

| | |
|---|---|
| ഹേ സത്യ—ശവസഃ | — അപ്രധൃഷ്യബലാഃ (മരുതഃ) |
| യൂയം തൽ | — വൃത്രവധാദി പ്രസിദ്ധം മാഹാത്മ്യം |
| ആവിഃ കത്ത | — ആവിഷ്കുരുത, പ്രകാശയത |
| വി—ദ്യുതാ മഹി—ത്വനാ | — വിദ്യോതമാനേന മഹത്വേന |
| രക്ഷഃ | — അസ്മാകമുപദ്രവകാരിണം രാക്ഷസാദികം |
| വിധ്യത | — താഡയത, നാശയത |

അത്ഥം—അപ്രധൃഷ്യശക്തികളായ മരുത്തുക്കളേ, നിങ്ങരം വൃത്രവധാദികളിൽ പ്രസിദ്ധമായ മാഹാത്മ്യത്തെ ആവിഷ്കരിച്ചാലും, പ്രകാശിപ്പിച്ചാലും ഞങ്ങളെ ഉപദ്രവിക്കുന്ന രാക്ഷസാദികളെ തേജസ്സുററ മഹത്വം കൊണ്ടു് അമത്തിയാലും.

10 ഗൂഹതാഗുഹ്യന്തമോ
വിയാതവിശ്വമത്രിണം
ജ്യോതിഷ്ക്കത്തായദുശ്മസി

അന്വയം:—

(ഹേ മരുതഃ) ഗുഹ്യം — ഗുഹായാംസ്ഥിതം, സർവ്വത്ര വ്യാപ്തം

തമഃ ഗൂഹത — അന്ധകാരം സംവൃതം കരുത

(യഥാ അസ്മാഭിർന്നദൃശ്യതേ തഥാ അദർശനം പ്രാപയത)

വിശ്വം അത്രിണം — സർവ്വമത്താരം, രാക്ഷസാദികം

വി യാത — വിവിധം യാപയത, സകാശാന്നിർഗ്ഗമയത

യൽ ജ്യോതിഃ — സൂര്യാദികം പ്രകാശം

(വയം) ഉശ്മസി (തൽ)

കർത്ത — കാമയാമഹേ തൽകരുത

അഥവാ—ഗുഹ്യം (ഗുഹായാം, ഗുഹാദിരൂപേ ഹൃദയേഭവം) തമഃ (ഭാവരൂപാജ്ഞാനം) ഗൂഹത (വിനാശയത) അത്രിണം (പുരുഷാർത്ഥസ്യ അത്താരം, കാമക്രോധാദികം സർവ്വം) വിയാത (വിനിർഗ്ഗമയത) യൽ ജ്യോതിഃ (പരതത്വസാക്ഷാൽകാരരൂപം ജ്ഞാനം) ഉശ്മസി (കാമയാമഹേ) (പ്രാണാപാനാദി പഞ്ചവൃത്തിരൂപാഃ മരുതഃ തൽ) കർത്ത (കരുത)

അർത്ഥം—അല്ലയോ മരുത്തുക്കളേ, ഗുഹയിൽ ഉളവായി എല്ലാടവും വ്യാപിച്ച ഇരുട്ടിനെ അകററിയാലും. ആ ഇരുട്ട് ഞങ്ങാക്ക് കാണാതാക്കിയാലും. എല്ലാം ഭക്ഷിക്കുന്ന രാക്ഷസാദികളെ ഞങ്ങളുടെ സമീപത്തിൽ നിന്ന് ഓടിച്ചാലും. സൂര്യാദികളായി ഞങ്ങാം കാമിക്കുന്ന പ്രകാശം ഉണ്ടാക്കിയാലും.

അല്ലെങ്കിൽ—ഗുഹാരൂപമായ ഹൃദയത്തിലുള്ള അന്ധകാരരൂപമായ അജ്ഞാനത്തെ നശിപ്പിച്ചാലും. പുരുഷാർത്ഥങ്ങളെ വിഴുങ്ങുന്ന കാമക്രോധാദികളെയെല്ലാം ദൂരീകരിച്ചാലും. പരമതത്വ സാക്ഷാൽകാരരൂപമായ ഏതു ജ്ഞാനത്തെയാണോ ഞങ്ങാം കാമിക്കുന്നതു്, ആ ജ്ഞാനം, പ്രാണാപാനാദി പഞ്ചരൂപന്മാരായ മരുത്തുക്കളേ, നിങ്ങളുണ്ടാക്കിത്തന്നാലും.

വൎഗ്ഗം 13 ജഗതീച്ഛന്ദഃ

1 പ്രത്വക്ഷസഃ പ്രതവസോ വിരപ്ശിനോ
നാനതാ അവിഥുരാ ഋജീഷിണഃ
ജുഷ്ടതമാസോനൃതമാസോ അഞ്ജിഭി
വ്യാനജ്രേ കേചിദുസ്രാഇവ സ്തൃഭിഃ

അന്വയം:—

| | |
|---|---|
| പ്ര–തവസഃ | — പ്രകൃഷ്ട ബലോപേതാഃ |
| പ്ര–ത്വക്ഷസഃ | — ശത്രൂണാം പ്രകൎഷേണ തനൂകൎത്താരഃ ശത്രുഘാതിനഃ |
| വി–രപ്ശിനഃ | — മഹാന്തഃ |
| ഋജീഷിണഃ | — രസാനാം പ്രാൎജ്ജയിതാരഃ |
| അനാനതാഃ | — ആനതിരഹിതാഃ, സൎവ്വോൽകൃഷ്ടാഃ |
| അവിഥുരാഃ | — അവിയുക്താഃ, സപ്തഗണ രൂപേണ സംഘീഭൂതാഃ |
| ജുഷ്ട–തമാസഃ | — അതിശയേനയഷ്ടൃഭിഃ സേവിതാഃ |
| നൃ–തമാസഃ | — അതിശയേന മേഘാദേൎന്നേതാരഃ |
| സ്തൃ–ഭിഃ അഞ്ജി–ഭിഃ | — ശരീരാച്ഛാദകൈഃ, രൂപാഭി വ്യഞ്ജകൈരാഭരണൈഃ |
| കേ ചിൽ ഉസ്രാഃ–ഇവ | — കേചന സൂൎയ്യരശ്മയോ യഥാ തദ്വൽ |
| വി ആനജ്രേ | — നഭസിവ്യക്താദൃശ്യന്തേ |

അൎത്ഥം—ഏററവും ബലവാന്മാരും ശത്രുഘാതികളും, മഹാന്മാരും, രസങ്ങളെ വലിച്ചെടുക്കുന്നവരും, ആരെയും വണങ്ങാത്തവരും, ഒരിയ്ക്കലും വേർപിരിയാത്തവരും (ഏഴേഴു ഗണങ്ങളാൽ സംഘടിതരും) യഷ്ടാക്കളാൽ ഏററവും സേവിതന്മാരും, മഴക്കാറിനെയും മററും നയിയ്ക്കുന്നവരും, ശരീരം മറയ്ക്കുന്ന ആഭരണങ്ങളണിഞ്ഞവരുമായ മരുത്തുക്കൾ, ചില സൂൎയ്യരശ്മികൾ ശോഭിയ്ക്കുന്നപോലെ, ആകാശത്തിൽ വ്യക്തമായി കാണപ്പെടുന്നു

2 ഉപഹ്വരേഷുയദചിധ്വംയയിം
വയഇവമരുതഃ കേനചിത്പഥാ
ശ്ചോതന്തികോശാഉപവോരഥേഷ്വാ
ഘൃതമുക്ഷതാമധുവർണ്ണമർച്ചതേ

അന്വയം:—

ഹേ മരുതഃ ഉപ—ഹ്വരേഷു — ഗന്തവ്യേഷു അസ്മാകം സന്നികൃഷ്ടേഷു നഭസഃ പ്രദേശേഷു
യത് യയിം — യദാ ഗതിമന്തം മേഘം
അചിധ്വം — വർഷണസാമർത്ഥ്യേനോപേതം കരുഥ
വയഃ—ഇവ — പക്ഷിണ ഇവ
കേന ചിത് പഥാ ഉപ — കേനചിദാകാശമാർഗ്ഗേണ ശീഘ്രം ഉപഗച്ഛന്തഃ
(തദാനീം) കോശാഃ — മേഘാഃ
വഃ രഥേഷു — യുഷ്മാകം രഥേഷ്വാസക്താഃ
ശ്ചോതന്തി — ജലം മുഞ്ചന്തി
(യസ്മാദേവം തസ്മാത് ഹേ മരുതഃ യൂയം)
അർച്ചതേ — യുഷ്മാൻ ഹവിർഭിഃ പൂജതേ (മഹ്യം)
മധു—വർണ്ണം — മധുസദൃശരൂപം, സ്വച്ഛം
ഘൃതം ആ ഉക്ഷത — വൃഷ്ട്യുദകമാസമന്താത് സിഞ്ചത

അർത്ഥം—അല്ലയോ മരുത്തുകളേ, അടുത്തുള്ള ആകാശ പ്രദേശത്ത് എപ്പോൾ ഗതി ശീലമായ മേഘത്തെ പെയ്യാൻ ഒരുക്കുന്നുവോ അപ്പോൾ പക്ഷികൾപോലെ ആകാശത്തിൽ ഒരു മാർഗ്ഗത്തിലൂടെ വേഗത്തിൽ ഗമിക്കുന്ന ആ നിങ്ങളുടെ തേരുകളോടടുപ്പിച്ച് നിങ്ങൾ വെള്ളം പെയ്യിക്കുന്നു. അപ്രകാരമാകയാൽ അല്ലയോ മരുത്തുകളേ, നിങ്ങൾ ഹവിസ്സുകളാൽ നിങ്ങളെ പൂജിക്കുന്ന എന്നെ തേനൊത്ത നിർമ്മലമായ മഴവെള്ളംകൊണ്ട് നനച്ചാലും. അതായത് ഞങ്ങളാഗ്രഹിക്കുന്ന വിധം മഴ പെയ്യിച്ചാലും.

3 പ്രൈഷാമജ്മേഷുവിഥുരേവരേജതേ

ഭൂമിര്യാമേഷുയദ്ധയുഞ്ജതേശുഭേ

തേക്രീളയോധുനയോഭ്രാജദൃഷ്ടയ

സ്വയമ്മഹിത്വം പനയന്തധൂതയഃ

അന്വയം:—

| | |
|---|---|
| യൽ ഹ | — യദാഖലു (ഏതേ മരുതഃ) |
| ശുഭേ യുഞ്ജതേ | — ശോഭനായവൃഷ്ട്യുദകായ മേഘാൻ സജ്ജീകുർവ്വന്തി |
| (തദാനീം) അജ്മേഷു | — മേഘാനാം ഉൽക്ഷേപകേഷു |
| ഏഷാം യാമേഷു | — മരുതാം സംബന്ധിഷു നിയമനേഷു സത്സു |
| ഭൂമിഃ വിഥുരാ—ഇവ | — യഥാ ഭർത്തൃവിയുക്താ ജായാ രാജോപദ്രവാദിഷു സൽസു നിരാലംബാസതീ കമ്പതേ തദ്വൽ |
| പ്ര രേജതേ | — പ്രകർഷേണ കമ്പതേ |
| തേ ക്രീളയഃ ധുനയഃ | — താദൃശാവിഹാരശീലാഃ, ചലന സ്വഭാവാഃ |
| ഭ്രാജൽ—ഋഷ്ടയഃ | — ദീപ്യമാനായുധാഃ (മരുതഃ) |
| ധൂതയഃ | — പർവ്വതാദീൻ ധുന്വന്തഃ (സന്തഃ) |
| സ്വയം മഹി—ത്വം പനയന്ത | — സ്വകീയമഹിമാനം വിഹരന്തി. |

അർത്ഥം—എപ്പോഴാണോ ഈ മരുത്തുക്കൾ പെയ്ത്തുവെള്ളത്തിന്നായി മഴക്കാറുകളെ ഒരുക്കുന്നതു്, അപ്പോൾ മേഘങ്ങളെ അങ്ങിങ്ങു നയിയ്ക്കുന്ന മരുത്തുക്കളുടെ പ്രവൃത്തിയിൽ ഭൂമി, ഭർത്തൃവിയുക്തയായ സ്ത്രീ രാജോപദ്രവാദികളാൽ അവലംബമററു വിറയ്ക്കുന്നപോലെ, ഏററവും വിറയ്ക്കുന്നു. വിഹാരശീലരും ചലനസ്വഭാവരും മിന്നുന്ന ആയുധങ്ങളോടുകൂടിയവരുമായ മരുത്തുക്കൾ പർവ്വതാദികളെ പിഴുതു്, സ്വന്തം മഹിമയെ പ്രകടിപ്പിയ്ക്കുന്നു. (അപ്പോഴാണു് ഭൂമി വിറയ്ക്കുന്നതു്.)

4 സഹിസ്വസൃത് പൃഷദശ്വോ യുവാഗണോ ऽ
യാ ഈശാനസ്തവിഷീഭിരാവൃതഃ
അസിസത്യഋണയാവാനേദ്യോ
സ്യാധിയഃ പ്രാവിതാഥാ വൃഷാഗണഃ

അന്വയം—

| | | |
|---|---|---|
| സ്വ-സൃത് | — | സ്വയമേവസരൻ, പ്രേരകരഹിതഃ |
| പൃഷത്-അശ്വഃ | — | അശ്വസ്ഥാനീയാഃ ശ്വേതബിന്ദ്വങ്കിതാഃ മൃഗ്യഃ യസ്യസഃ |
| യുവാ | — | നിത്യ തരുണഃ |
| തവിഷീഭിഃ ആ-വൃതഃ | — | ബലൈഃ പരിവേഷ്ടിതഃ |
| സത്യഃ | — | സത്കർമ്മാർഹഃ |
| ഋണ-യാവാ | — | സ്തോതൄണാം ഋണസ്യാപഗമയിതാ |
| അനേദ്യഃ | — | സർവ്വൈരനിന്ദിതഃ |
| വൃഷാ ഗണഃ | — | ജലാനാം വർഷിതാ മരുദ്ഗണഃ |
| സഃ ഹി ഗണഃ | — | സഖലു മരുദ്ഗണഃ |
| അയാ ഈശാനഃ | — | സർവ്വസ്യ ജഗതഃ ഈശനശീലഃ (ഭവതി) |
| (ഏവം ഭൂതോ മരുദ്ഗണഃ) | | |
| അസ്യാഃ ധിയഃ | — | അസ്മദീയസ്യാസ്യകർമ്മണഃ |
| അഥ പ്ര-അവിതാ | | |
| അസി | — | പ്രകർഷേണ രക്ഷിതാ ഭവസി |

അർത്ഥം—അന്യപ്രേരണയില്ലാതെ സ്വയം ചരിക്കുന്നതും തേർകുതിരയുടെ സ്ഥാനത്തു് വെള്ളപ്പുള്ളികളുററ പേടമാനുകളോടുകൂടിയതും നിത്യയുവത്വമാർന്നതും ബലങ്ങളാൽ ചുററപ്പെട്ടതും നല്ലകർമ്മങ്ങൾക്കർഹവും സ്തോതാക്കളുടെ കടബാധ്യത തീർക്കുന്നതും (ധാരാളം ധനം നല്കുന്നതും) ആരാലും നിന്ദിക്കപ്പെടാത്തതും വെള്ളം വർഷിക്കുന്നതുമായ ആ മരുത്സമൂഹമാണല്ലോ ലോക

ത്തിന്നുമുഴവൻ നാഥത്വത്തിൽ ഭവിയ്ക്കുന്നതു്. അപ്രകാരമുള്ള മരുൽസമൂഹം നമ്മുടെ കർമ്മത്തിന്നു് (അതിൽ പങ്കുകൊണ്ടനുഗ്രഹിച്ചു് തികച്ചും) രക്ഷാകർത്തൃത്വത്തിൽ ഭവിയ്ക്കട്ടെ.

5 പിതുഃ പ്രത്നസ്യ ജന്മനാവദാമസി
സോമസ്യ ജിഹ്വാ പ്രജിഗാതി ചക്ഷസാ
യദീമിന്ദ്രം ശമ്യൃക്വാണ ആശതാ
ദിന്നാമാനി യജ്ഞിയാനി ദധിരേ

അന്വയം:—

| | |
|---|---|
| പ്രത്നസ്യ പിതുഃ യൽ | — ചിരന്തനസ്യാസ്മാകം ജനകസ്യ രഹൂഗണസ്യ സകാശാൽ യജ്ജന്മ, തേന വയം. |
| വദാമസി | — ബ്രൂമഃ |
| സോമസ്യ | — യജ്ഞേഷ്വഭിഷുതസ്യ സോമസ്യ |
| ചക്ഷസാ | — പ്രകാശമാനയാ ആഹുത്യാ (സഹിതാ) |
| ജിഹ്വാ | — സ്തുതിരൂപാവാക് |
| പ്ര ജിഗാതി | — മരുൽഗണം പ്രകർഷേണ ഗച്ഛതി |
| (യസ്മാൽ) ഈം ഏനം | — ഇന്ദ്രം |
| ശമി | — വൃത്രവധാദിരൂപേ കർമ്മണി |
| ഋക്വാണഃ | — ''പ്രഹര ഭഗവോ ജഹി വീര യസ്വ'' ഇത്യേവം രൂപയാ സ്തുത്യായുക്താസ്സന്തഃ |
| ആശത | — പ്രാപ്നുവൻ, നപര്യത്യാക്ഷുഃ |
| ആൽ ഇൽ | — ഏവമിന്ദ്രപ്രാപ്ത്യനന്തരമേവ |
| യജ്ഞിയാനി നാമാനി | — യജ്ഞാർഹാണി നാമാനി ഇന്ദ്ര സകാശാൽ ലബ്ധ്വാ |
| ദധിരേ | — ധൃതവന്തഃ |

(തസ്മാദേഷാം യജ്ഞേ സോമാഹുതിശ്ച ക്രിയതേ)

അർത്ഥം—പുരാതനനായ അച്ഛൻ രഹൂഗണങ്കൽനിന്നുള്ള ജനനംകൊണ്ട് ഞാൻ പറയുന്നു: യജ്ഞങ്ങളിൽ സംസ്കരിച്ച സോമദ്രവ്യത്തിൻെറ പ്രകാശമാനമായ ആഹുതിയോടൊത്ത് സ്തുതിരൂപമായ വാക്കു മരുൽഗണത്തെ വേണ്ടപോലെ പ്രാപിക്കുന്നു. വൃത്രവധാദിരൂപങ്ങളായ കർമ്മങ്ങളിൽ ഇവർ "ഭഗവൻ, അടിക്കുക, ജയിക്കുക" എന്ന് പറഞ്ഞു പ്രോത്സാഹിപ്പിച്ച്, വിടാതെനിന്നു. അങ്ങിനെ, ഇന്ദ്രൻെറ കൂടെത്തന്നെ നിന്നതിന്നശേഷമാണ് അവർ യജ്ഞാർഹങ്ങളായ നാമങ്ങളെ ലഭിച്ചു ധരിക്കുന്നത്. അതുകൊണ്ടവർക്കിന്നും സോമാഹുതിയും സ്തുതിയും നടത്തപ്പെടുന്നു.

6 ശ്രിയസേകം ഭാനുഭിസ്സമ്മിമിക്ഷിരേ
തേ രശ്മിഭിസ്ത ഋക്വഭിസ്സുഖാദയഃ
തേവാശീമന്ത ഇഷ്മിണോ അഭീരവോ
വിദ്രേപ്രിയസ്യ മാരുതസ്യ ധാമ്നഃ വ. 13

അന്വയം:—

| | |
|---|---|
| തേ | — പൂർവ്വോക്താ മരുതഃ |
| ഭാന-ഭിഃ രശ്മി-ഭിഃ | — ഭാസശീലൈഃ, ദീപ്യമാനൈഃ സൂര്യരശ്മിഭിഃ (സഹ) |
| കം ശ്രിയസേ | — വൃഷ്ട്യുദകം ശ്രയിതും |
| സം മിമിക്ഷിരേ | — സമ്യക് പൃഥിവീം സേക്തുമിച്ഛന്തി |
| (ഏവം വൃഷ്ടിമുത്പാദ്യ) | |
| തേ ഋക്വ-ഭിഃ | — മരുതഃ സ്തുതിമദ്ഭിഃ ഋത്വിഗ്ഭിഃ (സഹ) |
| സു-ഖാദയഃ | — ശോഭനഹവിർഭക്ഷയിതാരഃ (ഭവന്തി) |
| വാശീ-മന്തഃ | — ശോഭനയാസ്തുതിവാചോപേതാഃ |
| ഇഷ്മിണഃ | — ഗതിമന്തഃ |
| അഭീരവഃ | — ഭയരഹിതാഃ |

| | |
|---|---|
| തേ പ്രിയസ്യ | — സവ്വാഭിമതസ്യ |
| മാരുതസ്യ ധാമ്നഃ | — മരുൽസംബന്ധിനഃ സ്ഥാനം |
| വിദ്രേ | — ലബ്ധവന്തഃ |

അൎത്ഥം—മുൻ പറഞ്ഞ മരുത്തുക്കരം മിന്നിത്തിളങ്ങുന്ന സൂര്യരശ്മികളോടുകൂടി, പ്രാണികൾക്കു ജീവനാശ്രയമായി മഴവെള്ളത്തെ പെയ്യിച്ചു് ഭൂമിയെ നനച്ചുനിച്ചിച്ചു. അപ്രകാരം മഴപെയ്യിച്ചു് അവർ സ്തുതികാരന്മാരായ ഋത്വിക്കുകളോടുകൂടി നല്ല ഹവിസ്സു ഭക്ഷിയ്ക്കുന്നവരായി. ശോഭനസ്തുതിയോറവരും ഗതിശീലരും നിർഭയരുമായ ആ മരുത്തുക്കരം സർവ്വകരം പ്രീതികരമായ മാരുതസ്ഥാനം നേടിയവരായി.

വൎഗ്ഗം 14

1 ആവിദ്യുന്മദ്ഭിർമ്മരുതസ്സ്വൎക്കൈ

രഥേഭിര്യാതഋഷ്ടിമദ്ഭിരശ്വപൎണ്ണൈഃ

ആവൎഷിഷ്ഠയാനഇഷാ

വയോനപപ്തതാസുമായാഃ

അന്വയം:—

| | |
|---|---|
| ഹേ മരുതഃ വിദ്യുന്മൽ-ഭിഃ | — വിശിഷ്ടദീപ്തിയുക്തൈഃ |
| സു-അൎക്കൈഃ | — ശോഭനഗമനയുക്തൈഃ |
| ഋഷ്ടിമൽ-ഭിഃ | — ശക്തിരൂപൈരായുധൈര്യുക്തൈഃ |
| അശ്വ-പൎണ്ണൈഃ | — അശ്വാനാം പതനം, ഗമനം യേഷാംതാദൃശൈഃ |
| രഥേഭിഃ ആ യാത | — ആത്മീയൈരഥൈഃ ആഗച്ഛത |
| ഹേ സു-മായാഃ | — ശോഭനകൎമ്മാണഃ |
| വൎഷിഷ്ഠയാ ഇഷാ | — പ്രവൃദ്ധതരയാ അസ്മഭ്യം ദാതവ്യേനാന്നേന (സഹ) |
| നഃ വയഃ ന ആ പപ്തത | — അസ്മാൻ പ്രതിപക്ഷിണ ഇവ ശീഘ്രമാപതത, ആഗച്ഛത |

അർത്ഥം—അല്ലയോ മരുത്തുക്കളെ വിശിഷ്ട പ്രകാശത്തോടും ശോഭന ഗമനത്തോടും ശക്തിരൂപങ്ങളായ ആയുധങ്ങളോടും കൂടിയവരും കതിരകളുടെ ശീഘ്രഗതിയോടു കൂടിയവരുമായ സ്വന്തം തേരുകളിൽ നിങ്ങൾ വന്നാലും. ശോഭനേ കർമ്മാക്കളേ, ഞങ്ങൾക്ക് തരാനുള്ള സമൃദ്ധമായ അന്നത്തോടുകൂടി, പക്ഷികൾപോലെ വേഗത്തിൽ ഞങ്ങളുടെ അടുക്കൽ ഇറങ്ങി വന്നാലും.

2 തേരുണേഭിർവ്വരമാപിശങ്ഗൈഃ
ശ്ശുഭേകംയാന്തിരഥതുർഭിരശ്വൈഃ
രുക്മോനച്ചിത്രസ്വധിതീവാൻപവ്യാ
രഥസ്യജങ്ഘനന്തഭൂമ

അന്വയം:—

| | |
|---|---|
| തേ | — പൂർവ്വോക്താമരുതഃ |
| അരുണേഭിഃ | |
| പിശങ്ഗൈഃ | — അരുണവർണ്ണൈഃ പിംഗളവർണ്ണൈരുപേതൈഃ |
| രഥതുഃ—ഭിഃ അശ്വൈഃ | — രഥസ്യപ്രേരയിതൃഭിഃ അശ്വൈഃ |
| വരം കം | — ദേവാനാം വരീതാരം, സ്തുവന്തംയജമാനം |
| ശുഭേ | — തസ്യശോഭാം കർത്തും |
| ആ യാന്തി | — ആഗച്ഛന്തി |
| (തേഷാം മരുതാം ഗണഃ) | |
| രുക്മഃ ന ചിത്രഃ | — രോചമാനം സുവർണ്ണമിവ ദർശനീയഃ |
| സ്വധിതി—വാൻ | — ശത്രൂണാം ഖണ്ഡകേനായുധേനോപേതഃ |
| (ഏവം വിധാഃ ഗണരൂപാമരുതഃ) രഥസ്യ | |
| പവ്യാ | — ചക്രധാരയാ |
| ഭൂമ ജങ്ഘനന്ത | — ഭൂമിം അത്യർത്ഥം ഘ്നന്തി |

(മരുതാം ഭാരസഹമാനാ ഭൂമിരതി പീഡിതാ ബഭൂവ)

അർത്ഥം—മുൻപറഞ്ഞ മരുത്തുക്കാം ചുകപ്പും ഇളംമഞ്ഞയുമായ നിറങ്ങളോടുകൂടിയവയും തേർവലിയ്ക്കുന്നവയുമായ കുതിരകളൊത്ത്, ദേവന്മാരെ വരിയ്ക്കുന്നവരും സ്തുതിയ്ക്കുന്നവരുമായ യജമാനന്റെ സമീപം, അദ്ദേഹത്തിന്ന് നന്മചെയ്‌വാനായി വന്നുചേരുന്നു. ആ മരുത്തുക്കളുടെ സമൂഹം, തിളങ്ങുന്ന സ്വർണ്ണംപോലെ ദർശനീയവും ശത്രുക്കളെ ഖണ്ഡിയ്ക്കുന്ന ആയുധത്തോടുകൂടിയതുമാകുന്നു. ഗണത്രയപരായ മരുത്തുക്കാം രഥചക്രത്തിന്റെ ഉരുളിച്ചുകൊണ്ട് ഭൂമിയെ ഞെരുക്കുന്നു. മരുത്തുക്കളുടെ കനം താങ്ങാനാവാതെ ഭൂമി കുഴങ്ങുന്നു. (ഇവിടെ കുതിരകാം, എന്നു പറഞ്ഞിട്ടുണ്ടെങ്കിലും ആ സ്ഥാനത്തുള്ള പുള്ളിമാൻപേടകളെയാണുദ്ദേശിച്ചിട്ടുള്ളത്)

3 ശ്രീയേകംവോ അധിതനൂഷുവാശീ
മ്മേധാവനാനകൃണവന്തഊർധ്വാ
യുഷ്മഭ്യേങ്കംമരുതസ്സുജാതാ
സ്തുവിദ്യുമ്നാസോധനയന്തേഅദ്രിം

അന്വയം:—

| | |
|---|---|
| (ഹേ മരുതഃ) വഃ തനൂഷു | — യുഷ്മാകം ശരീരേഷു, അംസപ്രദേശേഷു |
| വാശീഃ | — ശത്രൂണാമാക്രോശകമായുധം |
| ശ്രിയേ കം അധി | — ഐശ്വര്യാർത്ഥം (വർത്തതേ) |
| (താദൃശാ മരുതഃ) വനാ ന | — ഉച്ഛ്രിതാൻ വൃക്ഷസമൂഹാനിവ |
| മേധാ | — മേധാൻ, യജ്ഞാൻ |
| ഊർധ്വാ | — ഊർധ്വാൻ, ഏകാഹാഹീനസത്രരൂപേണോച്ഛ്രിതാൻ |
| കൃണവന്തേ | — യജമാനൈഃ കാരയന്തി |
| ഹേ സു–ജാതാഃ | — ശോഭനേ ജനനയുക്താഃ |
| മരുതഃ യുഷ്മഭ്യം കം | — യുഷ്മദർത്ഥം സുഖകരം |
| അദ്രിം | — സോമാഭിഷവേ പ്രവൃത്തം ഗ്രാവാണം |
| തുവി–ദ്യുമ്നാസഃ | — പ്രഭൂതധനാഃ |
| ധനയന്തേ | — ധനം കുർവന്തി, യുഷ്മാകം യാഗായ ഗ്രാവഭിരഭിഷുണ്വന്തി |

അർത്ഥം—അല്ലയോ മരുത്തുക്കളേ, നിങ്ങളുടെ തോളിൽ ശത്രുക്കളുടെ നേരെ അലറുന്ന കുന്തം ശോഭയോടായി നിലകൊള്ളുന്നു. ആ മരുത്തുക്കൾ പടിപടിയായി ഉയർന്നുപോകുന്ന വൃക്ഷസമൂഹങ്ങളെപ്പോലെ യജ്ഞങ്ങളെ ഏകാഹം, അഹീനം, സത്രം, എന്നിങ്ങനെ ക്രമത്തിൽ ഉയർത്തിയുയർത്തി യജമാനന്മാരെക്കൊണ്ട് ചെയ്യിക്കുന്നു, അതിന്ന് പ്രേരിപ്പിക്കുന്നു, അനുകൂലപരിതസ്ഥിതികളുണ്ടാക്കുന്നു. അല്ലയോ ശോഭനജന്മാക്കളേ, മരുത്തുക്കളേ, നിങ്ങൾക്കുവേണ്ടി മികച്ച ധനവാന്മാർ സുഖകരമായ പിടികല്ലിനാൽ യാഗത്തിന്ന് സോമം ചതച്ചു സംസ്കരിക്കുന്നു. ആ പിടികല്ലിനെ സോമസംസ്കാരംകൊണ്ട് ഒരു ധനമാക്കുന്നു. യാഗത്തിന്നു സോമം സംസ്കരിക്കുന്നു.

4 അഹാനിഗൃധ്രാഃ പര്യാവ ആഗു
രിമാന്ധിയം വാർക്കാര്യാഞ്ചദേവീം
ബ്രഹ്മകൃണ്വന്തോഗോതമാസോഅർക്കൈ
രൂർദ്ധ്വന്നുനുദ്രഉത്സധിം പിബധ്യൈ

അന്വയം:—

(ഹേ ഗോതമാഃ) ഗൃധ്രാഃ — ജലാഭികാംക്ഷായുക്താൻ
വഃ — യുഷ്മാൻ
അഹാനി — ശോഭനോദകോപേതാനി ദിനാനി
പരി ആ അഗുഃ — പര്യാഗതാനി, പരിതഃ ആഭിമുഖ്യേന പ്രാപ്താനി ഖലു
(പ്രാപ്യ ച) വാർക്കാര്യാം — വാരിഭിഃ, ഉദകൈർന്നിഷ്പാദ്യാം
ഇമാം ധിയം ച — ജ്യോതിഷ്ടോമാദിലക്ഷണം കർമ്മ ച
ദേവീം — ദ്യോതമാനമകപ്പിൻ
(യേഷാഹസ്സ) ബ്രഹ്മ — ഹവിർല്ലക്ഷണമന്നം
അർക്കൈഃ — മന്ത്രസാദ്ധ്യൈസ്സ്തോത്രൈഃ (സഹ)

| | |
|---|---|
| ആ കൃണ്വന്തഃ | — മരുത്ഭ്യഃ കുർവന്തഃ |
| ഗോതമാസഃ | — ഗോതമാ ഋഷയഃ |
| ഉത്സ ധിം | — കൂപം |
| പിബധ്യൈ ഊർധ്വം | |
| നുനുദ്രേ | — സ്വകീയപാനായനുനുദിരേ, ദേശാന്തരേ വർത്തമാനം കൂപ മുൽഖാതവന്തഃ |

അർത്ഥം—ദാഹബാധിതന്മാരായ ഗോതമന്മാരാൽ സ്തുതിക്കപ്പെട്ട മരുത്തുക്കൾ അന്യത്ര നില്ക്കുന്ന ഒരു കിണർ പുഴക്കിക്കൊണ്ടുവന്നുകൊടുത്തുവല്ലൊ അതിനെ ഉള്ളിൽ വെച്ച് മററ് ഋഷിമാർ ഗോതമന്മാരോടു പറയുകയാണ്

അല്ലയോഗോതമന്മാരേ, ദാഹിച്ച് ജലം കാംക്ഷിച്ച നിങ്ങൾ തെളിഞ്ഞ വെള്ളത്തോടുകൂടിയ ദിവസങ്ങളെ പ്രാപിച്ചു വല്ലൊ അങ്ങിനെ പ്രാപിച്ച് (നിങ്ങൾ ദാഹംതീക്കുക മാത്രമല്ല) ജലംകൊണ്ടു സാധിയ്ക്കേണ്ടതായ ജ്യോതിഷ്ടോമകർമ്മം വെടുപ്പായി ചെയ്തു മന്ത്രസാധ്യങ്ങളായ സ്തോത്രങ്ങളോടുകൂടി മരുത്തുക്കളെസ്സേവിച്ച്, മഹർഷിമാർ കിണർവെള്ളംകുടിപ്പാനായി അന്യദിക്കിൽ നിന്നു പൊക്കി എടുത്തു വരുത്തിയല്ലൊ (ഈ ഋക്കിൽ ഗോതമന്മാരോടാണ് പറയുന്നതെങ്കിലും മരുത്തുക്കളുടെ അത്ഭുതകർമ്മം പറയുന്നതുകൊണ്ട് മരുൽസ്തുതിതന്നെ )

6 ഏതത്ത്യന്ന യോജനമചേതി
സസ്വഹയന്മരുതോ ഗോതമോവഃ
പശ്യൻഹിരണ്യചക്രാ നയോദംഷ്ട്രാൻ
വിധാവതോ വരാഹൂൻ

അന്വയം:—

ഹേ മരുതഃ,

| | |
|---|---|
| ഏതൽ യോജനം | — സ്വാനുരൂപം സ്തോത്രം |
| ത്യൽ ന | — പ്രസിദ്ധമന്യദാത്മീയം സ്തോത്രമിവ |

അചേതി — സർവ്വൈർജ്ഞായതേ
വഃ യത് — യുഷ്മദർത്ഥം യദേതത് സൂക്തരൂപം സ്തോത്രം

ഗോതമഃ
ഹിരണ്യ–ചക്രാൻ — ഹിരണ്യചക്രരഥാരൂഢാൻ
അയഃ–ദംഷ്ട്രാൻ — അയോമയീഭിഃ ചക്രധാരാഭിര്യുക്താൻ
വി ധാവതഃ വരാഹൂൻ — വിവിധമിതസ്തതഃ പ്രവർത്ത മാനാൻ, ശത്രോ ഹന്തൄൻ
പശ്യൻ — സമ്യക്ജാനൻ
സസ്വഃ ഹ — ഉച്ചാരിതവാൻ ഖലു
(ഗോതമഃ യൽ സ്തോത്രം കൃതവാൻ തദേതൽ സർവ്വോൽകൃഷ്ടം സൽ അസ്മാഭിരുപലഭ്യതേ)

അർത്ഥം–അല്ലയോ മരുത്തുക്കളേ, സൂക്തരൂപമായ ഈ സ്തോത്രം (മരുൽസ്തോത്രം) പ്രസിദ്ധമായ മററു് ഉത്തമസ്തോത്രം പോലെ എല്ലാവരാലും അറിയപ്പെടുന്ന സ്വർണ്ണചക്രങ്ങളോടു കൂടിയ തേരിൽ ആരൂഢന്മാരും ചക്രങ്ങൾക്കു് ഇരുമ്പു പട്ടകളോടുകൂടിയവരും അങ്ങിങ്ങു പല വിധത്തിൽ വർത്തിക്കുന്നവരും ഊക്കനായ ശത്രുവിനെ ഹനിക്കുന്നവരുമായ നിങ്ങളെ ഉള്ളിൽ കണ്ടുകൊണ്ടാണു് ഗോതമൻ ആ സൂക്തരൂപമായ സ്തോത്രം ചൊല്ലിയതു് ഗോതമൻ ഉച്ചരിച്ച ആ സർവ്വോൽകൃഷ്ടമായ സ്തോത്രം നമുക്കു് ലഭിക്കാനിടയായി

6 ഏഷാസ്യാവോ മരുതോനുഭർത്രീ
പ്രതിഷ്ടോഭതി വാഘതോനവാണീ
അസ്തോഭയദ്വൃഥാസാ
മനുസ്വധാം ഗഭസ്ത്യോഃ — വ 14

അന്വയം —
ഹേ മരുതഃ, സ്യാ ഏഷാ — സാ അസ്മദീയാ സ്തുതിഃ
വഃ അനു–ഭർത്രീ — യുഷ്മാൻ അനഹരന്തീ, യുഷ്മൽ ഗുണസദൃശീ

| | | |
|---|---|---|
| പ്രതി സ്തോഭതി | — | പ്രത്യേകം സ്തൌതി |
| (തഥാ യദാ) ഗഭസ്ത്യോഃ | — | അസ്മദീയയോഃ ബാഹ്വോഃ |
| സ്വധാം അന്ന | — | ബഹുവിധമന്നം (മരുതഃ സ്ഥാപയന്തി) |
| (തദാ) വാഘതഃ | | |
| ന വാണീ | — | ഇദാനീം ഋത്വിക്സംബന്ധിനീ വാഗപി |
| വൃഥാ | — | അനായാസേന |
| ആസാം | — | ആഭിഃ ഋഗ്ഭിഃ |
| അസ്തോഭയൽ | — | അസ്തൌൽ |

അർത്ഥം—അല്ലയോ മരുത്തുക്കളേ, നിങ്ങളുടെ ഗുണങ്ങൾക്ക് സദൃശിയായി, ഞങ്ങളുടെ ആ സ്തുതിയെ പ്രത്യേകം ചൊല്ലുന്നു. എപ്പോൾ ഞങ്ങളുടെ കൈകളിൽ ബഹുവിധമായ അന്നം മരുത്തുക്കൾ വെച്ചുതരുന്നുവോ, അപ്പോൾ അതിനുസരിച്ച് ഋത്വിക്കുകൾ ചൊല്ലുന്ന വാക്കുകൂടി അനായാസമായി ആ ഋക്കുകളോടു കൂടെ ഞങ്ങൾ ചൊല്ലിയിരുന്നു.

വർഗ്ഗം 15–16—രാഹൂഗണോ ഗോതമഃ ഋഷിഃ ജഗതീ വിരാട് സ്ഥാനാത്രിഷ്ടുഭശ്ഛന്ദാംസി വിശ്വേ ദേവാ ദേവതാ.

1 ആനോ ഭദ്രാഃ ക്രതവോയന്തു വിശ്വതോ
ദബ്ധാസോ അപരീതാസ ഉദ്ഭിദഃ
ദേവാനോ യഥാസദമിദ്വൃധേ അസ
ന്നപ്രായുവോ രക്ഷിതാരോദിവേദിവേ

അന്വയം:—

| | | |
|---|---|---|
| ഭദ്രാഃ | — | കല്യാണാഃ |
| അദബ്ധാസഃ | — | അഹിംസിതാഃ |
| അപരീതാസഃ | | |
| ഉദ്ഭിദഃ | — | അപ്രതിബദ്ധാഃ ഉദ്ഭേത്താരഃ (ശത്രൂൻ) |

| | |
|---|---|
| ക്രതവഃ നഃ | — മഹായജ്ഞാഃ അസ്മാൻ |
| വിശ്വതഃ ആ യന്തു | — സർവ്വേഭ്യോദിഗ്ഭ്യഃ ആഗച്ഛന്തു |
| അപ്ര–തീയവഃ | — രക്ഷിതവ്യമപരിത്യജന്തഃ |
| ദിവേ–ദിവേ | – പ്രതിദിവസം |
| രക്ഷിതാരഃ ദേവാഃ നഃ | — രക്ഷാം കുർവ്വന്തഃ ദേവാഃ അസ്മാകം |
| സദം ഇത് വൃധേ | — സദൈവ വർദ്ധനായ |
| യഥാ അസൻ | — ഭവേയുഃ (തഥാ ആഗച്ഛന്തു) |

അർത്ഥം—മംഗളാത്മകങ്ങളും കേടേല്പിക്കപ്പെടാത്തവയും എതിരില്ലാത്തവയും ശത്രുക്കളെ അകററുന്നവയുമായ മഹായജ്ഞങ്ങൾ എല്ലാ ദിക്കുകളിൽ നിന്നും ഞങ്ങൾക്കുനേരെ വന്നെത്തട്ടെ. രക്ഷിക്കേണ്ടതിനെ പരിത്യജിക്കാത്തവരും നിത്യമായ രക്ഷ ചെയ്യുന്നവരുമായ ദേവന്മാർ എപ്പോഴും ഞങ്ങളുടെ അഭിവൃദ്ധിയ്ക്കായി എപ്രകാരം ഭവിക്കേണമോ അപ്രകാരം വന്നുചേരട്ടെ.

2 ദേവാനാം ഭദ്രാ സുമതിർ ഋജൂയതാം
ദേവാനാം രാതിരഭിനോനിവർത്തതാം
ദേവാനാം സഖ്യമുപസേദിമാവയം
ദേവാന ആയുഃ പ്രതിരന്തുജീവസേ

അന്വയം:—

| | |
|---|---|
| ഭദ്രാ | — സുഖയിത്രീ |
| ദേവാനാം സു–മതിഃ | — ശോഭനാമതിഃ, അനുഗ്രഹാത്മികാബുദ്ധിഃ, (അസ്മാകമസ്തു) |
| ഋജു–യതാം | — ആർജ്ജവയുക്തം അനുഷ്ഠാതാരം സ്വായത്തീകർത്തുമിച്ഛതാം |
| ദേവാനാം രാതിഃ നഃ അഭി നി വർത്തതാം | — ദേവാനാം ദാനം ആഭിമുഖ്യേന വർത്തതാം (തദഭിമതഫലപ്രദാനമപ്യസ്മാകം ഭവതു) |

| | |
|---|---|
| വയം ദേവാനാം സഖ്യം | |
| ഉപ സേദിമ | — സഖിത്വം പ്രാപ്നവാമ |
| ദേവാഃ നഃ ആയുഃ | |
| ജീവസേ | — ജീവിതും |
| പ്രതിരന്തു | — വദ്ധയന്തു |

അത്ഥം—ദേവന്മാരുടെ സുഖദായിനിയായ, അനുഗ്രഹാത്മികബുദ്ധി, സന്മനസ്സ് ഞങ്ങളിലുണ്ടാകട്ടെ. നേരായ അനുഷ്ഠാതാവിനെ സ്വന്തമാക്കാനിച്ഛിക്കുന്ന ദേവന്മാരുടെ ദാനം ഞങ്ങാംക്ക നേരെ വത്തിക്കട്ടെ, അഭിമതഫലത്തിന്റെ സിദ്ധി ഞങ്ങാംക്ക ഭവിക്കട്ടെ. ഞങ്ങാം ദേവന്മാരുടെ സഖിത്വം പ്രാപിച്ചാവൂ. ദേവന്മാർ ഞങ്ങാംക്ക് ജീവിക്കാൻ ആയുസ്സ് വേണ്ടപോലെ വദ്ധിപ്പിക്കട്ടെ.

3 താൻ പൂവ്വയാനിവിദാഹ്വമഹേവയം
ഭഗം മിത്രമദിതിന്ദക്ഷമസ്രിധം
അര്യമണം വരുണംസോമമശ്വിനാ
സരസ്വതീനസ്സുഭഗാമയസ്കരൽ

അന്വയം:—

| | |
|---|---|
| വയം താൻ (ദേവാൻ) | |
| പൂവ്വയാ | — പൂവ്വകാലീനയാ, നിത്യയാ |
| നി-വിദാ | — വേദാത്മികയാ വാചാ |
| ഹ്വമഹേ | — ഹ്വവേമ |
| ഭഗം | — ദ്വാദശാനാമാദിത്യാനാമന്യതമം |
| മിത്രം | — അഹരഭിമാനിനംദേവം |
| അദിതിം | — ദേവമാതരം |
| ദക്ഷം | — സവ്വപ്രാണിഷുവർത്തമാനം ഹിരണ്യഗർഭം |
| അസ്രിധം | — മരുൽഗണം |
| അര്യമണം, | — സൂര്യം |

| | |
|---|---|
| വരുണം | — രാത്ര്യഭിമാനിനംദേവം |
| സോമം | — ഭുവിലതാരൂപേണ, ദിവിചന്ദ്രരൂപേണവർത്തമാനംദേവം |
| അശ്വിനാ | — അശ്വിനൌ (പ്ര) ഹ്വയേമ |
| സു–ഭഗാ സരസ്വതീ | — ശോഭന ധനോപേതാസരസ്വതീ |
| നഃ മയഃ കരൽ | — സുഖം കരോതു. |

അർത്ഥം— നാം ആ ദേവന്മാരെ, പണ്ടുമുതൽക്കേ ഉള്ളതും നിത്യവുമായ വേദാത്മകവാക്കിനാൽ വിളിയ്ക്കുന്നു. പന്ത്രണ്ടാദിത്യന്മാരിൽപ്പെട്ട ഭഗനെയും, പകലിന്റെ അഭിമാനദേവനായ മിത്രനെയും, ദേവമാതാവായ അദിതിയെയും, എല്ലാ പ്രാണികളിലും വർത്തിക്കുന്ന ഹിരണ്യ ഗർഭനെയും, മരുത്സമൂഹത്തെയും, സൂര്യനെയും രാത്ര്യഭിമാനദേവനായ വരുണനെയും ഭൂമിയിൽ ലതാരൂപത്തിലും, ദ്യോവിൽ ചന്ദ്രരൂപത്തിലും വർത്തിയ്ക്കുന്ന സോമനെയും അശ്വികളെയും വിളിയ്ക്കുന്ന ഐശ്വര്യവതിയായ സരസ്വതി നമുക്ക് സുഖം തന്നരുളട്ടെ.

4 തന്നോവാതോമയോഭുവാതുഭേഷജം
തന്മാതാപൃഥിവീതൽ പിതാദ്യൌഃ
തദ്ഗ്രാവാണഃസ്സോമസുതോമയോഭുവ
സ്തദശ്വിനാശൃണതന്ധിഷ്ണ്യായുവം

അന്വയം:—

| | |
|---|---|
| (യൽ) ഭേഷജം മയഃ–ഭു | — ഔഷധം, സുഖസ്യ ഭാവയിതൃ |
| തൽ നഃ വാതഃ വാതു | — ഔഷധമസ്മാൻവായുഃ പ്രാപയതു |
| മാതാ പൃഥിവീ തൽ | — ജനനീ ഭൂമിഃ (തൽഭേഷജം വാതു) |
| പിതാ ദ്യൌഃ തൽ | — തൽഭേഷജം വാതു |
| സോമ–സുതഃ | — സോമാഭിഷവം കുർവ്വന്തഃ |
| മയഃ–ഭുവഃ | — സുഖഭാവയിതാരഃ |
| ഗ്രാവാണഃ തൽ | — സോമാഭിഷവോപയോഗിനഃ പാഷാണാഃ (തൽഭേഷജം വാതു) |
| ഹേ ധിഷ്ണ്യാ, അശ്വിനാ, | — ധിഷ്ണ്യൌ, ധിഷണായുക്തൌ, അശ്വിനൌ, |
| യുവം തൽ ശൃണുതം | — യുവാം ആകർണ്ണയതം |

അത്ഥം–യാതൊരൌഷധം സുഖമുണ്ടാക്കുന്നതാണോ, ആ ഔഷധം നമ്മളെ വായു പ്രാപിപ്പിയ്ക്കട്ടെ. അമ്മയായ ഭൂമി ആ ഔഷധം പ്രാപിപ്പിയ്ക്കട്ടെ. അച്ഛനായ ദ്യോവ് ആ ഔഷധം പ്രാപിപ്പിയ്ക്കട്ടെ. സോമം ചതക്കുന്നവയും, സുഖമുണ്ടാക്കുന്നവയും, ആയ പിടികല്ലുകൾ ആ ഔഷധം പ്രാപിപ്പിയ്ക്കട്ടെ. ബുദ്ധിമാന്മാരായ അശ്വികളേ, നിങ്ങൾ അതു്–(ഞങ്ങളുടെ വചനം) കേൾക്കുമാറാകണം.

5 തമീശാനഞ്ജഗതസ്തസ്ഥുഷസ്പതിം
ധിയഞ്ജിന്വമവസേഹൂമഹേ വയം
പൂഷാനോയഥാ വേദസാമസദ്വൃധേ
രക്ഷിതാപായുരദബ്ധ സ്വസ്തയേ വ.. 15

അന്വയം:–

| | | |
|---|---|---|
| വയം ജഗതഃ തസ്ഥുഷഃ പതിം | — | ജംഗമസ്യ സ്ഥാവരസ്യ സ്വാമിനം |
| ധിയം–ജിന്വം | — | ധീഭിഃ, കമ്മഭിഃ പ്രീണയിതവ്യം |
| തം ഈശാനം | — | ഐശ്വര്യവന്തം |
| അവസേ ഹൂമഹേ | — | രക്ഷണായ ആഹ്വയാമഃ |
| പൂഷാ നഃ വേദസാം വൃധേ | — | ധനാനാം വദ്ധനായ |
| യഥാ രക്ഷിതാ അസൽ | — | ഭവതി |
| (തഥാ) അദബ്ധഃ | — | അഹിംസിതഃ (സഃ) |
| സ്വസ്തയേ പായുഃ | — | അവിനാശായ രക്ഷിതാ (ഭവതു) |

അത്ഥം–ജംഗമത്തിന്റെയും, സ്ഥാവരത്തിന്റെയും, നാഥനും, കമ്മങ്ങളാൽ പ്രീതിപ്പെടുന്നവനും, ആയ ആ ഐശ്വര്യവാനെ (സവ്വേശ്വരനെ) രക്ഷണത്തിനായി നാം വിളിയ്ക്കുന്നു. പൂഷാവെന്ന ദേവൻ നമുക്കു് ധനങ്ങളുടെ വൃദ്ധിയ്ക്കായി എപ്രകാരമാണോ വേണ്ടുന്നതു്, അപ്രകാരം കേടേല്ക്കാത്ത അവിടുന്നു് നമുക്കു് അവിനാശത്തിന്നായി, മംഗളത്തിന്നായി രക്ഷിതാവായി ഭവിയ്ക്കട്ടെ.

6 സ്വസ്തിനഇന്ദ്രോവൃദ്ധശ്രവാ

സ്വസ്തിനഃ പൂഷാവിശ്വവേദാഃ

സ്വസ്തിനസ്താർക്ഷ്യോഅരിഷ്ടനേമി

സ്വസ്തിനോ ബൃഹസ്പതിർദ്ധധാതു

അന്വയം:—

| | |
|---|---|
| വൃദ്ധ–ശ്രവാഃ ഇന്ദ്രഃ | — പ്രവൃദ്ധംശ്രവഃ യസ്യസഃ ഇന്ദ്രഃ |
| നഃ സ്വസ്തി ദധാതു | — കരോതു |
| വിശ്വ–വേദാഃ | — വിശ്വാനിവേദാംസി (ധനാനി ജ്ഞാനാനിവാ) യസ്യസഃ |
| പൂഷാ നഃ സ്വസ്തി | — ദധാതു, കരോതു |
| അരിഷ്ട–നേമിഃ | — അഹിംസിതോ നേമിഃ യസ്യ (നേമിരിതി ആയുധനാമ) |
| താർക്ഷ്യഃ നഃ സ്വസ്തി | — ഗരുഡഃ സ്വസ്തിദധാതു |
| ബൃഹസ്പതിഃ നഃ സ്വസ്തി (ദധാതു) | |

അർത്ഥം—മികച്ച അന്നത്തോടുകൂടി ഇന്ദ്രൻ നമുക്ക് മംഗളം ഉണ്ടാക്കട്ടെ എല്ലാ ധനങ്ങളും (ജ്ഞാനങ്ങളും) ആരുടെ ചേർന്നതാണോ, ആ പൂഷാവ് നമുക്ക് മംഗളം ഉണ്ടാക്കട്ടെ കേടുപററാത്ത ആയുധത്തോടുകൂടിയ ഗരുഡൻ നമുക്ക് മംഗളമുണ്ടാക്കട്ടെ. ബൃഹസ്പതി നമുക്ക് മംഗളമുണ്ടാക്കട്ടെ

7 പൃഷദശ്വാമരുതഃ പൃശ്നിമാതര

ശുഭംയാവാനോവിദഥേഷുജഗ്മയഃ

അഗ്നിജിഹ്വാമനവസ്സൂരചക്ഷസോ

വിശ്വേനോദേവാ അവസാഗമന്നിഹ

അന്വയം:—

| | |
|---|---|
| പൃഷൽ—അശ്വാഃ | — പൃഷത്ഭിഃ ശ്വേതബിന്ദുഭിര്യുക്താഃ അശ്വാഃ യേഷാം തേ |
| പൃശ്നി—മാതരഃ | — പൃശ്നിഃ (നാനാവർണ്ണാഗൌഃ) മാതായേഷാം തേ |
| ശുഭം—യാവാനഃ | — ശോഭനം യാന്തി ഇതി ശുഭം യാവാനഃ |
| വിദഥേഷു ജഗ്മയഃ | — യജ്ഞേഷു ഗമനശീലാഃ |
| അഗ്നി—ജിഹ്വാഃ | — അഗ്നേഃ ജിഹ്വായാം വർത്തമാനാഃ |
| മനവഃ | — മനനശീലാഃ |
| സൂര—ചക്ഷസഃ | — സൂര്യസ്യേവപ്രകാശഃ യേഷാം തേ |
| മരുതഃ നഃ ഇഹ | — മരുൽ സംജ്ഞിതാഃ അസ്മാനസ്മിൻ കാലേ |
| വിശ്വേ ദേവാഃ | — സർവ്വേ ദേവാഃ |
| അവസാ ആ ഗമൻ | — രക്ഷണേന ആ ഗച്ഛന്തു |

അർത്ഥം—വെള്ളപ്പുള്ളികളോടുകൂടിയ കുതിരകളുള്ളവരും, വിവിധ വർണ്ണയായ പൃശ്നി എന്ന പശുവാകുന്ന അമ്മയോടുകൂടിയവരും, ശോഭനഗമനന്മാരും യാഗങ്ങളിൽ പോകുന്നവരും അഗ്നിയുടെ നാവിന്മേൽ വർത്തിക്കുന്നവരും വിചാരശീലരും സൂര്യന്റേതുപോലുള്ള പ്രകാശത്തോടുകൂടിയവരും, മരുത്തുക്കളെന്ന പേരോടുകൂടിയവരും ആയ എല്ലാദേവന്മാരും ഇപ്പോഴും രക്ഷണത്തോടുകൂടി നമ്മളെ പ്രാപിയ്ക്കട്ടെ

8 ഭദ്രങ്കർണ്ണേഭി ശ്ശൃണയാമ ദേവാ
ഭദ്രം പശ്യേമാക്ഷഭിര്യജത്രാഃ
സ്ഥിരൈരംഗൈസ്തുഷ്ടുവാംസസ്തനൂഭി
വ്യശേമദേവഹിതം യദായുഃ

അന്വയം:—

ഹേ ദേവാഃ (വയം)
കർണ്ണേഭിഃ — കർണ്ണൈഃ
ഭദ്രം ശൃണുയാമ — ആകർണ്ണയാമ
ഹേ യജത്രാഃ — യഷ്ടവ്യാഃ
അക്ഷഭിഃ ഭദ്രം പശ്യേമ — അക്ഷിഭിഃ
സ്ഥിരൈഃ അംഗൈഃ
തനൂഭിഃ — ശരീരൈഃ (ച)
തുഷ്ടു-വാംസഃ — യുഷ്മാൻ സ്തുവന്തഃ (വയം)
യൽ ആയുഃ ദേവ-ഹിതം — പ്രജാപതിനാ സ്ഥാപിതം (തൽ)
വി അശേമ — പ്രാപ്നുയാമ

അർത്ഥം—അല്ലയോ ദേവന്മാരെ, ഞങ്ങൾ ചെവികളാൽ നല്ലതു കേൾക്കുമാറാകട്ടെ. അല്ലയോ യജിക്കപ്പെടേണ്ടവരേ, കണ്ണുകളാൽ നല്ലതു കാണുമാറാകട്ടെ, ദൃഢങ്ങളായ അംഗങ്ങളാലും ശരീരങ്ങളാലും നിങ്ങളെ സ്തുതിക്കുന്ന ഞങ്ങൾ ബ്രഹ്മാവിനാൽ വിധിക്കപ്പെട്ട ആയുസ്സ് ഏതോ അതു് പ്രാപിക്കുമാറാകണം.

9 ശതമിന്നുശരദോഅന്തിദേവാ
യത്രാനശ്ചക്രാജരസന്തനൂനാം
പുത്രാസോയത്രപിതരോഭവന്തി
മാനോമദ്ധ്യാരീരിഷതായുർഗ്ഗന്തോഃ

അന്വയം:—

ഹേ ദേവാഃ, അന്തി — അന്തികേ
ശരദഃ ശതം ഇൽ നു — സംവത്സരാഃ ശതമേവ ഖലു
നഃ ആയുഃ ഗന്തോഃ — ക്ലൃപ്തസ്യ ആയുഷഃ ഗമനാൽ പൂർവ്വം
മധ്യാ — മധ്യേ
മാ രിരിഷത — മാഹിംസിഷ്ട

| | |
|---|---|
| നഃ തനൂനാം | — ശരീരാണാം |
| ജരസം യത്ര ചക്ര | — ജരാംയദാ അകാർഷിഷ്ട |
| യത്ര പുത്രാസഃ പിതരഃ | — യാവൽപുത്രാഃ രക്ഷിതാരഃ |

ഭവന്തി (താവൽ നഃ മാ രിരിഷത)

അർത്ഥം—അല്ലയോ ദേവന്മാരെ, ഇവിടെ ഈ ലോകത്തിൽ (ആയുസ്സ്) നൂറുവർഷങ്ങളാണല്ലൊ. നിശ്ചിതമായ ആയുസ്സ് കഴിയും മുമ്പ്, മദ്ധ്യത്തിൽ ഞങ്ങളെ ഹിംസിയ്ക്കരുതേ, ഞങ്ങളുടെ ശരീരങ്ങൾക്ക് എപ്പോൾ ജരബാധികുന്നുവോ, എപ്പോൾ പുത്രന്മാർ പിതാക്കളാകുന്നുവോ, (ഞങ്ങൾക്ക രക്ഷിതാക്കളാകുന്നുവോ അല്ലങ്കിൽ അവരും അച്ഛന്മാരാകുന്നുവോ) അതുവരെ ഞങ്ങളെ ഹിംസിയ്ക്കരുതേ.

10 അദിതിർദ്യൌരദിതിരന്തരിക്ഷ
മദിതിർമ്മാതാസപിതാസപുത്രഃ
വിശ്വേദേവാഅദിതിഃ പഞ്ചജനാ
അദിതിർജ്ജാതമദിതിർജ്ജനിത്വം വ. 16

അന്വയം—

| | |
|---|---|
| അദിതിഃ | — അദീനാപൃഥിവീ, ദേവമാതാവാ |
| ദ്യൌഃ | — ദ്യോതന ശീലോനാകഃ |
| അദിതിഃ അന്തരിക്ഷം | — അന്തരാഈക്ഷ്യതേ ഇത്യന്തരിക്ഷം |
| അദിതിഃ മാതാ | — നിർമ്മാത്രീ, ജഗതോ ജനനീ |
| സഃ പിതാ | — ഉൽപാദകഃ |
| സഃ പുത്രഃ | — ഉൽപന്നഃ സൂനുഃ |
| അദിതിഃ വിശ്വേ ദേവാഃ | — സർവ്വേദേവാഃ |
| (അദിതിഃ) പഞ്ച ജനാഃ | — ഗന്ധർവ്വ പിതൃദേവാസുര രക്ഷാംസി |
| അദിതിഃ ജാതം | — പ്രജാനാമുല്പത്തിഃ |
| അദിതിഃ ജനി—ത്വം | — ജന്മാധാരം |

അർത്ഥം—ദേവമാതാവായ അദിതിയാണ് പ്രകാശിയ്ക്കുന്ന സ്വർഗ്ഗം. ഇടയിൽ കാണപ്പെടുന്ന അന്തരിക്ഷം അദിതിയാണ്. അദിതിയാണ് ജഗത്തിന്റെ ജനനി, ജഗൽസൃഷ്ടികാരിണി. അവിടുന്നാണ് എല്ലാവരുടെയും ഉൽപാദകനായ അച്ഛൻ. അവിടുന്നാണ് എല്ലാവർക്കും ഉൽപന്നനായ പുത്രൻ. എല്ലാ ദേവന്മാരും അദിതിയാണ്. അദിതിയാണ് ഗന്ധർവ്വന്മാർ, പിതൃക്കൾ, ദേവന്മാർ, അസുരന്മാർ, രക്ഷസ്സുകൾ എന്നീ പഞ്ചജനങ്ങൾ. അദിതിയാണ് പ്രാണികളുടെ ഉല്പത്തി. അദിതിയാണ് അവരുടെ ജന്മത്തിന്നാധാരം.

വർഗ്ഗം 17–18. ഗായത്ര്യനുഷ്ടുഭൌച്ഛന്ദസീ.

1 ഋജുനീതീനോ വരുണോ
മിത്രോനയതുവിദ്വാൻ
അര്യമാദേവൈസ്സജോഷാഃ

അന്വയം:—

| | |
|---|---|
| മിത്രഃ | — അഹരഭിമാനീ ദേവഃ |
| വരുണഃ | — രാത്ര്യഭിമാനീ ദേവഃ |
| (മിത്രശ്ച വരുണശ്ച) | |
| വിദ്വാൻ | — നേതവ്യമുത്തമംസ്ഥാനം ജാനൻ |
| നഃ ഋജു–നീതീ | — ഋജുനീത്യാ, കൌടില്യ്യ രഹിതേന ഗമനേന |
| നയതു | — അഭിമതം ഫലം പ്രാപയതു |
| (തഥാ) ദേവൈഃ | |
| സ–ജോഷാഃ | — സമാനപ്രീതിഃ |
| അര്യമാ | — അഹോരാത്രവിഭാഗസ്യ കർത്താ സൂര്യഃ (ഋജുഗമനേന അഭിമതം സ്ഥാനം പ്രാപയതു) |

അർത്ഥം—പകലിന്റെ അഭിമാനദേവനായ മിത്രനും, രാവിന്റെ അഭിമാനദേവനായ വരുണനും, എത്തിയ്ക്കേണ്ട ഉത്തമസ്ഥാനമറിഞ്ഞ് നമ്മളെ വളവില്ലാത്ത വഴിയിലൂടെ, ധർമ്മമാർഗ്ഗത്തിൽക്കൂടെ അഭീഷ്ടസ്ഥാനം, അഭീഷ്ടഫലം പ്രാപിപ്പി

ക്കട്ടെ. പകലിനെയും രാവിനെയും വിഭജിക്കുന്ന അര്യമാവ്, സൂര്യൻ, മററ് ഇന്ദ്രാദിദേവന്മാരോടൊപ്പം പ്രീതിയോടുകൂടി നമ്മളെ സത്യമാർഗ്ഗത്തിലൂടെ പ്രാപ്യസ്ഥാനമെത്തിക്കട്ടെ.

2 തേഹിവസ്വോവസവാനാ്

സ്തേഅപ്രമൂരാമഹോഭിഃ

വ്രതാരക്ഷന്തേവിശ്വാഹാ

അന്വയം:—

| | |
|---|---|
| തേ ഹി | — പൂർവ്വോക്താഃ മിത്രാദയഃ |
| വസ്വഃ വസവാനാഃ | — ധനസ്യവാസകാഃ, സർവ്വംജഗൽ ധനേനാച്ഛാദയിതാരഃ |
| തേ അപ്ര—മൂരാഃ | — അപ്രമൂർച്ഛിതാഃ, അമൂഢാഃ, പ്രാജ്ഞാഃ (സന്തഃ) |
| മഹഃ—ഭിഃ | — ആത്മീയൈസ്തേജോഭിഃ |
| വിശ്വാഹാ | — സർവ്വാണ്യഹാനി, സർവ്വേഷ്വഹസ്സു |
| വ്രതാ | — ജഗന്നിർവ്വാഹകത്രപാണി സ്വകീയാനികർമ്മാണി |
| രക്ഷന്തേ | — പാലയന്തി |

അർത്ഥം—മുൻപറഞ്ഞ മിത്രാദിദേവന്മാർ ഐശ്വര്യംകൊണ്ട് ലോകം മുഴവൻ മൂടുന്നവരാകുന്നു. എപ്പോഴും മൂർച്ഛയേല്ക്കാത്തവരായി, (മോഹാലസ്യ വിസ്മൃതി സ്വാപാദികരം പററാത്തവരായി) അറിവുററവരായി, തങ്ങളുടെ ആത്മീയ തേജസ്സുകളാൽ 'അവർ നിത്യവും ജഗൽ കാര്യനിർവ്വഹണകർമ്മങ്ങളെ പാലിക്കുന്നു.

3 തേഅസ്മഭ്യംശർമ്മയംസ

ന്നമൃതാമർത്ത്യേഭ്യഃ

ബാധമാനാ അപദ്വിഷഃ

അന്വയം —

| | |
|---|---|
| അമൃതാഃ തേ | — അമരണധർമ്മാണഃ വിശ്വേദേവാഃ |
| മർത്ത്യേഭ്യഃ അസ്മഭ്യം | — മരണധർമ്മഭ്യഃ അസ്മാത്മഭ്യഃ |
| ദ്വിഷഃ അപ ബാധമാനാഃ | — അസ്മദീയാൻ പാപരൂപാൻ ശത്രൂൻവിനാശം പ്രാപയന്തഃ |
| ശർമ്മ യംസൻ | — അമൃതലക്ഷണം സുഖംയച്ഛന്തു പ്രയച്ഛന്തു |

അർത്ഥം—ശാശ്വതന്മാരായ ദേവന്മാർ, നശ്വരന്മാരായ അനുഷ്ഠാതാക്കൾക്ക് (നമുക്ക്) നമ്മുടെ (പാപരൂപരായ) ശത്രുക്കളെ (പാപവാസനകളെ) നശിപ്പിച്ച് നിത്യമായ സുഖത്തെ തന്നരുളട്ടെ

4 വിനഃ പഥഃസ്സുവിതായ
ചിയന്ത്വിന്ദ്രോ മരുതഃ
പൂഷാഭഗോവന്ദ്യാസഃ

അന്വയം —

| | |
|---|---|
| ഇന്ദ്രഃ മരുതഃ, പൂഷാ, ഭഗഃ | — തേ ദേവാഃ |
| വന്ദ്യാസഃ | — വന്ദനീയാഃ |
| സുവിതായ | — സുഷ്ഠുപ്രാപ്തവ്യായ സ്വർഗ്ഗാദി ഫലായ |
| നഃ പഥഃ | — അസ്മാകം മാർഗ്ഗാൻ |
| വി ചിയന്തു | — വിചിന്വന്തു, അശോഭനേഭ്യോ മാർഗ്ഗേഭ്യസ്സകാശാൽ പൃഥക് കുർവന്തു |

അർത്ഥം—ഇന്ദ്രൻ മരുത്തുക്കൾ, പൂഷാവ്, ഭഗൻ എന്നീ വന്ദിക്കപ്പെടേണ്ട ദേവന്മാർ, സുപ്രാപ്യമായ സ്വർഗ്ഗാദി ഫലസിദ്ധിക്കായി നമ്മുടെ മാർഗ്ഗങ്ങളെ അസത്തിൽ നിന്ന് വേർതിരിച്ച് ശോഭനത്തിൽ നയിക്കട്ടെ

5 ഉതനോധിയോഗോഅഗ്രാഃ

പൃഷൻ വിഷ്ണ്വേവയാവഃ

കർത്താനസ്സ്വസ്തിമതഃ വ. 17

അന്വയം:—

| | |
|---|---|
| ഹേ പൃഷൻ, | — പോഷക, |
| വിഷ്ണോ, | — വ്യാപനശീല |
| ഏവ—യാവഃ, | — മരുൽഗണ |
| (തേ സർവ്വേ യൂയം) | |
| നഃ ധിയഃ | — അസ്മാകം അപ്തോര്യാമലക്ഷണാനി കർമ്മാണി |
| ഗോ—അഗ്രാഃ | — പശ്വഗ്രാണി, അസ്മൽ സകാശാൽ ഭ്രഷ്ടൈഃ പശുഭിര്യക്താനി |
| കർത്ത | — കുരുത |
| ഉത നഃ സ്വസ്തി—മതഃ | — അപിച അസ്മാൻ അവിനാശിനഃ (കുരുത) |

അർത്ഥം—അല്ലയോ പൃഷാവേ, വ്യാപനശീലനായ വിഷ്ണോ, വേഗവത്തുക്കളായ അശ്വങ്ങളിൽ ചരിയ്ക്കുന്ന മരുത്സമൂഹമേ, നിങ്ങളെല്ലാം ഞങ്ങളുടെ അപ്തോര്യാമകർമ്മത്തെ (ഒരു യജ്ഞവിഭാഗം) നഷ്ടപ്പെട്ടപശുക്കളെ മുൻനിർത്തിയതാക്കി ചെയ്യുക. കൂടാതെ ഞങ്ങളെ അവിനാശികളാക്കി ചെയ്യുക.

6 മധുവാതാ ഋതായതേ

മധുക്ഷരന്തി സിന്ധവഃ

മാധ്വീർന്നസ്സന്ത്വോഷധീഃ

അന്വയം.—

| | |
|---|---|
| ഋത—യതേ | — ഋതം, യജ്ഞം, ആത്മനഇച്ഛതേ യജമാനായ |
| വാതാഃ | — വായവഃ |
| മധു | — മാധുര്യോപേതം കർമ്മഫലം |

| | |
|---|---|
| ക്ഷരന്തി | — വർഷന്തി, പ്രയച്ഛന്തി |
| (തഥാ) സിന്ധവഃ | — സ്യന്ദനശീലാനദ്യഃ |
| മധു | — മാധുര്യോപേതം സ്വരസം (ക്ഷരന്തി) |
| (ഏവം) നഃ ഓഷധീഃ | — അസ്മഭ്യം ഫലപാകാന്താഃ ഓഷധയഃ |
| മാധ്വീഃ സന്തു | — മാധുര്യോപേതാഭവന്തു |

അർത്ഥം—സ്വാത്മാവിന്ന് ഋതം (സത്യം, യജ്ഞം, സല്ക്കർമ്മം) ഇച്ഛിക്കുന്ന യജമാനന്ന് (എനിക്ക്) വായുക്കൾ (ആന്തര ബാഹ്യവായുക്കൾ) മധുരമായ, അഭീഷ്ടാനുസാരിയായ, ശ്രേയസ്കരമായ കർമ്മഫലം തന്നരുളട്ടെ അതുപോലെ ഒഴുകുന്ന നദികൾ മധുരരസമൊഴുക്കട്ടെ അപ്രകാരം ഫലപാകങ്ങളായ ഔഷധങ്ങൾ സൽഫലയുക്തങ്ങളാവട്ടെ

7 മധുനക്തമുതോഷസോ
മധുമൽപാർത്ഥിവംരജഃ
മധുദ്യൌരസ്തുനഃ പിതാ

അന്വയം —

| | |
|---|---|
| നക്തം | — രാത്രിഃ |
| നഃ മധു അസ്തു | — അസ്മാകം മധുമതീ മാധുര്യോപേതഫലപ്രദാ (ഭവതു) |
| ഉത ഉഷസഃ | — അപിചഉഷഃ കാലോപലക്ഷിതാനിഅഹാനി (ച മധുമന്തി ഭവന്തു) |
| പാർത്ഥിവം രജഃ | — പൃഥിവ്യാസ്സംബന്ധീലോകഃ (അസ്മാകം) |
| മധു—മത് | — മാധുര്യവിശിഷ്ടഫലയുക്തം (ഭവതു) |
| പിതാ ദ്യൌഃ | — വൃഷ്ടിപ്രദാനേന സർവ്വേഷാം പാലയിതാദ്യുലോകഃ (അപി) |
| മധു | — മധുയുക്തഃ (ഭവതു) |

അർത്ഥം–രാത്രി എനിയ്ക്കു മധുമതി, വിശ്രമ നിദ്രാസുഖപ്രദയാവട്ടെ. ഉഷസ്സുകളായാരംഭിക്കുന്ന പകലുകൾ എനിയ്ക്കു സല്ക്കർമ്മയുക്തങ്ങളാവട്ടെ. ഭൂലോകം എനിക്ക് അഭീഷ്ടപ്രദമാകട്ടെ. വൃഷ്ടികരനായി, എല്ലാ ചരാചരങ്ങൾക്കും പാലകനായ ദ്യോവ് എനിക്ക് സുഖപ്രദനാവട്ടെ.

8 മധുമാന്നോവനസ്പതി

മ്മധുമാ്അസ്തുസൂര്യഃ

മാധ്വീർഗ്ഗാവോഭവന്തുനഃ

അന്വയം:—

| | |
|---|---|
| നഃ വനസ്പതിഃ | — അസ്മാകം വനാനാം പാലയിതാ യൂപാഭിമാനീദേവഃ |
| മധു–മാൻ അസ്തു | — മാധുര്യോപേതഫലവാൻ, താദൃശംഫലമസ്മഭ്യം പ്രയച്ഛതു |
| സൂര്യഃ മധു–മാൻ | — സർവ്വസ്യ പ്രേരകസ്സവിതാ (ച) താദൃശോസ്തു |
| ഗാവഃ | — അഗ്നിഹോത്രാദ്യർത്ഥം ധേനവഃ (ച) |
| നഃ മാധ്വീഃ ഭവന്തു | — അസ്മാകം മാധുര്യോപേത പയസാ യുക്താഃ (ഭവന്തു) |

അർത്ഥം–യൂപാഭിമാനദേവനായ വനങ്ങളുടെ പാലയിതാവ് എനിയ്ക്ക് സൽഫലദാതാവായി ഭവിയ്ക്കട്ടെ. എല്ലാവരുടേയും ആന്തരപ്രചോദകനായ സൂര്യൻ ഇഷ്ടഫലപ്രദനാവട്ടെ. അഗ്നിഹോത്രാദികൾക്കുള്ള പശുക്കൾ മധുരക്ഷീരപ്രദകളാവട്ടെ.

9 ശന്നോ മിത്രശ്ശംവരുണ

ശ്ശന്നോഭവത്വര്യമാ

ശന്ന ഇന്ദ്രോ ബൃഹസ്പതി

ശ്ശന്നോ വിഷ്ണുരുരുക്രമഃ

അന്വയം —

മിത്രഃ നഃ ശം — അസ്മാകം സുഖകരഃ (ഭവതു)
വരുണഃ ശം ഭവതു — സുഖകരഃ (ഭവതു)
അര്യമാ നഃ ശം — സുഖകരഃ (ഭവതു
ബൃഹസ്പതിഃ — ബൃഹതാം ദേവാനാം പാലയിതാ
ഇന്ദ്രഃ (ച) നഃ ശം — സുഖകരഃ (ഭവതു)
ഉരു–ക്രമഃ — ലോകാൻ പാദത്രയത്രുപേണാ ക്രാന്തവാൻ
വിഷ്ണുഃ (ച) നഃ ശം — സുഖകരഃ (ഭവതു)

അത്ഥം—പകലിൻെറ അഭിമാനദേവനായ മിത്രൻ നമുക്ക സുഖകരനായി ഭവിയ്ക്കട്ടെ, രാവിൻെറ അഭിമാനദേവനായ വരുണൻ നമുക്ക് സുഖദാതാവായി ഭവിയ്ക്കട്ടെ അഹോരാത്ര ങ്ങളെ പ്രഖ്യാപിയ്ക്കുന്ന അര്യമാവു് നമുക്ക് സുഖദായകനായി ഭവിയ്ക്കട്ടെ മികച്ച ദേവന്മാരുടെ പാലകനായ ഇന്ദ്രൻ നമുക്ക് സുഖം തരുന്നവനായി ഭവിയ്ക്കട്ടെ വാമനാവതാരത്തിൽ ലോ കങ്ങളെ പാദത്രയംകൊണ്ടു് ക്രമിച്ച വിഷ്ണു നമുക്ക് സുഖപ്രദനാ യി ഭവിയ്ക്കട്ടെ

വർഗ്ഗം 19 20–21–22–23 ഉഷ്ണിഗ്ഗായത്രീത്രിഷ്ടുഭശ്ഛന്ദാംസി സോമോ ദേവതാ

1 ത്വംസോമപ്രചികിതോ മനീഷാ
ത്വം രജിഷ്ഠ മനുനേഷി പന്ഥാം
തവപ്രണീതീ പിതരോ ന ഇന്ദോ
ദേവേഷു രത്നമഭജന്ത ധീരാഃ

അന്വയം —

ഹേ സോമ, ത്വം മനീഷാ — മനീഷയാ, അസ്മദീയയാ ബുദ്ധ്യാ
പ്ര ചികിതഃ — പ്രകഷേണ ജ്ഞാതഃ (അസി)

| | |
|---|---|
| (അതഃ) ത്വം രജിഷ്ഠം | — ഋജുതമം, അകുടിലം |
| പന്ഥാം | — പന്ഥാനം, കർമ്മഫലാവാപ്തി ഹേതുഭൂതംമാർഗ്ഗം |
| അനു നേഷി | — അസ്മാൻ അനുക്രമേണ പ്രാപയസി |
| (കിഞ്ച) ഹേ ഇന്ദോ | — ഉന്ദനശീല, സർവ്വംജഗദമൃതേന ക്ലേദയിതഃ സോമ |
| തവ പ്ര–നീതീ | — പ്രണീത്യാ, ത്വൽകർത്തൃകേന പ്രകൃഷ്ടനയനേന |
| ധീരാഃ | — ധീമന്തഃ, കർമ്മവന്തഃ |
| നഃ പിതരഃ | — അസ്മാകം പിതരഃ |
| ദേവേഷു രത്നം അഭജന്ത | — ഇന്ദ്രാദിഷുധനം പ്രാപ്തവന്തഃ |

(അസ്മാനപി താദൃശം ധനം പ്രാപയ)

അർത്ഥം—അല്ലയോ സോമ, അവിടുന്ന് ഞങ്ങൾക്ക് ബുദ്ധിയാൽ നല്ലപോലെ അറിയപ്പെട്ടവനാകുന്നു. അതുകൊണ്ടു തന്നെ അവിടുന്ന് ഞങ്ങളെ വളവില്ലാത്ത, സത്യമായ മാർഗ്ഗത്തിലൂടെ, കർമ്മഫലപ്രാപ്തിയുള്ളതാകുന്ന വഴിയിലൂടെ ക്രമമായി നയിക്കുന്നു. കൂടാതെ, ജഗത്തുമുഴുവൻ അമൃതംകൊണ്ടു നനയ്ക്കുന്ന സോമ, കർമ്മവാന്മാരായ ഞങ്ങളുടെ പൂർവ്വന്മാർ ഇന്ദ്രാദി ദേവന്മാരിൽ നിന്ന് ഐശ്വര്യം നേടി. അപ്രകാരമുള്ള ഐശ്വര്യം ഞങ്ങൾക്കും തന്നരുളിയാലും,

2 ത്വം സോമക്രതുഭിസ്സുക്രതുർഭൂ
സ്ത്വം ദക്ഷൈസ്സുദക്ഷോവിശ്വവേദാഃ
ത്വം വൃഷാവൃഷത്വേഭിർമ്മഹിത്വാ
ദ്യുമ്നേഭിർദ്യുമ്ന്യഭവോനൃചക്ഷാഃ

അന്വയം:—

ഹേ സോമ, ത്വം

| | |
|---|---|
| ക്രതു–ഭിഃ | — ആത്മീയൈർജ്ഞാനൈഃ |
| സു–ക്രതുഃ ഭൂഃ | — ശോഭനപ്രജ്ഞഃ ഭവസി |

(തഥാ) വിശ്വ–വേദാഃ
ത്വം — സർവ്വധനസ്ത്വം
ദക്ഷൈഃ സു–ദക്ഷഃ — ആത്മീയൈര്യബലൈഃ ശോഭന ബലഃ (ഭവസി)
(തഥാ) ത്വം വൃഷ ത്വേഭിഃ— വൃഷത്വൈഃ, കാമാഭിവർഷണൈഃ
മഹി–ത്വാ വൃഷാ — മഹത്വേന കാമവർഷിതാ (ഭവസി)
(തഥാ ത്വം) നൃ–ചക്ഷാഃ — നൃണാം, യജ്ഞസ്യനേതൃണാം യജമാനാനാം അഭിമതഫലസ്യ സന്ദർശയിതാ (സൻ)
ദ്യുമ്നേഭിഃ — ദ്യുമ്നൈഃ, തൈർദ്ദത്തൈഹവിർല്ല ക്ഷണാന്നൈഃ
ദ്യുമ്നീ അഭവഃ — പ്രവൃദ്ധാന്നഃ (ഭവസി)

അർത്ഥം—അല്ലയോ സോമ, അവിടുന്ന് ആത്മീയജ്ഞാന ങ്ങളാൽ മഹാ പ്രാജ്ഞനായി ഭവിയ്ക്കുന്നു. അതുപോലെ സ ർവ്വൈശ്വര്യയുക്തനായ അവിടുന്ന് സ്വബലങ്ങൾകൊണ്ട് സുശക്തനായി ഭവിയ്ക്കുന്നു. പിന്നെ (ഉപാസകർക്ക്) അഭീഷ്ട ദാനങ്ങൾ കൊണ്ട് മാഹാത്മ്യത്തോടുകൂടി കാമാഭിവർഷകനാ യി ഭവിയ്ക്കുന്നു. അതുപോലെ യജ്ഞനേതാക്കളായ യജമാന ന്മാർക്ക് ആഗ്രഹിച്ച ഫലത്തെ കാണിച്ചുകൊടുത്തുകൊണ്ട് അ വിടുന്ന് അവർ നല്കുന്ന ഹവിരന്നങ്ങളാൽ മികച്ച അന്നവ നായി ഭവിയ്ക്കുന്നു.

3 രാജ്ഞോനുതേ വരുണസ്യ വ്രതാനി
ബൃഹദ്ഗഭീരന്തവ സോമധാമ
ശുചിഷ്ട്വമസി പ്രിയോ നമിത്രോ
ദക്ഷായ്യോ അര്യമേവാസി സോമ

അന്വയം:—
ഹേ സോമ, രാജ്ഞഃ
വരുണസ്യ ന — രാജമാനസ്യ വരുണസ്യേവ
തേ വ്രതാനി — തവകർമ്മാണി ലോകഹിത കാരീണി

| | |
|---|---|
| തവ ധാമ | — ത്വദീയം തേജഃ |
| ബൃഹൽ, ഗഭീരം | — മഹൽ, ഗാംഭീര്യോപേതം (ച) |
| ഹേ സോമ, ത്വം പ്രിയഃ | |
| ന മിത്രഃ | — സൎവ്വേഷാം അനുകൂലഃ മിത്ര ഇവ |
| ശുചിഃ അസി | — ശോധകഃ ഭവസിഃ |
| (തഥാ) അര്യമാ–ഇവ | — അസ്മാഭിർദൃശ്യമാനസൂര്യ ഇവ |
| ദക്ഷായ്യഃ അസി | — സൎവ്വേഷാം വൎദ്ധകോ ഭവസി |
| (അഹനിസൂര്യ ഇവ നിശി ത്വം സൎവ്വം വൎദ്ധയസി) | |

അൎത്ഥം–അല്ലയോ സോമ, കാന്തിമാനായ വരുണന്റെ യെന്നപോലെ അവിടത്തെ കൎമ്മങ്ങൾ ലോകഹിതകരങ്ങളാകുന്നു. അവിടത്തെ തേജസ്സ് മഹത്തും ഗംഭീരവുമാകുന്നു. അല്ലയോ സോമ, അവിടുന്ന് എല്ലാവൎക്കും അനുകൂലനായ, പ്രീതികരനായ മിത്രനെന്നപോലെ ജഗത്തിനെ ശുദ്ധീകരിയ്ക്കുന്നവനാണ് അതുപോലെ നാം കാണുന്ന സൂര്യനെന്നപോലെ എല്ലാററിനെയും വളൎത്തുന്നവനാണ്. പകൽ സൂര്യൻ ജഗത്തിനെ വളൎത്തുന്നപോലെ രാവിൽ അവിടുന്ന് വളൎത്തുന്നു. (ഇവിടെ സോമനെ ചന്ദ്രനായി കാണുന്നു.)

4 യാതേധാമാനിദിവിയാപൃഥിവ്യാം
യാപൎവ്വതേഷോഷധീഷ്വപ്സു
തേഭിർന്നോവിശ്വൈസ്സുമനാഅഹേള
ന്‌രാജന്ഥ്സോമപ്രതിഹവ്യാഗൃഭായ

അന്വയം–

| | |
|---|---|
| ഹേ രാജൻ, സോമ, തേ | |
| ദിവി യാ | — രാജമാനസോമ, യാനി |
| ധാമാനി | — തേജാംസി (വൎത്തന്തേ) |
| പൃഥിവ്യാം യാ | — ഭൂമൌ (യാനിവൎത്തന്തേ) |
| (തഥാ) പൎവ്വതേഷു യാ | — പൎവ്വതസുശിലോച്ചയേഷു (യാനിവൎത്തന്തേ) |
| (തഥാ) ഓഷധീഷു | |

| | |
|---|---|
| അപ്–സു | — വ്രീഹ്യാദിഷു ജലേഷുച (യാനിവർത്തന്തേ) |
| തേഭിഃ വിശ്വൈഃ | — തൈസ്സർവ്വൈസ്തേജോഭിഃ (യുക്തഃ) |
| സു–മനാഃ അഹേളൻ | — ശോഭനമനാഃ, അക്രുദ്ധ്യൻ |
| (ഏവം ഭൂതസ്ത്വം) നഃ | |
| ഹവ്യാ | — അസ്മാഭിർദ്ദത്താനി ഹവിംഷി |
| പ്രതി ഗൃഭായ | — പ്രതിഗൃഹാണ |

'അർത്ഥം—അല്ലയോ പ്രകാശമാനനായ സോമ, അവിടത്തെ ഏപ്രകാരമുള്ള തേജസ്സുകൾ ദ്യോവിലുണ്ടോ, ഭൂവിലുണ്ടോ, മാമലകളിലുണ്ടോ, നെല്ലുമുതലായ സസ്യങ്ങളിലും ജലങ്ങളിലുമുണ്ടോ, ആ എല്ലാ തേജസ്സുകളോടും ചേർന്ന് പ്രീതമനസ്സായി, ക്രോധരഹിതനായി അവിടുന്ന് ഞങ്ങളാൽ നിവേദിയ്ക്കപ്പെടുന്ന ഹവിസ്സ് സ്വീകരിച്ചാലും,

5 ത്വം സോമാസിസൽപതി

ത്വംരാജോതവൃത്രഹാ

ത്വം ഭദ്രോഅസിക്രതുഃ വ. 19

അന്വയം'—

| | |
|---|---|
| ഹേ സോമ, ത്വം | |
| സൽ–പതിഃ അസി | — സതാം പതിഃ ഭവസി |
| ഉത രാജാ ത്വം വൃത്ര–ഹാ | — രാജമാനസ്ത്വം ശത്രോഹന്താ (അസി) |
| ത്വം ഭദ്രഃ അസി | — ശോഭനഃ ഭവസി |
| (ത്വം) ക്രതുഃ | — അഗ്നിഷ്ടോമാദിയാഗരൂപഃ (യാഗാനാം ത്വൽ സാദ്ധ്യത്വാൽ) |

അർത്ഥം—അല്ലയോ സോമ, അവിടുന്ന് സത്തുക്കളുടെ, സല്കർമ്മവാന്മാരുടെ നാഥനാകുന്നു. കൂടാതെ പ്രകാശമാനനായ അവിടുന്ന് ശത്രുക്കളുടെ ഹന്താവാകുന്നു അവിടുന്ന് കല്ല്യാണഗുണനാകുന്നു. യാഗരൂപനാകുന്നു (അവിടുന്നാണ് യാഗം സാധിപ്പിക്കുന്നതു്")

6 ത്വഞ്ചസോമനോ വശോ

ജീവാതുന്നമരാമഹേ

പ്രിയസ്തോത്രോ വനസ്പതിഃ

അന്വയം:—

| | |
|---|---|
| ഹേ സോമ, നഃ ജീവാതും | — അസ്മാകം സ്തോതൃണാം ജീവനൌഷധം |
| പ്രിയ–സ്തോത്രഃ ത്വം | — ബഹുഭിസ്തോതവ്യഃ ത്വം |
| വശഃ ച | — കാമയേഥാഃ ചേൽ |
| (തദാനീം വയം) | |
| ന മരാമഹേ | — ന മ്രിയാമഹേ |
| (ത്വം) വനസ്പതിഃ | — വനാനാം, ഓഷധീനാം പതിഃ |

അത്ഥം—അല്ലയോ സോമ, വളരെ ജനങ്ങളാൽ സ്തുതിക്കപ്പെടുന്ന അവിടുന്ന് ഞങ്ങൾക്ക് ജീവനൌഷധം ഇച്ഛിയ്ക്കുന്നുവെങ്കിൽ (ഞങ്ങൾ ജീവിക്കണമെന്നാഗ്രഹിയ്ക്കുന്നുവെങ്കിൽ) പിന്നെഞങ്ങൾ മരിക്കുകയില്ല. അവിടുന്ന് വനങ്ങളുടെ സസ്യൌഷധികളുടെ നാഥനാണ്.

7 ത്വം സോമമഹേ ഭഗം

ത്വം യുന ഋതായതേ

ദക്ഷന്ദധാസി ജീവസേ

അന്വയം:—

| | |
|---|---|
| ഹേ സോമ മഹേ | |
| ഋത–യതേ | — മഹതേ, ഋതം, യജ്ഞം ആത്മന ഇച്ഛതേ വൃദ്ധായ പുരുഷായ |
| ജീവസേ ദക്ഷം | — ജീവിതും ഉപഭോഗസമത്ഥം |
| ത്വം ഭഗം ദധാസി | — ധനം വിദധാസി, കരോഷി |
| (തഥാ) ത്വം യൂനേ | — തരുണായ (ജീവിതും ധനം ദധാസി) |

അൎത്ഥം—അല്ലയോ സോമ, അവിടുന്ന് മഹാനും ആത്മാവിൽ യജ്ഞമിച്ഛിക്കുന്നവനുമായ വൃദ്ധന്ന് ജീവിയ്ക്കാൻ പൎയ്യാപ്തമായ ധനം കൊടുക്കുന്നു. അതുപോലെ യുവാവായ യജ്ഞേച്ഛുവിന്നും കൊടുക്കുന്നു.

8 ത്വന്നസ്സോമവിശ്വതോ
രക്ഷാരാജന്നഘായതഃ
നരിഷ്യേത്ത്വാവതസ്സഖാ

അന്വയം:—

ഹേ സോമ, രാജൻ, ത്വം — രാജനശീല, ത്വം
അഘ—യതഃ — അഘം, പാപം, ദുഃഖമസ്മാകം കൎത്തുമിച്ഛതഃ
വിശ്വതഃ — സൎവ്വസ്മാദപിപുരുഷാൽ
നഃ രക്ഷ — അസ്മാൻപാലയ
ത്വാ—വതഃ സഖാ ന
രിഷ്യേൽ — ത്വൽ സദൃശസ്യസഖാ നഹി വിനശ്യേൽ
(കിമുവക്തവ്യം ത്വൽ സഖാ ന വിനശ്യതീതി)

അൎത്ഥം-പ്രകാശശീലനായ സോമ, അവിടുന്ന്, കഷ്ടപ്പാടുണ്ടാക്കുവാൻ പുറപ്പെടുന്ന എല്ലാവരിൽ നിന്നും ഞങ്ങളെ രക്ഷിച്ചാലും. അവിടുത്തോടു തുല്യനായ ഒരുത്തന്റെ തോഴൻ നശിക്കുന്നില്ല. പിന്നെ അവിടുത്തെ തോഴൻ നശിയ്ക്കുകയില്ലെന്നു പറയേണ്ടതുണ്ടോ?

9 സോമയാസ്തേമയോഭുവ
ഊതയസ്സന്തി ദാശുഷേ
താഭിൎന്നോവിതാ ഭവ

അന്വയം:—

| | |
|---|---|
| ഹേ സോമ, തേ | — തവസംബന്ധിന്യഃ |
| ദാശുഷേ | — ചരുപുരോഡാശാദിദത്തവതേ യജമാനായ |
| മയഃ—ഭുവഃ | — സുഖസ്യ ഭാവയിത്ര്യഃ |
| യാഃ ഊതയഃ സന്തി | — രക്ഷാഃ വിദ്യന്തേ |
| താഭിഃ ന അവിതാ ഭവ | — രക്ഷാഭിഃ അസ്മാകം രക്ഷിതാ ഭവ |

അർത്ഥം—അല്ലയോ സോമ, അവിടുത്തേക്ക് ചരുപുരോഡാശാദി ഹവിസ്സുകൾ നല്കുന്ന യജമാനന്ന് സുഖദായകങ്ങളായ രക്ഷണങ്ങൾ ഏവയാണോ ഉള്ളത്? ആ രക്ഷണങ്ങളാൽ ഞങ്ങളുടെ പാലയിതാവായി ഭവിച്ചാലും.

10 ഇമംയജ്ഞമിദംവചോ

ജുജുഷാണ ഉപാഗഹി

സോമത്വന്നോ വൃധേ ഭവ വ. 20

അന്വയം:—

| | |
|---|---|
| ഹേ സോമ, ത്വം ഇമം | — അസ്മാഭിഃ ക്രിയമാണം |
| യജ്ഞം, ഇദം വചഃ | — യാഗം, ഇദാനീം ക്രിയമാണം സ്തുതിലക്ഷണം വചനം (ച) |
| ജുജുഷാണഃ | — സേവമാനഃ (സൻ) |
| ഉപ—ആ ഗഹി | — ഉപാഗച്ഛ, പ്രാചീനഗൃഹം പ്രാപ്നുഹി |
| (പ്രാപ്യച) നഃ വൃധേ ഭവ | — അസ്മാകം യജ്ഞസ്യ വർദ്ധനായ ഭവ |

അർത്ഥം—അല്ലയോ സോമ, അവിടുന്ന് ഞങ്ങളാൽ ചെയ്യപ്പെടുന്ന ഈ യജ്ഞത്തെയും, ചൊല്ലപ്പെടുന്ന ഈ സ്തോത്രവചനത്തെയും സ്വീകരിക്കുന്നവനായി, കിഴക്കിനിയിൽ വന്നുചേന്നാലും. വന്നിട്ട് ഞങ്ങളുടെ ഈ യജ്ഞത്തിന്റെ പുഷ്ടിക്കു (കാരണഭൂതനായി) ഭവിച്ചാലും.

11 സോമഗീർഭിഷ്ട്വാവയം

വർധയാമോവചോവിദഃ

സുമൃളീകോന ആവിശ

അന്വയം:—

ഹേ സോമ, ത്വാ

| | |
|---|---|
| വചഃ—വിദഃ | — ത്വാം സ്തുതിലക്ഷണാനാം വചസാംവേദിതാരഃ |
| വയം ഗീഃ—ഭിഃ | — അനുഷ്ഠാതാരഃ സ്തുതിലക്ഷണൈർവ്വചോഭിഃ |
| വർധയാമഃ | — പ്രവൃദ്ധംകർമ്മഃ |
| (താദൃശസ്ത്വം) നഃ | |
| സു—മൃളീകഃ ആ വിശ | — അസ്മാകം ശോഭനം സുഖം കുർവ്വൻ സൻ ആഗച്ഛ |

അർത്ഥം—അല്ലയോ സോമ, അവിടത്തെ, സ്തോത്രപണ്ഡിതന്മാരും, അനുഷ്ഠാതാക്കളുമായ ഞങ്ങൾ സ്തുതിവചനങ്ങളാൽ വളർത്തുന്നു. അപ്രകാരമുള്ള അവിടുന്ന് ഞങ്ങൾക്ക് നല്ല സുഖമരുളുന്നവനായി വന്നരുളിയാലും.

12 ഗയസ്ഫാനോഅമീവഹാ

വസുവിത്പുഷ്ടിവർധനഃ

സുമിത്രസ്സോമനോഭവ

അന്വയം:—

ഹേ സോമ, (ത്വം) നഃ

| | |
|---|---|
| ഗയ—സ്ഫാനഃ | — അസ്മാകം ഗയസ്യ, ധനസ്യ വർദ്ധയിതാ |
| അമീവ—ഹാ | — അമീവാനാം, രോഗാണാംഹന്താ |
| വസു—വിത് | — ധനസ്യലംഭയിതാ പ്രാപയിതാ |
| പുഷ്ടി—വർധനഃ | — പുഷ്ടേഃ, സമ്പദഃ വർദ്ധയിതാ |
| സു—മിത്രഃ ഭവ | — ശോഭനമിത്രോപേതോഭവ |

അത്ഥം—അല്ലയോ സോമ, അവിടുന്നു് ഞങ്ങൾക്കു് ഐശ്വര്യം വളത്തുന്നവനും, രോഗം തളത്തുന്നവനും, ധനം ഉണ്ടാക്കുന്നവനും, അഭിവൃദ്ധി നേടിത്തരുന്നവനും, നല്ല ചങ്ങാതികളോടുകൂടിയവനുമായി ഭവിച്ചാലും.

13 സോമരാരന്ധിനോഹൃദി
ഗാവോനയവസേഷ്വാ
മര്യഇവസ്വഓക്യേ

അന്വയം:-

ഹേ സോമ, (ത്വം)
നഃ ഹൃദി — ഹൃദയേ
ഗാവഃ ന യവസേഷു — ഗാവഃ ശോഭനേതൃണേഷ്വിവ
സ്വേ ഓക്യേ — സ്വകീയേഓകസി, ഗൃഹേ പുത്രാദിഭിസ്സഹ
മര്യഃ—ഇവ — മരണധമ്മാമനുഷ്യഃ യഥാരമതേ തദ്വൽ
ആ രരന്ധി — സമന്താൽ രമസ്വ
(അസ്മാഭിർദത്തേന ഹവിഷാതൃപ്തസ്സൻ അസ്മാസ്വേവ അവതിഷ്ഠസ്വ, നാന്യത്രഗച്ഛ)

അത്ഥം—അല്ലയോസോമ, അവിടുന്നു് ഞങ്ങളുടെ ഹൃദയത്തിൽ, നല്ല പുല്ലിൽ പശുക്കളെന്നപോലെയും, സ്വഗൃഹത്തിൽ കുട്ടികളോടുകൂടി മരണധമ്മിയായ മനുഷ്യൻ (ഗൃഹസ്ഥൻ) എപ്രകാരം രമിക്കുന്നുവോ അതുപോലെയും പൂണ്ണമായി രമിച്ചാലും ഞങ്ങളാൽ നല്കപ്പെടുന്ന ഹവിസ്സിനാൽ തൃപ്തനായി വേറേ എങ്ങും പോകാതെ ഞങ്ങളിൽത്തന്നെ വസിച്ചാലും. (ഞങ്ങളുടെ ഹൃദയത്തിൽ രമിക്കുക എന്നതുകൊണ്ടു് ഞങ്ങളവിടുത്തെ എന്നും മറക്കാതിരിക്കുമാറാകണമെന്നും അത്ഥം)

14 യസ്സ്തോമസഖ്യേതവ
രാരണദ്ദേവമർത്യഃ
തന്ദക്ഷസ്സചതേ കവിഃ

അന്വയം —

| | | |
|---|---|---|
| ഹേ ദേവ സോമ, തവ സഖ്യേ | — | ത്വദീയേ സഖ്യേ നിമിത്തഭൂതേ സതി |
| യഃ മർത്യഃ രരണൽ | — | മരണധർമ്മാ യഃ യജമാനഃ ഏതൽ സ്തോത്രരൂപേണ ത്വാം സ്തൗതി |
| തം (യജമാനം) കവിഃ, ദക്ഷഃ | — | ക്രാന്തദർശീ, സർവ്വകാര്യസമർത്ഥഃ (ത്വം) |
| സചതേ | — | സേവസേ, അനുഗ്രഹ്ണാസി |

അർത്ഥം—അല്ലയോ ദ്യോതമാനനായ സോമ, അവിടത്തെ സഖിത്വം കാരണമായി ഏതു മരണധർമ്മിയായ യജമാനൻ ഈ സ്തോത്രംകൊണ്ടവിടത്തെ സ്തുതിയ്ക്കുന്നുവോ, ആ യജമാനനെ സർവ്വകാര്യങ്ങളുടെയും അപ്പുറം കാണുന്നവനും, സർവ്വകാര്യസമർത്ഥനുമായ അവിടുന്ന് അനുഗ്രഹിയ്ക്കുന്നു

15 ഉരുഷ്യാണോ അഭിശസ്തേ
സ്സോമനിപാഹ്യംഹസഃ
സഖാസുശേവ ഏധിനഃ വ, 21

അന്വയം —

| | | |
|---|---|---|
| ഹേ സോമ, (ത്വം) നഃ | — | അസ്മാൻ |
| അഭി—ശസ്തേഃ ഉരുഷ്യ | — | അഭിശംസനാത്, അഭിശാപരൂപാന്നിന്ദനാൽ രക്ഷ |

(തഥാ) അംഹസഃ നി
പാഹി — അസ്മൽ കൃതാൽ പാപാൽ നിതരാംപാലയ
(ഏവമസ്മദീയം പാപം പരിഹൃത്യ) സു—ശേവഃ
സഖാ — അസ്മഭ്യം ദാതവ്യേന ശോഭനേന സുഖേന യുക്തസ്സഖാസൻ
നഃ ഏധി — ഹിതകാരീഭവ

അത്ഥം—അല്ലയോ സോമ, അവിടുന്ന് ഹാനികരമായ നിന്ദയിൽ നിന്ന് ഞങ്ങളെ രക്ഷിച്ചാലും. അതുപോലെ ഞങ്ങളാൽ ചെയ്യപ്പെട്ട പാപത്തിൽ നിന്ന് തികച്ചും രക്ഷിച്ചാലും. പാപം പരിഹരിച്ച് ഞങ്ങൾക്ക് തരേണ്ടും സുഖത്തോടു കൂടിയ സഖാവായി ഞങ്ങൾക്ക് ക്ഷേമകാരിയായി ഭവിച്ചാലും.

16 ആപ്യായസ്വസമേതുതേ
വിശ്വതസ്സോമ വൃഷ്ണ്യം
ഭവാവാജസ്യസങ്ഗഥേ

അന്വയം:—

ഹേ സോമ, (ത്വം) ആ
പ്യായസ്വ — വദ്ധസ്വ
തേ വൃഷ്ണ്യം — തവ വൃഷത്വം, വീര്യം, സാമത്ഥ്യം
വിശ്വതഃ സം ഏതു — സവ്വതസ്സംഗച്ഛതാം, ത്വയാ സംയുക്തം ഭവതു
(ഏവം ഭൂതസ്ത്വം) വാജസ്യ
സം—ഗഥേ — അന്നസ്യ സംഗമനേ
ഭവ — (അസ്മാകമന്നപ്രദഃ) ഭവ

അർത്ഥം—അല്ലയോ സോമ, അവിടുന്ന് വർദ്ധിച്ചാലും. അവിടത്തെ വീര്യം, ശക്തി അവിടത്തോട് ചേർന്നിരിക്കട്ടേ. (വേർപിരിയാതെ) അപ്രകാരമുള്ള അവിടുന്ന് ഞങ്ങൾക്ക് അന്ന ലബ്ധിക്കായി (അന്നപ്രദനായി) ഭവിച്ചാലും.

17 ആപ്യായസ്വ മദിന്തമ

സോമ വിശ്വേഭിരംശുഭിഃ

ഭവാ നഃ സുശ്രവസ്തമഃ സഖാ വൃധേ

അന്വയം:—

| | | |
|---|---|---|
| ഹേ മദിൻ—തമ, സോമ | — | അതിശയേന മദവൻ, സോമ, |
| വിശ്വേഭിഃ അംശു-ഭിഃ | — | സർവൈഃ ലതാവയവൈഃ |
| ആ പ്യായസ്വ | — | ആസമന്താൽ വർദ്ധസ്വ |
| (സഃ ത്വം) സുശ്രവഃ—തമഃ | — | അതിശയേന ശോഭനാന്ന യുക്തസ്സൻ |
| നഃ വൃധേ സഖാ ഭവ | — | അസ്മാകം വർദ്ധനായ മിത്രീഭവ |

അർത്ഥം—ഏററവും ഹർഷത്തോടുകൂടിയ സോമ, (ലതാരൂപനായ) അവിടുന്ന് എല്ലാ അവയവങ്ങളാലും മുഴുക്കെ വളർന്നാലും. ആ അവിടുന്ന് നല്ല അന്നത്തോടുകൂടി ഞങ്ങളുടെ മേന്മക്കായി ചങ്ങാതിയായി ഭവിച്ചാലും.

18 സന്തേ പയാംസി സമുയന്തു വാജാഃ

സം വൃഷ്ണ്യാന്യഭിമാതിഷാഹഃ

ആപ്യായമാനോ അമൃതായ സോമ

ദിവി ശ്രവാംസ്യുത്തമാനി ധിഷ്വ

അന്വയം:—

ഹേ സോമ, അഭിമാതി—

| | |
|---|---|
| സഹഃ തേ | — അഭിമാതീനാം, ശത്രൂണാം ഹന്തുസ്തവ, ത്വാം |
| പയാംസി | — ശ്രയണാർത്ഥാനി ക്ഷീരാണി |
| സം യന്തു | — സംഗച്ഛന്താം |
| (തഥാ) വാജാഃ ഉ | — ഹവിർല്ലക്ഷണാനി അന്നാനിച |
| (ത്വാം) സം | — സംഗച്ഛന്തു |
| വൃഷ്ണ്യാനി സം | — വീര്യാണി (ച) സംഗച്ഛന്താം |
| (ത്വം) ആ—പ്യായമാനഃ | |
| അമൃതായ | — ആസമന്താൽ വർദ്ധമാനഃ അസ്മാകമമൃതത്വായ, അമരണത്വായ |
| ദിവി | — നഭസി, സ്വർഗ്ഗേ |
| ഉൽ—തമാനി ശ്രവാംസി | |
| ധിഷ്വ | — അസ്മാകംഭോക്തവ്യാനി ഉൽകൃഷ്ടാന്യന്നാനിധാരയ |

അർത്ഥം—അല്ലയോ സോമ, ശത്രുഹന്താവായ അവിടത്തെ ഹവിസ്സിൽ ചേർക്കാനായി പാൽ വന്നുചേരട്ടെ. അതുപോലെ ഹവിരന്നങ്ങളും അവിടത്തേയ്ക്കെത്തിച്ചേരട്ടെ. അവിടന്നു് പ്രവൃദ്ധനായി ഞങ്ങൾക്കു് അമൃതത്വത്തിന്നായി, മരണമില്ലാത്ത സ്ഥിരത്വത്തിന്നായി, ദ്യോവിൽ ഞങ്ങൾക്കു് നല്ല അന്നങ്ങൾ ധരിച്ചുവെച്ചാലും. (അമൃതത്വത്താൽ ഞങ്ങൾ സ്വർഗ്ഗത്തിൽ ചിരംജീവികളായിത്തീരുമെന്നാശയം)

19 യാതേധാമാനിഹവിഷായജന്തി
താതേവിശ്വാപരിഭൂരസ്തുയജ്ഞം
ഗയസ്ഫാനഃ പ്രതരണസ്സുവീരോ
വീരഹാപ്രചരാസോമദുര്യാൻ

അന്വയം'—

ഹേ സോമ, തേ

| | |
|---|---|
| യാ ധാമാനി | — ത്വദീയാനിയാനിദ്യുപ്രഭൃതിഷ്വ വസ്ഥിതാനിതേജാംസി |
| ഹവിഷാ യജന്തി | — ചരുപുരോഡാശാദിനാ യജമാനാഃ പൂജയന്തി |
| താ തേ വിശ്വാ | — ത്വദീയാനിതാനി സര്വ്വാണി ധാമാനി |
| യജ്ഞം പരി-ഭൂഃ അസ്തു | — അസ്മദീയമധ്വരം പരിതഃ പ്രാപ്താനിസന്തു |

(താദൃശൈർദ്ധാമഭിരുപേതഃ)

| | |
|---|---|
| ഗയ-സ്ഫാനഃ | — ധനസ്യവർദ്ധയിതാ |
| പ്ര-തരണഃ | — പ്രകർഷേണ ദുരിതാൽ താരയിതാ |
| സു-വീരഃ | — ശോഭനൈർവ്വീരൈരുപേതഃ |
| അവീര-ഹാ | — വീര്യാൽജായന്തേ ഇതിവീരാഃ പുത്രാഃ തേഷാം അഹന്താ |
| (ത്വം) ദുര്യാൻ | — പ്രാചീനവംശലക്ഷണാൻ അസ്മ ദീയാൻ ഗൃഹാൻ |
| പ്ര ചര | — പ്രകർഷേണഗച്ഛ |

അർത്ഥം—അല്ലയോ സോമ, അവിടുത്തേതായി ദ്യോവിലും മററുമുള്ള ഏതേതു തേജസ്സുകളെ ചരുപുരോഡാശാദി ഹവിസ്സുകരം കൊണ്ടു് യജമാനന്മാർ, പൂജിയ്ക്കുന്നുവോ, ആ എല്ലാ തേജസ്സുകളും ഞങ്ങളുടെ യാഗത്തിന്നുചുററും പ്രാപ്തങ്ങളായി ഭവിയ്ക്കട്ടെ അപ്രകാരമുള്ള തേജസ്സുകളോടുകൂടിയവനായി, പാപത്തിൽ നിന്നു് തികച്ചും കരകയററുന്നവനായി, നല്ല വീരന്മാരോടുകൂടിയവനായി, പുത്രന്മാരെ രക്ഷിയ്ക്കുന്നവനായ അവിടുന്നു് ഞങ്ങളുടെ പഴംമുളകരംകൊണ്ടു പണിത ഗൃഹങ്ങളിൽ വേണ്ടപോലെ വന്നാലും

20 സോമോധേനും സോമോ അവ്വന്തമാശ്രും
സോമോവീരങ്ക്കർമ്മണ്യന്ദദാതി
സാദന്യം വിദത്ഥ്യം സഭേയം
പിതൃശ്രവണം യോദദാശദസ്മൈ

വ. 22

അന്വയം:—

| | |
|---|---|
| യഃ (യജമാനഃ) ദദാശൽ | — സോമായ ഹവിർല്ലക്ഷണാന്യന്നാനിദദ്യാൽ |
| അസ്മൈ (യജമാനായ) | |
| സോമഃ ധേനും | — സവത്സാം ദോഗ്ദ്ധീംഗാം |
| ദദാതി | — പ്രയച്ഛതി |
| (തഥാ) ആശ്രും അർവ്വന്തം | — ശീഘ്രഗമനമശ്വം (ദദാതി) |
| (തഥാ) കർമ്മണ്യം | — ലൌകികകർമ്മസു കുശലം |
| സദന്യം | — സദനംഗൃഹം, തദർഹം, ഗൃഹകാര്യകുശലം |
| വിദഥ്യം | — വിദഥാഃ യജ്ഞാഃ, തദർഹം യജ്ഞാനുഷ്ഠാനപരം |
| സഭേയം | — സഭായാംസാധുഃ, സകല ശാസ്ത്രാഭിജ്ഞം |
| പിതൃ—ശ്രവണം | — പിതാശ്രൂയതേ, പ്രഖ്യായതേ യേനപുത്രേണതാദൃശം |
| വീരം | — പുത്രം (ദദാതി) |

അർത്ഥം—ഏതു യജമാനൻ സോമന്നായി ഹവിരന്നം കൊടുക്കുമോ, ആ യജമാനന്ന് സോമൻ കിടാവോടുകൂടിയ കറവു പശുവിനെ കൊടുക്കുന്നു. ഗതിവേഗമുള്ള കുതിരയെ കൊടുക്കുന്നു. അതുപോലെ ലൌകിക കർമ്മങ്ങളിൽ കുശലനും ഗൃഹകാര്യങ്ങളിൽ സമർത്ഥനും യജ്ഞാനുഷ്ഠാനങ്ങളിൽ തല്പരനും, സകല ശാസ്ത്രജ്ഞനായി സഭയിൽ ശോഭിക്കുന്നവനും, തന്റെ അച്ഛനെ പ്രസിദ്ധനാക്കുന്നവനുമായ പുത്രനെ കൊടുക്കുന്നു.

21 അഷാള്ഹംയുൽസുപൃതനാസുപപ്രിം
സ്വൎഷാമപ്സാം വൃജനസ്യ ഗോപാം
ഭരേഷുജാം സുക്ഷിതിം സുശ്രവസം
ജയന്തന്ത്വാമനുമദേമസോമ

അന്വയം:—

| | |
|---|---|
| ഹേ സോമ, യുൽ–സു | — യുദ്ധേഷു |
| അഷാഹ്ളം | — ശത്രുഭിരനഭിഭവനീയം |
| (തഥാ) പൃതനാസു പപ്രിം | — സേനാസു ജയസ്യ പൂരയിതാരം |
| സ്വഃ–സാം | — സ്വൎഗ്ഗസ്യ സനിതാരം, ദാതാരം |
| അപ്സാം | — വൃഷ്ട്യുദകാനാം ദാതാരം |
| വൃജനസ്യ ഗോപാം | — ബലസ്യ ഗോപയിതാരം, രക്ഷിതാരം |
| ഭരേഷു–ജാം | — യാഗേഷു പ്രാദുർഭവന്തം |
| സു–ക്ഷിതിം | — ശോഭന നിവാസസ്ഥാനം |
| സു–ശ്രവസം | — ശോഭനയശസ്സം |
| ജയന്തം | — ശത്രൂൻ അഭിഭവന്തം |
| ത്വാം അനു മദേമ | — അനുലക്ഷ്യഹൎഷയുക്താഭവേമ |

അൎത്ഥം—അല്ലയോസോമ, യുദ്ധങ്ങളിൽ ശത്രുക്കളാൽ അജയ്യനും, സേനകളിൽ (സേനകളെക്കൊണ്ടു യുദ്ധംചെയ്യിച്ച്) ജയം പൂൎത്തിയാക്കുന്നവനും, സ്വൎഗ്ഗത്തെ കൊടുക്കുന്നവനും, മഴവെള്ളം പൊഴിയ്ക്കുന്നവനും, ശക്തിയുടെ രക്ഷിതാവും, യാഗങ്ങളിൽനിന്നുളവാകുന്നവനും, നല്ലനിവാസസ്ഥാനത്തോടുകൂടിയവനും മഹത്തായ കീൎത്തിചേൎന്നവനും, ശത്രുഞ്ജയനുമായ അവിടുത്തെ നോക്കി ഞങ്ങളാനന്ദിയ്ക്കുമാറാവു.

22 ത്വമിമാ ഓഷധീസ്സോമവിശ്വാ

സ്ത്വമപോ അജനയസ്ത്വംഗാഃ

ത്വമാതതന്ഥോർവ്വന്തരിക്ഷം

ത്വം ജ്യോതിഷാവിതമോവവർത്ഥ

അന്വയം:—

| | |
|---|---|
| ഹേസോമ ത്വം ഇമാഃ വിശ്വാഃ ഓഷധീഃ | — ഭൂമ്യാം വർത്തമാനാഃ |
| അജനയഃ | — സർവ്വാഃ ഓഷധീഃ ഉൽപാദിതവാനസി |
| (തഥാ) ത്വം അപഃ | — ഓഷധീനാം കാരണഭൂതാനി വൃഷ്ട്യുദകാനി (അജനയഃ) |
| (തഥാ) ത്വം ഗാഃ | — പശൂൻ (ഉദപാദയഃ) |
| ഉരു അന്തരിക്ഷം ത്വം ആ തതന്ഥ | — വിസ്താരിതവാനസി |
| (തസ്മിൻ അന്തരിക്ഷേ യൽ) തമഃ | — ദൃഷ്ടിനിരോധകമന്ധകാരം |
| (തദപി) ത്വം ജ്യോതിഷാ | — ആത്മീയേന പ്രകാശേന |
| വി വവർത്ഥ | — വിവൃതം, വിനഷ്ടംകൃതവാനസി |

അർത്ഥം—അല്ലയോ സോമ, ഭൂമിയിലുള്ള എല്ലാവിധ സസ്യാദികളെയും അവിടുന്നാണ് മുളപ്പിച്ചത്. അതുപോലെ ആ സസ്യാദികൾക്ക് ആശ്രയഭൂതമായ മഴവെള്ളത്തെ അവിടുന്നാണുൽപാദിപ്പിച്ചത്. അവിടുന്നാണ് പശുക്കളെ ജനിപ്പിച്ചത്, അവിടുന്നാണ് അന്തരിക്ഷത്തെ വിസ്തീർണ്ണമാക്കിയത്. ആ അന്തരിക്ഷത്തിൽ കാഴ്ചമുടക്കുന്ന ഇരുട്ടിനെ സ്വകീയപ്രകാശംകൊണ്ട് അകററിയതും അവിടുന്നാണ്.

23 ദേവേനനോമനസാ ദേവസോമ

രായോഭാഗംസഹസാവന്നഭിയുധ്യ

മാത്വാതനദീശിഷേവീര്യസ്യോ

ഭയേഭ്യഃ പ്രചികിത്സാഗവിഷ്ടൌ വ. 23

അന്വയം:-

ഹേ ദേവ, സഹസാ–വൻ,

| | |
|---|---|
| സോമ | — ദ്യോതമാന, ബലവൻസോമ |
| ദേവേന മനസാ | — ദ്യോതമാനയാ ത്വദീയയാബുദ്ധ്യാ |
| രായഃ ഭാഗം | — ധനസ്യാംശം |
| നഃ അഭി യുധ്യ | — അസ്മാനഭിലക്ഷ്യപ്രേരയ |
| ത്വാ മാ ആ തനൽ | — താദൃശം ത്വാം കശ്ചിദപിശത്രുഃ ക്ലേശേന ആതതംമാ കാർഷീൽ, മാഹിംസീൽ |
| ഉഭയേഭ്യഃ | — ഉഭയേഷാം യുദ്ധ്യമാനാനാം സംബന്ധിനഃ |
| വീരസ്യ (ത്വം) | |
| ഈശിഷേ | — ഈശ്വരോ ഭവസി |
| (സഃ ത്വം) ഗോ–ഇഷ്ടൌ | — സംഗ്രാമേ |
| പ്ര ചികിത്സ | — അസ്മദീയമുപദ്രവം പരിഹര |

അർത്ഥം–പ്രകാശമാനനും, ബലവാനുമായ സോമ, ദ്യോതമാനമായ അവിടത്തെ (അനുഗ്രഹ) ബുദ്ധികൊണ്ടു് ഐശ്വര്യത്തിൻെറ അംശം ഞങ്ങൾക്കുനേരെ അയച്ചാലും. അപ്രകാരമുള്ള അവിടത്തെ ഒരു ശത്രുവും കഷ്ടപ്പെടുത്താതിരിക്കട്ടെ, ഹിംസിക്കാതിരിക്കട്ടെ. (ഈപ്പറഞ്ഞതു് രാഹുകേതുക്കളെ ഉദ്ദേശി

അർത്ഥം—അല്ലയോ ഋത്വിഗ്യജമാനന്മാരെ, ജലഗർഭസ്ഥിതനായി മറഞ്ഞിരിക്കുന്ന ഈ അഗ്നിയെ നിങ്ങളിൽ ആരറിയുന്നു? ആരുമറിയുന്നില്ല ആ അഗ്നി മേഘസ്ഥങ്ങളായ ജലങ്ങളുടെ വൈദ്യുതാഗ്നിരൂപനായ മകനായി, തന്റെ മാതൃസ്ഥാനമുള്ള മഴവെള്ളങ്ങളെ ഹവിരന്നങ്ങളാലുൽപാദിപ്പിക്കുന്ന ("അഗ്നിയിൽ പ്രാഹുതമായ ഹവിസ്സ് ആദിത്യങ്കലെത്തുന്നു ആദിത്യങ്കൽ നിന്ന് വൃഷ്ടി, വൃഷ്ടിയിങ്കൽ നിന്ന് ജനങ്ങളും'' എന്ന മനുസ്മൃതി) കൂടാതെ മേഘങ്ങളിലെ വെള്ളങ്ങളിൽ വൈദ്യുതിയായി മറഞ്ഞിരിക്കുന്ന അഗ്നിതന്നെയാണ് സമുദ്രത്തിൽ നിന്ന് അതീവ തേജസ്സോടുകൂടി എല്ലാററിന്റെയും അപ്പുറം കാണുന്നവനായി, ഹവിരന്നത്തോടുകൂടിയവനായി, പ്രഭാതത്തിൽ ആദിത്യനായി ഉദിച്ചുവരുന്നതു്. ഒരേ അഗ്നിയാണ് (ഹോമനിർവ്വഹണത്തിന്) പാർത്ഥിവരൂപത്തിലും വൈദ്യുതരൂപത്തിലും (ഉഷസ്സിങ്കൽ) ആദിത്യരൂപത്തിലും വർത്തിക്കുന്നതു്

5 ആവിഷ്ട്യോവർധതേചാരുരാസു
ജിഹ്മാനാമൂർധ്വസ്സ്വയശാഉപസ്ഥേ
ഉഭേത്വഷ്ടുർബ്ബിഭ്യതുർജ്ജായമാനാൽ
പ്രതീചീസിംഹം പ്രതിജോഷയേതേ വ 1

അന്വയം —

| | |
|---|---|
| ആസു | — മേഘസ്ഥാസ്വപ്സു വൈദ്യുതാത്മനാവസ്ഥിതമാനോഗ്നിഃ |
| ചാരുഃ | — ശോഭനദീപ്തിസ്സൻ |
| ജിഹ്മാനാം | — കുടിലാനാം, മേഘേഷുതിര്യഗവസ്ഥിതാനാം താസാമപാം |
| ഉപ–സ്ഥേ | — ഉത്സംഗേ |
| സ്വ–യശാഃ | — സ്വായത്തയശസ്സുഃ |
| ഊർധ്വഃ | — ഊർധ്വജ്വലനഃ, സ്വകാരണഭൂതാസ്വപ്സു തിര്യഗവസ്ഥിതാസ്വപിസ്വയമൂർധ്വം ജ്വലൻ |

ആവിഃ-ത്യഃ വദ്ധതേ — ആവിർഭൂതഃ പ്രകാശമാനോ വൃദ്ധിം പ്രാപ്നോതി
(അപിച) ഉഭേ — ദ്യാവാപൃഥിവ്യൌ
ത്വഷ്ടുഃ ജായമാനാൽ — ദീപ്താൽ ഉൽപദ്യമാനാദസ്മാദഗ്നേഃ
ബിഭ്യതുഃ — ഭയംപ്രാപതുഃ
(തദനന്തരമുൽപന്നം)
സിംഹം — സഹനശീലം, അഭിഭവനശീലം (അഗ്നിം)
പ്രതീചീ — പ്രത്യഞ്ചന്ത്യൌ, പ്രതിഗച്ഛന്ത്യൌ, ആഭിമുഖ്യേന പ്രാപ്നുവന്ത്യൌ
പ്രതി ജോഷയേതേ — സേവേതേ

അത്ഥം—മേഘങ്ങളിലുള്ള വെള്ളങ്ങളിൽ വൈദ്യുതരൂപത്തിൽ വത്തിയ്ക്കുന്ന അഗ്നി, ശോഭനപ്രകാശനായി, വളഞ്ഞു പിരിഞ്ഞ മേഘങ്ങളിൽ വിലങ്ങനെ നില്ക്കുന്ന വെള്ളങ്ങളുടെ മടിയിൽ സ്വയം നേടിയ യശസ്സോടുകൂടി മേല്പോട്ടുയൎന്ന ജ്വാലകളോടു ചേൎന്ന പുറത്തുവന്നു് വളൎച്ചയെ പ്രാപിയ്ക്കുന്നു. (വെള്ളങ്ങളിൽ വിലങ്ങനെ കിടന്നാലും ഇടിമിന്നലായി മേല്പോട്ടുയരുമ്പോഴും സ്വയം വലുതാവുന്നു) കൂടാതെ തേജസ്സിൽ നിന്നുൽപന്നനായ ഈ അഗ്നിയെ ദ്യാവാപൃഥിവികൾ ഭയപ്പെടുന്നു. എല്ലാററിനെയും ജയിയ്ക്കുന്ന ആ അഗ്നിയെ നേരിട്ടു് അണഞ്ഞുചെന്നു് ദ്യാവാപൃഥിവികൾ സേവിയ്ക്കുന്നു, പരിചരിക്കുന്നു.

6 ഉഭേഭദ്രേജോഷയേതേനമേനേ
ഗാവോനവാശ്രാ ഉപതസ്ഥുരേവൈഃ
സദക്ഷാണാന്ദക്ഷപതിൎബ്ബഭൂവാ
ഞ്ജന്തിയന്ദക്ഷിണതോ ഹവിൎഭിഃ

അന്വയം:—

യം (അഗ്നിം) ദക്ഷിണതഃ — ആഹവനീയസ്യദക്ഷിണ
ഭാഗേവസ്ഥിതാഃ ഋത്വിജഃ
ഹവിഃ—ഭിഃ അഞ്ജന്തി — ചരുപുരോഡാശാദിഭിഃ ആർദ്രീം
കുർവ്വന്തി, തർപ്പയന്തി
(ഏനമഗ്നിം) ഉഭേ — അഹശ്ചരാത്രിശ്ച. ദ്യാവാ
പൃഥിവ്യൌ, അരണീ വാ
ഭദ്രേ മേനേ
ജോഷയേതേ ന — ശോഭനാംങ്ഗ്യൌസ്ത്രീയൌ
ചാമരഹസ്തേ രാജാനം
സേവേതേ ഇവ
(അപിച) വാശ്രാഃ
ഗാവഃ ന — ഹംഭാരവം കുർവ്വത്യഃ ഗാവഇവ
(യഥാ) ഏവൈഃ — സ്വകീയചരിത്രൈഃ ആദരാതി
ശയേന വത്സാൻ
ഉപ തസ്ഥുഃ — സംഗച്ഛന്തേ (തഥേമമഗ്നിം
ദ്യാവാപൃഥിവ്യൌ ഉപസ്ഥിതേ
ഭവതഃ)
സഃ (അഗ്നിഃ) ദക്ഷാണാം — ബലാനാം
ദക്ഷ—പതിഃ ബഭൂവ — ബലാധിപതിഃ ആസീൽ

അർത്ഥം—ഏതൊരഗ്നിയെ ആഹവനീയത്തിന്റെ തെക്കുഭാഗത്തു നില്ക്കുന്ന ഋത്വിക്കുകൾ ചരുപുരോഡാശാദി ഹവിസ്സുകൾ ആദരപൂർവ്വം അർപ്പിച്ച് പ്രീതിപ്പെടുത്തുന്നുവോ, ആ അഗ്നിയെ ദ്യാവാപൃഥിവികൾ (അല്ലെങ്കിൽ അഹോരാത്രങ്ങൾ, അല്ലെങ്കിൽ അരണികൾ) ശോഭനാംഗികളും കൈകളിൽ ചാമരമേന്തിയവരുമായ രണ്ടു സ്ത്രീകൾ രാജാവിനെ വീശിപ്പരിചരിക്കുന്നപോലെ, സേവിക്കുന്ന ഹംബാ ശബ്ദംമുഴക്കി പശുക്കൾ വാത്സല്യാധിക്യത്തോടുകൂടി പൈക്കുട്ടിയെ പ്രാപിക്കുന്ന (നക്കിത്തുടച്ചോമനിക്കുന്ന) പോലെ ദ്യാവാപൃഥിവികൾ അഗ്നിയെ അടുത്തുചെന്നു പരിചരിക്കുന്ന ആ അഗ്നി ബലങ്ങൾക്കും ബലത്തിന്ന് അധിപതിയായിരിക്കുന്നു

7 ഉദ്യംയമീതി സവിതേവ്ബാഹൂ
ഉഭേസിചൌയതതേ ഭീമ ഋഞ്ജൻ
ഉച്ഛുക്രമല്കമജതേ സിമസ്മാ
ന്നവാമാതൃഭ്യോവസനാജഹാതി

അന്വയം:—

(ഔഷസോഗ്നിഃ)

| | |
|---|---|
| സവിതാ—ഇവ | — സർവ്വസ്യപ്രേരകഃ ആദിത്യോ യഥാ |
| ബാഹൂ | — ബാഹുസ്ഥാനീയാൻ രശ്മീൻ |
| ഉൽ യംയമീതി | — ഭൃശം ഉദ്യതാനി, ഊർദ്ധ്വാഭിമുഖാനി കരോതി |
| (തദനന്തരം) ഭീമഃ | — സർവ്വേഷാം ഭയങ്കരോഗ്നിഃ |
| ഉഭേ സിചൌ | — ഉഭേ ദ്യാവാപൃഥിവ്യൌ |
| ഋഞ്ജൻ | — പ്രസാധയൻ, സ്വതേജസാല ങ്കുർവ്വൻ |
| യതതേ | — സ്വവ്യാപാരേ പ്രയതതേ |
| (തദനന്തരം) സിമസ്മാൽ | — സർവ്വസ്മാൽ ഭൂതജാതാൽ |
| ശുക്രം അൽകം | — ദീപ്തം സാരഭൂതംരസം |
| ഉൽ അജതേ | — രശ്മിഭിഃ ഊർദ്ധ്വമാദത്തേ |
| (അപിച) മാതൃ—ഭ്യഃ | — സ്വമാതൃസ്ഥാനീയേഭ്യോവൃഷ്ട്യു ദകേഭ്യഃ സകാശാൽ |
| നവാ വസനാ | — നവാനി, പ്രത്യഗ്രാണിസർവ്വ ജഗതഃ ആച്ഛാദകാനിതേജാംസി |
| ജഹാതി | — ഉൽഗമയതി |

അർത്ഥം—അഗ്നി, സർവ്വപ്രേരകനായ സവിതാവു തന്റെ കരങ്ങളെ (രശ്മികളെ) ഉയർത്തുന്നപോലെ തന്റെ കൈകളൊത്ത രശ്മികളെ ഊക്കിൽ മേല്പോട്ട് നേരെ ഉയർത്തുന്നു. പിന്നെ എല്ലാവർക്കും ഭയങ്കരനായ അവിടുന്ന് ദ്യാവാപൃഥിവികളെ രണ്ടുപേരെയും, സ്വതേജസ്സുകൊണ്ടലങ്കരിച്ച് സ്വസ്വവ്യാപാരങ്ങളിൽ പ്രയതിപ്പിക്കുന്നു. അതിന്നാശേഷം എല്ലാ ഭൂതജാതങ്ങ

ളിൽ നിന്നും ദീപ്തവും സാരഭൂതവുമായ രസം, തന്റെ രശ്മികളാൽ മേല്പോട്ടെത്തിയ്ക്കുന്നു. കൂടാതെ തന്റെ അമ്മയുടെ സ്ഥാനത്തുള്ള മഴവെള്ളങ്ങളുടെ അടുക്കൽ നിന്ന് നവങ്ങളും ജഗത്തു മുഴുവൻ മൂടുന്നവയുമായ തേജസ്സുകളുയർത്തുന്നു.

8 ത്വേഷംരൂപംകൃണുത ഉത്തരംയൽ
സംപൃഞ്ചാനസ്സദനേഗോഭിരദ്ഭിഃ
കവിർബ്ബുധ്നം പരിമർമ്മൃജ്യതേധീ
സ്സാദേവതാതാസമിതിർബ്ബഭൂവ

അന്വയം:—

| | |
|---|---|
| സദനേ | — അന്തരിക്ഷേ |
| ഗോഭിഃ അൽ-ഭിഃ | — ഗന്തൃഭിഃ, മേഘസ്ഥാഭി രദ്ഭിസ്സഹ |
| സം—പൃഞ്ചാനഃ | — വൈദ്യുതരൂപേണ സംപൃക്തസ്സൻ |
| ത്വേഷം | — ദീപ്തം, സർവ്വൈർദ്ദുഷ്പ്രധർഷ്യം |
| ഉൽ—തരം രൂപം | — ഉൽകൃഷ്ടതരം വൈദ്യുതം പ്രകാശം |
| യൽ കൃണുതേ | — യദാകരോതി, തദാനീം |
| കവിഃ ധീഃ | — ക്രാന്തദർശീ, സർവ്വേഷാം ധാരകഃ (അഗ്നിഃ) |
| ബുധ്നം | — സർവ്വസ്യോദകസ്യ മൂലഭൂതമന്തരിക്ഷം |
| പരി മർമ്മൃജ്യതേ | — പരിതോമാർഷ്ടി, സ്വതേജസാച്ഛാദയതി |
| സാ ദേവ-താതാ | — ദേവേന, ദേവനശീലേന അഗ്നിനാ തതാ, വിസ്താരിതാ ദീപ്തിരസ്മാഭിഃ സ്തുതാ സതീ |
| സം—ഇതിഃ ബഭൂവ | — സംഹതിർഭവതി |

അർത്ഥം—അന്തരിക്ഷത്തിൽ ഗമനസ്വഭാവങ്ങളായ മേഘങ്ങളിലുള്ള ജലങ്ങളോടുകൂടി വൈദ്യുതരൂപത്തോടു ചേൎന്നു്, ആക്രം നോക്കുവാൻ വയ്യാത്തവിധം പ്രകാശമയമായി, ഊൎജ്ജസ്വലമായ രൂപം (ഇടിമിന്നൽ) എപ്പോഴും (അഗ്നി) ഉണ്ടാക്കുന്നുവോ, അപ്പോഴും എല്ലാററിൻെറയും അപ്പുറം കാണുന്നവനും എല്ലാം കയ്യടക്കിയവനുമായ അവിടുന്നു്, ഉദകാധാരമായ അന്തരിക്ഷത്തെ സ്വതേജസ്സുകൊണ്ടു് മൂടുന്നു. ആ അഗ്നിയുടെ സൎവ്വത്രവ്യാപ്തമായ പ്രകാശം നമ്മളാൽ സ്തുതിയ്ക്കപ്പെട്ടു് കൂട്ടം കൂടുന്നു.

9 ഉരുതേശ്രയഃ പര്യേതിബുധ്നം
വിരോചമാനമ്മഹിഷസ്യധാമ
വിശേഭിരഗ്നേസ്വയശോഭിരിദ്ധോ
ഭബ്ധേഭിഃ പായുഭിഃ പാഹ്യസ്മാൻ

അന്വയം:—

| | | |
|---|---|---|
| മഹിഷസ്യ തേ ശ്രയഃ | — | മഹതഃ തവ (രാക്ഷസാദീനാം) അഭിഭാവുകം |
| വി—രോചമാനം ഉരു | | |
| ധാമ | — | ദ്യോതമാനം വിസ്തീൎണ്ണം തേജഃ |
| ബുധ്നം പരി ഏതി | — | അപാം മൂലാധാരമന്തരിക്ഷം പരിതോവ്യാപ്നോതി |
| ഹേ അഗ്നേ, ഇദ്ധഃ | — | അസ്മാഭിഃ പ്രജ്വലിതസ്സൻ |
| അദബ്ധേഭിഃ പായു—ഭിഃ | — | രാക്ഷസാദിഭിരഹിംസിതൈഃ പാലനശീലൈഃ |
| വിശേഭിഃ സ്വയശഃ—ഭിഃ | — | സൎവ്വൈരാത്മീയൈസ്തേജോഭിഃ |
| അസ്മാൻ പാഹി | — | രക്ഷ |

അർത്ഥം—മഹത്തും രാക്ഷസാദികളെ വെല്ലുന്നതുമായ അവിടുത്തെ ദ്യോതമാനവും വിസ്തീൎണ്ണവുമായ തേജസ്സു്, ജലങ്ങളുടെ ഇരിപ്പിടമായ അന്തരിക്ഷത്തിൽ നിറച്ചും വ്യാപിയ്ക്കുന്നു. അല്ലയോ അഗ്നേ, രാക്ഷസാദികളാൽ ബാധിയ്ക്കപ്പെടാത്തവയും, രക്ഷണശീലങ്ങളും ആയ അവിടുത്തെ എല്ലാ ആത്മീയ തേജസ്സുകളാലും ഞങ്ങളെ രക്ഷിച്ചാലും.

10 ധന്വന്ത്സ്രോതഃ കൃണുതേ ഗാതുമൂർമ്മിം
ശുക്രൈരൂർമ്മിഭിരഭി നക്ഷതി ക്ഷാം
വിശ്വാ സനാനി ജഠരേഷു ധത്തേ
ന്തർനവാസു ചരതി പ്രസൂഷു

അന്വയം —

| | |
|---|---|
| ധന്വൻ ഗാതും ഊർമ്മിം | — നഭസി ഗമനശീലമുദകസംഘം |
| (അയമഗ്നിഃ) സ്രോതഃ | |
| കൃണുതേ | — സ്രോതസാ, പ്രവാഹരൂപേണ യുക്തം കരോതി |
| ശുക്രൈഃ ഊർമ്മി-ഭിഃ | — നിർമ്മലൈഃ ജലസംഘൈഃ |
| ക്ഷാം അഭി നക്ഷതി | — ഭൂമിം അഭിവ്യാപ്നോതി |
| (പശ്ചാൽ) വിശ്വാ | |
| സനാനി | — സർവ്വാണ്യന്നാനി |
| ജഠരേഷു ധത്തേ | — അവസ്ഥാപയതി |
| (തദർത്ഥം) നവാസു | — വൃഷ്ട്യനന്തരമുൽപന്നാസു |
| പ്ര-സൂഷു | — സർവ്വേഷാമന്നാനാം പ്രസവിത്രീഷോഷധീഷു പാകാർത്ഥം |
| - അന്തഃ ചരതി | — മദ്ധ്യേവർത്തതേ |

(അന്തരവസ്ഥിതേന ഭൌമാഗ്നിനാ സർവ്വാ ഓഷധയഃ പച്യന്തേ )

അർത്ഥം—ആകാശത്തിലുള്ള ഗമനശീലങ്ങളായ ഉദകസമൂഹങ്ങളെ ഈ അഗ്നി ഒഴുക്കോടുകൂടിയവയാക്കുന്നു നിർമ്മലങ്ങളായ ആ ജലസമൂഹങ്ങളെക്കൊണ്ട് ഭൂമിയെ പ്രാപിപ്പിച്ച് നനക്കുന്നു ഭൂമിയിൽ വർഷിയ്ക്കുന്ന (വർഷഫലങ്ങളായ) ഉളവാകുന്ന എല്ലാ അന്നങ്ങളെയും വയറുകളിൽ സ്ഥാപിയ്ക്കുന്നു അതിനുവേണ്ടി മഴയ്ക്കുശേഷം മുളയ്ക്കുന്നവയും എല്ലാ അന്നങ്ങളുടെയും അമ്മമാരുമായ സസ്യാദികളുടെ ഉള്ളിലിരുന്ന് അവക്ക് മൂപ്പുണ്ടാക്കുന്നു

11 ഏവാനോ അഗ്നേ സമിധാവൃധാനോ

രേവൽ പാവകശ്രവസേ വിഭാഹി

തന്നോമിത്രോ വരുണോ മാമഹന്താ

മദിതിസ്സിന്ധുഃ പൃഥിവീ ഉതദ്യൌഃ വ. 2

അന്വയം:-

ഹേ പാവക, അഗ്നേ, — ശോധകാഗ്നേ,
സം-ഇധാ ഏവ വൃധാനഃ — അസ്മാഭിർദ്ദത്തേന സമിദാദി ദ്രവ്യേണ ഉക്തപ്രകാരേണ വർദ്ധമാനസ്സൻ
രേവൽ — രയിമതേ, ധനയുക്തായ
നഃ ശ്രവസേ — അസ്മാകമന്നായ
വി ഭാഹി — വിശേഷേണ ദീപ്യസ്വ
നഃ തൽ — അസ്മാകമന്നം
മിത്രഃ വരുണഃ അദിതിഃ
സിന്ധുഃ പൃഥിവീ ഉത
ദ്യൌഃ മമഹന്താം — പൂജയന്താം; രക്ഷന്തു

അർത്ഥം—അല്പയോ ശുദ്ധികരനായ അഗ്നേ, ഞങ്ങൾ ചമത മുതലായ ദ്രവ്യങ്ങൾ ഹോമിച്ച് അവിടുന്ന് മുൻപറഞ്ഞ പ്രകാരം വളർന്ന്, ഞങ്ങൾക്ക് ധനവത്തായ അന്നത്തിന്നായി (അന്നസിദ്ധിക്കായി) വേണ്ടപോലെ ശോഭിച്ചാലും. അവിടുന്നരുളുന്ന ഞങ്ങളുടെ ആ അന്നത്തെ മിത്രനും വരുണനും അദിതിയും സിന്ധുവും പൃഥിവിയും ദ്യോവും കൊണ്ടാടട്ടെ.

വർഗ്ഗം 3–4

1 സപ്രത്നഥാസഹസാ ജായമാന

സ്സദ്യഃ കാവ്യാനിബളധത്തവിശ്വാ

ആപശ്ചമിത്രന്ധിഷണാചസാധ

ന്ദേവാ അഗ്നിന്ധാരയന്ദ്രവിണോദാം

അന്വയം —

സഹസാ ജായമാനഃ — ബലേന, നിമ്മഥനേനോൽപദ്യമാനഃ
സഃ (അഗ്നിഃ) സദ്യഃ — ഉൽപത്യനന്തരമേവ
പ്രത്ന-ഥാ — പ്രത്നഃ, ചിരന്തനഇവ
വിശ്വാ കാവ്യാനി — സവ്വാണി ക്രാന്തദർശിനഃ കമ്മാണി
ബട് അധത്ത — സത്യം അധാരയൽ
(മേഘേഷ്വവസ്ഥിതാഃ)
ആപഃ ച ധിഷണാ ച — മാധ്യമികാവാക് ച
(ഇമമഗ്നിം) മിത്രം
സാധൻ — സഖീഭൂതം സാധയന്തി, കുവ്വന്തി
(തമിമം) ദ്രവിണഃ-ദാം — ദ്രവിണസ്യ, ധനസ്യ ദാതാരം
അഗ്നിം ദേവാഃ — ഋത്വിജഃ
ധാരയൻ — ഗാർഹപത്യരൂപേണ ധാരയന്തി

അത്ഥം—ബലത്താൽ അരണികഠം കടഞ്ഞു്, ഉളവാകുന്ന ആ അഗ്നി ഉണ്ടായ ഉടനെ മുമ്പുമുമ്പെ ഉള്ളവനെന്നപോലെ ക്രാന്തദർശിയായ തന്റെ കമ്മം (ദേവന്മാക്കു് ഹവിസ്സെത്തിയ്ക്കൽ മുതലായവ) സത്യമായും ഏറെറടുത്തു മേഘങ്ങളിലുള്ള വെള്ളങ്ങളും മാധ്യമികയായ വാക്കും ഈ അഗ്നിയെ തോഴനാക്കിയിരിക്കുന്നു ധനദാതാവായ ഈ അഗ്നിയെ ഋത്വിക്കുകൾ ഗാർഹപത്യരൂപത്തിൽ ധരിയ്ക്കുന്നു

2 സപൂവ്വയാനിവിദാകവ്യതായോ
രിമാഃ പ്രജാ അജനയന്മനൂനാം
വിവസ്വതാ ചക്ഷസാദ്യാമപശ്ച
ദേവാ അഗ്നിന്ധാരയന്ദ്രവിണോദാം

അന്വയം:—

| | |
|---|---|
| സഃ (അഗ്നിഃ) പൂർവ്വയാ | — പ്രഥമയാ (അഗ്നിർദ്ദേവേദ്ധ ഇത്യാദിനാ) |
| നി-വിദാ കവ്യതാ | — ഗുണിനിഷ്ഠ ഗുണാഭിധാന ലക്ഷണാം സ്തുതിം കുർവ്വതാ |
| ആയോഃ | — മനോസ്സംബന്ധിനോക്ഥേന സ്തൂയമാനഃ |
| മനൂനാം ഇമാഃ പ്ര-ജാഃ | — മനോസ്സംബന്ധിനീഃ പ്രജാഃ |
| അജനയൽ | — ഉദപാദയൽ |
| (മനനാസ്തുതസ്സൻ മാനവീസ്സർവ്വാഃ പ്രജാഃ അജനയൽ) | |
| വിവസ്വതാ | — വിവാസനവതാ, വിശേഷേണാച്ഛാദയതാ |
| ചക്ഷസാ | — ആത്മീയേന തേജസാ |
| ദ്യാം അപഃ ച | — ദ്യുലോകമന്തരിക്ഷഞ്ച (വ്യാപ്നോതി) |
| (തമിമം) ദ്രവിണഃ-ദാം | |
| അഗ്നിം ദേവാഃ ധാരയൻ | — ധനസ്യദാതാരം ഋത്വിജഃ ഗാർഹപത്യരൂപേണ ധാരയന്തി |

അത്ഥം—ആ അഗ്നി 'അഗ്നിർദ്ദേവേദ്ധഃ' എന്നു തുടങ്ങിയ ആദ്യനിവിത്താൽ (ഗുണമുള്ളവൻെറ ഗുണം ചൊല്ലുന്ന സ്തുതി വിശേഷത്താൽ) സ്തുതിക്കുന്ന, (മനുവിനെസ്സംബന്ധിച്ച) ഉക്ഥത്താൽ (സ്തോത്രത്താൽ) പുകഴ്ത്തപ്പെട്ട്, മനുവിൻെറ സന്തതികളായ പ്രജകളെ (മനുഷ്യരെ) ഉൽപാദിപ്പിച്ചു. പരന്ന ആത്മീയ തേജസ്സുകൊണ്ട് ദ്യുലോകവും അന്തരിക്ഷവും നിറച്ചു. ഈ ധനദാതാവായ അഗ്നിയെ ഋത്വിക്കുകൾ ഗാർഹപത്യരൂപത്തിൽ ധരിക്കുന്നു.

3 തമീളിതപ്രഥമംയജ്ഞസാധം
വിശ ആരീരാഹുതമൃഞ്ജസാനം
ഊർജഃ പുത്രം ഭരതം സൃപ്രദാനം
ദേവാ അഗ്നിംധാരയന്ദ്രവിണോദാം

അന്വയം —

| | |
|---|---|
| ഹേ വിശഃ, | — സർവ്വേ മനുഷ്യാഃ, |
| ആരീഃ | — അഗ്നിം സ്വാമിനം ഗച്ഛന്ത്യഃ യൂയം |
| പ്രഥമം | — സർവ്വേഷു ദേവേഷു മുഖ്യം |
| യജ്ഞ—സാധം | — യജ്ഞസ്യസാധകം, നിഷ്പാദകം |
| ആ—ഹുതം | — ഹവിർഭിസ്തർപ്പിതം |
| ഋഞ്ജസാനം | — സ്തോത്രൈഃ പ്രസാദ്യമാനം |
| ഊർജ്ജഃ പുത്രം | — അന്നസ്യപുത്രം |
| ഭരതം | — പ്രാണരൂപേണ സർവ്വാസാം ഭർത്താരം |
| സുപ്ര—ദാനം | — സർവ്വണശീലദാനയുക്തം, അവിച്ഛേദേന ധനാനിപ്രയച്ഛന്തം |
| തം (അഗ്നിം) ഈളത (തമിമം) ദ്രവിണഃ—ദാം | — സ്തുധ്വം |
| അഗ്നിം ദേവാഃ ധാരയൻ | — ധനസ്യദാതാരം അഗ്നിംഋത്വിജഃ ഗാർഹപത്യരൂപേണധാരയന്തി |

അർത്ഥം—അല്ലയോ ജനങ്ങളെ, മനുഷ്യരേ, അഗ്നിയെ സ്വാമിയായിക്കരുതുന്ന നിങ്ങാം, ദേവന്മാരിൽ മുഖ്യനും, യജ്ഞനിർവ്വാഹകനും, ഹവിസ്സുകാം ഹോമിയ്ക്കപ്പെട്ടവനും, സ്തോത്രങ്ങളാൽ അലങ്കരിയ്ക്കപ്പെടുന്നവനും അന്നത്തിന്റെ പുത്രനും (ഭക്ഷിച്ച അന്നം ജഠരാഗ്നിയെ വർദ്ധിപ്പിക്കുന്നതുകൊണ്ട് അന്നപുത്രത്വം) പ്രാണരൂപത്തിൽ എല്ലാ ജീവികളെയും ഭരിയ്ക്കുന്നവനും എങ്ങും ചരിച്ചുകൊണ്ട് ദാനം ചെയ്യുന്നവനുമായ (അഭീഷ്ടം കൊടുക്കുന്നവനുമായ) ആ അഗ്നിയെ സ്തുതിയ്ക്കുക ഈ ധനദാതാവായ അഗ്നിയെ ഋത്വിക്കുകാം ഗാർഹപത്യരൂപത്തിൽ ധരിക്കുന്നു.

4 സമാതരിശ്വാപുരുവാരപുഷ്ടി
ർവ്വിദദ്ഗാതുന്തനയായസ്വർവ്വിൽ
വിശാങ്ഗോപാജനിതാരോദസ്യോ
ർദ്ദേവാഅഗ്നിന്ധാരയന്ദ്രവിണോദാം

അന്വയം:—

| | |
|---|---|
| മാതരിശ്വാ | — മാതരി, സർവ്വസ്യജഗതോ നിർമ്മാതരി അന്തരിക്ഷേശ്വസൻ വർത്തമാനഃ |
| പുരുവാര–പുഷ്ടിഃ | — പുരുഭിഃ, ബഹുഭിഃ വാരാ, വരണീയാ പുഷ്ടിഃ, അഭിവൃദ്ധിഃ യസ്യ, സഃ |
| സ്വഃ–വിൽ | — യാഗദ്വാരേണ സ്വർഗ്ഗസ്യ ലംഭയിതാ |
| വിശാം ഗോപാഃ | — സർവ്വാസാം പ്രജാനാം രക്ഷിതാ |
| രോദസ്യോഃ ജനിതാ | — ജനയിതാ, ഉൽപാദയിതാ |
| സഃ (അഗ്നിഃ) തനയായ | — അസ്മദീയായ പുത്രായ |
| ഗാതും വിദൽ | — അനുഷ്ഠാനമാർഗ്ഗം ലംഭയതു |
| (ഇമം) ദ്രവിണഃ–ദാം | |
| അഗ്നിം ദേവാഃ ധാരയൻ | — ധനദാതാരം ഋത്വിജഃ ധാരയന്തി |

അർത്ഥം—സർവ്വജഗത്തിന്നും കാരണഭൂതമായ, ജഗത്തിൻെറ നിർമ്മാതാവായ അന്തരിക്ഷത്തിൽ ശ്വസിച്ചുകൊണ്ടു്, സ്ഫുലിംഗങ്ങൾ ഉതിർത്തുകൊണ്ടു് വർത്തിയ്ക്കുന്നവനും, എല്ലാവർക്കും കാമിയ്ക്കത്തക്ക അഭിവൃദ്ധിയോടുകൂടിയവനും, യാഗമാർഗ്ഗത്തിലൂടെ സ്വർഗ്ഗം നേടിക്കൊടുക്കുന്നവനും, സർവ്വജനങ്ങളുടെയും രക്ഷിതാവും, ദ്യാവാപൃഥിവികളുടെ അച്ഛനുമായ ആ അഗ്നി എൻെറ പുത്രന്നു് കർമ്മാനുഷ്ഠാനമാർഗ്ഗം നേടിത്തരട്ടെ. ധനദാതാവായ ഈ അഗ്നിയെ ഋത്വിക്കുകൾ ഗാർഹപത്യരൂപത്തിൽ ധരിയ്ക്കുന്നു.

5 നക്തോഷാസാവർണ്ണമാമേമ്യാനേ
ധാപയേതേ ശിശുമേകം സമീചീ
ദ്യാവാക്ഷാമാരുക്മോ അന്തർവ്വിഭാതി
ദേവാ അഗ്നിന്ധാരയന്ദ്രവിണോദാം

വ. 3

അന്വയം —

നക്തോഷസാ വർണ്ണം — രാത്രിരഹശ്ചസ്വകീയം രൂപം
ആ-മേമ്യാനേ — പരസ്പരം പുനഃ പുനർഹിംസന്ത്യൗ
സം—ഈചീ — സംഗതേ, സംശ്ലിഷ്ടേ,
ഏകം ശിശും ധാപയേതേ— അഹ്നഃ പുത്രമഗ്നിം ഹവിംഷി പായയേതേ
രുക്മഃ — രോചമാനസ്സോഗ്നിഃ
ദ്യാവാക്ഷാമാ — ദ്യാവാപൃഥിവ്യോഃ
അന്തഃ വി ഭാതി — മധ്യേവിശേഷേണ പ്രകാശതേ
(ഇമം) ദ്രവിണഃ—ദാം
അഗ്നിം ദേവാഃ ധാരയൻ — ധനദാതാരം ഋത്വിജഃ ധാരയന്തി

അർത്ഥം—രാവും പകലും സ്വന്തം സ്വന്തം രൂപത്തെ പരസ്പരം ഹനിച്ചുകൊണ്ട്, കൂടിച്ചേർന്ന് ഒരു ശിശുവിനെ, പകലിൻെറ മകനായ അഗ്നിയെ ഹവിസ്സൂട്ടുന്നു പ്രകാശമാനനായ ആ അഗ്നി ദ്യാവാപൃഥിവികളുടെ മധ്യത്തിൽ വിശേഷിച്ചും പ്രകാശിക്കുന്നു ധനദാതാവായ ഈ അഗ്നിയെ ഋത്വിക്കുകൾ ഗാർഹപത്യരൂപത്തിൽ ധരിക്കുന്നു

6 രായോ ബുധ്നസ്സംഗമനോ വസൂനാം
യജ്ഞസ്യകേതുർമ്മന്മസാധനോ വേഃ
അമൃതത്വം രക്ഷമാണാസ ഏനം
ദേവാ അഗ്നിന്ധാരയന്ദ്രവിണോദാം

അന്വയം.—

(യോഗ്നിഃ) രായഃ
ബുധ്നഃ — ധനസ്യമൂലഭൂതഃ (ആഹുതിദ്വാരാ സർവ്വേഷാം ധനാനാം കാരണത്വാൽ)
വസൂനാം സം—ഗമനഃ — ധനാനാം സംഗമയിതാ, പ്രാപയിതാ

| | |
|---|---|
| യജ്ഞസ്യ കേതുഃ | — കേതയിതാ, ജ്ഞാപയിതാ |
| വേഃ മന്മ–സാധനഃ | — ആത്മാനമഭിഗച്ഛതഃ പുരുഷസ്യ മനനീയസ്യ, അഭിലഷിതസ്യ സാധയിതാ |
| അമൃത–ത്വം | |
| രക്ഷമാണാസഃ ദേവാഃ | — സ്വകീയാമരണത്വം പാലയന്തഃ ഋത്വിജഃ |
| (ഏനം) ദ്രവിണഃ–ദാം | |
| അഗ്നിം ധാരയൻ | — ധനദാതാരം ഗാർഹപത്യരൂപേണ ധാരയന്തി |

അർത്ഥം–ഏതൊരഗ്നി ആഹുതിവഴിയ്ക്കു ധനത്തിന്റെ കാരണത്വംകൊണ്ടു (ഉപാസകർക്കു) ധനം നേടിക്കൊടുക്കുന്നവനാണോ, യജ്ഞത്തെ (സല്ക്കർമ്മത്തെ) വിളിച്ചോതുന്നവനാണോ, തന്നെ സമീപിയ്ക്കുന്ന പുരുഷന്റെ അഭീഷ്ടം സാധിപ്പിയ്ക്കുന്നവനാണോ, ആ ധനദാതാവായ അഗ്നിയെ സ്വന്തം അമരണത്വം പാലിയ്ക്കുന്ന ഋത്വിക്കുകൾ ഗാർഹപത്യാഗ്നിരൂപത്തിൽ ധരിയ്ക്കുന്നു

7 നൂച്പുരാച്സദനം രയീണാം
ജാതസ്യ ച ജായമാനസ്യ ച്ക്ഷാം
സതശ്ചഗോപാം ഭവതശ്ച ഭൂരേ
ർദേവാ അഗ്നിന്ധാരയന്ദ്രവിണോദാം

അന്വയം —

| | |
|---|---|
| നൂ ച പുരാ ച | — അദ്യ, അസ്മിൻകാലേ, അതീതകാലേ ച |
| രയീണാം സദനം | — ധനാനാമാവാസസ്ഥാനം |
| ജാതസ്യ ച ജായമാനസ്യ ച ക്ഷാം | — ഉൽപന്നസ്യ ഉൽപദ്യമാനസ്യ ച നിവാസയിതാ |

സതഃ ച ഭവതഃ ച — സദ്ഭാവവിദ്യമാനസ്യ, നിത്യസ്യ, സൽഭാവം പ്രാപ്നുവതഃ

ഭൂരേഃ ഗോപാം — അന്യസ്യ ച ഭൂതജാതസ്യ രക്ഷിതാരം

ദ്രവിണഃ–ദാം അഗ്നിം ദേവാഃ ധാരയൻ — ധനദാതാരം ഋത്വിജഃ ധാരയന്തി

അർത്ഥം–ഇപ്പോഴും പോയകാലത്തും ധനങ്ങളുടെ ഇരിപ്പിടവും, ജനിച്ചവനെയും ജനിയ്ക്കുന്നവനെയും അതാതിടത്തു് നിവസിപ്പിക്കുന്നവനും (ആകാശം മുതലായ) നിത്യത്തിന്റെയും ഭാവം പ്രാപിയ്ക്കുന്ന മററു ഭൂതസമൂഹത്തിന്റെയും രക്ഷിതാവും ധനദാതാവുമായ അഗ്നിയെ ഋത്വിക്കുകൾ ഗാർഹപത്യരൂപത്തിൽ ധരിയ്ക്കുന്നു

8 ദ്രവിണോദാദ്രവിണസസ്തുരസ്യ
ദ്രവിണോദാസ്സനരസ്യ പ്രയംസൽ
ദ്രവിണോദാവീരവതീമിഷന്നോ
ദ്രവിണോദാരാസതേ ദീർഘമായുഃ

അന്വയം:—

ദ്രവിണഃ–ദാഃ — ദ്രവിണസ്യ, ധനസ്യദാതാ (അഗ്നിഃ)

തുരസ്യ — ത്വരമാണസ്യ, ചലതഃ ജംഗമസ്യ

ദ്രവിണസഃ — ധനസ്യ ഏകദേശം

പ്ര യംസൽ — അസ്മഭ്യം പ്രയച്ഛതു

(തഥാ) ദ്രവിണഃ–ദാഃ

സനരസ്യ — സനനീയസ്യ, സംഭജനീയസ്യ, സ്ഥാവരരൂപസ്യ ധനസ്യ (ഏകദേശം യ ന്തി)

(അപിച) ദ്രവിണഃ–ദാഃ
വീര–വതീം ഇഷം — വീരൈഃ പുത്രാദിഭിര്യുക്താം ഇഷം, അന്നം
നഃ (പ്രയച്ഛതു)
(തഥാ) ദ്രവിണഃ–ദാഃ
ദീർഘം ആയുഃ രാസതേ — അസ്മഭ്യം പ്രയച്ഛതു

അർത്ഥം—ധനദാതാവായ അഗ്നി ജംഗമധനത്തിന്റെ കുറെ ഭാഗം ഞങ്ങൾക്ക് തന്നരുളട്ടെ. അതുപോലെ സ്ഥാവരധനത്തിന്റെ ഏതാനും ഭാഗം തന്നരുളട്ടെ. വീരപുത്രന്മാരോടുകൂടിയ അന്നം (പുഷ്ടി) ഞങ്ങൾക്ക് തന്നരുളട്ടെ. അതുപോലെ ദീർഘമായ ആയുസ്സ് ഞങ്ങൾക്ക് തന്നരുളട്ടെ.

9 ഏവാനോ അഗ്നേസമിധാവൃധാനോ
രേവൽപാവകശ്രവസേവിഭാഹി
തന്നോമിത്രോവരുണോമാമഹന്താ
മദിതിസ്സിന്ധുഃ പൃഥിവീഉതദ്യൌഃ വ. 4

അന്വയം:—

ഹേ പാവക, അഗ്നേ, — ശോധകാഗ്നേ,
സം–ഇധാ ഏവ വൃധാനഃ — അസ്മാഭിർദ്ദത്തേന സമിദാദി ദ്രവ്യേണ ഉക്തപ്രകാരേണ വർദ്ധമാനസ്സൻ
രേവൻ — രയിമതേ, ധനയുക്തായ
നഃ ശ്രവസേ വി ഭാഹി — അസ്മാകമന്നായ വിശേഷേണ ദീപ്യസ്വ
നഃ തൽ — അസ്മാകമന്നം
മിത്രഃ വരുണഃ അദിതിഃ സിന്ധുഃ പൃഥിവീ ഉത ദ്യൌഃ മമഹന്താം

അർത്ഥം—അല്പയോ ശുദ്ധികരനായ അഗ്നേ, ഞങ്ങൾ ഘൃതമുതലായ ദ്രവ്യങ്ങൾ ഹോമിച്ച് അവിടുന്ന് മുൻപറഞ്ഞ പ്രകാരം വളർന്ന് ഞങ്ങൾക്ക് ധനവത്തായ അന്നത്തിന്നായി വേണ്ടപോലെ ശോഭിച്ചാലും. അവിടുന്നരുളുന്ന ഞങ്ങളുടെ ആ അന്നത്തെ മിത്രനും വരുണനും അദിതിയും സിന്ധുവും പൃഥിവിയും ദ്യോവും കൊണ്ടാടട്ടെ.

വർഗ്ഗം—5. ഗായത്രീച്ഛന്ദഃ

1 അപനശ്ശോശുചദഘം
മഗ്നേശുശുഗ്ധ്യാരയിം
അപനശ്ശോശുചദഘം

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, നഃ അഘം | — അസ്മാകം പാപം |
| അപ ശോശുചൽ | — ശോകഗ്രസ്തം സദ്വിനശ്യതു |
| (അപിചാസ്മാകം) രയിം | |
| ആ ശുശുഗ്ധി | — ആസമന്താൽ പ്രകാശയ |
| നഃ അഘം അപ | |
| ശോശുചൽ | — ശോകഗ്രസ്തം സദ്വിനശ്യതു |

അർത്ഥം—ഇവിടെ ഒരു കഥയുണ്ട് ദീർഘജിഹ്വി എന്ന രാക്ഷസി എല്ലാം തൊട്ടുനക്കുന്നവളായി യജ്ഞങ്ങളെ ദ്വേഷിപ്പിച്ചുവന്നു. അവളെക്കൊല്ലാൻ സാധിക്കാതെ ഇന്ദ്രൻ മിത്രമായ കുത്സനോട് അവളെക്കൊല്ലുവാനാവശ്യപ്പെട്ടു കുത്സൻ മന്ത്രശക്തികൊണ്ട് അവളെ കൊന്നു. കുത്സനോട് വാക്ദേവി പറഞ്ഞു. "അങ്ങീച്ചെയ്തതു് അനുചിതമായി. എല്ലാവർക്കും സുഹൃത്തായ അങ്ങ് ഈ ക്രൂരകർമ്മം ചെയ്യുവല്ലൊ" ഋഷിക്കു ദുഃഖമായി. ഈ സൂക്തംകൊണ്ടു കുത്സൻ അഗ്നിയെ സ്തുതിച്ച് ദുഃഖവും പാപവും തീർക്കുകയാണ്.

അല്പയോ അഗ്നേ, എന്റെ പാപം ശോകഗ്രസ്തമായി നശിക്കട്ടെ. അതായതു് പശ്ചാത്താപത്തിൽ നീറി നശിക്കട്ടെ. കൂടാതെ ധനത്തെ (പുണ്യത്തെ) പൂർണ്ണമായി പ്രകാശിപ്പിച്ചാലും. എന്റെ പാപം നീറിനശിക്കട്ടെ.

2 സുക്ഷേത്രിയാസുഗാത്രുയാ

വസൂയാചയജാമഹേ

അപനശ്ശോശുചദഘം

അന്വയം:–

സു–ക്ഷേത്രിയാ — ദേവയജനലക്ഷണ ശോഭനേ ദേശസംബന്ധിനാ
സുഗാത്രു–യാ — ശോഭനമാർഗ്ഗേച്ഛയാ
വസൂ–യാ ച — ധനേച്ഛയാനിമിത്ത ഭൂതയാച
യജാമഹേ — അഗ്നിം ഹവിഷാ പൂജയാമഃ
നഃ അഘം അപ
ശോശുചൽ — അസ്മാകം പാപംശോകഗ്രസ്തം സദ്വിനശ്യതു

അർത്ഥം–യാഗംകൊണ്ടു് ശോഭനേ (പരിശുദ്ധ) ദേശത്തെ സ്സംബന്ധിച്ച, സന്മാർഗ്ഗത്തിൽ ഇച്ഛയോടും (അതായതു് സല്ക്കർമ്മേച്ഛയോടും) ധനത്തിങ്കൽ (പാപപരിഹാരങ്ങളായ ദാനാദികൾ ചെയ്'വാൻവേണ്ടി) ഇച്ഛനിമിത്തമായും ഞാൻ അഗ്നിയെ, ഹവിസ്സുകളെക്കൊണ്ടു് പൂജിക്കുന്നു. എന്റെ പാപം നീറി നശിക്കട്ടെ

3 പ്രയദ്ഭന്ദിഷ്ഠ ഏഷാം

പ്രാസ്മാകാസശ്ചസൂരയഃ

അപനശ്ശോശുചദഘം

അന്വയം:–

യൽ ഏഷാം — യഥാസ്തോതൃണാം മദ്ധ്യേ
(കസ്ഥഃ അഹം) പ്ര
ഭന്ദിഷ്ഠഃ — പ്രകർഷേണസ്തോതൃതമഃ

(ഏവം) അസ്മാകാസഃ
സൂരയഃ ച പ്ര — ആസ്മാകീനാസ്സ്തോതാരഃ
സ്തോതൃതമാഭവന്തി –

നഃ അഘം
അപ ശോശുചൽ — ശോകഗ്രസ്തം സദ്വിനശ്യതു

അത്ഥം–സ്തോതാക്കളുടെ ഇടയിൽ കുത്സനായ ഞാൻ എപ്ര കാരം മികച്ച സ്തോതാവാണോ, അപ്രകാരം എന്നെ സംബ ന്ധിച്ച സ്തോതാക്കളെല്ലാം ഏററവും മികച്ചവരാകുന്ന (അതാ യതു് പാപനാശത്തിന്നുള്ള എൻെറ ഈ സ്തുതിയിൽ എന്നെസ്സം ബന്ധിച്ചവരെല്ലാം ചേരുന്ന ) എൻെറ പാപം നീറി നശി യ്ക്കട്ടെ

4 പ്രയത്തേ അഗ്നേസൂരയോ
ജായേമഹിപ്രതേവയം
അപനശ്ശോശുചദഘം

അന്വയം –

ഹേ അഗ്നേ, യൽ — യസ്മാൽ
തേ സൂരയഃ പ്ര — തവസ്തോതാരഃ പ്രജായന്തേ, പുത്രപൌത്രാദിരൂപേണ ബഹുധാഭവന്തി
(തസ്മാൽ) വയം (ച) തേ — തവസ്തോതാരഃ
പ്ര ജായേമഹി — പുത്രപൌത്രാദിഭിരുപേതാ ഭവേമ
നഃ അഘം അപ
ശോശുചൽ — ശോകഗ്രസ്തം സദ്വിനശ്യതു

അത്ഥം–അല്ലയോ അഗ്നേ എന്തുകാരണത്താൽ അവി ടത്തെ സ്തുതിക്കുന്നവർ പുത്രപൌത്രാദിരൂപത്തിൽ വദ്ധിക്കുന്നു വോ, ആ കാരണത്താൽ അവിടത്തെ സ്തുതിക്കുന്ന ഞങ്ങളും (പാപം നശിച്ചു്) പുത്രപൌത്രാദികളോടു് ചേർന്നവരാകാവു എൻെറ പാപം നീറി നശിക്കട്ടെ

5 പ്രയദഗ്നേസ്സഹസ്വതോ

വിശ്വതോയന്തി ദാനവഃ

അപനശ്ശോശ്ശുചദഘം

അന്വയം:—

| | |
|---|---|
| സഹസ്വതഃ | — സഹനവതഃ, ശത്രൂനഭിഭവതഃ |
| അഗ്നേഃ ഭാനവഃ | — ദീപ്തയഃ |
| വിശ്വതഃ പ്ര യന്തി | — സർവ്വസ്മാൽ പ്രദേശാൽ പ്രകർഷേണോൽഗച്ഛന്തി |
| യൽ | — യസ്മാദേവം തസ്മാൽ |
| നഃ അഘം | |
| അപ ശോശുചൽ | — ശോകഗ്രസ്തം സദ്വിനശ്യതു |

അർത്ഥം-ബലവത്തുക്കളായ, ശത്രുക്കളെ ജയിക്കുന്ന അഗ്നിയുടെ പ്രകാശങ്ങൾ എല്ലാദിക്കുകളിൽനിന്നും മേൽപ്പോട്ടുയർന്നു വരുന്നു. അതുകൊണ്ട്, ആ ദീപ്തികൾകൊണ്ട്, എന്റെ പാപം നീറിനശിക്കട്ടെ.

6 ത്വം ഹി വിശ്വതോമുഖ

വിശ്വതഃ പരിഭൂരസി

അപനശ്ശോശുചദഘം

അന്വയം:—

| | |
|---|---|
| വിശ്വതഃ—മുഖ, | — സർവ്വതോജ്വാല, അഗ്നേ, |
| വിശ്വതഃ | — സർവ്വതഃ, സർവ്വസ്മാദപ്യുപദ്രവജാതാൽ |
| പരി—ഭൂഃ അസി | — അസ്മാകം പരിഗ്രഹീതാ ഭവ |
| നഃ അഘം | |
| അപ ശോശുചൽ | — ശോകഗ്രസ്തം സദ്വിനശ്യതു |

അർത്ഥം—എല്ലാപുറവും ജ്വാലയോടുകൂടിയ അഗ്നേ, എല്ലാ ഉപദ്രവങ്ങളിൽ നിന്നും എന്നെ കൈപിടിച്ചു കയററുന്നവനായിഭവിച്ചാലും. എന്റെ പാപം നീറിനശിക്കട്ടെ.

7 ദ്വിഷോ നോ വിശ്വതോമുഖാ

തിനാവേവപാരയ

അപനശ്ശോശുചദഘം

അന്വയം:—

ഹേ വിശ്വതഃ—മുഖ, — സർവ്വതോമുഖ, അഗ്നേ,
നാവാ—ഇവ — നാവാനദീമിവ
ദ്വിഷഃ നഃ അതി പാരയ — അതിക്രമ്യ പ്രാപയ
നഃ അഘം അപ
ശോശുചത് — ശോകഗ്രസ്തം സദ്വിനശ്യതു

അർത്ഥം—എമ്പാടും മുഖത്തോടു് (ജ്വാലയോടു്) കൂടിയ അഗ്നേ, തോണിയാൽ നദിയെപ്പോലെ ഞങ്ങളെ ശത്രുക്കളിൽ നിന്നു് (രാഗദ്വേഷാദികളിൽ നിന്നു്) അപ്പുറം കടത്തിയാലും. എന്റെ പാപം നീറി നശിക്കട്ടെ

8 സനസ്സിന്ധുമിവനാവയാ

തിപർഷാസ്വസ്തയേ

അപനശ്ശോശുചദഘം വ 5

അന്വയം:—

(ഹേ അഗ്നേ) സഃ
(ത്വം) നഃ — അസ്മാൻ
നാവയാ സിന്ധും—ഇവ — നാവാ നദീമിവ
സ്വസ്തയേ അതി പർഷ — ക്ഷേമാർത്ഥം ശത്രൂൻ അതിക്രമയ്യപാലയ
നഃ അഘം അപ
ശോശുചത് — ശോകഗ്രസ്തം സദ്വിനശ്യതു

അത്ഥം—അല്ലയോ അഗ്നേ, (പാപഹന്താവായ) അവിടുന്ന് എന്നെ തോണിയാൽ നദിയെ എന്നപോലെ, ക്ഷേമത്തിന്നായി ശത്രുക്കളിൽ (രാഗദ്വേഷാദികളിൽ) നിന്നക്കരെക്കടത്തി രക്ഷിച്ചാലും എൻെറ പാപം നീറി നശിക്കട്ടെ

വഗ്ഗം 6 ത്രിഷ്ടുപ്ഛന്ദഃ

1 വൈശ്വാനരസ്യ സുമതൌസ്യാമ
രാജാഹികം ഭുവനാനാമഭിശ്രീഃ
ഇതോ ജാതോവിശ്വമിദം വിചഷ്ടേ
വൈശ്വാനരോയതതേ സൂര്യേണ

അന്വയം —

| | |
|---|---|
| (യഃ) വൈശ്വാനരഃ | — വിശ്വേഷാം നരാണാം സ്വാമീ |
| ഇതഃ ജാതഃ | — അസ്മദരണിദ്വയാൽ ജാതമാത്ര ഏവ |
| ഇദം വിശ്വം വി ചഷ്ടേ | — സവ്വം ജഗദ്വിശേഷേണപശ്യതി |
| സൂര്യേണ | — പ്രാതരുദ്യതാ ആദിത്യേന (ച) |
| യതതേ | — സംയതതേ, സംഗച്ഛതേ |
| (തസ്യ) വൈശ്വാനരസ്യ | — അഗ്നേഃ |
| സു—മതൌ സ്യാമ | — ശോഭനായാം, അനുഗ്രഹാത്മികായാം ബുദ്ധൌഭവേമ |
| ഹി കം | — സഹിവൈശ്വാനരഃ |
| അഭി—ശ്രീഃ | — അഭിശ്രയണശീലഃ, സേവിതവ്യസ്സൻ |
| ഭുവനാനാം രാജാ | — സ്വാമീ (ഭവതി) |

അത്ഥം—എല്ലാനരന്മാരുടേയും (ലോകാന്തരങ്ങളുടെ കൂടി) നാഥനായ ഏതഗ്നി ഈ അരണികളിൽനിന്നുദ്ഭവായ ഉടൻ തന്നെ, ഈ ജഗത്തിനെ മുഴുവൻ നന്നായികാണുന്നുവോ, പ്രഭാതത്തിലുദിയ്ക്കുന്ന സൂര്യനോടുചേരുന്നുവോ, ആ വൈ

ശ്വാനരന്റെ (അഗ്നിയുടെ) അനുഗ്രഹാത്മികയായ ബുദ്ധിയിൽ ഞങ്ങളെത്താവൂ. ആ വൈശ്വാനരനാണല്ലോ ആരാധ്യനായി ലോകങ്ങളുടെ സ്വാമിയായി ഭവിയ്ക്കുന്നതു്.

2 പൃഷ്ടോദിവി പൃഷ്ടോ അഗ്നിഃ പൃഥിവ്യാം
പൃഷ്ടോ വിശ്വാ ഓഷധീരാവിവേശ
വൈശ്വാനരസ്സഹസാ പൃഷ്ടോ അഗ്നി
സ്സനോദിവാസരിഷഃ പാതുനക്തം

അന്വയം:–

| | |
|---|---|
| (അയം വൈശ്വാനരഃ) | |
| അഗ്നിഃ ദിവി | — ദ്യുലോകേ ആദിത്യാത്മനാ |
| പൃഷ്ടഃ | — സംസ്പൃഷ്ടഃ, നിഹിതഃ (വർത്തതേ) |
| (തഥാ) പൃഥിവ്യാം പൃഷ്ടഃ | — ഗാർഹപത്യാദിരൂപേണ നിഹിതഃ |
| (തഥാ) വിശ്വാഃ ഓഷധീഃ | |
| പൃഷ്ടഃ | — സംസ്പൃഷ്ടസ്സോഗ്നിഃ |
| ആ വിവേശ | — പാകാത്മന്തഃ പ്രവിഷ്ടവാൻ |
| സഹസാ പൃഷ്ടഃ | |
| വൈശ്വാനരഃ | – പരേഷാം അസാധാരണ ബലേന സംസ്പൃഷ്ടഃ അഗ്നിഃ |
| സഃ നഃ ദിവാ | — അഹനി |
| രിഷഃ പാതു | — ഹിംസതഃ രക്ഷതു |
| (തഥാ) സഃ നക്തം | — രാത്രാവപ്യസ്മാൻ ഹിംസകാൽ പാതു |

അൎത്ഥം—ഈ വൈശ്വാനരാഗ്നി ദ്യോവിൽ ആദിത്യ രൂപത്തിൽ നിഹിതനായി വൎത്തിയ്ക്കുന്നു ഭൂമിയിൽ ഗാൎഹപത്യാദ്യാകാരങ്ങളിൽ സ്ഥിതനായി വൎത്തിയ്ക്കുന്നു എല്ലാ സസ്യാദികളിലും ഉള്ള ആ അഗ്നി അവ മൂപ്പിക്കുവാൻ ഉള്ളിൽ പ്രവേശിയ്ക്കുന്നു ശത്രുക്കളുടെ(പോലും) അസാധാരണ ബലത്തിൽ നിഹിതനായ അഗ്നി ഉപദ്രവിയ്ക്കുന്നവരിൽനിന്ന് ഞങ്ങളെ രാവും പകലും രക്ഷിയ്ക്കട്ടെ

3 വൈശ്വാനരതവതൽസത്യമ
സ്ത്വസ്മാന്രായോ മഘവാനസ്സചന്താം
തന്നോമിത്രോവരുണോമാമഹന്താ
മദിതിസ്സിന്ധുഃ പൃഥിവീഉതദ്യൌഃ   വ 6

അന്വയം —

ഹേ വൈശ്വാനര,
തവ തൽ — അസ്മാഭിഃ ക്രിയമാണം കൎമ്മ
സത്യം അസ്തു — അവിതഥഫലം ഭവതു
(തതഃ) അസ്മാൻ
മഘവാനഃ — ധനവന്തഃ
രായഃ — ധനവദതിപ്രിയാഃ പുത്രാഃ
സചന്താം — സേവന്താം
(ഏവമസ്മാഭിഃ പ്രാൎത്ഥിതം)
തൽ നഃ മിത്രഃ വരുണഃ
അദിതിഃ സിന്ധുഃ പൃഥിവീ
ഉത ദ്യൌഃ മമഹന്താം — പൂജയന്താം

അൎത്ഥം—അല്ലയോ വൈശ്വാനര, അവിടുത്തെ ഉദ്ദേശിച്ച് ഞങ്ങളനുഷ്ഠിയ്ക്കുന്ന കൎമ്മം പൂൎണ്ണഫലമായി ഭവിയ്ക്കട്ടെ പിന്നെ ധനവാന്മാരും ധനംപോലെ പ്രിയന്മാരുമായ പുത്രന്മാർ ഞങ്ങളെ വേണ്ടപോലെ സേവിയ്ക്കട്ടെ, പരിചരിയ്ക്കട്ടെ ഇപ്രകാരം പ്രാൎത്ഥിയ്ക്കപ്പെട്ടതിനെ മിത്രനും വരുണനും അദിതിയും സിന്ധുവും പൃഥിവിയും ദ്യോവും കൊണ്ടാടട്ടെ

വർഗ്ഗം 7 മാരീചഃ കശ്യപഃ ഋഷിഃ ത്രിഷ്ടുപ്ഛന്ദഃ ജാതവേദാ അഗ്നിർദ്ദേവതാ

1 ജാതവേദസേ സുനവാമസോമ
മരാതീയതോനിദഹാതിവേദഃ
സനഃ പർഷദതിദുർഗ്ഗാണിവിശ്വാ
നാവേവസിന്ധുംദുരിതാത്യഗ്നിഃ വ 7

അന്വയം —

| | |
|---|---|
| ജാത–വേദസേ | — ജാതാനാം സർവ്വേഷാം വേദിത്രേ അഗ്നയേ |
| (ലതാരൂപം) സോമം സുനവാമ | — യഷ്ടും സോമാഭിഷവം കരവാമ |
| (സഃ അഗ്നിഃ) അരാതി–യതഃ | — ശത്രുമിവാസ്മാനാചരതഃ, ശത്രോഃ |
| വേദഃ നി ദഹാതി | — ധനം നിതരാം ദഹതു ഭസ്മീകരോതു |
| (അപിച) സഃ നഃ | — അസ്മാൻ |
| വിശ്വാ ദുഃ–ഗാനി | — സർവ്വാണിദുർഗ്ഗാണി, ഭോക്തു മശക്യാനി ദുഃഖാനി |
| നാവാ–ഇവ സിന്ധും | — നാവാ കർണ്ണധാരഃ ഗ്രാഹാദ്യാകലിതാം നദീമിവ |
| അതി പർഷത് | — അതിപാരയതു, അതിക്രമ്യ ദുഃഖരഹിതം സുഖം പ്രാപയതു |
| (തഥാ) അഗ്നിഃ ദുഃ–ഇതാ അതി (പാരയതു) | — ദുഃഖഹേതുകാനി പാപാനി |

അർത്ഥം–ജഗത്തിൽ ജന്മം പൂണ്ട എല്ലാററിനെയും അറിയുന്ന അഗ്നിക്കായി, അവിടുത്തെ യജിക്കാനായി ലതാരൂപമായ സോമം ഞാൻ സംസ്കരിക്കുന്നു ആ അഗ്നി, എന്നെ ശത്രുവായി കരുതുന്നവൻെറ, ശത്രുവിൻെറ ധനത്തെ തീരേ നശി

പ്പിച്ച് വെണ്ണീറാക്കട്ടെ. (ഇവിടെ ധനമെന്നത് ശത്രുവിൻെറ ഉപദ്രവിയ്ക്കാനുള്ള ശക്തിയാണ്.) കൂടാതെ ആ അഗ്നി പൊറുക്കാൻ വയ്യാത്ത ദുഃഖങ്ങളിൽ നിന്ന്, നാവികൻ തോണിയാൽ ക്ഷുദ്രജന്തുക്കളെ നിറഞ്ഞ പുഴയെ എന്നപോലെ, എന്നെ അക്കരെയെത്തിയ്ക്കട്ടെ. എനിക്ക ദുഃഖരഹിതമായ സുഖമണയ്ക്കട്ടെ. അതുപോലെ ദുഃഖകാരണങ്ങളായ പാപങ്ങളിൽനിന്നും എന്നെ കരകയററട്ടെ.

വർഗ്ഗം 8 9 10 11 വൃഷാഗിരഃ പുത്രഭൂതാഃ ഋജ്രാശ്വാദയഃ പഞ്ചരാജർഷയഃ ഋഷയഃ–ത്രിഷ്ടുപ്ഛന്ദഃ ഇന്ദ്രോദേവതാ.

1 സയോവൃഷാ വൃഷ്ണ്യേഭിസ്സമോകാ
മഹോദിവഃ പൃഥിവ്യാശ്ച സമ്രാട്
സതീനസത്വാഹവ്യോ ഭരേഷു
മരുത്വാന്നോ ഭവത്വിന്ദ്ര ഊതീ

അന്വയം:–

| | |
|---|---|
| യഃ (ഇന്ദ്രഃ) വൃഷാ | — കാമാനാം വർഷിതാ |
| വൃഷ്ണ്യേഭിഃ സം–ഓകാഃ | — വീര്യൈഃ സമ്യക്സമവേതഃ, സംഗതഃ |
| മഹഃ ദിവഃ പൃഥിവ്യാഃ ച | — മഹതഃ ദ്യുലോകസ്യ പ്രഥിതായാ ഭൂമേശ്ച |
| സം–രാട് | — ഈശ്വരഃ |
| സതീന–സത്വാ | — സതീനമുദകം, സത്വാ സാദയിതാ, ഗമയിതാ |
| ഭരേഷു ഹവ്യഃ | — സംഗ്രാമേഷ്വാഹ്വാതവ്യഃ |
| മരുത്വാൻ | — മരുത്ഭിര്യുക്തഃ |
| സഃ ഇന്ദ്രഃ നഃ ഊതീ ഭവതു | — ഊതയേ, രക്ഷണായ ഭവതു |

അർത്ഥം-യാതൊരിന്ദ്രൻ അഭീഷ്ടവർഷിതാവും വീര്യങ്ങളോടുചേർന്നവനും മഹത്തായ സ്വർഗ്ഗത്തിന്റെയും ഭൂമിയുടെയും അധീശ്വരനും ജലങ്ങളെ അതാതിടത്തെത്തിയ്ക്കുന്നവനും യുദ്ധങ്ങളിൽ വിളിയ്ക്കപ്പെടേണ്ടവനുമാണോ, മരുത്തുക്കളോടുകൂടിയ ആ ഇന്ദ്രൻ നമുക്ക രക്ഷയ്ക്കായി ഭവിയ്ക്കട്ടെ.

2 യസ്യാനാപ്തസ്സൂര്യസ്യേവയാമോ
ഭരേഭരേ വൃത്രഹാശുഷ്മോ അസ്തി
വൃഷന്തമസ്സഖിഭി സ്വേഭിരേവൈ
ർമ്മരുത്വാന്നോ ഭവത്വിന്ദ്ര ഊതീ

അന്വയം:-

| | | |
|---|---|---|
| യസ്യ (ഇന്ദ്രസ്യ) യാമഃ | — | ഗതിഃ |
| സൂര്യസ്യ-ഇവ | — | സൂര്യസ്യഗതിരിവ |
| അനാപ്തഃ | — | പരൈരപ്രാപ്താ |
| സ്വേഭിഃ ഏവൈഃ | | |
| സഖി-ഭിഃ | — | ആത്മീയൈഃ ഗമനശീലൈഃ മിത്രഭൂതൈർമ്മരുത്ഭിസ്സഹ |
| വൃഷൻ-തമഃ | — | അതിശയേന കാമാനാം വർഷിതാ |
| ഭരേ-ഭരേ | — | സർവ്വേഷു സംഗ്രാമേഷു |
| വൃത്ര-ഹാ | — | ശത്രൂണാം ഹന്താ |
| ശുഷ്മഃ അസ്തി | — | സർവ്വേഷാമസുരാണാം ശോഷകഃ വിദ്യതേ |
| (സഃ) മരുത്വാൻ ഇന്ദ്രഃ | | |
| നഃ ഊതീ ഭവതു | — | രക്ഷണായ ഭവതു |

അർത്ഥം—യാതൊരിന്ദ്രന്റെ ഗതി സൂര്യന്റേതുപോലെ അന്യരാൽ പ്രാപിയ്ക്കാൻ കഴിയാത്തതാണോ, യാതൊരിന്ദ്രൻ സ്വന്തം തോഴരും ഗമനശീലരുമായ മരുത്തുക്കളോടുകൂടി ഏററവും അഭീഷ്ടദാതാവാണോ, എല്ലാ യുദ്ധങ്ങളിലും ശത്രുക്കളെ

ഒട്ടക്കനവനാണോ, എല്ലാ അസുരന്മാർക്കും ശക്തിക്ഷയകരനാണോ, മരുത്തുക്കളോട്ടുകൂടിയ ആ ഇന്ദ്രൻ നമുക്കു് രക്ഷയ്ക്കായി ഭവിയ്ക്കട്ടെ.

3 ദിവോനയസ്യരേതസോ ദുഘാനാഃ

പന്ഥാസോയന്തിശവസാപരീതാഃ

തരദ്ദ്വേഷാസ്സാസഹിഃ പൌംസ്യേഭി

ർമ്മരുത്വാന്നോ ഭവത്വിന്ദ്ര ഊതീ

അന്വയം:—

ശവസാ — ബലേന സഹിതാഃ

അപരി–ഇതാഃ — പരൈരനഭിഗതാഃ,
ദുഷ്പ്രാപാഃ

യസ്യ (ഇന്ദ്രസ്യ)

പന്ഥാസഃ — രശ്മയഃ

രേതസഃ ദുഘാനാഃ — വൃഷ്ട്യുദകാനി ദുഹന്തഃ
പ്രവർഷന്തഃ

ദിവഃ ന — യഥാദ്യോതമാനസ്യസൂര്യസ്യ
കിരണാഃ വിഷ്ടിംകുർവ്വന്തഃ
നഭസ്ഥലാൽ നിർഗ്ഗച്ഛന്തിതദ്വൽ

യന്തി — നിർഗ്ഗച്ഛന്തി, ദ്യുലോകാദിത
സ്തതഃ പ്രസരന്തി

(സോയമിന്ദ്രഃ) തരൽ–

ദ്വേഷാഃ — ദ്വേഷാംസി, ശത്രൂംസ്തരൻ,
ജിതശത്രുകഃ

പൌംസ്യേഭിഃ — ബലൈഃ (സഹിതഃ)

സസഹിഃ — ശത്രൂണാം അഭിഭവിതാ
(ഭവതി)

(സഃ) മരുത്വാൻ ഇന്ദ്രഃ നഃ

ഊതീ ഭവതു — രക്ഷണായ ഭവതു

സാരം—ബലത്തിൽ ഉറച്ചവരും അന്യരാൽ നേരിടാൻ വയ്യാത്തവരും ആയ വാതൊരിന്ദ്രന്റെ രശ്മികൾ മഴവെള്ളങ്ങളെ വർഷിക്കുന്നവയായി, പ്രകാശമാനനായ സൂര്യന്റെ കിരണങ്ങൾ ആകാശത്തിൽ നിന്ന് മടപെട്ട് പുറത്തുവരുന്നപോലെ, ദ്യുലോകത്തിൽ നിന്ന് പുറത്തുവന്ന് പരക്കുന്നുവോ, ആ ഇന്ദ്രൻ ശത്രുക്കളെ ജയിച്ചവനായി സ്വബലങ്ങളോടുകൂടി അജയ്യനായി, വേിള്ളന്ന മരുത്തുക്കളോടുകൂടിയ ആ ഇന്ദ്രൻ നമുക്ക രക്ഷയ്ക്കായി ഭവിക്കട്ടെ

4 സോഅങ്ഗിരോഭിരങ്ഗിരസ്തമോഭൂ

ദ്വൃഷാവൃഷഭിസ്സഖിഭിസ്സഖാസൻ

ഋഗ്മിഭിരൃഗ്മീഗാതുഭിർജ്യേഷ്ഠോ

മരുത്വാന്നോഭവത്വിന്ദ്രഊതീ

അന്വയം —

സഃ (ഇന്ദ്രഃ) അങ്ഗിരഃ—ഭിഃ — അങ്ഗന്തിഗച്ഛന്തി, ഗന്തൃഭിഃ

(തേഭ്യഃ) അങ്ഗിരഃ—തമഃ ഭൂത് — അതിശയേന ഗന്താഭവതി

വൃഷ—ഭിഃ വൃഷാ — വഷിതൃഭ്യഃ അതിശയേന വർഷിതാ

സഖി—ഭിഃ സഖാ സൻ — മിത്രഭൂതേഭ്യോപിഹിതകാരീസൻ

ഋഗ്മി—ഭിഃ ഋഗ്മീ — അച്ചനീയേഭ്യോപ്യച്ചനീയഃ

ഗാതു—ഭിഃ ജ്യേഷ്ഠഃ — ഗാതവ്യേഭ്യഃ, സ്തോതവ്യേഭ്യഃ അപ്യതിശയേന സ്തോതവ്യഃ (ഭവതി)

(സഃ) മരുത്വാൻ ഇന്ദ്രഃ നഃ ഊതീ ഭവതു — രക്ഷണായ ഭവതു

അർത്ഥം—ആ ഇന്ദ്രൻ ഗമനശീലരിൽവെച്ച് അത്യന്തം ഗമനശീലനാകുന്നു. വർഷിയ്ക്കുന്നവരിൽവെച്ച് മികച്ച വർഷിതാവാകുന്നു. (അഭീഷ്ടദാതാക്കളിൽവെച്ച് മികച്ച അഭീഷ്ടദാതാവാകുന്നു) മിത്രഭൂതരിൽവെച്ച് ഹിതകാരിയായ മിത്രമായി, പൂജ്യന്മാരിൽവെച്ച് പൂജ്യനാകുന്നു. സ്തുതിയ്ക്കപ്പെടേണ്ടവരിൽ മുമ്പനാകുന്നു. ആ മരുത്തുക്കളോടുകൂടിയ ആ ഇന്ദ്രൻ നമുക്ക് രക്ഷയ്ക്കായി ഭവിയ്ക്കട്ടെ.

5 സസൂനഭിർന്ന രുദ്രേഭിരൃഭ്വാ
നൃഷാഹ്യേ സാസഹ്വാ് അമിത്രാൻ
സനീളേഭിഃ ശ്രവസ്യാനി തൂർവ്വൻ
മരുത്വാന്നോഭവത്വിന്ദ്ര ഊതീ വ 8

അന്വയം:—

| | |
|---|---|
| സൂനു–ഭിഃ ന | — പുത്രൈരിവ |
| രുദ്രേഭിഃ | — രുദ്രപുത്രൈർമ്മരുത്ഭിരൃക്തഃ |
| ഋഭ്വാ സഃ | — മഹാനിന്ദ്രഃ |
| നൃ– സഹ്യേ | — നൃഭിഃ, പുരുഷൈഃ സോഢവ്യേ സംഗ്രാമേ |
| അമിത്രാൻ സസഹ്വാൻ | — ശത്രൂനഭിഭൂതവാൻ |
| (അപിച) സ–നീളേഭിഃ | — സമാനനിലയൈർമ്മരുത്ഭിസ്സഹ |
| ശ്രവസ്യാനി | — ശ്രവഃ അന്നം, തദ്ധേതു ഭൂതാന്യുദകാനി |
| തൂർവ്വൻ | — മേഘാൽ പ്രച്യാവയൻ |
| (സഃ) മരുത്വാൻ ഇന്ദ്രഃ | |
| നഃ ഊതീ ഭവതു | — രക്ഷണായ ഭവതു |

അർത്ഥം—സ്വന്തം പുത്രന്മാരോടെന്നപോലെ രുദ്രപുത്രരായ മരുത്തുക്കളോടുകൂടി മഹാനായ അവിടുന്ന് (ഇന്ദ്രൻ) യോദ്ധാക്കളേറ്റപ്പെടുന്ന യുദ്ധത്തിൽ ശത്രുക്കളെ ജയിച്ചവനാകുന്നു. കൂടാതെ തന്റെ കൂടെ വർത്തിയ്ക്കുന്ന മരുത്തുക്കളോടുകൂടി അന്നമൂലങ്ങളായ ജലങ്ങളെ മേഘത്തിൽ നിന്ന് വീഴ്ത്തുന്നു. മരുത്തുക്കളോടുകൂടിയ [illegible] ഭവി[illegible]ട്ടെ.

6 സമന്യുമീസ്സമദനസ്യകർത്താ
സ്മാകേഭിർന്യഭിസ്സൂര്യംസനൽ
അസ്മിന്നഹന്ഥ്സൽപതിഃ പുരുഹൂതോ
മരുത്വാന്നോ ഭവത്വിന്ദ്ര ഊതീ

അന്വയം —

സഃ (ഇന്ദ്രഃ) മന്യു–മീഃ — അഭിമന്യമാനസ്യ ശത്രോർഹിംസകഃ
(അപിച) സ–മദനസ്യ
കർത്താ — സംഗ്രാമസ്യ കർത്താ
സൽ–പതിഃ പുരു–ഹൂതഃ — സതാം പാലയിതാ ബഹുഭിര്യജമാനൈരാഹൂതഃ
(സഃ) അസ്മിൻ അഹൻ — അസ്മിൻ ദിവസേ
അസ്മാകേഭിഃ നൃ–ഭിഃ — അസ്മദീയൈഃ പുരുഷൈഃ
സൂര്യം സനൽ — സൂര്യപ്രകാശം സംഭക്തം കരോതു
(ശത്രുപുരുഷൈസ്ത ദൃഷ്ടി നിരോധമന്ധകാരം സംയോജയതു)
(സഃ) മരുത്വാൻ ഇന്ദ്രഃ നഃ
ഊതീ ഭവതു — രക്ഷണായ ഭവതു

അർത്ഥം–ആ ഇന്ദ്രൻ എതിർ വരുന്ന ശത്രുവിനെ അമർത്തുന്നവനാണ് യുദ്ധത്തിൻെറ കർത്താവാണ് സത്തുക്കളുടെ പാലകനാണ് വളരെ യജമാനന്മാരാൽ വിളിയ്ക്കപ്പെടുന്നവനാണ് അവിടുന്ന് ഇന്ന്, ഞങ്ങളെ സ്സംബന്ധിച്ചവക്ക് സൂര്യപ്രകാശം പ്രാപ്യമാക്കിത്തരട്ടെ അതായതു് ശത്രുക്കളെ ആ പ്രകാശം കിട്ടാതെ കാഴ്ചമറയ്ക്കുന്ന ഇരുട്ട് ബാധിയ്ക്കട്ടെ മരുത്തുക്കളോടു കൂടിയ ആ ഇന്ദ്രൻ നമുക്കു രക്ഷയ്ക്കായി ഭവി ട്ടെ

7 തമൂതയോരണയഞ്ഛരൂരസാതൌ
തം ക്ഷേമസ്യക്ഷിതയഃ കൃണ്വത്രാം
സവിശ്വസ്യ കരുണസ്യേശ ഏകോ
മരുത്വാന്നോ ഭവത്വിന്ദ്ര ഊതീ.

അന്വയം;–

തം (ഇന്ദ്രം) ശൂര–സാതൌ— വീരൈഃ പുരുഷൈഃ
സംഭജനീയേ സംഗ്രാമേ
ഊതയഃ രണയൻ — ഗന്താരോമരുതോരമയന്തി
(അപി ച) ക്ഷിതയഃ തം— മനുഷ്യാഃ ഇന്ദ്രം
ക്ഷേമസ്യ ത്രാം കൃണ്വത — രക്ഷണീയസ്യ സർവ്വസ്യ ധനസ്യ
ത്രാതാരം കുർവ്വന്തി
സഃ വിശ്വസ്യ കരുണസ്യ — സർവ്വസ്യ അഭിമതഫല
നിഷ്പാദന രൂപസ്യ കർമ്മണഃ
ഏകഃ ഈശേ — അസഹായ ഏവ ഈഷ്ടേ
(സഃ) മരുത്വാൻ ഇന്ദ്രഃ നഃ
ഊതീ ഭവതു — രക്ഷണായ ഭവതു

അർത്ഥം–ഇന്ദ്രനെ, വീരന്മാരേപ്പെട്ട യുദ്ധത്തിൽ ഗമനശീലരായ മരുത്തുക്കൾ പ്രീണിപ്പിയ്ക്കുന്നു. കൂടാതെ മനുഷ്യർ, രക്ഷിക്കപ്പെടേണ്ട എല്ലാ ധനത്തിന്നും അവിടുത്തെ രക്ഷിതാവാക്കുന്നു. അഭീഷ്ടഫലദായകമായ എല്ലാ കർമ്മത്തിന്നും അവിടുന്ന് ഒററയ്ക്ക് ഈശനായി, പാലയിതാവായി ഭവിയ്ക്കുന്നു. മരുത്തുക്കളോട്ടു കൂടിയ ആ ഇന്ദ്രൻ നമുക്കു രക്ഷയ്ക്കായി ഭവിയ്ക്കട്ടെ.

8 തമപ്സന്തശവസ ഉൽസവേഷു
നരോനരമവസേതന്ധനായ
സോ അന്ധേചിത്തമസിജ്യോതിർവ്വിദ
മരുത്വാന്നോഭവത്വിന്ദ്രഊതീ

അന്വയം:—

| | |
|---|---|
| (യസ്മാൽ) സഃ (ഇന്ദ്രഃ) | |
| തമസി | — ദൃഷ്ടിപ്രതിബന്ധകേ |
| അന്ധേ ചിൽ | — ചിത്തവ്യാമോഹകരേപി സംഗ്രാമേ |
| ജ്യോതിഃ വിദൽ | — വിജയലക്ഷണം പ്രകാശം ലംഭയതി |
| (തസ്മാൽ) നരഃ | — നേതാരഃ, സ്തോതാരഃ |
| ശവസഃ ഉൽ—സവേഷു | — ബലസ്യ സംബന്ധിഷു സംഗ്രാമേഷു |
| നരം തം അവസേ | — ജയസ്യനേതാരമിന്ദ്രം രക്ഷണാർത്ഥം |
| (തഥാ) ധനായ തം | — ധനാർത്ഥം ച |
| അഹ്സന്ത | — പ്രാപ്നുവന്തി |
| (സഃ) മരുത്വാൻ ഇന്ദ്രഃ | |
| നഃ ഊതീ ഭവതു | — രക്ഷണായ ഭവതു |

അർത്ഥം—ഇന്ദ്രൻ കാഴ്ചമറയ്ക്കുന്ന ഇരുട്ടിലും മനസ്സിന്ന് ഭ്രമം വരുത്തുന്ന യുദ്ധത്തിലും (തന്നെ സേവിക്കുന്നവർക്ക് വിജയചിഹ്നമായ) പ്രകാശം നേടിക്കൊടുക്കുന്നു. അതുകൊണ്ട് അവിടത്തെ ഭക്തരായ സ്തോതാക്കൾ ബലവത്തുക്കളായ യുദ്ധങ്ങളിൽ ജയനേതാവായ ഇന്ദ്രനെ രക്ഷക്കായും, അതുപോലെ ധനത്തിന്നവേണ്ടിയും പ്രാപിക്കുന്നു. മരുത്തുക്കളോടുകൂടിയ ആ ഇന്ദ്രൻ നമുക്ക രക്ഷയ്ക്കായി ഭവിക്കട്ടെ.

9 സ സവ്യേന യമതി വ്രാധതശ്ചിൽ

സ ദക്ഷിണേ സംഗൃഭീതാ കൃതാനി

സ കീരിണാ ചിത്സനിതാ ധനാനി

മരുത്വാന്നോ ഭവത്വിന്ദ്ര ഊതീ

അന്വയം:—

| | |
|---|---|
| സഃ (ഇന്ദ്രഃ) സവ്യേന | — വാമഹസ്തേന |
| വ്രാധതഃ ചിൽ യമതി | — മഹതശ്ശത്രൂനപി നിയമതി |
| സഃ ദക്ഷിണേ | — ദക്ഷിണഹസ്തേന |
| കൃതാനി സം—ഗൃഭീതാ | — യജമാനൈർത്താനി ഹവീംഷി സമ്യക്ഗൃഹ്ണാതി |
| (അപിച) സഃ കീരിണാ ചിൽ | — കീർത്തയിത്രാസ്തോത്രാ സ്തുതശ്ചസൻ |
| ധനാനി സനിതാ | — ധനപ്രദാനശീലോ ഭവതി |
| (സഃ) മരുത്വാൻ ഇന്ദ്രഃ നഃ ഊതീ ഭവതു | — രക്ഷണായ ഭവതു |

അർത്ഥം—അവിടുന്ന് (ഇന്ദ്രൻ) ഇടത്തെ കൈകൊണ്ട് ശത്രുക്കളെ ഊക്കന്മാരെങ്കിലും, അടക്കിനിർത്തുന്നു. വലത്തെ കൈകൊണ്ട് യജമാനന്മാരാൽ നല്കപ്പെട്ട ഹവിസ്സ് വേണ്ടപോലെ സ്വീകരിയ്ക്കുന്നു. കൂടാതെ പ്രകീർത്തിക്കുന്ന സ്തോതാവിനാൽ പുകഴ്ന്നവനായി ധനദാനശീലനായി ഭവിയ്ക്കുന്നു. (ഹവിർദ്ദാതാവിനെന്ന പോലെ സ്തോതാവിന്നും ഐശ്വര്യമുണ്ടാക്കുന്നു) മരുത്തുക്കളോടുകൂടിയ ആ ഇന്ദ്രൻ നമുക്ക് രക്ഷയ്ക്കായി ഭവിക്കട്ടെ.

10 സഗ്രാമേഭിസ്സനിതാസരഥേഭി
വ്വിദേ വിശ്വാഭിഃ കൃഷ്ടിഭിന്ന്വദ്യ
സപൌംസ്യേഭിരഭിഭൂരശസ്തീ
ർമ്മരുത്വാന്നോ ഭവത്വിന്ദ്ര ഊതീ വ 9

അന്വയം —

| | |
|---|---|
| സഃ (ഇന്ദ്രഃ) ഗ്രാമേഭിഃ | — മരുത്സംഘൈസ്സഹ |
| സനിതാ | — ഫലാനാം പ്രദാതാ (ഭവതി) |
| സഃ അദ്യ നു | — അസ്മിന്നഹനിക്ഷിപ്രം |
| വിശ്വാഭിഃ കൃഷ്ടി—ഭിഃ | — സർവ്വൈർമ്മനുഷ്യൈഃ |

| | |
|---|---|
| രഥേഭിഃ വിദേ | — ഇന്ദ്രസംബന്ധിഭീരഥൈർവ്വി ജ്ഞായതേ |
| (അപി ച) സഃ | |
| പൌംസ്യേഭിഃ | — ബലൈഃ |
| അശസ്തീഃ | — അശംസനീയാൻ ശത്രൂൻ |
| അഭി- ഭൂഃ | — അഭിഭവൻ വത്തതേ |
| (സഃ) മരുത്വാൻ ഇന്ദ്രഃ നഃ | |
| ഊതീ ഭവതു | — രക്ഷണായ ഭവതു |

അത്ഥം–അവിടുന്ന് (ഇന്ദ്രൻ) മരുത്തുക്കളുടെ സമൂഹത്തോടു കൂടി (കമ്മങ്ങൾക്ക്) ഫലദാതാവായി ഭവിക്കുന്ന അവിടുന്ന്, ഇപ്പോഠം ഇതാ എല്ലാ മനുഷ്യരാലും അവിടുത്തെ തേരുകളാൽ അറിയപ്പെടുന്നു കൂടാതെ സ്വന്തം ബലങ്ങളാൽ അവിടുന്ന് നിന്ദ്യരായ ശത്രുക്കളെ കീഴടക്കി വത്തിക്കുന്നു മരുത്തുക്കളോടു കൂടിയ ആ ഇന്ദ്രൻ നമുക്ക് രക്ഷയ്ക്കായി ഭവിക്കട്ടെ

11 സജാമിഭിര്യൽ സമജാതിമീള്ഹേ
ജാമിഭിർവ്വാപുരുഹൂത ഏവൈഃ
അപാന്തോകസ്യ തനയസ്യജേഷേ
മരുത്വാന്നോ ഭവത്വിന്ദ്ര ഊതീ

അന്വയം —

| | |
|---|---|
| പുരു–ഹൂതഃ സഃ | — ബഹുഭിര്യജമാനൈരാഹൂത ഇന്ദ്ര |
| മീള്ഹേ | — മീഢ്ഹം ധനം തദ്ധേതുത്വാൽ സംഗ്രാമേ |
| ജാമി–ഭിഃ അജാമി–ഭിഃ വാ | — ബന്ധുഭിരബന്ധുഭിർവ്വാ |
| ഏവൈഃ | — മരുത്ഭിഃ സഹ (യുദ്ധാത്ഥം) |
| യൽ സം–അജാതി | — യദാ സംഗച്ഛതേ |

(തേഷാം ഉഭയവിധാനാം)

| | |
|---|---|
| അപാം | — ഇന്ദ്രം പ്രാപ്നുവതാം പുരുഷാണാം |
| തോകസ്യ തനയസ്യ | |
| ജേഷേ | — പുത്രസ്യ തൽപുത്രസ്യ ജയപ്രാപ്തയേ ഭവതി |

(കിമു വക്തവ്യമസ്മാകം സ്തോതൃണാം ജയോ ഭവതീതി?)

(സഃ) മരുത്വാൻ ഇന്ദ്രഃ

| | |
|---|---|
| നഃ ഊതീ ഭവതു | — രക്ഷണായ ഭവതു |

അത്ഥം—വളരെ യജമാനന്മാരാൽ വിളിയ്ക്കപ്പെട്ട ഇന്ദ്രൻ യുദ്ധത്തിൽ ബന്ധുക്കളെയും അബന്ധുക്കളെയും സഹായിയ്ക്കുവാൻ മരുത്തുക്കളോടുകൂടി എത്തുന്ന അപ്പോറം അവിടത്തെ പ്രാപിയ്ക്കുന്ന, ആശ്രയിക്കുന്ന രണ്ടു വിധം ജനങ്ങറംക്കും അവരുടെ പുത്രനും പൌത്രനും അവിടുന്ന് ജയപ്രാപ്തിയുണ്ടാക്കുന്നു അങ്ങിനെയിരിക്കെ, സ്തോതാക്കളായ നമുക്ക് ജയം ഭവിക്കുമെന്ന് പറയേണ്ടതുണ്ടോ? മരുത്തുക്കളോടുകൂടിയ ആ ഇന്ദ്രൻ നമുക്ക് രക്ഷകനായി ഭവിക്കട്ടെ

12 സ വജ്രഭൃദ്ദസ്യുഹാ ഭീമ ഉഗ്ര

സ്സഹസ്രചേതാശ്ശതനീഥ ഋഭ്വാ

ചമ്രീഷോന ശവസാ പാഞ്ചജന്യോ

മരുത്വാന്നോഭവത്വിന്ദ്ര ഊതീ

അന്വയം —

| | |
|---|---|
| സഃ (ഇന്ദ്രഃ) വജ്ര—ഭൃത് | — അന്യൈർധർത്തുമശക്യസ്യ വജ്രസ്യധർത്താ |
| ദസ്യു—ഹാ | — ദസ്യൂനാം, അസുരാണാം ഹന്താ |
| ഭീമഃ, ഉഗ്രഃ | — സർവ്വേഷാം ഭയഹേതുഃ, ഉദ്ഗൂർണ്ണതേജാഃ |

| | |
|---|---|
| സഹസ്ര–ചേതാഃ | — ബഹുവിധജ്ഞാനഃ, സർവ്വജ്ഞഃ |
| ശത–നീഥഃ | — ബഹുവിധ പ്രാപണഃ |
| ഋഭ്വാ | — ഉരുഭാസമാനഃ |
| ചമ്രിഷഃ ന | — ചമസേ രസാത്മനാവസ്ഥിതഃ സോമ ഇവ |
| ശവസാ പാഞ്ച–ജന്യഃ | — ബലേന പഞ്ചജനേഷു രക്ഷകത്വേന ഭവഃ |
| (സഃ) മരുത്വാൻ ഇന്ദ്രഃ | |
| നഃ ഊതീ ഭവതു | — രക്ഷണായ ഭവതു |

അർത്ഥം–അവിടുന്ന് (ഇന്ദ്രൻ) വജ്രായുധധാരിയാണ്. ഉപദ്രവകാരികളായ അസുരന്മാരുടെ ഹന്താവാണ് എല്ലാവർക്കും ഭയങ്കരനാണ്. മിന്നുന്ന തേജസ്സോടുകൂടിയവനാണ്. ആയിരം കൂട്ടമറിയുന്നവനാണ്. സർവ്വജ്ഞനാണ്. പല പദവികളിലേയ്ക്കും സ്വാശ്രിതരെ എത്തിയ്ക്കുന്നവനാണ്. ഏററവും പ്രകാശമാനനാണ്. മരപ്പാത്രത്തിൽ രസരൂപത്തിലിരിയ്ക്കുന്ന സോമം പോലെ തൻെറ ബലത്താൽ ഗന്ധർവ്വാഹ്സരദേവാസുരരാക്ഷസരായ പഞ്ചജനങ്ങളുടെ രക്ഷിതാവാണ്. മരുത്തുക്കളോടുകൂടിയ ആ ഇന്ദ്രൻ നമുക്ക് രക്ഷയ്ക്കായി ഭവിയ്ക്കട്ടെ.

13 തസ്യ വജ്രഃക്രന്ദതിസ്മൽ സ്വർഷാ
ദിവോനത്വേഷോരവഥശ്ശിമീവാൻ
തംസചന്തേ സനയസ്തംധനാനി
മരുത്വാന്നോ ഭവത്വിന്ദ്ര ഊതീ

അന്വയം:–

| | |
|---|---|
| തസ്യ (ഇന്ദ്രസ്യ) വജ്രഃ | — കുലിശഃ |
| സ്മൽ ക്രന്ദതി | — ഭൃശം ശത്രൂനാക്രന്ദയതി, രോദയതി |
| (യഃ ഇന്ദ്രഃ) സ്വഃ–സാഃ | — ശോഭനസ്യോദകസ്യ ദാതാ |
| ദിവഃ ന ത്വേഷഃ | — സൂര്യ ഇവ ദീപ്തഃ |

രവഥഃ — ഗജ്ജനലക്ഷണസ്യ ശബ്ദസ്യ കത്താ
ശിമീ–വാൻ — ശിമീകമ്മ, ലോകാനുഗ്രാഹകേ കമ്മണാ യുക്തഃ
തം (ഇന്ദ്രം) സനയഃ — ധനസ്യ ദാനാനി
സചന്തേ — സേവന്തേ
(തഥാ) തം ധനാനി — (സചന്തേ)
(സഃ) മരുത്വാൻ ഇന്ദ്രഃ നഃ
ഊതീ ഭവതു — രക്ഷണായ ഭവതു

അത്ഥം–ഇന്ദ്രന്റെ വജ്രായുധം ശത്രുക്കളെ ഏററവും കരയിയ്ക്കുന്നു. യാതൊരിന്ദ്രൻ നല്ലവെള്ളം കൊടുക്കുന്നനും (മഴപെയ്യിയ്ക്കുന്നവനും) സൂര്യനെപ്പോലെ പ്രകാശമാനനും, ഗജ്ജനശബ്ദം മുഴക്കുന്നവനും, ലോകാനുഗ്രഹകരമായ കമ്മത്തോടുകൂടിയവനുമാണോ, ആ ഇന്ദ്രനെ ധനദാനം സേവിക്കുന്നു. (ദാനദേവത ഇന്ദ്രനെ അങ്ങോട്ടുപരിചരിയ്ക്കുന്നു.–അതായത് അത്യധികം ദാനശീലനാകുന്നു.) അതുപോലെ ധനങ്ങളും അവിടത്തെ സേവിയ്ക്കുന്നു. (ധനങ്ങളെ അവിടുന്ന് തേടുകയല്ല, ഇങ്ങോട്ടു വന്നുചേരുകയാണ്.) മരുത്തുക്കളോടുകൂടിയ ആ ഇന്ദ്രൻ നമുക്കുരക്ഷസ്സായി ഭവിയ്ക്കട്ടെ.

14 യസ്യാജസ്രംശവസാമാനമുക്ഥം
പരിഭുജദ്രോദസീവിശ്വതസ്സീം
സപാരിഷൽക്രതുഭിമ്മന്ദസാനോ
മരുത്വാന്നോഭവത്വിന്ദ്ര ഊതീ

അന്വയം:–

യസ്യ (ഇന്ദ്രസ്യ) ഉക്ഥം — പ്രശസ്യം
ശവസാ മാനം — ബലേന സവ്വസ്യ പരിച്ഛേദകം
രോദസീ വിശ്വതഃ സീം — ദ്യാവാപൃഥിവ്യൌ സവ്വതഃ
അജസ്രം പരി–ഭുജത് — അനവരതം പരിതഃ, സവ്വതഃ ഭുനക്തി, പാലയതി

സഃ (ഇന്ദ്രഃ) ക്രതു–ഭിഃ — അസ്മാഭിഃ കൃതൈര്യാഗൈഃ
മന്ദസാനഃ — മോദമാനസ്സൻ
പാരിഷൽ — അസ്മാൻ ദുരിതാൽ പാരയതു
(സഃ) മരുത്വാൻ ഇന്ദ്ര നഃ
ഊതീ ഭവതു — രക്ഷണായ ഭവതു

അർത്ഥം–യാതൊരിന്ദ്രൻെറ പ്രശസ്യവും ബലംകൊണ്ട് എല്ലാററിനെയും പരിഭേദിക്കുന്നതും (അളന്നുമുറിച്ചു വേർപെടുത്തുന്നതും) ആയ മഹത്വം ദ്യാവാപൃഥിവികളെ നിരന്തരം എമ്പാടും പാലിക്കുന്നുവോ, ആ ഇന്ദ്രൻ നമ്മുടെ യാഗങ്ങളാൽ സന്തുഷ്ടനായി, ദുരിതങ്ങളിൽ നിന്ന് നമ്മെ അക്കരെയെത്തിക്കട്ടെ. മരുത്തുക്കളോടു കൂടിയ ആ ഇന്ദ്രൻ നമുക്ക രക്ഷയ്ക്കായി ഭവിക്കട്ടെ.

15 നയസ്യ ദേവാദേവതാനമർത്താ
ആപശ്ചനശവസോ അന്തമാപുഃ
സപ്രരിക്വാ ത്വക്ഷസാക്ഷ്മോദിവശ്ച
മരുത്വാന്നോ ഭവത്വിന്ദ്ര ഊതീ. വ 10

അന്വയം:–

ദേവതാ — ദേവസ്യ, ദാനാദി ഗുണയുക്തസ്യ
യസ്യ (ഇന്ദ്രസ്യ) ശവസഃ
അന്തം — ബലസ്യാവസാനം
ദേവാഃ ന ആപുഃ — വസ്വാദയോ ദേവാഃ ന ആനശിരേ
മർത്താഃ ആപഃ ചന ന — മനുഷ്യാഃ ആപോപിനപ്രാപുഃ
സഃ (ഇന്ദ്രഃ) ത്വക്ഷസാ — ശത്രൂണാം തനൂകർത്രാ ആരമീയേന ബലേന

| | |
|---|---|
| ക്ഷ്ണഃ ദിവഃ ച | — പൃഥിവ്യാഃ സ്വർഗ്ഗസ്യ ച |
| പ്ര–രികാ | — പ്രകർഷേണരേചകോ ഭവതി |
| (ലോകദ്വയാദപ്യസ്യ ബലമതിരിച്യതേ) | |
| (സഃ) മരുത്വാൻ ഇന്ദ്രഃ നഃ | |
| ഊതീ ഭവതു | — രക്ഷണായ ഭവതു |

അർത്ഥം–ദാനാദി ഗുണയുക്തനായ യാതൊരിന്ദ്രന്റെ ബലത്തിന്റെ അവസാനം വസുക്കൾ മുതലായ ദേവന്മാർ പ്രാപിച്ചിട്ടില്ല, മനുഷ്യരും ജലങ്ങളും പ്രാപിച്ചിട്ടില്ല, (മററു ദേവന്മാർക്കും ജലദേവതകൾക്കും മനുഷ്യർക്കും അവിടുത്തെ ബലത്തിന്റെ അവസാനത്തെപ്പററി എത്തും പിടിയുമില്ല) ആ ഇന്ദ്രൻ ശത്രുക്കളെ ക്ഷീണിപ്പിക്കുന്ന ശക്തിയാൽ ഭൂമിയെയും സ്വർഗ്ഗത്തെയും കവിഞ്ഞു നില്ക്കുന്നു. ആ രണ്ടു ലോകങ്ങളെയുംകാൾ കൂടുതലാകുന്നു അവിടുത്തെ ബലം. മരുത്തുക്കളോടുകൂടിയ ആ ഇന്ദ്രൻ നമുക്ക് രക്ഷകരായി ഭവിക്കട്ടെ.

16 രോഹിച്ഛ്യാവാസുമദംശുർല്ലലാമീ
ദ്യുക്ഷാരായ ഋജ്രാശ്വസ്യ
വൃഷണ്വന്തംബിഭ്രതീധൂർഷുരഥം
മന്ദ്രാചികേത നാഹുഷീഷുവിക്ഷു

അന്വയം:–

| | |
|---|---|
| രോഹിൽ, ശ്യാവാ | — രോഹിതവർണ്ണാ, ശ്യാമവർണ്ണാ |
| സുമൽ–അംശുഃ | — സുമൽ, സ്വതഃ പ്രാംശുഃ, ദീർഘാവയവാ ഉഭയോഃ പാർശ്വയോഃ ഉഭയവിധ വർണ്ണയുക്താ |
| ലലാമീഃ | — പുണ്ഡ്രവതീ |
| ദ്യുക്ഷാ | — ദ്യുലോകേ കൃതനിവാസാ |
| ഋജ്ര–അശ്വസ്യ രായേ | — ഏതൽ സംജ്ഞകസ്യ രാജർഷേഃ ധനാർത്ഥം |

വൃഷൺ-വന്തം — വൃഷണാ, സേക്ത്രാ ഇന്ദ്രേണയുക്തം

രഥം ധുഃ-സു ബിഭ്രതി — യുഗസംബന്ധിഷു വഹനപ്രദേശേഷു വഹന്തീ

മന്ദ്രാ — സർവ്വേഷാമാഹ്ലാദകരീ അശ്വപംക്തിഃ

നാഹുഷീഷു വിക്ഷു — മനുഷ്യസംബന്ധിനീഷു സേനാലക്ഷണാസു പ്രജാസു (നഹുഷാ മനുഷ്യാഃ)

ചികേത — ജ്ഞായതേ—ഈദൃശ്യാശ്വപംക്ത്യാ യുക്തഃ ഇന്ദ്രഃ സംഗ്രാമേഷ്വനുഗ്രാഹകതയാ പ്രാദുർഭവതി)

അർത്ഥം—ചുകന്നതും കറുത്തതുമായി രണ്ടു പുറത്തും രണ്ടു നിറങ്ങളിലുള്ളതും, നീണ്ട കൈകാലുകളോടുകൂടിയതും മുഖത്ത് മുഗ്ഗോപികമിയോടുകൂടിയതും സ്വർഗ്ഗത്തിൽ വാസസ്ഥാനത്തോടുകൂടിയതും രാജർഷിയായ ഋജ്രാശ്വന്ന് ധനദാനത്തിന്ന് പുറപ്പെട്ട്, അഭീഷ്ടവർഷകനായ ഇന്ദ്രനോടുകൂടിയതുമായ രഥത്തെ നുകപ്രദേശത്തിൽ വഹിക്കുന്നതും എല്ലാവർക്കും ആഹ്ലാദം കൊടുക്കുന്നതുമായ അശ്വപംക്തിയെ (കുതിരനിരയെ) മനുഷ്യരായ സേനാജനങ്ങൾ അറിയുന്നു. ഈപ്രകാരമുള്ള അശ്വങ്ങളോടുകൂടിയ ഇന്ദ്രൻ അനുഗ്രഹബുദ്ധിയോടുകൂടി യുദ്ധങ്ങളിൽ സഹായത്തിനെത്തുന്നു.

17 ഏതത്യത്ത ഇന്ദ്ര വൃഷ്ണ ഉക്ഥം
വാർഷാഗിരാ അഭിഗൃണന്തി രാധഃ
ഋജ്രാശ്വഃ പ്രഷ്ടിഭിരംബരീഷഃ
സഹദേവോ ഭയമാനഃ സുരാധാഃ

അന്വയം:—

| | | |
|---|---|---|
| ഹേ ഇന്ദ്ര, വൃഷ്ണേ തേ | — | കാമാനാം വർഷിതുസ്തവ |
| ത്യൽ ഏതൽ ഉക്ഥം | | |
| രാധഃ | — | തൽസ്തോത്രം സംരാധകം തൽപ്രീതിഹേതു |
| വാർഷാഗിരാഃ | — | വൃഷാഗിരഃ രാജ്ഞഃ പുത്രാഃ ഋജ്രാശ്വാദയഃ |
| അഭി ഗൃണന്തി | — | ആഭിമുഖ്യേനവദന്തി |
| ഋജ്ര-അശ്വഃ പ്രഷ്ടി-ഭിഃ | — | പാർശ്വസ്ഥൈരന്യൈഃ ഋഷിഭിസ്സഹ (ഇന്ദ്രമസ്തൌൽ) |

(പാർശ്വസ്ഥാ ഋഷയഃ)
അംബരീഷഃ സഹ-ദേവഃ ഭയമാനഃ സു-രാധാഃ—(ഇത്യേതേ ചത്വാരഃ)

അർത്ഥം—അല്ലയോ ഇന്ദ്ര, കാമവർഷിതാവായ അവിടുത്തേയ്ക്കു പ്രസിദ്ധമായ ഈ സ്തോത്രം പ്രീതികരമാണല്ലൊ. വൃഷാഗിരെന്ന രാജാവിൻെറ പുത്രന്മാർ, ഋജ്രാശ്വൻ മുതലായവർ അവിടുത്തെ മുമ്പിൽ അതുചൊല്ലി. ഋജ്രാശ്വൻ സമീപസ്ഥരായ അംബരീഷൻ, സഹദേവൻ, ഭയമാനൻ, സുരാധസ്സ് എന്നീ നാലുരാജർഷികളോടൊത്താണ് ഇന്ദ്രനെ സ്തുതിച്ചതു്.

18 ദസ്യൂഞ്ഛിമ്യൂംശ്ചപുരുഹൂത ഏവൈ

ർഹത്വാപൃഥിവ്യാം ശർവ്വാനിബർഹീൽ

സനൽക്ഷേത്രം സഖിഭിശ്ശ്വിത്ന്യേഭി

സ്സനൽസൂര്യം സനദപസ്സുവജ്രഃ

അന്വയം:—

| | | |
|---|---|---|
| പുരു-ഹൂതഃ | — | ബഹുഭിര്യജമാനൈരാഹൂതഃ (ഇന്ദ്രഃ) |
| ഏവൈഃ | — | ഗമനശീലൈർമരുത്ഭിരൃകതസ്സൻ |
| പൃഥിവ്യാം ദസ്യൂൻ | — | ഭൂമൌവർത്തമാനാൻ ഉപക്ഷയിതൄൻ ശത്രൂൻ |

ശിമ്യൂൻ ച ഹത്വാ — ശമയിതൄൻ, വധകാരിണഃ രാക്ഷസാദീംശ്ച ഹത്വാ
ശത്വാ നി ബർഹീത് — ഹിംസാകന വജ്രേണാവധീത്
(ഏവം ശത്രൂന്നിരസ്യ)
ശ്വിത്ന്യേഭിഃ — ശ്വേതവർണൈരലങ്കാരേണ ദീപ്താങ്ഗൈഃ
സഖി–ഭിഃ — മിത്രഭൂതൈർമരുദ്ഭിഃ സഹ
ക്ഷേത്രം സനത് — ശത്രൂണാം സ്വഭൂതം ഭൂമിം സമഭാക്ഷീത്

(തഥാവൃത്രേണ
തിരോഹിതം) സൂര്യം
സനത് — അഭജത, പ്രാപ്തവാൻ
(തഥാ) സു–വജ്രഃ — ഇന്ദ്രഃ (വൃത്രേണനിരുദ്ധാഃ)
അപഃ സനത് — വൃഷ്ട്യുദകാനി സമഭജത

അർത്ഥം–പല യജമാനന്മാരാലും വിളിക്കപ്പെട്ട ഇന്ദ്രൻ, സഞ്ചാരശീലരായ മരുത്തുക്കളോടുകൂടി, ഭൂമിയിൽ ഉപദ്രവകാരികളായ ശത്രുക്കളെയും, കൊലയാളികളായ രാക്ഷസാദികളെയും അടക്കി വജ്രായുധത്താൽ അവരെ കൊന്നു അങ്ങിനെ ശത്രുക്കളെ അകററിയ ശേഷം, വെളുത്ത്, ആഭരണങ്ങളണിഞ്ഞ ശോഭനാങ്ഗരായ സുഹൃത്തുക്കളായ മരുത്തുക്കളോടു കൂടി ശത്രുക്കളുടെ സ്വന്തം നാട്ട് സ്വാധീനമാക്കി അതുപോലെ വൃത്രനാൽ മറയ്ക്കപ്പെട്ട സൂര്യനെ പ്രാപിച്ചു (പ്രകാശിപ്പിച്ചു) വജ്രായുധനായ അവിടുന്ന് വൃത്രനാൽ തടയപ്പെട്ട മഴവെള്ളത്തെയും പ്രാപിച്ചു (ഒഴുകിച്ചു)

19 വിശ്വാഹേന്ദ്രോ അധിവക്താനോ അ
സ്ത്വപരിഹ്വൃതാസ്സനുയാമവാജം
തന്നോമിത്രോ വരുണോമാമഹന്താ
മദിതിസ്സിന്ധുഃ പൃഥിവീ ഉതദ്യൌഃ വ 11

അന്വയം:—

വിശ്വാഹാ നഃ — സർവ്വകാലമസ്മാകം
ഇന്ദ്രഃ അധി-വക്താ അസ്തു — പക്ഷപാത വചനയുക്തോ ഭവതു
(വയം) അപരി-ഹ്വൃതാഃ — അകുടില ഗതയസ്സന്തഃ
വാജം സനയാമ — ഹവിർല്ലക്ഷണമന്നം സംഭജാമഹേ
(യദനേന സൂക്തേനാസ്മാഭിഃ പ്രാർത്ഥിതം) നഃ തൽ മിത്രഃ
വരുണഃ അദിതിഃ
സിന്ധുഃ പൃഥിവീ
ഉത ദ്യൌഃ മമഹന്താം — പൂജയന്താം

അർത്ഥം-എന്നു കാലത്തും ഇന്ദ്രൻ നമുക്കു് അധിവക്താവു് (അധിവചനം പക്ഷപാതവചനം, ഉള്ളതിലധികം ഗുണം പറയുന്നവൻ) ആയി ഭവിയ്ക്കട്ടെ. ഞങ്ങൾ നേർവഴിക്കാരായി ഹവിരന്നം പ്രാപിച്ചാവു. ഈ സൂക്തം കൊണ്ടു് പ്രാർത്ഥിച്ചതിനെ മിത്രനും വരുണനും അദിതിയും സിന്ധുവും പൃഥിവിയും ദ്യോവും കൊണ്ടാടട്ടെ.

വർഗ്ഗം 12 13 ആംഗിരസഃ കുത്സഃ ഋഷിഃ ത്രിഷ്ടുബ് ജഗത്യൗ ച്ഛന്ദസീ, അപക്രാമത ഗർഭിണ്യഃ

1 പ്രമന്ദിനേപിതുമദർച്ചതാവചോ
യഃ കൃഷ്ണഗർഭാ നിരഹന്നൃജിശ്വനാ
അവസ്യവോ വൃഷണം വജ്രദക്ഷിണം
മരുത്വന്തം സഖ്യായ ഹവാമഹേ

അന്വയം:—

(ഹേ ഋത്വിജഃ) മന്ദിനേ — സ്തുതിമതേ, സ്തോതവ്യായ (ഇന്ദ്രായ)
പിതു-മൽ വചഃ — ഹവിരന്നയുക്തം സ്തുതിവചനം
പ്ര അർച്ചത — പ്രകർഷേണോച്ചാരയത
യഃ (ഇന്ദ്രഃ) ഋജിശ്വനാ — ഏതൽ സംജ്ഞകേന രാജ്ഞാ സഖ്യാ സഹിതസ്സൻ

കൃഷ്ണ-ഗർഭാഃ — കൃഷ്ണനാമ്നാ കേനചിദസുരേണ നിഷിക്തഗർഭാഃ, തദീയാ ഭാര്യാഃ

നിഃ-അഹൻ — അവധീത്

അവസ്യവഃ — രക്ഷണേച്ഛവോവയം

വൃഷണം, വജ്ര-ദക്ഷിണം — കാമാനാം വർഷിതാരം, വജ്രയുക്തേന ദക്ഷിണഹസ്തേനോപേതം

(തം) മരുത്വന്തം സഖ്യായ — സഖ്യുഃ കർമ്മണേ

ഹവാമഹേ, — ആഹ്വയാമഹേ

യഥാസ്ഥാനം ഗർഭിണ്യഃ

അർത്ഥം-ഗർഭിണികൾ നീങ്ങിനില്ക്കണം.

യാതൊരിന്ദ്രൻ തോഴനായ ഋജിശ്വാനെന്ന രാജാവിനോടു ചേർന്ന്, കൃഷ്ണനെന്നപേരായ അസുരനിൽനിന്ന് ഗർഭം ധരിച്ച ഭാര്യമാരെ കൊന്നുവോ, സ്തോതവ്യനായ ആ ഇന്ദ്രന്, ഋത്വിക്കുകളേ, ഹവിരന്നത്തോടുകൂടി സ്തുതിനല്ലപോലെ ചൊല്ലുക. (കൃഷ്ണാസുരനെ കൊന്ന് അയാളുടെ സന്തതിയും വദ്ധിക്കരുതെന്ന് കരുതിയാണ് ഗർഭിണികളായ ഭാര്യമാരെ കൊന്നത് ഗർഭിണികളെ കൊന്ന എന്ന പ്രസ്താവമുള്ളതുകൊണ്ടാണ് ഈ ഋക്ക് ഗർഭമുള്ള സ്ത്രീകൾ കേൾക്കരുതെന്ന് നിയമിച്ചിട്ടുള്ളത്) രക്ഷണമിച്ഛിക്കുന്ന ഞങ്ങൾ കാമവർഷകനും വലത്തെ കയ്യിൽ വജ്രായുധത്തോടുകൂടിയവനും മരുത്തുക്കളോടു ചേർന്നവനുമായ ഇന്ദ്രനെ സഖ്യത്തിന്നായി വിളിയ്ക്കുന്നു.

ഗർഭിണികൾ മുൻസ്ഥാനത്തുവരാം

2 യോവ്യംസംജാഹൃഷാണേനമന്യുനാ
യശ്ശംബരം യോ അഹൻ പിപ്രുമവ്രതം
ഇന്ദ്രോയശ്ശുഷ്ണമശുഷന്ന്യാവൃണങ്
മരുത്വന്തം സഖ്യായ ഹവാമഹേ

അന്വയം:—

| | | |
|---|---|---|
| യഃ (ഇന്ദ്രഃ) ജഹ്യഷാണേന മന്യുനാ വി—അംസം (വൃത്രം) അഹൻ | — | പ്രവൃദ്ധേനമന്യുനാ വിഗതഭുജം വൃത്രമവധീൽ |
| യഃ (ഇന്ദ്രഃ) ശംബരം | — | തം നാമകമസുരം (അവധീൽ) |
| (തഥാ) യഃ അവ്രതം പിപ്രും | — | യാഗാദേഃ കർമ്മണോ വിരോധിനം തൽസംജ്ഞകമസുരം (അവധീൽ) |
| യഃ ഇന്ദ്രഃ അശുഷം ശുഷ്ണം | — | ജഗച്ഛോഷകം തം നാമകമസുരം |
| നി അവൃണക് | — | സമൂലം ഹതവാൻ |
| (തം) മരുത്വന്തം സഖ്യായ ഹവാമഹേ | — | സഖ്യുഃ കർമ്മണേ ആഹ്വയാമഹേ |

അർത്ഥം—യാതൊരിന്ദ്രൻ വർദ്ധിച്ച ക്രോധത്തോടുകൂടി കൈ മുറിഞ്ഞ വൃത്രനെ കൊന്നുവോ, യാതൊരിന്ദ്രൻ ശംബരനെന്ന അസുരനെക്കൊന്നുവോ, അതുപോലെ യാഗാദി കർമ്മങ്ങൾക്ക് വിരോധിയായ പിപ്രു എന്ന അസുരനെക്കൊന്നുവോ, യാതൊരിന്ദ്രൻ ലോകത്തെ ശോഷിപ്പിക്കുന്ന (ക്ഷീണിപ്പിക്കുന്ന) ശുഷ്ണനെന്ന അസുരനെക്കൊന്ന് വംശമൂലം മുറിച്ചുവോ, ആ മരുത്തുകളോടുകൂടിയ ഇന്ദ്രനെ സഖ്യത്തിന്നായി വിളിക്കുന്നു.

3 യസ്യദ്യാവാപൃഥിവീപൌംസ്യം മഹ
ദ്യസ്യവ്രതേ വരുണോയസ്യ സൂര്യഃ
യസ്യേന്ദ്രസ്യ സിന്ധവസ്സശ്ചതിവ്രതം
മരുത്വന്തം സഖ്യായ ഹവാമഹേ

അന്വയം:—

| | | |
|---|---|---|
| യസ്യ (ഇന്ദ്രസ്യ) മഹൽ പൌംസ്യം | — | വിപുലം ബലം |
| ദ്യാവാപൃഥിവീ | — | ദ്യാവാപൃഥിവ്യൌ (അനവരതേതേ) |

യസ്യ വ്രതേ — നിയമരൂപേ കർമ്മണി
വരുണഃ വർത്തതേ — (വരുണോപീന്ദ്രം നാതിക്രാമതി)

സൂര്യഃ (അപി) യസ്യ (വ്രതേവർത്തതേ)
(തഥാ) യസ്യ ഇന്ദ്രസ്യ
വ്രതം — കർമ്മ
സിന്ധവഃ സശ്ചതി — നദ്യഃഗച്ഛന്തി (വചനവ്യത്യയഃ) ഇന്ദ്രേണാനശിഷ്ടാഃ പ്രവഹന്തി

(തം) മരുത്വന്തം
സഖ്യായ ഹവാമഹേ — സഖ്യഃ കർമ്മണേ ആഹ്വയാമഹേ

അർത്ഥം—യാതൊരിന്ദ്രന്റെ വിപുലമായ ബലം ദ്യാവാപൃഥിവികളെ അനുവർത്തിക്കുന്നു, യാതൊരിന്ദ്രന്റെ നിയന്ത്രണത്തിൽ വരുണൻ നില്ക്കുന്നു, യാതൊരിന്ദ്രന്റെ കർമ്മപദ്ധതിയിൽ സൂര്യൻ സ്ഥിതിചെയ്യുന്നു, യാതൊരിന്ദ്രന്റെ അനുശാസനപ്രകാരം നദികൾ ഒഴുകുന്നു, ആ മരുത്തുക്കളോടുകൂടിയ ഇന്ദ്രനെ സഖ്യത്തിന്നായി വിളിക്കുന്നു.

4 യോ അശ്വാനാം യോഗവാങ്ഗോപതിർവ്വശീ
യ ആരിതഃ കർമ്മണികർമ്മണിസ്ഥിരഃ
വീളോശ്ചിദിന്ദ്രോയോ അസുന്വതോവധോ
മരുത്വന്തം സഖ്യായഹവാമഹേ

അന്വയം:—

യഃ (ഇന്ദ്രഃ) അശ്വാനാം
(പതിഃ) യഃ ഗവാം
ഗോ—പതിഃ — സാകല്യേന അശ്വാനാം ഗവാം അധിപതിഃ
വശീ — അപരാധീനഃ, സ്വതന്ത്രഃ
യഃ കർമ്മണി—കർമ്മണി
സ്ഥിരഃ — നൈശ്ചല്യേനാവതിഷ്ഠമാനഃ
ആരിതഃ — സ്തുതിഭിഃ പ്രത്യുതഃ, പ്രാപ്തഃ

യഃ ഇന്ദ്രഃ അസുന്വതഃ — സുന്വതാം, യാഗാനുഷ്ഠാതൃണാം വിരോധിനഃ
വീളോഃ ചിൽ വധഃ — ദൃഢസ്യാപിശത്രോഃ ഹന്താ
(തം) മരുത്വന്തം സഖ്യായ
ഹവാമഹേ — സഖ്യഃ കർമ്മണേ ആഹ്വയാമഹേ

അർത്ഥം—യാതൊരിന്ദ്രൻ എല്ലാ കുതിരകൾക്കും പശുക്കൾക്കും നാഥനാണോ, അപരാധീന (സ്വതന്ത്ര) നാണോ, ഏപ്പെട്ട ഓരോകർമ്മത്തിലും ഇളകാതെ ഉറച്ചുനില്ക്കുന്നവനാണോ, സ്തുതികളാൽ പ്രാപിക്കപ്പെട്ടവനാണോ, യാഗാനുഷ്ഠാനവിരോധികളുടെ ഹന്താവാണോ, ആ മരുത്തുക്കളോടുകൂടിയ ഇന്ദ്രനെ സഖ്യത്തിന്നായി വിളിക്കുന്നു.

5 യോ വിശ്വസ്യ ജഗതഃ പ്രാണതസ്പതി
ര്യോബ്രഹ്മണേ പ്രഥമോ ഗാ അവിന്ദൽ
ഇന്ദ്രോയോദസ്യൂരധരാ അവാതിര
ന്മരുത്വന്തം സഖ്യായ ഹവാമഹേ

അന്വയം:—

യഃ (ഇന്ദ്രഃ) വിശ്വസ്യ
ജഗതഃ — ഗച്ഛതഃ
പ്രാണതഃ പതിഃ — പ്രശ്വസതഃ പ്രാണിജാതസ്യ സ്വാമീ
യഃ ബ്രഹ്മണേ — ബ്രാഹ്മണജാതിഭ്യോ ങ്ഗിരോഭ്യഃ
പ്രഥമഃ — അന്യേഭ്യോദേവേഭ്യഃ പൂർവ്വ ഭാവീ സൻ—പണിഭിരപഹൃതാഃ
ഗാഃ അവിന്ദൽ — അലഭത
(അപിച) യഃ ഇന്ദ്രഃ
ദസ്യൂൻ — അസുരാൻ
അധരാൻ അവ—അതിരൽ — നികൃഷ്ടാൻ കൃത്വാ അവധീൽ
(തം) മരുത്വന്തം സഖ്യായ
ഹവാമഹേ — സഖ്യഃ കർമ്മണേ ആഹ്വയാമഹേ

അർത്ഥം—യാതൊരിന്ദ്രൻ ചരിയ്ക്കുന്നവയും ശ്വസിയ്ക്കുന്നവയുമായ പ്രാണി സമൂഹത്തിന്റെയെല്ലാം നാഥനാണോ, യാതൊരിന്ദ്രൻ ബ്രാഹ്മണരായ അങ്ഗിരസ്സുകൾക്കു് പണികളാൽ അപഹരിക്കപ്പെട്ട പശുക്കളെ, മററുദേവന്മാരേക്കാൾ മുമ്പ് ഒന്നാമനായി വന്ന് നേടിക്കൊടുത്തുവോ, യാതൊരിന്ദ്രൻ ദ്രോഹകാരികളായ അസുരന്മാരെ കീഴ്പ്പെടുത്തിക്കൊന്നുവോ, ആ മരുത്തുക്കളോടുകൂടിയ ഇന്ദ്രനെ സഖ്യത്തിന്നായി വിളിയ്ക്കുന്നു

6 യഃ ശൂരേഭിർഹവ്യോ യശ്ച ഭീരുഭി
ർയോ ധാവദ്ഭിർഹൂയതേ യശ്ച ജിഗ്യുഭിഃ
ഇന്ദ്രം യം വിശ്വാ ഭുവനാഭിസന്ദധു
ർമരുത്വന്തം സഖ്യായ ഹവാമഹേ വ 12

അന്വയം —

യഃ (ഇന്ദ്രഃ) ശൂരേഭിഃ
ഹവ്യഃ — ശൌര്യോപേതൈഃ പുരുഷൈഃ യോദ്ധുമാഹ്വാതവ്യഃ
യഃ ച ഭീരു–ഭിഃ — ഭയശീലൈഃ, കാതരൈഃ സഹായാർത്ഥം (ഹവ്യഃ)
യഃ ധാവദ്–ഭിഃ ഹൂയതേ — പരാജയേന പലായമാനൈഃ രക്ഷാർത്ഥമാഹൂയതേ
യഃ ച ജിഗ്യു–ഭിഃ — പ്രാപ്തജയൈഃ (ഹൂയതേ)
യം ഇന്ദ്രം വിശ്വാ ഭുവനാ — സർവ്വാണി ഭൂതജാതാനി സ്വേഷു സ്വേഷു കാര്യേഷു
അഭി സം–ദധുഃ — ആഭിമുഖ്യേന സ്ഥാപയന്തി
(തം) മരുത്വന്തം സഖ്യായ
ഹവാമഹേ — സഖ്യഃ കർമ്മണേ ആഹ്വയാമഹേ

അൎത്ഥം—യാതൊരിന്ദ്രൻ വീര്യത്തോടുകൂടിയ യുദ്ധോദ്യത രാൽ പൊരുതുവാൻ വിളിക്കപ്പെടുന്നു, യാതൊരിന്ദ്രൻ ഭീരുക്കളായ പോരാളികളാൽ സഹായാൎത്ഥമായി വിളിക്കപ്പെടുന്നു, യാതൊരിന്ദ്രൻ യുദ്ധത്തിൽ തോററോടുന്നവരാൽ രക്ഷക്കായി വിളിക്കപ്പെടുന്നു, യാതൊരിന്ദ്രൻ പോരിൽ ജയം പ്രാപിച്ചവരാൽ (കൃതജ്ഞതയോടുകൂടി) വിളിക്കപ്പെടുന്നു, യാതൊരിന്ദ്രനെ എല്ലാ ഭൂതജാതങ്ങളും താന്താങ്ങളുടെ കാൎയ്യങ്ങളിൽ മുൻനിൎത്തുന്നു, ആ മരുത്തുക്കളോടുകൂടിയ ഇന്ദ്രനെ സഖ്യത്തിന്നായി വിളിക്കുന്നു.

7 രുദ്രാണാമേതിപ്രദിശാവിചക്ഷണോ
രുദ്രേഭിര്യോഷാതനുതേ പൃഥുജ്രയഃ
ഇന്ദ്രം മനീഷാ അഭ്യൎച്ചതിശ്രുതം
മരുത്വന്തം സഖ്യായ ഹവാമഹേ

അന്വയം:—

വി–ചക്ഷണഃ — സൂൎയ്യാത്മനാ പ്രകാശമാനഃ (ഇന്ദ്രഃ)
രുദ്രാണാം പ്ര–ദിശാ
ഏതി — രുദ്രപുത്രാണാം മരുതാം പ്രദേശനേന, ധനവൎഷേഭ്യഃ പ്രദാനേന സഹ അന്തരിക്ഷേ ഗച്ഛതി
(അപിച) രുദ്രേഭിഃ — മരുത്ഭിഃ
യോഷാ — മാധ്യമികാവാക്
പൃഥു ജ്രയഃ തനുതേ — വിസ്തീൎണ്ണം വേഗം വിസ്താരയതി
(പ്രസംഗാദത്ര മരുതാം സ്തുതിഃ, തൈൎമ്മരുത്ഭിൎവ്വൎത്തമാനം)
ശ്രുതം ഇന്ദ്രം — പ്രഖ്യാതമിന്ദ്രം
മനീഷാ അഭി അൎച്ചതി — സ്തുതിലക്ഷണാവാക് ആഭിമുഖ്യേനസ്തൌതി
(തം) മരുത്വന്തം സഖ്യായ
ഹവാമഹേ — സഖ്യഃ കൎമ്മണേ ആഹ്വയാമഹേ

അർത്ഥം—സൂര്യാത്മാവായി പ്രകാശിയ്ക്കുന്ന ഇന്ദ്രൻ രുദ്രപുത്രരായ മരുത്തുക്കളുടെ സഖ്യത്തോടുകൂടി മനുഷ്യർക്ക് അഭീഷ്ടദാനം ചെയ്തുകൊണ്ട്, അന്തരിക്ഷത്തിലെത്തുന്നു കൂടാതെ മരുത്തുക്കളാൽ (സൂക്ഷ്മമായ) മധ്യസ്ഥാനവാക്ക് മഹത്തായ വേഗത്തോടുകൂടി രൂപപ്പെട്ടു പരക്കുന്നു. ആ മരുത്തുക്കളോടുകൂടി വർത്തിയ്ക്കുന്ന ഇന്ദ്രനെ, സൂര്യാത്മാവായി പ്രസിദ്ധനായ ഇന്ദ്രനെ, സ്തുതിരൂപമായ വാക്ക് നേരെചെന്ന് അർച്ചിയ്ക്കുന്നു, ആരാധിയ്ക്കുന്നു. ആ മരുത്തുക്കളോടുകൂടിയ ഇന്ദ്രനെ സഖ്യത്തിന്നായി വിളിയ്ക്കുന്നു.

8 യദ്വാ മരുത്വഃ പരമേ സധസ്ഥേ
യദ്വാവമേ വൃജനേ മാദയാസേ
അത ആ യാഹ്യധ്വരന്നോ അച്ഛാ
ത്വായാ ഹവിശ്ചകൃമാസത്യരാധഃ

അന്വയം —

| | |
|---|---|
| ഹേ മരുത്വഃ, | മരുദ്ഭിര്യുക്ത, (ഇന്ദ്ര) |
| യത് വാ പരമേ | |
| സധ—സ്ഥേ | — യദിവാ ഉൽകൃഷ്ടേ സഹസ്ഥാനേ, ഗൃഹേ |
| മാദയാസേ | — തൃപ്തോവർത്തസേ |
| യത് വാ അവമേ വൃജനേ | — യദിവാ അർവ്വാചീനേ ഗൃഹേ മാദയാസേ |
| അതഃ നഃ അധ്വരം | — അസ്മാകം യജ്ഞം |
| അച്ഛ ആ യാഹി | — അഭിമുഖ്യേന ആഗച്ഛ |
| ഹേ സത്യ—രാധഃ | |
| ത്വാ—യാ | — ഹേ സത്യധന, ത്വൽ കാമനയാ വയം |
| ഹവിഃ ചകൃമ | — കൃതവന്തഃ |

അത്ഥം—അല്ലയോ മരുത്തുക്കളോടുകൂടിയ ഇന്ദ്ര, അവിടുന്ന് ഉൽകൃഷ്ടമായ (സ്വർഗ്ഗ) ഗൃഹത്തിൽ സന്തുഷ്ടനായി വർത്തിയ്ക്കുകയായാലും, പുതിയ ഒരു ഗൃഹത്തിൽ മോദിയ്ക്കുകയായാലും (രണ്ടുദിക്കുകളിൽ നിന്നായാലും) അവിടെനിന്ന് ഞങ്ങളുടെ യജ്ഞത്തിന്ന്, നേരെവന്നുചേരണാലും. അല്ലയോ സത്യമാകുന്ന ധനത്തോടുകൂടിയവനേ, അവിടുത്തോടുള്ള കൂറോടുകൂടി ഞങ്ങളിതാ ഹവിസ്സൊരുക്കിയിരിയ്ക്കുന്നു.

9 ത്വായേന്ദ്ര സോമം സുഷുമാസുദക്ഷ
ത്വായാ ഹവിശ്ചകൃമാ ബ്രഹ്മവാഹഃ
അധാനിയുത്വസ്സഗണോ മരുദ്ഭി
രസ്മിൻ യജ്ഞേബർഹിഷിമാദയസ്വ

അന്വയം:—

| | |
|---|---|
| ഹേ സു—ദക്ഷ, ഇന്ദ്ര, | — ശോഭനബല, ഇന്ദ്ര. |
| ത്വാ—യാ സോമം സുസുമ | — ത്വൽ കാമനയാ വയം അഭിഷുതവന്തഃ |
| ഹേ ബ്രഹ്മ—വാഹഃ | — ബ്രഹ്മണാ, മന്ത്രരൂപേണ സ്തോത്രേണോഹ്യമാന, പ്രാപ്യമാണേ, (ഇന്ദ്ര) |
| ത്വാ—യാ | — ത്വൽ കാമനയാ ആഹവനീയേ പുരോഡാശാദിലക്ഷണം |
| ഹവിഃ ചകൃമ | — കൃതവന്തഃ |
| ഹേ നിയുത്വഃ, | — നിയുതോശ്വാഃ, അശ്വവൻ, |
| അധ മരുൽ—ഭിഃ | — അനന്തരം സപ്തഗണൈരുപേതൈർമ്മരുത്ഭിഃ |
| സ—ഗണഃ | — ഗണസഹിതസ്സൻ |
| അസ്മിൻ യജ്ഞേ | — വർത്തമാനേ യജ്ഞേ |
| ബർഹിഷി മാദയസ്വ | — ആസ്തീർണ്ണേ ദർഭേ ഉപവിശ്യ തൃപ്തോഭവ |

അർത്ഥം.—ശോഭനബലത്തോടുകൂടിയ ഇന്ദ്ര, അവിടത്തോട് കൂററ ഞങ്ങൾ സോമം സംസ്കരിക്കുന്നു. മന്ത്രരൂപമായ സ്തോത്രത്താൽ പ്രാപ്യനായ ഇന്ദ്ര, അവിടത്തോടു കൂററ്, ആഹവനീയത്തിൽ പുരോഡാശാദി ഹവിസ്സ ഞങ്ങൾ ഒരുക്കിയിരിക്കുന്നു. നിയുത്തുക്കളെന്ന കുതിരകളോടുകൂടിയ ഇന്ദ്ര, അവിടന്ന് ഏനി ഏഴ് ഗണങ്ങളായി വർത്തിക്കുന്ന മരുത്തുക്കളുടെ എല്ലാ ഗണങ്ങളേയും കൂട്ടി, ഈ യജ്ഞത്തിൽ വിരിച്ച ദർഭപ്പുല്ലിൽ വന്നിരുന്ന് സന്തുഷ്ടനായി ഭവിച്ചാലും.

10 മാദയസ്വ ഹരിഭിര്യേത ഇന്ദ്ര
വിഷ്യസ്വശിപ്രേവിസൃജസ്വധേനേ
ആത്വാസുശിപ്രഹരയോവഹന്തു
ശന് ഹവ്യാനി പ്രതിനോ ജുഷസ്വ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, ഹരി-ഭിഃ | — അശ്വൈഃ |
| മാദയസ്വ | — സംതൃപ്തോ ഭവ |
| യേ തേ (അശ്വാഃ തദർത്ഥം സോമപാനായ) | |
| ശിപ്രേ വി സ്യസ്വ | — ഹനൂ സംഹതേ, വിവൃതേ കുരു |
| (തഥാ) ധേനേ | — പാനസാധനഭൂതേ ജിഹ്വോപജിഹ്വികേ |
| വി സൃജസ്വ | — സോമപാനാർത്ഥം വിസൃഷ്ടേ കുരു |
| ഹേ സു-ശിപ്ര | — ശോഭനഹനോ, ഇന്ദ്ര, |
| ത്വാ ഹരയഃ ആ വഹന്തു | — ത്വാം അശ്വാഃ അസ്മദീയം യജ്ഞം പ്രാപയന്തു |
| (ത്വം ച) ഉശൻ | — അസ്മാൻ കാമയമാനഃ |
| നഃ ഹവ്യാനി പ്രതി ജുഷസ്വ | — ഹവീംഷി പ്രത്യേകം സേവസ്വ, മാ ഉദാസിഷ്ഠാഃ |

അത്ഥം—അല്ലയോ ഇന്ദ്ര, കുതിരകളെക്കൊണ്ടു് അവിടുന്നു് സന്തോഷിച്ചാലും. അവയേവയോ അവസ്ഥു് സോമപാനത്തിന്നായി താടിയെല്ലുകളെ വിടത്തുക. അതുപോലെ ഇറക്കാൻ പററുമാറു് അവയുടെ നാവും ചെറുനാവും വേർപ്പെടുത്തിനിത്തുക. നല്ല താടിയെല്ലോടുകൂടിയ (സുന്ദരനായ) ഇന്ദ്ര, ഹരികളെന്ന ആ കുതിരകരം അവിടുത്തെ ഞങ്ങളുടെ യജ്ഞത്തിലെത്തിയ്ക്കട്ടെ. അവിടുന്നു് ഞങ്ങളിൽ തല്പരനായി ഞങ്ങളുടെ ഹവിസ്സുകളിൽ ഓരോന്നും സ്വീകരിച്ചാലും. ഉദാസീനനാകരുതേ.

11 മരുൽസ്തോത്രസ്യ വൃജനസ്യഗോപാ
വയമിന്ദ്രേണ സനയാമവാജം
തന്നോമിത്രോ വരുണോമാമഹന്താ
മദിതിസ്സിന്ധുഃ പൃഥിവീ ഉതദ്യൌഃ വ 13

അന്വയം:—

| | |
|---|---|
| മരുൽ—സ്തോത്രസ്യ | — മരുത്ഭിസ്സഹസ്തോത്രം യസ്യ തസ്യ |
| വൃജനസ്യ | — ശത്രൂണാം ക്ഷേപ്തുഃ (ഇന്ദ്രസ്യ) സംബന്ധിനഃ |
| ഗോപാഃ | — ഗോപായനീയാഃ, രക്ഷണീയാഃ |
| വയം ഇന്ദ്രേണ വാജം സനയാമ | — അന്നം ലഭേമഹി |
| (യദേതദസ്മാഭിഃ പ്രാത്ഥിതം) തൽ നഃ മിത്രഃ വരുണഃ അദിതിഃ സിന്ധുഃ പൃഥിവീ ഉത ദ്യൌഃ മമഹന്താം | — പൂജയന്താം |

അത്ഥം—മരുത്തുക്കളോടൊത്തു് സ്തുതിക്കപ്പെടുന്നവനും, ശത്രുക്കളെ അകററുന്നവനുമായ ഇന്ദ്രന്റെ സംബന്ധികളും രക്ഷിയ്ക്കപ്പെടേണ്ടവരുമായ ഞങ്ങരം ഇന്ദ്രനെക്കൊണ്ടു് അന്നം നേടുന്ന, നേടാവു. ഞങ്ങരം പ്രാത്ഥിച്ച ഇതിനെ മിത്രനും വരുണനും അദിതിയും സിന്ധുവും പൃഥിവിയും ദ്യോവും കൊണ്ടാടട്ടെ.

വർഗ്ഗം 14—15

1 ഇമാന്തേധിയം പ്രഭരേ മഹോമഹീ
മസ്യസ്തോത്രേ ധിഷണായത്ത ആനജേ
തമുൽസവേച പ്രസവേചസാസഹി
മിന്ദ്രന്ദേവാസശ്ശവസാമദന്നനു.

അന്വയം:—

| | | |
|---|---|---|
| (ഹേ ഇന്ദ്ര,) മഹഃ തേ | — | മഹതസ്തവ |
| ഇമാം മഹീം ധിയം | — | ഇദാനീം ക്രിയമാണാം മഹതീം സ്തുതിം |
| പ്ര ഭരേ | — | പ്രകർഷേണ സമ്പാദയാമി |
| തേ ധിഷണാ അസ്യ സ്തോത്രേ | — | ത്വദീയാബുദ്ധിഃ സ്തോതുർമ്മമ സ്തുതൌ |
| യൽ ആനജേ | — | യസ്മാൽ അകതാ, സംശ്ലിഷ്ടാ സീൽ (തസ്മാൽ തവപ്രിയാം സ്തുതിം കരോമി) |
| സസഹിം തം ഇന്ദ്രം | — | ശത്രൂണാമഭിഭവിതാരം തമിന്ദ്രം |
| ദേവാസഃ | — | കർമ്മസുദീവ്യന്തഃ, ഋത്വിജഃ |
| ശവസാ | — | സ്തുതിഭിഃ കീർത്തിതേന ബലേന |
| ഉൽ–സവേ ച | — | ഉത്സവാർത്ഥം, അഭിവൃദ്ധ്യർത്ഥം |
| പ്ര–സവേ ച | — | ധനാനാമുല്പത്ത്യർത്ഥഞ്ച |
| അനു അമദൻ | — | അനുക്രമേണ ഹർഷം പ്രാപയൻ |

അർത്ഥം—അല്ലയോ ഇന്ദ്ര, ഇപ്പോൾ ചെയ്യപ്പെടുന്ന ഉൽകൃഷ്ടമായ സ്തുതി വേണ്ടപോലെ ഇതാ ഒരുക്കുന്നു അവിടുത്തെ ബുദ്ധിസ്തോതാവായ എന്റെ സ്തുതിയിൽ ആസക്തമാകയാൽ (താല്പര്യയുക്തമാകയാൽ) അവിടേയ്ക്കു് പ്രിയമായ ആ സ്തുതി ചൊല്ലുന്നു. (ഇതുവരെ ഇന്ദ്രനോടു് നേരിട്ടു പറയുന്നതാണ്.

അടുത്ത അദ്ധ്യക്ഷ് പരോക്ഷമാണ്) ശത്രുഞ്ജയനായ ഇന്ദ്രനെ കമ്മദീപ്പന്മാരായ ഋത്വിക്കുകൾ സ്തുതികളാൽ പ്രശസ്തമായ ബലം കൊണ്ട് അഭിവൃദ്ധിയ്ക്കായും ധനോൽപത്തിയ്ക്കായും ക്രമേണ ഹഷം പ്രാപിപ്പിച്ചു

2 അസ്യ ശ്രവോനദ്യസ്സപ്ത ബിഭ്രതി
ദ്യാവാക്ഷാമാ പൃഥിവീദർശതം വപുഃ
അസ്മേ സൂര്യാചന്ദ്രമസാഭിചക്ഷേ
ശ്രദ്ധേകമിന്ദ്രചരതോ വിതർത്തുരം

അന്വയം:—

| | |
|---|---|
| അസ്യ (ഇന്ദ്രസ്യ) ശ്രവഃ | — യശഃ |
| സപ്ത നദ്യഃ ബിഭ്രതി | — ഗംഗാദ്യാഃ ധാരയന്തി |

(വൃത്രഹനനേന ഇന്ദ്രസ്യ യൽ വൃഷ്ടേഃ പ്രദാതൃത്വം തൽ പ്രഭൃത ജലോപേതാനദ്യഃ പ്രകടയന്തി)

| | |
|---|---|
| (അപിച) ദ്യാവാക്ഷാമാ | |
| പൃഥിവീ | — ദ്യാവാപൃഥിവ്യൌ അന്തരിക്ഷഞ്ച അസ്യ സൂര്യാത്മനാ വത്തമാനസ്യ ഇന്ദ്രസ്യ |
| ദശതം വപുഃ | — സവ്വൈഃ പ്രാണിഭിദ്ദശനീയം രൂപം (ധാരതന്തി) |
| (കിംച) ഹേ ഇന്ദ്ര, അസ്മേ | — അസ്മാകം |
| അഭി–ചക്ഷേ | — ദ്രഷ്ടവ്യാനാം പദാത്ഥാനാം ആഭിമുഖ്യേന പ്രകാശനാത്ഥം |
| ശ്രദ്ധേ കം | — ശ്രദ്ധാത്ഥം (ചക്ഷുഷാ ദൃഷ്ടേ ഹി വസ്തുനി ഇദം സത്യം ഇതി ശ്രദ്ധോൽപദ്യതേ) |
| (തദ്ദയോത്ഥം) സൂര്യാ | |
| ചന്ദ്രമസാ | — സൂര്യാചന്ദ്രമസൌ |

വി–തർത്തുരം — പരസ്പരവ്യാതിഹാരേണ തരണം, പുനഃ പുനർഗ്ഗമനം യഥാ ഭവതി തഥാ

ചരതഃ — വർത്തേതേ (ത്വമേതദ്രൂപസ്സൻ വർത്തസേ)

അത്ഥം—ഈ ഇന്ദ്രന്റെ കീർത്തിയെ ഗംഗാദികളായ ഏഴ് നദികൾ ധരിയ്ക്കുന്നു (വൃത്രവധം കൊണ്ട് ഇന്ദ്രൻ വൃഷ്ടിപ്രദനായി ഈ നദികൾക്ക് സമൃദ്ധമായ ജലം കൊടുത്തതിനാൽ അവ ഇന്ദ്രനെ പുകഴ്ത്തുന്നു ) കൂടാതെ ഭൂവും ദ്യോവും അന്തരിക്ഷവും, സൂര്യാത്മാവായ ഇന്ദ്രന്റെ, സർവ്വപ്രാണികൾക്കും ദർശനീയമായ രൂപത്തെ ധരിയ്ക്കുന്നു (അതായത് ആ രൂപം ത്രിസ്ഥാനങ്ങളിലും പതിഞ്ഞിരിയ്ക്കുന്നു ) പിന്നെ അല്ലയോ ഇന്ദ്ര, ഞങ്ങൾക്ക് കാണേണ്ടതു കാണ്മാൻ കഴിയുമാറ് നേരെ തെളിയിയ്ക്കുവാൻവേണ്ടിയും, കണ്ട്, ഉള്ളിൽ സത്യമാണെന്ന് ബോദ്ധ്യപ്പെടുവാൻ വേണ്ടിയും സൂര്യചന്ദ്രന്മാർ അന്യോന്യം മാറിമാറി വീണ്ടുംവീണ്ടും വന്നും പോയും ചരിയ്ക്കുന്ന ഈ സൂര്യചന്ദ്രന്മാരുടെ രൂപത്തിൽ വർത്തിയ്ക്കുന്നതും അവിടുന്നു തന്നെ

3 തംസ്മാരഥംമഘവൻ പ്രാവസാതയേ
ജൈത്രംയന്തേ അനുമദാമസംഗമേ
ആജാനഇന്ദ്രമനസാപുരുഷ്ടുത
ത്വായദ്ഭ്യോമഘവഞ്ഛർമ്മയച്ഛനഃ

അന്വയം —

ഹേ മഘ–വൻ, ഇന്ദ്ര,
സാതയേ — അസ്മാകം ധനലാഭായ
തം സ്മ രഥം പ്ര അവ — തദേവരഥം പ്രേരയ, വാതയ
ഹേ പുരു–സ്തുത — ബഹുശസ്തുത
നഃ മനസാ തേ — അസ്മാകം ബുദ്ധ്യാത്വവസാ ഭൂത്വാ

ജൈത്രം യം സം–ഗമേ — ജയശീലം യം രഥം ശത്രുഭിസ്സഹ സംഗമനേ
ആജാ അനു–മദാമ — ആജൌ, യുദ്ധേസതിവയമനുക്രമേണസ്തുമഃ
(അപിച) ഹേ മഘ–വൻ
ത്വായൽ–ഭ്യഃ — ത്വാം കാമയമാനേഭ്യഃ
നഃ ശർമ്മ യച്ഛ — അസ്മഭ്യം സുഖംദേഹി

അർത്ഥം—അല്ലയോ ഐശ്വര്യവാനായ ഇന്ദ്ര, ഞങ്ങൾക്ക് ധന സിദ്ധിയ്ക്കായി (ധനം തന്നരുളാനായി) അവിടുത്തെ ആ രഥത്തെ (ഇങ്ങോട്ടു) തിരിച്ചാലും. പലപാടു സ്തുതിയ്ക്കപ്പെടുന്ന ഇന്ദ്ര, ഞങ്ങളുടെ ബുദ്ധികൊണ്ട് അവിടുത്തെ ജയശീലമായ തേർ യുദ്ധത്തിലേപ്പെടുമ്പോൾകൂടി, ഞങ്ങൾ ക്രമമായി സ്തുതിയ്ക്കുന്നു. അല്ലയോ മഘവൻ, അവിടുത്തോടു കൂററ ഞങ്ങൾക്ക് സുഖം, മംഗളം തന്നരുളിയാലും.

4 വയഞ്ജയേമത്വയായുജാവൃത
മസ്മാകമംശമുദവാഭരേഭരേ
അസ്മഭ്യമിന്ദ്രവരിവസ്സുഗങ്കൃധി
പ്രശത്രൂണാമ്മഘവന്വൃഷ്ണ്യാരുജ

അന്വയം:—

(ഹേ ഇന്ദ്ര,) യുജാ ത്വയാ — അസ്മാഭിര്യുക്തേന സഹായഭൂതേനത്വയാ
വൃതം — ആവൃണ്വന്തം ശത്രും
വയം ജയേമ — സ്തോതാരോ വയമഭിഭവേമ
ഭരേ–ഭരേ — സംഗ്രാമേ സംഗ്രാമേ
അസ്മാകം അംശം
ഉദ് അവ — അസ്മദീയം ഭാഗം ശത്രുകൃതപീഡാപരിഹാരേണ രക്ഷ

(തഥാ) ഹേ ഇന്ദ്ര
അസ്മഭ്യം വരിവഃ
സു-ഗം കൃധി — ധനം സുഗമം, സുപ്രാപം കുരു
(തഥാ) ഹേ മഘ-വൻ, —
ശത്രൂണാം — അസ്മദുപദ്രവകാരിണാം
വൃഷ്ണ്യാ പ്ര രുജ — വൃഷ്ണ്യാനി, വീര്യാണി
പ്രഭങ്ഗ്ധി, ബാധസ്വ

അർത്ഥം—ഒപ്പമുള്ളയോ ഇന്ദ്ര, സഹായഭൂതനായി ഞങ്ങളോട് അവിടുന്ന് ചേർന്ന് വളഞ്ഞണയുന്ന ശത്രുവിനെ സ്തോതാക്കളായ ഞങ്ങൾ ജയിയ്ക്കുമാറാകണം. ഓരോ യുദ്ധത്തിലും ശത്രു ചെയ്യുന്ന പീഡനത്തിന്റെ പരിഹാരം കൊണ്ട് ഞങ്ങളുടെ ഭാഗത്തെ രക്ഷിയ്ക്കണം. ഇന്ദ്ര, ധനം ഞങ്ങൾക്ക് എളുപ്പത്തിൽ പ്രാപ്യമാകണം. പിന്നെ മഘവൻ, ഞങ്ങളെ ഉപദ്രവിയ്ക്കുന്നവരുടെ വീര്യങ്ങൾ അവിടുന്ന് ഭഞ്ജിക്കണം.

5 നാനാ ഹി ത്വാ ഹവമാനാ ജനാ ഇമേ
ധനാനാം ധർത്തരവസാ വിപന്യവഃ
അസ്മാകം സ്മാ രഥമാ തിഷ്ഠ സാതയേ
ജൈത്രം ഹീന്ദ്ര നിഭൃതം മനസ്തവ. വ. 14

അന്വയം—

ഹേ ധനാനാം ധർത്തഃ — ഗോഹിരണ്യാദി രൂപാണാം ധനാനാം ധാരയിതഃ
വിപന്യവഃ ഇമേ ജനാഃ — സ്തോതാര ഇമേജനാഃ
അവസാ ത്വാ ഹവമാനാഃ — രക്ഷണേന നിമിത്തേന ത്വാമാഹ്വയന്തഃ
നാനാ ഹി — വിഭിന്നാഃ ഖലു
(തേഷാം മധ്യേ)
അസ്മാകം സ്മ — അസ്മാകമേവ
സാതയേ രഥം ആ തിഷ്ഠ — ധനലാഭായ രഥം ആരോഹ

ഹേ ഇന്ദ്ര, നി–ഭൃതം തവ
മനഃ — അവ്യാകുലം ചിത്തം
ജൈത്രം ഹി — ജയശീലം ഖലു

അർത്ഥം–പശ്വ, സ്വർണ്ണം മുതലായ ധനങ്ങൾ ധരിയ്ക്കുന്ന ഇന്ദ്ര, സ്തോതാക്കളായ ഈ കണ്ട ജനങ്ങളൊക്കെ രക്ഷണമുദ്ദേശിച്ച് അവിടത്തെ വിളിയ്ക്കുന്നു. അവർ വളരെയാണ്. ഭിന്നോദ്ദേശക്കാരാണ്. അവരുടെ ഇടയിൽ ഞങ്ങളുടെ ധനലാഭത്തിന്നായിത്തന്നെ (ഞങ്ങളുടെ യാഗത്തിൽ വന്ന് അനുഗ്രഹിപ്പാനായി) അവിടുന്ന് തേരിലേറിയാലും. അല്ലയോ ഇന്ദ്ര, തെളിഞ്ഞ അവിടത്തെ മനസ്സ് ജയശീലമാണല്ലോ.

6 ഗോജിതാബാഹു അമിതക്രതുസ്സിമഃ
കർമ്മൻകർമ്മഞ്ഛതമൂതിഃ ഖജങ്കരഃ
അകല്പഇന്ദ്രഃ പ്രതിമാനമോജസാ
ഥാജനാവിഹ്വയന്തേസിഷാസവഃ

അന്വയം:–

(ഹേ ഇന്ദ്ര, തവ) ബാഹൂ — ഹസ്തൌ
ഗോ–ജിതാ — ജയേനഗവാംലംഭയിതാരൌ
(ത്വം ച) അമിത–ക്രതുഃ
സിമഃ — അപരിച്ഛിന്നജ്ഞാനഃ, ശ്രേഷ്ഠഃ
കർമ്മൻ–കർമ്മൻ — സ്തോതൄണാം കർമ്മണി കർമ്മണ്യുപസ്ഥിതേ
ശതം–ഊതിഃ — ബഹുവിധരക്ഷണോപേതഃ
ഖജം–കരഃ — ഖജഃ സംഗ്രാമഃ, തസ്യകർത്താ
അകല്പഃ — കല്പേനാന്യേനരഹിതഃ, സ്വതന്ത്രഃ .
ഓജസാ പ്രതി–മാനം — സർവ്വേഷാം പ്രാണിനാം ബലേനപ്രതിനിധിത്വേനമീയമാനഃ

(യസ്മാദേവം ഗുണ
വിശിഷ്ടഃ) ഇന്ദ്രഃ അഥ — അതഃ കാരണാൽ
സിസാസവഃ ജനാഃ — ധനം ലബ്ധുകാമാഃ ജനാഃ
(ത്വം) വി ഹ്വയന്തേ — വിവിധമാഹ്വയന്തി

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടത്തെ തൃക്കൈകൾ ബലം കൊണ്ടു് പശുക്കളെ നേടുന്നവയാകുന്നു. അവിടുന്നു് പൂജ്ഞജ്ഞാനനാകുന്നു, ശ്രേഷ്ഠനാകുന്നു സ്തോതാക്കളുടെ ഓരോകർമ്മത്തിലും സ്ഥിതിചെയ്തു്, നൂറുവിധം രക്ഷണങ്ങൾ നല്കുന്ന യുദ്ധകർത്താവാകുന്നു. അനന്യതുല്യനാകുന്നു. എല്ലാ പ്രാണികളുടെയും ഓജസ്സിന്റെ, മനോബലത്തിന്റെ പ്രതിനിധിയായി ഗണിക്കപ്പെടുന്നവനാകുന്നു. ഇപ്രകാരം ഗുണവിശിഷ്ടനാകയാലാണല്ലോ ഐശ്വര്യേച്ഛുക്കളായ ജനങ്ങൾ അവിടത്തെ പലപാടും വിളിക്കുന്നതു്.

7 ഉത്തേശതാന്മഘവന്നുച്ചഭൂയസ
ഉൽസഹസ്രാദ്രിരിചേകൃഷ്ടിഷുശ്രവഃ
അമാത്രന്ത്വാധിഷണാതിത്വിഷേമ
ഹ്യധാവൃത്രാണിജിഘ്നസേപുരന്ദര

അന്വയം:—

ഹേ മഘ–വൻ (ഇന്ദ്ര)
കൃഷ്ടിഷു — സ്തോതൃഷു മനുഷ്യേഷു
തേ ശ്രവഃ — ത്വയാദീയമാനം യദന്നമസ്തി, തൽ
ശതാൽ — ശതസംഖ്യാകാദ്ധനാൽ
ഉൽ രിരിചേ — ഉദ്രിക്തം, അധികം ഭവതി
(അപിച) ഭൂയസഃ — ശതസംഖ്യാകാദപി ബഹുതരാദ്ധനാൽ
ഉൽ (രിരിചേ) — അധികം ഭവതി
(കിം ബഹുനാ)

സഹസ്രാൽ ഉൽ — സഹസ്രസംഖ്യാകാദപി
അധികം ഭവതി
(ത്വയാദത്തമന്നമക്ഷയം)
(അപിച) അമാത്രം ത്വാ — മാത്രയേയത്തയാരഹിതം
പരിഗണിതുമശക്യൈഃ
സർവ്വൈർഗ്ഗുണൈരധികം
ത്വാം
മഹീ ധിഷണാ — മഹതീ അസ്മദീയാ
സ്തുതിലക്ഷണാവാക്
തിത്വിഷേ ച — ദീപയതി, ത്വൽസംബന്ധി
നോഗുണാൻ പ്രകാശയതിച
ഹേ പുരം–ദര, — ശത്രൂണാം പുരാം ദാരയിതഃ,
അധ വൃത്രാണി ജിഘ്നസേ— സ്തുത്യനന്തരം ആവരകാൻ
ശത്രൂൻ ഹംസി, വിനാശയസി

അത്ഥം–അല്ലയോ മഘവൻ, ഇന്ദ്ര, സ്തോതാക്കളായ മനുഷ്യക്കു് അവിടുന്നരുളുന്ന യാതൊരു അന്നം (പുഷ്ടി, ശ്രേയസ്സ്, ക്ഷേമം) ഉണ്ടോ അതു്, നൂറുകണക്കിലുള്ള (മററ്) ധനത്തേക്കാൾ അധികമാകുന്ന പോരാ, നൂറിനേക്കാൾ എത്രയോ അധികമായ മററു ധനത്തേക്കാൾ മികച്ചതാകുന്ന എന്തിന്നധികം? *ആയിരക്കണക്കിലുള്ള മററു ധനത്തേക്കാൾ കവിഞ്ഞ*താകുന്ന അവിടുന്നരുളിയ അന്നം അക്ഷയമാകുന്ന അളവററ, ഗണിയ്ക്കാൻ വയ്യാത്ത സൽഗ്ഗുണങ്ങൾകൊണ്ടു മേലെയായ അവിടുത്തെ, മഹത്വമേറിയ ഞങ്ങളുടെ ഈ സ്തുതിവചനം പ്രകാശിപ്പിക്കുന്നു, അവിടുത്തെ ഗുണങ്ങളെ തെളിയിക്കുകയും ചെയ്യുന്നു അല്ലയോ ശത്രുപുരനാശന, സ്തുതികൊണ്ടു് പ്രീതനായ അവിടുന്നു് ഞങ്ങളെ വളയുന്ന ശത്രുക്കളെ (രാഗദ്വേഷാദികളെ) നശിപ്പിയ്ക്കുന്നു

8 ത്രിവിഷ്ടിധാതുപ്രതിമാനമോജസ
സ്തിസ്രോഭൂമീർന്നൃപതേത്രീണിരോചനാ
അതീദം വിശ്വം ഭുവനം വവക്ഷിഥാ
ശത്രുരിന്ദ്രജനുഷാസനാദസി.

അന്വയം —

| | |
|---|---|
| ഹേ നൃ–പതേ, | — നൃണാം പാലയിതഃ, (ഇന്ദ്ര, ത്വം) |
| ഓജസഃ | — സര്‍വ്വേഷാം പ്രാണിനാം ബലസ്യ |
| ത്രിവിഷ്ടി–ധാതു | — ധാതുശബ്ദഃ രജ്ജുവചനഃ, യഥാ ത്രിവിഷ്ടിഃ, ത്രിഗുണിതാരജ്ജുഃ ദൃഢീയസീ, തഥാ ഇന്ദ്രോപി ദൃഢതരഃ |
| പ്രതി–മാനം | — പ്രതിനിധിരസി |
| (കിം ച ത്വം) | |
| തിസ്രഃ ഭൂമീഃ | — ത്രീൻലോകാൻ |
| ത്രീണി രോചനാ | — ത്രീണി തേജാംസി, ദിവ്യാദിത്യം, അന്തരിക്ഷേ വൈദ്യുതാഗ്നിം, പൃഥിവ്യാം ആവഹനീയാദി രൂപേണ വര്‍ത്തമാനമഗ്നിഞ്ച |
| അതി വവക്ഷിഥ | — അതിശയേന വോഢുമിച്ഛസി |
| (അപിച) ഇദം വിശ്വം | |
| ഭുവനം | — സര്‍വ്വം ഭൂതജാതം (ച വോഢുമിച്ഛസി) |
| (യസ്മാൽ) ഹേ ഇന്ദ്ര, | |
| (ത്വം) സനാൽ | — ചിരകാലാദാരഭ്യ |
| ജനുഷാ അശത്രുഃ അസി | — ജന്മനാ സപത്നരഹിതഃ ഭവസി |

അര്‍ത്ഥം—അല്ലയോ മനുഷ്യപാലകനായ ഇന്ദ്ര, അവിടന്ന് എല്ലാ പ്രാണികളുടെയും ആകത്തുകയായ ഓജസ്സിന്റെ, മുപ്പിരിക്കയർ പോലെ ഉറപ്പേറിയ, പ്രതിനിധിയാകുന്നു. പിന്നെ മൂന്നു തേജസ്സുകളെയും, അതായത് ദ്യോവിൽ ആദിത്യൻ, അന്തരിക്ഷത്തിൽ വൈദ്യുതാഗ്നി, ഭൂമിയിൽ ആഹവനീയാദി രൂപത്തിലുള്ള അഗ്നി എന്നീ തേജസ്സുകളെയും ശക്തിയോടുകൂടി താങ്ങുവാൻ മനസ്സുള്ളവനാകുന്നു മാത്രമല്ല, ഇക്കാണുന്ന ഭുവനത്തെ മുഴുവൻ ശക്തിയോടുകൂടി താങ്ങുവാൻ ഇച്ഛപ്പെടുന്നവനാകുന്നു. അല്ലയോ ഇന്ദ്ര, അവിടുന്ന് സുചിരകാലമായി, പിറവികൊണ്ടുതന്നെ, ശത്രുരഹിതനാണല്ലൊ.

9 ത്വാന്ദേവേഷു പ്രഥമം ഹവാമഹേ
ത്വം ബഭ്ഥ പൃതനാസു സാസഹിഃ
സേമന്നഃ കാരുമുപമന്യുമുദ്ഭിദ
മിന്ദ്രഃ കൃണോതു പ്രസവേരഥം പുരഃ

അന്വയം'—

| | |
|---|---|
| (ഹേ ഇന്ദ്ര), ദേവേഷു | |
| പ്രഥമം ത്വാം ഹവാമഹേ — | ശ്രേഷ്ഠം ത്വാം യാഗാർത്ഥമാഹ്വയാമഹേ |
| (തഥാ) ത്വം പൃതനാസു | |
| സസഹിഃ ബഭൂഥ — | സംഗ്രാമേഷു ശത്രൂണാം അഭിഭവിതാസി |
| സഃ ഇന്ദ്രഃ കാരും — | യുദ്ധസ്യകർത്താരം |
| ഉപ—മന്യും — | ഉപഗതേന, പ്രാപ്തേന മന്യുനാ, ക്രോധേനയുക്തം |
| ഉൽ—ഭിദം — | മാർഗ്ഗേവസ്ഥിതാനാം വൃക്ഷാദീനാം ഉൽഭേത്താരം, അതിശയേന ഭേത്താരം |
| ഇമം നഃ രഥം പ്ര—സവേ — | യുദ്ധോൽപത്തൗ അസ്മദീയം രഥം |
| പുരഃ കൃണോതു — | അന്യേഭ്യോ രഥേഭ്യഃ പുരതോ വർത്തമാനം കരോതു |

അർത്ഥം—അല്ലയോ ഇന്ദ്ര, ദേവന്മാരിൽ മുമ്പനായ അവിടുത്തെ, യാഗത്തിന്നായി വിളിക്കുന്നു അവിടുന്ന് യുദ്ധങ്ങളിൽ ശത്രുജയനായി ഭവിക്കുന്നു (ഇവിടുന്നങ്ങോട്ട് പരോക്ഷം) ആ ഇന്ദ്രൻ, യുദ്ധത്തിലേപ്പെട്ടതും ക്രോധമേന്തി ചീറിപ്പാഞ്ഞ് വഴിയിലുള്ള വൃക്ഷാദികളെ പുഴക്കി മറിച്ചിടുന്നതുമായ ഈ തേരിനെ യുദ്ധാരംഭത്തിൽ തന്നെ മററു തേരുകൾക്ക് മുമ്പിലെത്തിക്കട്ടെ.

10 ത്വഞ്ജിഗേഥ നധനാരുരോധിഥാ
ർഭേഷ്വാജാമഘവൻ മഹൽസു ച
ത്വാമുഗ്രമവസേ സംശിശീമ
സ്യഥാന ഇന്ദ്രഹവനേഷു ചോദയ

അന്വയം —

(ഹേ ഇന്ദ്ര,) ത്വം
ജിഗേഥ — ശത്രൂൻ ജയസി
(തഥാ) ധനാ — ശത്രുഭ്യോപഹൃതാനി ധനാനി
ന രുരോധിഥ — നാവതണത്സി, സ്തോതൃഭ്യഃ പ്രയഛസി
ഹേ മഘ-വൻ, അർഭേഷു
ആജാ — അല്പേഷു ആജിഷു, സംഗ്രാമേഷു
മഹൽ-സു ച — പ്രൌഢേഷു സംഗ്രാമേഷുച
അവസേ ഉഗ്രം ത്വാം — രക്ഷണാർത്ഥം അധികബലം ത്വാം
സം ശിശീമസി — സ്തോത്രൈഃ തീക്ഷ്ണീകുർമഃ
അഥ ഹേ ഇന്ദ്ര, (ത്വം)
ഹവനേഷു — യുദ്ധാർത്ഥമാഹ്വാനേഷു സത്സു, ആഗത്യ
നഃ ചോദയ — അസ്മാൻ സംഗ്രാമേഷുപ്രേരയ, ജയംപ്രാപയ

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടുന്ന ശത്രുക്കളെ ജയിക്കുന്ന ശത്രുക്കളിൽ നിന്ന് പിടിച്ചെടുത്ത ധനങ്ങൾ തടഞ്ഞുവെയ്ക്കാറില്ല, സ്തോതാക്കൾക്ക് കൊടുക്കുന്ന അല്ലയോ മഘവൻ, ചെറുപോരുകളിലും വലിയ യുദ്ധങ്ങളിലും ഞങ്ങളുടെ രക്ഷയ്ക്കായി ഊക്കേറ്റ അവിടുത്തെ സ്തോത്രങ്ങളാൽ ഞങ്ങൾ കൂടുതൽ ഊക്കേറ്റവനാക്കുന്ന, ഊക്കിന്ന് മൂർച്ചകൂട്ടുന്ന പിന്നെ ഇന്ദ്ര, പോരിന്നുള്ള വിളികളുണ്ടാവുമ്പോൾ ഞങ്ങളെ ധൈര്യപ്പെടുത്തിയാലും, ജയം പ്രാപിപ്പിച്ചാലും.

11 വിശ്വാഹേന്ദ്രോ അധിവക്താനോ അ
സ്ത്വപരിഹ്വൃതാസ്സനയാമവാജം
തന്നോമിത്രോവരുണോമാമഹന്താ
മദിതിസ്സിന്ധുഃ പൃഥിവീഉതദ്യൌഃ വ. 15

അന്വയം:—

വിശ്വാഹാ നഃ — സർവ്വകാലമസ്മാകം
ഇന്ദ്രഃ അധി–വക്താ
അസ്തു — പക്ഷപാത വചനയുക്തോഭവതു
(വയം) അപരി—ഹ്വൃതാഃ — അകുടിലഗതയസ്സന്തഃ
വാജം സനയാമ — ഹവിർല്ലക്ഷണമന്നം
സംഭജാമഹേ
(യൽ പ്രാർത്ഥിതം) തൽനഃ
മിത്രഃ വരുണഃ അദിതിഃ
സിന്ധുഃ പൃഥിവീ ഉത ദ്യൌഃ
മമഹന്താം — പൂജയന്താം

അർത്ഥം—എല്ലാകാലത്തും ഇന്ദ്രൻ നമുക്ക് അധിവക്താവായി ഭവിയ്ക്കട്ടെ. നമ്മൾ നേർവഴിക്കാരായി ഹവിരന്നം പ്രാപിച്ചാവു. ഈ പ്രാർത്ഥനയെ മിത്രനും വരുണനും അദിതിയും സിന്ധുവും പൃഥിവിയും ദ്യോവും കൊണ്ടാടട്ടെ.

വർഗ്ഗം 16–17 ത്രിഷ്ടുപ്ഛന്ദഃ

1 തത്തെഇന്ദ്രിയം പരമം പരാചൈ
രധാരയന്തകവയഃ പുരേദം
ക്ഷമേദമന്യദ്ദിവ്യന്യദസ്യ
സമീപൃച്യതേ സമനേവകേതുഃ

അന്വയം —

| | |
|---|---|
| (ഹേ ഇന്ദ്ര,) തേ പരമം | — ത്വദീയമുൽകൃഷ്ടം |
| തൽ ഇദം ഇന്ദ്രിയം | — പ്രസിദ്ധം വൎത്തമാനം ബലം |
| പുരാ കവയഃ | — പൂൎവ്വസ്മിൻകാലെ ക്രാന്തദൎശിന സ്തോതാരഃ |
| പരാചൈഃ | — പരാചീനം, പരാങ്മുഖം, യുദ്ധാഭിമുഖമേവ |
| അധാരയന്ത | — ധൃതവന്തഃ |
| (അപിച) അസ്യ | |
| (ഇന്ദ്രസ്യ) അന്യൻ | — ഏകം |
| ഇദം ക്ഷമാ | — അഗ്ന്യാഖ്യം ജ്യോതിഃ, ക്ഷമായാം, ഭൂമൌവൎത്തതേ |
| അന്യൽ ദിവി | — ഏകം, സൂൎയ്യാഖ്യം ദ്യുലോകേ വൎത്തതേ |
| ഈം | — തദിദമുഭയവിധ മിന്ദ്രസ്യ ജ്യോതിഃ |
| സമനാ—ഇവ കേതുഃ | — യഥാസമനേ, സംഗ്രാമേ യുദ്ധ്യമാനയോരുഭയോഃ കേതുഃ, ധ്വജഃ, ധ്വജാന്തരേണ സംയുജ്യതേ തഥാ |
| സം—പൃച്യതേ | — പരസ്പരം സംയുജ്യതേ |

അൎത്ഥം—അല്ലയോ ഇന്ദ്ര, അവിടുത്തെ ഉത്തമവും പ്രസിദ്ധവുമായ ഈ ബലത്തെ മുൻകാലത്തെ കവികൾ (ക്രാന്തദൎശികളായ സ്തോതാക്കൾ) യുദ്ധത്തെ നേരിട്ടുകൊണ്ടു തന്നെ ധരിച്ചു അതായത് പാടിപ്പുകഴ്ത്തി അവിടുത്തെ അഗ്നിയെന്ന ഒരു ജ്യോതിസ്സ് ഭൂവിലും, സൂൎയ്യനെന്ന മറ്റൊരു തേജസ്സ് ദ്യോവിലും വൎത്തിയ്ക്കുന്നു ഇരുവിധത്തിലുള്ള ഈ ജ്യോതിസ്സ്, പോരിൽ പടപൊരുതുന്ന രണ്ടു വിഭാഗങ്ങളുടെ കൊടികൾ (കൊടിമരങ്ങൾ) പൊരുത്തപ്പെടുന്നപോലെ, അന്യോന്യം പൊരുത്തപ്പെടുന്നു (രാത്രിയിൽ ആദിത്യൻ അഗ്നിയോടു ചേരുന്നു പകൽ അഗ്നി സൂൎയ്യനോടും ചേരുന്നു "അഗ്നിംവാവാദിത്യസ്സായം പ്രവിശതി തസ്മാദഗ്നിൎദ്ദൂരാന്നക്തം ദദൃശേ" എന്നും, " ഉദ്യന്തം വാവാദിത്യം അഗ്നിരനുസമാരോഹതി തസ്മാദ്ധൂമ ഏവാഗ്നേൎദിവാദദൃശേ" . ന്നും . ്രുതികൾ)

2 സധാരയൽ പൃഥിവീം പപ്രഥച്ച
വജ്രേണ ഹത്വാ നിരപസ്സസർജ്ജ
അഹന്നഹിമഭിനദ്രൌഹിണം
വ്യഹന്വ്യംസം മഘവാശചീഭിഃ

അന്വയം:-

സഃ (ഇന്ദ്രഃ) പൃഥിവീം — അസുരൈഃ പീഡിതാം ഭൂമിം
ധാരയൽ — ധൃതവാൻ,
പീഡാരഹിതാമകരോൽ
(തദനന്തരം) പ പ്രഥൽ ച — താംവിസ്തീർണ്ണാമകരോൽ,
(അപിച) വജ്രേണ
ഹത്വാ — ഹന്തവ്യാൻ വൃത്രാദീൻ ഹത്വാ
അപഃ നിഃ സസർജ്ജ — വൃഷ്ട്യുദകാനി മേഘാന്നിർഗ്ഗമയാമാസ
(ഏതദേവസ്പഷ്ടീ കരോതി)
അഹിം അഹൻ — അന്തരിക്ഷേ വർത്തമാനം മേഘം വജ്രേണ വധ്ണാത്മതാഡയൽ
രൌഹിണം വി അഭിനൽ— കഞ്ചിദസുരം വ്യദാരയൽ
(അപി ച) മഘ-വാ
ശചീഭിഃ — ആത്മീയൈര്യുദ്ധകർമ്മഭിഃ
വി-അംസം (വൃത്രം)
അഹൻ — അവധീൽ

അർത്ഥം:—ആ ഇന്ദ്രൻ അസുരന്മാരാൽ പീഡിപ്പിയ്ക്കപ്പെട്ട ഭൂമിയെ (അവരുടെ ഉപദ്രവമില്ലാതാക്കി) ധരിച്ചു, രക്ഷിച്ചു. പിന്നെ ആ ഭൂമിയെ വിസ്തീർണ്ണമാക്കി വജ്രായുധത്താൽകൊല്ലപ്പെടേണ്ട വൃത്രാദികളെക്കൊന്നു്, മഴവെള്ളം ഊക്കോടെ വിട്ടു. (ഇതിനെ വീണ്ടും വ്യക്തമാക്കുന്നു) അന്തരിക്ഷത്തിലുള്ള മേഘത്തെ മഴപെയ്യാൻ വേണ്ടി ഉടച്ചു. രൌഹിണൻ എന്ന അസുരനെ അവിടന്നു് പിളർന്നു. കൂടാതെ മഘവാവു് സ്വന്തം യുദ്ധകർമ്മങ്ങളാൽ കൈ മുറിഞ്ഞ വൃത്രനെ കൊന്നു.

3 സജാതൂർമ്മാശ്രദ്ദധാന ഓജഃ
പുരോവിഭിന്ദന്നചരദ്വിദാസീഃ
വിദ്വാൻ വജ്രിന്ദസ്യവേഹേതിമ
സ്യാര്യം സഹോവർദ്ധയാ ദ്യുമ്നമിന്ദ്ര

അന്വയം:—

ജാതൂ–ർമ്മാ — ജാതൂ ഇത്യശനിനാമ, അശനി രൂപമായുധം യസ്യസഃ
ഓജഃ ശ്രൽ–ദധാനഃ — ഓജസാ, ബലേന നിഷ്പാദ്യം കാര്യം ആദരാതിശയേന കാമയമാനഃ
സഃ (ഇന്ദ്രഃ) ദാസീഃ പുരഃ — ദസ്യുസംബന്ധീനി പുരാണി
വി–ഭിന്ദൻ വി അചരൽ — വിനാശയൻ, വിവിധമഗച്ഛൽ
ഹേ വജ്രിൻ, വിദ്വാൻ — സ്തുതീഃ വിജാനൻ (ത്വം)
അസ്യ (സ്തോതുഃ)
ദസ്യവേ — ഉപക്ഷയകാരിണേ ശത്രവേ
ഹേതിം — ആയുധം (വിസൃജ)
(അപിച) ഹേ ഇന്ദ്ര,
ആര്യം സഹഃ — സ്തോതൃണാം ബലം
വർദ്ധയ — അതിവൃദ്ധം കുരു
(തഥാ) ദ്യുമ്നം — തദീയം യശഃ (പ്ര വർദ്ധയ)

അർത്ഥം—ഇടിവാളാകുന്ന ആയുധത്തോടുകൂടിയവനും, ബലംകൊണ്ടു് നേടേണ്ട കാര്യത്തിൽ അതീവ തല്പരനുമായ അവിടുന്നു് (ഇന്ദ്രൻ) ദസ്യു (ശത്രു) ക്കളുടെ നഗരങ്ങളെ നശിപ്പിച്ചുകൊണ്ടാണല്ലോ നടന്നതു്. അല്ലയോ വജ്രായുധ, സ്തുതികളും നല്ലപോലെ അറിയുന്ന അവിടുന്നു് ഈ സ്തോതാവിന്റെ (എന്റെ) ശത്രുവിന്റെ നേരെ ആയുധം വിട്ടാലും. അല്ലയോ ഇന്ദ്ര, സ്തോതാക്കളുടെ ബലത്തെ വർദ്ധിപ്പിച്ചാലും. അവരുടെ യശസ്സിനെയും വർദ്ധിപ്പിച്ചാലും.

4 തദ്ദച്യഷേ മാനുഷേമായുഗാനി
കീർത്തേന്യമ്മഘവാനാമ ബിഭ്രൽ
ഉപപ്രയന്ദസ്യുഹത്യായവജ്രീ
യദ്ധസൂനശ്രവസേ നാമദധേ

അന്വയം:–

| | |
|---|---|
| നാമ തൽ | — ശത്രൂണാം നാമകം ഇന്ദ്രസ്യ ബലം |
| ഊചുഷേ | — ഉക്തവതേ, സ്തുതവതേ യജമാനായ |
| കീർത്തേന്യം | — കീർത്തനീയം, സ്തുത്യം |
| (നാമകം തൽബലം) | |
| ബിഭ്രൽ മഘ–വാ | — ധാരയൻ ഇന്ദ്രഃ |
| മാനുഷാ ഇമാ യുഗാനി | — മനുഷ്യസംബന്ധീനി ഇമാനി ദൃശ്യമാനാനി, അഹോരാത്ര സംബന്ധനിഷ്പാദ്യമാനാനി, കൃതത്രേതാദീനി സൂര്യാത്മനാ നിഷ്പാദയതി |
| (കിം പുനസ്തം നാമ?) | |
| ദസ്യു–ഹത്യായ | — ദസ്യൂനാം, വൃത്രാദീനാം ഹനനായ |
| ഉപ–പ്രയൻ | — ഗൃഹസമീപാന്നിർഗ്ഗച്ഛൻ |
| വജ്രീ, സൂനുഃ | — വജ്രവാൻ, ശത്രൂണാം പ്രേരയിതാ (ഇന്ദ്രഃ) |
| യൽ ഹ നാമ | — യൽ ഖലു ശത്രൂണാം നാമകം |
| ശ്രവസേ ദധേ | — യശസേ ധൃതവാൻ |

അർത്ഥം–ശത്രുക്കളുടെ പേരോടു കൂടിയ (ഇന്നിന്ന ശത്രുവീരരേ കൊന്ന എന്നതുകൊണ്ടു് പ്രസിദ്ധമായ, വൃത്രാരി, വലരിപുമുതലായ) ഇന്ദ്രന്റെ ബലം സ്തുതിപരനായ യജമാനന്നു് (എപ്പോഴും) കീർത്തനീയമാണു്, ഗേയമാണു്. ആ പേരൊത്തബലം ധരിയ്ക്കുന്ന ഇന്ദ്രൻ പകലിരവുകളുണ്ടാക്കുന്ന ഇക്ക

ണ്ടകാലത്തെയും കൃതത്രേതാദിചതുര്യുഗങ്ങളെയും സൂര്യാത്മാവായി ഉണ്ടാക്കുന്ന പിന്നയോ? വൃത്രാദികളായ ദസ്യുക്കളുടെ വധത്തിന്നായി സ്വനിവാസ സ്ഥാനത്തു് നിന്ന് പുറത്തുവന്ന വജ്രായുധനായ ഇന്ദ്രൻ ശത്രുക്കളെ ഇളക്കിവിട്ടു്, തോൽപ്പിച്ചയച്ചിട്ടാണ് ശത്രുക്കളുടെ പേരോടുകൂടിയ (ഇന്നിന്ന ശത്രുക്കളെക്കൊന്ന എന്ന് പേരെടുത്തു പറയാവുന്ന) യശസ്സ് നേടിയതു്.

5 തദസ്യേദം പശ്യതാ ഭൂരിപുഷ്ടം
ശ്രദിന്ദ്രസ്യ ധത്തന വീര്യായ
സഗാ അവിന്ദൽ സോ അവിന്ദദശ്വാ
ന്ത്സ ഓഷധീസ്സോ അപസ്സവനാനി വ. 16

അന്വയം —

| | |
|---|---|
| സഃ (ഇന്ദ്രഃ പണിഭിരപഹൃതാഃ) ഗാഃ അവിന്ദത് | — യേന വീര്യേണ അലഭത |
| (തഥാ തൈരപഹൃതാൻ) അശ്വാൻ സഃ അവിന്ദത് | — യേന വീര്യേണാലഭത |
| (അപിച) സഃ ഓഷധീഃ | — ഓഷധ്യുപലക്ഷിതാം സർവ്വാം ഭൂമിംയേന വീര്യേണാലഭത |
| (തഥാ വൃത്രേണ നിരുദ്ധാഃ) അപഃ സഃ | — വൃഷ്ട്യുദകാനിയേന വീര്യേണാലഭത |
| (തഥാ) വനാനി സഃ | — വനനീയാനി, സംഭജനീയാനി ധനാനി യേന വീര്യേണ പ്രാപ്തോത് |
| (ഹേ ഋത്വിഗ്യജമാനാഃ,) അസ്യ ഇന്ദ്രസ്യ തത് ഇദം പുഷ്ടം | — വീര്യം പ്രവൃദ്ധം |
| (അതഃ ഏവ) ഭൂരി പശ്യത | — വിസ്തീർണ്ണമാലോകയത |
| (തസ്മൈ) വീര്യായ ശ്രത് ധത്തന | — ബഹുമാനം കുരുത |

[1]അത്ഥം—ആ ഇന്ദ്രൻ പണികളെന്ന അസുരന്മാരാൽ അപഹരിയ്ക്കപ്പെട്ട പശുക്കളെ യാതൊരു വീര്യം കൊണ്ടു് വീണ്ടെടുത്തുവോ, അതുപോലെ അവരാൽ അപഹരിക്കപ്പെട്ട കതിരകളെ ഏതു ബലംകൊണ്ടു നേടിയോ, സസ്യപൂൎണ്ണയായ ഭൂമിയെ മുഴുവൻ ഏതു ശക്തികൊണ്ടു് കീഴടക്കിയോ, അതുപോലെ വൃത്രനാൽ തടയപ്പെട്ട മഴവെള്ളത്തെ എപ്രകാരമുള്ള ഊക്കകൊണ്ടു് നേടിയോ, (ഭൂമിയിലെത്തിച്ചുവോ),' നേടേണ്ടും ധനങ്ങളെ എങ്ങിനെയുള്ള സാമത്ഥ്യംകൊണ്ടു് പ്രാപിച്ചുവോ, ആ ഇന്ദ്രന്റെ പ്രസിദ്ധമായ ഈ മഹത്വം പ്രവൃദ്ധമാകുന്നു. അതുകൊണ്ടുതന്നെ വിസ്തീൎണ്ണമായ അതിനെ, (പരന്നു നിരന്ന ആ വീര്യാവലിയെ) അല്ലയോ സ്തുതിഗൃജമാനന്മാരേ, നോക്കിക്കാണുക. അവിടുത്തെ ആ വീര്യത്തെ ശ്രദ്ധിക്കുക ബഹുമാനിക്കുക.

6 ഭൂരികൎമ്മണേ വൃഷഭായവൃഷ്ണേ
സത്യശുഷ്മായ സുനവാമസോമം
യ ആദൃത്യാപരിപന്ഥീവ ശൂരോ
യജ്വനോ വിഭജന്നേതി വേദഃ

അന്വയം:—

| | |
|---|---|
| ഭൂരി—കൎമ്മണേ | — ബഹുവിധേന, ശത്രുവധാദിരൂപേണ കൎമ്മണായുക്തായ |
| വൃഷഭായ | — വൃഷഭവേൽ, സൎവ്വേഷു ദേവേഷു ശ്രേഷ്ഠായ |
| വൃഷ്ണേ, സത്യ—ശുഷ്മായ | — സേചന സമൎത്ഥായ, അവിതഥബലായ (ഇന്ദ്രായ) |
| സോമം സുനവാമ | — ഹോമാത്ഥം രസരൂപം കരവാമ |
| ശൂരഃ യഃ (ഇന്ദ്രഃ) ആ—ദൃത്യ | — ധനവിഷയമാദരം കൃത്വാ |
| അയജ്വനഃ വേദഃ | — അയജമാനസ്യ ധനം |
| വി—ഭജൻ | — തസ്മാദയജമാനാൽ വിഭക്തം കുൎവ്വൻ |

| | |
|---|---|
| പരിപന്ഥി–ഇവ | — മാർഗ്ഗനിരോധകശ്ചോരഃ യഥാ പുരുഷാണാം ധനം ബലാല്ക്കാരേണാപഹൃത്യ ഗച്ഛതി തഥാ |
| ഏതി | — യജമാനേഭ്യസ്തദ്ധനം ദാതും ഗച്ഛതി |

അർത്ഥം–ബഹുവിധങ്ങളായ ശത്രുവധാദി കർമ്മങ്ങളോട് കൂടിയവനും ദേവന്മാരിൽ ശ്രേഷ്ഠനും കാമവർഷിതാവും സഫലമായ ബലത്തോട് കൂടിയവനുമായ ഇന്ദ്രനായി (ഇന്ദ്രന് ഹോമിക്കുവാനായി) സോമം ചതച്ച് രസത്രുപമാക്കുന്നു. ശൂരനായ ഇന്ദ്രൻ ധനവിഷയത്തിൽ ആദരത്തോടുകൂടി, ഒരു കള്ളൻ വഴിപോക്കന്റെ മുതലപഹരിക്കുന്നപോലെ, യാഗവിരോധിയുടെ ധനം പിടിച്ചെടുത്ത് യാഗകർത്താക്കാൾക്ക് കൊടുക്കുവാൻ എത്തുന്നു.

7 തദിന്ദ്രപ്രേവവീര്യഞ്ചകർത്ഥ
യൽസസന്തം വജ്രേണാബോധയോഹിം
അനുത്വാപത്നീർഹൃഷിതംവയശ്ച
വിശ്വേദേവാസോ അമദന്നനുത്വാ

അന്വയം:–

| | |
|---|---|
| സസന്തം | — സ്വപന്തം, മദോന്മത്തം |
| അഹിം വജ്രേണ | — വൃത്രം കുലിശേന |
| യൽ അബോധയഃ | — യേനവീര്യേണ പ്രബോധിതസ്സൻ (മയാസഹയുദ്ധം കരോതിതിജാഗരിതവാനസി) |
| ഹൃഷിതം | — താദൃശസ്യവൃത്രസ്യഹനനേന പ്രാപ്തഹർഷം ത്വാം |
| പത്നീഃ ത്വാ അനു അമദൻ | - ദേവപത്നീഃ പശ്ചാൽ ഹർഷംപ്രാപ്താഃ |
| (അപിച) വയഃ ച | — ഗമനശീലാമരുതോപി |

(തഥാ) വിശ്വേ ദേവാസഃ
ത്വാ — അന്യേചസർവ്വേദേവാഃ
ത്വാം (അന്വമദൻ)
ഹേ ഇന്ദ്ര, തൽ വീര്യം
പ്ര–ഇവ — പ്രഖ്യാതമിവ
ചകർഥ — അകാർഷീഃ

അർത്ഥം—മദോന്മത്തനായി ഉറങ്ങിയിരുന്ന വൃത്രനെ വജ്രം കൊണ്ട് ഏതു വീര്യത്താൽ ഉണർത്തി, ''എന്നോടുകൂടി ഭവാൻ യുദ്ധം ചെയ്യട്ടെ'' എന്നിങ്ങനെ പറഞ്ഞെതിർന്നേല്പിച്ചുവോ, അ പ്രകാരമുള്ള വൃത്രന്റെ വധംകൊണ്ട് ഹർഷം പ്രാപിച്ച അവിടുത്തെ (ഏതു വീര്യത്തെ) ദേവപത്നിമാർ അനുമോദിച്ചുവോ, ഗമനശീലരായ മരുത്തുക്കളും മറ്റെല്ലാ ദേവന്മാരും അനുമോദിച്ചുവോ, അല്ലയോ ഇന്ദ്ര, ആ വീര്യം അവിടുന്ന് പ്രഖ്യാതമായിട്ടാണ് നിർവ്വഹിച്ചത്

8 ശുഷ്ണംപിപ്രുംകുയവംവൃത്രമിന്ദ്ര
യദാവധീർവ്വിപുരശ്ശംബരസ്യ
തന്നോമിത്രോവരുണോമാമഹന്താ
മദിതിസ്സിന്ധുഃ പൃഥിവീഉതദ്യൗഃ വ 17

അന്വയം:—

ഹേ ഇന്ദ്ര, (ത്വം) ശുഷ്ണം, പിപ്രും, കുയവം, വൃത്രം, യദാ അവധീഃ
(തദാനീം)
ശംബരസ്യ പുരഃ — നഗരാണി
വി (ദാരിതവാനസി)
(പ്രാർഥിതം) തൽ നഃ
മിത്രഃ വരുണഃ അദിതിഃ
സിന്ധുഃ പൃഥിവീ ഉത ദ്യൗഃ
മമഹന്താം — പൂജയന്താം

അർത്ഥം—അല്ലയോ ഇന്ദ്ര അവിടുന്ന് ശുഷ്ണൻ, പിപ്രു, കുയവൻ, വൃത്രൻ എന്നീ അസുരന്മാരെ എപ്പോഴാം കൊന്നുവോ അപ്പോഴാണല്ലോ ശംബരന്റെ നഗരങ്ങളെ തകർത്തു് ഞങ്ങളുടെ പ്രാർത്ഥനയെ മിത്രനും വരുണനും അദിതിയും സിന്ധുവും പൃഥിവിയും ദ്യോവും കൊണ്ടാടട്ടെ

വർഗ്ഗം 18–19

1 യോനിഷ്ട ഇന്ദ്ര നിഷദേ അകാരി
തമാനിഷീദസ്വാനോനാർവ്വാ
വിമുച്യാവയോവസായാശ്വാ
ന്ദോഷാവസ്തോർവ്വഹീയസഃ പ്രപിത്വേ

അന്വയം

| | |
|---|---|
| ഹേ ഇന്ദ്ര യോനിഃ | — വേദ്യാഖ്യംസ്ഥാനം |
| തേ നി–സദേ അകാരി | — ത്വന്നിഷദനായ ഉപവേശനായ കൃതം അസ്മാഭിഃ കല്പിതമഭൂത് |
| വയഃ വി–മുച്യ | — അശ്വബന്ധനാർത്ഥാൻ രശ്മീൻ രഥാദ്വിശ്ലിഷ്യ |
| പ്ര–പിത്വേ | — യാഗകാലേ പ്രാപ്തേ |
| ദോഷാ വസ്തോഃ | — രാത്രാവഹനിച |
| വഹീയസഃ | — ആദരാതിശയേനവോഢൄൻ |
| അശ്വാൻ അവ–സായ | — രഥേയോജിതാനശ്വാൻ വിമുച്യ |
| സ്വാനഃ അർവ്വാ ന | — ഹേഷാശബ്ദം കുർവൻ അശ്വഃ സ്വകീയം സ്ഥാനം യഥാശീഘ്രമാഗച്ഛതിതദ്വത് |
| തം (യോനിം) ആ നി സീദ | — ശീഘ്രമാഗത്യ തത്രോപവിശ |

അർത്ഥം—അല്ലയോ ഇന്ദ്ര വേദിയെന്ന സ്ഥാനം അവിടേക്കിരുന്നരുളാനായി ഞങ്ങളാൽ ഉണ്ടാക്കപ്പെട്ടതൊരുങ്ങിയിരിക്കുന്നു കുതിരകളുടെ കടിഞ്ഞാണകളയച്ച്, യാഗകാലമായുള്ള

മുതൽ രാവും പകലും തേർവലിയ്ക്കുന്നവയും തേരിൽ പൂട്ടിയവയുമായ കുതിരകളെ വിട്ട്, ഹേഷാശബ്ദം പുറപ്പെടുവിച്ച് വേഗത്തിൽ സ്വസ്ഥാനത്ത് വന്നെത്തുന്ന കുതിരപോലെ അവിടുന്ന് ആ വേദിയിൽ വേഗം വന്നിരുന്നാലും.

2 ഓത്യേനര ഇന്ദ്രമൂതയേ ഗു
ന്നൂചിത്താന്ഥ്സദ്യോ അധ്വനോ ജഗമ്യാൽ
ദേവാസോമന്യുന്ദാസസ്യശ്ചന്ന
ന്തേന ആവക്ഷന്ഥ്സുവിതായ വർണ്ണം

അന്വയം:—

| | |
|---|---|
| ത്യേ നരഃ ഊതയേ | — യജ്ഞസ്യ നേതാരഃ, യജമാനാഃ രക്ഷണായ |
| ഇന്ദ്രം ഓ ഗുഃ | — ആ ഉ ഇത്യേതന്നിപാത സമുദായഃ, ആകാരാത്ഥഃ, ആഗച്ഛതി |
| (സചേന്ദ്രഃ ആഗതാൻ) | |
| താൻ നു ചിൽ | — ക്ഷിപ്രം |
| സദ്യഃ അധ്വനഃ | |
| ജഗമ്യാൽ | — തദാനീമേവ അനുഷ്ഠാന മാർഗ്ഗാൻ പ്രാപയതു |
| ദേവാസഃ ദാസസ്യ | — ദേവാഃ ഉപക്ഷയിതുരസുരസ്യ |
| മന്യും ശ്ചന്നൻ | — ക്രോധം ക്ഷേയന്തു, ഹിംസന്തു |
| (അപിച) തേ (ദേവാഃ) | |
| നഃ സുവിതായ | — സുഷ്ഠുപ്രാപ്തവ്യായ യജ്ഞായ |
| വർണ്ണം ആ വക്ഷൻ | — അനിഷ്ടനിവാരകമിന്ദ്രമാവഹന്തു |

അർത്ഥം—ആ യജ്ഞനേതാക്കളായ യജമാനന്മാർ ഇന്ദ്രനെ പ്രാപിയ്ക്കുന്നു. ചെന്നുചേർന്ന അവരെ ഇന്ദ്രൻ വേഗത്തിൽ, അപ്പോൾതന്നെ, അനുഷ്ഠാന മാർഗ്ഗത്തിലെത്തിയ്ക്കട്ടെ. ദേവ

ന്മാർ ദ്രോഹകാരിയായ അസുരൻെറ കോപത്തെ ഹനിയ്ക്കട്ടെ കൂടാതെ ആ ദേവന്മാർ, വേണ്ടപോലെസാധിയ്ക്കേണ്ടും യജ്ഞത്തിന്ന് അനിഷ്ടനിവാരകനായ ഇന്ദ്രനെ ആനയിയ്ക്കട്ടെ

3 അവത്മനാ ഭരതേ കേതവേദാ
അവത്മനാ ഭരതേഫേനമുദൻ
ക്ഷീരേണ സ്നാതഃ കയവസ്യയോഷേ
ഹതേതേസ്യാതാം പ്രവണേശിഫായാഃ

അന്വയം —

| | |
|---|---|
| കേത—വേദാഃ | — കേതം ജ്ഞാതം വേദഃ, പരേഷാം ധനംയേന സംതാദൃശഃ കയവഃ |
| ത്മനാ അവ ഭരതേ | — ആത്മനാ, സ്വയമേവ പരേഷാം ധനമപഹരതി |
| (അപിച സോസുരഃ) | |
| ഉദൻ | — ഉദകേന്തവ്വത്തമാനസ്സൻ |
| ഫേനം ത്മനാഅവ ഭരതേ | — ഫേനയുക്തമുദകം സ്വയമേവാപഹരതി |
| ക്ഷീരേണ | — ക്ഷരണശീലേനതേനാപഹൃതേനോദകേന |
| കയവസ്യയോഷേ | — ഭാര്യേ |
| സ്നാതഃ | — സ്നാനം കുവ്വാതേ, താദൃശ്യൌ സ്ത്രീയൌ |
| ശിഫായാഃ | — ശിഫാനാമനദീ, തസ്യാഃ |
| പ്രവണേ | — നിമ്നേ പ്രവേഷ്ടുമശക്യേഗാധേ പ്രദേശേ |
| തേ ഹതേ സ്യാതാം | — നഷ്ടേഭവേതാം |

(ഹേ ഇന്ദ്ര ത്വം, പരേഷാം ധനമപഹൃത്യ അന്യൈദ്ദുരവഗാഹേ ഉദകസ്യമദ്ധ്യേ വത്തമാനം കയവം സകടുംബമവധീഃ)

അൎത്ഥം—അന്യരുടെ മുതൽ (ഇന്നതെന്നും ഇന്നിടത്തെന്നും ഇത്രയെന്നും അറിയുന്ന കയവനെന്ന അസുരൻ ആ ധനങ്ങളം സ്വയമപഹരിയ്ക്കുന്നു. കൂടാതെ ആ അസുരൻ വെള്ളത്തിന്റെ ഉള്ളിൽ കടന്നുകൂടി, നരയുള്ള വെള്ളത്തെ സ്വയം കവൎന്നെടുക്കുന്നു. (നദികളും മററും വററിയ്ക്കുന്നു.) അവനാൽ അപഹരിക്കപ്പെട്ട ഒഴുക്കുവെള്ളംകൊണ്ടു് കവയന്റെ രണ്ടു ഭാൎയ്യമാർ കളിയ്ക്കുന്നു. ശിഫാനദിയുടെ അടിത്തട്ടിൽ, ആൎക്കും ചെന്നെത്തുവാൻ പററാത്ത പ്രദേശത്തു് അവർ ഹതകളായി (മടങ്ങിവരാത്ത വിധം മരിച്ചവരായി). അതായതു് പരധനം അപഹരിച്ചു് ദുൎഗ്ഗമമായ ജലമദ്ധ്യത്തിൽ വത്തിയ്ക്കുന്ന കവയനെ ഇന്ദ്രൻ ഒടുവിൽ സകുടുംബം വധിച്ചു.

4 യുയോപനാഭിരുപരസ്യായോഃ
പ്രപൂൎവ്വാഭിസ്തിരതേരാഷ്ടിശൂരഃ
അഞ്ജസീകുലിശീവീരപത്നീ
പയോഹിന്വാനാ ഉദഭിർഭരന്തേ

അന്വയം —

| | |
|---|---|
| ഉപരസ്യ | — ഉദകമദ്ധ്യേവസ്ഥിതസ്യ |
| ആയോഃ | — പരേഷാമുപദ്രവാത്ഥമിതസ്തതോഗച്ഛതഃ കയവസ്യാസുരസ്യ |
| നാഭിഃ | — സന്നദ്ധമാവാസസ്ഥാനം |
| യുയോപ | — ഗൂഢമാസീൽ |
| (അപിച) പൂൎവ്വാഭിഃ | — പൂരയിത്രീഭിഃ ആത്മനാപഹൃതാഭിരദ്ഭിഃ |
| പ്ര തിരതേ | — സോസുരഃ പ്രവൎദ്ധതേ |
| (സച) ശൂരഃ രാഷ്ടി | — രാജതേച, ആത്മീയേന ശൌൎയ്യേണ പ്രഖ്യാതോ ഭവതി |

(തം അസുരം) അഞ്ജസീ,
കലിശീ, വീര–പത്നി — ഏതൽ സംജ്ഞികാസ്തി
സ്രോതസ്യഃ
പയഃ ഹിന്വാനാഃ — പയസാ പ്രീണയന്ത്യഃ
ഉദ–ഭിഃ ഭരന്തേ — ആത്മീയൈരുദകൈഃ ധാരയന്തി

അർത്ഥം–വെള്ളത്തിന്നുള്ളിൽ വർത്തിച്ച് മററുള്ളവക്ക് ഉപദ്രവത്തിന്നായി അങ്ങുമിങ്ങും നടക്കുന്ന കുയവനെന്ന അസുരന്റെ, യുദ്ധസന്നാഹങ്ങളോടു കൂടിയ നിവാസസ്ഥാനം നിഗൂഢമായിരുന്നു. അന്യർക്കറിയാനും കാണാനും വയ്യാത്ത വിധത്തിലായിരുന്നു കൂടാതെ, താൻ അപഹരിച്ചവയും മുകളിൽ മൂടിനില്ക്കുന്നവയുമായ വെള്ളങ്ങളാൽ ആ അസുരൻ തഴച്ചു വളർന്നു വന്നു, ശോഭിച്ചു പ്രഖ്യാതനായി ആ അസുരനെ അഞ്ജസി, കലിശി, വീരപത്നി എന്നീ പേരുകളോടുകൂടിയ നദികളാണ് പ്രീണിപ്പിച്ച് തങ്ങളുടെ വെള്ളങ്ങളാൽ ധരിച്ചതു്, രക്ഷിച്ചു പോന്നതു്.

5 പ്രതിയൽസ്യാനീഥാദർശിദസ്യോ
രോകോനാച്ഛാ സദനഞ്ജാനതീഗാൽ
അധസ്മാനോമഘവഞ്ചർക്കൃതാദി
ന്മാനോമഘേവ നിഷ്ഷപീപരാദാഃ വ 18

അന്വയം:–
യൽ നീഥാ — യദാഗമന ഹേതുഭൂതാ
സ്യാ പ്രതി അദർശി — സാ പദവീ അസ്മാഭിർദൃഷ്ടാഭൂൽ
(സാ പദവീ) ദസ്യോഃ — ഉപക്ഷയിതുഃ കുയവാസുരസ്യ
സദനം — ഗൃഹം
ജാനതീ ഓകഃ ന — സ്വകീയം വത്സം
അഭിജാനതീഗൗഃ സ്വകീയം
ഗോഷ്ഠം യഥാ ഋജുപ്രാപ്നോതി
തദ്വൽ
അച്ഛ ഗാൽ — ആഭിമുഖ്യേന ഗതഃ, പ്രാപ്തഃ
അധ സ്മ ഹേ മഘ–വൻ — അഥ, അനന്തരമേവഹേ ഇന്ദ്ര,

ചക്ര്യതാൽ — പുനഃ പുന സ്തേനാസുരേണ കൃതാദുപദ്രവാൽ
നഃ ഇൽ — അസ്മാൻ (രക്ഷ)
(അസ്മാഭിർജ്ഞാതേന മാർഗ്ഗേണഗത്വാ അസ്മദുപദ്രവകാരിണ മസുരം ജഹി)
നിഷ്ഷപീ — സ്ത്രീകാമഃ, വിനിർഗ്ഗതസപഃ, വിനിർഗ്ഗതശേപഃ, വിനിർഗ്ഗത മേഢ്രഃ യഥേഷ്ടചാരീ ദാസീപതിഃ
മഘവാ-ഇവ — യഥാ ധനാന്യസ്ഥാനേ പരിത്യജതിതഥാ
നഃ മാ പരാ ദാഃ — അസ്മാൻ മാപരിത്യാക്ഷീഃ

അർത്ഥം-(കയവാസുരന്റെ) ആഗമനത്തിന്റെ വഴി ഞങ്ങൾ കണ്ടെത്തി. ആ വഴി അസുരന്റെ ഗൃഹത്തിലേയ്ക്കു്, തന്റെ കട്ടിയെ അറിയുന്ന തള്ളപ്പശു തന്റെ തൊഴുത്തിലേയ്ക്കെത്തുന്നപോലെ, നേരേ എത്തുന്നു. അതുകൊണ്ടു് അല്ലയോ മഘവൻ, വീണ്ടും വീണ്ടുമുള്ള ആ അസുരന്റെ ഉപദ്രവത്തിൽ നിന്നു് ഞങ്ങളെ രക്ഷിച്ചാലും. ഞങ്ങൾക്കറിവുകിട്ടിയ ഈ വഴിയേപ്പോയി ദ്രോഹിയായ അസുരനെ കൊന്നാലും. (എനിവൃതിരേകത്തോടുകൂടിയ ഒരു ദൃഷ്ടാന്തം പറയുന്നു.) സ്ത്രീകാമനും, കോണകംപോലുമുടുക്കാത്തവനും താന്തോന്നിയുമായ ആ ദാസീപതിതന്റെ കാമമൌഢ്യത്തിൽ ധനങ്ങൾ അസ്ഥാനത്തങ്ങിങ്ങുപേക്ഷിയ്ക്കുന്നപോലെ അവിടുന്നു് ഞങ്ങളെ പരിത്യജിക്കരുതേ. (കയവാസുരന്റെ കാമാന്ധതയും കാമം കൊണ്ടുള്ള പ്രമത്തതയും അനുഭവപ്പെടുത്തുവാനാണു് അയാളെ കോണകമുടുക്കാതെ, ലിംഗം പുറത്തിട്ടവനായി പറയുന്നതു്. തിരുവനന്തപുരത്തു് പത്മനാഭസ്വാമിക്ഷേത്രത്തിൽ മോഹിനിയുടെ പിന്നാലെ ഓടുന്ന സുന്ദോപസുന്ദന്മാരെ ഈ വിധം കൊത്തിവെച്ചിട്ടുണ്ടു്. കാമോന്മത്തതകൊണ്ടുളവാകുന്ന ആത്മവിസ്മൃതി, നിർല്ലജ്ജത എന്നിവ കാണിയ്ക്കാനാണിങ്ങനെ ചെയ്തിട്ടുള്ളതു്. കയവൻ ആ കാമാന്ധതയിൽ തന്നെ തന്റെ ധനങ്ങൾ അസ്ഥാനങ്ങളിലുപേക്ഷിയ്ക്കുന്നതും സൂചിപ്പിച്ചിരിയ്ക്കുന്നു. അയാൾ ധനങ്ങളുപേക്ഷിയ്ക്കുന്നമാതിരി ഞങ്ങളെ ഉപേക്ഷിയ്ക്കരുതേ എന്നു് പറഞ്ഞിടത്തു് വ്യതിരേ കോപമ)

6 സത്വന്ന ഇന്ദ്ര സൂര്യേസോ അപ്സ്വ
നാഗാസ്ത്വ ആ ഭജ ജീവശംസേ
മാന്തരാം ഭുജമാരീരിഷോന
ശ്ര്രദ്ധിതന്തേ മഹത ഇന്ദ്രിയായ

അന്വയം:—

ഹേ ഇന്ദ്ര സഃ ത്വം നഃ — അസ്മാൻ
സൂര്യേ ആ ഭജ — സർവ്വസ്യപ്രേരകേ ആദിത്യേ ആഭാജയ, ആഭിമുഖ്യേന ഭക്താൻ കുരു
(തഥാ) സഃ (ത്വം) അപ്—സു — അബ്ദേവതാസു (അസ്മാൻ ആഭാജയ)
(അപിച) ജീവ—ശംസേ — പ്രാണിഭിശ്ശംസനീയേ, കാമയിതവ്യേ
അനാഗാഃ—ത്വേ — അപാപത്വേ, പാപരാഹിത്യേ (അസ്മാൻ ആഭാജയ)
(അപിച) നഃ അന്തരാം — അസ്മാകം ഗർഭരൂപേണ അന്തർവ്വർത്തമാനാം
ഭുജം — പാലനീയാം പ്രജാം
ആ മാ രിരിഷഃ — ആ സമന്താൽ മാഹിംസീഃ
തേ മഹതേ ഇന്ദ്രിയായ — തവ പ്രവൃദ്ധായ ബലായ
ശ്രദ്ധിതം — അസ്മാഭിഃ ശ്രദ്ധാനംകൃതം, ത്വദീയം ബലം ബഹുമാന പൂർവ്വകം സ്മഃ

അർത്ഥം—അല്ലയോ ഇന്ദ്ര, അപ്രകാരമുള്ള അവിടുന്ന് ഞങ്ങ ളെ സർവ്വപ്രേരകനായ ആദിത്യങ്കൽ ആഭിമുഖ്യത്തോടു കൂടിയ ഭക്തന്മാരാക്കിയാലും. അതുപോലെ ജലദേവതകളിൽ ഞങ്ങ ളെ ഭക്തരാക്കിയാലും; പ്രാണികൾക്കെല്ലാം ആശാസ്യമായ അ പാപത്വത്തിൽ (ത്രികരണങ്ങളെക്കൊണ്ടും പാപം ചെയ്യാത്ത

ജ്ജുന്ന ഞങ്ങളുടെ സന്താനത്തെ ഒരു വിധത്തിലും ഹിംസിക്കരു തേ. (എല്ലാ വിധത്തിലും രക്ഷിക്കണേ,) അവിടുത്തെ മഹ ത്തായ ബലം ഞങ്ങളാൽ ശ്രദ്ധിയ്ക്കപ്പെട്ടിരിക്കുന്നു. അതായത്ു് ഞങ്ങളെപ്പോഴും ആ ബലത്തെ ബഹുമാനപൂർവ്വം സ്തുതിയ്ക്കുന്നു.

7 അധാമന്യേശ്രത്തേ അസ്മാ അധായി

വൃഷാചോദസ്വമഹതേ ധനായ

മാനോ അകൃതേ പുരുഹൂതയോനാ

വിന്ദ്രക്ഷുദ്ധ്യദ്ഭ്യോവയ ആസുതിന്ദാഃ

അന്വയം:—

(ഹേ ഇന്ദ്ര,) അധ (ത്വാം)
മന്യേ — മനസാജാനാമി
തേ അസ്മൈ (ബലായ)
ശ്രൽ അധായി — തവബലായ അസ്മാഭിഃ ശ്രദ്ധാകൃതാ
വൃഷാ (ത്വം) മഹതേ
ധനായ ചോദസ്വ — അസ്മാൻ പ്രേരയ,
ഹേ പുരു—ഹൂത, — പുരുഭിര്യജമാനൈരാഹൂത, (ഇന്ദ്ര)
അകൃതേ യോനൌ — അനിഷ്ഠാദിതേ, ധനശൂന്യേ സ്ഥാനേ
നഃ മാ (ധാഃ) — അസ്മാൻ മാ നിധേഹി (ധനധാന്യപൂർണ്ണേ ഗൃഹേ അസ്മാൻ വാസയ)
(അപിച) ഹേ ഇന്ദ്ര,
ക്ഷുധ്യൽ—ഭ്യഃ — ബുഭുക്ഷിതേഭ്യഃ അന്യേഭ്യോപി സ്തോതൃഭ്യഃ
വയഃ ആ—സുതിം — അന്നം, പേയം (ക്ഷീരാദികം)
ദാഃ — ദേഹി

അർത്ഥം—അല്ലയോ ഇന്ദ്ര, ഞാൻ അവിടത്തെ മനസ്സുകൊണ്ടു റിയുന്നു. അവിടത്തെ ആ ബലത്തിന്ന് എന്റെ ശ്രദ്ധ, ബഹുമാനം സമർപ്പിക്കപ്പെട്ടിരിയ്ക്കുന്നു. കാമവർഷിതാവായ അവിട ന്ന് മഹത്തായ ധനത്തിന്ന് (അതുണ്ടാവാനുള്ള പ്രയത്നത്തിന്ന്) എന്നെ പ്രേരിപ്പിച്ചാലും. പല യജമാനന്മാരാലും വിളിയ്ക്കപ്പെട്ട ഇന്ദ്ര, എന്നെ ഒരിയ്ക്കലും നിർദ്ധനമായ ഗൃഹത്തിൽ വെയ്ക്കരുതേ (എത്തിക്കരുതേ. വരുന്ന ജന്മങ്ങളിലും എന്നു സാരം) ധനധാന്യപൂർണ്ണമായ ഗൃഹത്തിൽ നിവസിപ്പിച്ചാലും. കൂടാതെ, അല്ലയോ ഇന്ദ്ര, വിശന്നുവലയുന്ന അവിടത്തെ മററു പാസകർക്കും ഭക്ഷിക്കാനന്നവും കുടിക്കാൻ പാൽ മുതലായതും കൊടുത്താലും. (അപ്രകാരമുള്ള പരിതസ്ഥിതിയിലെത്തിച്ചാലും.)

8 മാനോവധീരിന്ദ്രമാപരാദാ

മാനഃ പ്രിയാഭോജനാനി പ്രമോഷീഃ

ആണ്ഡാമാനോമഘവഞ്ഛക്രനിർഭേ

ന്മാനഃ പാത്രാഭേൽസഹജാനുഷാണി

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, മാ വധീഃ | — അസ്മാൻ മാഹിംസീഃ, സർവ്വദാ രക്ഷ |
| നഃ മാ പരാ ദാഃ | — മാ പരിത്യാക്ഷീഃ |
| നഃ പ്രിയാ ഭോജനാനി | — പ്രിയാണ്യുപഭോഗ്യാനിധനാനി |
| മാ പ്ര മോഷീഃ | — മാപഹർഷീഃ |
| ഹേ മഘ—വൻ, ശക്ര, | — സർവ്വകാര്യശക്ത, (ഇന്ദ്ര.) |
| നഃ ആണ്ഡാ | — അണ്ഡസംബന്ധീനി ഗർഭരൂപേണ നിഷിക്താന്യപത്യാനി |
| മാ നിഃ ഭേത് | — മാ ഭിന്ദഃ |

നഃ പാത്രാ — പതന്തി ഗച്ഛന്തി, ഗമനസമ ത്ഥാനിയാനിതാന്യപത്യാനി
സഹ—ജാനഷാണി — ജാനുഭ്യോം യാനിഭ്രമിം സനന്തി താന്യപത്യാനി
മാ ഭേൽ — മാ ഭിദഃ

അത്ഥം—അല്പയോ ഇന്ദ്ര, അവിടന്നു് ഞങ്ങളെ വലയ്ക്കരുതേ, എപ്പോഴും രക്ഷിയ്ക്കണേ, ഒരിയ്ക്കലും ഞങ്ങളെ ഉപേക്ഷിയ്ക്കരുതേ. ഞങ്ങളുടെ പ്രിയപ്പെട്ട, അനുഭവയോഗ്യങ്ങളായ ധനങ്ങളെ അപഹരിയ്ക്കരുതേ (ഇല്ലാതാക്കരുതേ) അല്പയോ മഘവൻ, സവ്വകാര്യശക്തനായ ഇന്ദ്ര, ഗർഭത്തിൽ അണ്ഡരൂപത്തിൽ ഉല്പാദിപ്പിയ്ക്കപ്പെട്ടിട്ടുള്ള ഞങ്ങളുടെ സന്തതികളെ (ഭ്രൂണങ്ങളെ) പിളക്കരുതേ. കൂടാതെ ഓടിനടക്കുന്ന ഞങ്ങളുടെ കുട്ടികാംകളും മുട്ടുകുത്തി നടക്കുന്ന കിടാങ്ങാംകളും കേടുവരുത്തരുതേ.

9 അവ്വാങേഹി സോമകാമന്ത്വാഹു
രയം സുതസ്തസ്യ പിബാമദായ
ഉരുവ്യചാ ജഠര ആ വൃഷസ്വ
പിതേവനശ്ശൃണുഹി ഹൂയമാനഃ വ. 19

അന്വയം:—

(ഹേ ഇന്ദ്ര,) ത്വാ സോമ—
കാമം ആഹുഃ — ത്വാം പുരാവിദഃ കഥയന്തി
അയം സുതഃ — അസ്മദീയഃ സോമഃ ഋത്വിഗ്ഭിരഭിഷുതഃ
അവ്വാങ് ആ ഇഹി — അസ്മദഭിമുഖഃ ആഗച്ഛ
(ആഗത്യ ച) മദായ
തസ്യ പിബ — തമഭിഷുതം സോമം പിബ
(ഏതദേവസ്തുഷ്ടി ക്രിയതേ)
ഉരു—വ്യചാഃ — ഉരു, വിസ്തീണ്ണം വ്യചഃ, വ്യാപനം യസ്യസഃ (മഹാവയവഃ ത്വാ)

ജഠരേ ആ വൃഷസ്വ — ആത്മീയേ ഉദരേ സോമമാസിഞ്ച, ആസമന്താദുദരം പൂരയ

(ത്വം) ഹൂയമാനഃ — സ്തുതിഭിരാഹൂയമാനസ്സൻ

പിതാ–ഇവ — പുത്രാണാം വാക്യം യഥാ ശൃണോതി തഥാ

നഃ ശൃണുഹി — അസ്മാകം വാക്യാനി ശൃണു

അർത്ഥം-അല്ലയോ ഇന്ദ്ര, അവിടത്തെ സോമകാമനെന്ന് പഴങ്കഥ അറിയുന്നവർ പറയുന്നു. ഇതാ ഞങ്ങളുടെ സോമം ഋത്വിക്കുകളാൽ സംസ്കരിക്കപ്പെട്ടുവെച്ചിരിയ്ക്കുന്ന അഭിമുഖനായി വന്നാലും, വന്ന്, ആ ചതച്ച സോമം ഹർഷത്തിന്നായി കുടിച്ചാലും. (കുറച്ചുകൂടി വിശദമാക്കുന്നു) അവിടുന്ന് പെരുത്ത അവയവങ്ങളോടുചേർന്നവനായി, സ്വന്തം വയററിൽ സോമം വീഴ്ത്തി നിറച്ചാലും. സ്തുതികളാൽ വിളിയ്ക്കപ്പെടുന്ന അവിടുന്ന്, അച്ഛൻ മക്കളുടെ വാക്കുകൾ കേൾക്കുംപോലെ, ഞങ്ങളുടെ വാക്കുകൾ കേട്ടാലും.

വർഗ്ഗം 20–21–22–23 ത്രിതഃ ആപ്ത്യഃ ആങ്ഗിരസഃ കുത്സോവാ ഋഷിഃ പങ്ക്തിര്യവമധ്യാ മഹാബൃഹതീ ത്രിഷ്ടുപ്ഛന്ദാംസി വിശേ്വദേവാ ദേവതാ

1 ചന്ദ്രമാ അപ്സ്വ1ന്തരാ
സുപർണ്ണോധാവതേദിവി
നവോഹിരണ്യനേമയഃ
പദം വിന്ദന്തി വിദ്യുതോ
വിത്തംമേ അസ്യരോദസീ

അന്വയം.—

അപ്–സു അന്തഃ — അന്തരിക്ഷേ ഉദകമയേ മണ്ഡലേ മദ്ധ്യേ വർത്തമാനം

സു–പർണ്ണഃ — സുഷുമ്ണാഖ്യേന സൂര്യരശ്മിനാ യുക്തഃ

ചന്ദ്രമാഃ ദിവി ആ ധാവതേ— ഏകേനൈവപ്രകാരേണ ദിവി ധാവതേ, ശീഘ്രം ഗച്ഛതി

(താദൃശസ്യ ചന്ദ്രമസഃ)

ഹിരണ്യ-നേമയഃ — സുവർണ്ണസദൃശപര്യന്താഃ

വി-ദ്യുതഃ — വിദ്യോതമാനാരശ്മയഃ

വഃ പദം — യുഷ്മാകം പാദസ്ഥാനീയമഗ്രം

ന വിന്ദന്തി — മദീയാനീന്ദ്രിയാണി കൂപേനാവൃതത്വാൽ നലഭന്തേ

(അതഃ അസ്മാൽ കൂപാൽ മാമുത്താരയത)

(അപിച) ഹേ രോദസീ,

മേ അസ്യ വിത്തം — മദീയമിദം ദുഃഖം ജാനീതം

അർത്ഥം:—ഇവിടെ ഒരു കഥയുണ്ട്. ഏകൻ, ദ്വിതൻ, ത്രിതൻ എന്നീ മൂന്നുപേർ മരുഭൂമിയിൽ പെട്ടു ദാഹിച്ചു വലഞ്ഞു. അവിടെ ഒരു കിണർ കണ്ടെത്തി; ത്രിതൻ അതിൽ നിന്ന് വെള്ളം കോരി കുടിച്ചു. ഏകതനും, ദ്വിതനും കുടിയ്ക്കാൻ കോരിക്കൊടുക്കുകയും ചെയ്തു. വെള്ളം കുടിച്ചശേഷം ഏകതനും ദ്വിതനും കൂടി ത്രിതനെ കിണററിൽ തള്ളിവീഴ്ത്തി അദ്ദേഹത്തിൻെറ പണവും കൊണ്ട് നടന്നുകളഞ്ഞു. പോകും മുമ്പ് കിണർ ഒരു തേർചക്രത്താലടക്കുകയും ചെയ്തു. ആ കിണററിൽ കിടന്നുകൊണ്ട് ത്രിതൻെറ സ്തുതിയാണിത്. അന്യത്ര ത്രിതൻ കിണററിൽ വീണപ്പോൾ അസുരന്മാർ വന്നു കിണറടച്ചുവെന്നും കാണുന്നു. ഏതായാലും കിണററിൽ വീണ ത്രിതൻെറ പരിദേവനമാണിത്. കുത്സനെന്ന ഋഷിയും ഒരിക്കൽ കിണററിൽ വീണിട്ടുണ്ട്. അദ്ദേഹത്തിൻെറയാണു് സ്തുതി എന്നും പക്ഷാന്തരമുണ്ട്. അതുകൊണ്ട് ഈ സൂക്തത്തിൻെറ ഋഷി ത്രിതൻ അല്ലെങ്കിൽ കുത്സൻ എന്നേ പറയുവാൻ നിവൃത്തിയുള്ളു.

അന്തരിക്ഷത്തിലുള്ള ജലമണ്ഡലത്തിൽ (ചന്ദ്രമണ്ഡലത്തിൽ) വർത്തിക്കുന്നവനും സുഷുമ്ണാ എന്ന സൂര്യരശ്മിയോടു കൂടിയവനും (ആ രശ്മിയാവണം ചന്ദ്രനെ പ്രകാശിപ്പിക്കുന്നതു്) ആയ ചന്ദ്രൻ നിയതമായ ഒരേ പ്രകാരത്തിൽ ഓടികൊണ്ടിരിക്കുന്നു. ആ ചന്ദ്രൻെറ സ്വർണ്ണവർണ്ണങ്ങളായ വക്കുകളോടു കൂടിയ പ്രകാശമാനങ്ങളായ രശ്മികളെ, നിങ്ങളു

ടെ പാദസ്ഥാനത്തുള്ള അററം (ഭൂമിയിലെത്തുന്നഭാഗം) കിണററിൽ വീണ് കിടക്കുക കാരണം എനിക്ക് കിട്ടുന്നില്ല. അതു കൊണ്ട് എന്നെ കിണററിൽ നിന്ന് കയററിയാലും. അല്ലയോ ദ്യാവാപൃഥിവികളേ, എൻെറ ഈ ദുഃഖമറിഞ്ഞാലും.

2 അർത്ഥമിദ്വാ ഉ അർത്ഥിന

ആജായായുവതേപതിം

തുഞ്ജാതേ വൃഷ്ണ്യംപയഃ

പരിദായരസന്ദുഹേ

വിത്തമ്മേ അസ്യരോദസീ

അന്വയം'–

| | |
|---|---|
| അർത്ഥിനഃ | — ധനമപേക്ഷമാണാഃ പുരുഷാഃ |
| അത്ഥം ഇൽ വൈ ഉ | — അപേക്ഷിതം ധനം പ്രാപ്നോത്യേവ |
| (കൂപേ പതിതോഹം ന പ്രാപ്നോമി) | |
| (അപിച) ജായാ പതിം | — അദ്യദീയാ ഭാര്യാസ്വപതിം |
| ആ യുവതേ | — ആഭിമുഖ്യേന പ്രാപ്നോതി |
| (മദീയാതുമദ്വിരഹാൽ ഹതാ) | |
| (അപിച സംയുക്തൌതൌ ജായാപതീ) വൃഷ്ണ്യം | — വീര്യരൂപം |
| പയഃ തുഞ്ജാതേ | — ഉദകം പ്രജനനായ അന്യോന്യ സംഘട്ടനേന പ്രേരയതഃ |
| (തദനന്തരം) രസം | — പുരുഷസ്യ സാരഭൂതംവീര്യം |
| പരി–ദായ | — ഗർഭാശയേനാദായ ഗർഭരൂപേണ ധൃത്വാ |
| ദുഹേ | — ദുഗ്ധേ, പുത്രരൂപേണ ജനയതി |
| (കൂപേപതിതസ്യ മമ പുത്രോപിനോൽപദ്യതേ) | |
| ഹേരോദസീ മേ അസ്യ വിത്തം | — മദീയം ഇദം ദുഃഖം ജാനീതം |

അത്ഥം—ധനാത്ഥികരം ആവശ്യമായ ധനം പ്രാപിയ്ക്കുന്നു. കിണററിൽ കിടക്കുന്ന ഞാൻ അതു പ്രാപിയ്ക്കുന്നില്ല. അന്യന്റെ ഭാര്യ സ്വഭത്താവിനെ നേരെ പ്രാപിയ്ക്കുന്നു. എന്റെ ഭാര്യയാകട്ടെ എന്റെ വിരഹത്താൽ അവശയായിരിക്കുന്നു. ഭാര്യാഭത്താക്കരം യോജിച്ച് വീര്യരൂപമായ വെള്ളം ഉല്പാദിപ്പിക്കാനായി അന്യോന്യം മുട്ടിപ്രേരിപ്പിച്ച്, പുരുഷന്റെ സാരഭൂതമായ വീര്യത്തെ, ശുക്ലത്തെ, ഭാര്യ, ഗർഭാശയത്തിൽ സ്വീകരിച്ച്, ഗർഭരൂപത്തിൽ ധരിച്ചാണല്ലൊ പുത്രരൂപത്തിൽ പുറത്തു വരുന്നത്. കിണററിൽ കിടക്കുന്ന എനിക്ക പുത്രനും ഉൽപാദിക്കപ്പെട്ടിട്ടില്ലല്ലൊ. അല്ലയോ ദ്യാവാപൃഥിവികളേ, എന്റെ ഈ ദുഃഖമറിഞ്ഞാലും.

3 മോഷുദേവാ അദസ്വ്ര്
രവപാദിദിവസ്പരി
മാസോമ്യസ്യശംഭുവ
ശൂനേഭൂമകദാചന
വിത്തമ്മേ അസ്യരോദസീ

അന്വയം:—

ഹേ ദേവാഃ, സ്വഃ — സ്വർഗ്ഗവർത്തമാനം
അദഃ — തദസ്മദീയം പിതൃപിതാമഹ പ്രപിതാമഹാത്മകം സന്താനം
ദിവഃ പരി — ദിവശ്ചോപരിവർത്തമാനം
മോ സു അവ പാദി — അവപന്നം, വിപന്നം, പ്രച്യുതം മാഭൂത് (മമ പുത്രാഭാവാത്)
(അതോവയം)
സോമ്യസ്യ — സോമപാനാർഹസ്യ പിതൃഗണസ്യ
ശം—ഭുവഃ — സുഖസ്യ ഭാവയിതുഃ പുത്രസ്യ
ശൂനേ — അപഗമേ
കദാ ചന — കദാചിദപി

മാഭൂമ — യുഷ്മൽ പ്രസാദാൽ മമ പുത്രാഃ ജായന്താം

ഹേ രോദസീ മേ

അസ്യവിത്തം — മദീയമിദം ദുഃഖം ജാനീതം

അർത്ഥം–അല്ലയോ ദേവന്മാരേ, സ്വർഗ്ഗത്തിൽ വർത്തിക്കുന്ന എന്റെ അച്ഛൻ, മുത്തച്ഛൻ, മുതുമുത്തച്ഛൻ മുതലായവരുടെ സമൂഹം എന്റെ അപുത്രത്വം കാരണമായി സ്വർഗ്ഗത്തിൽനിന്ന് ഭ്രഷ്ടരായി വീഴുവാൻ ഇടവരരുതേ സോമപാനമർഹിക്കുന്ന ആ പിതൃഗണത്തിന്ന് സുഖം ചെയ്യുന്ന പുത്രന്റെ അഭാവം ഒരിക്കലും ഭവിക്കരുതേ. നിങ്ങളുടെ അനുഗ്രഹംകൊണ്ട് (ഈ കിണററിൽ നിന്ന് കയററപ്പെട്ട്) എനിക്കു പുത്രന്മാരുണ്ടാവണേ ദ്യാവാപൃഥിവികളേ എന്റെ ഈ ദുഃഖമറിഞ്ഞാലും.

4 യജ്ഞം പൃച്ഛാമ്യവമം
സ തദ്ദൂതോ വിവോചതി
ക്വ ഋതം പൂർവ്വ്യങ്ഗതം
കസ്തദ്ബിഭർത്തി നൂതനോ
വിത്തം മേ അസ്യ രോദസീ

അന്വയം:–

യജ്ഞം അവമം — യജനീയം, സർവ്വേഷാം ദേവാനാമാദിഭൂതം

(അഗ്നിം) പൃച്ഛാമി —

(യൽ മയാപൃഷ്ടം) തൽ (ദേവാനാം) ദൂതഃ സഃ (അഗ്നിഃ)

വി വോചതി — വിവിച്യ കഥയതു

(ഹേ അഗ്നേ ത്വദീയം)

പൂർവ്വ്യം — പൂർവ്വകാലീനം

ഋതം — ഭദ്രം, സ്തോതൃഭ്യഃ കൃതം ശ്രേയഃ

ക്വ ഗതം ? — കുത്രേദാനീം വർത്തതേ?

നൂതനഃ കഃ — നവതരഃ, ത്വത്തോന്യഃ പുരുഷഃ കഃ
തൽ (ഭദ്രം) ബിഭർത്തി? — ധാരയതി?
(യദി ത്വയ്യവർത്തിഷ്യത മമേദൃശീദശാപി നാഭവിഷ്യൽ)
ഹേ രോദസീ, മേ അസ്യ
വിത്തം — മദീയമിദം ദുഃഖം ജാനീതം

അർത്ഥം—യജിയ്ക്കപ്പെടേണ്ടവരിൽ മുമ്പനായ അഗ്നിയോട് ഞാൻ ചോദിയ്ക്കുന്നു. ഞാൻ ചോദിയ്ക്കുന്നതിന്ന് ദേവന്മാരുടെ ദൂതനായ ആ അഗ്നി വ്യക്തമായി മറുപടിപറയട്ടെ.- അല്ലയോ അഗ്നേ, അവിടുന്ന് മുൻകാലത്ത് ധരിച്ചിരുന്ന, നന്മ സ്തോതാക്കൾക്കുള്ള ശ്രേയസ്സ് ഇപ്പോൾ എവിടെയുണ്ട്? അവിടുന്നല്ലാതെ പുതിയ വല്ലവരുമാണോ ഇപ്പോൾ അത് ധരിയ്ക്കുന്നത്? അവിടുത്തെ കയ്യിലായിരുന്നുവെങ്കിൽ എനിയ്ക്ക് ഈ സ്ഥിതി പോലും വരുമായിരുന്നില്ല, ദ്യാവാപൃഥിവികളേ, എന്റെ ഈ ദുഃഖമറിഞ്ഞാലും.

5 അമീയേ ദേവാസ്ഥന
ത്രിഷ്വാരോചനേദിവഃ
കദ്വ ഋതങ്കദനൃതം
ക്വപ്രത്നാവ ആഹുതി
ർവ്വിത്തമ്മേ അസ്യരോദസീ വ. 20

അന്വയം:—

ഹേ ദേവാഃ, (യാനിസ്ഥാനാനി)
ആ രോചനേ— — സൂര്യസ്യ ദീപ്തി വിഷയേഷു
ത്രിഷു — പൃഥിവ്യാദിഷു ത്രിഷുസ്ഥാനേഷു
യേ അമീ (യൂയം) സ്ഥന — വർത്തമാനാഭവഥ
(തേഷാം) വഃ ഋതംഃ കത്? — യുഷ്മാകം സംബന്ധിസ്തോത്ര വിഷയം സത്യം കസ്മിൻ ദേശേ വർത്തതേ?

അനൃതം കൽ? — ദ്വേഷ്യവിഷയേ സത്യം (ച) ക്വത്രാസീത്?

(അപിച) പ്രത്നാ — ചിരകാലീനാ

വഃ ആ-ഹുതിഃ ക്വ? — യുഷ്മാകം സംബന്ധിനീ ആഹുതിഃ മയാ പൂർവ്വമനുഷ്ഠിതോ യാഗഃ ക്വത്രാസീത്?

(ഈദൃഗ്ദുഃഖാനുഭവേന മയാ പൂർവ്വമനുഷ്ഠിതോ യാഗസമൂഹഃ യുഷ്മാൻ ന പ്രാപ്നോത് ഇത്യനുമിമേ)

ഹേ രോദസീ മേ അസ്യ വിത്തം — മദീയമിദം ദുഃഖം ജാനീതം

അർത്ഥം—അല്ലയോ ദേവന്മാരേ, സൂര്യപ്രകാശ വിഷയങ്ങളായ പൃഥിവി, അന്തരിക്ഷം, സ്വർഗ്ഗം എന്നീ മൂന്നു സ്ഥാനങ്ങളിൽ നിങ്ങൾ യാവർ വർത്തിക്കുന്നുവോ, ആ നിങ്ങൾ സ്തോതാക്കളുടെ, ഉപാസകരുടെ വിഷയത്തിൽ കാണിക്കുന്ന സത്യം (അനുഗ്രഹരൂപമായ അഭീഷ്ടപ്രാപണം) എവിടെ? ദ്വേഷ്ടാക്കളിൽ പ്രയോഗിക്കുന്ന അസത്യം (അനിഷ്ടാനുഭവം) എവിടെ? ചിരകാലമായി നിങ്ങളെ ഉദ്ദേശിച്ച് എന്നാൽ അനുഷ്ഠിക്കപ്പെട്ട യാഗം എവിടെപ്പോയി? ഇപ്രകാരമുള്ള ദുഃഖാനുഭവം കൊണ്ട് ഞാൻ മുമ്പനുഷ്ഠിച്ച യാഗസമൂഹം നിങ്ങളുടെ അടുക്കലെത്തീട്ടില്ലെന്ന് അനുമാനിക്കേണ്ടിവരുന്നു അല്ലയോ ദ്യാവാപൃഥിവികളേ എന്റെ ഈ ദുഃഖമറിഞ്ഞാലും.

6 കദ്വൃതസ്യ ധർണ്ണസി

കദ്വരുണസ്യചക്ഷണം

കദര്യമ്ണോമഹസ്പഥാ

തിക്രാമേമദൂഢ്യോ

വിത്തംമേ അസ്യരോദസീ

അന്വയം:–

(ഹേ ദേവാഃ) വഃ
ഋതസ്യ — യുഷ്മാകം സംബന്ധിനഃ സത്യസ്യ, അഭിമതഫല പ്രാപണസ്യ
ധർണ്ണസി കൽ? — ധാരണം കത്രഗതം?
വരുണസ്യ ചക്ഷണം
കൽ? — അനിഷ്ട നിവാരകസ്യ ദേവസ്യ അനുഗ്രഹദൃഷ്ട്യാദർശനം ക്വഗതം?
മഹഃ അര്യമ്ണഃ പഥാ — മഹതഃ അരീണാം നിയന്തുഃ ദേവസ്യ സംബന്ധിനാ ശോഭനേ മാർഗ്ഗേണ അഭീഷ്ടപ്രാപണം
കൽ? — ക്വഗതം?
(ഏതൽ സർവ്വം യുഷ്മാസ്വേവ വർത്തതേ, ന കത്രാപിഗതം)
(അതോവയം) ദുഃ–ധ്യഃ — ദുർദ്ധിയഃ, പാപബുദ്ധീൻ, അസ്മദനിഷ്ടാചരണപരാൻ ശത്രൂൻ
അതി ക്രാമേമ — അതിതരേമ
(തൈഃ കൃതാദസ്മാൽ കൂപപാതദേവാദ്ദുഃഖാൽ വയമുത്തീർണ്ണാ ഭവേമ)
ഹേ രോദസീ മേ
അസ്യ വിത്തം — മദീയം ഇദം ദുഃഖം ജാനീതം

അർത്ഥം—അല്ലയോ ദേവന്മാരേ, നിങ്ങളുടെ സത്യത്തിന്റെ ധാരണം (സത്യവ്രതം) കർമ്മാനുസാരമായ ഫലത്തിന്റെ പ്രാപണം എവിടെപ്പോയി? അനിഷ്ടനിവാരകനായ വരുണന്റെ അനുഗ്രഹാത്മകമായ നോട്ടം എവിടേപ്പോയി? അരികളെ ഒതുക്കുന്ന അര്യമാവിന്റെ, നല്ല വഴിക്കുള്ള അഭീഷ്ടപ്രാപണം എവിടേപ്പോയി? അതെല്ലാം ഇപ്പോഴും നിങ്ങളിൽ തന്നെയുണ്ട്, എവിടെയും പോയിട്ടില്ല. അതുകൊണ്ട് പാപബുദ്ധികളായ, അനിഷ്ടാചരണന്മാരായ ശത്രുക്കളെ ഞാൻ ജയിച്ചു കടന്നാവു. അവരാൽ വരുത്തപ്പെട്ട, ഈ കിണററിൽ വീഴ്ത്തപ്പെട്ട ദുഃഖത്തിൽ നിന്ന് ഞാൻ കരകയറാവു. അല്ലയോ ദ്യാവാപൃഥിവികളേ എന്റെ ഈ ദുഃഖമറിഞ്ഞാലും.

7 അഹംസോ അസ്മിയഃ പുരാ
സുതേവദാമികാനിചിൽ
തമ്മാവ്യന്ത്യാധ്യോ൨൨
വൃകോന തൃഷ്ണജം മൃഗം
വിത്തമ്മേ അസ്യ രോദസീ

അന്വയം —

| | |
|---|---|
| (ഹേ ദേവാഃ) പുരാ | — പൂർവ്വസ്മിൻ കാലേ |
| സുതേ | — യുഷ്മദ്യാഗാത്ഥം സോമേ അഭിഷുതേ |
| കാനി ചിൽ യഃ അഹം വദാമി | — കതിപയാനി സ്തോത്രാണി ഉക്തവാനസ്മി |
| സഃ (ഏവാഹം) അസ്മി | — നത്വന്യഃ കശ്ചിൽ |
| (തസ്മാൽ കിമത്ഥം മാം പരിത്യജഥ?) | |
| തം മാ ആ-ധ്യഃ | — താദൃശം മാം അഭിലക്ഷിത പുത്രാദ്യപ്രാപ്ത്യാജനിതാ മാനസ്യോ വ്യഥാഃ |
| തൃഷ്ണ-ജം മൃഗം | — ജാതതൃഷ്ണം, പിപാസന്തം ഉദകം പ്രതിഗച്ഛന്തം മൃഗം |
| വൃകഃ ന വ്യന്തി | — യഥാ അരണ്യശ്വാ മദ്ധ്യേ മാഗ്ഗം ഭക്ഷയതി തഥാ ഭക്ഷയന്തി |
| ഹേ രോദസീ മേ അസ്യ വിത്തം | — മദീയമിദം ദുഃഖം ജാനീതം |

അത്ഥം—അല്ലയോ ദേവന്മാരേ, മുമ്പ് നിങ്ങളെ ഉദ്ദേശിച്ച യാഗത്തിന്നായി സോമം ചതച്ച് സംസ്കരിച്ചപ്പോൾ എത്രയോ സ്തോത്രങ്ങൾ ഞാൻ ചൊല്ലുകയുണ്ടായല്ലൊ ഇതു് ആ ഞാൻ തന്നെയാണ്, മററാരുമല്ല അതുകൊണ്ടു് എന്തിന് നിങ്ങളെന്നെ ഉപേക്ഷിക്കുന്നു? അപ്രകാരമുള്ള എന്നെ, (ഇപ്പോൾ സന്ത

തിയില്ലായ്മയാലുള്ള മനോദുഃഖങ്ങൾ) ദാഹിച്ച് വിശന്ന് തണ്ണീർ തേടിപ്പോകുന്ന മാനിനെ ചെന്നായകൾ ഭക്ഷിയ്ക്കുന്ന പോലെ, ഭക്ഷിയ്ക്കുന്നു അല്ലയോ ദ്യാവാപൃഥിവികളേ എന്റെ ഈ ദുഃഖമറിഞ്ഞാലും

8 സമ്മാതപന്ത്യഭിത

സ്സപത്നീരിവപശവഃ

മൂഷോനശിശ്നാവ്യദന്തിമാധ്യ

സ്തോതാരന്തേ ശതക്രതോ

വിത്തമ്മേ അസ്യരോദസീ

അന്വയം—

(ഹേ ഇന്ദ്ര,) പശവഃ — പാർശ്വാസ്ഥീനി അത്രസാമ ർത്ഥ്യാൽ പർശുസ്ഥാനീയാഃ കൂപഭിത്തയഃ

മാ അഭിതഃ — മാംസർവ്വതഃ

സപത്നീഃ—ഇവ — സമാനഃ ഏകഃ പതിഃ യാസാംതാഃ യഥൈകം പതിം അഭിതഃ പീഡയന്തിതദ്വൽ

സം തപന്തി — സമ്യക് പീഡയന്തി

ഹേ ശത–ക്രതോ — ബഹുകർമ്മൻ (ഇന്ദ്ര,)

തേ സ്തോതാരം മാ

ആ–ധ്യഃ — അസമ്പദ്യമാനൈഃ യാഗദാനാ ദിഭിരുൽപാദിതാഃ മാനസ്യഃ പീഡാഃ

ശിശ്നാ മൂഷഃ ന — ശിശ്നാനി കവിന്ദേനവായിതാ നി അന്നരസേനാലിപ്താനി സൂത്രാണിക്ഷേയന്തിതദ്വൽ

വി അദന്തി — വിവിധം ഭക്ഷയന്തി

(ന ചൈതൽ തവസ്തോതുർന്യായ്യം തസ്മാൽ കൃപാൽ മാമുത്താരയ)

ഹേ രോദസീ മേ

അസ്യ വിത്തം — മദീയമിദംദുഖം ജാനീതം

അർത്ഥം—അല്ലയോ ഇന്ദ്ര, ഓങ്ങുന്ന മഴക്കാറുപോലെ നില്ക്കുന്ന ഈ മതിലുകൾ എന്നെ എമ്പാടും സപത്നിമാർ ഒരു ഭർത്താവിനെയെന്നപോലെ വല്ലാതെ പീഡിപ്പിക്കുന്നു. അല്ലയോ ശതക്രതോ, അവിടുത്തെ സ്തോതാവായ എന്നെ, നെയ്ത്തുകാരൻ അന്നരസം പുരട്ടിയ നൂലുകളെ എലി എന്നപോലെ, ഫലിക്കാത്ത യാഗദാനാദികളാൽ ഉളവായ മനോവ്യഥകൾ ഭക്ഷിക്കുന്നു. അവിടുത്തെ സ്തോതാവിനോട് ഇങ്ങിനെ ചെയ്യുന്നത് ന്യായയുക്തമല്ല. അതിനാൽ എന്നെ ഈ കിണററിൽ നിന്ന് കരകയററിയാലും. അല്ലയോ ദ്യാവാപൃഥിവികളേ, എൻെറ ഈ ദുഃഖമറിഞ്ഞാലും.

9 അമീയേ സപ്തരശ്മയ
സ്തത്രാമേനാഭിരാതതാ
ത്രിതസ്തദ്വേദാപ്ത്യ
സ്സജാമിത്വായരേഭതി
വിത്തമ്മേ അസ്യരോദസീ

അന്വയം:—

| | |
|---|---|
| യേ അമീ സപ്ത രശ്മയഃ | — ദ്യുലോകേ വർത്തമാനാഃ സൂര്യസ്യ സപ്തസംഖ്യാകാഃ കിരണാസ്സന്തി |
| തത്ര | — തേഷു സൂര്യരശ്മിഷു അധ്യാത്മം സപ്തപ്രാണരൂപേഷു വർത്തമാനേഷു |
| മേ നാഭിഃ ആ–തതാ | — മദീയാനാഭിഃ സംബദ്ധാ |
| (ഋഷിരാത്മാനമേവ പരോക്ഷതയാ നിർദ്ദിശതി) | |
| ത്രിതഃ | — തീർണ്ണതമഃ, തിരസ്കൃതാജ്ഞാനഃ |
| ആപ്ത്യഃ | — അപാം പുത്രഃ (ഋഷിഃ) |
| തദ്വേദ | — പൂർവ്വാക്തം വൃത്താന്തം ജാനാതി. നാന്യഃ |

സഃ (ജാനന്നൃഷിഃ)
ജാമി-ത്വായ — കൂപാൽ നിർഗ്ഗന്തൃത്വായ
രേഭതി — താൻ രശ്മീൻ സ്തൗതി
ഹേ രോദസീ, മേ
അസ്യ വിത്തം — മദീയമിദം ദുഃഖം ജാനീതം

അർത്ഥം—ദ്യുലോകത്തിൽ വർത്തിക്കുന്ന സൂര്യൻെറ ഏഴു രശ്മികൾ യാവയോ, ആ രശ്മികളിൽ, സപ്തപ്രാണരൂപങ്ങളിൽ വർത്തിക്കുന്ന അവയിൽ, എൻെറ നാഭിയും ബദ്ധമാണു്, അതായതു് എൻെറ സപ്തപ്രാണങ്ങളിലും ആ രശ്മികളാണുള്ളതു് (മേൽപ്പോട്ട തന്നെപ്പററി തന്നെ പരോക്ഷമായി പ്രഥമപുരുഷനിൽ പറയുന്നു.) അജ്ഞാനമകന്ന ത്രിതൻ, ജലപുത്രനായ ഋഷി, മുൻപറഞ്ഞ സംഗതി അറിയുന്നു. മററാരുമറിയുന്നില്ല. അദ്ദേഹം അതറിയുന്നവനായി ഈ കിണററിൽ നിന്നു് പുറത്തു കടക്കാൻ വേണ്ടി ആ രശ്മികളെ സ്തുതിക്കുന്നു. ദ്യാവാപൃഥിവികളേ, എൻെറ ഈ ദുഃഖമറിഞ്ഞാലും.

10 അമീയേപഞ്ചോക്ഷണോ
മദ്ധ്യേതസ്ഥുർമ്മഹോദിവഃ
ദേവത്രാനുപ്രവാച്യം
സധ്രീചീനാനിവാവൃതു
ർവ്വിത്തമ്മേ അസ്യരോദസീ വ. 21

അന്വയം:—
ഉക്ഷണഃ പഞ്ച — സേക്താരഃ, കാമവർഷകാഃ- പഞ്ചസംഖ്യാകാഃ ഇന്ദ്രഃ വരുണഃ അഗ്നിഃ അര്യമാ സവിതാച
യേ അമീ — പഞ്ചസംഖ്യാകാദേവാഃ-
മഹഃ ദിവഃ മദ്ധ്യേ തസ്ഥുഃ — മഹതഃ ദ്യുലോകസ്യ മദ്ധ്യേ തിഷ്ഠന്തി, ആസതേ
ദേവ-ത്രാ ന പ്ര-വാച്യം — ദേവേഷുക്ഷിപ്രം പ്രശംസനീയം, ദേവാനാം യോഗ്യം മദീയം സ്തോത്രം പ്രതി

സദ്ധ്രീചീനാഃ — യുഗപദാഗച്ഛന്തഃ (തേദേവാഃ മദീയം പരിചരണം സ്വീകുർവ്വന്തി)

(തദനന്തരം) നി വർവൃത്തുഃ — തൃപ്താസ്സന്തോ നിവർത്തന്തേച

ഹേ രോദസീ മേ അസ്യ വിത്തം — മദീയമിദം ദുഃഖംജാനീതം

അർത്ഥം—കാമാഭിവർഷകന്മാർ അഞ്ചാണ്. ഇന്ദ്രൻ, വരുണൻ, അഗ്നി, അര്യമാവ്, സവിതാവ്. പഞ്ചസംഖ്യരായ ആ ദേവന്മാർ യാവരോ മഹത്തായ ദ്യുലോകത്തിന്റെ മദ്ധ്യത്തിൽ വർത്തിക്കുന്നത്, അവർ ദേവന്മാർക്കിടയിൽ വേഗത്തിൽ പ്രശസ്യമായ, ദേവന്മാർക്ക് ചേർന്ന എന്റെ സ്തോത്രം സ്വീകരിപ്പാനായി ഒപ്പംവന്ന്, എന്റെ പരിചരണത്തെ സ്വീകരിക്കും. പിന്നെ തൃപ്തരായി മടങ്ങിപ്പോകും. (അങ്ങിനെയായിരുന്ന പതിവ്) അല്ലയോ ദ്യാവാപൃഥിവികളേ, എന്റെ ദുഃഖമറിഞ്ഞാലും.

11 സുപർണ്ണാഏത ആസതേ
മദ്ധ്യആരോധനേദിവഃ
തേസേധന്തിപഥോവൃകം
തരന്തംയഹ്വതീരപോ
വിത്തംമേ അസ്യരോദസീ

അന്വയം —

സു–പർണ്ണാഃ ഏതേ — ശോഭനപതനാഃ സൂര്യരശ്മയഃ
ആ–രോധനേ — സർവ്വസ്യാവരകേ, വ്യാപ്തേ
ദിവഃ മദ്ധ്യേ ആസതേ — അന്തരിക്ഷസ്യ മദ്ധ്യേ വർത്തന്തേ
തേ പഥഃ — സൂര്യരശ്മയഃ മാർഗ്ഗാൽ
യഹ്വതീഃ അപഃ തരന്തം — മഹതീം നദീം അതിക്രാമന്തം
വൃകം സേധന്തി — അരണ്യശ്വാനം നിഷേധന്തി, നിവാരയന്തി
ഹേ രോദസീ മേ അസ്യ വിത്തം — മദീയമിദം ദുഃഖം ജാനീതം

അത്ഥം—ഒരിക്കൽ ത്രിതനെ കടിച്ചതിന്നാൻ ഒരു പുഴയുടെ അക്കരയിൽ നിന്നു് ഒരു ചെന്നായ നീന്തിവരുവാൻ ശ്രമിച്ചു. മുൻപറഞ്ഞ സൂര്യൻെറ സപ്തരശ്മികൾ ത്രിതനിൽ വ്യാപിച്ചുകണ്ടപ്പോൾ ഇതു തഞ്ചമല്ലെന്നു കരുതി പിന്മാറി. ഈ കഥാംശം ഋക്കിൽ സൂചിപ്പിക്കുന്നു.

പ്രകാശത്തോടുകൂടി പടരുന്ന ഈ സൂര്യരശ്മികൾ എങ്ങും നിറഞ്ഞു് ദ്യോവിൻെറ മധ്യത്തിൽ വത്തിയ്ക്കുന്നു. ആ രശ്മികൾ വലുതായ പുഴ കടക്കാൻതുനിഞ്ഞ ചെന്നായയെ പിടിച്ചുടക്കി. (അപ്രകാരമെല്ലാം അന്നു് സഹായഭൂതങ്ങളായ ആ രശ്മികൾ ഇന്നുമെന്നെ രക്ഷിയ്ക്കട്ടേ എന്നു് ഭാവം.) അല്ലയോ ദ്യാവാപൃഥിവികളെ, എൻെറ ഈ ദുഃഖമറിഞ്ഞാലും.

12 നവ്യന്തദുക്^ഥ്യംഹിതം
ദേവാസസ്സുപ്രവാചനം
ഋതമർഷന്തിസിന്ധവ
സ്സത്യന്താതാനസ്സൂര്യോ
വിത്തമ്മേ അസ്യരോദസീ

അന്വയം:—

| | |
|---|---|
| ഹേ ദേവാസഃ | — ദേവാഃ |
| നവ്യം, ഉക്^ഥ്യം, സു—പ്രവാചനം | — നവതരം, പ്രശസ്യം, സുഷ്ഠു ഋത്വിഗ്^ഭിഃ വാചയിതും ശക്യം |
| തൽ ഹിതം (യുഷ്മദീയേന ബലേന) | — ബലം യുഷ്മാസ്വനിഹിതം |
| സിന്ധവഃ | — നദ്യഃ |
| ഋതം അർഷന്തി | — ഉദകം സർവ്വദാ പ്രേരയന്തി, പ്രവഹന്തി |
| (തഥാ) സൂര്യഃ സത്യം | — സർവ്വദാ വിദ്യമാനം സ്വകീയം തേജഃ |

തതാന — ആതനോതി, വിസ്താരയതി
ഹേ രോദസീ മേ
അസ്യവിത്തം — മദീയമിദം ദുഃഖം ജാനീതം

അർത്ഥം—അല്ലയോ ദേവന്മാരേ, പുത്രത്വം, സ്തുതിയ്ക്കത്തക്കതും, സ്തുതിക്കുകൾക്ക് വേണ്ടപോലെ പുകഴ്ത്തുവാൻ പററിയതുമായ ബലം നിങ്ങളിൽ നിക്ഷിപ്തമാണ് നിങ്ങളുടെ ആ ബലം കൊണ്ടാണ് നദികൾ എപ്പോഴും വെള്ളത്തെ മുന്നോട്ടൊഴുക്കുന്നത് അതുപോലെ സൂര്യൻ സത്യത്തെ, അസ്തിത്വ ദ്യോതകമായ തേജസ്സിനെ, പരത്തുന്നതും (നിങ്ങളുടെ ബലം കൊണ്ടാണ്) അല്ലയോ ദ്യാവാപൃഥിവികളേ എന്റെ ഈ ദുഃഖമറിഞ്ഞാലും

13 അഗ്നേ തവത്യദുക്ഥ്യം
ദേവേഷ്വസ്ത്യാപ്യം
സന്നസ്സത്തോ മനുഷ്വദാ
ദേവാൻ യക്ഷിവിദുഷ്ടരോ
വിത്തമ്മേ അസ്യരോദസീ

അന്വയം —

ഹേ അഗ്നേ, തവ ത്യത്
ഉക്ഥ്യം ആപ്യം — പ്രശസ്യം ബന്ധുഭാവം
ദേവേഷു അസ്തി — ഇന്ദ്രാദിഷു വിദ്യതേ
(തസ്മാത്) സഃ
വിദുഃ—തരഃ — വിദ്വത്തരഃ (ത്വം)
നഃ സത്തഃ — അസ്മാകം നിഷണ്ണസ്സൻ
മനുഷ്വത് — യഥാ മനുനാം യജ്ഞേ തദ്വത്
ദേവാൻ ആ യക്ഷി — ഇന്ദ്രാദീൻ ശാസ്ത്രമര്യാദയാ ഹവിർഭിര്യജ, പൂജയ
ഹേ രോദസീ, മേ
അസ്യ വിത്തം — മദീയമിദം ദുഃ ം ജാനീതം

അത്ഥം-അല്ലയോ അഗ്നേ, അവിടേയ്ക്കു് പ്രശംസനീയമായ ബന്ധുത്വം ഇന്ദ്രാദിദേവന്മാരിലുണ്ടല്ലൊ. അതുകൊണ്ടു് മഹാവിജ്ഞനായ അവിടുന്നു് എന്റെ യജ്ഞത്തിൽ (കിണററിൽ അവശനായി കിടപ്പാകകൊണ്ടു് മാനസ യജ്ഞത്തിൽ) മനുക്കളുടെ യജ്ഞത്തിൽ ചെയ്യുപോലെ വന്നിരുന്നു്, ഇന്ദ്രാദിദേവന്മാരെ, ശാസ്ത്രവിധിപ്രകാരം യജിച്ചാലും. പൂജിച്ചാലും. അല്ലയോ ദ്യാവാപൃഥിവികളേ, എന്റെ ഈ ദുഃഖമറിഞ്ഞാലും.

14 സത്തോഹോതാ മനുഷ്വദാ
ദേവാ് അച്ഛാവിദുഷ്ടരഃ
അഗ്നിഹ് വ്യാസുഷുദതി
ദേവോദേവേഷുമേധിരോ
വിത്തമ്മേ അസ്യരോദസീ

അന്വയം:—

| | |
|---|---|
| മനുഷ്വൽ | — മനോരിവാസ്മാകം യജ്ഞേ |
| സത്തഃ ഹോതാ | — നിഷണ്ണോ ദേവാനാമാഹ്വാതാ |
| വിദുഃ—തരഃ ദേവഃ | — വിദ്വത്തരഃ ദേവഃ |
| ദേവേഷു മേധിരഃ | — സർവ്വേഷ്വിന്ദ്രാദിഷു മദ്ധ്യേ മേധാവീ |
| അഗ്നിഃ (താൻ) ദേവാൻ | |
| അച്ഛ | — ആഭിമുഖ്യേന |
| ഹവ്യാ ആ സുഷുദതി | — ശാസ്ത്രമര്യാദയാ ഹവ്യാനി, അസ്മദീയാനി ഹവീംഷി, പ്രേരയതു |
| ഹേ രോദസീ, മേ | |
| അസ്യ വിത്തം | |

അത്ഥം—മനുവിന്റേതിനെന്നപോലെ എന്റെ യാഗത്തിലും വന്നിരുന്ന് ദേവന്മാരെ വിളിക്കുന്നവനും മഹാജ്ഞാനിയും പ്രകാശവാനും ഇന്ദ്രാദി ദേവന്മാരുടെ ഇടയിൽ മേധാവിയുമായ അഗ്നി ആ ദേവന്മാൎക്ക് എന്റെ ഹവിസ്സുകൾ ശാസ്ത്രോക്ത പ്രകാരം നേരെ എത്തിയ്ക്കട്ടെ അല്ലയോ ദ്യാവാപൃഥിവികളേ, എന്റെ ഈ ദുഃഖമറിഞ്ഞാലും

15 ബ്രഹ്മാകൃണോതി വരുണോ
ഗാതുവിദന്തമീമഹേ
വ്യൂർണ്ണോതിഹൃദാമതിം
നവ്യോജായതാമൃതം
വിത്തമ്മേ അസ്യരോദസീ വ 22

അന്വയം —

| | |
|---|---|
| (യഃ) വരുണഃ | — അനിഷ്ടനിവാരയിതാദേവഃ |
| ബ്രഹ്മ കൃണോതി | — പരിവൃഢം, തദ്രക്ഷണരൂപം കൎമ്മകരോതി |
| തം ഗാതു—വിദം | — ഗാതോഃ, മാൎഗ്ഗസ്യ ദുഃഖ നിവാരകസ്യ ലംഭയിതാരം (വരുണം) |
| ഈമഹേ | — അഭിമതഫലം യാചാമഹേ |
| (തസ്മൈ വരുണായ അസ്മദീയ സ്തോതാ) ഹൃദാ | — ഹൃദയേന |
| മതിം വി ഊർണ്ണോതി | — മനനീയാം സ്തുതിം വിവൃണോതി പ്രകാശയതി, ഉച്ചാരയതി |
| (സോയം) നവ്യഃ | — സ്തുത്യഃ (വരുണഃ) |
| (അസ്മാകം) ഋതം ജായതാം | — സത്യഭൂതോസ്തു |
| ഹേ രോദസീ, മേ അസ്യ വിത്തം | — മദീയമിദം ദുഃഖം ജാനീതം |

അത്ഥം:—അനിഷ്ടനിവാരകനായ യാതൊരു വരുണൻ രക്ഷണരൂപമായ കർമ്മം ചെയ്യുന്നുവോ, ദുഃഖനിവാരകമായ മാർഗ്ഗം നേടിത്തരുന്ന ആ വരുണനോട്ട് അഭിമതഫലസിദ്ധി യാചിയ്ക്കുന്നു. ആ വരുണന്നായി എൻെറ സ്തോതാവു് ഹൃദയത്തോടുകൂടി ഗംഭീരസ്തുതിയെ പ്രകാശിപ്പിയ്ക്കും, ചൊല്ലും. ആ സ്തുത്യനായ വരുണൻ എനിയ്ക്ക് സത്യഭൂതനായി, കർമ്മാനുസാരമായ ഫലം നല്കുന്നവനായി, ഭവിയ്ക്കട്ടെ. ദ്യാവാപൃഥിവികളേ, എൻെറ ഈ ദുഃഖമറിഞ്ഞാലും.

16 അസൌയഃ പന്ഥാ ആദിത്യോ
ദിവിപ്രവാച്യംങ്കൃതഃ
നസദേവാ അതിക്രമേ
തം മർത്താസോന പശ്യഥ
വിത്തമ്മേ അസ്യരോദസീ

അന്വയം:—

| | |
|---|---|
| പന്ഥാഃ | — ബ്രഹ്മലോകം ഗച്ഛതാം, ഉപാസകാനാംമാർഗ്ഗഭൂതഃ |
| യഃ അസൌ ആദിത്യഃ | |
| ദിവി | — ദ്യുലോകേ |
| പ്ര-വാച്യം കൃത. | — പ്രകർഷേണവചനം യഥാ ഭവതിതഥാനിർമ്മിതഃ (യഥാ സർവ്വൈഃ പ്രാണിഭിർദൃശ്യതേ തഥാവർത്തമാനഃ) |
| ഹേ ദേവാഃ, സഃ (ആദിത്യഃ) ന അതി-ക്രമേ | — യുഷ്മാഭിരപി അതിക്രമിതും നശക്യഃ (യുഷ്മജ്ജീവനസ്യ തദായത്തത്വാൽ) |
| (ഏവം ച സതി) ഹേ മർത്താസഃ | — പാപകൃതോ മനുഷ്യാഃ |

തം (സൂര്യം യൂയം)
ന പശ്യഥ — നജാനീഥ
(ഏതച്ചക്കൂപേ പാതയിത്വാ നിർഗ്ഗതൌ ഏകതദ്വിതൌ പ്രതി നിന്ദനം അഹമേവ മന്ത്രദ്രഷ്ടാ തം സൂര്യം ജാനാമി പാപകൃതൌയുവാം ന ജാനീഥഃ)
ഹേ രോദസീ, മേ
അസ്യ വിത്തം — മദീയമിദം ദുഃഖം ജാനീതം

അർത്ഥം—ബ്രഹ്മലോകത്തേയ്ക്കുപോകുന്ന ഉപാസകൎക്ക് മാർഗ്ഗഭൂതനായ ("സൂര്യദ്വാരേണതേ വിരജാഃ പ്രയാന്തി"—സൂര്യനിൽ കൂടെയാണ് ആ വിശുദ്ധന്മാർ പോകുന്നത് എന്ന് ശ്രുതി) യാതൊരു സൂര്യൻ ദ്യുലോകത്തിൽ ഏററവും സ്തുത്യനായി നിലകൊള്ളുന്നുവോ, എല്ലാ പ്രാണികൾക്കും കാണത്തക്കവണ്ണം വൎത്തിക്കുന്നുവോ, അല്ലയോ ദേവന്മാരേ, ആ ആദിത്യൻ നിങ്ങളാലും അതിക്രമിക്കപ്പെടുവാൻ ശക്യനല്ല കാരണം, നിങ്ങളുടെ ജീവനം സൂര്യാശ്രയമാണ് (സൂര്യനാണ് ഋതുക്കളുണ്ടാകുന്നത് ഋതുക്കളെനുസരിച്ചാണ് യാഗം യാഗങ്ങളിലാണ് നിങ്ങളുടെ ജീവനം) അങ്ങിനെയിരിക്കേ, (ദേവന്മാൎക്കുകൂടി സൂര്യൻ അധൃഷ്യനായിരിക്കേ) അല്ലയോ പാപികളായ മനുഷ്യരേ, നിങ്ങളാ സൂര്യനെ കാണുന്നില്ല, അറിയുന്നില്ല (ഇവിടെ പാപികളെന്ന് നിന്ദിക്കുന്നത് തന്നെ കിണററിൽ വീഴ്ത്തിയ ഏകതദ്വിതന്മാരെയാണ് മന്ത്രദ്രഷ്ടാവായ ഞാൻ മാത്രം ആ സൂര്യനെ അറിയുന്നു പാപംകൊണ്ടു മൂഢരായ നിങ്ങൾ അറിയുന്നില്ല എന്നു ഭാവം) ദ്യാവാപൃഥിവികളേ, എന്റെ ഈ ദുഃഖമറിഞ്ഞാലും

17 ത്രിതഃ കൂപേ വഹിതോ—
ദേവാന് ഹവതഊതയേ
തച്ഛുശ്രാവ ബൃഹസ്പതിഃ
കൃണ്വന്നംഹൂരണാദുരു
വിത്തംമേ അസ്യ രോദസീ

അന്വയം'—

| | |
|---|---|
| കൂപേ അവ—ഹിതഃ | |
| ത്രിതഃ ഊതയേ | — രക്ഷണായ |
| ദേവാൻ ഹവതേ | — സ്തുതിഭിരാകാരയതി |
| (യദേതൽ ത്രിതസ്യാ | |
| ഹ്വാനം) ബൃഹസ്പതീഃ | — ബൃഹതാം, മഹതാം ദേവാനാം രക്ഷകഃ, ഏതൽ സംജ്ഞോദേവഃ |
| തൽ (ആഹ്വാനം) | |
| അംഹൂരണാൽ | — അംഹസഃ, പാപരൂപാദസ്മാൽ കൂപപാതാദുന്നീയ |
| ഉരു കൃണ്വൻ | — ശോഭനം കുർവ്വൻ |
| ശുശ്രാവ | — ശ്രുതവാൻ |
| ഹേ രോദസീ, മേ | |
| അസ്യ വിത്തം | — മദീയമിദം ദുഃഖം ജാനീതം |

അത്ഥം—കിണററിൽ കിടന്ന ത്രിതൻ രക്ഷയ്ക്കായി ദേവന്മാരെ സ്തുതികളാൽ വെവ്വേറെ വിളിച്ചതു്, മഹാന്മാരായ ദേവന്മാരുടെ രക്ഷകനായ ബൃഹസ്പതി, ആ ദുരിതരൂപമായ കിണററിൽ നിന്നു് കയററി നല്ല നിലയിൽ എത്തിച്ചുകൊണ്ടു് കേട്ടു. (കേൾക്കലും അദ്ദേഹത്തെ രക്ഷിയ്ക്കലും ഒപ്പമായിരുന്നു. കേട്ടുകൊണ്ടു രക്ഷിച്ചു. രക്ഷിച്ചുകൊണ്ടു കേട്ടു. എന്നിട്ടും ത്രിതൻ ദ്യാവാപൃഥിവികളെ വിളിയ്ക്കുന്നു) ദ്യാവാപൃഥിവികളേ, എന്റെ ഈ ദുഃഖമറിഞ്ഞാലും.

18 അരുണോമാസകൃദ്വൃകഃ
പഥായന്തന്ദദശഹി
ഉജ്ജിഹീതേ നിചായ്യാ
തഷ്ടേവ പൃഷ്ട്യാമയീ
വിത്തമ്മേ അസ്യ രോദസീ

അന്വയം:—

| | |
|---|---|
| അരുണഃ വൃകഃ | — അരുണവർണ്ണഃ ലോഹിതവർണ്ണഃ, അരണ്യശ്വാ |
| സകൃൽ പഥാ യന്തം മാ | — മാർഗ്ഗേണ ഗച്ഛന്തം മാം |
| ദദർശ ഹി | — ദൃഷ്ടവാൻ |
| നി—ചായ്യ | — ദൃഷ്ട്വാ ച മാം ജിഘൃക്ഷുസ്സൻ |
| തഷ്ടാ—ഇവ പൃഷ്ടി— | |
| ആമയീ | — യഥാ തക്ഷണജനിതപൃഷ്ഠ ക്ലേശഃ തഷ്ടാ വർദ്ധകിഃ തദപനോദനായ ഊർദ്ധ്വാഭി മുഖോ ഭവതി തദ്വൽ |
| ഉൽ ജിഹീതേ | — ഉൽഗച്ഛതിസ്മ |
| ഹേ രോദസീ, മേ | |
| അസ്യ വിത്തം | — മദീയമിദം ദുഃഖം ജാനീതം |

അർത്ഥം—ഒരിയ്ക്കൽ വഴിക്കു പോകുന്ന എന്നെ ഒരു ചെമ്പൻ ചെന്നായ കണ്ടു, എന്നെ പിടിയ്ക്കാനൊരുങ്ങി: അധികനേരം കുമ്പിട്ടിരുന്നു് പണിചെയ്ത ഒരാശാരി മുതുകുവേദന മാററുവാൻ നിവർന്നു നേരേ മുഖമുയർത്തുന്ന പോലെ, എൻെറ നേരെ വന്നു. (ആപത്തിൽ പെട്ട ത്രിതൻ മുമ്പനുഭവിച്ച കഷ്ടതയും ഓർത്തു പറയുകയാണു്). ദ്യാവാപൃഥിവികളേ, നിങ്ങളെൻെറ ഈ ദുഃഖമറിഞ്ഞാലും.

19 ഏനാങ്ഗൂഷേണ വയമിന്ദ്രവന്തോ

ഭിഷ്യാമവൃജനേ സർവ്വവീരാഃ

തന്നോ മിത്രോ വരുണോ മാമഹന്താ

മദിതിസ്സിന്ധുഃ പൃഥിവീ ഉത ദ്യൗഃ  വ. 23

അന്വയം:—

ഏനാ ആങ്ഗൂഷേണ — അനേന ആഘോഷണയോഗ്യേനസ്തോത്രേണ ഹേതുഭൂതേന

ഇന്ദ്ര-വന്തഃ — അനുഗ്രാഹകേണേന്ദ്രേണ യുക്താഃ

സർവ്വ-വീരാഃ — സർവ്വൈർവ്വീരൈഃ പുത്രൈഃ പൌത്രാദിഭിശ്ചോപേതാഃ

വയം വൃജനേ അഭി സ്യാമ — സംഗ്രാമേ ശത്രൂൻ അഭിഭവേമ

(പ്രാർത്ഥിതം) നഃ തൽ

മിത്രഃ വരുണഃ അദിതിഃ

സിന്ധുഃ പൃഥിവീ ഉതദ്യൌഃ

മമഹന്താം — പൂജയന്താം

അർത്ഥം—ഘോഷമായി ചൊല്ലാൻ പററിയ ഈ സ്തോത്രം (ഈ സൂക്തം) കൊണ്ടു്, അനുഗ്രാഹകനായ ഇന്ദ്രനോടുകൂടിയവരായി, പുത്രപൌത്രാദികളോടു ചേർന്നവരായി നമ്മൾ യുദ്ധത്തിൽ ശത്രുക്കളെ ജയിസ്സുമാറാകം. ഞങ്ങളുടെ ഈ പ്രാർത്ഥന മിത്രനും വരുണനും അദിതിയും സിന്ധുവും പൃഥിവിയും ദ്യോവും കൊണ്ടാടട്ടെ.

വർഗ്ഗം 24 കഥ്സഃ ഋഷിഃ ജഗതീത്രിഷ്ടുൗച്ഛന്ദസീ, വിശ്വേ ദേവാദേവതാ.

1 ഇന്ദ്രം മിത്രം വരുണമഗ്നിമൂതയേ
മാരുതം ശർധോ അദിതിംഹവാമഹേ
രഥന്നദുർഗ്ഗാദ്വസവസ്സുദാനവോ
വിശ്വസ്മാന്നോ അംഹസോനിഷ്പിപർത്തന

അന്വയം:—

(വയം) ഊതയേ — രക്ഷണായ

ഇന്ദ്രം മിത്രം വരുണം

അഗ്നിം മാരുതം ശർധഃ

അദിതിം — മരുത്സമൂഹരൂപം ബലം ചാദിതിം, ദേവമാതരം

അത്ഥം—അല്ലയോ അശ്വികളേ, ധനകാമയും, കാൽമുട്ട മുറിഞ്ഞു് നടക്കാൻ വയ്യാത്തവളുമായ, അഗസ്ത്യപുരോഹിതൻ ഖേലൻെറ ചാച്ചക്കാരി വിശ്പലയെ, അധികധനാർജ്ജന ത്തിന്നാസ്പദമായ യുദ്ധത്തിൽ, നിങ്ങരം നടക്കാറാക്കിയതു് ഏതേതു രക്ഷകളാലാണോ, ഏതുവിധാനങ്ങളാൽ അശ്വൻെറ മകനും സ്തോത്രനിമ്മാതാവുമായ വശൻ എന്ന ഋഷിയെ രക്ഷി ച്ചുവോ, ആ രക്ഷകളോടുകൂടി അശ്വികളേ, ഞങ്ങളുടെ അടു ക്കൽ വേണ്ടപോലെ ആഗമിച്ചാലും.

11 യാഭിസ്സുദാനൂഔശിജായ വണിജേ
ദീഘശ്രവസേ മധുകോശോ അക്ഷരൽ
കക്ഷീവന്തം സ്തോതാരം യാഭിരാവതം
താഭിരുഷു ഊതിഭിരശ്വിനാഗതം

അന്വയം —

ഹേ സു-ദാനൂ, — ശോഭനദാനാവശ്വിനൌ,
വണിജേ ഔശിജായ
ദീർഘ-ശ്രവസേ — വാണിജ്യം കുവ്വതേ ഉശിക് പുത്രായ ദീർഘശ്രവസേ (ദീർഘശ്രവാഃ ദീർഘതമസഃ ഉശിജിജാതഃ പുത്രഃ)
യാഭിഃ കോശഃ — മേഘഃ
മധു അക്ഷരത് — മാധുര്യോപേതം വൃഷ്ടിജലമ സിഞ്ചത്
(യുഷ്മൽ പ്രസാദാദപേക്ഷിതാവൃഷ്ടിജാതാ)
(അപിച ഉശിജഃ പുത്രം)
സ്തോതാരം കക്ഷീവന്തം — ഋഷിം
യാഭിഃ ആവതം — അരക്ഷതം
താഭിഃ ഊതി-ഭിഃ
അശ്വിനാ, ഉ സു ആ ഗതം — സുഷ്ഠു ആഗച്ഛതം

അത്ഥം—അല്പയോ ദാനശീലരായ അശ്വികളേ, ദീഘ്ഘതമസ്സിന്നു് ഉശിക് എന്ന പത്നിയിൽ ജനിച്ചവനും, കച്ചവടത്തിൽ ഏർപ്പെട്ടവനുമായ ദീഘ്ഘശ്രവസ്സിന്നുവേണ്ടി ഏതേതു രക്ഷകളാൽ മേഘം മധുരമായ മഴവെള്ളം പെയ്യുവോ, (അതായതു് നിങ്ങളുടെ പ്രസാദത്താൽ മഴപെയ്യിയ്ക്കപ്പെട്ടുവോ) ഉശിക്കിന്റെ പുത്രനും സ്തോതാവുമായ കക്ഷീവാനെ ഏതേതു രക്ഷകളാൽ കാത്തുവോ ആ രക്ഷകളോടുകൂടി അശ്വികളേ, ഞങ്ങളുടെ അടുക്കലും വേണ്ടപോലെ ആഗമിച്ചാലും

12 യാഭീരസാംക്ഷോദസോദ്നഃ പിപിന്വഥു
രനശ്വംയാഭീരഥമാവതംജിഷേ
യാഭിസ്ത്രിശോക ഉസ്രിയാ ഉദാജത
താഭിരൂഷുഊതിഭിരശ്വിനാഗതം

അന്വയം—
(ഹേ അശ്വിനൌ) യാഭിഃ
രസാം — അനാവൃഷ്ട്യാജലരഹിതാന്നദീം
ക്ഷോദസാ ഉദ്നഃ — കൂലാനിസംപിഷതാ ഉദകേന
പിപിന്വഥുഃ — യുവാംപൂരിതവന്തൌ
(തഥാ) യാഭിഃ അനശ്വം
രഥം — അശ്വരഹിതം രഥം
ജിഷേ ആവതം — ജേതും അഗമയതം
(അപിച) യാഭിഃ
ത്രി—ശോകഃ — കണ്വപുത്രഃ ഋഷിഃ
ഉസ്രിയാഃ ഉത്—ആജത — അപഹൃതാ ഗാഃ അസുരസകാശാൽലേഭേ
താഭിഃ ഊതി—ഭിഃ
അശ്വിനാ, ഉ സു ആ ഗതം— സുഷ്ഠു ആഗച്ഛതം

അത്ഥം—അല്പയോ അശ്വികളേ, ഏതേതു രക്ഷകളാൽ നിങ്ങൾ മഴയില്ലായ്കകൊണ്ടു് വെള്ളം വററിയ പുഴയെ കരകളെ തകക്കുന്ന വെള്ളംകൊണ്ടു് നിറച്ചുവോ, ഏതേതു രക്ഷകളാൽ

കതിരകളില്ലാത്ത തേർ ജയിയ്ക്കാനയച്ചുവോ, അതുപോലെ കണ്വപുത്രനായ ത്രിശോകന്നു് അസുരന്മാർ കട്ടുകൊണ്ടുപോയ പശുക്കൾ നിങ്ങളുടെ ഏതേതു രക്ഷകളാൽ വീണ്ടുകിട്ടിയോ, ആ രക്ഷകളോടുകൂടി അശ്വികളേ, ഞങ്ങളുടെ അടുക്കൽ വേണ്ടപോലെ വന്നാലും.

13 യാഭിസ്സൂര്യം പരിയാഥഃ പരാവതി
മന്ധാതാരം ക്ഷൈത്രപത്യേഷ്വാവതം
യാഭിർവിപ്രം പ്രഭരദ്വാജമാവതം
താഭിരൂഷു ഊതിഭിരശ്വിനാഗതം

അന്വയം:—

(ഹേ അശ്വിനൌ,)

| | |
|---|---|
| പരാ–വതി | — ദൂരദേശേസ്ഥിതം |
| സൂര്യം | — തമോരൂപേണ സ്വർഭാനുനാവൃതമാദിത്യം തസ്മാൽ തമസോ മോചയിതും |
| യാഭിഃ പരി–യാഥഃ | — യുവാം പരിതോഗച്ഛഥഃ |
| (തഥാ) മന്ധാതാരം | |
| ക്ഷൈത്ര-പത്യേഷു | — തന്നാമകമൃഷിം ക്ഷേത്രപതി സംബന്ധിഷു കർമ്മസു |
| ആവതം | — അരക്ഷതം |
| (അപി ച) യാഭിഃ വിപ്രം | |
| ഭരദ്–വാജം | — മേധാവിനം തന്നാമകമൃഷിം |
| പ്ര ആവതം | — അന്നപ്രദാനേനാരക്ഷതം |
| താഭിഃ ഊതി–ഭിഃ | |
| അശ്വിനാ ഉ സു ആ ഗതം | — സുഷ്ഠു ആഗച്ഛതം |

അർത്ഥം—അല്ലയോ അശ്വികളേ, ദൂരസ്ഥാനത്തുള്ള സൂര്യനെ തമോരൂപനായ രാഹു മറച്ച് ആ ഇരുട്ടിൽ നിന്ന് (ലോകത്തെ) മോചിപ്പിയ്ക്കുവാൻ ഏതേതു രക്ഷകളാൽ നിങ്ങൾ അങ്ങ് മിങ്ങും ഗമിച്ചുവോ, അതുപോലെ മന്ധാതാവെന്ന ഋഷിയെ വയലുകളിൽ കൃഷിസംബന്ധിച്ച കർമ്മങ്ങളിൽ കാത്തുവോ, ഏതേതു രക്ഷകളാൽ മേധാവിയായ ഭരദ്വാജനെന്ന ഋഷിയെ അന്നദാനം കൊണ്ട് പാലിച്ചുവോ, ആ രക്ഷകളോടുകൂടി അശ്വികളേ, ഞങ്ങളുടെ അടുക്കലും വേണ്ടപോലെ ആഗമിച്ചാലും.

14 യാഭിർമ്മഹാമതിഥിഗ്വങ് കശോജുവം
ദിവോദാസം ശംബരഹത്യ ആവതം
യാഭിഃ പൂർഭിദ്യേ ത്രസദസ്യുമാവതം
താഭിരൂ ഷു ഊതിഭിരശ്വിനാഗതം

അന്വയം:—

(ഹേ അശ്വിനൌ,) മഹാം
അതിഥി–ഗ്വം — മഹാന്തം, അതിഥിഭിർഗ്ഗന്തവ്യം
കശഃ–ജുവം — അസുരഭീത്യാ ഉദകം പ്രവേഷ്ടും ഗന്താരം
ദിവഃ–ദാസം — ഏതൽ സംജ്ഞകം രാജർഷിം
ശംബര–ഹത്യേ — ശംബരസ്യ ഹനനേ വിഷയഭൂതേ സതി
യാഭിഃ ആവതം — ആരക്ഷതം
(അപിച) യാഭിഃ
പൂഃ–ഭിദ്യേ — പുരാണി ഭിദ്യന്തേ അസ്മിൻ ഇതി പൂർഭിദ്യഃ സംഗ്രാമഃ, തസ്മിൻ
ത്രസദസ്യും ആവതം — പുരുകുത്സസ്യപുത്രം ഋഷിം ആരക്ഷതം
താഭിഃ ഊതി–ഭിഃ
അശ്വിനാ, ഉ സു ആ ഗതം — സുഷ്ഠു ആഗച്ഛതം

അൎത്ഥം–അല്ലയോ അശ്വികളേ, മഹാനും അതിഥികാം ക്ഷ് എപ്പോഴും ചെല്ലാവുന്നവനും അസുരന്മാരെ ഭയപ്പെട്ടു വെള്ളത്തിൽ ചാടുവാൻ പോയിരുന്നവനുമായ ദിവോദാസ നെന്ന രാജൎഷിയെ, ശംബരനെന്ന അസുരനെ ഹനിച്ച യുദ്ധ ത്തിൽ, ഏതേതു രക്ഷകളാൽ കാത്തുവോ, പുരുകുത്സന്റെ മകനായ ത്രസദസ്യുവിനെ, നഗരം തകൎക്കുന്ന യുദ്ധത്തിൽ ഏതേതു രക്ഷകളാൽ പാലിച്ചുവോ, ആ രക്ഷകളോടുകൂടി അശ്വികളേ, ഞങ്ങളുടെ അടുക്കലും വേണ്ടപോലെ ആഗമി ച്ചാലും

15 യാഭിൎവ്വമ്രം വിപിപാനമുപസ്തുതം
കലിംയാഭിൎവ്വിത്തജാനിന്ദുവസ്യഥഃ
യാഭിൎവ്യശ്വ മുതപൃഥി മാവതം
താഭിരൂഷു ഊതിഭിരശ്വിനാഗതം വ 35

അന്വയം –

(ഹേ അശ്വിനൌ)
വി–പിപാനം — വിശേഷേണ പാൎത്ഥിവം രസം പിബന്തം
ഉപ–സ്തുതം വമ്രം യാഭിഃ — സമീപസ്ഥൈഃ സമ്യക്സ്തുതം, വിഖനസസ്യ പുത്രമൃഷിം യാഭിരക്ഷാഭിഃ
(തഥാ) വിത്ത–ജാനിം
കലിം — ലബ്ധഭാൎയ്യം കഞ്ചിദൃഷിം
യാഭിഃ ദുവസ്യഥഃ — രക്ഷഥഃ
ഉത വി–അശ്വം പൃഥിം — വിഗതാശ്വം വൈന്യം രാജൎഷിം
യാഭിഃ ആവതം — അരക്ഷതം
താഭിഃ ഊതി–ഭിഃ
അശ്വിനാ, ഉ സു ആ ഗതം — സുഷ്ഠു ആഗച്ഛതം

അർത്ഥം—അല്ലയോ അശ്വികളേ, ഭൂമിയിലെ വെള്ളം മാത്രം കുടിച്ചുകൊണ്ടിരുന്നവനും, അടുത്തുള്ളവരാൽ പുകഴ്ത്തപ്പെട്ടവനും വിഖനസ്സിന്റെ പുത്രനുമായ വമ്രനെന്ന ഋഷിയേയും, സഭാര്യനായ കലി എന്ന ഋഷിയെയും ഏതേതു രക്ഷകളാൽ കാത്തുവോ, പിന്നെ കതിര നഷ്ടപ്പെട്ട വേനപുത്രൻ പൃഥിയെ ഏതേതു രക്ഷകളാൽ പാലിച്ചുവോ, ആ രക്ഷകളോടുകൂടി അശ്വികളെ, ഞങ്ങളുടെ അടുക്കൽ വേണ്ടപോലെ ആഗമിച്ചാലും (ഭാഗവതത്തിലെ പൃഥുവായിരിക്കാം ഈ പൃഥി.)

16 യാഭിർന്നരാശയവേയാഭിരത്രയേ
യാഭിഃ പുരാമനവേഗാതുമീഷഥുഃ
യാഭിശ്ശാരീരാജതം സ്യൂമരശ്മയേ
താഭിരൂഷു ഊതിഭിരശ്വിനാഗതം

അന്വയം:—

ഹേ നരാ, പുരാ ശയവേ — നേതാരൌ, പൂർവ്വസ്മിൻകാലേ ഏതൽ സംജ്ഞകായ ഋഷയേ
ഗാതും — ദുഃഖാന്നിർഗ്ഗമനലക്ഷണം മാർഗ്ഗം
യാഭിഃ ഈഷഥുഃ — യുവാം വാഞ്ഛിതവന്തൌ, കൃതവന്തൌ
(തഥാ) അത്രയേ — ശതദ്വാരേ യന്ത്രഗൃഹേ പീഡ്യമാനായ ശീതകരണലക്ഷണം ഗാതും
യാഭിഃ (ഊതിഭിഃ) — യുവാം കൃതവന്തൌ
(തഥാ) മനവേ — ഏതന്നാമ്നേരാജർഷയേ യവവാപനാദിരൂപം ദാരിദ്ര്യനിർഗ്ഗമനഹേതും ഗാതും
യാഭിഃ (ഊതിഭിഃ) — യുവാം കൃതവന്തൌ
(അപിച) സ്യൂമ–രശ്മയേ — ഏതൽ സംജ്ഞകായ ഋഷയേ
യാഭിഃ ശാരീഃ — ശരോനാമ വേണുവിശേഷഃ തദ്വികാരഭൂതാ ഇഷ്വഃ
ആജതം — ശത്രൂൻ പ്രതിപ്രേരയതം
താഭിഃ ഊതി–ഭിഃ
അശ്വിനാ ഉ സു ആ ഗതം — സുഷ്ഠു ആഗച്ഛതം

അത്ഥം—അല്പയോ നേതാക്കളേ, പണ്ട് ശയു എന്ന ഋഷിക്ക് കഷ്ടപ്പാടിൽ നിന്ന് ഏതേതുരക്ഷകളാൽ പോംവഴി ഉണ്ടാക്കികൊടുത്തുവോ, നൂറ് തുളകളുള്ള യന്ത്രഗൃഹത്തിൽ അസുരന്മാരാൽ വേവേല്പിയ്ക്കപ്പെട്ട അത്രിയ്ക്ക് തണുപ്പിയററുന്ന മഞ്ഞുനീരാൽ പൊറുതി ഏതേതു രക്ഷകളാൽ ഉണ്ടാക്കിയോ, അതുപോലെ മനുവെന്ന രാജഷിയ്ക്ക് യവം വിതച്ച് ദാരിദ്ര്യം അകററാനുള്ള വഴി (നാട്ടിൽ കൃഷിചെയ്തു ദാരിദ്ര്യം നീക്കാനുള്ള വഴി) ഏതേതു രക്ഷകളാൽ നിമ്മിച്ചുവോ, കൂടാതെ സ്യൂമരശ്മി എന്ന ഋഷിയ്ക്കു ഏതേതു രക്ഷകളാൽ ശരം എന്ന പേരുള്ള ഓടയുടെ അമ്പുകാം ശത്രുക്കൾക്ക് നേക്കയെപ്പാൻ സാധിപ്പിച്ചുവോ, ആ രക്ഷകളോടുകൂടി അശ്വികളേ, ഞങ്ങളുടെ അടുക്കൽ വേണ്ടപോലെ ആഗമിച്ചാലും.

17 യാഭിഃ പഠ്വാ ജഠരസ്യമജ്മന്നാ
ഗ്നിന്നാദീദേച്ചിത ഇദ്ധോ അജ്മന്നാ
യാഭിശ്ശര്യാതമവഥോ മഹാധനേ
താഭിരൂഷു ഊതിഭിരശ്വിനാഗതം

അന്വയം—

(ഹേ അശ്വിനൌ,)

| | |
|---|---|
| ജഠരസ്യ | — ജാരോപലക്ഷിതസ്യ ശരീരസ്യ |
| മജ്മനാ | — ബലേനയുക്തസ്സൻ |
| പഠ്വാ അജ്മൻ | — ഏതൽ സംജ്ഞകഃ ഋഷിഃ അജ്മനി, സംഗ്രാമേ |
| ചിതഃ ഇദ്ധഃ അഗ്നിഃ ന | — കാഷ്ഠൈരഭിചിതഃ യജ്ഞഗൃഹേ ഋത്വിഗ്ഭിഃ പ്രജ്വലിതഃ അഗ്നിര്യഥാ പ്രകാശതേ തദ്വൽ |
| യാഭിഃ ആ അദീദേദ് | — സമന്താൽ ആദീപ്യത |
| (അപിച) ശര്യാതം | — ഇന്ദ്രേണ സഹസ്പദ്ധമാനം മാനവം |

മഹാ-ധനേ — മഹതാം ധനോപേതേ,
സംഗ്രാമേ
യാഭിഃ അവഥഃ — രക്ഷഥഃ
താഭിഃ ഊതി-ഭിഃ
അശ്വിനാ ഉ സു ആ ഗതം — സുഷ്ഠു ആഗച്ഛതം

അർത്ഥം—അല്ലയോ അശ്വികളേ, നല്ല ശരീരബലമുള്ള പാഠ്വാവെന്ന ഋഷി യുദ്ധത്തിൽ ഏതേതു രക്ഷകളാൽ, ഋത്വിക്കുകളാൽ യാഗശാലയിൽ മേലേറി കൂട്ടികത്തിച്ച തീ പ്രകാശിക്കുന്ന പോലെ നിറച്ചും പ്രകാശിച്ചുവോ, (അടക്കാൻ വയ്യാത്തവനായി നിന്നുവോ,) കൂടാതെ വളരെ ധനവിഷയമുൾപ്പെട്ട യുദ്ധത്തിൽ ഇന്ദ്രനോട് സ്പർദ്ധിക്കുന്ന ശര്യാതനെന്ന മനുഷ്യനെ ഏതേതു രക്ഷകളാൽ കാത്തുവോ, ആ രക്ഷകളോടുകൂടി അശ്വികളേ, ഞങ്ങളുടെ അടുക്കൽ വേണ്ടപോലെ ആഗമിച്ചാലും.

18 യാഭിരങ്ഗിരോമനസാ നിരണ്യഥോ
ഗ്രങ്ഗച്ഛഥോവിവരേഗോഅർണ്ണസഃ
യാഭിർമ്മനും ശൂരമിഷാസമാവതം
താഭിരൂഷു ഊതിഭിരശ്വിനാഗതം

അന്വയം:—

(ആത്മാനം സംബോധ്യസ്തുതാവൃഷിം പ്രേരയതി)
ഹേ അംഗിരഃ — അംഗിരോഗോത്രജാത
(ത്വമശ്വിനൌ സ്തുഹി)
(ഹേ അശ്വിനൌ,)
മനസാ — മനനീയേന സ്തോത്രേണ
(പ്രീതൌസന്തൌ യുവാം)
യാഭിഃ നി-രണ്യഥഃ — നിതരാം സ്തോതൄൻ രമയഥഃ
(തഥാ) ഗോ-അർണ്ണസഃ — ഗോരൂപസ്യാർണീയസ്യ
ധനസ്യ പണിഭിർഗ്ഗുഹായാം
നിഹിതസ്യ

| | |
|---|---|
| വി–വരേ | — വിവരണേ, ഗുഹാദ്വാരസ്യോൽഘാടനേന പ്രകാശേന നിമിത്തഭൂതേസതി |
| (യാഭിരൂതിഭിസ്സഹ യുവാം) അഗ്രം ഗച്ഛഥഃ | — സർവ്വേഭ്യോ ദേവേഭ്യഃ പുരസ്താൽ ഗച്ഛഥഃ |
| (അപി ച) ശൂരം മനും | — വീര്യവന്തം മനും |
| ഇഷാ | — പൃഥിവ്യാമുപ്തേനയവാദി ധാന്യരൂപേണാന്നേന |
| യാഭിഃ സം–ആവതം | — സമ്യഗാരക്ഷതം |
| താഭിഃ ഊതി–ഭിഃ | |
| അശ്വിനാ, ഉ സു ആ ഗതം | — സുഷ്ഠു ആഗച്ഛതം |

അർത്ഥം—ആദ്യം ആത്മാവിനെ സംബോധനം ചെയ്തു് ഋഷി (ആംഗിരസനായ കണ്വൻ) സ്തുതിയ്ക്കു് പ്രേരിപ്പിക്കുന്നു.
അല്ലയോ അംഗിരോഗോത്രജാത, അശ്വികളെ സ്തുതിക്കുക. (എന്നി അപ്രകാരം സ്തുതിക്കുന്നു) അല്ലയോ അശ്വികളേ, ആലോചനാമൃതങ്ങളായ സ്തോത്രങ്ങളാൽ സന്തോഷിച്ച നിങ്ങൾ, ഏതേതു രക്ഷകളാൽ സ്തോതാക്കളെ രമിപ്പിച്ചുവോ, അതുപോലെ പണികളെന്ന അസുരരാൽ പശുക്കളെന്ന ധനം ഗുഹയിൽ ഒളിപ്പിയ്ക്കപ്പെട്ടതു് ഗുഹയുടെ വാതിൽ തുറന്നു് പ്രകാശിച്ചപ്പോൾ എല്ലാ ദേവന്മാരെക്കാളും മുമ്പു് അവിടെ എത്തിയോ, വീര്യവാനായ മനുവിനെ ഭൂമിയിൽ വിതച്ച യവം തൊട്ട ധ്യാനങ്ങളായ അന്നത്താൽ, ഏതേതു രക്ഷകളാൽ കാത്തുവോ, ആ രക്ഷകളോടുകൂടി അശ്വികളേ, ഞങ്ങളുടെ അടുക്കൽ വേണ്ടപോലെ ആഗമിച്ചാലും.

19 യാഭിഃ പത്നീർവിമദായ്ന്യൂഹഥു
രാഘവായാഭിരരുണീരശിക്ഷതം
യാഭിസ്സുദാസ ഊഹഥുസ്സുദേവ്യം
താഭിരൂഷു ഊതിഭിരശ്വിനാഗതം

അന്വയം:—

(ഹേ അശ്വിനൌ,)
വി-മദായ — ഏതന്നാമ്നേ ഋഷയേ
യാഭിഃ പത്നീഃ — ഭാര്യാം പുരുമിത്രസ്യ ദുഹിതരം
നി-ഊഹഥുഃ ഘ — നിതരാം യുവാം
പ്രാപിതവന്തൌഹി

(തഥാ) വാ
യാഭിഃ അരുണീഃ — അഥവാ അരുണവർണ്ണാഗാഃ
ആ അശിക്ഷതം — ആഭിമുഖ്യേന അദത്തം
(തഥാ) സു-ദാസേ — പിജവനപുത്രായ കല്യാണ
ദാനായ രാജ്ഞേ
സു-ദേവ്യം — പ്രശസ്തം (ധനം)
യാഭിഃ ഊഹഥുഃ — പ്രാപിതവന്തൌ
താഭിഃ ഊതി-ഭിഃ
അശ്വിനാ ഉ സു ആ ഗതം — സുഷ്ഠു ആഗച്ഛതം

അർത്ഥം—അല്ലയോ അശ്വികളേ, ഏതേതു രക്ഷകളാൽ നിങ്ങാം വിമദനെന്ന ഋഷിക്ക് ഭാര്യയായി പുരുമിത്രന്റെ മകളെ പ്രാപിപ്പിച്ചുവോ, അല്ലങ്കിൽ ഏതേതു രക്ഷകളാൽ അദ്ദേഹത്തിന്ന് ചുകന്ന പൈക്കളെ നേരിട്ടു കൊടുത്തുവോ, പിജവനപുത്രനായ സുദാസ്സെന്ന ദാനശീലനായ രാജാവിന്ന് പ്രശസ്തമായ ധനം ഏതേതു രക്ഷകളാൽ എത്തിച്ചുവോ, ആ രക്ഷകളോടുകൂടി അശ്വികളേ, നിങ്ങാം ഞങ്ങളുടെ അടുക്കൽ വേണ്ട പോലെ ആഗമിച്ചാലും

20 യാഭിശ്ശന്താതീ ഭവഥോ ദദാശുഷേ
ഭുജ്യം യാഭിരവഥോ യാഭിരധ്രിഗും
ഓമ്യാവതീം സുഭരാമൃതസ്തുഭം
താഭിരൂഷു ഊതിഭിരശ്വിനാഗതം വ. 36

അന്വയം:—

(ഹേ അശ്വിനൌ,)

ദാശുഷേ — ഹവീംഷിദത്തവതേ യജമാനായ

യാഭിഃ ശം—താതീ ഭവഥഃ — സുഖസ്യ കത്താരൌ ഭവഥഃ

യാഭിഃ ഭുജ്യം അവഥഃ — തുഗ്രസ്യപുത്രം

യാഭിഃ അധ്രി—ഗും,

ഋത—സ്തുഭം — ഏതന്നാമാനൌ ഋഷീ

ഓമ്യാ—വതീം സു—ഭരാം — സുഖയുക്താം സുഖേന ഭരണീയാം തുഷ്ടം. (യാഭിരൂതിഭിഃ പ്രാപയഥഃ)

താഭിഃ ഊതി—ഭിഃ

അശ്വിനാ ഉ സു ആ ഗതം — സുഷ്ഠു ആഗച്ഛതം

അത്ഥം—അല്ലയോ അശ്വികളേ, ഹവിസ്സേകുന്ന യജമാനന്നു് ഏതേതു രക്ഷകളാൽ നിങ്ങൾ സുഖപ്രദന്മാരായി ഭവിക്കുന്നുവോ, തുഗ്രന്റെ മകൻ ഭുജ്യുവിനെ ഏതേതു രക്ഷകളാൽ കാത്തുവോ, അധ്രിഗു, ഋതസ്തുപ്പ് എന്നിവരെയും ഏതേതു രക്ഷകളാൽ സുഖയുക്തവും സുക്ഷിക്കാവുന്നതുമായ അന്നം പ്രാപിപ്പിച്ചുവോ, ആ രക്ഷകളോടുകൂടി അശ്വികളേ, ഞങ്ങളുടെ അടുക്കൽ വേണ്ടപോലെ ആഗമിച്ചാലും. (അധ്രിഗു, ദേവന്മാരുടെ രണ്ടു ശമിതാക്കളിൽ ഒരുവനാകുന്നു.)

21 യാഭിഃ കൃശാനുമസനേ ദുവസ്യഥോ—
ജവേയാഭിര്യൂനോ അർവന്തമാവതം
മധുപ്രിയം ഭരഥോയൽ സരഡ്ഭ്യ
സ്താഭിരൂഷു ഊതിഭിരശ്വിനാഗതം

അന്വയം:—

കൃശാനും അസനേ — സോമപാലേഷു ഏകം, സംഗ്രാമേ

(ഹേ അശ്വിനൌ,)

യാഭിഃ ദുവസ്യഥഃ — രക്ഷഥഃ

(തഥാ) യാഭിഃ ജവേ — വേഗേ പ്രവൃത്തം
യുനഃ അർവ്വന്തം — തരുണസ്യ പുരുകുത്സസ്യ അശ്വം
ആവതം — അരക്ഷതം
(അപിച) യത് മധു — ക്ഷൌദ്രം
പ്രിയം — സർവ്വേഷാമനുകൂലം (തത്)
സരഡ്-ഭ്യഃ — മധുമക്ഷികാഭ്യഃ യാഭിഃ ച ഊതിഭിഃ
ഭരഥഃ — സമ്പാദയഥഃ
താഭിഃ ഊതി-ഭിഃ
അശ്വിനാ ഉ സു ആ ഗതം — സുഷ്ഠു ആഗച്ഛതം

അർത്ഥം—സോമപാലന്മാരിൽ ഒരുവനായ കൃശാനുവിനെ, അല്ലയോ അശ്വികളേ, യുദ്ധത്തിൽ ഏതേതു രക്ഷകളാൽ കാത്തുവോ, ചെറുപ്പക്കാരനായ പുരുകുത്സന്റെ വേഗവത്തായ കുതിരയെ ഏതേതു രക്ഷകളാൽ കാത്തുവോ, മധുരമായ യാതൊരു തേൻ എല്ലാവർക്കും പ്രിയമാണോ അതിനെ തേനീച്ചകളിൽ നിന്നു് ഏതേതു രക്ഷകളാൽ നേടിയോ, ആ രക്ഷകളോടുകൂടി അശ്വികളേ, നിങ്ങൾ ഞങ്ങളുടെ അടുക്കൽ വേഗംപോലെ ആഗമിച്ചാലും.

22 യാഭിർന്നരങ്ഗോഷുയുധന്നൃഷാഹ്യേ
ക്ഷേത്രസ്യസാതാതനയസ്യ ജിന്വഥഃ
യാഭീരഥാँ അവഥോയാഭിരർവ്വത
സ്താഭിരുഷു ഊതിഭിരശ്വിനാഗതം

അന്വയം:—

(ഹേ അശ്വിനൌ,)
ഗോഷു-യുധം — ഗോവിഷയം യുദ്ധം കുർവ്വന്തം
നരം — യജ്ഞസ്യനേതാരം യജമാനം
യാഭിഃ നൃ-സഹ്യേ
ജിന്വഥഃ — നൃഭിസ്സോഢവ്യേ സംഗ്രാമേ പ്രീണയഥഃ, രക്ഷഥഃ

(തഥാ) ക്ഷേത്രസ്യ
തനയസ്യ — ഗൃഹാദിരൂപസ്യ ധനസ്യ
സാതാ യാഭിഃ — സാതയേ സംഭജനാർത്ഥം, യജമാനം രക്ഷഥഃ
യാഭിഃ രഥാൻ — യജമാനാനാം രഥാൻ രക്ഷഥഃ
(തദീയാൻ) അർവ്വതഃ — അശ്വാംശ്ചയാഭിഃ
അവഥഃ — രക്ഷഥഃ
താഭിഃ ഊതി–ഭിഃ
അശ്വിനാ, ഉ സു ആ ഗതം — സുഷ്ഠു ആഗച്ഛതം

അർത്ഥം:–അല്ലയോ അശ്വികളേ, പശുക്കൾക്കുവേണ്ടി യുദ്ധം ചെയ്യുന്ന യജ്ഞനേതാവായ യജമാനനെ ഉഗ്രമായ യുദ്ധത്തിൽ ഏതേതു രക്ഷകളാൽ കാത്തുവോ, ഗൃഹാദിരൂപമായ ധനം നേടുവാൻ യജമാനനെ ഏതേതു രക്ഷകളാൽ കാത്തുവോ, ഏതേതു രക്ഷകളാൽ യജമാനന്മാരുടെ തേരുകളെ കാത്തുവോ, ആ രക്ഷകളോടുകൂടി അശ്വികളേ, ഞങ്ങളുടെ അടുക്കൽ വേണ്ടപോലെ ആഗമിച്ചാലും.

23 യാഭിഃ കഥ്സമാർജ്ജുനേയം ശതക്രതു
പ്രതുർവ്വീതിംപ്രച ദഭീതിമാവതം
യാഭിർധ്വസന്തിം പുരുഷന്തിമാവതം
താഭിരൂഷു ഊതിഭിരശ്വിനാഗതം

അന്വയം:–

ഹേ ശതക്രതൂ, — ബഹുവിധ കർമ്മാണാവശ്വിനൗ,
ആർജ്ജുനേയം — അർജ്ജുനസ്യ, ഇന്ദ്രസ്യ പുത്രം
കഥ്സം യാഭിഃ പ്ര
ആവതം — പ്രകർഷേണാരക്ഷതം
(തഥാ) തുർവ്വീതിം ദഭീതിം ച (യാഭിരൂതിഭിഃ)
പ്ര (ആവതം) — ആരക്ഷതം

(യൽ പ്രാൎത്ഥിതം) തൽ നഃ
മിത്രഃ വരുണഃ അദിതിഃ
സിന്ധുഃ പൃഥിവീ ഉത ദ്യൗഃ
മമഹന്താം — പൂജയന്താം

അൎത്ഥം—അല്ലയോ അശ്വികളേ, പകലിരവുകളിൽ സ്തോതാക്കളായ ഞങ്ങളെ എമ്പാടും രക്ഷിച്ചാലും. അതുപോലെ കേടുപററാത്ത ഭാഗ്യങ്ങളാൽ, ഭാഗ്യനിദാനങ്ങളായ ധനങ്ങളാൽ ഞങ്ങളെ രക്ഷിച്ചാലും. ഈ പ്രാൎത്ഥനയെ മിത്രനും വരുണനും അദിതിയും സിന്ധുവും പൃഥിവിയും ദ്യോവും മാനിയ്ക്കട്ടെ.

# അധ്യായ പീഠിക

## അഷ്ടകം–1 അധ്യായം–8

1–മുതൽ 4 കൂടി വർഗ്ഗങ്ങരം ഉഷോദേവതാകം. 5–6 വർഗ്ഗങ്ങരം രുദ്രസൂക്തങ്ങളിൽ പെട്ടതാണ്. അതിൽ ഉപാസകന്ന് വേണ്ടിയല്ലാതെ ഗ്രാമത്തിന്ന്, സമുദായത്തിന്ന് വേണ്ടിയ പ്രാത്ഥനയും സ്പഷ്ടമായി കാണുന്നു. 7–ാം വർഗ്ഗം സൌരമന്ത്രങ്ങളിൽ പെട്ടതാണ്. ''സൂര്യ ആത്മാ ജഗതസ്തസ്ഥുഷശ്ച'' (സൂര്യൻ ചരാചരങ്ങരംക്കാത്മാവാകുന്നു, എന്ന) പ്രാകൃതികവും ആധ്യാത്മികവുമായ തത്വം ഇതിൽ കാണാം. ഇതിൽ ഒന്നാമത്തെ മന്ത്രം എല്ലാ ഹോമങ്ങരംക്കും ആഹുതിയ്ക്കുപയോഗിയ്ക്കുന്നതാണ്. 8 മുതൽ 23 കൂടി വർഗ്ഗങ്ങരം ആശ്വിനങ്ങളാണ്. അശ്വികളുടെ നാനാവിധങ്ങളായ അത്ഭുതകർമ്മങ്ങളെ വിവരിയ്ക്കുന്നു. പല കഥാ സൂചനകളുമുണ്ട്: ച്യവനന്ന് നവയൌവ്വനം വീണ്ടും കൊടുത്തതും വിശ്പല എന്ന സ്ത്രീയ്ക്ക് മുറിഞ്ഞ കാലിന്ന് പകരം ഇരുമ്പുകാൽ വെച്ചുകൊടുത്തതും പേറുമാറിയ പശുവിനെ പ്രസവിപ്പിച്ചതും മററും ഇവയിൽ പെടുന്നു. 24–25–26 കളിൽ ഇന്ദ്രൻ ദേവതാ.

അഷ്ടകം1–അധ്യായം 8, വർഗ്ഗം 1–2–3–4 ആംഗിരസഃ കഥ്സഃ ഋഷിഃ ത്രിഷ്ടുപ്ഛന്ദഃ ഉഷാദേവതാ.

1 ഇദം ശ്രേഷ്ഠംജ്യോതിഷാംജ്യോതിരാഗാ
ച്ചിത്രഃ പ്രകേതോ അജനിഷ്ടവിഭ്വാ
യഥാ പ്രസൂതാസവിതുസ്സവായ്
ഏവാരാത്ര്യുഷസേ യോനിമാരൈക്

അന്വയം:–

| | |
|---|---|
| ജ്യോതിഷാം | — ദ്യോതമാനാനാം ഗ്രഹനക്ഷത്രാദീനാം മദ്ധ്യേ |
| ഇദം ജ്യോതിഃ ശ്രേഷ്ഠം | — ഉഷ ആഖ്യം ജ്യോതിഃ പ്രശസ്യതമം |

*–6

(നക്ഷത്രാദികം ജ്യോതിഃ സ്വാത്മാനമേവപ്രകാശയതി. ചന്ദ്ര സൂര്യാദ്യ പൃന്ന്യൽ പ്രകാശയതി തഥാപി നവിസ്പഷ്ട പ്രകാശഃ ഔഷസംജ്യോതിഃ യുഗപദേവ സർവ്വസ്യ ജഗതഃ പ്രകാശകം.)

(താദൃശം ജ്യോതിഃ)
ആ അഗാൽ — പൂർവ്വസ്യാംദിശി ആഗമൽ
(ആഗതേ ച തസ്മിൻ)
ചിത്രഃ പ്ര–കേതഃ — ചായനീയഃ അന്ധകാരാവൃതസ്യ ജഗതഃ പ്രജ്ഞാപകഃ
(തദീയോ രശ്മിഃ) വി–ഭോ — വിഭുഃ, വ്യാപ്തസ്സൻ
അജനിഷ്ട — പ്രാദുരഭൂൽ
(കിഞ്ച) യഥാ രാത്രീ
സവിതുഃ — രാത്രിഃ സ്വയം സൂര്യ സകാശാൽ
പ്ര–സൂതാ — ഉൽപന്നാ, സൂര്യോഹി അസ്തംഗച്ഛൻ രാത്രിം ജനയതി
(രാത്രിരപി) ഏവ
ഉഷസേ സവായ — ഏവമേവ ഉഷസഃ ഉൽപത്തയേ
യോനിം അരൈക് — സ്ഥാനമാരേചിതവതീ, കല്പിതവതീ

അർത്ഥം—വിളങ്ങുന്ന ഗ്രഹനക്ഷത്രാദി ജ്യോതിസ്സുകളുടെ ഇടയിൽ ഉത്ഭവിക്കുന്ന ഈ ജ്യോതിസ്സ് ഏററവും പുകഴ്ന്നതാകുന്നു. (നക്ഷത്രാദി ദീപ്തികൾ തങ്ങളെ മാത്രമേ പ്രകാശിപ്പിക്കുന്നുള്ളൂ. ചന്ദ്രനാകട്ടെ പ്രകാശകരനെങ്കിലും സ്പഷ്ടശോഭനല്ല. ഉഷസ്സിൻെറ പ്രകാശം ഒരേ സമയത്തു ജഗത്തിനെ മുഴുവൻ തെളിയിക്കുന്നു.) അപ്രകാരമുള്ള 6 ജ്യോതിസ്സ് കിഴക്കേദിക്കിലെത്തിക്കഴിഞ്ഞു അവിടെ എത്തിയ ആ ജ്യോതിസ്സിൽ, മനോഹരവും, ജഗത്തിനെ മുഴുവൻ തെളിച്ചു കാട്ടിക്കൊടുക്കുന്നതുമായ രശ്മി എമ്പാടും വ്യാപിച്ച് പുറത്തുവന്നിരിക്കുന്നു. കൂടാതെ, രാത്രി എങ്ങിനെ സൂര്യങ്കൽ നിന്നുളവായോ, (സൂര്യൻ അസ്തമിക്കുമ്പോഴാം രാത്രിയെ ജനിപ്പിക്കുന്ന സൂര്യൻ മറഞ്ഞില്ലെങ്കിൽ രാത്രി പിറക്കുകയില്ലല്ലോ ) അതുപോലെ രാത്രി അനന്തരയാമത്തിൽ ഉഷസ്സിൻെറ ഉൽപത്തിക്കായി തൻെറ സ്ഥാനം ഒഴിഞ്ഞ്കൊടുത്തവളായി. (അന്യത്ര സൂര്യൻ രാത്രിയുടെ മകനാണെന്ന് കല്പിച്ചിരിക്കുന്നു.)

2 രുശദ്വത്സാരുശതീശ്വേത്യാഗാ
ദാരൈഗു കൃഷ്ണാസദനാന്യസ്യാഃ
സമാനബന്ധൂ അമൃതേ അനൂചീ
ദ്യാവാവർണ്ണഞ്ചരത ആമിനാനേ

അന്വയം:—

| | |
|---|---|
| രുശതീ, ശ്വേത്യാ | — ദീപ്താ, ശ്വേതവർണ്ണാ (ഉഷാഃ) |
| രുശൽ-വത്സാ | — ദീപ്തസൂര്യഃ വത്സോയസ്യാഃ സാ (യഥാമാതുസ്സമീപേ വത്സസ്സഞ്ചരതി, ഏവമുഷസസ്സമീപേ സൂര്യസ്യാവസ്ഥാനാൽ തദ്വത്സത്വം) |
| ആ അഗാൽ | — ആഗതവതീ |
| അസ്യാഃ കൃഷ്ണാ സദനാനി | |
| അരൈക് ഉ | — ഉഷസഃ കൃഷ്ണവർണ്ണാരാത്രിഃ സ്വകീയാനി അല്പയാമ ലക്ഷണാനി സ്ഥാനാനി, ആരേചിതവതീച |
| (ഏതേരാത്ര്യുഷസൌ) | |
| സമാന-ബന്ധൂ | — സമാനേനൈകേന സൂര്യാഖ്യേന ബന്ധുനായുക്തേ |
| അമൃതേ | — മരണരഹിതേ (കാലാത്മകതയാ നിത്യത്വാൽ) |
| അനൂചീ | — അനുഞ്ചന്ത്യൌ, പ്രഥമം രാത്രിഃ പശ്ചാദുഷാഃ, ഇതിക്രമേണ ഗച്ഛന്ത്യൌ |
| വർണ്ണം ആ—മിനാനേ | — സർവ്വേഷാം പ്രാണിനാം രൂപം ജരയന്ത്യൌ |
| ദ്യാവാ ചരതഃ | — ദ്യോതമാനേ പ്രതിദിവസമാവർത്തേതേ |

അർത്ഥം—വെളുത്തുമിന്നുന്ന ഉഷസ്സ് പ്രകാശവാനായ സൂര്യനാകുന്ന കുട്ടിയോടുകൂടി (അമ്മയുടെ അടുക്കൽ കുട്ടി എന്നപോലെ ഉഷസ്സിന്റെ അടുക്കൽ സൂര്യന്റെ നില്പാൽ) വന്നുചേർന്നുവല്ലൊ ആ ഉഷസ്സിന്ന് കറുത്ത രാത്രി തന്റെ ഒടുക്കത്തെ യാമത്തിന്റെ പകുതിസ്ഥാനം ഒഴിഞ്ഞുകൊടുത്തു ഈ രാത്ര്യുഷസ്സുകൾ സൂര്യനാകുന്ന പൊതുബന്ധുവോടുകൂടിയവരായി, വിനാശരഹിതമായ നിത്യത്വത്താൽ ഒന്നിന്നു പിന്നാലെ ഒന്നായി (രാത്രി, ഉഷസ്സ്, വീണ്ടും രാത്രി, ഉഷസ്സ് എന്നിങ്ങനെ ക്രമത്തിൽ) എല്ലാ പ്രാണികളുടേയും ശരീരത്തെ (ദിവസം പ്രതി) ജരിപ്പിച്ചുകൊണ്ട് (വാർദ്ധക്യമിയററികൊണ്ട്, ക്ഷീണിപ്പിച്ചുകൊണ്ട്, മരണത്തോടടുപ്പിച്ചുകൊണ്ട്) പ്രകാശവതികളായി ആവർത്തിച്ചു ചരിയ്ക്കുന്നു

3 സമാനോ അധ്വാസ്വസ്രോരനന്ത
സ്തമന്യാന്യാചരതോ ദേവശിഷ്ടേ
നമേഥേതേനതസ്ഥതുസ്സുമേകേ
നക്തോഷാസാസമനസാവിരൂപേ

അന്വയം —

| | |
|---|---|
| സ്വസ്രോഃ | — ഭഗിന്യോഃ, രാത്ര്യുഷസോഃ |
| അധ്വാ സമാനഃ | — മാർഗ്ഗ ഏകഏവ, ആകാശമാർഗ്ഗേണ ഉഷാഃ നിർഗ്ഗച്ഛതിരാത്രിശ്ച |
| (സമാർഗ്ഗഃ) അനന്തഃ | — അവസാനരഹിതഃ |
| തം (മാർഗ്ഗം) ദേവശിഷ്ടേ | — ദേവേന ദ്യോതമാനേന സൂര്യേണ അനുശിഷ്ടേ ശിക്ഷിതേ സത്യൌ |
| അന്യാ-അന്യാ ചരതഃ | — ഏകൈകാനുഗച്ഛതഃ |
| (അപിച) സുമേകേ | — ശോഭനമേഹനേ, സർവ്വേഷാമുൽപാദകത്വാൽ ശോഭനപ്രജനനേ |

നക്തോഷസാ — രാത്രിരുഷാശ്ച
വി-രൂപേ — തമഃ പ്രകാശലക്ഷണാഭ്യാം വിരുദ്ധരൂപാഭ്യാം യുക്തേ
(അപി) സ-മനസാ — സമാനമനസ്കേ ഐകമത്യം പ്രാപ്തേസത്യൌ
ന മേഥേതേ — പരസ്പരംനഹിംസ്തഃ
(തഥാ) ന തസ്ഥതുഃ — ക്വചിദപിനതിഷ്ഠതഃ സർവ്വദാ ലോകാനുഗ്രഹാർത്ഥം ഗച്ഛതഃ

അർത്ഥം-സഹോദരിമാരായ രാത്ര്യുഷസ്സുകളുടെ മാർഗ്ഗം (വിന്നുപോകുന്ന വഴി) ഒന്നാകുന്നു ആ മാർഗ്ഗം അതിരററതാകുന്നു. ആ മാർഗ്ഗത്തിലൂടെ പ്രകാശിയ്ക്കുന്ന സൂര്യനാൽ അനുശാസിയ്ക്കപ്പെട്ടു്, അവർ ഒററയ്ക്കൊററയ്ക്കു് (മാറിമാറി) ചരിയ്ക്കുന്നു. കൂടാതെ ശോഭനങ്ങളായ ഉൽപാദനേന്ദ്രിയങ്ങളോടുകൂടിയ (ഭുവനത്തിലെല്ലാമുൽപാദിപ്പിയ്ക്കുന്നതു് അവരാണല്ലൊ ) രാത്ര്യുഷസ്സുകൾ ഇരുട്ടും വെളിച്ചവുമാകുന്ന ഭിന്നരൂപങ്ങളോടുകൂടിയവരെങ്കിലും, ഏകമനസ്സോടുകൂടിയവരായി, ഐകമത്യവതികളായി വർത്തിച്ചു് പരസ്പരമൊരിക്കലും ഹിംസിയ്ക്കുന്നില്ല (കൂട്ടുകാരിയുടെ വഴിമുടക്കിയോ മറേറാ) എവിടേയും നില്ക്കുന്നില്ല. എപ്പോഴും ലോകാനുഗ്രഹത്തിന്നായി ചരിക്കുന്നു.

4 ഭാസ്വതീനേത്രീസൂനൃതാനാ

മചേതിചിത്രാവിദുരോന ആവഃ

പ്രാർപ്യാജഗദ്വ്യുനോരായോ അഖ്യ

ദുഷാഅജീഗർഭുവനാനിവിശ്വാ

അന്വയം:-

ഭാസ്വതീ — വിശിഷ്ട പ്രകാശനയുക്താ
സൂനൃതാനാം നേത്രീ — വാചാം ഉല്പാദയിത്രീ
അചേതി — അസ്മാഭിഃ അജ്ഞായി
ചിത്രാ (സാ) നഃ ദുരഃ — അസ്മാകം തമസാതിരോഹിതാനി ദ്വാരാണി
വി ആവഃ — വ്യവൃണോൽ

(യഥാസ്മാഭിർദൃശ്യന്തേ തഥാതമോനിവാര്യ പ്രകാശയതി)
(അപിച) ജഗൽ

| | |
|---|---|
| പ്ര-അപ്പ്യ | — സർവ്വം ഭുവനം പ്രകാശം ഗമയിത്വാ |
| നഃ രായഃ | — അസ്മാകം ധനാനി |
| വി അഖ്യൽ ഉ | — വിശിഷ്ടപ്രകാശനയുക്താന്യകരോൽ |

(സൈഷാ) ഉഷാഃ വിശ്വാ

| | |
|---|---|
| ഭുവനാനി | — സർവ്വാണിഭൂതജാതാനിതമസാ തിരോഹിതത്വേന അവിദ്യമാനകല്പാനി |
| അജീഗഃ | — ഉൽഗിരതി, സ്വമുഖാന്നിർഗ്ഗമയതി |

(സ്വകീയേന പ്രകാശേന തമോനിസ്സാര്യ പുനരുല്പന്നാനീവ കരോതി)

അർത്ഥം—ഏറ്റവും പ്രകാശിയ്ക്കുന്നവളും വാക്കുകളുല്പാദിപ്പിയ്ക്കുന്നവളും (പ്രഭാതത്തിലാണല്ലൊ പശുപക്ഷിമൃഗാദികളും മനുഷ്യരും ഉലകത്തെ ശബ്ദായമാനമാക്കുന്നതു്) ആയ ഉഷസ്സ് നമ്മളാൽ അറിയപ്പെടുന്ന മനോഹാരിണിയായ അവരം ഇരുട്ടുമൂടിയ നമ്മുടെ പടിവാതിലുകരം തുറക്കുന്നു (നമുക്ക് എല്ലാം കാണത്തക്കവിധം ഇരുട്ടകററി തെളിയിയ്ക്കുന്നു ) ഭുവനത്തിൽ മുഴവൻ വെളിച്ചം പരത്തി നമ്മുടെ ധനങ്ങളെ (കൃഷി, ഗൃഹം മുതലായവയെ) പ്രകാശിപ്പിയ്ക്കുന്നു. ആ ഉഷസ്സ് ഇരുട്ട ബാധിച്ച്, ഇന്നില്ലാതെന്നറിയാതായിരുന്ന എല്ലാ ഭൂതജാതങ്ങളെയും സ്വമുഖത്തിൽ നിന്നു് (വായകൊണ്ടു് തുപ്പുന്നപോലെ) പുറത്തുകൊണ്ടുവരുന്ന സ്വന്തം പ്രകാശം കൊണ്ടു് ഇരുട്ടകററി വീണ്ടും സൃഷ്ടിച്ചപോലെ തെളിയിയ്ക്കുന്നു.

5 ജിഹ്മശ്യേ ൩ ചരിതവേമഘോ
ന്യാഭോഗയ ഇഷ്ടയേ രായ ഉത്വം
ദഭ്രം പശ്യദ്ഭ്യ ഉർവ്വിയാ വിചക്ഷ
ഉഷാ അജീഗർഭുവനാനി വിശ്വാ വ. 1

അന്വയം:—

| | |
|---|---|
| മഘോനീ | — ധനവതീ (ഉഷാഃ) |
| ജിഹ്മ—ശ്യേ | — വക്രം ശയാനായ പുരുഷായ |
| ചരിതവേ | — ചരിതും, ശയനാദുത്ഥായ സ്വാപേക്ഷിതം പ്രതിഗന്തും വ്യുച്ഛന്തീവേതി |
| ത്വം ആ—ഭോഗയേ | — ഏകം പ്രതി ആഭോഗ്യായ, ശബ്ദാദിവിഷയാൎത്ഥം തഥാ അപരം പ്രതി |
| ഇഷ്ടയേ | — യാഗാൎത്ഥം തഥാ അന്യം പ്രതി |
| രായേ ഉ | — ധനാൎത്ഥം ച, വ്യുച്ഛന്തീ |
| (അപിച) ഭദ്രം | |
| പശ്യൽ—ഭ്യഃ | — അന്ധകാരാവൃതത്വേന ഈഷദ്ദൃഷ്ടൃഭ്യോ മനുഷ്യേഭ്യഃ |
| വി—ചക്ഷേ | — വിശിഷ്ടപ്രകാശായ വ്യുച്ഛന്തീ |
| ഉൎവ്വിയാ ഉഷാഃ | — ഉൎവ്വീ, വിസ്തീൎണ്ണാ |
| വിശ്വാ ഭുവനാനി | |
| അജീഗഃ | — തമസാതിരോഹിതാനി സൎവ്വാണി ഭൂതജാതാനി പ്രകാശദാനേന ഉൽഗ്ഗീൎണ്ണാനീവ കരോതി |

അൎത്ഥം—ശ്രീമതിയായ ഉഷസ്സ്, ചുരുണ്ടുകൂടികിടക്കുന്ന മനുഷ്യനെ ചരിയ്ക്കാനായി കിടക്കയിൽ നിന്ന് എഴുന്നേൽപിച്ച്, സ്വേച്ഛപ്രകാരം പോകാൻ വഴി തെളിയിയ്ക്കുന്നു. ഒരുത്തനെ സുഖഭോഗത്തിന്നായും മററൊരുത്തനെ യാഗാദികൎമ്മാനുഷ്ഠാനത്തിന്നായും വേറൊരുത്തനെ പണം സമ്പാദിപ്പാനുള്ള വൃത്തിയിലേൎപ്പെടാനായും ഉഷസ്സ് വഴി തെളിച്ചു വിടുന്നു. ഇരുട്ടാണ്ടതുമൂലം കാഴ്ചപോയ മനുഷ്യൎക്ക് നല്ല വെളിച്ചമിയററികൊണ്ട്, എമ്പാടും പരന്നനിരന്ന ഉഷസ്സ് ഇരുട്ടിലാണ്ട ചരാചരങ്ങളെ മുഴവൻ വീണ്ടും സൃഷ്ടിച്ചപോലെ തെളിയിയ്ക്കുന്നു.

6 ക്ഷത്രായത്വംശ്രവസേത്വമ്മഹീയാ
ഇഷ്ടയേത്വമർത്ഥമിവത്വമിത്യൈ
വിസദൃശാ ജീവിതാഭിപ്രചക്ഷ
ഉഷാ അജീഗർഭുവനാനിവിശ്വാ

അന്വയം.—

| | |
|---|---|
| ക്ഷത്രായ ത്വം | — ധനാർത്ഥമേകം പ്രതിവ്യുച്ഛന്തി |
| (തഥാ) ശ്രവസേ ത്വം | — അന്നാർത്ഥമേകം പ്രതിവ്യുച്ഛന്തി |
| മഹീയൈ ഇഷ്ടയേ ത്വം | — മഹത്യൈ, അഗ്നിഷ്ടോമാദി മഹായജ്ഞാർത്ഥം ഏകം വ്യുച്ഛന്തി |
| (തഥാ) അർത്ഥം-ഇവ | — അപേക്ഷിതാർത്ഥം പ്രതി |
| ഇത്യൈ ത്വം | — ഗമനാർത്ഥമേകം പ്രതി വ്യുച്ഛന്തി |
| (അപിച) വി-സദൃശാ | |
| ജീവിതാ | — വിലക്ഷണാനി നാനാരൂപാണി ജീവിതാനി ജീവിതോപായ ഭൂതാനി കൃഷ്യാദീനി |
| അഭി-പ്രചക്ഷേ | — ആഭിമുഖ്യേന പ്രകാശയിതും വ്യുച്ഛന്തി |
| ഉഷാഃ വിശ്വാ ഭുവനാ | |
| നി അജീഗഃ | — സർവ്വാണി ഭൂതജാതാനി ഉദ്ഗീർണ്ണാനീവകരോതി |

അർത്ഥം.—ഒരുത്തനെ ധന (സമ്പാദന) ത്തിന്നായിക്കൊണ്ടും മററൊരുത്തനെ അന്നത്തിന്നായിക്കൊണ്ടും വേറൊരുത്തനെ അഗ്നിഷ്ടോമാദി മഹായജ്ഞാനുഷ്ഠാനത്തിന്നായിക്കൊണ്ടും നാലാമതൊരുത്തനെ ഉദ്ദിഷ്ടകാര്യത്തിന്ന് പോകാനായി ക്കൊണ്ടും (ഇരുട്ടകററി) വെളിച്ചം പരത്തുന്നവളായും നാനാ വിധങ്ങളായ ജീവിതങ്ങളെ, കൃഷി, കച്ചവടം മുതലായ ജീവിതോപായങ്ങളെ നേരിട്ട തെളിയിക്കുന്നവളായും ഉഷസ്സ് എല്ലാ ഭൂതജാതങ്ങളെയും വീണ്ടും സൃഷ്ടിച്ചപോലെ പ്രകാശി പ്പിക്കുന്നു.

7 ഏഷാദിവോദുഹിതാ പ്രത്യദശ്രി
വ്യുച്ഛന്തീയുവതിശ്ശുക്രവാസാഃ
വിശ്വസ്യേശാനാ പാൎത്ഥിവസ്യവസ്വ
ഉഷോ അദ്യേഹസുഭഗേവ്യുച്ഛ

അന്വയം:—

യുവതിഃ — നിത്യയൌവ്വനോപേതാ
ശുക്ര-വാസാഃ — ശ്വേതവസനാ
വിശ്വസ്യ പാൎത്ഥിവസ്യ
വസ്വഃ ഈശാനാ — പൃഥിവ്യാസ്സംബന്ധിനഃ ധനസ്യേശ്വരീ
ദിവഃ ദുഹിതാ — വ്യോമ്നോദുഹിതൃസ്ഥാനീയാ
(സാ) ഏഷാ (ഉഷാഃ)
വി—ഉച്ഛന്തീ — തമോ വൎജ്ജയന്തീ
പ്രതി അദശ്രി — സൎവ്വൈഃ പ്രാണിഭിൎദ്ദൃഷ്ടാഭൂൽ
ഹേ സു—ഭഗേ, ഉഷഃ,
അദ്യ — അസ്മിൻ കാലേ (ത്വം)
ഇഹ വി ഉച്ഛ — അസ്മിൻ ദേവയജനദേശേ തമാംസി വൎജ്ജയ

അൎത്ഥം—നിത്യയുവതിയും വെളുത്ത വസ്ത്രം ധരിച്ചവളും ഭൂമിയുടെ എല്ലാ ധനങ്ങളുടെയും ഈശ്വരിയും ആകാശപുത്രിയുമായ ആ ഉഷസ്സ് ഇരുട്ടകററുന്നവളായി എല്ലാ. പ്രാണികളാലും കാണപ്പെട്ടിരിയ്ക്കുന്നു അല്ലയോ സുന്ദരിയായ ഉഷസ്സേ, ഇപ്പോഴ ിവിടന്ന് ഈ ദേവയജനദേശത്ത് ഇരുട്ടകറ്റാലെയാക്കി (ഇവിടെ ഇരുട്ടകളെന്നതിന്ന് മനസ്സിന്റെയും ദേവന്മാരുടെ ഇട ദേയാദ്യജ്ഞാനങ്ങളെന്നേ കൂടി അ...

8 പരായതീനാമന്വേതിപാഥ

ആയതീനാം പ്രഥമാശശ്വതീനാം

വ്യുച്ഛന്തീ ജീവമുദീരയ

ന്ത്യുഷാമൃതങ്കഞ്ചനബോധയന്തീ

അന്വയം –

| | |
|---|---|
| പരാ–യതീനാം | — പരാഗച്ഛന്തീനാം, അതീതാനാം |
| പാഥഃ | — അന്തരിക്ഷൈകദേശലക്ഷണം സ്ഥാനം |
| (അദ്യതന്യുഷാഃ) അനു ഏതി | — അനുഗച്ഛതി |
| (തഥാ) ആ–യതീനാം ശശ്വതീനാം | — ആഗച്ഛന്തീനാം ബഹ്വീനാ മുഷസാം |
| പ്രഥമാ | — ആദ്യാ (ഭവതി) |
| (താദൃശീ) വി–ഉച്ഛന്തീ | |
| ഉഷാഃ | — തമോവർജ്ജയന്തീ ഉഷാഃ |
| ജീവം | — പ്രാണിനാം ജീവാത്മാനം |
| ഉൽ–ഈരയന്തീ | — ശയനാദൂർധ്വം പ്രേരയന്തീ |
| മൃതം | — സ്വാപസമയേ പ്രലീനേന്ദ്രിയ ത്വാൽമൃതമിവസന്തം |
| കം ചന | — കമപി പുരുഷം |
| ബോധയന്തീ | — പുനരിന്ദ്രിയ പ്രവേശേന ചേതനം കുർവ്വതീ (പ്രവർത്തതേ) |

അർത്ഥം–കഴിഞ്ഞുപോയ ഉഷസ്സുകളുടെ അന്തരിക്ഷസ്ഥാനം (തന്നെ) ഇന്നത്തെ ഉഷസ്സ് അനുഗമിക്കുന്നു അതുപോലെ വരാൻപോകുന്ന കണക്കററ ഉഷസ്സുകളിൽ അവരം (ഇന്നത്തെ ഉഷസ്സ്) ഒന്നാമത്തവളായി ഭവിക്കുന്നു അപ്രകാരം ഇരുട്ട റുന്ന ... പ്രാണികളുടെ ജീവാത്മാവിനെ കിടക്കയി ... ജീവിതോപായ...ക്കുന്നവളായും, ഉറക്കത്തിൽ ഇന്ദ്രിയങ്ങളടങ്ങ എല്ലാ ഭൂതജാതങ്ങളെയും ... ഒരുത്തനെ വീണ്ടും ഇന്ദ്രിയപ്രവ... പ്പിക്കുന്നു

... നാക്കി... പ്രവർത്തിക്കുന്നു

9 ഉഷോയദഗ്നിം സമിധേചകത്ഥ
വിയദാവശ്ചക്ഷസാസൂര്യസ്യ
യന്മാനുഷാൻയക്ഷ്യമാണാം അജീഗ
സ്തദ്ദേവേഷുചകൃഷേഭദ്രമപ്നഃ

അന്വയം:—

| | |
|---|---|
| ഹേ ഉഷഃ (ത്വം) | |
| അഗ്നിം സം—ഇധേ | — ഗാർഹപത്യാദിരൂപമഗ്നിം സമിന്ധനായ, പ്രജ്വലനാത്ഥം |
| യൽ ചകത്ഥ | — കൃതവതീ |
| (അപിച തമസാതിരോഹിതം ജഗൽ) സൂര്യസ്യ | |
| ചക്ഷസാ | — പ്രകാശേന |
| യൽ വി ആവഃ | — വ്യവൃണോഃ, തമസാ വിശ്ലിഷ്ടമകരോഃ |
| (തഥാ) മാനുഷാൻ | |
| യക്ഷ്യമാണാൻ | — മനുഷ്യാൻ യാഗം കരിഷ്യതഃ |
| (ത്വം) യൽ അജീഗഃ | — തമസാഗ്രസ്താൻ പ്രകാശേന ഉൽഗീർണ്ണാനിവാകരോഃ |
| (ഹേ ഉഷഃ) ദേവേഷു | |
| (മദ്ധ്യേത്വമേവ) ഭദ്രം | — ഭജനീയം |
| തൽ അപ്നഃ ചകൃഷേ | — ഏതൽ ത്രിവിധം കമ്മകൃതവതീ |

അത്ഥം—അല്ലയോ ഉഷസ്സേ, അവിടുന്ന് ഗാർഹപത്യാദിരൂപത്തിലുള്ള അഗ്നിയെ ജ്വലിപ്പിയ്ക്കുവാൻ (പ്രഭാതത്തിലാണല്ലൊ അഗ്നികളെ ഹോമങ്ങൾക്കായി വിശിപ്പിടിപ്പിയ്ക്കുന്നതു്) യാതൊന്ന് ചെയ്യുമോ, പുറമെ ഇരുട്ടാണ്ട ജഗത്തിനെ സൂര്യന്റെ പ്രകാശംകൊണ്ടു് യാതൊരു പ്രകാരം തെളിയിച്ചുവോ, അതുപോലെ യാഗം ചെയ്യുന്ന മനുഷ്യരെ യാതൊരു പ്രകാരത്തിൽ ഇരുട്ടകററി പുതുതായി പിറന്നവരെപ്പോലെയാക്കിയോ, ഈ മൂന്നു വിധത്തിലുള്ള സല്ക്കമ്മവും ദേവന്മാരുടെ ഇടയിൽ അവിടുന്ന് മാത്രം ചെയ്യുന്നു.

12 യാവയദ്വേഷാ ഋതപാ ഋതേജാ

സുമ്നാവരീ സൂനൃതാ ഈരയന്തീ

സുമങ്ഗലീർബ്ബിഭ്രതീ ദേവവീതി

മിഹാദ്യോഷശ്ശ്രേഷ്ഠതമാ വ്യുച്ഛ

അന്വയം:—

| | |
|---|---|
| യവയത്–ദ്വേഷാഃ | — യാവയന്തി ദ്വേഷാംസി, ദ്വേഷ്ടൄണി, രാക്ഷസാദീനി, അസ്മത്തഃ പൃഥക്കൃതാനി യയാസാ (നിശാചരാസ്തേ ഉഷസി ജാതായാം ന അവതിഷ്ഠന്തേ) |
| ഋത–പാഃ | — ഋതസ്യ, സത്യസ്യ പാലയിത്രീ |
| ഋതേ–ജാഃ | — യജ്ഞാർത്ഥം പ്രാദുർഭൂതാ |
| (സത്യാമുഷസി അഹനി യാഗാ അനുഷ്ഠീയന്തേ) | |
| സുമ്ന–വരീ | — സുഖവതീ |
| സൂനൃതാഃ ഈരയന്തീ | — പശുപക്ഷിമൃഗദീനാം വചാംസി പ്രേരയന്തീ, ഉല്പാദയന്തീ |
| സു–മങ്ഗലീഃ | — പത്യാകദാചിദപി നവിയുക്താ |
| ദേവ–വീതിം ബിഭ്രതീ | — യജ്ഞം ധാരയന്തീ |
| ഹേ ഉഷഃ ശ്രേഷ്ഠ–തമാ | |
| ഇഹ | — ത്വം അസ്മിൻ ദേവയജനദേശേ |
| അദ്യ വി ഉച്ഛ | — അസ്മിൻ യാഗസമയേ വിവാസയ |

അർത്ഥം—ദ്വേഷങ്ങളെയും ദ്വേഷ്ടാക്കളെയും (രാക്ഷസാദികളെ) നമ്മളിൽ നിന്നകററുന്നവളും (രാത്രിഞ്ചരന്മാരായ രാക്ഷസന്മാരും മററും ഉഷസ്സ പിറന്നാൽ നില്ക്കില്ലല്ലൊ) സത്യം രക്ഷിക്കുന്നവളും, യജ്ഞാർത്ഥം പിറന്നവളും (ഉഷസ്സ പിറന്നാലാണല്ലൊ യാഗാദികർമ്മങ്ങളനുഷ്ഠിക്കപ്പെടുന്നതു്) സുഖാത്മികയും പശുപക്ഷിമൃഗാദികൾക്കു് വാക്കു്, (ശബ്ദം) ഉല്പാദിപ്പി

ള്ളന്നവളും ഭർത്താവിനോട്ട് (സൂര്യനോട്ട്) ഒരിക്കലും വേർപെടാത്ത മങ്ഗല്ല്യവതിയും യജ്ഞത്തെ സ്വയം ധരിയ്ക്കുന്നവളും മഹത്തമയുമായ ഉഷസ്സേ, അവിടുന്ന് ഈ ദേവയജനദേശത്തിൽ, ഈ യാഗവേളയിൽ ഇരുട്ടകററിയാലും. (ജ്ഞാനസ്വരൂപമായ പ്രകാശം കൊണ്ട് ഞങ്ങളിലെ തമോരൂപമായ അജ്ഞാനം നീക്കുവാനത്ഥിയ്ക്കുന്നു. അടുത്തു് മുമ്പൊരു മന്ത്രത്തിൽ സൂര്യനെ ഉഷസ്സിൻെറ മകനായി കല്പിച്ചു. ഇവിടെ ഭർത്താവായി കല്പിച്ചിരിയ്ക്കുന്നു. രണ്ടും ഭാവോചിതം തന്നെ).

13 ശശ്വൽ പുരോഷാവ്യുവാസദേവ്യ
ഥോ അദ്യേദം വ്യാവോമഘോനീ
അഥോവ്യുച്ഛാദുത്തരാ അനുദ്യൂ
നജരാമൃതാചരതിസ്വധാഭിഃ

അന്വയം:—

| | |
|---|---|
| ദേവീ ഉഷാഃ | — ദേവനശീലോഷാഃ |
| പുരാ ശശ്വൽ വി ഉവാസ | — പൂവ്വസ്മിൻ കാലേ നിത്യം സതതം വ്യൗച്ഛൽ |
| അഥോ അദ്യ മഘോനീ (തമസാ തിരോഹിതം) | — ധനവതീ |
| ഇദം | — സവ്വം ജഗത് |
| വി ആവഃ | — പ്രകാശേന തമസാ വിയുക്താമകരോൽ |
| അഥോ ഉൽ-തരാൻ | — ഊദ്ധ്വതരാൻ, ഭാവിനഃ |
| ദ്യൂൻ അനു (ആഗാമിഷ്വപിദിവസേഷു) | — ദിവസാൻ അനുലക്ഷ്യ |
| വി ഉച്ഛാൽ (അതഃ കാലത്രയ വ്യാപിനീസോഷാഃ) | — വിവാസയതി |
| അജരാ അമൃതാ | — ജരാരഹിതാ, മരണരഹിതാചസതീ |
| സ്വധാഭിഃ ചരതി | — ആത്മീയൈസ്തേജോഭിശ്ചരതി |

അർത്ഥം—പ്രകാശവതിയായ ഉഷസ്സ് മുമ്പുള്ളകാലത്ത് നിത്യം നിരന്തരമിരുട്ടകററി ഇപ്പോഴും ധനവതിയായ ഉഷസ്സ് ഇരുട്ടിലാണ്ട ജഗത്ത് മുഴുവൻ വെളിച്ചംകൊണ്ട് തെളിയിക്കുന്നു വരാൻ പോകുന്ന ദിവസങ്ങളെയും ആ ഉഷസ്സ് തെളിയിക്കാൻ പോകുന്നു അങ്ങിനെ കാലത്രയവ്യാപിനിയായ അവിടുന്ന് ജരബാധിക്കാതെ, മരണരഹിതയായി ആത്മീയ തേജസ്സുകളാൽ ചരിക്കുന്നു

14 വ്യ്ഞ്ജിഭിർദ്ദിവ ആതാസ്വദ്യൗ
ദപ കൃഷ്ണാന്നിർണ്ണിജന്ദേവ്യാവഃ
പ്രബോധയന്ത്യരുണേഭിരശ്വൈ
രോഷായാതിസുയുജാരഥേന

അന്വയം —

ദിവഃ ആതാസു — നഭസ്സംബന്ധിനീഷു ആതതാസു, വിസ്തീർണ്ണാസുദിക്ഷു
(ഉഷാഃ) അഞ്ജി-ഭിഃ — വ്യഞ്ജകൈഃ, പ്രകാശകൈഃ തേജോഭിഃ
വി അദ്യൌത് — വിദ്യോതതേ, പ്രകാശതേ
(സാ) ദേവീ കൃഷ്ണാം
നിഃ-നിജം — രാത്രികൃതം കൃഷ്ണം രൂപം
അപ ആവഃ — അപാവൃണോൽ, പ്രകാശേന തിരസ്കൃതവതീ
(അപിച) അരുണേഭിഃ
അശ്വൈഃ — ലോഹിതവർണ്ണൈഃ വ്യാപനശീലൈഃ കിരണൈഃ
ഉഷാഃ സു-യുജാ രഥേന — സമ്യക്യുക്തേന രഥേന
പ്ര-ബോധയന്തീ — സുപ്താൻ പ്രാണിനഃ പ്രബുദ്ധാൻ കുർവ്വതീ
ആ യാതി — ആഗച്ഛതി

അത്ഥം—വിസ്തൃതങ്ങളായ ആകാശഭാഗങ്ങളിൽ ഉഷസ്സ് പ്രകാശകങ്ങളായ തേജസ്സുകളോടുകൂടി ശോഭിയ്ക്കുന്നു. രാത്രിയാൽ നിമ്മിതമായ കറുത്തരൂപത്തെ, ആ ദേവി പ്രകാശത്താൽ നീക്കിയകററുന്നു. കൂടാതെ, ചുകന്നവയും എങ്ങും പരന്നവയുമായ സ്വരശ്മികളാൽ ഉഷസ്സ്, നല്ലപോലെ പൂട്ടിയ തേരിൽ ഉറങ്ങുന്ന പ്രാണികളെ ഉണത്തിക്കൊണ്ടു വന്നുചേരുന്നു.

15 ആവഹന്തീ പോഷ്യാ വാര്യാണി
ചിത്രങ്കേതുങ്കൃണുതേ ചേകിതാനാ
ഈയുഷീണാമുപമാശശ്വതീനാം
വിഭാതീനാം പ്രഥമോഷാവ്യശ്വൈൽ വ. 3

അന്വയം:—

| | |
|---|---|
| പോഷ്യാ | — യാവജ്ജീവം പോഷണസമത്ഥാനി |
| വാര്യാണി | — വരണീയാനി ധനാനി |
| ആ-വഹന്തീ | — അസ്മഭ്യമാനയന്തീ |
| ചേകിതാനാ ഉഷാഃ | — സവ്വം ജഗൽ പ്രജ്ഞാപയന്തീസാ |
| ചിത്രം കേതും കൃണുതേ | — ചായനീയം, പ്രജ്ഞാപകം രശ്മിം സ്വാത്മനഃ പ്രകാശാൽ കൃത്സ്നം ജഗൽ പ്രകാശനസമത്ഥം കരുതേ |
| (സൈഷാ) ഈയുഷീണാം | — ഗമനവതീനാം, പൂവ്വനിഷ്പന്നാനാം |
| ശശ്വതീനാം (ഉഷസാം) ഉപ-മാ | — ബഹ്വീനാം ഉപമാഭൂതാ |
| വി-ഭാതീനാം പ്രഥമാ | — വിശേഷേണ പ്രകാശമാനാനാം ആഗമനീനാമുഷസാമാദ്യാ |
| വി അശ്വൈ. | — . . . ന്നി |

അർത്ഥം:— ജീവകാലം മുഴുവൻ പോഷിപ്പിയ്ക്കുവുന്നതും ശ്രേഷ്ഠവുമായ ഐശ്വര്യം നമുക്ക് കൊണ്ടുവരുന്നവളും ജഗത്തിനെ മുഴുവൻ (വെളിച്ചംകൊണ്ട് തന്നെ) അറിയിയ്ക്കുന്നവളുമായ ഉഷസ്സ് മനോഹരവും തന്റെ വരവുപ്രഖ്യാപിക്കുന്നതുമായ രശ്മിയെ, ആത്മപ്രകാശത്താൽ ജഗൽപ്രകാശനം സാധിച്ചുകൊണ്ട്, പരത്തുന്നു ആ ഉഷസ്സ് മുമ്പു കഴിഞ്ഞുപോയ കണക്കററ ഉഷസ്സുകൾക്ക് തുല്യയായി, വരാൻപോകുന്ന പ്രകാശവതികൾക്ക് (ഉഷസ്സുകൾക്ക്) ഒന്നാമത്തവളായി പ്രവൃദ്ധയായിരിക്കുന്നു.

16 ഉദീർധ്വഞ്ജീവോഅസുർന്ന ആഗാ
ദപപ്രാഗാത്തമ ആജ്യോതിരേതി
ആരൈക്പന്ഥാംയാതവേ സൂര്യായാ
ഗന്മയത്രപ്രതിരന്ത ആയുഃ

അന്വയം:—

(ഹേ മനുഷ്യാഃ) ഉത് ഈർദ്ധ്വം — ശയനം പരിത്യജ്യ ഉത്ഗച്ഛത
നഃ അസുഃ ജീവഃ ആ അഗാത് — അസ്മാകം ശരീരസ്യ പ്രേരയിതാ ജീവാത്മാ ആഗതവാൻ
തമഃ അപപ്ര അഗാത് — അപക്രാന്തം
ജ്യോതിഃ ആ ഏതി — സൂര്യഃ ആഗച്ഛതി
സൂര്യായ യാതവേ പന്ഥാം അരൈക് — ഗമനായമാർഗ്ഗം വിവിക്തീകരോതി
യത്ര ആയുഃ പ്ര-തിരന്ത — യസ്മിൻദേശേ ഉദാരാഃ അന്നം പ്രവർദ്ധയന്തി
(തസ്മിൻ ദേശേ) അഗന്മ — ഗച്ഛാമഃ

അർത്ഥം:— അല്ലയോ മനുഷ്യരേ, കിടപ്പിൽ നിന്നെഴുന്നേല്ക്കുക നമ്മുടെ ശരീരത്തെ കൊണ്ടുനടക്കുന്ന ജീവാത്മാവ് വന്നു കഴിഞ്ഞു ഇരുട്ട് പുറത്തായി തേജസ്സു വന്നുചേരുന്നു സൂര്യന്ന് യാത്രയ്ക്കുള്ള വഴി (ഈ ഉഷസ്സ്) തെളിച്ചു ശുചീകരിക്കുന്നു. ഏവിടെ ദാനശീലർ അന്നം വർദ്ധിപ്പിക്കുന്നുവോ, നാമവിടെച്ചെല്ലുക.

17 സ്യൂമനാവാച ഉദിയർത്തിവഹ്നി

സ്സ്തവാനോരേഭ ഉഷസോവിഭാതീഃ

അദ്യാതദ്ദ്യുച്ഛഗൃണതേമഘോ

ന്യസ്മേ ആയുർന്നിദിദീഹിപ്രജാവൽ

അന്വയം:—

| | |
|---|---|
| വഹ്നിഃ രേഭഃ | — സ്തോത്രാണാം വോഢാ, സ്തോതാ |
| ഉഷസഃ വി–ഭാതീഃ | — തമോപനോദനേന പ്രകാശമാനാ ഉഷോദേവതാ |
| സ്തവാനഃ | — സ്തുവൻ |
| വാചഃ സ്യൂമനാ ഉൽ ഇയർത്തി | — വേദരൂപായാഃ സംബന്ധിനി അനുസ്യൂതാനി സന്തതാ ന്യുക്ഥാനി ഉൽഗമയതി, ഉച്ചാരയതി |
| (അതഃ) ഹേ മഘോനി, | — ധനവതി, (ഉഷഃ,) |
| അദ്യ ഗൃണതേ | — അസ്മിൻസമയേ സ്തുവതേ പുരുഷായ |
| തൽ ഉച്ഛ | — ദൃഷ്ടിനിരോധകം നൈശംതമഃ വർജ്ജയ |
| അസ്മേ പ്രജാ–വൽ | — അസ്മാകം പുത്രപൌത്രാദിഭി രുക്തം |
| ആയുഃ നി ദിദീഹി | — അന്നം നിതരാം പ്രകാശയ |

അത്ഥം—(ഹവിസ്ഥാനങ്ങളായ) സ്തോത്രങ്ങളും വഹിക്കുന്ന സ്തോതാവു്, ഇരുട്ടകററി പ്രകാശിക്കുന്ന ഉഷോദേവതകളെ സ്തുതിച്ചുകൊണ്ടു് വേദ (സാമ) സംബന്ധിയും തുടരെത്തുടരെ യുള്ളതുമായ ഉക്ഥങ്ങളെ ചൊല്ലുന്ന അതുകൊണ്ടു് ധനവതി യായ ഉഷസ്സേ, ഈ സമയത്തു് സ്തോത്രകർത്താവിന്നായി കാഴ്ചയകററുന്ന ഇരുട്ടകററിയാലും ഞങ്ങൾക്ക പുത്രപൌത്രന്മാ രോടുകൂടിയ അന്നം (പുഷ്ടി) പ്രകാശിപ്പിച്ചു തന്നാലും.

18 യാഗോമതീരുഷസസ്സർവ്വവീരാ
വ്യുച്ഛന്തി ദാശുഷേമർത്ത്യായ
വായോരിവ സൂനൃതാനാമുദർക്കേ
താ അശ്വദാ അശ്നവൽ സോമസുത്വാ

അന്വയം —

| | |
|---|---|
| ദാശുഷേ മർത്ത്യായ | — ഹവീംഷിദത്തവതേ യജമാനായ |
| ഗോ-മതീഃ സർവ്വ-വീരാഃ | — ബഹുഭിർഗ്ഗോഭിര്യുക്താഃ, സർവ്വൈ ശ്ശൂരൈര്യുക്താഃ |
| വായോഃ—ഇവ സൂനൃതാനാം ഉത്-അർക്കേ | — വായുവച്ഛീഘ്രം പ്രവർത്തമാനാനാം സ്തുതിരൂപാണാം വാചാം സമാപ്തൌ |
| യാഃ ഉഷസഃ വി—ഉച്ഛന്തി | — തമോവർജ്ജയന്തി |
| അശ്വ-ദാഃ താഃ | — അശ്വദാത്രീഃ ഉഷസഃ |
| സോമ-സുത്വാ | — സോമാനാം അഭിഷോതാ യജമാനഃ |
| അശ്നവൽ | — വ്യാപ്നോതു |

അർത്ഥം—ഹവിസ്സുകളേകുന്ന യജമാനന്നു്, ബഹുപശുക്കളോടുകൂടിയവരും എല്ലാ ശൂരന്മാരോടും കൂടിയവരുമായ യാവരായ ഉഷോദേവതകൾ, വായുവേഗത്തിൽ ചൊല്ലുന്ന സ്തോത്രങ്ങളുടെ അവസാനത്തിൽ ഇരുട്ടകററിക്കൊടുക്കുന്നുവോ, അശ്വദാത്രികളായ അവർ (ഉഷോദേവതകൾ) സോമം ചതച്ച് സംസ്കരിക്കുന്ന യജമാനനെ പ്രാപിക്കട്ടെ, വ്യാപിക്കട്ടെ

19 മാതാ ദേവാനാമദിതേരനീകം

യജ്ഞസ്യകേതുർബൃഹതീ വിഭാഹി

പ്രശസ്തികൃദ്ബ്രഹ്മണേനോ വ്യു ऽ ച്ഛാ

നോജനേ ജനയ വിശ്വവാരേ

അന്വയം:—

(ഹേ ഉഷഃ, ത്വം)
ദേവാനാം മാതാ — ജനനീ
(ഉഷസിസർവ്വേദേവാഃ സ്തുത്യാ പ്രബോധ്യന്തേ അതഃ സാ ത ജ്ജനനവതീ)
(അതഃ ഏവ) അദിതേഃ
അനീകം — ദേവാനാം മാതുഃ പ്രത്യനീകം, പ്രതിസ്പർദ്ധിനീ
യജ്ഞസ്യ കേതുഃ — കേതയിത്രീ, ജ്ഞാപയിത്രീ
ബൃഹതീ വി ഭാഹി — മഹതീസതീ പ്രകാശസ്വ
(അപിച) പ്രശസ്തി—കൃത് — സ്തുതിമതീ, പ്രശംസനാ കർത്രീ
നഃ ബ്രഹ്മണേ വി ഉച്ഛ — അസ്മദീയായ മന്ത്രരൂപായ സ്തോത്രായ വിവാസയ
(തദനന്തരം) ഹേ വിശ്വ—
വാരേ — സർവ്വൈർവ്വരണീയേ ഉഷഃ
നഃ ജനേ — അസ്മാൻ ജനപദേ
ആ ജനയ — ആഭിമുഖ്യേനാവസ്ഥാപയ

അർത്ഥം—അല്ലയോ ഉഷസ്സേ, അവിടുന്ന് ദേവന്മാരുടെ അമ്മയാകുന്നു. (ഉഷസ്സിൽ എല്ലാ ദേവന്മാരും സ്തുതികളാൽ ഉണർത്തപ്പെടുന്നു. അതുകൊണ്ട് അവരുടെ നിത്യപ്രബോധനരൂപമായ ജനനത്തിന്ന് ഹേതുഭൂത.) അക്കാരണംകൊണ്ടു തന്നെ ദേവമാതാവായ അദിതിയ്ക്ക് എതിരാളിയാകുന്നു. അവിടുന്ന് യജ്ഞത്തെ അറിയിയ്ക്കുന്നവളാകുന്നു (അപ്രകാരമുള്ള അവിടുന്ന്) മഹതിയായി പ്രകാശിച്ചാലും. അതിന്നപുറമേ, സ്തുതിമതിയായ (അതായതു് സ്തുതികളെ ഉരാംക്കൊള്ളുന്ന) അവിടുന്ന്

ഞങ്ങളുടെ മന്ത്രരൂപമായ സ്തോത്രോച്ചാരണത്തിന്നായി (ചില സ്തോത്രങ്ങൾ സൂര്യനുദിച്ച ശേഷമേ ചൊല്ലാൻ പാടുള്ളൂ) ഇരുട്ടകററിയാലും. അതിന്നുശേഷം സൎവ്വാദൃതയായ ഉഷസ്സേ, ഞങ്ങളെ നാട്ടിൽ നേരെ വസിപ്പിച്ചാലും, നിലനിൎത്തിയാലും.

20 യച്ചിത്രമപ്ന ഉഷസോവഹന്തീ
ജാനായശശമാനായഭദ്രം
തന്നോമിത്രോവരുണോമാമഹന്താ
മദിതിസ്സിന്ധുഃ പൃഥിവീഉതദ്യൌഃ വ. 4

അന്വയം:—

ചിത്രം അപ്നഃ യൽ — ചായനീയം പ്രാപ്യവ്യം യൽ ധനം
ഉഷസഃ വഹന്തി — ആനയന്തി
ഈജാനായ — ഹവിർഭിരിഷ്ടവതേ
ശശമാനായ — സ്തുതിഭിസ്സംഭജമാനായ പുത്രഷായച
ഭദ്രം (തൽഭവതി)
(യൽ പ്രാൎത്ഥിതം) തൽ
നഃ മിത്രഃ വരുണഃ അദിതിഃ
സിന്ധുഃ പൃഥിവീ ഉത ദ്യൌഃ
മമഹന്താം — പൂജയന്താം

അൎത്ഥം—മനോഹരവും നേടേണ്ടതുമായ യാതൊരു ധനം ഉഷസ്സുകൾ കൊണ്ടുവരുന്നുവോ, ശ്രേഷ്ഠമായ അതു് ഹവിസ്സുകളാൽ യജിയ്ക്കുന്നവന്നും സ്തുതികളാൽ ഭജിക്കുന്നവന്നും വന്നു ചേരുന്നു. ഞങ്ങളുടെ ഈ പ്രാൎത്ഥനയെ മിത്രനും വരുണനും അദിതിയും സിന്ധുവും പൃഥിവിയും ദ്യോവും മാനിയ്ക്കട്ടെ.

വർഗ്ഗം5–6. ആങ്ഗിരസഃ കുത്സഃ ഋഷിഃ ജഗതീത്രിഷ്ടുഭൗ ഛന്ദസീ, രുദ്രോ ദേവതാ.

1 ഇമാ രുദ്രായതവസേകപർദ്ദിനേ
ക്ഷയദ്വീരായ പ്രഭരാമഹേമതീഃ
യഥാശമസദ്ദ്വിപദേ ചതുഷ്പദേ
വിശ്വം പുഷ്ടംഗ്രാമേ അസ്മിന്നനാതുരം

അന്വയം:—

തവസേ, കപർദ്ദിനേ — പ്രവൃദ്ധായ, ജടിലായ
ക്ഷയൽ–വീരായ രുദ്രായ — ക്ഷയന്തേ വീരാഃ യസ്മിൻ താദൃശായ
യഥാ അസ്മിൻ ഗ്രാമേ — അസ്മദീയേ ഗ്രാമേ
ദ്വി–പദേ ചതുഃ–പദേ — മനുഷ്യായ, ഗവാശ്വപ്രവൃത്തയേ
ശം അസൽ — രോഗാണാമുപശമനം ഭവേൽ
(യഥാ) വിശ്വം അനാതുരം
പുഷ്ടം — സർവ്വം രോഗരഹിതം പ്രവൃദ്ധം (ഭവതു)
(തഥാ) മതീഃ ഇമാഃ — മനനീയാഃ ഇമാസ്തുതീഃ
പ്ര ഭരാമഹേ — പ്രകർഷേണ നിഷ്പാദയാമഃ

അർത്ഥം—യാതൊരു വിധമായാൽ ഞങ്ങളുടെ ഗ്രാമത്തിൽ മനുഷ്യന്നും കന്നുകാലികൾക്കും രോഗശമനം വേരിടുമോ, ഗ്രാമത്തിലെല്ലാവരും അരോഗരും സമ്പന്നരുമായി വരുമോ, അതിന്നു തക്കവിധം പ്രവൃദ്ധനും ജടായുക്തനും ശത്രുഹന്താവുമായ രുദ്രന്നായിക്കൊണ്ട് മനനീയങ്ങളായ ഈ സ്തോത്രങ്ങൾ ഞങ്ങൾ നിഷ്പാദിപ്പിക്കുന്നു, ഉണ്ടാക്കിച്ചൊല്ലുന്നു.

2 മൃളാനോരുദ്രോതനോമയസ്കൃധി
ക്ഷയദ്വീരായ നമസാവിധേമതേ
യച്ഛംചയോശ്ചമനുരായേജേപിതാ
തദശ്യാമതവ രുദ്രപ്രണീതിഷു

അന്വയം:–

| | | |
|---|---|---|
| ഹേ മീഢ്വഃ, രുദ്ര, | — | സേക്തഃ, കാമാഭിവർഷക, |
| (വയം) തേ ദേവ– | | |
| യജ്യയാ | — | ത്വദ്ദേവത്യേന യജ്ഞേന |
| ക്ഷയൽ–വീരസ്യ തവ | — | ക്ഷപിതപ്രതിപക്ഷസ്യതേ |
| സു–മതിം അശ്യാമ | — | കല്ല്യാണീമനുഗ്രഹാത്മികാം ബുദ്ധിം പ്രാപ്നവാമ |
| (ത്വം) അസ്മാകം വിശഃ | — | പ്രജാഃ |
| സുമ്ന–യൻ ഇൽ ആ ചര | — | സുഖമിച്ഛൻ, സുഖപ്രദഃ ആഗച്ഛ |
| (വയം) അരിഷ്ട–വീരാഃ | — | വീര്യാജ്ജായന്തേ ഇതിവീരാഃ പ്രജാഃ, അഹിംസിതാഃ പ്രജായേഷാം തഥാഭൂതാഃ |
| തേ ഹവിഃ | — | തുഭ്യം ചരുപുരോഡാശാദികം |
| ജുഹവാമ | — | ചോദിതാധാരേ പ്രക്ഷിപാമ |

അർത്ഥം–അല്ലയോ കാമവർഷക, രുദ്ര, ഞാൻ അവിടുന്നു ദേവനായ യജ്ഞത്താൽ, അവിടത്തെ ഉപാസനയാൽ, ശത്രുഹന്താവായ അവിടത്തെ മംഗളാത്മികയും അനുഗ്രഹവതിയുമായ ബുദ്ധിയെ പ്രാപിയ്ക്കുമാറാകട്ടെ. അവിടുന്നു് ഞങ്ങളുടെ പ്രജകൾക്കു് (സന്താനങ്ങൾക്കു്) സുഖപ്രദനായി വന്നാലും. അഹിംസിതരായ ആ പുത്രന്മാരോടുകൂടി അവിടേക്കു് നിശ്ചിത സ്ഥാനത്തു് ചരുപുരോഡാശാദി ഹവിസ്സുകളെ ഞാൻ സമർപ്പിക്കാവു.

4 ത്വേഷം വയം രുദ്രംയജ്ഞസാധം

വങ്കുംകവിമവസേനിഹ്വയാമഹേ

ആരേഅസ്മദ്ദൈവ്യം ഹേളോഅസ്യതു

സുമതിമിദ്വയമസ്യാവൃണീമഹേ

അന്വയം —

ത്വേഷം, യജ്ഞ–സാധം — ദീപ്തം, യജ്ഞസ്യസാധയിതാരം
വങ്കും, കവിം, രുദ്രം — കുടിലഗന്താരം, ക്രാന്തദശിനംതം
അവസേ വയം
നി ഹ്വയാമഹേ — രക്ഷണായനിതരാം ആഹ്വയാമഃ
(സരുദ്രഃ) ദൈവ്യം
ഹേളഃ — ദേവസംബന്ധിനം ക്രോധം
അസ്മൽ ആരേ അസ്യതു — അസ്മത്തോ ദൂരദേശേപ്രേരയതു
വയം അസ്യ സു–മതിം
ഇൽ — അനുഗ്രഹരൂപാം ബുദ്ധിമേവ
ആ വൃണീമഹേ — ആഭിമുഖ്യേന സംഭജാമഹേ

അത്ഥം–ദീപ്തനും, യജ്ഞം സാധിപ്പിക്കുന്നവനും (ആക്കും അറിയാൻ വയ്യാത്ത) കുടിലഗതിയോടുകൂടിയവനും ക്രാന്തദശിയുമായ രുദ്രനെ നമ്മരം ഉറപ്പിച്ചു വിളിക്കുന്നു ആ രുദ്രൻ ദേവന്മാരുടെ ക്രോധത്തെ നമ്മളിൽ നിന്നകലെ അയയ്ക്കട്ടെ നമ്മളവിടുത്തെ അനുഗ്രഹരൂപമായ ബുദ്ധിയെത്തന്നെ നേരെ വരിക്കുന്നു, ഭജിക്കുന്നു

5 ദിവോവരാഹമരുഷങ്കപദ്ദിനം
ത്വേഷംരൂപന്നമസാനിഹ്വയാമഹേ
ഹസ്തേബിഭ്രദ്ഭേഷജാവാര്യാണി
ശമ്മവമ്മച്ഛദ്ദിരസ്മഭ്യംയംസൽ വ 5

അന്വയം —

വരാഹം, അരുഷം,
കപദ്ദിനം — വരാഹവൽദൃഢാംഗം, രോചമാനം, ജടായുക്തം
ത്വേഷം, രൂപം — തേജസാദീപ്യമാനം, നിരൂപണീയം വേദാന്തൈരധിഗമ്യം രുദ്രം

നമസാ ദിവഃ നി
ഹ്വയാമഹേ — നമസ്കാരേണ ദ്യുലോകാൽ
നിതരാമാഹ്വയാമഃ
(സ ആഹൂതോരുദ്രഃ)
ഹസ്തേ വാര്യാണി — വരണീയാനി
ഭേഷജാ ബിഭ്രൽ — രോഗശമനഹേതുഭൂതാനി
ഭൈഷജ്യാനിധാരയൽ
അസ്മഭ്യം — സ്തോതൃഭ്യഃ
ശർമ്മ, വർമ്മ, — ആരോഗ്യലക്ഷണം സുഖം,
ആയുധാനാംനിവാരകം കവചം
ഛർദ്ദിഃ യംസൽ — ഗൃഹം ച പ്രയച്ഛതു

അർത്ഥം—പന്നിയെപ്പോലെ കരുത്തനും പ്രകാശയുക്തനും ജടായുക്തനും തേജസ്സുകൊണ്ട്ജ്വലിക്കുന്നവനും ജ്ഞാനംകൊണ്ട് നിരൂപണീയ (അഭിഗമ്യ) നും ആയ രുദ്രനെ നമസ്കാരത്തോടുകൂടി ദ്യോവിൽനിന്ന്നമ്മൾ ഉറപ്പിച്ചു വിളിക്കുന്നു വിളിക്കപ്പെട്ട രുദ്രൻ കയ്യിൽ ശ്രേഷ്ഠങ്ങളായ രോഗശമനൌഷധങ്ങൾ ധരിച്ചുകൊണ്ട് സ്തോതാക്കൾക്ക്, ഉപാസകരായ നമ്മൾക്ക്, ആരോഗ്യസുഖവും ആയുധങ്ങളെ തടുക്കുന്ന കവചവും ഗൃഹവും നല്കട്ടെ.

6 ഇദംപിത്രേമരുതാ മുച്യതേവചഃ
സ്വാദോ സ്വാദീയോ രുദ്രായവർദ്ധനം
രാസ്വാചനോ അമൃതമർത്തഭോജനം
ത്മനേതോകായതനയായമൃള

അന്വയം:—

സ്വാദോഃ സ്വാദീയഃ — മധുരാദ്ഘൃതാദേരപി സ്വാദുതരം
വർദ്ധനം — സ്തുത്യസ്യ പ്രവർദ്ധകം
ഇദം വചഃ — സ്തുതിലക്ഷണം വചഃ
മരുതാം പിത്രേ രുദ്രായ
ഉച്യതേ — ഉച്ചാര്യതേ
ഹേ അമൃത, — മരണരഹിത, (രുദ്ര.)

| | |
|---|---|
| മർത്ത–ഭോജനം നഃ രാസ്വ | — മനുഷ്യാണാംഭോഗപര്യാപ്തം യൽ തൽ അസ്മഭ്യം പ്രയച്ഛ |
| (തഥാ) ത്മനേ | — മാം (ദ്വിതീയാർത്ഥേ ചതുർത്ഥീ) |
| തോകായ തനയായ മൃള | — പുത്രം തൽപുത്രം ച സുഖയ |

അർത്ഥം— തേൻ, നെയ്യ് ഇതുകളേക്കാരം മധുരതരവും സ്തുതിയ്ക്കപ്പെടുന്ന ദേവന്നു് വലിപ്പം കൂട്ടുന്നതുമായ ഈ സ്തുതി വചസ്സ്, മരുത്തുകളുടെ പിതാവായ രുദ്രന്നായി ഉച്ചരിക്കപ്പെടുന്നു. അല്ലയോ നാശരഹിത, രുദ്ര, മനുഷ്യർക്കു് ഭോഗത്തിന്നു് (ധാർമ്മികമായ സുഖത്തിന്നു്) പര്യാപ്തമായതു് ഞങ്ങൾക്കു് നല്കിയാലും. അതുപോലെ എന്നെയും മകനെയും മകന്റെ മകനെയും സുഖിപ്പിച്ചാലും

7 മാനോമഹാന്തമുതമാനോ അർഭകം
മാന ഉക്ഷന്തമുതമാന ഉക്ഷിതം
മാനോവധീഃ പിതരമ്മോതമാതരം
മാനഃ പ്രിയാസ്തന്വോരുദ്രരീരിഷഃ

അന്വയം:—

| | |
|---|---|
| ഹേ രുദ്ര, നഃ | — അസ്മാകം മദ്ധ്യേ |
| മഹാന്തം മാ വധീഃ | — വൃദ്ധം മാ ഹിംസീഃ |
| ഉത നഃ അർഭകം മാ | — അപി ച അസ്മാകം ബാലം മാ ഹിംസീഃ |
| (തഥാ) നഃ ഉക്ഷന്തം മാ | — അസ്മാകം മദ്ധ്യേ മദ്ധ്യവയസ്കം യുവാനം മാ ഹിംസീഃ |
| ഉത നഃ ഉക്ഷിതം മാ | — അപി ച അസ്മാകം ഗർഭരൂപേണ സ്ത്രീഷുനിഷിക്തമപത്യം മാ ഹിംസീഃ |
| (തഥാ) നഃ പിതരം മാ | — അസ്മാകം ജനകം മാ ഹിംസീഃ |
| ഉത മാതരം മാ | — അപി ച ജനനീം മാ ഹിംസ |
| (തഥാ) നഃ പ്രിയാഃ തന്വഃ മാ രിരിഷഃ | — അസ്മാകം സ്നേഹവിഷയാനി ശരീരാണി മാ ഹിംസീഃ |

അർത്ഥം—'മാ വധീഃ' എന്നതുകൊണ്ട് കൊല്ലരുത് ആയുസ്സറുക്കരുത്, ഹിംസിക്കരുത്, കഷ്ടപ്പെടുത്തരുത് എന്നിങ്ങനെ പലവിധത്തിലും അർത്ഥം പറയാം. ഈ ഋക്കിൽ വിവിധാർത്ഥങ്ങൾ വരുന്നുണ്ട്. എന്നാൽ ആത്മനാശം വരുത്തരുത് എന്നാണ് ആധ്യാത്മികമായി അർത്ഥം പറയേണ്ടതു്. നമ്മുടെ പൂർവ്വന്മാരായ ഋഷിവര്യന്മാർ ശരീരനാശത്തിൽ പരിഭ്രമിക്കുന്നവരായിരുന്നില്ലല്ലൊ.

അല്ലയോ രുദ്ര, ഞങ്ങളുടെ ഇടയിൽ നിന്ന് വൃദ്ധനെ വധിക്കരുത്. ഞങ്ങളുടെ ബാലനെ വധിക്കരുത്. അതുപോലെ ഞങ്ങളുടെ ഇടയിൽ മദ്ധ്യവയസ്സനെ, യുവാവിനെ വധിക്കരുത്. ഗർഭത്തിന്നുള്ളിൽ ഉള്ള ഞങ്ങളുടെ സന്തതിയെ വധിക്കരുത്. അതുപോലെ ഞങ്ങളുടെ അച്ഛനെ വധിക്കരുത്. അമ്മയേയും വധിക്കരുത്. ഞങ്ങൾക്ക് സ്നേഹവിഷയങ്ങളായ ശരീരങ്ങളെ വധിക്കരുത്.

8 മാനസ്തോകേതനയേമാന ആയൌ
മാനോഗോഷു മാനോ അശ്വേഷു രീരിഷഃ
വീരാന്മാനോ രുദ്രഭാമിതോവധീ
ഹവിഷ്മന്തസ്സദമിത്വാ ഹവാമഹേ

അന്വയം:—

ഹേ രുദ്ര, നഃ തോകേ
തനയേ മാ — അസ്മാകം പുത്രേ തൽപുത്രേ
നഃ ആയൌ മാ — പുത്രപൌത്രവ്യതിരിക്തേഷു അസ്മദീയേഷു മനുഷ്യേഷു
നഃ ഗോഷു അശ്വേഷു (ച) മാ രീരിഷഃ — ഹിംസാം മാ കൃഥാഃ
(തഥാ) ഹേ രുദ്ര, വീരാൻ നഃ — വിക്രാന്താൻ, ശൌര്യോപേതാൻ (അസ്മദീയാൻ)
ഭാമിതഃ നഃ മാ വധീഃ — ക്രുദ്ധഃ മാ ഹിംസീഃ

(വയം) ഹവിഷ്മന്തഃ — ഹവിർഭിര്യുക്താഃ
സദം ഇൽ ത്വാ
ഹവാമഹേ — സദൈവത്വാം ആഹ്വയാമഹേ

അർത്ഥം—അല്ലയോ രുദ്ര, ഞങ്ങളുടെ പുത്രനിലും, പൌത്രനിലും ഞങ്ങളെ സംബന്ധിച്ച മററുള്ളവരിലും പശുതൊട്ട ജീവികളിലും കുതിരകളിലും ഹിംസ ചെയ്യരുത്. അല്ലയോ രുദ്ര, ഞങ്ങളിൽ വീരന്മാരെ ക്രുദ്ധനായി അവിടുന്ന് വധിക്കരുത്. ഹവിസ്സുമായി ഞങ്ങളെപ്പോഴും അവിടുത്തെ വിളിക്കുന്നു.

9 ഉപ്തേസ്തോമാൻ പശുപാഇവാകരം
രാസ്വാപിതർമ്മരുതാംസുമ്നമസ്മേ
ഭദ്രാഹിതേസുമതിർമൃളയത്തമാ
ഥാവയമവഇത്തേവൃണീമഹേ

അന്വയം—

(ഹേ രുദ്ര) സ്തോമാൻ തേ — സ്തുതിരൂപാൻ മന്ത്രാൻ തുഭ്യം
പശുപാഃ—ഇവ — ഗോപാഃ പ്രാതഃ കാലേസ്വാസ്യൈസമർപ്പിതാൻ പശൂൻ സായം കാലേസ്വാമിഭ്യഃ പ്രത്യർപ്പയതി, തദ്വൽ
ഉപ ആ അകരം — ഉപാകരോമി, സമർപ്പയാമി, ത്വൽസകാശാൽ ലബ്ധാൻ സ്തുതിരൂപാൻ മന്ത്രാൻ സ്തുതി സാധനതയാത്തുഭ്യം പ്രത്യർപ്പയാമി
ഹേ മരുതാം പിതഃ (രുദ്ര) — മരുതാം ഉല്പാദക
അസ്മേ സുമ്നം രാസ്വ — അസ്മഭ്യം സുഖം ദേഹി
(അപിച) തേ സു—മതിഃ
മൃളയൽ—തമാ — ത്വദീയാകല്യാണീബുദ്ധിഃ അതിശയേന സുഖയിതൃതമാ
അഥ ഇൽ — അത ഏവ

ഭദ്രാ ഹി — ഭജനീയാഹി
(യസ്മാദേവം തസ്മാൽ)
വയം തേ അവഃ
വൃണീമഹേ — ത്വദീയം രക്ഷണം സംഭജാമഹേ

അത്ഥം–അല്ലയോ രുദ്ര, മാട്ടമേപ്പകാർ രാവിലെ ഏററു വാങ്ങിയ പശുക്കളെ സന്ധ്യക്കു ഉടമസ്ഥന്ന് മടക്കി ഏല്പിക്കുന്നപോലെ, അവിടത്തെ കയ്യിൽ നിന്ന് ഞങ്ങാംക്കു് കിട്ടിയ, ഭക്തരായ ഞങ്ങളിൽ പ്രസാദിച്ച്, പ്രചോദിപ്പിച്ചുണ്ടായ, സ്തുതിരൂപങ്ങളായ മന്ത്രങ്ങളെ അവിടേക്കു തന്നെ സമപ്പിക്കുന്നു. മരുത്തുക്കളുടെ പിതാവേ, രുദ്ര, ഞങ്ങാംക്കു് സുഖം തന്നാലും. പിന്നെ അവിടത്തെ മംഗളമുററ ബുദ്ധി ഏററവും സുഖം തരുന്നതാകുന്നു അതുകൊണ്ടുതന്നെ ഭജനീയവുമാകുന്നു. ഞങ്ങാം അവിടത്തെ രക്ഷയെ ആശ്രയിക്കുന്നു.

10 ആരേതേഗോഘ്നമുതപൂരുഷഘ്നം
ക്ഷയദ്വീര സുമ്നമസ്മേതേ അസ്തു
മൃളാചനോ അധിചബ്രൂഹിദേവാ
ധാചനശ്ശർമ്മയച്ഛദ്വിബർഹാഃ

അന്വയം –

ഹേ ക്ഷയൽ–വീര — ക്ഷപിത ശത്രുജന,
തേ ഗോ–ഘ്നം — ത്വദീയം ഗോഹനന സാധനമായുധം
ഉത പൂരുഷ–ഘ്നം — അപിച പുരുഷ ഹനനായുധം (തദ്ദ്വയം)
ആരേ — ദൂരേ, അസ്മത്തോവി പ്രകൃഷ്ടദേശേ (ഭവതു)
അസ്മേ തേ സുമ്നം അസ്തു — അസ്മാസു ത്വദീയം സുഖം ഭവതു
(അപിച) മൃള നഃ അധി ബ്രൂഹി ച — അസ്മാൻ സുഖയ, അധിവചനം, പക്ഷപാതേനവചനം ബ്രൂഹി

ഹേ ദേവ, അധ ച
ദ്വി-ബർഹാഃ — ദേവ, അനന്തരം ദ്വയോഃ സ്ഥാനയോഃ, പൃഥിവ്യാ മന്തരിക്ഷേച ജ്ഞാന കർമ്മണോർവ്വാ പരിവൃഢഃ സ്വാമീ (ത്വം)
നഃ ശർമ്മ യച്ഛ ച — അസ്മഭ്യം സുഖം ദേഹിച

അർത്ഥം—അല്ലയോ ശത്രുനാശക, അവിടത്തെ ഗോഘനനായുധവും (ക്രൂരജന്തുക്കളെയും യുദ്ധവാഹനങ്ങളെയും ഹനിയ്ക്കുന്ന ആയുധം) മനുഷ്യഹനനായുധവും രണ്ടും ഞങ്ങളിൽ നിന്നകലെ ഭവിയ്ക്കട്ടെ, ഞങ്ങളെ സമീപിയ്ക്കാതിരിക്കട്ടെ ഞങ്ങളിൽ അവിടന്നരുളുന്ന സുഖം ഭവിയ്ക്കട്ടെ കൂടാതെ ഞങ്ങളെ സുഖിപ്പിച്ചാലും, (മററു ദേവന്മാരോട്) ഞങ്ങളെപ്പററി അനുകൂലമായി, പക്ഷപാതപരമായി സംസാരിച്ചാലും പിന്നെ ഭൂമിക്കും അന്തരിക്ഷത്തിന്നും (കർമ്മത്തിന്നും ജ്ഞാനത്തിന്നും) അധിപതിയായ അവിടന്ന് ഞങ്ങൾക്ക് സുഖം തന്നരുളിയാലും

11 അവോചാമ നമോ അസ്മാ അവസ്യവ്
ശൃണോതു നോ ഹവം രുദ്രോ മരുത്വാൻ
തന്നോ മിത്രോ വരുണോ മാമഹന്താം
അദിതിസ്സിന്ധുഃ പൃഥിവീ ഉത ദ്യൗഃ വ 6

അന്വയം —
അവസ്യവഃ — രക്ഷണമിച്ഛന്തഃ (വയം)
അവോചാമ — ഏതൽ സൂക്തരൂപം സ്തോത്രം അവാദിഷ്മ
അസ്മൈ നമഃ — രുദ്രായ നമസ്കാരോസ്തു
മരുത്വാൻ രുദ്രഃ — മരുദ്ഭിര്യുക്തഃ സഃ
നഃ ഹവം ശൃണോതു — അസ്മാകമാഹ്വാനം സ്വീകരോതു
(യൽ പ്രാർത്ഥിതം) തൽ നഃ
മിത്രഃ വരുണഃ അദിതിഃ
സിന്ധുഃ പൃഥിവീ
ഉത ദ്യൗഃ മമഹന്താം — പൂജയന്താം

അർത്ഥം—അവിടുത്തെ രക്ഷയിച്ഛിക്കുന്ന ഞങ്ങൾ ഈ സൂക്തരൂപത്തിൽ സ്തോത്രം ചെയ്യുന്നു. ആ രുദ്രന്ന് നമസ്കാരം ഭവിക്കട്ടെ. മരുത്തുക്കളോടു കൂടിയ രുദ്രൻ, ഞങ്ങളുടെ വിളികേൾക്കട്ടെ, സ്വീകരിക്കട്ടെ. ഈ പ്രാർത്ഥനയെ മിത്രനും വരുണനും അദിതിയും സിന്ധുവും പൃഥിവിയും ദ്യോവും കൊണ്ടാടട്ടെ.

വർഗ്ഗം 7 കുത്സഃ ഋഷിഃ ത്രിഷ്ടുപ്ഛന്ദഃ സൂര്യോദേവതാ

1 ചിത്രന്ദേവാനാമുദഗാദനീകം
ചക്ഷുർമ്മിത്രസ്യവരുണസ്യാഗ്നേഃ
ആപ്രാദ്യാവാപൃഥിവീ അന്തരിക്ഷം
സൂര്യആത്മാജഗതസ്തസ്ഥുഷശ്ച

അന്വയം:—

| | |
|---|---|
| മിത്രസ്യ, വരുണസ്യ അഗ്നേഃ, ദേവാനാം | — മിത്രവരുണാഗ്ന്യുപലക്ഷിതാനാം ദേവാനാം |
| അനീകം ചിത്രം | — സമൂഹരൂപം സൂര്യമണ്ഡലമാശ്ചര്യകരം |
| ഉൽ അഗാൽ | — ഉദയാചലം പ്രാപ്തമാസീൽ |
| (തദുപലക്ഷിതാനാം ജഗതാം) ചക്ഷുഃ | — പ്രകാശകം ചക്ഷുഃ |
| ദ്യാവാപൃഥിവീ അന്തരിക്ഷം | — ദിവം പൃഥിവീമന്തരിക്ഷം ച |
| അപ്രാഃ ആ | — സ്വകീയേന തേജസാസമന്താദപൂരയൽ |
| സൂര്യഃ | — അന്തര്യാമിതയാ സർവ്വസ്യ പ്രേരകഃ പരമാത്മാ |
| ജഗതഃ തസ്ഥുഷഃ ച | — ജംഗമസ്യസ്ഥാവരസ്യ ച |
| ആത്മാ | — സ്വരൂപഭൂതഃ (ഭവതി) |

അർത്ഥം—മിത്രൻ, വരുണൻ, അഗ്നി മുതലായ ദേവന്മാരുടെ സമൂഹരൂപമായി, ആശ്ചര്യകരമായ സൂര്യമണ്ഡലം ഉദയാചലത്തെ പ്രാപിച്ചിരിക്കുന്നു. ദേവന്മാരടക്കമുള്ള ജഗത്തിനെ പ്രകാശിപ്പിക്കുന്ന ആ ചക്ഷുസ്സ്, ദ്യോവിനെയും ഭൂവിനെയും അന്തരിക്ഷത്തെയും സ്വതേജസ്സുകൊണ്ട് മുഴുവൻ പൂരിപ്പിച്ചിരിക്കുന്നു. അന്തര്യാമിത്വംകൊണ്ട് സർവ്വപ്രേരകനായ, പരമാത്മാവായ സൂര്യൻ ജംഗമസ്ഥാവരാത്മകമായ വിശ്വത്തിന്റെ സ്വരൂപഭൂതനായി, ആത്മാവായി ഭവിക്കുന്നു.

2 സൂര്യോദേവീമുഷസംരോചമാനാം
മര്യോനയോഷാമഭ്യേതിപശ്ചാൽ
യത്രാനരോദേവയന്തോയുഗാനി
വിതന്വതേപ്രതിഭദ്രായഭദ്രം

അന്വയം:—

| | |
|---|---|
| യത്ര | — യസ്യാം ഉഷസിജാതായാം |
| ദേവ–യന്തഃ നരഃ | — ദേവം, സൂര്യംയഷ്ടുമിച്ഛന്തഃ മനുഷ്യാഃ |
| യുഗാനി | — കാലേകർത്തവ്യാനികർമ്മാണി യുഗാനിഭൂത്വാ, പത്നീസഹിതഃ |
| വി–തന്വതേ | — വിസ്താരയന്തി |
| (തത്ര) മര്യഃ ന യോഷാം | — മനുഷ്യഃ യഥാ ശോഭനാവയവാം യുവതീം |
| സൂര്യഃ ദേവീം | |
| രോചമാനാം ഉഷസം | — ദാനാദിഗുണയുക്താം ദീപ്യമാനാം |
| പശ്ചാൽ അഭി ഏതി | — പ്രാദുർഭാവാനന്തരം താമഭിലക്ഷ്യ ഗച്ഛതി |
| (ഏവം വിധം) ഭദ്രം | — കല്ല്യാണം (സൂര്യം) |
| പ്രതി ഭദ്രായ | — കല്ല്യാണരൂപായ കർമ്മഫലായ (സ്തുമഃ) |

അർത്ഥം–ഉഷസ്സുൽഭൂതമായപ്പോഠം സൂര്യദേവനെ ഉപാസിക്കാൻ ഇച്ഛിക്കുന്ന മനുഷ്യർ പത്നീസഹിതന്മാരായി, ഇണചേൎന്നു കാൎയ്യകൎമ്മങ്ങളും ചെയ്യുന്നു. അപ്പോഠം മനുഷ്യൻ (യുവാവ്) സുന്ദരിയായ ഒരു സ്ത്രീയെ എന്നപോലെ സൂര്യൻ ദാനവതിയും ദീപ്യമാനയുമായ ഉഷോദേവിയെ പിന്തുടൎന്നുവന്നെത്തുന്നു. ഇപ്രകാരം മംഗളകരനായ സൂര്യനെ കല്യാണരൂപമായ കൎമ്മഫലത്തിന്നായിക്കൊണ്ടു് സ്തുതിക്കുന്നു. (ഇവിടെ സൂര്യനെ ഉഷസ്സിൻെറ കാമുകനായിട്ടാണ് കല്പിച്ചിരിക്കുന്നതു്.)

3 ഭദ്രാ അശ്വാഹരിതസ്സൂൎയ്യസ്യ
ചിത്രാ ഏതഗ്വാ അനുമാദ്യാസഃ
നമസ്യന്തോ ദിവ ആപൃഷ്ഠമസ്ഥുഃ
പരിദ്യാവാപൃഥിവീയന്തിസദ്യഃ

അന്വയം:–

സൂര്യസ്യ ഭദ്രാഃ ചിത്രാഃ
അശ്വാഃ — കല്യാണാഃ, വിചിത്രാവയവാഃ അശ്വാഃ രശ്മയോവാ
ഹരിതഃ — ഹൎത്താരഃ, രസഹരണ ശീലാഃ
അനു–മാദ്യാസഃ — അനുക്രമേണ മാദനീയാഃ
(സൂൎയ്യസ്യ) ഏത–ഗ്വാഃ — അശ്വാഃ
നമസ്യന്തഃ — അസ്മാഭിൎന്നമസ്യമാനാസ്സന്തഃ
ദിവഃ പൃഷ്ഠം ആ അസ്ഥുഃ — അന്തരിക്ഷസ്യ ഉപരിപ്രദേശം ആതിഷ്ഠന്തി, പ്രാപ്നുവന്തി
(ആസമായ) ദ്യാവാപൃഥിവീ സദ്യഃ പരി യന്തി — പരിതോഗച്ഛന്തി, വ്യാപ്നുവന്തി

അൎത്ഥം–സൂര്യൻെറ മംഗല്യമേറെവയും വിചിത്രാവയവങ്ങളോൎന്നവയുമായ അശ്വങ്ങഠം, അല്ലെങ്കിൽ രശ്മികഠം രസത്തെ ഹരിക്കുന്നവയായി മദ (ആനന്ദ) ജനകങ്ങളായി ഭവിക്കുന്നു. ന

വിടത്തെ അശ്വങ്ങൾ നമ്മളാൽ നമസ്കരിക്കപ്പെടേണ്ടവയായി, അന്തരിക്ഷത്തിന്റെ ഉപരിപ്രദേശത്ത് സ്ഥിതിചെയ്യുന്നു. സ്ഥിതി ചെയ്തിട്ട് ദ്യാവാപൃഥിവികളെ വേഗത്തിൽ മുററും പ്രാപിയ്ക്കുന്നു

4 തത് സൂര്യസ്യ ദേവത്വന്തന്മഹിത്വം
മധ്യാകർത്തോർവ്വിതതം സഞ്ജഭാര
യദേദയുക്ത ഹരിതസ്സധസ്ഥാ
ദ്രാത്രീ വാസസ്തനുതേസിമസ്മൈ

അന്വയം:—

(യത്) കർത്തോഃ — കൃഷ്യാദി ലക്ഷണസ്യ കർമ്മണഃ
മധ്യാ വി-തതം — മദ്ധ്യേ, അപരിസമാപ്തേ, വിസ്തീർണ്ണം (സ്വകീയം രശ്മിജാലം)
(അസ്തം ഗച്ഛൻ സൂര്യഃ)
സം ജഭാര — അസ്മാൽ ലോകാൽ സ്വാത്മനി ഉപസംഹരതി
(കർമ്മകരശ്ച അപരിസമാപ്തമേവ പ്രവൃത്തം വിസൃജതി)
യദാ ഇൽ ഹരിതഃ — യദൈവ രസഹരണശീലാൻ രശ്മീൻ
സധ-സ്ഥാത് — സഹസ്ഥാനാത്, അസ്മാത്പാർത്ഥിവാത്ലോകാത് (ആദായ)
അയുക്ത — അന്യത്ര സംയുക്താൻ കരോതി
സൂര്യസ്യ തത് (ഏവ)
ദേവ-ത്വം — ഈശ്വരത്വം
(തത് ഏവ) മഹി-ത്വം — മാഹാത്മ്യം സ്വാതന്ത്ര്യം
ആത് രാത്രീ — അനന്തരം നിശാ

| | |
|---|---|
| വാസഃ | — ആച്ഛാദയിതൃതമഃ |
| സിമസ്മൈ തനുതേ | — സർവ്വസ്മിൻ ലോകേ വിസ്താരയതി |

അത്ഥം—കൃഷി മുതലായ പ്രവൃത്തികൾ ചെയ്യുന്നവർ അതു മുഴമിക്കാതിരിയ്ക്കേ, തന്റെ രശ്മിജലത്തെ സൂര്യൻ ഈ ലോകത്തിൽ നിന്നു് ആത്മാവിലേക്കു്, ഉൾവലിക്കുന്ന അപ്പോൾ തൊഴിലാളി മുഴമിക്കാത്ത വേലയും നിത്തുന്നു രസഹരണശീലങ്ങളായ രശ്മികളെ ഭൂലോകത്തിൽ നിന്നു് പിൻവലിച്ചു് (ഭൂലോകത്തിന്റെ ഒരു ഭാഗത്തു നിന്നെന്നാവാം ഉദ്ദേശം ) മറ്റൊരിടത്തു് സംയോജിപ്പിക്കുന്ന അതാണു് സൂര്യന്റെ ദേവത്വം അതുതന്നെയാണു് സൂര്യന്റെ മഹത്വം, സ്വാതന്ത്ര്യം. സൂര്യൻ അങ്ങിനെ സ്വരശ്മികൾ പിൻവലിച്ചാൽ രാത്രി ലോകത്തെ മുഴുവൻ ഇരുട്ടുകൊണ്ടുമൂടി വ്യാപിക്കുന്നു

5 തന്മിത്രസ്യ വരുണസ്യാഭിചക്ഷേ
സൂര്യോരൂപം കൃണുതേ ദ്യോരുപസ്ഥേ
അനന്തമന്യദ്രുശദസ്യപാജഃ
കൃഷ്ണമന്യദ്ധരിതസ്സംഭരന്തി

അന്വയം —

| | |
|---|---|
| തൽ മിത്രസ്യ വരുണസ്യ | — തദാനീം, ഉദയസമയേ തദുഭയോപലക്ഷിതസ്യ സർവ്വസ്യ ജഗതഃ |
| അഭി—ചക്ഷേ | — ആഭിമുഖ്യേന പ്രകാശനായ |
| ദ്യോഃ ഉപ—സ്ഥേ | — നഭസഃ മദ്ധ്യേ |
| സൂര്യഃ രൂപം കൃണുതേ | — സർവസ്യ പ്രേരകഃ സർവ്വസ്യ നിരൂപകം, പ്രകാശകം തേജഃ കരോതി |
| (അപിച) അസ്യ | |
| (സൂര്യസ്യ) ഹരിതഃ | — രസഹരണശീലാ രശ്മയഃ |
| അനന്തം | — അവസാനരഹിതം, ജഗദ്വ്യാപകം |

രുശൽ പാജഃ — ദീപ്യമാനം, ബലയുക്തം, നൈശതമോനിവാരണസമർത്ഥം
അന്യൽ — തമസോവിലക്ഷണം തേജഃ
സം ഭരന്തി — സ്വകീയാഗമനേന നിഷ്പാദയന്തി
(തഥാ) കൃഷ്ണം അന്യൽ — തമഃ, സ്വകീയാപഗമനേരാത്രൗ സംഭരന്തി
(അസ്യ രശ്മയഃ അപി തേജസ്തമശ്ചനിഷ്പാദയന്തി)

അർത്ഥം—ഉദയസമയത്തു് മിത്രവരുണന്മാരടക്കമുള്ള ജഗത്തിന്നു് മുഴുവൻ നേരിട്ട പ്രകാശത്തിന്നായി ദ്യോവിന്റെ മദ്ധ്യത്തിൽ സൂര്യൻ സർവ്വപ്രകാശകമായ തേജോരൂപം ഉണ്ടാക്കുന്നു, പിന്നെ ആ സൂര്യന്റെ രസഹരണശീലങ്ങളായ രശ്മികൾ അവസാനരഹിതമായി, ജഗദ്വ്യാപകമായി രാവിരുട്ട നീക്കാൻ ബലവത്തായി ഒരു തേജോ വിശേഷം സ്വകീയാഗമനം കൊണ്ടുണ്ടാക്കുന്നു. അതുപോലെ സ്വകീയാപഗമനത്തിൽ (രാത്രിയിൽ) മറ്റൊന്നു്, ഇരുട്ടു് ഉണ്ടാക്കുന്നു. അവിടുന്നാണു് തേജസ്സും തമസ്സുമുണ്ടാക്കുന്നതു്. (മിത്രൻ പകലിന്റെയും വരുണൻ രാത്രിയുടെയും അഭിമാന ദേവതകളാം.)

6 അദ്യാദേവാ ഉദിതാ സൂര്യസ്യ
നിരംഹസഃ പിപൃതാനിരവദ്യാൽ
തന്നോമിത്രോ വരുണോമാമഹന്താ
മദിതിസ്സിന്ധുഃ പൃഥിവീ ഉതദ്യൌഃ വ. 7

അന്വയം:—

ഹേ ദേവാഃ, — ദ്യോതമാനാഃ സൂര്യരശ്മയഃ,
അദ്യ സൂര്യസ്യ ഉൽ—ഇതാ — അസ്മിൻ കാലേ, സൂര്യോദയേ (ഇതസ്തതഃ പ്രസരന്തോയ്യയം)
അവദ്യാൽ നിഃ — നിന്ദ്യാൽ നിഷ്കൃത്യ

അംഹസഃ നിഃ പിപൃത — പാപാൽ നിഷ്ക്രഷ്യ
പാലയത
(യൽ പ്രാർത്ഥിതം) തൽ നഃ
മിത്രഃ വരുണഃ അദിതിഃ
സിന്ധുഃ പൃഥിവീ
ഉത ദ്യൌഃ മമഹന്താം — പൂജയന്താം

അർത്ഥം—സൂര്യരശ്മികളായ ദേവന്മാരേ, ഇപ്പോഴം, ഉദയകാലത്തിൽ 'അങ്ങിങ്ങ്' പ്രസരിച്ച നിറയുന്ന നിങ്ങൾ ഞങ്ങളെ നിന്ദ്യത്തിൽനിന്നും പാപത്തിൽ നിന്നും വലിച്ചു കയററി രക്ഷിച്ചാലും. (സൂര്യരശ്മികൾക്ക് ബാഹ്യശുദ്ധിയുണ്ടാക്കുന്നപോലെ ആന്തരശുദ്ധിയുമുണ്ടാക്കാൻ കെല്പുണ്ട്.) ഈ പ്രാർത്ഥനയെ മിത്രനും വരുണനും അദിതിയും സിന്ധുവും പൃഥിവിയും ദ്യോവും കൊണ്ടാടട്ടെ.

വർഗ്ഗം 8–9–10–11–12. കക്ഷീവാൻ ദീർഘതമസഃ ഔശിജഃ ഋഷിഃ ത്രിഷ്ടുപ്ഛന്ദഃ അശ്വിനൌ ദേവതാ.

1 നാസത്യാഭ്യാം ബർഹിരിവപ്രവൃഞ്ജേ
സ്തോമാ ഇയർമ്യഭ്രിയേവവാതഃ
യാവർഭഗായ വിമദായ ജായാം
സേനാജുവാന്ന്യൂഹതൂരഥേന

അന്വയം:–

(യഥാ കശ്ചിദ്യജമാനോയാഗാർത്ഥം)
ബർഹിഃ–ഇവ പ്ര വൃഞ്ജേ — പ്രകർഷേണ, അന്യൂനാനതിരിക്തം പര്യാപ്തം ദർഭം
വൃങ്ക്തേ, ഛിനത്തി
(ഏവമഹം) അർഭഗായ — ബാലായ
വി–മദായ — ഏതൽ സംജ്ഞായ രാജർഷയേ
സേനാ–ജുവാ — ശത്രുസേനായാഃ പ്രേരകേണ,
ശത്രുഭിർദ്ദുഷ്പ്രാപേണ –

രഥേന യൌ (അശ്വിനൌ)

| | |
|---|---|
| ജായാം | — ഭാര്യാം |
| നി–ഊഹതുഃ | — ശത്രൂന്നിഹത്യ തദീയം ഗൃഹം പ്രാപയാമാസതുഃ |
| (താഭ്യാം) നാസത്യാഭ്യാം | — അശ്വിഭ്യാം |
| അഭ്രിയാ–ഇവ വാതഃ | — അഭ്രേഷു, മേഘേഷു അവസ്ഥിതാന്യുദകാനി വാതഃവർഷണാർത്ഥം യഥാ പ്രേരയതി തദ്വൽ |
| സ്തോമാൻ ഇയർമ്മി | — സ്തുതീഃ സമ്പാദയാമി |

അർത്ഥം—വിമദൻ എന്ന രാജകുമാരൻ സ്വയംവരത്തിൽ തന്നെ വരിച്ച വധുവിനോടുകൂടി പോകുമ്പോഠം കന്യകയെ കിട്ടാത്ത മററു രാജാക്കന്മാരാൽ ആക്രമിയ്ക്കപ്പെട്ടു. വിമദന്ന് അവരെ എതിരിട്ട് ജയിക്കാൻ ശക്തിയില്ലായിരുന്നു. അശ്വികളുടെ സഹായത്താൽ ആ അക്രമിരാജാക്കഠം തോല്പിയ്ക്കപ്പെട്ടു. വിമദന് ഭാര്യയെ സ്വയം ലഭിച്ചു. ഈ കഥ ഇവിടെ സൂചിതമായിരിക്കുന്നു.

യാഗത്തിന്നായി ഒരുവൻ ഏററക്കുറച്ചിലില്ലാതെ ദർഭപ്പുല്ലു മുറിച്ചൊരുക്കുന്നപോലെ, ബാലനായ വിമദനെന്ന രാജർഷിക്കുവേണ്ടി ശത്രുക്കളാൽ അടക്കാൻ വയ്യാത്ത തേരോടുകൂടി, യാവരായ അശ്വികളവർ ശത്രുക്കളെ അമർത്തി നവവധുവിനെ (ഭർത്തൃ) ഗൃഹം പ്രാപിപ്പിച്ചുവോ, സത്യശീലരായ ആ അശ്വികഠംക്കായി, മേഘത്തിൻെറ ഉള്ളിലെ വെള്ളത്തെ വർഷിയ്ക്കാനായി കാററ് പ്രേരിപ്പിക്കുന്നപോലെ, ഞാൻ സ്തോത്രങ്ങളൊരുക്കിച്ചൊല്ലുന്നു. (കാററ് വർഷത്തെ പ്രസാദിക്കുവാൻ പ്രേരിപ്പിക്കുന്നപോലെ, നിങ്ങഠം പ്രസാദിക്കുവാൻ ഞാൻ സ്തുതിക്കുന്നു.)

2 വീളുപത്മഭിരാശുഹേമഭിർവാ
ദേവാനാം വാ ജൂതിഭിശ്ശാശദാനാ
തദ്രാസഭോനാസത്യാസഹസ്ര
മാജായമസ്യപ്രധനേ ജിഗായ

അന്വയം.—

ഹേ നാസത്യാ, — അശ്വിനൌ,
വീളുപത്മ-ഭിഃ — ബലവദ്ദൃഢതനൈഃ
ആശുഹേമ-ഭിഃ വാ — ശീഘ്രഗമനൈശ്ച (അശ്വൈഃ)
ദേവാനാം ജൂതി-ഭിഃ വാ — പ്രേരണൈശ്ച
(വാശബ്ദസ്സമുച്ചയേ)
ശാശദാനാ — ശാശദ്യമാനയോഃ അത്യന്തം
പ്രേര്യമാണയോഃ
യുവയോർവ്വാഹനഭൂതഃ
(യഃ) രാസഭഃ (പ്രജാപതിനാദത്തഃ)
യമസ്യ പ്ര-ധനേ ആജാ — വൈവസ്വതസ്യ പ്രീതികരേ
പ്രകീർണ്ണധനോപേതേ ആജൌ,
സംഗ്രാമേ
തൽ (ശത്രൂണാം)
സഹസ്രം ജിഗായ — ജിതവാൻ
(വൈവസ്വതഃ ബഹൂനാം മരണഹേതുനാ സംഗ്രാമേണ തുഷ്ടഃ)

അർത്ഥം—അല്ലയോ സത്യശീലരേ, അശ്വികളേ, ബലത്തോടുകൂടി ഉയരത്തിൽ കുതിക്കുന്നവയും വേഗത്തിലോടുന്നവയുമായ കുതിരകളോടുകൂടിയവരും ദേവന്മാരുടെ പ്രേരണങ്ങളാൽ പ്രോത്സാഹിതരുമായ നിങ്ങളുടെ കഴുത, പ്രജാപതിയാൽ നല്കപ്പെട്ടതു് യമന്നു് ഇഷ്ടമായതും ചിതറിച്ചിലവാകുന്ന ധനങ്ങളോടുകൂടിയതുമായ യുദ്ധത്തിൽ, ആയിരക്കണക്കിൽ ശത്രുക്കളെ ജയിച്ചുവല്ലൊ. (വളരെ മരണങ്ങൾക്കു് ഹേതുവായ യുദ്ധംകൊണ്ടു് യമൻ സന്തോഷിക്കുമല്ലൊ )

3 തുഗ്രോ ഹ ഭുജ്യുമശ്വിനോദമേഘേ
രയിന്ന കശ്ചിന്മമൃവാँ അവാഹാഃ
തമൂഹഥുർന്നൗഭിരാത്മന്വതീഭി
രന്തരിക്ഷപ്രുദ്ഭിരപോദകാഭിഃ

അന്വയം:—

| | |
|---|---|
| തുഗ്രഃ ഹ | — തുഗ്രഃ ഖലു (പൂർവ്വം ശത്രുഭിഃ പീഡിതസ്സൻ തജ്ജയാർത്ഥം) |
| ഉദ-മേഘേ | — ഉദകൈഃ മിഹ്യതേ, സിച്യതേ ഇതി ഉദമേഘഃ സമുദ്രഃ, തസ്മിൻ |
| ഭുജ്യും | — ഏതൽ സംജ്ഞം പ്രിയം പുത്രം |
| മമൃ-വാൻ | — മ്രിയമാണസ്സൻ |
| (ധനലോഭീ) കഃ ചിത് | |
| (മനുഷ്യഃ) രയിം ന | — യഥാ ധനം പരിത്യജതി തദ്വത് |
| അവ അഹാഃ | — നാവാ ഗന്തും പര്യത്യാക്ഷീത്, |
| ഹേ അശ്വിനാ, തം | — അശ്വിനൌ, മദ്ധ്യസമുദ്രം നിമഗ്നം ഭുജ്യും |
| ആത്മൻ-വതീഭിഃ | — യുവയോഃ സ്വഭൃതാഭിഃ |
| അന്തരിക്ഷപ്രുൽ-ഭിഃ | — അതിസ്വച്ഛത്വാൽ അന്തരിക്ഷേ ജലസ്യ ഉപരിഷ്ഠാ ദേവഗന്ത്രീഭിഃ |
| അപ-ഉദകാഭിഃ | — സുശ്ലിഷ്ടത്വാൽ അപ്രവിഷ്ടോദകാഭിഃ |
| നൌഭിഃ ഊഹഥുഃ | — പിതൃസമീപം യുവാം പ്രാപിതവന്തൌ |

അർത്ഥം—ഇവിടെ ഒരു കഥാസൂചനയുണ്ട്. തുഗ്രൻ എന്ന പേരായ അശ്വികൾക്ക് പ്രിയനായ ഒരു രാജർഷിയുണ്ടായിരുന്നു. ദ്വീപാന്തരവാസികളായ ശത്രുക്കളാൽ അദ്ദേഹം ദ്രോഹിക്കപ്പെട്ടു. അവരെ ജയിക്കാനായി പുത്രനായ ഭുജ്യുവിനെ പത്തേമാരിയിലയച്ചു. ആ പത്തേമാരി സമുദ്രമദ്ധ്യത്തിൽ കാററി

നാൽ പിളൎന്നു. അപ്പോൾ അഭയാന്തരരഹിതനായ ഭുജ്യു അശ്വി കളെ സ്തുതിച്ചു. തുഷ്ടരായ അശ്വികൾ സ്വന്തം പത്തേമ്മാരിയിൽ സസൈന്യനായ ഭുജ്യുവിനെ മൂന്നു രാപ്പകലുകളാൽ കരകയററി രക്ഷിച്ച്, പിതൃസമീപമെത്തിച്ചു. ഇതു മുതൽ മൂന്ന് ഋക്കുകളിൽ ഈ കഥ സൂചിപ്പിക്കുന്നു.

പ്രസിദ്ധനായ തുഗ്രൻ എന്ന രാജൎഷി പണ്ട് ശത്രുക്കളാൽ പദ്രവിക്കപ്പെട്ട്, അവരെ ജയിക്കാനായി തന്റെ പ്രിയപുത്രനായ ഭുജ്യുവിനെ, ധനലോഭിയായ ഒരു മനുഷ്യൻ മരണസമയത്ത് പണം കൈവിടുന്നപോലെ, സമുദ്രത്തിൽ പത്തേമ്മാരിയിൽ പോകാനായി ഉപേക്ഷിച്ചു. (അയച്ചു) അല്ലയോ അശ്വികളേ, സമുദ്രമദ്ധ്യത്തിൽ മുങ്ങിയ ഭുജ്യുവിനെ നിങ്ങൾ സ്വന്തങ്ങളും അതിലാഘവത്താൽ വെള്ളത്തിന്നു മുകളിൽ കൂടെ മാത്രം പോകുന്നവയും നന്നായ ചേൎച്ചകൊണ്ട് വെള്ളമുള്ളിൽ കടക്കാത്തവയുമായ പത്തേമ്മാരികളാൽ രക്ഷിച്ച്, അച്ഛന്റെ അടുക്കൽ എത്തിച്ചുവല്ലൊ.

4 തിസ്രഃ ക്ഷപസ്ത്രിരഹാതിവ്രജദ്ഭി
ൎന്നാസത്യാഭുജ്യുമൂഹഥുഃ പതംഗൈഃ
സമുദ്രസ്യ ധന്വന്നാൎദ്രസ്യ പാരേ
ത്രിഭീരഥൈഃശതപദ്ഭിഷ്ഷളശ്വൈഃ

അന്വയം:—

| | |
|---|---|
| ഹേ നാസത്യാ, | — നാസത്യൌ, (സേനയാസഹ ഉദകേനിമഗ്നം) |
| ഭുജ്യും തിസ്രഃ ക്ഷപഃ | — ത്രിസംഖ്യാകാരാത്രീഃ |
| ത്രിഃ അഹാ | — ത്രിവാരമാവൃതാന്യഹാനി (ച) |
| അതിവ്രജത്-ഭിഃ | — അതിക്രമ്യഗച്ഛദ്ഭിഃ, ഏതാവന്തം കാലമതിവ്യാപ്യ വൎത്തമാനൈഃ |
| പതംഗൈഃ | — പതദ്ഭിഃ |

ശതപദ്ഭിഃ — ശതസംഖ്യാകൈഃ ചക്രലക്ഷണൈഃ പാദൈരവയവൈഃ
ഷട്–അശ്വൈഃ — ഷഡ്ഭിരശ്വൈര്യുക്തൈഃ
ത്രി–ഭിഃ രഥൈഃ ധന്വനി — ധന്വനി, ജലവർജിതേ പ്രദേശേ
ആർദ്രസ്യ സമുദ്രസ്യ പാരേ — ഉദകേനാർദ്രീഭൂതസ്യ സമുദ്രസ്യ തീരദേശേ
ഊഹഥുഃ — യുവാം ഊഢവന്തൌ

അർത്ഥം–അല്ലയോ സത്യശീലരേ, സൈന്യത്തോടുകൂടി വെള്ളത്തിൽ മുങ്ങിയ ഭുജ്യുവിനെ മൂന്നാരാവുകളിലും മൂന്ന പകലുകളിലും, അതിവേഗം പോകുന്നവയും പറക്കുന്നവയും അസംഖ്യങ്ങളായ ചക്രപാദങ്ങളോടുകൂടിയവയും ആറ് കുതിരകളോടുകൂടിയവയുമായ മൂന്ന തേരുകളാൽ വെള്ളമില്ലാത്ത, നനഞ്ഞ സമുദ്രതീരത്തിൽകൂടെ കൊണ്ടുപോയല്ലൊ.

5 അനാരംഭണേ തദവീരയേഥാ
മനാസ്ഥാനേ അഗ്രഭണേ സമുദ്രേ
യദശ്വിനാ ഊഹഥുർഭുജ്യുമസ്തം
ശതാരിത്രാം നാവമാതസ്ഥിവാംസം വ. 8

അന്വയം:–

ഹേ അശ്വിനൌ,
അനാരംഭണേ — ആലംബരഹിതേ
അനാസ്ഥാനേ — ആസ്ഥാനോ ഭൂപ്രദേശഃ തദ്രഹിതേ
അഗ്രഭണേ — ഹസ്തേനഗ്രാഹ്യം ശാഖാദികം യത്രനാസ്തി തസ്മിൻ
— കസ്മ

| | |
|---|---|
| അവീരയേഥാം | — വിക്രാന്തം കൃതവന്തൌ (യുവാം) |
| (സമുദ്രേമഗ്നം) ഭുജ്യും | |
| ശത-അരിത്രാം | — ബഹ്വരിത്രാം, യൈഃ കാഷ്ഠൈഃ പാൎശ്വതോബദ്ധൈഃ ജലാലോഡനേസതി നൌഃ ശീഘ്രം ഗച്ഛതി താനിഅരിത്രാണി |
| നാവം ആതസ്ഥി-വാംസം | — ആസ്ഥിതവന്തം ആരൂഢവന്തം കൃത്വാ |
| അസ്തം യൽ ഊഹഥുഃ | — (പിതുസ്തുഗ്രസ്യ) ഗൃഹം പ്രാപിതവന്തൌ |

(തൽ പ്രാപണം അന്യൈർദ്ദുശ്ശകം യുവാം കൃതവന്തൌ)

അൎത്ഥം-അവലംബമില്ലാത്തതും നിലയില്ലാത്തതും (ഭൂമിയെ തൊടുവാൻ സാധിയ്ക്കാത്തതും) പിടിയ്ക്കാൻ കൊമ്പുകളും മററുമില്ലാത്തതുമായ സമുദ്രത്തിൽ ആ കൎമ്മം നിങ്ങൾ വീരതയോടുകൂടി ചെയ്തുവല്ലൊ. സമുദ്രത്തിൽ മുങ്ങിയ ഭുജ്യുവിനെ നൂറ് തുഴകളോട് (ചുക്കാനകളോട്) കൂടിയ പത്തേമ്മാരിയിൽ കയററി അച്ഛന്റെ ഗൃഹത്തിൽ എത്തിച്ചുവല്ലൊ. ആ കൎമ്മം മററാരാലും ചെയ്യപ്പെടുവാൻ അസാദ്ധ്യമായിരുന്നു.

6 യമശ്വിനാദദഥുശ്വേതമശ്വ
മഘാശ്വായ ശശ്വദിൽസ്വസ്തി
തദ്വാന്ദാത്രമ്മഹി കീൎത്തേന്യംഭൂൽ
പൈദ്വോവാജീ സദമിദ്ധവ്യോഅൎയ്യഃ

അന്വയം:-

| | |
|---|---|
| ഹേ അശ്വിനാ (യുവാം) | |
| അഘ-അശ്വായ | — അഹന്തവ്യാശ്വായ (പേദുനാമ്നേ രാജർഷയേ) |
| യം ശ്വേതം അശ്വം ദദഥുഃ | — ശ്വേതവൎണ്ണമശ്വംദത്തവന്തൌ |

(സോശ്വഃ തസ്മൈ)
സ്വസ്തി — ജയലക്ഷണം മംഗളം
ശശ്വൽ ഇൽ — നിത്യമേവചകാര
വാം തൽ ദാത്രം — യുവയോസ്തദ്ദാനം
മഹി, കീർത്തന്യം ഭൂൽ — മഹൽ, ഗംഭീരം, കീർത്തനീയം, പ്രശസ്യം അഭൂൽ
(തസ്മാൽ) പൈദ്വഃ — പേദോസ്സംബന്ധീ. ശീഘ്രഗാമീ
അര്യഃ വാജീ — യുദ്ധേഷു പ്രേരയിതവ്യഃ വേഗനവാൻസോശ്വഃ
സദം ഇൽ ഹവ്യഃ — സദൈവാസ്മാഭി രാഹ്വാതവ്യഃ

അർത്ഥം:-അശ്വികരം പേദു എന്ന രാജർഷിക്ക്, സ്തുതിയാൽ പ്രീതരായി, ഒരു വെളുത്ത കുതിരയെ കൊടുത്തു അതു് അദ്ദേഹത്തിന്ന് യുദ്ധങ്ങളിൽ ജയത്തിന്ന്, ശ്രേയസ്സിന്നപകരിച്ചു ഈ സംഗതി ഈ ഋക്കിൽ സൂചിപ്പിക്കുന്നു.

അല്ലയോ അശ്വികളേ, നിങ്ങരം പേദു എന്ന രാജർഷിക്കു് കൊല്ലപ്പെടുവാൻ കഴിയാത്ത യാതൊരു വെള്ളക്കുതിരയെക്കൊടുത്തുവോ, അതദ്ദേഹത്തിന്ന് നിത്യമായ ക്ഷേമം, ജയംചേർത്തു. യുദ്ധങ്ങളിൽ മുന്നോട്ടു നയിക്കാവുന്ന, പേദുവിന്റെ ശീഘ്രഗാമിയായ കുതിര ഞങ്ങളാൽ എപ്പോഴും വിളിക്കു (ആരാധിക്കു)പ്പെടേണ്ടതാകുന്നു.

7 യുവന്നരാസ്തുവതേപജ്രിയായ
കക്ഷീവതേ അരദതം പുരന്ധിം
കാരോതരാച്ഛഫാദശ്വസ്യവൃഷ്ണ
ശ്ശതങ്കുംഭാ അസിഞ്ചതം സുരായാഃ

അന്വയം:—

ഹേ നരാ, യുവം — നേതാരാവശ്വിനൌ, യുവാം
പജ്രിയായ — അംഗിരസാം കുലേ ജാതായ
കക്ഷീവതേ സ്തുവതേ — യുവയോഃ സ്തുതിം കുർവ്വതേമഹ്യം

പുരം–ധിം — പ്രഭൃതാം ധിയം, ബുദ്ധിം
അരമതം — വ്യലിഖതം
(യഥാസർവ്വാത്ഥഗോചരാഭവേതി തഥാകൃതവന്തൌ)
(അപി ച) കാരോതരാൽ— വൈദലശ്ചമ്മവേഷ്ടിതോ ഭാജനവിശേഷഃ, യസ്മിൻ സുരായാഃ സ്രാവണം ക്രിയതേ യഥാസുരായാഃ സമ്പാദകഃ താഃ സമ്പാദയതി)
(ഏവമേവ യുവാം) വൃഷ്ണഃ — സേചനസമത്ഥസ്യ യുഷ്മദീയസ്യ
അശ്വസ്യ ശഫാൽ — ഖുരാൽ
സ്വരായാഃ ശതം കുംഭാൻ — അസംഖ്യാകാൻ സുരാഘടാൻ
അസിഞ്ചതം — അക്ഷാരയതം, അപൂരയതം
(യേജനാഃ സൌത്രാമണ്യാദി കമ്മണി യുഷ്മദ്യാഗായ സുരാം യാചന്തേതേഷാം)

അത്ഥം–പണ്ട് കക്ഷീവാനെന്ന ആംഗിരസഗോത്രജാതനായ ഋഷി തമോബാധിതനായി നഷ്ടപ്രജ്ഞനായി അശ്വികളെ സ്തുതിച്ചു അവർ അദ്ദേഹത്തിന് മഹത്തായ ജ്ഞാനം കൊടുത്തരുളി അതിവിടെ സൂചിപ്പിയ്ക്കുന്ന കക്ഷീവാൻ പറയുകയാണ്

അല്ലയോ നേതാക്കളായ അശ്വികളേ, നിങ്ങൾ അംഗിരസകുലജാതനും നിങ്ങളെ സ്തുതിയ്ക്കുന്നവനുമായ കക്ഷീവാനായ എനിക്ക് സർവ്വാത്ഥദശനക്ഷമമായ, എല്ലാം അറിയാൻ കഴിവുള്ള ബുദ്ധിയെ തന്നരുളിയല്ലൊ കൂടാതെ, തോലിട്ടുവരിഞ്ഞ മുളംപാനിയിൽ ചെത്തുകാർ കള്ളുനിറയ്ക്കുമ്പോലെ, നിങ്ങളുടെ നനവുററ കുതിരക്കുളമ്പിൽ നിന്ന് അസംഖ്യങ്ങളായ കള്ളുകുടങ്ങൾ (കള്ളുപോലെ മധുരമായ പാനീയങ്ങൾ) നിറച്ചു (സൌത്രാമണ്യം മുതലായി നിങ്ങളെ ഉദ്ദേശിച്ച യാഗങ്ങളിൽ സുരാപാനത്തിന്നിച്ഛിക്കുന്നവക്കുവേണ്ടി)

'സൌത്രാമണി' എന്നാൽ പുല്പപായസവും [illegible]ചത്രവും കൂടിയ ദിവസം രണ്ടു പശുബന്ധത്തോടും സുരാഗ്രഹത്തോടും കൂടിയ കമ്മവിശേഷം' എന്നു [illegible] നമ്പൂതിരി. [illegible] പുസ്തകം 3 ലക്കം 8)

8 ഹിമേനാഗ്നിംഘ്രംസമവാരയേഥാം
പിതുമതീമൂർജ്ജമസ്മാ അധത്തം
ഋബീസേ അത്രിമശ്വിനാവനീത
മുന്നിന്യഥുസ്സർവ്വഗണം സ്വസ്തി

അന്വയം:—

| | |
|---|---|
| ഹേ അശ്വിനാ, ഹിമേന | — അശ്വിനൗ, ഹിമവച്ഛീതേനോദകേന |
| ഘ്രംസം അഗ്നിം | — ദീപ്യമാനം, അത്രേർബ്ബാധനാർത്ഥം അസുരൈഃ പ്രക്ഷിപ്തം തുഷാഗ്നിം |
| അവാരയേഥാം | — യുവാം നിവാരിതവന്തൌ, ശീതീകൃതവന്തൌ |
| (അപി ച) അസ്മൈ | — അസുരപീഡയാകാർശ്യം പ്രാപ്തായാത്രയേ |
| പിതു-മതീം | — അന്നയുക്തം |
| ഊർജ്ജം | — ബലപ്രദം രസാത്മകം ക്ഷീരാദികം |
| അധത്തം | — പുഷ്ട്യർത്ഥം പ്രായച്ഛതം |
| ഋബീസേ | — അപഗത പ്രകാശേ പീഡായന്ത്രഗൃഹേ |
| അവ-നീതം | — അവാങ്മുഖതയാ അസുരൈഃ പ്രാപിതം |
| അത്രിം സർവ്വ-ഗണം | — സർവ്വേഷാമിന്ദ്രിയാണാം ഗണാനാം സമൂഹാനാമുപേതം |
| സ്വസ്തി ഉൽ നിന്യഥുഃ | — അവിനാശേനയഥാ ഭവതിതഥാ തസ്മാൽ ഉൽഗമയ്യ, യുവാം സ്വഗൃഹം പ്രാപിതവന്തൌ |

അത്ഥം—അത്രിമഹർഷിയെ അസുരന്മാർ അസംഖ്യം ദ്വാരങ്ങളുള്ള ഒരു പീഡായന്ത്രഗൃഹത്തിൽ കടത്തി, കമിഴ്ത്തിക്കിടത്തി ഉമിത്തീ കത്തിച്ചു. അത്രിയാൽ പ്രാത്ഥിയ്ക്കപ്പെട്ട അശ്വികാം മഞ്ഞൊത്തു തണുത്ത വെള്ളത്താൽ തീ കെടുത്തി അദ്ദേഹത്തെ രക്ഷിച്ചു. ഈ കഥാംശം ഈ ഋക്കിൽ സൂചിതമാണ്.

അല്ലയോ അശ്വികളേ, ജ്വലിച്ചതും, അത്രിയെ പീഡിപ്പിക്കുവാൻ അസുരന്മാർ ഇട്ടതുമായ ഉമിത്തീയ്യിനെ മഞ്ഞുനീരാൽ നിങ്ങാം നിവാരണം ചെയ്തു, തണുപ്പിച്ചു. മാത്രമല്ല അസുരപീഡയേററ അദ്ദേഹത്തിന്ന് അന്നത്തോടുകൂടി, ക്ഷീണഹരമായ പാൽ മുതലായവ പുഷ്ടിയ്ക്കായിക്കൊടുത്തു. ഇരുട്ടു നിറഞ്ഞ പീഡാഗൃഹത്തിൽ കീഴ്മുഖമായി കിടത്തപ്പെട്ടിരുന്ന അത്രിയെ ഇന്ദ്രിയ സമൂഹങ്ങാം ഒരു കേടും വരാത്തവിധം നിങ്ങാം സ്വവാസസ്ഥാനം പ്രാപിപ്പിച്ചു.

9 പരാവതന്നാസത്യാനുദേഥാ
ഉച്ചാബുധ്നഞ്ചക്രഥുജ്ജിഹ്മബാരം
ക്ഷരന്നാപോ നപായനായരായേ
സഹസ്രായ തൃഷ്യതേ ഗോതമസ്യ

അന്വയം:—

| | |
|---|---|
| ഹേ നാസത്യാ (യുവാം) | |
| അവതം | — കൂപം |
| പരാ അനുദേഥാം | — ഗോതമസ്യ ഋഷേഃ സമീപേ പ്രൈരിഷാഥാം |
| (തദനന്തരം തം കൂപം) | |
| ഉച്ചാ—ബുധ്നം | — ഉച്ചൈഃ ഉപരിഷ്ടാൽ ബുധ്നഃ മൂലം യസ്യസഃ |
| ജിഹ്മ—ബാരം | — അധസ്താദവത്തമാനതയാവക്രം ബാരം, ദ്വാരംയസ്യ സഃ |
| ചക്രഥുഃ | — യുവാം അകൃഷാഥാം |

(തസ്മാൽ കൂപാൽ)
തൃഷ്യതേ — പിപാസതഃ
സഹസ്രായ രായേ — സഹസ്രസംഖ്യാകായ ധനായ ഹവീംഷി ദത്തവതഃ
ഗോതമസ്യ പായനായ — പാനാർത്ഥം
ആപഃ ന ക്ഷരൻ — ആപശ്ചപ്രവാഹരൂപേണ നിരഗമൻ (നശബ്ദശ്ചാർത്ഥേ)

അർത്ഥം—ഒരിക്കൽ ഒരു മരുഭൂമിയിൽപെട്ട സ്തോതാവായ ഗോതമർഷിയുടെ മുമ്പിൽ അശ്വികൾ ഒരു കിണർ പറിച്ചെടുത്തു കൊണ്ടുവന്ന് മേൽക്കീഴായി നിർത്തി ദാഹം തീർത്തുകൊടുത്ത കഥ ഇതിൽ സൂചിപ്പിയ്ക്കുന്നു.

അല്ലയോ സത്യശീലരേ, നിങ്ങൾ ഗോതമർഷിയ്ക്കു ഒരു കിണർ അടുത്തെത്തിച്ചുവല്ലൊ. പിന്നെ ആ കിണർ കീഴ്മേലായി നിർത്തി, അതിൽ നിന്ന് ദാഹബാധിതനും അസംഖ്യേയമായ ധനത്തിന്ന് (ശ്രേയസ്സിന്ന്) വേണ്ടി നിങ്ങൾക്ക് ഹവിസ്സർപ്പിയ്ക്കുന്നവനുമായ ഗോതമന് കുടിയ്ക്കാൻ വെള്ളം ഒഴുക്കോടുകൂടി എത്തിച്ചുകൊടുക്കുകയും ചെയ്തു.

10 ജുജുരുഷോനാസത്യോതവവ്രിം
പ്രാമുഞ്ചതംദ്രാപിമിവച്യവാനാത്
പ്രാതിരതഞ്ജഹിതസ്യായുർദ്ദസ്രാ
ദിത്പതിമകൃണുതങ്കനീനാം വ. 9

അന്വയം:—

ഹേ നാസത്യാ,
ജുജുരുഷഃ — ജീർണ്ണാത്
ച്യവാനാത് — ച്യവനാഖ്യാദൃഷേസ്സകാശാത്
വവ്രിം — കൃത്സ്നം ശരീരമാവൃത്യാവസ്ഥിതാം ജരാം.

| | |
|---|---|
| ദ്രാപിം—ഇവ | — കവചമിവ, യഥാകൃത്സ്നശരീരവ്യാപകം കവചംധൃത്വാ പശ്ചാൽ ശരീരാൽ പൃഥക്കരോതി തദ്വൽ |
| പ്ര അമുഞ്ചതം | — പ്രകൎഷേണാമോചയതം |
| ഉത ഹേ ദസ്രാ, ജഹിതസ്യ | — പുത്രാദിഭിഃ പരിത്യക്തസ്യ ഋഷേഃ |
| ആയുഃ പ്ര അതിരതം | — ജീവിതം പ്രാവൎദ്ധയതം |
| ആൽ ഇൽ | — അനന്തരമേവയുവാനംസന്തം |
| കനീനാം പതിം | |
| അകൃണുതം | — കന്യകാനാം ഭൎത്താരമകുരുതം |

അൎത്ഥം—ജരാനരകം ബാധിച്ച്, പുത്രാദി ബന്ധുക്കളാൽ ഉപേക്ഷിക്കപ്പെട്ട ച്യവാനൻ (ച്യവനൻ) എന്ന ഋഷി അശ്വികളെ സ്തുതിച്ചു അവർ ഋഷിയുടെ ജരയകററി വീണ്ടും യുവാവാക്കി എന്ന കഥ ഇതിൽ സൂചിപ്പിക്കുന്നു.

അല്ലയോ സത്യശീലരേ, ചുക്കിച്ചുളിഞ്ഞ അംഗങ്ങളോടുകൂടിയ ച്യവനന്ന് മെയ്യാകെ ബാധിച്ചു ജരയെ, ദേഹത്തിൽ ധരിച്ച ഒരു കവചം ഊരിമാററുന്നപോലെ, മോചിപ്പിച്ചു കൊടുത്തു ദശനീയരേ, പിന്നെ പുത്രാദികളാൽ ഉപേക്ഷിതനായ അദ്ദേഹത്തിന്ന് ആയുസ്സ് വൎദ്ധിപ്പിച്ചു അതിന്നുശേഷം അദ്ദേഹത്തെ പെൺകിടാങ്ങളുടെ ഭൎത്താവാക്കിചെയ്തു

11 തദ്വാന്നരാശംസ്യം രാധ്യ്യഞ്ചാ
ഭിഷ്ടിമന്നാസത്യാവരൂഥം
യദ്വിദ്വാംസാനിധിമിവാപഗൂള്ഹ
മുദ്ദൎശതാദൂപഥുൎവ്വന്ദനായ

അന്വയം:—

| | | |
|---|---|---|
| നരാ, നാസത്യാ | — | ആരോഗ്യനേതാരൌ, നാസത്യൌ |
| വാം അഭിഷ്ടി-മത് | — | യുവയോസ്സംബന്ധി, ആഭിമുഖ്യേന പ്രാപ്തവ്യം |
| (തഥാ) വരൂഥം ച | — | വരണീയം, കാമയിതവ്യം ച |
| തത് ശംസ്യം | — | തത്കർമ്മ അസ്മാഭിഃ പ്രശംസനീയം |
| രാധ്യം | — | ആരാധനീയം |
| (കിം പുനഃ തത്കർമ്മ?) | | |
| വിദ്വാംസാ | — | ജാനന്തൌ യുവാം |
| നിധിം-ഇവ | — | നിക്ഷിപ്തം ധനമിവ |
| അപ-ഗൂള്ഹം | — | അരണ്യേ, നിർജ്ജനേദേശേ അസുരൈഃ നിപാതിതം |
| വന്ദനായ (ഋഷിം) | | |
| ദർശതാത് | — | അധ്വഗൈഃ പിപാസുഭിഃ ദ്രഷ്ടവ്യാത് കൂപാത് വന്ദനം (ദ്വിതീയാർത്ഥേ ചതുർത്ഥി) |
| ഉത് ഊപഥുഃ | — | ഉദഹാർഷ്ടം |
| (ഏവം) യത് | — | ഏനാത് കൂപാദുദ്ധരണം തദ്രാധ്യം |

അർത്ഥം—ആരോഗ്യനേതാക്കളായ സത്യശീലരേ അറിവുററവരായ നിങ്ങൾ ഒളിച്ചു കുഴിച്ചിട്ട ധനംപോലെ ജനവാസമില്ലാത്ത ഒരു കാട്ടിൽ ദാഹിച്ച വഴിപോക്കരാൽ മാത്രം കാണപ്പെടുന്ന ഒരു കിണററിൽ അസുരന്മാരാൽ തള്ളപ്പെട്ട വന്ദനെന്ന ഋഷിയെ ഉദ്ധരിച്ചുവല്ലൊ നിങ്ങളുടെ ശ്രേഷ്ഠവും, കാമ്യവും, സ്തുതികൊണ്ട് പ്രാപ്യവുമായ ആ കർമ്മം ഞങ്ങളാൽ പ്രശംസനീയമാകുന്നു ആരാധനീയമാകുന്നു (വന്ദനൻ എന്ന ഋഷിയെ അസുരന്മാർ ഒരു കിണററിൽ തള്ളിയിട്ടു കയറുവാൻ പററാതെ അദ്ദേഹം അശ്വികളെ സ്തുതിച്ചു അവർ കയററി രക്ഷിച്ചു ആ കഥ ഇവിടെ സൂചിതം )

12 തദ്വാന്നരാസനയേദംസഉഗ്ര
മാവിഷ്കൃണോമിതന്യതുന്ന്വൃഷ്ടിം
ദധ്യങ്ഹയന്മധ്വാഥവ്വണോവാ
മശ്വസ്യശീർഷ്ണാ പ്രയദീമുവാച

അന്വയം —

| | |
|---|---|
| ഹേ നരാ, വാം | — യുവയോസ്സംബന്ധി |
| ഉഗ്രം ദംസഃ | — അന്യൈർദുഷ്കരം കർമ്മ |
| തൽ സനയേ | — ധനലാഭാർത്ഥം |
| തന്യതുഃ ന | — യഥാമേഘസ്യശബ്ദഃ |
| വൃഷ്ടിം | — മേഘാന്തർഗ്ഗതമുദകം പ്രവർഷണേന സർവ്വത്ര പ്രകടയതി, തദ്വൽ |
| ആവിഃ കൃണോമി | — പ്രകടീകരോമി |
| (കിം തൽ കർമ്മ?) | |
| ആഥവ്വണഃ ദധ്യങ് | — അഥവ്വണപുത്രഃ ഏതൽ സംജ്ഞകഃ ഋഷിഃ |
| അശ്വസ്യ ശീർഷ്ണാ | — യുഷ്മൽ സാമർത്ഥ്യേന പ്രതിഹിതേന ശിരസാ |
| വാം ഈം മധു | — യുവാഭ്യാം ഇമാം മധുവിദ്യാം |
| യൽ ഹ പ്ര ഉവാച | — യദാഖലു പ്രോക്തവാൻ |

(തദാനീം അശ്വസ്യ ശിരസഃ സന്ധാനം, പുനർമ്മാനുഷസ്യ ശിരസസ്സന്ധാനഞ്ച)

| | |
|---|---|
| യൽ | — ഭവദീയം കർമ്മ (തൽആവിഷ്കൃണോമി) |

അർത്ഥം—ദധ്യങ് (ദധീചി) മഹർഷിക്കു ഋഗ്യജുസ്സാമങ്ങളിൽ പ്രവർഗ്ഗ്യവിഷയമായ മധുവിദ്യയെന്ന മന്ത്രം ഉൾക്കൊണ്ട ബ്രാഹ്മണം ഇന്ദ്രൻ ഉപദേശിച്ചു ''ഇതു മററാക്കെങ്കിലും പറഞ്ഞു കൊടുത്താൽ തലവെട്ടും'' എന്ന താക്കീതും ചെയ്തു. അശ്വികൾ ദധീചിയോട് മന്ത്രോപദേശമർത്ഥിച്ചു ഇന്ദ്രന്റെ നിശ്ചയമറിയിച്ചപ്പോൾ അവർ ദധീചിയുടെ മനുഷ്യശിരസ്സ്

റിച്ചെടുത്തു ഭദ്രമായിവെച്ച് തൽസ്ഥാനത്ത് ഒരു കുതിരത്തല പിടിപ്പിച്ചു ആ കുതിരത്തലയോടുകൂടി മഹർഷി അശ്വികാംക്ക് മധുവിദ്യയുപദേശിച്ചു ഇതറിഞ്ഞ ഇന്ദ്രൻവന്ന് വജ്രത്താൽ തലവെട്ടി അപ്പോറം അശ്വികാം മാററിവെച്ച മനുഷ്യ ശിരസ്സ് വീണ്ടും ദധീചിയുടെ കഴുത്തിൽവെച്ചുറപ്പിച്ചു ആ കഥയാണിവിടെ സൂചിപ്പിക്കുന്നത്

അല്ലയോ നേതാക്കളേ അന്യർക്ക് ചെയ്യാൻ കഴിയാത്ത നിങ്ങളുടെ ആ കർമ്മം, മേഘത്തിന്റെ ശബ്ദം (ഇടി) മഴയെപ്പററ്റുകൊണ്ടുവന്ന് തെളിച്ചു കാണിയ്ക്കുന്നപോലെ ഞാൻ വെളിവായി പറയുന്നു (ആ കർമ്മമേതെന്നോ?) അഥർവ്വണ പുത്രനായ ദധ്യങ്ങ് എന്ന ഋഷി നിങ്ങളുടെ സാമർത്ഥ്യത്താൽ കുതിരത്തലകൊണ്ട് ആ മധു വിദ്യയെ നിങ്ങാംക്ക് പറഞ്ഞുതന്നുവല്ലൊ അപ്പോറം നിങ്ങാം ആദ്യം ഋഷിക്ക്, മനുഷ്യത്തല മാററി കുതിരത്തലവെച്ചതും പിന്നീടതുമാററി മനുഷ്യത്തല തന്നെ വെച്ചതുമായ കർമ്മം യാതൊന്നോ അതിനെയാണ് ഞാൻ വെളിവായി പറയുന്നത്

13 അജോഹവീന്നാസത്യാകരാവാം

മഹേയാമൻ്പുരുഭുജാപുരന്ധി,

ശ്രുതന്തച്ഛാസ്രിവവധ്രിമത്യാ

ഹിരണ്യഹസ്തമശ്വിനാവദത്തം

അന്വയം -

ഹേ പുരു—ഭുജാ നാസത്യാ— ബഹൂനാം പാലകൗ അശ്വിനൌ

മഹേ യാമൻ — മഹനീയേ സ്തോത്രേ

കരാ വാം — അഭിമതഫലസ്യ കർത്താരൌ, യുവാം

പുരം—ധിഃ — ബഹുധീഃ

വധ്രി—മത്യാഃ — വധ്രിമതീ വധ്രിഃഷണ്ഡകതാപതി (ഏതൽ സംജ്ഞാ രാജപുത്രീ തസ്യാഃ)

| | | |
|---|---|---|
| അജോഹവീൽ | — | പുനഃ പുനഃ സ്തുത്യാ പുത്രലാഭാൎത്ഥം ആഹൂതവതീ |
| (യുവാഞ്ചെതൽ ആഹ്വാനം) | | |
| ശാസുഃ–ഇവ | — | യഥാശാസുഃ, ആചാൎയ്യസ്യ വചനം ശിഷ്യഃ അവഹിതസ്സൻ ഐകാഗ്ര്യേണ ശൃണോതി തദ്വൽ |
| തൽ ശ്രുതം | — | അശൃണുതം |
| (ശ്രുത്വാച) ഹേ അശ്വിനൌ, (തസ്യൈ) | | |
| ഹിരണ്യ–ഹസ്തം | — | സുവൎണ്ണമയപാണിം, ഏതൽ സംജ്ഞമപി പുത്രം |
| അദത്തം | — | പ്രായച്ഛതം |

അൎത്ഥം–വധ്രി എന്ന ഒരു നപുംസകന്റെ ഭാൎയ്യ (വധ്രിമതി എന്ന പേരായ രാജപുത്രി) സന്താനലാഭത്തിന്നായി അശ്വികളെ പിന്നേയും പിന്നേയും വിളിച്ചു സ്തുതിച്ചു. അവൎക്കവർ ഹിരണ്യഹസ്തനെന്ന മകനെ കൊടുത്തു. ഈ കഥാംശമാണിവിടെ സൂചിപ്പിക്കുന്നതു്.

എത്രയോപേരുടെ രക്ഷകരായ സത്യശീലരേ, മഹത്തായ സ്തുതിയിൽ അഭിമതം സാധിപ്പിച്ചുകൊടുക്കുന്ന നിങ്ങളെ ബുദ്ധിമതിയായ വധ്രിമതി, നപുംസകനായ വധ്രി എന്ന ഭൎത്താവോടുകൂടിയവൾ പുത്രലാഭത്തിന്നായി വീണ്ടും വീണ്ടും വിളിച്ചു. നിങ്ങളാവട്ടെ *വധ്രിമതിയുടെ ആ വിളി, ഗുരുവിന്റെ* വാക്കു് പ്രണതനായ ശിഷ്യൻ ഏകാഗ്രതയോടുകൂടി കേൾക്കുന്നപോലെ, കേട്ടു. അശ്വികളേ, കേട്ടിട്ടു് അവൾക്കു് ഹിരണ്യഹസ്തനെന്ന പുത്രനെ നല്കി അനുഗ്രഹിച്ചു.

14 ആസ്നോവൃകസ്യവൎത്തികാമഭീകേ
യുവന്നരാനാസത്യാമുമുക്തം
ഉതോകവിം പുരുഭുജാ യുവം ഹ
കൃപമാണമകൃണുതം വിചക്ഷേ

അന്വയം:—

| | |
|---|---|
| ഹേ നരാ നാസത്യാ യുവം | — നേതാരൌ, യുവാം |
| അഭീകേ | — അഭിഗതേ വൃകവർത്തികയോ സ്സംഗ്രാമേ |
| വൃകസ്യ ആസ്നഃ | — വികർഷകസ്യശ്വാനഃ ആസ്യാത് |
| വർത്തികാം അമുമുക്തം | — ചടകസ്ത്രീം അമോചയതം |
| ഉതോ പുരു-ഭുജാ | — അപിച മഹാബാഹൂ |
| യുവം ഹ | — യുവാം ഖലു |
| കൃപമാണം കവിം | — സ്തുവന്തം ഏതൽ സംജ്ഞാം ഋഷിം |
| വി-ചക്ഷേ | — വിശേഷേണ ദ്രഷ്ടും സമർത്ഥം |
| അകൃണുതം | — അകരുതം |

അർത്ഥം—വർത്തിക എന്നാൽ ചടകത്തിനൊത്ത ഒരു പെൺപക്ഷി. അതിനെ ഒരു ചെന്നായ പിടിച്ചു, അശ്വികരം വിട്ടുവിച്ചു എന്ന കഥ ഇതിൽ സൂചിപ്പിക്കുന്നു.

അല്ലയോ നേതാക്കളേ, സത്യശീലരേ, നിങ്ങളുടെ അടുക്കൽവെച്ചു നടന്ന ചെന്നായിൻെറയും, വർത്തിക എന്ന പെൺപക്ഷിയുടെയും സമരത്തിൽ ചെന്നായുടെ വായിൽ നിന്ന് വർത്തികയെ വിടുർത്തി. കൂടാതെ, മഹാബാഹുക്കളായ നിങ്ങൾ, നിങ്ങളെ സ്തുതിച്ച കവി എന്ന അന്ധനായ ഋഷിക്ക് നല്ലപോലെ കാണാനുള്ള കഴിവുണ്ടാക്കി.

15 ചരിത്രം ഹിവേരിവാച്ഛേദി പർണ്ണ
മാജാഖേലസ്യപരിതക്മ്യായാം
സദ്യോജങ്ഘാമായസീം വിശ്പലായൈ
ധനേഹിതേസർത്തവേ പ്രത്യധത്തം വ. 10

അന്വയം:—

| | |
|---|---|
| ആജാ | — ആജൌ, സംഗ്രാമേ |
| (അഗസ്ത്യ പുരോഹിതസ്യ) ഖേലസ്യ | — രാജ്ഞഃ സംബന്ധിന്യാഃ വിശ്പലായാഃ |

ചരിത്രം — ചരണം
വേഃ–ഇവ പൎണ്ണം — പക്ഷിണഃ പതത്രമിവ
അച്ഛേദി ഹി — പുരാഹിന്നമഭ്രൽഖലു
(ഹേ അശ്വിനൌ, യുവാം പുരോഹിതേനാഗസ്ത്യേന സ്തുതൌ സന്തൌ)
പരി–തക്മ്യായാം — രാത്രൌ (ആഗത്യ)
സദ്യഃ — തദാനീമേവ
ഹിതേ ധനേ — ശത്രുഷ്വനിഹിതേ ജേതവ്യേ വിഷയഭൂതേസതി.
സൎത്തവേ — സൎത്തും, ഗന്തും
വിശ്പലായൈ
ആയസീം ജങ്ഘാം — അയോമയം ജങ്ഘോപലക്ഷിതം പാദം
പ്രതി അധത്തം — സന്ധാനം കൃതവന്തൌ.

അൎത്ഥം–യുദ്ധത്തിൽ അഗസ്ത്യപുരോഹിതനായ (അഗസ്ത്യനെന്ന പുരോഹിതനോടുകൂടിയ) ഖേലൻ എന്ന രാജാവിന്നു് ബന്ധപ്പെട്ട വിശ്പല എന്ന സ്ത്രീയുടെ കണങ്കാൽ ഒരു പക്ഷിയുടെ ചിറകെന്നപോലെ മുറിഞ്ഞുപോയി. പുരോഹിതനായ അഗസ്ത്യനാൽ അശ്വികളേ, സ്തുതിക്കപ്പെട്ട നിങ്ങൾ രാത്രിക്കു രാത്രിവന്നു്, അപ്പോൾതന്നെ, ശത്രുക്കളിൽ നിന്നു് നേടേണ്ടും ധനം അങ്ങിങ്ങു് കിടക്കവേതന്നെ, നടക്കാറാകുംവണ്ണം വിശ്പലയ്ക്കു് ഇരുമ്പുകൊണ്ടു്, കണങ്കാലിന്റെ സ്ഥാനത്തു്, കാൽവെച്ചുകൊടുത്തുവല്ലൊ. (ഏഴാമധ്യായത്തിൽ 34ാം വൎഗ്ഗത്തിൽ ഈ വിക്രമം എടുത്തുപറഞ്ഞിട്ടുണ്ടു്.)

16 ശതമ്മേഷാന്വൃക്യേ ചക്ഷദാന
മൃജ്രാശ്വന്തംപിതാന്ധഞ്ചകാര
തസ്മാ അക്ഷീനാസത്യാവിചക്ഷ
ആധത്തന്ദസ്രാഭിഷജാവനൎവ്വൻ

അന്വയം:—

| | | |
|---|---|---|
| (യഃ) ശതം മേഷാൻ | — | ശതസംഖ്യാകാൻ മേഷാൻ |
| വൃക്യേ | — | ആത്മനാപോഷിതായൈ വൃക സ്ത്രീയൈ (ശകലീകൃത്യപ്രാദാൽ) |
| തം ചക്ഷദാനം | — | ശകലീകൃത്യദത്തവന്തം |
| ഋജ്രാശ്വം പിതാ | — | വൃഷാഗിഃ (ശാപേന) |
| അന്ധം ചകാര ഭിഷജൌ, | — | ദൃഷ്ടിഹീനം കൃതവാൻ |
| ഹേ നാസത്യാ, ദസ്രാ, | — | സത്യശീലാവശ്വിനൌ |
| അനർവ്വൻ | — | അനർവ്വണി. ദ്രഷ്ടവ്യംപ്രതി പിതൃശാപാൽ ഗമനരഹിതേ |
| അക്ഷീ വി–ചക്ഷേ | — | ചക്ഷുഷീ ദ്രഷ്ടും സമർത്ഥേ |
| തസ്മൈ ആ അധത്തം | — | ഋജ്രാശ്വായ വ്യധത്തം, അകരുതം |

അർത്ഥം—വൃഷാഗീരിന്റെ മകൻ ഋജ്രാശ്വനെന്ന രാജർഷി യുടെ മുമ്പിൽ അശ്വികളുടെ വാഹനമായ കഴുത, ഒരു പെൺ ചെന്നായയായി വന്നുകൂടി. തന്നാൽ രക്ഷിയ്ക്കപ്പെടേണ്ട അതി ന്റെ ക്ഷേമത്തിന്നായി ഋജ്രാശ്വൻ നാട്ടുകാരുടെ നൂററൊന്നാടു കളെ വെട്ടിമുറിച്ചു കൊടുത്തു. നാട്ടുകാർക്കു ദ്രോഹമായ ഈ പ്രവൃത്തി ചെയ്ത മകനെ അച്ഛൻ ശാപത്താൽ കണ്ണുപൊട്ടനാ ക്കി. തങ്ങളുടെ വാഹനം കാരണം ഋജ്രാശ്വന്നുവന്ന കഷ്ടതയ റിഞ്ഞ് അശ്വികൾ അദ്ദേഹത്തിന്നു വീണ്ടും കാഴ്ചകൊടുത്തു. ഈ കഥയാണ് ഋക്കിൽ സൂചിപ്പിക്കുന്നതു്.

യാതൊരുവൻ നൂറുകണക്കിൽ ആടുകളേ (തന്റെ അടുത്തു വന്നു്) താൻ വളർത്തുന്ന പെൺചെന്നായയ്ക്കു (ക്ഷേമത്തി ന്നു്) വെട്ടിനുറുക്കിക്കൊടുത്തുവോ, അങ്ങിനെ നുറുക്കിക്കൊടു ത്ത ഋജ്രാശ്വനെ അച്ഛൻ, വൃഷാഗീരു് ശാപംകൊണ്ടു് കണ്ണു പൊട്ടനാക്കി. ദേവവൈദ്യരും, സത്യശീലരും, ദർശനീയരു മായ അശ്വകളേ, നിങ്ങൾ കാഴ്ചയില്ലാതെ, എങ്ങും പോകാ തെ കഴിഞ്ഞ ആ ഋജ്രാശ്വന്നു് കാണ്മാൻ കഴിവുള്ള കണ്ണുകൾ വെച്ചുകൊടുത്തു.

17 ആവാംരഥന്ദുഹിതാസൂര്യസ്യ
കാർഷ്മേവാതിഷ്ഠദർവ്വതാ ജയന്തീ
വിശ്വേദേവാ അന്വമന്യന്തഹൃദ്ഭി
സ്സമുശ്രിയാനാസത്യാസചേഥേ

അന്വയം:—

| | |
|---|---|
| ഹേ നാസത്യാ വാം രഥം | — അശ്വിനൗ യുവയോ രഥം |
| കാർഷ്മ–ഇവ | — കാഷ്ഠമിവ, ആജിധാവനസ്യ അവധിതയാ നിർദ്ദിഷ്ടം ലക്ഷ്യം ആശുഗാമീ, സർവ്വേഭ്യോധാവത്ഭ്യഃ പൂർവ്വം പ്രാപ്നോതി ഏവമേവ സർവ്വേഭ്യോദേവേഭ്യഃ പൂർവ്വം |
| അർവ്വതാ | — ശീഘ്രമവധിം പ്രാപ്നുവതാ യുഷ്മദീയേനാശ്വേന കാരണഭൂതേന |
| ജയന്തീ | — വിജീയമാനാ |
| സൂര്യസ്യ ദുഹിതാ | — സവിതുഃ പുത്രീ, സൂര്യാ |
| ആ അതിഷ്ഠൽ | — ആരൂഢവതീ |
| വിശ്വേ ദേവാഃ | — സർവ്വേ ഇതരേദേവാഃ |
| (ഹൃതൽ) ഹൃൽ–ഭിഃ | — ആരോഹണസ്ഥാനം ഹൃദയൈഃ |
| അനു അമന്യന്ത | — അന്വജാനൻ |
| (തദാനീം) ശ്രിയാ | — ഋക്സഹസ്രലാഭരൂപയാ സമ്പദാ, കാന്ത്യാ |
| (യുവാം) സം സചേഥേ ഉ | — സംഗച്ഛേഥേ ഹി |

അർത്ഥം–സവിതാവ് (സൂര്യൻ) തന്റെ മകൾ സൂര്യയെ സോമന്ന് കൊടുക്കാൻ ഇച്ഛിച്ചു. ആ കന്യകയെ ദേവന്മാരെല്ലാം കാമിച്ചിരുന്നു. ''ആദിത്യനെ അതിർ കററിയാക്കി നമുക്ക് ഓട്ടക നമ്മളിൽ ആർ ജയിക്കുന്നുവോ, അയാൾക്ക് അവളെ കിട്ടും'' എന്നു ദേവന്മാർ പരസ്പരം പറഞ്ഞു അശ്വികളതിൽ ജയിച്ചു. അവൾ അവരുടെ രഥത്തിൽ കയറി. (പക്ഷേ

വിവാഹം ചെയ്തത് പ [illegible]
എട്ടാമഷ്ടകത്തിലുള്ള വിവാഹ സൂക്തത്തിൽ വ്യക്തമാവുന്നു.)
ആ കഥ ഇവിടെ സൂചിതമാണ്.

അല്ലയോ സത്യശീലരായ അശ്വികളെ, നിങ്ങളുടെ തേർ ഓട്ടപ്പന്തയത്തിൽ ഉന്നമായ അതിർ കുററിയെ, ഓട്ടത്തിൽ വേഗക്കാരൻ മുമ്പെത്തുന്നപോലെ, എല്ലാ ദേവന്മാൎക്കും മുമ്പെ ഗതിവേഗമുള്ള കതിരകളാൽ എത്തി ജയിക്കപ്പെട്ടുന്നവളായി സൂര്യന്റെ മകൾ (നിങ്ങളുടെ തേരിൽ) കയറി. മററു ദേവന്മാരെല്ലാം ഈ രഥാരോഹണം ഉള്ളാൽ സമ്മതിച്ചു. നിങ്ങൾ (സൂര്യയോടൊപ്പം പന്തയവസ്തുവായി പ്രഖ്യാപിക്കപ്പെട്ടിരുന്ന ആയിരം ഋക്കുകളുടെ ലാഭത്താൽ പ്രകാശവിശേഷത്തോടു ചേൎന്നവരായി. മിന്നിത്തിളങ്ങുന്നവരായി.)

18 യദയാതന്ദിവോദാസായവൎത്തി
ഭരദ്വാജായാശ്വിനാഹയന്താ
രേവദുവാഹസചനോരഥോവാം
വൃഷഭശ്ചശിംശുമാരശ്ചയുക്താ

അന്വയം:—

| | | |
|---|---|---|
| ഹേ അശ്വിനാ, ഹയന്താ | — | സ്തുതിഭിരാഹ്വയമാനൌ യുവാം |
| ഭരൽ—വാജായ | — | സംഭ്രിയമാണഹവിർല്ലക്ഷണാന്നായ യജമാനായ |
| ദിവഃ—ദാസായ | — | ഏതൽ സംജ്ഞായ രാജൎഷയേ അഭീഷ്ടം ഫലം ദാതും |
| വൎത്തിഃ യൽ അയാതം | — | തദീയം ഗൃഹം യദാ ആഗച്ഛതം |
| (തദാനീം) രേവൽ | — | ധനയുക്തമന്നം |
| വാം സചനഃ രഥഃ | — | യുവയോഃ സേവനഃ രഥഃ |
| ഉവാഹ | — | തസ്മൈദിവോദാസായ പ്രാപയാമാസ |
| (അപിചതസ്മിൻ രഥേ) | | |
| വൃഷഭഃ ച | — | അനഡ്വാൻ |

അർത്ഥം—അല്ലയോ അശ്വികളേ, സ്തുതികളാൽ വിളി
പ്പെട്ടന്നവരായി നിങ്ങരം ഹവിസ്സ് ഒരുക്കുന്ന യജമാനനാ
ദിവോദാസൻ എന്ന രാജർഷിയ്ക്കു അഭീഷ്ടഫലം കൊടുപ്പാ
യി അദ്ദേഹത്തിൻെറ ഗൃഹത്തിൽ ചെന്നുവല്ലൊ. അപ്പോ
നിങ്ങളെസ്സേവിയ്ക്കുന്ന തേർ ധനത്തോടുകൂടിയ അന്നം, ആ
വോദാസന്നെത്തിച്ചു കൊടുത്തു. കൂടാതെ ആ തേരിൽ പര
രവിരോധികളായ കാളയെയും, മുതലയെയും നിങ്ങരം സ
ർത്ഥ്യം പ്രകടിപ്പിച്ചുകൊണ്ടു പൂട്ടിയിരുന്നു.

19 രയിംസുക്ഷത്രം സ്വപത്യമായു
സ്സുവീര്യന്നാസത്യാവഹന്താ
ആജഹ്നാവീംസമനസോപവാജൈ
സ്ത്രീരഹ്നോഭാഗന്ദധതീമയാതം

അന്വയം:—

ഹേ നാസത്യാ,

| | | |
|---|---|---|
| സു—ക്ഷത്രം രയിം | — | ശോഭനബലം ധനം |
| സു—അപത്യം, സു—വീര്യം ആയുഃ | — | ശോഭനൈഃ പുത്രാദിഭിരുപേതം, ശോഭനവീര്യോപേതമന്നം |
| വഹന്താ | — | ധാരയന്തൌയുവാം |
| സ—മനസാ | — | സമാനമനസ്കൌ സന്തൌ |
| വാജൈഃ | — | ഹവിർല്ലക്ഷണൈരന്നൈരുപേതാം |
| അഹ്നഃ | — | അഹ്നി അനുഷ്ഠേയസ്യ സോമയാഗസ്യ പ്രാതസ്സവനരൂപസ്യ |

ത്രിഃ ഭാഗം ദധതീം — ത്രിധാവിഭക്തമംശംബിഭ്രതീം
ജഹ്നാവീം — ജഹ്നോഃ മഹർഷേ
സ്സംബന്ധിനീം പ്രജാം
ഉപ ആ അയാതം — ആഭിമുഖ്യേന സമീപമാഗച്ഛതം

അർത്ഥം—അല്ലയോ സത്യശീലരേ, നല്ല ബലം, ധനം, സൽപുത്രാദികളോടും നല്ല വീര്യത്തോടും കൂടിയ അന്നം എന്നിവ കയ്യിലേന്തിക്കൊണ്ടാണല്ലോ നിങ്ങൾ, ഹവിസ്സോടു കൂടി സോമയാഗത്തിലെ പ്രാതസ്സവനത്തെ മൂന്നായി ഭാഗിച്ച അംശത്തെ ധരിച്ചവളായ ജഹ്നുമഹർഷിയെസ്സംബന്ധിച്ച സ്ത്രീയുടെ അടുക്കൽ ഏകമനസ്കരായി നേരേ ചെന്നതു്. (ആ സ്ത്രീ പ്രതനിഷ്ഠയായ യജമാനപത്നിയാവാം.)

20 പരിവിഷ്ടം ജാഹുഷം വിശ്വതസ്സീം
സുഗേഭിർനക്തമൂഹഥൂ രജോഭിഃ
വിഭിന്ദുനാ നാസത്യാ രഥേന
വിപർവ്വതാँ അജരയൂ അയാതം വ 11

അന്വയം —

ഹേ നാസത്യാ, വിശ്വതഃ
പരി–വിഷ്ടം — ശത്രുഭിസ്സർവ്വതഃ പരിവൃതം
ജാഹുഷം — ഏതന്നാമാനം രാജാനം
അജരയൂ — ജരാരഹിതൌ (യുവാം)
വി–ഭിന്ദുനാ രഥേന — വിശേഷേണ ഭേദകേന രഥേന
നക്തം — രാത്രൌ
സു–ഗേഭിഃ രജഃ–ഭിഃ — സുഷ്ഠുഗന്തും ശക്യൈഃ,
രഞ്ജകൈഃ മാർഗ്ഗൈഃ
ഊഹഥുഃ സീം — ശത്രുസമൂഹാന്നിരഗമയതംഹി
(നിർഗ്ഗതേനതേനസഹ)
പർവ്വതാൻ — ശത്രുഭിരാരോദ്ധുമശക്യാൻ
ശിലോച്ചയാൻ
വി അയാതം — വിശേഷേണാഗച്ഛതം

അത്ഥം—അല്ലയോ സത്യശീലരേ, ശത്രുക്കളാൽ നാലു പുറവും വളയപ്പെട്ട ജാഹുഷനെന്ന രാജാവിനെ നിത്യയുവാക്കളായ നിങ്ങൾ എല്ലാററിനെയും പിളക്കുന്ന തേരിൽ രാത്രി സുഗമങ്ങളായി, ഇണക്കമുററ വഴികളിലൂടെ ശത്രുസമൂഹത്തിൽ നിന്നു് പുറത്തുകടത്തിയല്ലൊ. അങ്ങിനെ പുറത്തുകടന്ന അദ്ദേഹത്തോടുകൂടി ശത്രുക്കൾക്കു് കയറാൻ വയ്യാത്ത മലകളിൽ ചെന്നുചേൻ.

21 ഏകസ്യാവസ്തോരാവതം രണായ
വശമശ്വിനാ സനയേ സഹസ്രാ
നിരഹതന്ദുച്ഛുനാ ഇന്ദ്രവന്താ
പൃഥുശ്രവസോ വൃഷണാവരാതീഃ

അന്വയം:—

ഹേ അശ്വിനാ, വശം — ഏതൽ സംജ്ഞമൃഷിം
ഏകസ്യാഃ വസ്തോഃ — ഏകസ്യ അഹ്നഃ
രണായ സഹസ്രാ
സനയേ — രമണീയായ സഹസ്ര സംഖ്യാകായ ധനലാഭായ
ആവതം — അരക്ഷതം
(അപിച) ഹേ വൃഷണൌ, — കാമാനാം വർഷിതാരൌ
ഇന്ദ്ര-വന്താ — ഇന്ദ്രേണ സംയുക്തൌ (യുവാം)
ദുച്ഛുനാഃ — ദുഃഖസ്യ കത്തൄൻ
പൃഥു-ശ്രവസഃ അരാതീഃ — വിസ്തീൎണ്ണയശസഃ ശത്രൂൻ
നിഃ അഹതം — നിശ്ശേഷേണാവധിഷ്ടം

അത്ഥം—അല്ലയോ അശ്വികളേ, നിങ്ങൾ വശൻ എന്ന ഋഷിയെ ഒരു ദിവസത്തിന്നു് അഭികാമ്യമായ ആയിരക്കണക്കിലുള്ള ധനം ഉണ്ടാകത്തക്കവിധം രക്ഷിച്ചു. (ദിവസംപ്രതി മികച്ച ധനാഗമമുണ്ടാവാൻ അനുഗ്രഹിച്ചു.) അല്ലയോ കാമവഷകരേ, ഇന്ദ്രനോടുകൂടിയനിങ്ങൾ, അതിന്നപുറമെ, ക്ലേശകാരികളായ, വമ്പരായ ശത്രുക്കളെ നിശ്ശേഷം കൊന്നൊടുക്കി.

22 ശരസ്യചിദാർച്ചത്കസ്യാവതാദാ
നീചാദുച്ചാചക്രഥുഃ പാതവേവാഃ
ശയവേചിന്നാസത്യാ ശചീഭി
ർജസുരയേസ്തര്യം പിപ്യഥുർഗ്ഗാം

അന്വയം:–

ഹേ നാസത്യാ, (യുവാം)

| | |
|---|---|
| ആർച്ചത്–കസ്യ ശരസ്യ | — ഋചല്കപുത്രസ്യ ഏതത് സംജ്ഞസ്യസ്തോതുഃ |
| പാതവേ | — (പിപാസിതസ്യ) പാനാർത്ഥം |
| നീചാത് ചിത് അവതാത് | — നീചീനാദപി കൂപാത് |
| ഉച്ചാ | — ഉച്ചൈഃ ഉപരിസ്ഥാത് |
| വാഃ ആ ചക്രഥുഃ | — ഉദകം ആഭിമുഖ്യേനകൃതവന്തൌ |
| (തഥാ) ശചീഭിഃ | — യുഷ്മദീയൈഃ കർമ്മഭിഃ |
| ജസുരയേ ശയവേ ചിത് | — ശ്രാന്തായശയനാമ്നേ ഋഷയേപി |
| സ്തര്യം ഗാം | — നിവൃത്തപ്രസവാം (അഗ്നിഹോത്രാർത്ഥസ്യ പയസോ ദോഗ്(ധ്രീം) ഗാം |
| പിപ്യഥുഃ | — പയസാ ആപൂരിതവന്തൌ |

അർത്ഥം–അല്ലയോ സത്യശീലരേ, ഋചല്കന്റെ മകനായ ശരനെന്ന സ്തോതാവിന്ന് ദാഹബാധിതനായപ്പോൾ താഴ്ന്നുള്ള കിണററിൽ നിന്ന് കടിയ്ക്കാൻ വെള്ളം മുകളിൽ നിന്നും നേരെ എത്തിച്ചു കൊടുത്തു അതുപോലെ ശ്രാന്തനായ ശയു എന്ന ഋഷിക്കു അഗ്നിഹോത്രത്തിന്ന് പാൽ കറന്നിരുന്നതും, പേറുമാറിയതുമായ പശുവിനെ പാൽമുററിയതാക്കി, വീണ്ടും കറവുററതാക്കി

23 അവസ്യതേസ്തുവതേകൃഷ്ണിയായ
ഋജുയതേനാസത്യാശചീഭിഃ
പശുന്നനഷ്ടമിവദർശനായ
വിഷ്ണാപ്വന്ദദഥുർവിശ്വകായ

അന്വയം:—

ഹേ നാസത്യാ, (യുവാം)

| | |
|---|---|
| അവസ്യതേ | — അവനം, രക്ഷണമാത്മന ഇച്ഛതേ |
| സ്തുവതേ കൃഷ്ണിയായ | — സ്തുതിം കുർവ്വതേ കൃഷ്ണനാമകസ്യ പുത്രായ |
| ഋജൂ–യതേ | — ആർജ്ജവമിച്ഛതേ |
| വിശ്വകായ | — ഏതൽ സംജ്ഞായ ഋഷയേ |
| ശചീഭിഃ | — ആത്മീയൈഃ കർമ്മഭിഃ |
| വിഷ്ണാപ്വം | — തന്നാമാനം വിനഷ്ടംപുത്രം |
| പശും ന നഷ്ടം–ഇവ | — യഥാകശ്ചിൽ വിനഷ്ടം പശും സ്വാമിനോ ദൃഷ്ടിപഥം പ്രാപയതി തദ്വൽ |
| ദൾനായ ദദഥുഃ | — ദത്തവന്തൌ |

അർത്ഥം—അല്ലയോ സത്യശീലരേ, രക്ഷണം സ്വയമിച്ഛിയ്ക്കുന്നവനും സ്തുതിയ്ക്കുന്നവനുമായ കൃഷ്ണനെന്ന ഒരാളുടെ മകനും നേർവഴിക്കാരനുമായ വിശ്വകൻ എന്ന ഋഷിയ്ക്ക് സ്വകർമ്മങ്ങളാൽ നിങ്ങൾ വിഷ്ണാപ്വനെന്ന നഷ്ടപ്പെട്ട മകനെ, പോയ്പ്പോയ ഒരു പശു ഉടമസ്ഥന്റെ ദൃഷ്ടിയിൽ പെടുന്നപോലെ, കാണമാറാക്കിക്കൊടുത്തു

24 ദശരാത്രീരശിവേനാനവദ്യൂ
നവ്നദ്ധം ശ്നഥിതമപ്സ്വ ന്തഃ
വിപ്രുതംരേഭമുദനിപ്രവൃക്ത
മുന്നിന്യഥുസ്സോമമിവസ്രുവേണ

അന്വയം:—

(ഹേ അശ്വിനൌ, യുവാം)

| | |
|---|---|
| അപ്–സു അന്തഃ | — കൂപാന്തർഗ്ഗത ജലേഷുമദ്ധ്യേ അസുരൈഃ പതിതം |
| അശിവേന അവ–നദ്ധം | — ദുഃഖഹേതുനാ ദാമ്നാബദ്ധം |

ശ്നഥിതം — ശത്രുഭിർഹിംസിതം
ദശ രാത്രീഃ നവ ദ്യൂൻ — ദശസംഖ്യാകാനിശാഃ, നവ സംഖ്യാകാന്യഹാനി (ച)
(ഏതാവന്തംകാലം കൂപേവസ്ഥിതം അത ഏവ)
ഉദനി വി-പ്രുതം — ഉദകേ വിപ്ലുതം, വ്യാക്ഷിപ്ത സർവ്വാംഗം
പ്ര-വൃക്തം — പ്രവൃഞ്ജനേന സന്തപ്തം
രേഭം — തന്നാമകമൃഷിം
സ്രുവേണ സോമം-ഇവ — അഗ്നിഹോത്രഹോമാർത്ഥം അഭിഷുതം സോമരസം ഉപസദ്ദശേ സ്ഥാലീമദ്ധ്യേ വർത്തമാനം അദ്ധ്വര്യുഃ യഥാ ഉന്നയതി തദ്വൽ
ഉത് നിന്യഥുഃ — തസ്മാത് കൂപാത് ഉത്തീർണ്ണം കൃതവന്തൌ

അന്വയം:—

ഹേ അശ്വിനൌ, വാം

| | |
|---|---|
| ദംസാംസി | — യുവയോഃ പുരാകൃതാനി കർമ്മാണി |
| പ്ര അവോചം | — പ്രസ്പഷ്ടമുക്തവാനസ്മി |
| (സോഹം)സു-ഗവഃ | — ശോഭനഗോയുക്തഃ |
| സു-വീരഃ | — ശോഭന വീര്യഃ (പ ഭൂത്വാ) |
| അസ്യ പതിഃ സ്യാം | — രാഷ്ട്രസ്യ അധിപതിഃ ഭവേയം |
| ഉത പശ്യൻ | — അപിച അക്ഷാഭ്യാം പശ്യൻ, സർവ്വൈരിന്ദ്രിയൈഃ സ്വസ്വ വിഷയോപയോഗസമർത്ഥൈഃ (അക്ഷ്യുപലക്ഷണം) |
| ദീർഘം ആയുഃ | — വർഷശതരൂപേണ ആയതം ജീവിതം |
| അശ്നുവൻ | — പ്രാപ്നുവൻ |
| അസ്തം-ഇവ ഇൽ | — ഗൃഹമിവ, യഥാഗൃഹം സ്വാമീ പ്രവിശതിതദ്വദേവ |
| ജരിമാണം ജഗമ്യാം | — ജരാം പ്രാപ്നുയാം |

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങരാം പണ്ടുചെയ്ത കർമ്മങ്ങളെ ഞാൻ വിശദമായി പറഞ്ഞുവല്ലൊ. അപ്രകാരമുള്ള ഞാൻ നല്ല പശുക്കളോടുകൂടിയവനും, നല്ല വീര്യത്തോടുകൂടിയവനുമായി രാഷ്ട്രത്തിന്റെ അധിപതിയായി ഭവിച്ചാവൂ. കൂടാതെ അതാതു വിഷയങ്ങളിൽ ഉപയോഗസമർത്ഥങ്ങളായ എല്ലാ ഇന്ദ്രിയങ്ങളോടും കൂടി (നൂറുകൊല്ലം) നീണ്ട ആയുസ്സ നേടി ഒരു ഗൃഹസ്ഥൻ തന്റെ ഗൃഹത്തിലേയ്ക്കു സൈ്വരമായി കടന്നുചെല്ലുന്നപോലെ വാർദ്ധക്യത്തിൽ പ്രവേശിച്ചാവൂ.

*വർഗ്ഗം 13-14-15-16-17*

1 മധ്വസ്സോമസ്യാശ്വിനാമദായ

പ്രത്നോഹോതാവിവാസതേവാം

ബർഹിഷ്മതീരാതിർവ്വിശ്രിതാഗീ

രിഷായാതന്നാസത്യോപവാജൈഃ

അന്വയം:—

| | |
|---|---|
| ഹേ അശ്വിനാ, മധ്വഃ | |
| സോമസ്യ | — മാധുര്യോപേതേന സോമേന (തൃതീയാർത്ഥേഷഷ്ഠീ) |
| മദായ | — യുവയോർമ്മദാർത്ഥം |
| പ്രത്നഃ ഹോതാ | — ചിരന്തനഃ ഹോമനിഷ്പാദകോ യജമാനഃ |
| വാം ആ വിവാസതേ | — യുവാം യഥാശാസ്ത്രം പരിചരതി |
| (അപിച) രാതിഃ | |
| ബർഹിഷ്മതീ | — ദാതവ്യംഹവിഃ യുഷ്മദർത്ഥം ബർഹിഷ്യാസാദിതം |
| (തഥാ) ഗീഃ വി-ശ്രിതാ | — സ്തുതിലക്ഷണാവാക് ഋത്വിക്ഷു സമവേതാ, സ്തുതിരപിക്രിയതേ |
| ഹേ നാസത്യാ ഇഷാ | — അസ്മഭ്യം ദാതവ്യനാന്നേന |
| വാജൈഃ | — ബലൈസ്സഹ (യുവാം) |
| ഉപ യാതം | — അസ്മഭ്യം സമീപം പ്രാപ്നുതം |

അർത്ഥം—അല്ലയോ അശ്വികളെ, നിങ്ങളുടെ ഹർഷത്തിന്നായി മധുരമായ സോമത്തോടുകൂടി, ചിരകാലമായി ഹോമം കഴിയ്ക്കുന്ന (അഗ്നിഹോത്രാദി കർമ്മങ്ങളനുഷ്ഠിച്ചു വരുന്ന) യജമാനൻ നിങ്ങളെ പരിചരിയ്ക്കുന്നു, ഉപാസിയ്ക്കുന്നു. കൂടാതെ, നിങ്ങൾക്കു സമർപ്പിയ്ക്കുവാനുള്ള ഹവിസ്സ് ദർഭപ്പുല്ലിൽ കൊണ്ടു വെച്ചിരിയ്ക്കുന്നു. ഋത്വിക്കുകളാൽ സ്തുതിയും ചൊല്ലപ്പെടുന്നു. അല്ലയോ സത്യശീലരെ, ഞങ്ങൾക്കു തരാനുള്ള അന്നത്തോടുകൂടി ബലങ്ങളോടുകൂടി ഞങ്ങളുടെ അടുക്കൽ വന്നാലും.

2 യോവാമശ്വിനാമനസോജവീയാ
ന്രഥസ്സ്വശ്വോവിശ ആജിഗാതി
യേനഗച്ഛഥസ്സുകൃതോദുരോണം
തേനനരാവർത്തിരസ്മഭ്യം യാതം

അന്വയം:-

| | |
|---|---|
| ഹേ അശ്വിനാ, വാം | — അശ്വിനൌ, യുവയോഃ |
| മനസഃ ജവീയാൻ | — മനസോപ്യതിശയേന വേഗവാൻ |
| സു-അശ്വഃ യഃ രഥഃ | — ശോഭനാശ്വഃ യഃ രഥഃ |
| വിശഃ ആ-ജിഗാതി | — പ്രജാഃ ആഭിമുഖ്യേന ഗച്ഛതി |
| യേന (രഥേന) സു-കൃതഃ | — ശോഭനയാഗം കൃത്വതഃ യജമാനസ്യ |
| ദുരോണം ഗച്ഛഥഃ | — ദേവയജനലക്ഷണം ഗൃഹം ഗച്ഛഥഃ |
| ഹേ നരാ, തേന അസ്മഭ്യം | — തേന രഥേനാസ്മാകം |
| വർത്തിഃ യാതം | — വർത്തനാധികരണം ഗൃഹം ആഗച്ഛതം |

അർത്ഥം—അല്ലയോ അശ്വികളേ, മനസ്സിനേക്കാൾ വേഗമുള്ളതും നല്ല കുതിരയോടു കൂടിയതുമായ നിങ്ങളുടെ ഏതു തേർ പ്രജകളെ നേരെ പ്രാപിയ്ക്കുന്നുവോ, ഏതു തേരിനാൽ മഹത്തായ യാഗം ചെയ്യുന്ന യജമാനന്റെ ശാലയിലെത്തുന്നുവോ, അല്ലയോ നേതാക്കളേ, ആ തേരിൽ ഞങ്ങളുടെ ഗൃഹത്തിലും വന്നാലും.

3 ഋഷിന്നരാവംഹസഃ പാഞ്ചജന്യ
ഋബീസാദത്രിമ്മുഞ്ചഥോ ഗണേന
മിനന്താദസ്യോരശിവസ്യ മായാ
അനുപൂർവ്വം വൃഷണാ ചോദയന്താ

അന്വയം:-

| | |
|---|---|
| ഹേ നരൌ, വൃഷണാ, | — നേതാരൌ, കാമവർഷിതാരൌ |
| പാഞ്ച-ജന്യം | — പഞ്ചജനേഷ്വഭവം |
| ഋഷിം അത്രിം അംഹസഃ | — പാപരൂപാൽ, ക്ലേശരൂപാൽ |
| ഋബീസാൽ | — ശതദ്വാരേ യന്ത്രഗൃഹേ പീഡാർത്ഥം അസുരൈഃ പ്രക്ഷിപ്താൽ തുഷാഗ്നേസ്സകാശാൽ |

ഗണേന — ഇന്ദ്രിയവൎഗ്ഗേണ സഹ
മിനന്താ — ശത്രൂൻ ഹിംസന്തൌ
അശിവസ്യ ദസ്യോഃ — ദുഃഖകാരിണഃ ഉപക്ഷയിതുഃ
മായാഃ — അത്രൌ പ്രയുക്താ മായാഃ
അനു-പൂൎവ്വം ചോദയന്താ — ആനുപൂൎവ്യേണ പ്രേരയന്തൌ,
നിവാരയന്തൌ
മുഞ്ചഥഃ — അമോചയതം

അൎത്ഥം—അല്ലയോ നേതാക്കളേ, കാമവർഷകരേ, നിഷാദപഞ്ചമന്മാരായ ജനങ്ങളിൽ (ബ്രാഹ്മണരിൽ) പെട്ടവനായ ഋഷി അത്രിയെ, ക്ലേശപ്രദവും, നൂറു ദ്വാരങ്ങളുള്ളതുമായ യന്ത്രഗൃഹത്തിലെ ഉമിത്തീയ്യിൽനിന്ന് സുരക്ഷിതങ്ങളായ സൎവ്വാവയവങ്ങളോടുംകൂടി, ശത്രുക്കളെ അകററി, ദുഃഖകാരിയായ ദ്രോഹിയുടെ മായകളെ വേണ്ടപോലെ നിവാരണംചെയ്തു നിങ്ങൾ മോചിപ്പിച്ചുവല്ലൊ.
(ഇതേ സംഗതി മുൻസൂക്തത്തിലും പ്രസ്താവിച്ചിട്ടുണ്ട്.)

4 അശ്വന്നഗൂള്ഹമശ്വിനാദുരേവൈ
ഋഷിന്നരാ വൃഷണാരേഭമപ്സു
സന്തംരിണീഥോ വിപ്രുതന്ദംസോഭി
ൎന്നവാഞ്ജൂര്യന്തി പൂൎവ്വ്യാകൃതാനി

അന്വയം—

നരാ, വൃഷണാ,
അശ്വിനാ — നേതാരൌ കാമവർഷകാ വശ്വിനൌ (യുവാം)
ദുഃ-ഏവൈഃ — ദുഷ്പ്രാപൈരസുരൈഃ
അപ്-സു ഗൂള്ഹം — കൂപസ്ഥേഷ്വുദകേഷു നിഗൂഢം നിഖാതം
തം രേഭം ഋഷിം
വി-പ്രുതം — കൂപാദുന്നീയ വിശ്ലിഷ്ടാവയവം
അശ്വം ന — വ്യാധിതമശ്വമിവ

| | | |
|---|---|---|
| ദംസഃ–ഭിഃ | — | ആത്മീയൈഃ ഭേഷജരൂപൈഃ കമ്മഭിഃ |
| സം രിണീഥഃ | — | സമധത്തം, സവൈ്വരവയവൈരു പേതമകരുതം |
| വാം പൃവ്വ്യാ കൃതാനി | — | യുവയോശ്ചിരന്തനാനി കമ്മാണി |
| ന ജൂര്യന്തി | — | ന ജീണ്ണാനി ഭവന്തി |

അത്ഥം–നേതാക്കളും കാമവർഷകരുമായ അശ്വികളേ, പിടികിട്ടാത്ത അസുരന്മാരാൽ കിണർവെള്ളത്തിൽ ഗൂഢമായി മുക്കപ്പെട്ട്, വേർപെട്ട അംഗങ്ങളോടു കൂടിയ രേഭനെന്ന ആ ഋഷിയെ രോഗം ബാധിച്ച ഒരു കുതിരയെ എന്ന പോലെ സ്വന്തം ചികിത്സാകർമ്മങ്ങളാൽ സർവ്വാംഗയുക്തനാക്കി, അതാതംഗങ്ങൾ അതാതിടത്തുതന്നെ ഉറപ്പിച്ചു രക്ഷിച്ചു. (ഇപ്രകാരം) നിങ്ങളുടെ ചിരകാലികങ്ങളായ കർമ്മങ്ങൾ എന്നും പഴകി പാഴാകുന്നില്ല.

5 സുഷുപ്വാംസന്നനിരൃതേ രുപസ്ഥേ
സൂര്യന്ന ദസ്രാതമസി ക്ഷിയന്തം
ശുഭേരുക്മന്നദർശതന്നിഖാത
മുദൂപഥുരശ്വിനാ വന്ദനായ വ. 13

അന്വയം:–

| | | |
|---|---|---|
| ഹേ ദസ്രാ, അശ്വിനാ, | — | ദർശനീയാവശ്വിനൌ, |
| നിഃ–ഋതേഃ ഉപ–സ്ഥേ | — | പൃഥിവ്യാഃ ഉത്സംഗേ |
| സുസുപ്വാംസം ന | — | സ്വപ്നവന്തം പുരുഷമിവ (കൂപമദ്ധ്യേ ശയാനം) |
| തമസി ക്ഷിയന്തം സൂര്യം ന | — | കൂപാന്തർഗ്ഗതേ അന്ധകാരേ നിവസന്തം സൂര്യമിവ തേജസ്വിനം |
| ശുഭേ | — | ശോഭനാത്ഥം (നിമ്മിതം) |

ദർശതം തക്മം ന — ദർശനീയം രോചമാനം സ്വർണ്ണാഭരണമിവ

(ഏവം ഗുണവിശിഷ്ടം അസുരൈഃ കൂപേ)

നി–ഖാതം — പ്രക്ഷിപ്തം

വന്ദനായ — വന്ദനനാമകമൃഷിം (ദ്വിതീയാർത്ഥേ ചതുർത്ഥീ)

ഉൽ ഊപഥുഃ — യുവാം ഉദ്ധൃതവന്തൌ

അർത്ഥം–അല്ലയോ ദർശനീയരായ അശ്വികളേ, ഭൂമിയുടെ മടിയിൽ ഉറങ്ങുന്ന ഒരു മനുഷ്യനെപ്പോലെ ഇരുട്ടായ കിണററിലമരുന്ന സൂര്യനെപ്പോലെ തേജസ്വിയായി, ശരീരശോഭനത്തിന്ന് നിർമ്മിച്ച ദർശനീയവും പ്രകാശമയവുമായ സ്വർണ്ണാഭരണംപോലെയുള്ളവനും അസുരന്മാർ കിണററിൽ തള്ളിക്കുഴിച്ചിട്ടവനുമായ വന്ദനനെന്ന ഋഷിയെ നിങ്ങാം അതിൽനിന്ന് കയററിയല്ലൊ.

6 തദ്വാന്നരാശംസ്യം പജ്രിയേണ

കക്ഷീവതാനാസത്യാപരിജ്മൻ

ശഫാദശ്വസ്യവാജിനോജനായ

ശതങ്കുംഭാ അസിഞ്ചതമ്മധൂനാം

അന്വയം:–

ഹേ നരാ, നാസത്യാ — നേതാരാവസത്യരഹിതൌ

പരി–ജ്മൻ — പരിഗമനേ, അഭീഷ്ടസ്യ പ്രാപണേനിമിത്തഭൂതേസതി

പജ്രിയേണ — പജ്രാണാം, അംഗിരസാം കുലേജാതേന

കക്ഷീവതാ (മയാ) വാം — യുവയോസ്സംബന്ധി

തൽ (കർമ്മ) ശംസ്യം — പ്രകർഷേണ ശംസനീയം

(യൽ) ജനായ — അപേക്ഷമാണായ പുരുഷായ

വാജിനഃ അശ്വസ്യ — വേഗവതോശ്വസ്യ

| | |
|---|---|
| ശഫാൽ | — ഖുരാൽ (നിർഗ്ഗതൈഃ) |
| മധൂനാം | — മധുഭിഃ (തൃതീയാർത്ഥേഷഷ്ഠി) |
| ശതം കുംഭാൻ | — ശതസംഖ്യാകാൻ കുംഭാൻ |
| അസിഞ്ചതം | — ആപൂരയതം |

അർത്ഥം—അല്ലയോ നേതാക്കളേ, സത്യശീലരേ, അഭീഷ്ട ങ്ങളെ അരുളിയ കാരണത്താൽ ആംഗിരസകുലത്തിൽ ജനിച്ച കക്ഷീവാനായ എന്നാൽ, അർത്ഥിയായ പുരുഷന്ന് ഗതിവേഗ മുള്ള കുതിരയുടെ കുളമ്പിൽ നിന്ന് പൂന്തേൻകൊണ്ട് നിങ്ങൾ നൂറു കുടം നിറച്ചു കൊടുത്ത ആ കർമ്മം ഏററവും പ്രശംസിക്ക ത്തക്കതാകുന്നു. (കുതിരക്കുളമ്പിലെ ജലമാണ് മുമ്പ് സ്വാദു വായ സുരയായും ഇപ്പോൾ തേനായും വിവക്ഷിച്ചത്. അല്ലാ തെ കള്ളല്ല.)

7 യുവന്നരാസ്തുവതേ കൃഷ്ണിയായ
വിഷ്ണാപ്വംദദഥുർവ്വിശ്വകായ
ഘോഷായൈചിൽ പിതൃഷദേദുരോണേ
പതിഞ്ജൂർയ്യന്ത്യാ അശ്വിനാവദത്തം

അന്വയം:—

| | |
|---|---|
| ഹേ നരാ, യുവം | — നേതാരൌ, യുവാം |
| സ്തുവതേ കൃഷ്ണിയായ | |
| വിശ്വകായ | — കൃഷ്ണാഖ്യസ്യ വിശ്വകനാമ്നേ പുത്രായ |
| വിഷ്ണാപ്വം ദദഥുഃ | — തംനാമാനം വിനഷ്ടപുത്രം ദത്തവന്തൌ |
| ഹേ അശ്വിനൌ ദുരോണേ | — പിതൃസംബദ്ധേഗൃഹേ (കുഷ്ഠ രോഗേണ ഭർത്താരമപ്രാപ്യ) |
| പിതൃ-സദേ | — പിതൃസമീപേ നിഷണ്ണായൈ |

ജൂര്യന്ത്യൈ — ജരാം പ്രാപ്നുവത്യൈ
ഘോഷായൈ ചിത് — ഏതന്നാമികായൈ ബ്രഹ്മവാദിന്യൈ (രോഗോപശമനേന)
പതിം അദത്തം — ഭർത്താരം (യുവാം) ദത്തവന്തൌ

അർത്ഥം—കക്ഷീവാൻറെ പുത്രിയായ ഘോഷാ എന്ന ബ്രഹ്മവാദിനി കുഷ്ഠരോഗബാധിതയായി അവിവാഹിതയായി, പിതൃഗൃഹത്തിൽ തന്നെ നിവസിച്ച് ജരാബാധിച്ചവളായി അശ്വികളുടെ അനുഗ്രഹത്താലവരം രോഗമുക്തയായി, ഭർത്തൃവതിയായി ഈ കഥ ഋക്കിലെ ഉത്തരാർദ്ധത്തിൽ സൂചിപ്പിക്കുന്നു.

അല്ലയോ നേതാക്കളേ, നിങ്ങളെ സ്തുതിച്ച കൃഷ്ണപുത്രനായ വിശ്വകന്ന് നിങ്ങൾ നഷ്ടപ്പെട്ട മകനായ വിഷ്ണാപ്വനെ കൊടുത്തു അല്ലയോ അശ്വികളേ, കുഷ്ഠരോഗംകൊണ്ട് ഭർത്താവിനെ പ്രാപിക്കാതെ, പിതൃസമീപത്തിൽ സ്വഗൃഹത്തിൽ ഇരുന്നുനരച്ച ഘോഷയെന്നപേരായ ബ്രഹ്മവാദിനിയ്ക്ക് രോഗം മാററി, നിങ്ങൾ ഭർത്താവിനെ കൊടുത്തു

8 ശ്യാവായതശ്ശതീമദത്തം
മഹഃ ക്ഷോണസ്യാശ്വിനാ കണ്വായ
പ്രാവാച്യന്തദ്വൃഷണാകൃതം വാം
യന്നാർഷദായശ്രവോ അധ്യധത്തം

അന്വയം:—

ഹേ അശ്വിനാ, യുവം — യുവാം
ശ്യാവായ — കുഷ്ഠരോഗേണ ശ്യാമവർണ്ണായ ഋഷയേ
രുശതീം അദത്തം — ദീപ്തശരീരാം സ്ത്രീയം പ്രായച്ഛതം

(അപിച) ക്ഷോണസ്യ — ദൃഷ്ടിരാഹിത്യേന ഗന്തുമശക്ത്യാ ഏകസ്മിന്നേവസ്ഥാനേ നിവസതേ ക്ഷോണായ (ചതുൎത്ഥ്യൎത്ഥേ ഷഷ്ഠീ)

കണ്വായ മഹഃ — തേജഃ, തൈജസം ചക്ഷുരിന്ദ്രിയം (അദത്തം)

(തഥാ) ഹേ വൃഷണാ, — കാമാനാം വൎഷിതാരൌ, (യുവാം)

നാൎസദായ — ബധിരായ, നൃഷദഃ പുത്രായ ഋഷയേ

ശ്രവഃ യൽ അധി—

അധത്തം — ദത്തവന്തൌസ്ഥഃ

വാം തൽ കൃതം — യുവയോസ്തൽകൎമ്മ

പ്ര—വാച്യം — പ്രകൎഷേണ വാചനീയം

അൎത്ഥം—അല്ലയോ അശ്വികളേ, കുഷ്ഠരോഗംകൊണ്ടു് കറുത്തുപോയ ഋഷിയ്ക്കു് നിങ്ങരം തൊലിനിറമുള്ള ഒരു സ്ത്രീയെ (വിവാഹംചെയ്തു്) കൊടുത്തു കൂടാതെ, കാഴ്ചയററു് ഒരേ ദിക്കിൽതന്നെ താമസിയ്ക്കേണ്ടിവന്ന കണ്വനെന്ന ഋഷിയ്ക്കു് തേജസ്സുററ കണ്ണുണ്ടാക്കിക്കൊടുത്തു അതുപോലെ, കാമവൎഷിതാക്കളേ, നൃഷത്തിൻെറ ചെകിടുപൊട്ടനായ മകന്നു് ശ്രവണേന്ദ്രിയം യാതൊന്നോ, അതുകൊടുത്തു നിങ്ങളുടെ ആ കൎമ്മം ഏററവും പ്രശംസനീയമാകുന്നു.

9 പുത്രവൎപ്പാംസ്യശ്വിനാദധാനാ
നിപേദവ ഊഹഥുരാശുമശ്വം
സഹസ്രസാം വാജിനമപ്രതീത
മഹിഹനം ശ്രവസ്യ1ന്തരുത്രം

അന്വയം:—

ഹേ അശ്വിനാ, പുരു — പുരൂണി, ബഹൂനി

വൎപ്പാംസി ദധാനാ — ആത്മീയൈഃ കൎമ്മഭിഃ കൃതാനി രൂപാണി ധാരയന്തൌ യുവാം

പേദവേ — പേദുനാമ്നേ സ്തുവതേ

| | |
|---|---|
| ആശും | — ശീഘ്രഗാമിനം |
| സഹസ്ര–സാം | — സഹസ്രസംഖ്യാകസ്യ ധനസ്യ സനിതാരം, ദാതാരം |
| വാജിനം, അപ്രതി–ഇതം | — ബലവന്തം, അത ഏവ ശത്രുഭിരപ്രതിഗതം |
| അഹി–ഹനം | — ഹന്തൄണാം, ശത്രൂണാം ഹന്താരം |
| ശ്രവസ്യം | — സ്തുതിവിഷയം |
| തരുത്രം | — താരിതാരം |
| അശ്വം നി ഊഹഥഃ | — നിതരാം പ്രാപിതവന്തൗ |

അർത്ഥം–അല്ലയോ അശ്വികളേ, ആത്മകർമ്മങ്ങളാൽ പല രൂപങ്ങളും ധരിയ്ക്കുന്ന നിങ്ങൾ പേദു എന്ന പേരായ സ്തോതാവിന്നു വേണ്ടി ഗതിവേഗമുള്ളതും, ആയിരക്കണക്കിൽ ധനം കൊടുക്കുന്നതും, (സ്വവൈഭവംകൊണ്ട് നേടുന്നതും) ബലവത്തും, അതുകൊണ്ടുതന്നെ ശത്രുക്കൾക്ക് എതിരിടാൻ കഴിയാത്തതും, ശത്രുക്കളെ ഹനിക്കുന്നതും പുകഴ്ത്താത്തക്കതും, വേണ്ടിടത്തെത്തിയ്ക്കുന്നതുമായ കുതിരയെ എത്തിച്ചു കൊടുത്തുവല്ലൊ.

10 ഏതാനിവാംശ്രവസ്യാസുദാനൂ

ബ്രഹ്മാങ്ഗൂഷം സദനംരോദസ്യോഃ

യദ്വാംപജ്രാസോ അശ്വിനാഹവന്തേ

യാതമിഷാചവിദുഷേചവാജം

വ 14

അന്വയം:–

| | |
|---|---|
| ഹേ സു–ദാനൂ, അശ്വിനാ, | — ശോഭനദാനാവശ്വിനൗ, |
| വാം ഏതാനി | — സമന്തരോക്താനി വീര്യാണി |
| ശ്രവസ്യാ | — ശ്രവണീയാനി, സർവ്വൈർജ്ഞാതവ്യാനി (സന്തി) |
| (തദർത്ഥം) രോദസ്യോഃ | — ദ്യാവാപൃഥിവ്യോർമ്മദ്ധ്യേ വർത്തമാനയോഃ യുവയോഃ |

| | |
|---|---|
| സദനം | — പ്രസാദന ഹേതുഭൂതം |
| ആങ്ഗൂഷം ബ്രഹ്മ | — ആഘോഷണീയം മന്ത്രരൂപം സ്തോത്രം (നിഷ്പന്നം) |
| യൽ പജ്രാസഃ | — യദാ ആങ്ഗിരസാം ഗോത്രോല്പന്നാ യജമാനാഃ |
| വാം ഹവന്തേ | — യുവാം സ്തുതിഭിഃ ആഹ്വയന്തി |
| (തദാനീം) ഇഷാ | — ദാതവ്യേനാന്നേനസഹ |
| (ആ) യാതം | — ആഗച്ഛതം |
| ച വിദുഷേ | — യുഷ്മദീയം സ്തോത്രം ജാനതേ മഹ്യം |
| ച വാജം | — അന്നം (പ്രയച്ഛതം) |

അർത്ഥം—ശോഭനദാനരായ അശ്വികളേ, ഭേദമില്ലാതെ പറയപ്പെട്ട നിങ്ങളുടെ വീര്യങ്ങൾ എല്ലാവരാലും അറിയപ്പെടേണ്ടവയാകുന്നു. ദ്യാവാപൃഥിവികളുടെ രൂപത്തിൽ വർത്തിയ്ക്കുന്ന നിങ്ങൾക്ക് പ്രസാദജനകവും, ഘോഷമായി ചൊല്ലേണ്ടതും, മന്ത്രാത്മകവുമായ സ്തോത്രം നിർമ്മിതമായിരിക്കുന്ന ആംഗിരസഗോത്രക്കാരായ യജമാനന്മാർ സ്തുതികളെക്കൊണ്ട് നിങ്ങളെ വിളിക്കുമ്പോൾ, അവർക്ക് കൊടുക്കേണ്ടും അന്നത്തോടുകൂടി നിങ്ങൾ എത്തിയാലും.

അതുപോലെ നിങ്ങളുടെ സ്തോത്രമറിയുന്ന എനിക്കും അന്നം തന്നരുളിയാലും.

11 സൂനോർമ്മാനേനാശ്വിനാഗൃണാനാ
വാജം വിപ്രായ ഭുരണാരദന്താ
അഗസ്ത്യേ ബ്രഹ്മണാവാവൃധാനാ
സംവിശ്പലാന്നാസത്യാരിണീതം

അന്വയം:—

| | |
|---|---|
| ഭുരണാ, നാസത്യാ, അശ്വിനാ | — ഭർത്താരൌ, പോഷകൌ, അസത്യരഹിതാവശ്വിനൌ, |
| സൂനോഃ | — കംഭാൽ പ്രസൂതസ്യ ഖേല പുരോഹിതസ്യ അഗസ്ത്യസ്യ സംബന്ധിനാ |
| മാനേന | — സ്തുത്യസ്യ പരിച്ഛേദകേന സ്തോത്രേണ |
| ഗൃണാനാ | — ഗൃണാനൌ, സ്തൂയമാനൌ |
| വിപ്രായ | — മേധാവിനേ, ഭരദ്വാജായ ഋഷയേ |
| വാജം ഭരന്താ | — അന്നം വിഭജന്തൌ, നിഷ്പാദയന്തൌ യുവാം |
| അഗസ്ത്യേ ബ്രഹ്മണാ | — മന്ത്രരൂപേണ സ്തോത്രേണ |
| വവൃധാനാ | — പ്രവർദ്ധിതൌ |
| വിശ്പലാം | — സംഗ്രാമേഛിന്നജംഘാം ഖേലസ്യ സംബന്ധിനീം സ്ത്രീയം |
| സം അരിണീതം | — പുനഃ ആയസ്യാ ജംഘയാ സമയോജയതം |

അർത്ഥം—പോഷകരും, സത്യശീലരുമായ അശ്വികളേ, ഖേലൻെറ പുരോഹിതനായ കുംഭസംഭവൻെറ (അഗസ്ത്യൻെറ) അളന്നുമുറിച്ച (വേണ്ട ഭാഗങ്ങൾ മാത്രം എടുത്തു ചൊല്ലിയ) സ്തോത്രത്താൽ പുകഴ്ത്തപ്പെടുന്നവരായി (അച്ഛനായ) ഭരദ്വാജഋഷിക്ക നിങ്ങൾ അന്നമുണ്ടാക്കിക്കൊടുത്തു നിങ്ങൾ അഗസ്ത്യൻെറ മന്ത്രരൂപമായ സ്തോത്രത്താൽ വൃദ്ധി പ്രാപിച്ച് (പ്രീതരായി തെളിഞ്ഞ്) യുദ്ധത്തിൽ കണങ്കാൽ മുറിഞ്ഞ ഖേലൻെറ ചാർച്ചക്കാരി വിശ്പലക്ക് ഇരുമ്പുകൊണ്ടുള്ള കാൽവെച്ച യോജിപ്പിച്ചു

12 കുഹയാന്താ സുഷ്ടുതിം കാവ്യസ്യ

ദിവോനപാതാ വൃഷണാശയുത്രാ

ഹിരണ്യസ്യേവകലശന്നിഖാത

മുദൂപഥുർദ്ദശമേ അശ്വിനാഹൻ

അന്വയം:—

| | |
|---|---|
| ഹേ ദിവഃ നപാതാ, വൃഷണാ, ശയു—ത്രാ, | — ദ്യോതമാനസ്യസൂര്യസ്യപുത്രൌ, |
| അശ്വിനാ | — കാമവർഷകൌ, ശയുനാമ്ന സ്ത്രായകാവശ്വിനൌ, |
| ക്വഹ കാവ്യസ്യ | — കത്രഭാർഗ്ഗവസ്യ, ഉശനസഃ |
| സു—സ്തുതിം യന്താ | — ശോഭനാം സ്തുതിം ശ്രോതും ഗച്ഛന്തൌ |
| ഹിരണ്യസ്യ—ഇവ കലശം | — യഥാ ഹിരണ്യപൂരിതം കലശം ഭൂമ്യാം നിക്ഷിപ്തം സദ്വൈർജ്ഞാതം കശ്ചിദ ഭിജ്ഞഃ ഉദ്ധരതി ഏവമസുരൈഃ കൂപേ |
| നി—ഖാതം (രേഭം) ദശമേ അഹൻ | — ദശമേഹനി |
| ഉത് ഊപഥുഃ | — ഉന്നീതവന്തൌ |

(കാവ്യസ്യ സ്തുതിം പ്രതിഗച്ഛന്തൌ യുവാം ക്വഹ, കസ്മിൻ സ്ഥാനേരേഭം ഉന്നിന്യഥുഃ?)

അർത്ഥം—കാന്തിമാനായ സൂര്യന്റെ പുത്രന്മാരേ, കാമവർഷകരേ, ശയുവിനെ രക്ഷിച്ചവരായ അശ്വികളേ, ഭാർഗ്ഗവനായ ഉശനസ്സിന്റെ (ശുക്രന്റെ) സ്തുതി കേൾക്കാൻപോയ നിങ്ങൾ എവിടെയാണ്, ഭൂമിയിൽ കുഴിച്ചിട്ട സ്വർണ്ണക്കുടം അറിഞ്ഞ ഒരാൾ കുഴിച്ചു പുറത്തെടുക്കുന്നപോലെ, കിണററിൽ തള്ളി ത്താഴ്ത്തപ്പെട്ട. രേഭനെന്ന ഋഷിയെ പത്താമത്തെ ദിവസം കയററിയത്? എവിടെ ഏതു സ്ഥാനത്തു നിന്നാണ് അങ്ങിനെ രേഭനെ രക്ഷിച്ചത്.

13 യുവഞ്ച്യവാനമശ്വിനാ ജരന്തം
പുനര്യുവാനഞ്ചക്രഥുശ്ശചീഭിഃ
യുവോരഥന്ദുഹിതാസൂര്യസ്യ
സഹശ്രിയാനാസത്യാവൃണീത

അന്വയം*—

ഹേ അശ്വിനാ, യുവം — യുവാം

ശചീഭിഃ — ആത്മീയൈഃ ഭൈഷജ്യ ലക്ഷണൈഃ കർമ്മഭിഃ

ജരന്തം ച്യവാനം — ജീര്യന്തം ഏതൽ സംജ്ഞമൃഷിം

പുനഃ യുവാനം ചക്രഥുഃ — യൌവ്വനോപേതം കൃതവന്തൌ

(അപിച) നാസത്യാ,

യുവോഃ രഥം — യുവയോഃ രഥം

സൂര്യസ്യ ദുഹിതാ ശ്രിയാ സഹ — സൂര്യാഖ്യാ ഋക്സഹസ്ര രൂപയാകാന്ത്യാ

അവൃണീത — സമഭജത, ആഗത്യാരൂഢവതീ

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങൾ സ്വന്തം ചികിത്സാകർമ്മങ്ങളാൽ ജരപൂകിയ ച്യവാന (ച്യവന) നെന്ന ഋഷിയെ വീണ്ടും യൌവ്വനയുക്തനാക്കി തീർത്തു കൂടാതെ സൂര്യന്റെ മകൾ സൂര്യ ആയിരം ഋക്കുകളുടെ കാന്തിയോടുകൂടി നിങ്ങളുടെ തേരിൽ വന്നുകയറി

14 യുവന്തുഗ്രായപൂർവ്യേഭിരേവൈഃ
പുനർമ്മന്യാവഭവതം യുവാനാ
യുവം ഭുജ്യുമർണ്ണസോനിസ്സമുദ്രാ
വിഭിരൂഹഥുരൃജ്രേഭിരശ്വൈഃ

അന്വയം —

ഹേ യുവാനാ, യുവം — ദുഃഖാനാം യാവയിതാരൌ (അശ്വിനൌ) യുവാം

പൂർവ്യേഭിഃ — പൂർവ്വകാലീനൈഃ ചിരന്തനൈഃ

ഏവൈഃ — സ്തുത്യം പ്രതിഗന്തൃഭിഃ, സ്തോത്രൈഃ

തുഗ്രായ — ഭുജ്യോഃ ജനകസ്യസംബന്ധിഭിഃ

പുനഃ—മന്യൌ — യഥാഭുജ്യോഃ സമുദ്രഗമനാൽ പൂർവ്വം യുവാം സ്തോതവ്യൌ തഥാ പുനരപീദാനീം സ്തോതവ്യൌ

അഭവതം

(യദാ സമുദ്രമദ്ധ്യേസേനയാ സഹനിമഗ്നം)

ഭുജ്യും യുവം — തുഗ്രസ്യപുത്രം യുവാം

അർണ്ണസഃ സമുദ്രാൽ — അർണ്ണസ്വതഃ പ്രൌഢോദക യുക്താൽ അംബുരാശേസ്സകാശാൽ

വി—ഭിഃ — ഗന്തൃഭിർന്നൌഭിഃ

ഋജ്രേഭിഃ — *ശീഘ്രഗതിയുക്തൈഃ*

അശ്വൈഃ (ച) നിഃ

ഊഹഥുഃ — നിർഗ്ഗമയ്യപിതൃസമീപം പ്രാപിതവന്തൌ (തദാനീംപുനരപ്യതിശയേനസ്തോതവ്യൌജാതൌ)

അർത്ഥം—ദുഃഖത്തെ അകററുന്ന അശ്വികളെ, ചിരന്തനങ്ങളായി സ്തുത്യന്മാരെ പ്രാപിയ്ക്കുന്ന സ്തോത്രങ്ങളെക്കൊണ്ട് ഭുജ്യുവിൻെറ സമുദ്രയാത്രയ്ക്കുമുമ്പ് തുഗ്രന്ന് (തൽസംബന്ധികൾക്കും) നിങ്ങൾ എപ്രകാരം സ്തുത്യർഹരായിരുന്നുവോ, അപ്രകാരം പിന്നീടും, ഇപ്പോഴും, സ്തോതവ്യരായി ഭവിച്ചിരിക്കുന്നു. സൈന്യസമേതം മുങ്ങിയ തുഗ്രപുത്രനായ ഭുജ്യുവിനെ ഇളകിമറിയുന്ന ജലപ്പരപ്പായ സമുദ്രത്തിൽ നിന്ന്, വേഗം ഓടുന്ന തോണികളാലും ഗതിവേഗമുള്ള കുതിരകളാലും, കരകയററി പിതൃസമീപമെത്തിച്ച നിങ്ങൾ വീണ്ടും സ്തുത്യർഹരായിത്തീർന്നു

15 അജോഹവീദശ്വിനാതൌഗ്ര്യോവാം

പ്രോള്ഹസ്സമുദ്രമവ്യഥിർജ്ജഗന്വാൻ

നിഷ്ടമൂഹഥുസ്സുയുജാരഥേന

അന്വയം:-

| | |
|---|---|
| ഹേ അശ്വിനാ, വാം | — യുവാം |
| തൗഗ്ര്യഃ പ്ര–ഊള്ഹഃ | — തുഗ്രപുത്രഃ പിത്രാപ്രാപിതഃ |
| സമുദ്രം ജഗന്വാൻ | — ഗതവാൻ (ഉദ്യം ഉദകേ നിമഗ്നോപി) |
| അവ്യഥിഃ | — വ്യഥാം പീഡാം അപ്രാപ്യ ഏവസൻ |
| അജോഹവീത് | — സ്തുതിഭിരാഹ്വയത് |
| ഹേ മനഃ–ജവസാ | — മനോവേഗയുക്തൌ |
| വൃഷണാ | — കാമവർഷകൌ, (അശ്വിനൌ) |
| സു–യുജാ രഥേന | — സ്വൈശ്വര്യയുക്തേന രഥേന |
| സ്വസ്തി | — ക്ഷേമം യഥാ ഭവതി തഥാ |
| തം നിഃ ഊഹഥുഃ | — ജലാന്നിഷ്ക്രമയ്യ പിതൃഗൃഹം പ്രാപിതവന്തൌ |

അർത്ഥം–അല്ലയോ അശ്വികാളെ, തുഗ്രന്റെ മകൻ അച്ഛനാൽ അയക്കപ്പെട്ട്, സമുദ്രത്തെ പ്രാപിച്ച് വെള്ളത്തിൽ മുങ്ങിയിട്ടും മനോവ്യഥയേശാതെ തന്നെ നിങ്ങളെ വിളിക്കുകയാണ് ചെയ്തത്. മനസ്സിനൊത്ത വേഗമുള്ളവരും കാമവർഷകരുമായ അശ്വികളേ, നിങ്ങാം ഐശ്വര്യയുക്തമായി പൂട്ടിയ തേരിനാൽ ക്ഷേമകരമായി, അദ്ദേഹത്തെ വെള്ളത്തിൽ നിന്ന് കയററി അച്ഛന്റെ ഗൃഹത്തിലെത്തിച്ചു.

16 അജോഹവീദശ്വിനാവർത്തികാവാ

മാസ്നോയത്സീമമുഞ്ചതം വൃകസ്യ

വിജയുഷായയഥുസ്സാനപദ്രേ

ർജാതം വിഷ്വാചോ അഹതം വിഷേണ

അന്വയം —

| | |
|---|---|
| വർത്തികാ | — ചടകസദൃശസ്യ പക്ഷിണഃ സ്ത്രീ (വൃകേണ അരണ്യപശുനാ ഗ്രസ്താസതീ) |

അശ്വിനാ
വാം അജോഹവീൽ — അശ്വിനൗ യുവാം ആഹൂതവതീ
യൽ സീം — യദാ ഖലു
വൃകസ്യ ആസ്നഃ — ആസ്യാൽ
അമുഞ്ചതം — വർത്തികാം അമോചയതം
(അപിച വാം) ജയുഷാ — ജയശീലേന രഥേന
അദ്രേഃ സാനു — പർവ്വതസ്യ സമുച്ഛ്രിതപ്രദേശം
വി യയഥുഃ — ശത്രുഭിരാവേഷ്ടിതംജാഹുഷാഖ്യം
സ്തോതാരം ശത്രുസമൂഹാൽ
നിരഗമയ്യ, തേനസഹ
പർവ്വതാഗ്രം ഗതവന്തൌ
(തഥാ) വിഷ്വാചഃ — ഏതൽ സംജ്ഞസ്യാസുരസ്യ
ജാതം വിഷേണ അഹതം — ഉല്പന്നമപത്യം ക്ഷ്വേളേന
ഹതവന്തൌ

അർത്ഥം—ചടകത്തിനോടൊത്ത വർത്തിക എന്നു പറയപ്പെട്ടുന്ന പെൺപക്ഷി ചെന്നായയാൽ പിടിയ്ക്കപ്പെട്ടു നിങ്ങളെ വിളിച്ചു. (നിലവിളിച്ചു.) അപ്പോൾ ചെന്നായുടെ വായിൽ നിന്നു് വർത്തികയെ മോചിപ്പിച്ചുവല്ലൊ. കൂടാതെ ജയശീലമായ രഥത്താൽ, ശത്രുക്കളാൽ വളയപ്പെട്ട ജാഹുഷനെന്ന സ്തോതാവിനെ ശത്രുസമൂഹത്തിൽ നിന്നു് പുറത്തുകടത്തി, ഒരു മലമുകളിൽ കൊണ്ടുപോയി നിങ്ങൾ രക്ഷിച്ചു. അതുപോലെ വിഷ്വാക്കെന്ന അസുരന്നു് പിറന്ന കുട്ടിയെ നിങ്ങൾ വിഷം കൊടുത്തു കൊന്നു.

17 ശതമ്മേഷാന്വൃക്യേമാമഹാനം
തമഃ പ്രണീതമശിവേനപിത്രാ
ആക്ഷീ ഋജ്രാശ്വേ അശ്വിനാവധത്തം
ജ്യോതിരന്ധായചക്രഥുർവ്വിചക്ഷേ

അന്വയം:—

ശതം മേഷാൻ — ശതസംഖ്യാകാൻ മേഷാൻ
വൃക്യേ — വൃകീരൂപേണാവസ്ഥിതായ അശ്വിഭ്യാം വാഹനായ രാസഭായ
മമഹാനം — പൂജിതവന്തം ആഹാരാത്ഥം സമപ്പിതവന്തം
അശിവേന പിത്രാ — അസുഖകാരിണാ ജനകേന
തമഃ പ്ര-നീതം — ദൃഷ്ടിരാഹിത്യേന ആന്ധ്യം പ്രാപിതമൃജ്രാശ്വം (അശ്വിനൌ ചക്ഷുഷ്മന്തമകതതം)
(ഏതദേവ വിശദയതി)
ഹേ അശ്വിനൌ, അക്ഷീ — പിതൃശാപാന്നഷ്ടചക്ഷുഷീ
ഋജ്ര-അശ്വേ — ഏതൽ സംജ്ഞക രാജർഷൌ
ആ അധത്തം — പുനർദ്ദശനസമത്ഥേ അകരുതം
അന്ധായ ജ്യോതിഃ — ദൃഷ്ടിഹീനായ പ്രകാശകം ചക്ഷുഃ
വി-ചക്ഷേ ചക്രഥുഃ — വിവിധം ജഗൽദ്രഷ്ടും യുവാം കൃതവന്തൌ

അത്ഥം—പെൺചെന്നായയുടെ രൂപത്തിൽ തൻെറ അടുത്തു വന്നുകൂടിയ, അശ്വികളുടെ വാഹനമായ കഴുതയ്ക്ക്, നൂറാടുകളെ സമപ്പിച്ച (അറുത്തുകൊടുത്ത) വനം, (ആ കഠിന പ്രവൃത്തിയിൽ) അനിഷ്ടകാരിയായ അച്ഛനാൽ ശപിക്കപ്പെട്ട്. കാഴ്ചയററവനമായ ഋജ്രാശ്വനെ അശ്വികരം കണ്ണുള്ളവനാക്കി (അതുതന്നെ വീണ്ടും വിശദീകരിക്കുന്നു) അല്ലയോ അശ്വികളേ, അച്ഛൻെറ ശാപത്താൽ പൊള്ളയായ കണ്ണുകരം ഋജ്രാശ്വങ്കൽ വീണ്ടും ഉണ്ടാക്കി. കണ്ണുപൊട്ടന്ന് ലോകം കാണത്തക്കവണ്ണം പ്രകാശയുക്തമായ കണ്ണുണ്ടാക്കിക്കൊടുത്തു

18 ശുനമന്ധായ ഭരമഹ്വയൽ സാ
വൃകീരശ്വിനാവൃഷണാനരേതി
ജാരഃകനീനഇവ ചക്ഷദാന
ഋജ്രാശ്വശ്ശതമേകഞ്ചമേഷാൻ

അന്വയം —

| | |
|---|---|
| ഭരം ശ്രുനം | — പോഷണഹേതുഭൂതം സുഖം |
| അന്ധായ | — ദൃഷ്ടിഹീനായ തസ്മൈ ഋജ്രാശ്വായ ഇച്ഛന്തീ |
| സാ വൃകീഃ ''ഹേ | |
| വൃഷണാ, അശ്വിനാ, | — കാമവർഷകാവശ്വിനൌ'' |
| ഇതി (സംബോധ്യ) നരാ | — നേതാരാവശ്വിനൌ |
| അഹ്വയത് | — ആഹൂതവതീഃ |
| ''കനീനഃ–ഇവ | — യഥാപ്രാപ്തയൌവ്വനഃ കാമുകഃ |
| ജാരഃ | — പാരദാരികസ്സൻ, പരസ്ത്രീയെ സർവ്വം ധനം പ്രയച്ഛതി ഏവം |
| ഋജ്ര–അശ്വഃ (മഹ്യം) | |
| ശതം ഏകം ച | — ഏകോത്തര ശതസംഖ്യാകാൻ പൌരജനാനാം |
| മേഷാൻ (അപഹൃത്യ) | |
| ചക്ഷദാനഃ | — ശകലീകുർവ്വൻ പ്രാദാൽ |
| (തേന ഈദൃശീം ദുർദശാം പ്രാപ്തഃ)'' | |

*അത്ഥം*–കാഴ്ച നശിച്ചുപോയ ആ ഋജ്രാശ്വന് പുഷ്ടികരമായ സുഖമിച്ഛിച്ച ആ പെൺചെന്നായ ' അല്ലയോ കാമവർഷിതാക്കളായ അശ്വികളേ എന്ന് സംബോധനം ചെയ്തുകൊണ്ട്, നേതാക്കളായ അശ്വികളെ വിളിച്ചു (എന്നിട്ടു പറഞ്ഞു) ''*യൌവ്വനമെത്തിയ കാമവിവശൻ പരദാരരതനായി* പരസ്ത്രീക്കു എല്ലാ ധനവും കൊടുക്കുന്നപോലെ, ഋജ്രാശ്വൻ എനിക്കു പുരവാസികളുടെ നൂറെറാന്ന് ആടുകളെ പിടിച്ചുകൊണ്ടുവന്ന് കഷണം കഷണമായി മുറിച്ചു തന്നു അതു മൂലം അദ്ദേഹം ഈ ദുസ്ഥിതി പ്രാപിച്ചിരിക്കുന്നു''

19 മഹീവാമൂതിരശ്വിനാമയോഭൂ

ഉതസ്രാമംധിഷ്ണ്യാസംരിണീഥഃ

അഥായുവാമിദഹ്വയത് പുരംധി

രാഗച്ഛതം സീംവൃഷണാവവോഭിഃ

അന്വയം:-

ഹേ അശ്വിനാ, വാം മഹീ

ഊതിഃ — യുവയോഃ മഹതീരക്ഷാ

മയഃ-ഭൂഃ — സുഖസ്യോപയിത്രീ

ഉത ഹേ ധിഷ്ണ്യാ — ധിഷണാസ്തുതിഃ തയാസ്തോതവ്യൗ

സ്രാമം സം രിണീഥഃ — വ്യാധിതം, വിശ്ലിഷ്ടാവയവം, അത്ര്യാദികം സംഗതാവയവം കുരുഥഃ

അഥ യുവാം ഇത് — യുവാമേവ

പുരം-ധിഃ — ബഹുധീഃ (ഘോഷാ)

അഹ്വയത് — രോഗോപശമനാർത്ഥമാഹ്വതവതീ

ഹേ വൃഷണൗ — കാമവർഷകാവശ്വിനൗ

അവഃ-ഭിഃ — രക്ഷണൈസ്സഹ

ആ അഗച്ഛതം സീം — ആഭിമുഖ്യേന ഏനാം പ്രാപ്തവന്തൗ

അർത്ഥം- അല്ലയോ അശ്വികളേ, നിങ്ങളുടെ രക്ഷണം സുഖഹേതുകമാകുന്നു. സ്തുതിക്കപ്പെടേണ്ടവരേ, അംഗങ്ങൾ വേർപ്പെട്ട അത്രിമുതലായവരെ നിങ്ങൾ അംഗങ്ങളോടുകൂടിയവരാക്കിയല്ലൊ. പിന്നെ ബുദ്ധിമതിയായ ഘോഷ, രോഗശമനത്തിന്നായി നിങ്ങളെ വിളിച്ചു. (നിലവിളിച്ചു.) കാമവർഷകരായ അശ്വികളെ, നിങ്ങൾ രക്ഷണങ്ങളോടുകൂടി നേരേ അവളെ പ്രാപിച്ചുവല്ലൊ. (അവൾക്ക് രോഗശമനം വരുത്തിയല്ലൊ.)

20 അധേനും ദസ്രാസ്തര്യം വിഷക്താ
അപിന്വതം ശയവേ അശ്വിനാഗാം
യുവംശചീഭിർവിമദായജായാം
ന്യൂഹഥുഃ പുരുമിത്രസ്യയോഷാം

വ. 16

അന്വയം —

ഹേ ദസ്രാ, അശ്വിനാ — ദർശനീയാവശ്വിനൌ
വി-സക്താം — വിശേഷേണ സക്താവയവാം, കൃശാവയവാം
(അതഃ ഏവ) സ്തര്യം — നിവൃത്തപ്രസവാം
(അതഃ ഏവ) അധേനും
ഗാം — അദോഗ്ധ്രീം ഗാം
ശയവേ അപിന്വതം — ശയുനാമ്നേ ഋഷയേ പയസാ അപൂരയതം
(അപിച) യുവം ശചീഭിഃ — യുവാം ആത്മീയൈഃ കർമ്മഭിഃ
പുരു-മിത്രസ്യ യോഷാം — തന്നാമകസ്യരാജ്ഞഃ കുമാരീം
വി-മദായ — ശത്രുഭിസ്സഹയോദ്ധുമശക്തായ ഏതൽ സംജ്ഞായ ഋഷയേ
ജായാം — ഭാര്യാം
നി ഊഹഥുഃ — ഗൃഹം പ്രാപിതവന്തൌ

അർത്ഥം—അല്ലയോ ദശനീയരായ അശ്വികളേ, ഒട്ടിമെലിഞ്ഞു പേറുമാറിയ പശുവിനെ ശയു എന്ന ഋഷിയ്ക്കു് (അഗ്നിഹോത്രാദികൾക്കു പാലിന്നു്വേണ്ടി) നിങ്ങൾ പാൽ കറവുററതാക്കിത്തീർത്തു കൂടാതെ, നിങ്ങളുടെ കർമ്മങ്ങളാൽ ശത്രുക്കളായി പൊരുതുവാനശക്തനായ വിമദനെന്ന ഋഷിയ്ക്കു് പുരുമിത്രനെന്ന രാജാവിൻെറ മകളെ ഭാര്യയാക്കി ഗൃഹത്തിലെത്തിച്ചു കൊടുത്തു

21 യവം വൃകേണാശ്വിനാവപന്തേ
ഷംദുഹന്താ മനുഷായ ദസ്രാ
അഭിദസ്യുംബകുരേണാധമന്തോ
രുജ്യോതിശ്ചക്രഥുരാര്യായ

അന്വയം —

ഹേ ദസ്രാ, അശ്വിനാ — ദശനീയാവശ്വിനൌ,
ആര്യായ മനുഷായ — വിദുഷേ മനവേ (മനോരത്ഥം)
വൃകേണ — ലാംഗലേന കൃഷ്ടേദേശേ

യവം — യവാദ്യുപലക്ഷിതം ധാന്യജാതം
വപന്താ — വാപയന്തൗ
(തഥാ) ഇഷം — അന്നം, തൽകാരണഭൂതം വൃഷ്ട്യുദകം
ദുഹന്താ — മേഘാൽ ക്ഷാരയന്തൗ,
(തഥാ) ദസ്യും — അസുരപിശാചാദികം
ബകുരേണ അഭി ധമന്താ — ഭാസമാനേന വജ്രേണ അഭിഘ്നന്തൗ
(ഏവം ത്രിവിധം കർമ്മ കൃതവന്തൗ) ഉരു ജ്യോതിഃ — വിസ്തീർണ്ണം സ്വകീയം തേജഃ, മഹാത്മ്യം
ചക്രഥുഃ — കൃതവന്തൗ

അർത്ഥം—അല്ലയോ ദർശനീയരായ അശ്വികളേ, ജ്ഞാനിയായ മനുവിന്ന് വേണ്ടി കരികൊണ്ട് പൂട്ടിയ പാടത്ത് നിങ്ങൾ ധാന്യങ്ങൾ വിതപ്പിച്ചു; അതുപോലെ അന്നത്തിന്ന കാരണമായ മഴവെള്ളത്തെ മേഘങ്ങളിൽ നിന്ന് പൊഴിച്ചു. പിന്നെ അസുരപിശാചാദികളെ മൂർച്ചയുററ് തിളങ്ങുന്ന വജ്രം കൊണ്ടു ഹനിച്ചു. ഇപ്രകാരം മൂന്നു വിധം കർമ്മങ്ങൾ ചെയ്ത് നിങ്ങൾ മഹത്തായ ജ്യോതിസ്സ്, സ്വപ്രഭാവം വിളയിച്ചു.

22 ആഥർവ്വണായാശ്വിനാദധീചേ
ശ്വ്യംശിരഃ പ്രത്യൈരയതം
സവാം മധുപ്രവോചദൃതായ
ത്വാഷ്ട്രം യദ്ദസ്രാവപികക്ഷ്യംവാം

അന്വയം:—
ഹേ ദസ്രൌ അശ്വിനാ
ആഥർവ്വണായ — അഥർവ്വണപുത്രായ
ദധീചേ — ദധ്യങ്ങ്നാമ്നേ ഋഷയേ
അശ്വ്യം ശിരഃ — അശ്വസംബന്ധിശിരഃ
പ്രതി ഐരയതം — പ്രത്യധത്തം
(തദീയം മാനുഷം ശിരഃ പ്രച്ഛിദ്യ അന്യത്ര വിധായ അശ്വ്യേന ശിരസാ തമൃഷിം സമയോജയതം.)

സഃ (ച) വാം ഋത–യൻ — സത്യമാത്മന ഇച്ഛൻ
ത്വാഷ്ട്രം മധു — ത്വഷ്ടുരിന്ദ്രാൽ ലബ്ധാം മധുവിദ്യാം
പ്ര വോചൽ — പ്രോക്തവാൻ
(വാം) യൽ — യുവയോസ്സംബന്ധിയൽ
അപി–കക്ഷ്യം — ച്ഛിന്നസ്യയജ്ഞശിരസഃ കക്ഷ്യ പ്രദേശേനപുനസ്സന്താനഭൂതം പ്രവർഗ്ഗ്യം (മധു) വിദ്യാഖ്യം രഹസ്യം
(തൽ) വാം — യുവാഭ്യാം പ്രാവോചൽ

അർത്ഥം—അല്ലയോ ദർശനീയരായ അശ്വികളേ, അഥർവ്വണ പുത്രനായ ദധീചിക്കു നിങ്ങൾ കുതിരത്തലവെച്ചുവല്ലൊ. അദ്ദേഹത്തിൻെറ മനുഷ്യത്തല അറുത്തെടുത്തു് വേറെവെച്ചു് കുതിരത്തലപിടിപ്പിച്ചു. അദ്ദേഹം സത്യമിച്ഛിക്കുന്നവനായി (ഇന്ദ്രനോടുള്ള പ്രതിജ്ഞലംഘിയ്ക്കാതെ) ഇന്ദ്രങ്കൽ നിന്നുകിട്ടിയ മധുവിദ്യയെ നിങ്ങൾക്കു് പറഞ്ഞുതന്നു അങ്ങിനെ നിങ്ങളോടു് മധുവിദ്യാ രഹസ്യം യാതൊന്നോ അതു് ഉപദേശിച്ചു. (ആദിത്യങ്കൽ വിഷം യോജിപ്പിച്ചു് ആദിത്യനാൽ അതിൻെറ അമൃതീകരണമാണു് മധുവിദ്യ. രണ്ടാമഷ്ടകം അഞ്ചാമധ്യായം പതിനഞ്ചാം വർഗ്ഗത്തിൽ ഇതു് വിവരിയ്ക്കുന്നു )

23 സദാകവീസുമതിമാചകേവാം
വിശ്വാധിയോ അശ്വിനാപ്രാവതംമേ
അസ്മേരയിന്നാസത്യാബൃഹന്ത
മപത്യസാചംശ്രുത്യംരരാഥാം

അന്വയം:—
ഹേ കവീ, നാസത്യാ
അശ്വിനാ — മേധാവിനൌ, അസത്യരഹിതാവശ്വിനൌ
വാം സു–മതിം — യുവയോഃ കല്ല്യാണീമനുഗ്രഹാത്മികാംബുദ്ധിം

സദാ ആ ചകേ — സര്‍വ്വദാ പ്രാര്‍ത്ഥയേ
മേ വിശ്വാഃ ധിയഃ — മമസര്‍വ്വാണി കര്‍മ്മാണി
പ്ര അവതം — പ്രകര്‍ഷേണ രക്ഷതം
(അപിച) അസ്മേ — അസ്മഭ്യം
ബൃഹന്തം അപത്യ–സാചം — മഹാന്തം പുത്രാദിഭിസ്സമവേതം
ശ്രുത്യം രയിം — ഉത്കൃഷ്ടം, പ്രശംസനീയം ധനം
ദത്താം — പ്രയച്ഛതം

അര്‍ത്ഥം—അല്ലയോ മേധാവികളും സത്യശീലരുമായ അശ്വികളേ, നിങ്ങളുടെ മംഗളാത്മികയായ അനുഗ്രഹബുദ്ധിയ്ക്കായി ഞാന്‍ പ്രാര്‍ത്ഥിക്കുന്നു. എന്റെ എല്ലാ കര്‍മ്മങ്ങളെയും (മനോവാക്കായ കര്‍മ്മങ്ങളെ) നിങ്ങള്‍ (പാപം ബാധിയ്ക്കാതെ) രക്ഷിയ്ക്കണം. കൂടാതെ, എനിക്കു മഹത്തും (ന്യായാര്‍ജ്ജിതമായി ശുദ്ധവും) സല്‍സന്താനയുതവുമായ ധനം തന്നരുളണം.

24 ഹിരണ്യഹസ്തമശ്വിനാരരാണാ
പുത്രന്നരാവധ്രിമത്യാ അദത്തം
ത്രിധാഹശ്യാവ മശ്വിനാവികസ്തം
മുജ്ജീവസ ഐരയതം സുദാനൂ

അന്വയം:—

രരാണാ, നരാ, അശ്വിനാ,— രമമാണൌ ദാതാരൌ
നേതാരാവശ്വിനൌ (യുവാം)
ഹിരണ്യ—ഹസ്തം (നാമ)
പുത്രം വധ്രി–മത്യാഃ — തല്‍ സംജ്ഞായൈ ബ്രഹ്മവാദിന്യൈ
അദത്തം ഹ — പ്രയച്ഛതം ഖലു
(അപിച) ഹേ സു–ദാനൂ
അശ്വിനാ — ശോഭനദാനാവശ്വിനൌ,
ത്രിധാ വി–കസ്തം — ത്രേധാവിച്ഛിന്നം
ശ്യാവം — ഏതല്‍ സംജ്ഞമൃഷിം

ീവസേ ഉൽ ഐരയതം — അസുരൈഃ ത്രേധാഖണ്ഡിതം
ശരീരം പുനരേകീകൃത്യ
ഉദഗമയതം

അത്ഥം—സന്തോഷശീലരും (ദാതാക്കളും) നേതാക്കളുമായ അശ്വികളേ, നപുംസകനായ ഭത്താവോടുകൂടിയ വധ്രിമതി എന്ന ബ്രഹ്മവാദിനിയ്ക്കു് നിങ്ങരം ഹിരണ്യഹസ്തനെന്ന പേരായ മകനെ കൊടുത്തുവല്ലോ. കൂടാതെ, അല്ലയോ ദാനശീലരെ, അശ്വികളേ, അസുരന്മാരാൽ മൂന്നായി ശരീരം മുറിയ്ക്കപ്പെട്ട ശ്യാവനെന്ന ഋഷിയെ ജീവിയ്ക്കാനായി ആ മൂന്നു ഖണ്ഡങ്ങളും ചേത്തി യോജിപ്പിച്ചു.

25 ഏതാനിവാമശ്വിനാ വീര്യാണി
പ്രപൂവ്വ്യാണ്യായവോവോചൻ
ബ്രഹ്മകൃണ്വന്തോ വൃഷണായുവഭ്യാം
സുവീരാസോവിദഥമാവദേമ വ. 17

അന്വയം:—

ഹേ അശ്വിനാ, വാം — അശ്വിനൌ, യുവയോഃ
പൂവ്വ്യാണി ഏതാനി
വീര്യാണി — പ്രത്നാനിമയോക്താനി
വീരകമ്മാണി
ആയവഃ — മനുഷ്യാഃ, പിത്രാദയഃ
പ്ര അവോചൻ — ഉക്തവന്തഃ
ഹേ വൃഷണാ, — കാമവഷ്കൌ, (വയം ച)
ബ്രഹ്മ കൃണ്വന്തഃ — മന്ത്രാത്മകം സ്തോത്രം കവ്വന്തഃ
സു-വീരാസഃ — സുവീരാഃ ശോഭനൈഃ പുത്രൈരുപേതാസ്സന്തഃ
യുവ-ഭ്യാം വിദഥം ആ
വദേമ — യുവയോഃ യജ്ഞം,
ആഭിമുഖ്യേന സ്തുതിം
ഉച്ചാരയാമ

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങളെക്കുറിച്ചു പുരാതനന്മാരും എന്നാൽ പറയപ്പെട്ടവയുമായ വീരകർമ്മങ്ങളെ പിതൃപിതാമഹാദികളായ ആളുകൾ പറഞ്ഞിരുന്നു അല്ലയോ കാമവർഷകരേ, ഞങ്ങളും മന്ത്രരൂപമായ സ്തോത്രം ചൊല്ലിക്കൊണ്ട്, സൽപുത്രന്മാരോടു കൂടി യജ്ഞത്തെ, സൽകർമ്മത്തെക്കുറിച്ചു സ്തുതികൾ ചൊല്ലുന്നു.

വർഗ്ഗം 18–19

1 ആവാം രഥോ അശ്വിനാശ്യേനപത്വാ

സുമൃളീകസ്വവാ്യാത്വർവ്വാങ്ങ്

യോമർത്ത്യസ്യമനസോജവീയാ

ത്രിവന്ധുരോ വൃഷണാവാതരംഹാഃ

അന്വയം:—

ഹേ വൃഷണാ, അശ്വിനാ,

| | |
|---|---|
| വാം | — കാമവർഷകാവശ്വിനൌ, യുവയോഃ സ്വഭൂതഃ |
| ശ്യേന—പത്വാ | — ശംസനീയ ഗമനൈരശ്വൈഃ പതൻ, ഗച്ഛൻ |
| സു—മൃളീകഃ, സ്വ—വാൻ | — ശോഭന സുഖയുക്തഃ, ധനവാൻ |
| യഃ രഥഃ | — യുഷ്മദീയോരഥഃ |
| മർത്ത്യസ്യ മനസഃ | |
| ജവീയാൻ | — മനുഷ്യമനസോപ്യധികം വേഗവാൻ |
| ത്രി—വന്ധുരഃ | — വന്ധുരം വേഷ്ടിതം സാരഥേ സ്ഥാനം ത്രിപ്രകാരേണ വന്ധുരേണ യുക്തഃ |
| വാത—രംഹാഃ | — വാതസ്യ, വായോഃ രംഹഃ, വേഗഃ യസ്യ തഥോക്തഃ |
| (സഃ രഥഃ) അർവ്വാങ്ങ് | |
| ആ യാതു | — അസ്മദഭിമുഖം ആഗച്ഛതു |

അർത്ഥം—അല്പയോ കാമവർഷകരായ അശ്വികളേ, പുകഴ്ത്തത്തക്കവണ്ണം (പരുന്തുപോലെ) പറക്കുന്നതും, സുഖകരവും, വളരെ ധനത്തോടുകൂടിയതും ആയ നിങ്ങളുടെ യാതൊരു തേർ മനുഷ്യമനസ്സിനേക്കാരം വേഗമുള്ളതാണൊ, മൂന്ന വിധത്തിലുള്ള ചുററായ സാരഥിസ്ഥാനങ്ങളുള്ളതാണൊ, വായുവേഗമുള്ളതാണൊ (ലോകത്തിൽ മുഴുവൻ ക്ഷണമാത്രംകൊണ്ടു് വ്യാപിയ്ക്കുവാൻ കെല്പുള്ളതാണൊ) ആ തേർ ഞങ്ങാംക്കു നേരെ വന്നെത്തട്ടെ.

2 ത്രിവന്ധുരേണ ത്രിവൃതാരഥേന
ത്രിചക്രേണ സുവൃതാ യാതമർവ്വാക്
പിന്വതം ഗാ ജിന്വതമർവ്വതോ നോ
വർധയതമശ്വിനാ വീരമസ്മേ

അന്വയം:—

ഹേ അശ്വിനാ

| | |
|---|---|
| ത്രി–വന്ധുരേണ | — അശ്വിനൗ, ത്രിപ്രകാര സാരഥിസ്ഥാനേനോപേതേന |
| ത്രി–വൃതാ | — ത്രിധാവർത്തമാനേന |
| ത്രി–ചക്രേണ | — ചക്രത്രയോപേതേന |
| സു–വൃതാ | — ശോഭനം ഗച്ഛതാ |
| രഥേന അർവ്വാക് ആ | |
| യാതം | — അസ്മദഭിമുഖമാഗച്ഛതം |
| (ആഗത്യച അസ്മദീയാഃ) | |
| ഗാഃ പിന്വതം | — പയസാ പൂരയതം |
| നഃ അർവ്വതഃ ജിന്വതം | — അശ്വാൻ പ്രീണയതം |
| (അപിച) അസ്മേ | — അസ്മാകം |
| വീരം വർധയതം | — പുത്രാദികം പ്രവൃദ്ധം കുരുതം |

അർത്ഥം—മൂന്നവിധത്തിലുള്ള മൂന്ന സാരഥിസ്ഥാനങ്ങളുള്ളതും മൂന്നവിധത്തിലുള്ള മൂന്ന ചക്രങ്ങളോടുകൂടിയതും, കേടററു് നല്ലപോലെ ഓടുന്നതുമായ തേരിൽ ഞങ്ങളുടെ നേരെ വന്നാ

ലും. വന്നിട്ട്, ഞങ്ങളുടെ പശുക്കളെ നിറച്ചും കറവുള്ളവയാക്കിയാലും. ഞങ്ങളുടെ കുതിരകളെ പ്രീണിപ്പിച്ചാലും. (അവക്ക് ഊക്കുകൂട്ടിയാലും) കൂടാതെ ഞങ്ങളുടെ സന്തതികളെ പ്രവൃദ്ധരാക്കിയാലും.

3 പ്രവദ്യാമനാസുവൃതാരഥേന
ദസ്രാവിമം ശൃണുതം ശ്ലോകമദ്രേഃ
കിമങ്ഗവാം പ്രത്യവർത്തിംഗമിഷ്ഠാ
ഹുർവ്വിപ്രാസോ അശ്വിനാ പുരാജാഃ

അന്വയം –

| | |
|---|---|
| ഹേ ദസ്രൗ, | — ദർശനീയാവശ്വിനൌ, |
| പ്രവൽ–യാമനാ | — ശീഘ്രഗാമിനാ |
| സു–വൃതാ രഥേന | — ശോഭനേവർത്തനേനരഥേന (ആഗത്യ) |
| അദ്രേഃ | — ആദരം കുർവ്വതഃ സ്തോതുഃ |
| ഇമം ശ്ലോകം ശൃണുതം | — സ്തുതിലക്ഷണംവാക്യം ശൃണുതം |
| അങ്ഗ, അശ്വിനാ | — ഹേ അശ്വിനൌ |
| പുരാ–ജാഃ വിപ്രാസഃ | — പൂർവ്വജാതാമേധാവിനഃ |
| വാം അവർത്തിം പ്രതി | — യുവാം സ്തോതൄണാം ദാരിദ്ര്യം പരിഹർത്തും |
| ഗമിഷ്ഠാ | — ഗന്തൃതമൌ (ഇതി) |
| ആഹുഃ കിം | — കഥയന്ത്യേവ (തഥാസതി ആഗന്തവ്യൌ) |

അർത്ഥം–അല്ലയോ ദർശനീയരായ അശ്വികളെ, വേഗത്തിലോടുന്നതും, കേടററ് നന്നായി വർത്തിക്കുന്നതുമായ തേരിൽ വന്ന്, നിങ്ങളെ ആദരിക്കുന്ന സ്തോതാവിന്റെ ഈ സ്തുതിവചനം കേട്ടാലും സ്തോതാക്കളുടെ ദാരിദ്ര്യം പരിഹരിക്കുവാൻ ഏററവുമധികം എത്തിയിരുന്നവരാണ് നിങ്ങളെന്ന് പൂർവ്വിക

